# ൧൦൯൨ ൮

# മംഗളോ

സാഹിത്യം മുത
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക.

പുസ്തകം 4
ലക്കം 1





കേരളകല്പദ്രുമം അച്ചുകൂടം
മംഗളോദയം കമ്പനി, ക്ലിപ്തം
തൃശ്ശിവപേരൂർ.

## സ്കൂൾപുസ്തകങ്ങൾ

കൊച്ചിരാജ്യത്തെ സ്കൂളുകളിൽ പാഠപുസ്തകങ്ങളായി സ്വീകരിച്ചിട്ടുള്ള താഴെ പറയുന്ന പുസ്തകങ്ങൾ ഈ ആപ്പീസ്സിൽ വില്പാൻ തെയ്യാറുണ്ട്. ആവശ്യമുള്ളവർ താഴെ എഴുതുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി. പി. ആയി അയച്ചുകൊടുക്കുന്നതാണ്.

| | പുസ്തകവിവരം | വിലവിവരം |
|---|---|---|
| 1 | ഗദ്യമാലിക 1-ം 2-ം ഭാഗങ്ങൾ ... ... | 1—1—0 വീതം |
| 2 | പദ്യപാഠാവലി 1-ാം ഭാഗം ... ... | 0—1—6 |
| 3 | ടി 2-ാം ഭാഗം ... ... | 0—1—9 |
| 4 | ടി 3-ാം ഭാഗം ... ... | 0—2—3 |
| 5 | ടി 4-ാം ഭാഗം ... ... | 0—2—9 |
| 6 | നീതിമാല 1-ം 2-ം 3-ം ഭാഗങ്ങൾ കൂടിയ 1-ാം ബുക്ക | 0—1—6 |
| 7 | ടി 4-ം 5-ം ഭാഗങ്ങൾ കൂടിയ 2-ാം ബുക്ക | 0—2—6 |
| 8 | കൊച്ചിരാജ്യവിവരണം ... ... ... ... | 0—5—0 |

---

**വാങ്ങുവിൻ!** **വായിപ്പിൻ!!**

**രസിപ്പിൻ!!!**

| | | |
|---|---|---|
| വാൽമീകിരാമായണം—ഭാഷ, ഒന്നാംതരം ശീലഖയിണ്ട് (വള്ളത്തോൾ നാരായണമേനോൻ) | | 8—12—0 |
| ഉത്തരരാഘവം ഭാഷാപ്രേക്ഷണകം | ടി | 0—4—0 |
| വിശ്വാമിത്രോപാഖ്യാനം | ടി | 0—6—0 |
| മൂന്നു ഭാഷാകാവ്യങ്ങൾ (ഉള്ളൂർ എസ്. പരമേശ്വരയ്യർ മുതലായവർ) | | 0—4—0 |
| വിവേകാനന്ദസ്വാമികൾ (നാലപ്പാട്ടു നാരായണമേനോൻ) | | 0—4—0 |
| തടിക്കണക്ക (തടിക്കച്ചവടക്കാർ പ്രത്യേകം വാങ്ങേണ്ടത്) | | 2—8—0 |
| ഭദ്രകാളിചരിതം പാനപ്പാട്ടു | | 0—1—6 |
| വിഭാകരൻ (മണിപ്രവാളം) | | 0—6—0 |

---

'മദ്ധ്യകാലീനന്മാരായ ആംഗലഭാഷാകവികളിൽ ഉത്തമസ്ഥാനം വഹിച്ചിരുന്ന 'വേർഡ്സ് വൊത്ത്' എന്ന സാത്ഥനാമാവായ കവിപുംഗവന്റെ പ്രസിദ്ധമായ "ഇമ്മോർട്ടലിറ്റി" എന്ന ഖണ്ഡകാവ്യത്തിന്റെ ഛായ'യായി, സാഹിത്യരസികനായ എം. രാജരാജവർമ്മതമ്പുരാൻ, എം. എ. ബി. എൽ. അവർകൾ കവിതാപദ്ധതിയിൽ 'ഒരു ഭിന്നമായ പ്രസ്ഥാനം'ത്തെ അവലംബിച്ച് രചനംചെയ്തിട്ടുള്ള

# തത്വാവബോധസപ്തതി

പുസ്തകമായി അച്ചടിച്ച് വില്പാൻ തയ്യാറായിരിക്കുന്നു.

വില 2-ണ 6-പൈ മാത്രം. തപാൽകൂലി 6 പൈ പുറമെ.

ആവശ്യമുള്ളവർ മൂന്നണ വിലക്കുള്ള തപാൽമുദ്രയോടുകൂടി താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ ബുക്ക്പോസ്റ്റായി അയച്ചുകൊടുക്കുന്നതാണ്. വി. പി. പോസ്റ്റായും അയക്കുന്നതിന് ഇവിടെ ഒരുക്കമുണ്ട്.

# ആരോഗ്യസ്തവം

---

കവിയായ ബ്രഹ്മശ്രീ നടുവത്ത് അച്ഛൻനമ്പൂരി അവർകൾക്കുണ്ടായ രോഗം ശമിച്ചു, കേളികേട്ട പല കവികളുംകൂടി നിർമ്മിച്ചിട്ടുള്ള ഈ നവീനമലയാളകവിത വില്പാൻ. വില 4 അണ മാത്രം—തപാൽകൂലി പുറമെ. ആവശ്യക്കാർക്ക് വി. പി. യായി

ആവശ്യപ്പെടേണ്ടും മേൽവിലാസം:— മാനേജർ,
മംഗളോദയം കമ്പനി, ലിമിറ്റഡ്, തൃശ്ശിവപേരൂർ.

# മംഗളോദയം

## ൧൦൮൭

| പുസ്തകം ൪ | വൃശ്ചികമാസം | ലക്കം ൧ |
|---|---|---|


### മംഗളം

കാലം പോകുന്നുവെന്നോ, കലിദുരിതവിലാസത്തിലാഴുന്നുവെന്നോ,
കോലം കെട്ടിക്കളിക്കും കളി ശലഭകുലത്തിന്റെ കൂത്താട്ടമെന്നോ
മേലാലെന്തെന്നുമോരാതലമലയുമൊരീ ലോകകീടത്തിനോൎത്താ.
ലാലംബം മൂലതായേ! തവ പദമണയെച്ചേൎന്നെഴും രേണുവല്ലൊ.

# പ്രസ്താവന



കുറെ കാലമായിട്ട് മനസ്സിൽ ഒതുക്കിപ്പിടിച്ചു പോരുന്ന അനേക സംഗതികൾ പറഞ്ഞൊടുക്കുവാൻ അവസരം കിട്ടുമ്പോൾ ചുരുക്കിപ്പറയുവാൻ ക്ഷമയില്ലാതെ പോകുന്നതു ലോകസ്വഭാവമാണ്. ഈ അവസ്ഥ വിചാരിച്ച്, ഞങ്ങൾ സംഗതിവശാൽ വല്ലതും അധികം പ്രലപിക്കുന്നുണ്ടെങ്കിൽ വായനക്കാൎക്കു പരിഭവം തോന്നരുത്.

ദേശാഭിമാനികൾ പലരും ചേൎന്ന് ഒരു യോഗം കൂടീട്ടുള്ള വിവരവും അവരുടെ ഉദ്ദേശങ്ങളും കഴിഞ്ഞ കൊല്ലത്തെ തിരനോട്ടത്തിൽ വായനക്കാരെ അറിയിച്ചിട്ടുണ്ടല്ലൊ. സ്വാധീനത്തിലുള്ള കോപ്പുകളുടെ കണക്കും ബോധിപ്പിച്ചിട്ടുണ്ട്. അന്നു തൊട്ട് ഇന്നേവരെ ചുട്ടിക്കാരും പെട്ടിക്കാരും മേളക്കാരും പാട്ടുകാരും അണിയറക്കകത്തും തിരശ്ശീലക്കുള്ളിലുമായി പാടുപെട്ടു നില്ക്കുകയാണ്. എന്നാൽ കയ്യും മെയ്യും ഉറച്ച പ്രധാനവേഷക്കാർ ഇതുവരെ ഞങ്ങളെക്കൊണ്ടു രാഗം പാടിച്ചു പോരുന്നതല്ലാതെ ഞങ്ങളുടെ പത്രരംഗത്തിൽ പ്രവേശിക്കുകയൊ അവരുടെ അഭിനയം ഫലിപ്പിക്കുകയൊ ഉണ്ടായിട്ടില്ല. ഈ ഒരു അംശത്തിലാണു മംഗളോദയത്തിന്നു പരാധീനതയുള്ളതെന്നും, അതു സ്വാധീനമായല്ലാതെ മററു വട്ടങ്ങളെക്കൊണ്ടു യാതൊരു ഫലവും ഉണ്ടാ

വുന്നതല്ലെന്നും പറയാതെതന്നെ അറിയാവുന്നതാണ്. പോരെങ്കിൽ ഞങ്ങൾ പലമുറ വിളിച്ചു പറഞ്ഞു കേൾപ്പിച്ചിട്ടുമുണ്ട്.

മലയാളഭാഷയിൽ ഉത്തമമായ ഒരു മാസിക നടന്നുകണ്ടാൽകൊള്ളാമെന്ന് ആഗ്രഹിക്കുന്ന ഭാഷാഭിമാനികൾക്കു മംഗളോദയക്കാരും ആ കൂട്ടത്തിൽ പെട്ടവരാണെന്നു വിചാരിപ്പാനുള്ള ഔദാര്യമുണ്ടായാൽ മേല്പോട്ടെങ്കിലും ഒരു ഗതിയുണ്ടെന്നാണു ഞങ്ങളുടെ വിശ്വാസം. ഞങ്ങളുടെ ആന്തരമായ ഉദ്ദേശത്തിൽ അവക്കു വല്ല വിതക്കവും ഉണ്ടെങ്കിൽ ഒരിക്കൽ പരീക്ഷിച്ചു നോക്കിയതിന്റെശേഷം അവരുടെ അഭിപ്രായം സ്ഥിരപ്പെടുത്തിയാൽകൊള്ളാമെന്ന് ഒരപേക്ഷകൂടി ഞങ്ങൾക്കു ചെയ്വാനുണ്ട്.

'വിഷയത്തിന്നു വെടിപ്പും, അത്ഥത്തിന്നു തികവും, വാചകത്തിന്നു വടിവും' ഉള്ള ലേഖനങ്ങൾക്കു തക്കതായ പ്രതിഫലം കൊടുക്കുന്നതാണെന്നു ഞങ്ങൾ ഏററു പറഞ്ഞിട്ടുണ്ടായിരുന്നു. നിഷ്കളങ്കമായിട്ട് ഞങ്ങളുടെ വിചാരവും അങ്ങിനെതന്നെയാണ്. പക്ഷേ, പാത്രമുണ്ടെങ്കിലല്ലെ പകരുവാൻ തരമുള്ളു. ചോരുന്ന പാത്രം ചേരുന്നതുമല്ല. മാസികക്കു പിടിപ്പുണ്ടാക്കുന്ന ലേഖനങ്ങളെഴുതേണമെങ്കിൽ അത്രക്കമാത്രം പഠിപ്പും പ്രയത്നവും സ്വാധീനത്തിലുണ്ടായിരിക്കണം. അന്യജോലികൊണ്ടു കാലക്ഷേപം ചെയ്യുന്നവക്കു പഠിപ്പുണ്ടായാലും പ്രയത്നിപ്പാൻ സമയമുണ്ടാവുന്ന കാര്യം കഷ്ടി. ഈ രണ്ടു സാമഗ്രികളും വേണ്ടതിലധികം കൈവശമുള്ളവർ നാടെങ്ങും ലേഖനങ്ങൾക്കുവേണ്ടി തേടി നടക്കുന്ന പത്രപ്രവത്തകന്മാരുടെ ശല്യം സഹിക്കുവാൻ വയ്യാഞ്ഞിട്ടൊ, പക്ഷഭേദം നടിക്കുവാൻ ധൈര്യമില്ലാഞ്ഞിട്ടൊ മൌനംദീക്ഷിച്ചു പോരുന്നതായിട്ടാണു സാധാരണ കണ്ടുവരുന്നത്. അവരുടെ കണ്ണുകൾ കനകം കണ്ടാൽ കുളിക്കുമെന്നു വിചാരിക്കുവാൻ തക്ക വകതിരിവുകേടൊ, കനകാഭിഷേകം ചെയ്വാനുള്ള വകയൊ ഞങ്ങൾക്കുണ്ടെന്നു പറയാവുന്നതുമല്ല. മേല്പറഞ്ഞ തരക്കാരുടെ ലേഖനങ്ങൾ നീക്കിയാൽ 'പോര' 'വേണ്ട' 'വയ്യ' 'അരുത്' എന്നു തുടങ്ങിയുള്ള പത്രാധിപക്കുറിപ്പുകളോടുകൂടി ചവററുകൊട്ടയിൽ തള്ളി വിടേണ്ടവയാണു ബാക്കിയുള്ള മിക്ക ലേഖനങ്ങളും. മാസികാപ്രവത്തനത്തിൽ മലയാളഭാഷയുടെ ഈ ദുസ്ഥിതി തീന്നല്ലാതെ നടത്തിപ്പോരുന്ന മാസികകൾ ഒരുകാലത്തും താനെ നടന്നുതുടങ്ങുന്നതല്ല.

കഴിഞ്ഞ ഒരു കൊല്ലത്തിൽ മംഗളോദയത്തിന്ന് ഒരു കയററവും ഉണ്ടായിട്ടുള്ളതായി ഞങ്ങൾക്കുതന്നെ തോന്നുന്നില്ല. മുമ്പുണ്ടായിരുന്ന വട്ടങ്ങൾക്കും ഞങ്ങളുടെ വിചാരത്തിന്നും മാററം വന്നിട്ടില്ലെന്നു ഞങ്ങൾക്കു നിശ്ചയമുള്ളതുകൊണ്ട് ആശാബന്ധം അയവാനുള്ള അവസരം വന്നിട്ടുമില്ല. വിശേഷവിധിയായി ഇക്കൊല്ലം ചില ഏപ്പാടുകൾ ചെയ്വാൻ ഞങ്ങൾ ആഗ്രഹിക്കുന്നതു ഫലിക്കുമെന്നു തീച്ചയായാൽ മാസികവഴിയായിതന്നെ വായനക്കാരെ അറിയിക്കുന്നതുമാണ്. ശാന്തിക്കാരൻ എമ്പ്രാന്തി പറയുന്നതുപോലെ 'താള ഒരുമ്പൊ സൊര വര സൊര ഒരുമ്പൊ താള വര താളോം സൊരോംകൂടി ഒരുമ്പൊനാസ്സ്വസര വര' എന്ന മട്ടിലാണ് എല്ലാ മലയാളമാസികകളുടേയും താൽകാലികസ്ഥിതി എന്നു വരികിലും, നിത്യനിദാനം പൂജയടിയന്തരം കഴിച്ചുകൂട്ടുവാൻ സഹായിച്ചിട്ടുള്ള ഞങ്ങളുടെ 'ഊരാള'ന്മാക്കു മംഗളോദയക്കാരുടെ മംഗളാശംസക്കു പുറമെ ഭാഷാദേവിയുടെ ഭൂരികാരുണ്യവും ഉണ്ടായിരിക്കുന്നതാണ്.

# ഡല്ലിപട്ടണം



'ഡല്ലി ഡർബാർ' 'ഡല്ലി ഡർബാർ' എന്നുള്ള ശബ്ദം കൊണ്ടു ഹിമവത്സേതുപര്യന്തമുള്ള എല്ലാ ദിക്കുകളും മുഴങ്ങുന്നു. പ്രജാവത്സലനും കരുണാനിധിയുമായ അഞ്ചാം ജോർജ്ജ് ചക്രവൎത്തിതിരുമനസ്സുകൊണ്ടു തന്റെ മഹിഷിയായ മേറിമഹാരാജ്ഞിയൊന്നിച്ച് ഇന്ത്യയിൽ വന്നു തന്റെ ഇന്ത്യാചക്രവൎത്തിസ്ഥാനാരോഹണത്തെ ഈ ഡിസെമ്പ്രമാസം 12-ാംനു- ഡല്ലി പട്ടണത്തിൽവെച്ചു കൊണ്ടാടുവാൻ നിശ്ചയിച്ച വിവരം അറിയാത്തവർ ഉണ്ടാകുമെന്നു തോന്നുന്നില്ല. ഈ അവസരത്തിൽ ഡല്ലിപട്ടണത്തിന്റെ ചുരുക്കമായ ഒരു വിവരണം മംഗളോദയംവായനക്കാൎക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഡല്ലിപട്ടണം പഞ്ചാബിൽ ചേൎന്ന ഡല്ലിജില്ലയുടെ തലസ്ഥാനമാകുന്നു. ഇതു് മുകിളസാമ്രാജ്യത്തിന്റെ പൂൎവ്വതലസ്ഥാനവുമായിരുന്നു. ഈ പട്ടണത്തിൽ സുമാറു രണ്ടു ലക്ഷത്തോളം നഗരവാസികൾ ഉണ്ടു്, ഈ പട്ടണത്തിൽനിന്നു കല്ക്കത്തയിലെക്കു് 954 നാഴികയും, ആഗ്രയിലെക്കു് 113നാഴികയും, അല്ലഹബാദിലെക്കു് 390 നാഴികയും ദൂരമുണ്ടു്.

ഷാജിഹാനബാദ് എന്നു പേർ പറയപ്പെടുന്ന ആധുനികഡല്ലിപട്ടണം യമുനാനദിയുടെ വലത്തുഭാഗത്താണു സ്ഥിതി ചെയ്യുന്നതു്. ഷാജിഹാൻചക്രവൎത്തിയാൽ ഉറപ്പുള്ള കല്ലുകൾകൊണ്ടു നിൎമ്മിക്കപ്പെട്ടിട്ടുള്ള ഉയൎന്ന മതിലുകൾകൊണ്ടു് ഈ പട്ടണത്തിന്റെ മൂന്നു ഭാഗവും ചുററപ്പെട്ടിരിക്കുന്നു. പത്തൊമ്പതാംശതവൎഷത്തിന്റെ ആദ്യത്തിൽ ഇംഗ്ലീഷുകാർ മതിലുകളുടെ ചുററും ഒരു കിടങ്ങും ക്രമത്തിൽ ചരിവോടുകൂടിയ ഒരു വലിയ തിട്ടും പണിചെയ്യിച്ചു മതിലുകളെ ബലപ്പെടുത്തി. ഈ പട്ടണത്തിന്റെ കിഴക്കുഭാഗം പുഴവക്കത്തോളം വ്യാപിച്ചു കിടക്കുന്നതുകൊണ്ടു് അവിടെ മതിലുകൾ ഇല്ല. എങ്കിലും ഉയരത്തിലുള്ള പുഴയുടെ വക്കു് കല്ലുകൾകൊണ്ടു കെട്ടി ബലപ്പെടുത്തിയിരിക്കുന്നു. ഡല്ലിപട്ടണത്തെ ചുററുന്ന മതിലുകളുടെ ചുററളവു് അഞ്ചര നാഴികയാകുന്നു. പട്ടണത്തിന്നു പത്തു ഗോപുരങ്ങൾ ഉണ്ടു്, അവയിൽ വെച്ച്, വടക്കുഭാഗത്തുള്ള കാശ്മീരഗോപുരവും മൊറി ഗോപുരവും, കിഴക്കുഭാഗത്തുള്ള കാബൂൾ, ലാഹോർ ഈ ഗോപുരങ്ങളും, തെക്കുഭാഗത്തുള്ള അജമീഡം, ഡൽഹി എന്ന ഗോപുരങ്ങളും പ്രധാനപ്പെട്ടവയാകുന്നു. ഇപ്പോൾ 'കോട്ട' എന്നു പറഞ്ഞുവരുന്ന ചക്രവൎത്തിയുടെ രാജധാനി പട്ടണത്തിന്റെ കിഴക്കുവശത്തായി യമുനാനദിയോടു തൊട്ടു നില്ക്കുന്നു. അതിന്റെ മൂന്നുപുറത്തും ചുകന്ന നിറത്തിലുള്ള ഒരു മാതിരി കല്ലുകൾകൊണ്ടു പണിചെയ്തിട്ടുള്ള വലിയ മതിലും മതിലിന്മേൽ നിൎമ്മിക്കപ്പെട്ടിട്ടുള്ള വൎത്തുളാകൃതിയിലുള്ള ചെറിയ കെട്ടിടങ്ങളും തെക്കും പടിഞ്ഞാറും ഭാഗങ്ങളിൽ ഓരോ

നിർഗ്ഗമദ്വാരങ്ങളും ഉണ്ട്. 1857-ാമാണ്ടിലു ണ്ടായ ശിപായിലഹളക്കുശേഷം കോട്ട യുടെ അധികഭാഗവും പൊളിച്ചുകളഞ്ഞ് അവിടെ ഇംഗ്ലീഷുസൈന്യങ്ങൾക്കു താമ സിക്കാനുള്ള പാർപ്പിടങ്ങൾ നിർമ്മിക്കപ്പെട്ടു. കോട്ടയുടെ തെക്കുഭാഗത്തു ദാരിയാഗഞ്ജ് എന്നു വിളിക്കപ്പെടുന്ന ദിക്കിൽ കറുത്ത കാലാൾപട്ടാളക്കാർ താമസിക്കുന്ന ഒരു കെട്ടിടം ഉണ്ട്. യമുനയുടെ മറുകരയിൽ 16-ാം നൂറ്റാണ്ടിൽ സലീംഷാ പണി ചെയ്യിച്ചിട്ടുള്ളതും ഇപ്പോൾ ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്നതും ആയ സലിംഗാർ എന്ന ഒരുകോട്ടയുണ്ട്. കിഴക്കെ ഇന്ത്യാ തീവണ്ടിപ്പാത സലിംഗാറിൽ കൂടി, യമുനയിൽ കെട്ടീട്ടുള്ള അതിഗംഭീരമായ പാലം കടന്നു 'കോട്ട'യുടെ ഒരു അററത്തുകൂടെ പട്ടണത്തിന്നകത്തുള്ള തീവണ്ടി ആപ്പീസ്സിൽ ചെന്നു ചേരുന്നു. അവിടെനിന്ന് 'രാജപുട്ടാനസ്റ്റേററ് റെയിൽവെ' എന്ന പേരോടുകൂടി ഈ പുകവണ്ടിപ്പാത, പട്ടണത്തിൽകൂടെ പോയി വടക്കപടിഞ്ഞാറു ഭാഗത്തുള്ള മതിൽ കടന്നു പുറത്തേക്കു പോകുന്നു. പട്ടണത്തിന്റെ വടക്കുകിഴക്കെ മൂലയിൽ മതിലിന്നുള്ളിൽ കാശ്മീരദ്വാരത്തിന്നു തൊട്ട് ഖജാനയും, കച്ചേരികൾ കോടതികൾ മുതലായ കെട്ടിടങ്ങളും സ്ഥിതി ചെയ്യുന്നു. പട്ടണത്തിന്റെ കിഴക്കുഭാഗത്തും വടക്കുഭാഗത്തും ഒരു വരിയായി നില്ക്കുന്ന ദാരിയാഗഞ്ജ്, കോട്ട, കച്ചേരികൾ, തീവണ്ടിപ്പാത മുതലായവയുടെ മദ്ധ്യേയുള്ള കോണാകൃതിയിലുള്ള സ്ഥലത്തു പൊതുജനങ്ങളുടെ ഉപയോഗത്തിന്നുവേണ്ടി ഗവർമ്മേണ്ടിൽനിന്ന് ഉണ്ടാക്കീട്ടുള്ള പൂന്തോട്ടങ്ങൾ ആകുന്നു. പട്ടണത്തിന്റെ തെക്കുപടിഞ്ഞാറുഭാഗം മുഴവനും നാട്ടുകാരുടെ പാർപ്പിടങ്ങളാലും പീടികകളാലും നിറയപ്പെട്ടിരിക്കുന്നു.

ഡല്ലിയിലുള്ള കെട്ടിടങ്ങളുടെ മഹിമ സുപ്രസിദ്ധമായിട്ടുള്ളതാണ്. അവയുടെ ശരിയായ ഒരു വിവരണം വേണമെങ്കിൽ ഈ ലേഖനം പോലെ വളരെ ലേഖനങ്ങൾ വേണ്ടിവരുന്നതാകയാൽ ഇപ്പോൾ അതിന്നു തുനിയുന്നില്ല. ഇപ്പോൾ കോട്ട എന്നു വിളിച്ചുവരുന്ന രാജധാനി ഷാജിഹാൻചക്രവർത്തി പണി ചെയ്യിച്ചിട്ടുള്ളതാണ്. മനോഹരങ്ങളും പ്രൌഢങ്ങളും ആയ കെട്ടിടങ്ങൾ പണിയിപ്പാൻ ഷാജിഹാനെപ്പോലെ ചാതുര്യമുള്ള ഒരാൾ ഭൂമിയിലുണ്ടായിട്ടുണ്ടൊ എന്നു സംശയമാണ്. രാജധാനി ചതുരാകൃതിയിൽ പണി ചെയ്യിച്ചിട്ടുള്ളതും ഗോപുരം മുതലായതു കൂടാതെ കിഴക്കുപടിഞ്ഞാറ് 1600 അടിയും തെക്കുവടക്കു 3200 അടിയും വിസ്താരമുള്ളതും ആകുന്നു. ഈ രാജധാനിയിലുള്ള ഗാനശാല, ധാരായന്ത്രങ്ങൾ മുതലായവ വളരെ ഭംഗിയുള്ളതാണ്. എന്നാൽ പ്രസിദ്ധപ്പെട്ട 'ഡിവാനിഖാസ്' അല്ലെങ്കിൽ 'കൂടിക്കാഴ്ചക്കുള്ള ശാല' ഷാജിഹാൻ പണിചെയ്യിച്ചിട്ടുള്ള എല്ലാ കെട്ടിടങ്ങളിലും വെച്ച് ഏററവും ഭംഗിയുള്ളതാണ്. ഇതിലുള്ള കൊത്തുപണികളുടെ ഭംഗി അവർണ്ണനീയമാകുന്നു. ഇതിന്റെ മുകൾഭാഗത്തുള്ള തട്ടിന്മേലാണു താഴെ പറയുന്ന പ്രസിദ്ധപ്പെട്ട വാചകം എഴുതീട്ടുള്ളത്. 'ഭൂമിയിൽ എവിടെയെങ്കിലും സ്വർഗ്ഗം ഉണ്ടെങ്കിൽ അത് ഇവിടെയാണ്. അത് ഇതാണ്.' ഭൂമിയിലുള്ള രാജധാനികളിൽ ഒന്നിലെങ്കിലും ഇത്ര രമണീയമായ ഒരു ശാല ഇല്ലെന്നു നിസ്സംശയം പറയാം. രാജധാനിയുടെ മദ്ധ്യത്തിലുള്ള എടുപ്പുകളിൽനിന്നു തെക്കെ അററം വരെ 1000 അടി നീളത്തിലും 1000 അടി വീതിയിലും ഉള്ള സ്ഥലം മുഴവനും ചക്രവർത്തിയുടെ അന്തഃപുരസ്ത്രീകൾക്കു താമസിക്കാനുള്ള കെ

ട്ടിടങ്ങളായിരുന്നു. ഈ കെട്ടിടങ്ങളുടെ വിസ്താരം യൂറോപ്പിലുള്ള ഏററവും വലിയ രാജധാനിയുടെ വിസ്താരത്തിന്റെ എരട്ടിയിലധികം ഉണ്ടായിരുന്നു. ഇതിന്നു് മൂന്നു് ഉദ്യാനചത്വരങ്ങൾ ഉണ്ടായിരുന്നതിന്നു പുറമെ പതിമൂന്നൊ പതിന്നാലൊ ചത്വരങ്ങളും ഉണ്ടായിരുന്നു. അവയുടെ ഒരു അടയാളംപോലും ഇപ്പോൾ കാണുന്നില്ല. പ്രവേശനശാല, നൌബത്ത്ഖാന, ദിവാനിയാം, ദിവാനിഖാസ്, റാങ്ങ്മഹൽ എന്ന കെട്ടിടങ്ങളും ഒന്നോ രണ്ടോ ചെറിയ മണ്ഡപങ്ങളുംമാത്രമെ ഇപ്പോൾ രാജധാനിയുടെ അംഗങ്ങളായി കാണപ്പെടുന്നുള്ളു. രാജധാനിയിൽവെച്ചു് ഏററവും വിശേഷപ്പെട്ട ഭാഗങ്ങൾ ഇവയാണെങ്കിലും ഇവയുടെ ചത്വരങ്ങളും ഇവയെ എല്ലാംകൂട്ടി ചേർക്കുന്ന ഗൂഢപഥങ്ങളും ഇപ്പോൾ ഇല്ലാത്തതുകൊണ്ടു് ഇവയുടെ ഭംഗി പകുതിയിലധികം പൊയ്പോയിരിക്കുന്നു. ബ്രിട്ടീഷുസേനകൾ പാർക്കുന്ന കെട്ടിടങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്ന മേല്പറഞ്ഞ കെട്ടിടങ്ങൾ, ഒരു വിശേഷമായ ആഭരണത്തിൽ പതിച്ചിരുന്നവയും, തങ്ങളുടെസ്ഥാനത്തുനിന്നു പറിച്ചെടുത്തു കുമ്മായം കൊണ്ടു പൂശപ്പെട്ട ഒരു ഫലകത്തിന്മേൽ അവിടവിടെയായി പതിക്കപ്പെട്ടവയും ആയ വിലയേറിയ രത്നങ്ങൾക്കു തുല്യമായി കാണപ്പെടുന്നു.

നാട്ടുകാർ താമസിക്കുന്ന പ്രദേശത്തുള്ള വീടുകൾ ഇഷ്ടികകൾകൊണ്ടു് ഉറപ്പിൽ പണിചെയ്യിച്ചവയാകുന്നു. പട്ടണത്തിലുള്ള ചെറിയ തെരുവീഥികൾ കുടുസ്സായിട്ടുള്ളവയും വളഞ്ഞുപിരിഞ്ഞവയും ആണു്. എങ്കിലും ഡല്ലിയിലെ പ്രധാനപ്പെട്ട പത്തു രാജമാർഗ്ഗങ്ങളെപ്പോലെ കല്ലിട്ടിടിച്ചുനന്നാക്കപ്പെട്ടതും, വെള്ളം ഒഴിഞ്ഞുപോവാൻ ഇരുവശത്തും ചാലുകളുള്ളതും ആയ തെരുവീഥികൾ ഇന്ത്യയിലുള്ള മററു പട്ടണങ്ങളിൽ ഉണ്ടോ എന്നു സംശയമാണു്. ഏററവും പ്രധാനപ്പെട്ട 'ചന്ദിനി ചൌക്കു്' അല്ലെങ്കിൽ രജതവീഥി എന്ന രാജമാർഗ്ഗം കോട്ടയിൽ നിന്നു കിഴക്കോട്ടുള്ള ലാഹോർ ഗോപുരംവരെ നീണ്ടു കിടക്കുന്നതും മുക്കാൽ നാഴിക നീളവും 74 അടി വീതിയും ഉള്ളതും ആകുന്നു. 'ചന്ദിനി ചൌക്കു്' എന്ന രാജമാർഗ്ഗത്തിന്നു് അല്പം തെക്കായി ഉയർന്ന ഒരു ചെറിയ പാറസ്ഥലത്തു 'ജമമസ്ജിഡ്' അല്ലെങ്കിൽ വലിയ പള്ളി സ്ഥിതി ചെയ്യുന്നു. ഷാജിഹാൻ ചക്രവർത്തിയായതിന്റെ ശേഷം നാലാംകൊല്ലത്തിൽ ഈ പള്ളിയുടെ പണി ആരംഭിക്കുകയും പത്താംകൊല്ലത്തിൽ അവസാനിക്കുകയും ചെയ്തു. ഇതു വളരെ മനോഹരവും ഗംഭീരവുമായ ഒരുകെട്ടിടമാകുന്നു. കാലപ്പഴക്കംകൊണ്ടു കറുപ്പു ബാധിക്ക നിമിത്തം 'കാളമസ്ജിഡ്' എന്നുവിളിച്ചുവരുന്ന പള്ളിയും 'റോഷനുദ്ദൌള' എന്ന പള്ളിയും സാമാന്യം വിശേഷപ്പെട്ടവയാകുന്നു. ക്രിസ്താബ്ദം 1792 - ാമാണ്ടിൽ സ്ഥാപിക്കപ്പെട്ടതും ഏകദേശം 30 കൊല്ലം മുമ്പു് എടുത്തുകളഞ്ഞതും ആയ ഗവർമ്മേണ്ടു് കോളെജിന്റെ കെട്ടിടവും റെസിഡെണ്ടിന്നു താമസിക്കാനുള്ള കെട്ടിടവും പതിനായിരം പവൻ ചിലവു ചെയ്തു് കർണ്ണൽസ്കിന്നർ എന്ന മഹാൻ പണിചെയ്യിച്ചിട്ടുള്ള പ്രോട്ടസ്റ്റാണ്ടു് മതക്കാരുടെ പള്ളിയും ഡല്ലിയിലെ നൂതനമായ കെട്ടിടങ്ങളിൽ പ്രധാനപ്പെട്ടവയാകുന്നു. 'ചന്ദിനിചൌക്കു്' യിൽ കൂടെ പകുതി വഴിപോയാൽ അവിടെ ഒരു മണിമാളികയും അതിന്നു് എതിരായി ഒരു കാഴ്ചബങ്കളാവും ഉണ്ടു്. ചന്ദിനി ചൌക്കു്'യുടെ പിന്നിൽ വടക്കുഭാഗത്തായി 'രാജ്ഞിയുടെ തോട്ടം' എന്നു വിളിച്ചു

വരുന്ന പൂന്തോട്ടം പ്രകാശിക്കുന്നു. ഈ പൂന്തോട്ടത്തിന്ന് അപ്പുറം പട്ടണത്തിന്നു പുറത്തായി ഒരു നാഴിക ദൂരത്തുള്ള ചരിത്രപ്രസിദ്ധമായ ഒരു ഉയൎന്ന തിണ്ടുവരെ പട്ടണത്തിന്റെ അതിരു നീണ്ടുകിടക്കുന്നു. ഈ തിണ്ടിന്മേൽ നിന്നുള്ള പട്ടണത്തിന്റെ കാഴ്ച വളരെ മനോഹരമായിട്ടുള്ളതാണ്. ഡല്ലിപട്ടണത്തിന്റെ മതിലുകൾക്കപ്പുറം പടിഞ്ഞാറും വടക്കപടിഞ്ഞാറും ഭാഗത്തായിട്ടുള്ള നഗരോപകണ്ഠങ്ങളിൽ രാജകുടുംബങ്ങളുടെ ശവകുടീരങ്ങളാണ്. മുകിളചക്രവൎത്തിയായ ഹ്യൂമയൂന്നിന്റെ ശവകുടീരം കരിങ്കല്ലുകൊണ്ടും വെണ്ണക്കല്ലുകൊണ്ടും നിൎമ്മിക്കപ്പെട്ടിട്ടുള്ള ഒരു വിശേഷമായ കെട്ടിടമാകുന്നു. അത് ഡല്ലിപട്ടണത്തിൽനിന്നു രണ്ടു നാഴിക ദൂരത്താകുന്നു. ഈ കെട്ടിടത്തിന്റെ ചുററും ധാരായന്ത്രങ്ങളോടുകൂടിയ ഒരു വലിയ പൂന്തോട്ടവും ഇവയെല്ലാം ചുററിക്കൊണ്ട് ഒരു വലിയ മതിലും മതിലിന്ന് ഗോപുരങ്ങളും നാലു നിൎഗ്ഗമദ്വാരങ്ങളും ഉണ്ട്. എല്ലാററിന്റേയും ഒത്തനടുവിലായി 20 അടി ഉയരവും 200 അടി സമവിസ്താരവും ഉള്ള ഒരു വേദിയും അതിലെക്കു കയറിച്ചെല്ലാനായി കരിങ്കല്ലുകൊണ്ട് കെട്ടീട്ടുള്ള നാലു വലിയ പടവുകളും ഉണ്ട്. ചതുരാകൃതിയിലുള്ളതും നടുവിൽ വെണ്ണക്കല്ലുകൊണ്ടുള്ള ഒരു വലിയ അൎദ്ധഗോളാകൃതിയിലുള്ള ശിഖരത്തോടുകൂടിയതും ആയ ശവകുടീരം ഈ വേദിയിന്മേലാണു സ്ഥിതി ചെയ്യുന്നത്. ഇതിന്നു പടിഞ്ഞാറ് ഒരു നാഴിക ദൂരത്തായി വേറെ ഒരു ശ്മശാനസ്ഥലവും അതിൽ അനേകം ശവകുടീരങ്ങളും ചെറിയ പള്ളികളും ഉണ്ട്. ഇവയിൽ ചിലത് ഏററവും ഭംഗിയുള്ളവയാകുന്നു. ഈ ചെറിയ പള്ളികളിൽ വെച്ച് ഏററവും ഉൽകൃഷ്ടമായിട്ടുള്ളത് പ്രസിദ്ധനായ നൈസാമുഡീൻ എന്ന മഹമ്മദീയസിദ്ധപുരുഷന്റെ സ്മാരകമായി പണിചെയ്തിട്ടുള്ള ഒരു ചെറിയ പള്ളിയാകുന്നു.

ഡല്ലിപട്ടണത്തെ ആസ്യാഖണ്ഡത്തിലെ റോമപട്ടണമെന്നു വിളിച്ചു വരാറുണ്ട്. ഏഴന്നൂറു കൊല്ലത്തിലധികം കാലം ഡല്ലിപട്ടണം പല ചക്രവൎത്തികളുടേയും ഇരിപ്പിടമായിരുന്നു. ഡല്ലി എന്ന പേരോടുകൂടിയ പട്ടണം പലസ്ഥാനത്തിലും ഉണ്ടായിരുന്നു. അവയും ഇപ്പോഴത്തെ ഡല്ലിപട്ടണവും ഒന്നാണെന്നു പറവാൻ പാടില്ല. ഈ പട്ടണങ്ങളെല്ലാം യമുനയുടെ പടിഞ്ഞാറെ തീരത്തിലുള്ള വിശാലമായ ഒരു മൈതാനത്തിലായിരുന്നു സ്ഥിതിചെയ്തിരുന്നത്. അവ ഓരോന്നായി കാലക്രമംകൊണ്ടു പാഴായിപ്പോവുകയും ഇപ്പോഴത്തെ ഡല്ലിപട്ടണം അവയിൽ ഒന്നിന്റെ സ്ഥാനത്തു നിൎമ്മിക്കപ്പെടുകയും ചെയ്തു. ഡല്ലിപട്ടണങ്ങൾ സ്ഥിതിചെയ്തിരുന്ന സ്ഥലത്തിന്റെ ഇപ്പോഴത്തെ സ്ഥിതിയെപ്പററി ബിഷൊപ്പ് ഹേബർ ഇപ്രകാരം പറഞ്ഞിരിക്കുന്നു, "പ്രകൃത്യാതന്നെ പാറകൊണ്ടു നിറഞ്ഞതും ഫലവത്തല്ലാത്തതും ചുരുക്കം ഒന്നുരണ്ട് ദിക്കിലൊഴിച്ച് കൃഷിചെയ്വാൻ പാടില്ലാത്തതും ഒരു വൃക്ഷംപോലും ഇല്ലാത്തതുമായ ഈ സ്ഥലത്തിൽ എല്ലാദിക്കിലും ചിന്നിച്ചിതറിക്കിടക്കുന്ന അനേകം ചൈത്യങ്ങളും, ജീൎണ്ണിച്ച കെട്ടിടങ്ങളുടെ അവശേഷങ്ങളും, ഇഷ്ടികകൊണ്ടും കരിങ്കല്ല് വെണ്ണക്കല്ല് മുതലായതുകൊണ്ടും ഉള്ള പണിത്തരങ്ങളുടെ അംശങ്ങളും കാണുന്നവരുടെ എല്ലാം മനസ്സിൽ ഭയത്തെ ഉണ്ടാക്കിത്തീൎക്കുന്നതാണ്. ഈ ജീൎണ്ണപ്രദേശം ആധുനികഡല്ലിപട്ടണത്തിന്റെ തെക്കെഅററം മുതല്ക്കു പത്തുനാഴിക ദൂരത്തുള്ള ഗ്ഗു

ന്ന്യങ്ങളായ റെയിപിതോറ എന്നും തുഗ്ലക്ക ബാദ് എന്നും പേരുള്ള കോട്ടകൾ വരെ പരന്നു കിടക്കുന്ന ഈ പ്രദേശത്തിന്റെ വിസ്താരം 45 ചതുരശ്രനാഴികയാകുന്നു. ഡല്ലിപട്ടണത്തിന്റെ തെക്കഭാഗത്ത് ഇപ്പോൾ കാണപ്പെടുന്ന മതിലുകൾക്ക തെക്കായി 2 നാഴിക ദൂരത്തുള്ള പുരാണകില അല്ലെങ്കിൽ ഇന്ദ്രപത്ത് എന്ന പേരുള്ള കോട്ടയും ഊരും നില്ക്കുന്നസ്ഥലത്താണ് പുരാണപ്രസിദ്ധമായ ഇന്ദ്രപ്രസ്ഥം എന്ന നഗരം. കുരുക്ഷേത്രത്തിൽവെച്ചുണ്ടായ ഭാരതയുദ്ധത്തിൽ വിജയികളായിത്തീൎന്നതിന്റെ ശേഷം പാണ്ഡവന്മാർ ഇന്ദ്രപ്രസ്ഥത്തിൽ താമസിക്കുന്ന കാലത്ത് ഒരു ദിവസം ഭക്ഷണപദാൎത്ഥങ്ങൾ വെച്ചിരുന്ന ഒരു പാത്രത്തിൽ ഒരു ഈച്ചവീണു ചത്തു എന്നും ഈ സംഭവം തങ്ങളുടെ വംശമഹിമയുടെ ക്ഷയത്തെ സൂചിപ്പിക്കുന്ന ഒരു അശുഭലക്ഷണമാണെന്നു നിശ്ചയിച്ചു ധൎമ്മപുത്രാദികൾ ഇന്ദ്രപ്രസ്ഥം വിട്ടുപോയി എന്നും ഒരു ഐതിഹ്യം ഉണ്ട്. പാണ്ഡവന്മാർ ഇന്ദ്രപ്രസ്ഥത്തെ ഉപേക്ഷിച്ചതോടുകൂടി അത് ഒരു ശൂന്യനഗരമായിതീരുകയും സുമാർ ക്രിസ്ത്വാബ്ദം പതിനൊന്നാം ശതവൎഷം വരെ ആ പട്ടണം ഏററവും അപ്രസിദ്ധമായ നിലയിൽതന്നെ ഇരിക്കുകയും ചെയ്തു.

മഹാനായ അലക്സാണ്ടരുടെ രണകൎമ്മങ്ങളെപ്പററി എഴുതീട്ടുള്ള യവന ചരിത്രകാരന്മാരുടെ ഗ്രന്ഥങ്ങളിലാകട്ടെ, ഏററവും പുണ്യാത്മാവായ ബുദ്ധന്റെ സാന്നിദ്ധ്യംകൊണ്ടു പൂതമാക്കപ്പെട്ട പുണ്യസ്ഥലങ്ങളെ സന്ദൎശിക്കുവാൻ വേണ്ടി ക്രിസ്ത്വാബ്ദം ആറാം ശതവൎഷത്തിൽ ഇന്ത്യയിലെക്കു വന്ന ചീനപഥികന്മാരുടെ ഗ്രന്ഥങ്ങളിലാകട്ടെ ഡല്ലിപട്ടണത്തെക്കുറിച്ചു യാതൊന്നും പ്രസ്താവിച്ചു കാണുന്നില്ല. മഹാനായ അലക്സാണ്ടർ ഇന്ത്യയിലെക്കു വന്നത് ക്രിസ്ത്വാബ്ദത്തിന്നു മുമ്പുള്ള 327-ാമാണ്ടിന്നടുത്താണ്. അദ്ദേഹത്തിന്റെ യുദ്ധങ്ങളെപ്പററി വൎണ്ണിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ ശ്രീകൃഷ്ണന്റെ അവതാരഭൂമിയായ മധുരയെപ്പററി പ്രസ്താവിച്ചു കാണുന്നുണ്ടെങ്കിലും, ഡല്ലിയുടെ പ്രസ്താവംതന്നെ അവയിൽ കാണുന്നില്ല. ആരിയനും മഗാസ്തനീസ്സും ഡല്ലിയെപ്പററി ഒന്നും പറയുന്നില്ല. ഇന്ത്യയിലുണ്ടായിരുന്ന പ്രധാനനഗരങ്ങളെ പിടിച്ചടക്കാൻ ശ്രമിച്ച ഗസ്നിയിലെ മുഹമ്മതും ഡല്ലിയെ പിടിച്ചടക്കാൻ ശ്രമിച്ചതായി കാണുന്നില്ല. ഈ സംഗതികളെല്ലാം കൂടി നോക്കുന്നതായാൽ പാണ്ഡവന്മാർ സ്ഥാപിച്ച നഗരം ഒരിക്കൽ വിസ്മൃതമായി എന്നും പിന്നീട് എട്ടുശതവൎഷത്തിന്നു ശേഷം ആ നഗരം വീണ്ടും രാജാക്കന്മാരുടെ വാസസ്ഥാനമായി തീൎന്നു എന്നും ഉള്ള ഐതിഹ്യം ഏതാണ്ടു ശരിയായിട്ടുള്ളതാണെന്നു വെളിപ്പെടുന്നുണ്ട്.

ഡല്ലി അല്ലെങ്കിൽ ഡിലിപുരം എന്ന പേരിന്റെ ആവിൎഭാവം ക്രിസ്ത്വാബ്ദത്തിന്നു മുമ്പുള്ള ഒന്നാം ശതവൎഷത്തിന്റെ മദ്ധ്യത്തിലാണ്. ഇന്ദ്രപ്രസ്ഥത്തിൽ വാണിരുന്ന ഗൌതമവംശക്കാരെ പിന്തുടൎന്ന മയൂരവംശരാജാക്കന്മാരിൽ ഒടുവിലത്തെ രാജാവായി വിചാരിക്കപ്പെട്ടുവരുന്ന ദിലുരാജാവാണ് ആദ്യത്തെ ഡല്ലിപട്ടണം സ്ഥാപിച്ചതെന്നും അന്നു മുതല്ക്കാണ് അതിന്ന് ഡല്ലി അല്ലെങ്കിൽ ദിലിപുരം എന്ന പേർ സിദ്ധിച്ചത് എന്നും ഒരു ഐതിഹ്യം ഉണ്ട്. യമുനാതീരത്ത് ഇപ്പോൾ സ്ഥിതിചെയ്യുന്ന ഡല്ലിപട്ടണത്തിൽനിന്ന് അഞ്ചുനാഴിക താഴെയായിട്ടാണ് ദിലുരാജാവിനാൽ സ്ഥാപിക്കപ്പെട്ട നഗരം സ്ഥിതി

ചെയ്തിരുന്നത്. ഡല്ലിപട്ടണത്തെപ്പററി നമുക്കു വിശ്വാസയോഗ്യമായ അറിവുകിട്ടുന്നതു ക്രിസ്താബ്ദം മൂന്നാം ശതവഷത്തിലൊ നാലാം ശതവഷത്തിലൊ ധാവരാജാവിനാൽ സ്ഥാപിക്കപ്പെട്ടതായ ഇരിമ്പുകൊണ്ടുള്ള ഒരു സ്തംഭത്തിലുള്ള ലിഖിതങ്ങളിൽനിന്നാകുന്നു. ഘനമുള്ളതും ഉരുണ്ടതുമായ ഈ സ്തംഭം 50 അടി നീളവും 16 ഇഞ്ച് ചുററളവും ഉള്ളതും, വളരെ താഴ്ത്തി കുഴിച്ചിട്ടിട്ടുള്ളതുകൊണ്ട് പകുതിനീളം മാത്രം പുറത്തെക്കു കാണുന്നതുമാകുന്നു. ഈ സ്തംഭത്തിൻെറ പടിഞ്ഞാറു ഭാഗത്ത് ആഴത്തിൽ കൊത്തീട്ടുള്ള സംസ്കൃതഭാഷയിലുള്ള ഒരു ലിഖിതം നമുക്കു ഇതിൻെറ ഉല്പത്തിയെ വെളിവാക്കിത്തരുന്നുണ്ട്. ജെയിംസ് പ്രിൺസെപ്പ് എന്ന പണ്ഡിതനാണ് ഈ ലിഖിതത്തെ ആദ്യമായി വ്യാഖ്യാനിച്ചത്. അതിൽനിന്നു, തൻെറ ബാഹുബലത്താൽ ഭൂമിയെല്ലാം ജയിച്ചു വളരെക്കാലം ഏകച്ഛത്രാധിപത്യത്തോടുകൂടി രാജ്യം ഭരിച്ച ധാവരാജാവിൻെറ പരാക്രമത്തിൻെറ സ്മാരകമായി സ്ഥാപിക്കപ്പെട്ടതാണ് ഈ സ്തംഭമെന്നു കാണുന്നു. ഏകദേശം ക്രിസ്താബ്ദം 319-ാമാണ്ടിന്നടുത്തായിരിക്കണം ഈ സ്തംഭം സ്ഥാപിച്ചത് എന്നു കണ്ണിങ്ങ്ഹാം എന്ന സേനാധിപൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ജനങ്ങളുടെ ഇടയിൽ ഇന്നും പറഞ്ഞുപോരുന്ന ഒരു ഐതിഹ്യം ഈ ലിഖിതത്തിന്നു തീരെ വിപരീതമായിട്ടാണ്. ആ ഐതിഹ്യപ്രകാരം എട്ടാംശതവഷത്തിൽ രാജ്യം വാണിരുന്ന തണ്വാർ അല്ലെങ്കിൽ തൊമരരാജവംശത്തിൻെറ സ്ഥാപകനായ അനംഗപാലനാണ് ഈ സ്തംഭം സ്ഥാപിച്ചിട്ടുള്ളത്. ഈ സ്തംഭത്തിൻെറ അടിവാരം പാതാളംവരെ എത്തീട്ടുണ്ടെന്നും അത് ആദിശേഷൻെറ ശിരസ്സിലാണു നില്ക്കുന്നത് എന്നും ആ സ്തംഭം നിലനില്ക്കുന്നതുവരെ രാജകുടുംബത്തിൻെറ മഹിമ യാതൊരു ഹാനിയും കൂടാതെ നിലനിന്നുപോരുന്നതാണെന്നും ഒരു വിശുദ്ധബ്രാഹ്മണൻ അനംഗപാലനോടു പറഞ്ഞു എന്നും, അദ്ദേഹം പറഞ്ഞതു ശരിയോ എന്നറിവാനായി ആ സ്തംഭത്തിൻെറ അടിവാരംവരെ കിളച്ചുനോക്കാൻ രാജാവു കല്പനകൊടുത്തു എന്നും കുറെ കിളച്ചപ്പോൾ സ്തംഭത്തിൻെറ അടിയിൽ ആദിശേഷൻെറ ചോര കണ്ടു എന്നും ഇപ്രകാരം ബ്രാഹ്മണൻ പറഞ്ഞതു ശരിയാണെന്നു ബോദ്ധ്യമായിട്ടു, രാജാവ് ആ സ്തംഭം വീണ്ടും കുഴിച്ചിടുവാൻ കല്പനകൊടുത്തു എങ്കിലും അദ്ദേഹത്തിന്നു ബ്രാഹ്മണൻെറ വാക്കിലുണ്ടായ അവിശ്വാസത്തിന്ന് ഒരു ശിക്ഷയായിട്ട്, അദ്ദേഹത്തിൻെറ ആൾക്കാർ ഭഗീരഥപ്രയത്നം ചെയ്തിട്ടും സ്തംഭത്തെ പൂവ്വസ്ഥിതിയിലാക്കാൻ അവക്കു കഴിഞ്ഞില്ലെന്നും ആ സ്തംഭം ഭൂമിയിൽ 'ഢില'മായി (ഉറപ്പില്ലാതെ) നില്ക്കുന്നതുകൊണ്ടു പട്ടണത്തിന്നു 'ഢിലി' എന്ന പേർ സിദ്ധിച്ചു എന്നും ആണ് ഐതിഹ്യം. എന്നാൽ ഈ സ്തംഭത്തിലെ ലിഖിതംകൊണ്ട് ഈ ഐതിഹ്യം അടിസ്ഥാനമില്ലാത്തതാണെന്നു ധാരാളം തെളിയുന്നുണ്ട്. ഈ സ്തംഭത്തിൽ പിന്നീടു കൊത്തീട്ടുള്ള ഒരു ലിഖിതംകൊണ്ട് അനംഗപാലൻ ക്രിസ്താബ്ദം 1052-ാമാണ്ടിൽ ഡല്ലിപട്ടണം നിമ്മിച്ചു എന്നു കാണുന്നുണ്ട്. അനംഗപാലനും അദ്ദേഹത്തിൻെറ പിന്തുടച്ചക്കാരും ഒരു നൂററാണ്ടോളം ഡല്ലിയിൽവാണു രാജ്യം ഭരിച്ചു. അവർ പൊതുജനങ്ങളുടെ നന്മക്കുവേണ്ടി പല പ്രവൃത്തികളും ചെയ്കയും പട്ടണത്തിൻെറ ചുററും നല്ല ബലമുള്ള മതിലുകൾ പണിയിക്കുകയും ചെയ്തു.

അവർ നിർമ്മിച്ച കുളങ്ങളിലും ജലാശയങ്ങളിലും ചിലത് ഇപ്പോഴും കാണ്മാനുണ്ട്. ക്രിസ്ത്വാബ്ദം 1151-ാമാണ്ടുവരെ അനംഗപാലൻെറ പിന്തുടച്ചക്കാർ ഡല്ലിയിൽ വാണു. ചൌഹൻരാജവംശജനായ വിശാലദേവൻ ഡല്ലിയെ ആക്രമിച്ചു കീഴടക്കി. തണ്വാർ രാജകുടുംബവും ചൌഹൻരാജകുടുംബവും തമ്മിലുണ്ടായ ഒരു വിവാഹത്തിൽ നിന്നാണ് പ്രസിദ്ധനായ പൃത്ഥീരാജാവു ജനിച്ചത്. ഈ പൃത്ഥീരാജാവിൻെറ മുത്തച്ഛനാണു വിശാലദേവൻ. പൃത്ഥീരാജാവു വളരെ ധീരനും പരാക്രമിയും പ്രജാവത്സലനുമായിരുന്നു. പൃത്ഥീരാജാവിൻെറ അപദാനങ്ങളെപ്പററി വടക്കെ ഇന്ത്യയിലുള്ള ജനങ്ങളുടെ ഇടയിൽ പല കഥകളും പറഞ്ഞുപോരുന്നുണ്ട്. അദ്ദേഹം ഡല്ലിയിൽ വാണിരുന്ന ഹിന്തുരാജാക്കന്മാരിൽ ഒടുവിലത്തെ ആളായിരുന്നു. അദ്ദേഹത്തിൻെറ വാഴ്ചകാലത്ത് ഘോറിലെ മുഹമ്മത് ഉത്തരഇന്ത്യയെ ആക്രമിച്ചു. പൃത്ഥീരാജാവു കുറെക്കാലം മുഹമ്മദീയരുടെ ആക്രമണങ്ങളിൽനിന്ന് തൻെറ രാജ്യത്തെ രക്ഷിച്ചുപോന്നു. താനേശ്വരത്തിൽ വെച്ചുണ്ടായ യുദ്ധത്തിൽ മുഹമ്മതു തോല്ക്കുകയും പൃത്ഥീരാജാവിൻെറ സൈന്യങ്ങൾ മുഹമ്മദിൻെറ സൈന്യങ്ങളെ നാല്പതു നാഴികദൂരം പിന്തുടൎന്ന് അവരിൽ വളരെ പേരെ കൊല്ലുകയും ചെയ്തു. എങ്കിലും രണ്ടുകൊല്ലം കഴിഞ്ഞശേഷം മുഹമ്മത് വീണ്ടും ഇന്ത്യയെ ആക്രമിക്കുകയും. തിലൌരി എന്ന സ്ഥലത്തിൽവെച്ചുണ്ടായ യുദ്ധത്തിൽ പൃത്ഥീരാജാവിനെ തോല്പിച്ചു ഡല്ലിയെ പിടിച്ചടക്കുകയും ചെയ്തു. ഈ യുദ്ധത്തിൽ പൃത്ഥീരാജാവു മരിക്കുകയും അദ്ദേഹത്തിൻെറ മരണത്തോടുകൂടി ഹിന്തുക്കളുടെ സ്വാതന്ത്ര്യവും ആധിപത്യവും അസ്തമിക്കുകയും ഡല്ലിപട്ടണം മുഹമ്മദീയരുടെ കീഴിൽ ആവുകയും ചെയ്തു. പഴയ ഡല്ലിപട്ടണത്തിലുള്ള ലാൽകോട്ട എന്ന കോട്ട പണിചെയ്യിച്ചിട്ടുള്ളതു പൃത്ഥീരാജാവാണ്. ഡല്ലി പഠാണിരാജാക്കന്മാരുടെ അധീനത്തിൽ വന്ന കാലത്ത് അതിൽ അനേകം ഹിന്തുക്ഷേത്രങ്ങളുണ്ടായിരുന്നു. അവയിൽ ചിലതു ഇപ്പോഴും കൂടി കാണ്മാനുണ്ട്. പഠാണിരാജാക്കന്മാർ ഡല്ലിയെ തങ്ങളുടെ തലസ്ഥാനമാക്കുകയും അന്നുമുതല്ക്ക് 1803-ാമാണ്ടിൽ ലേക്ക് പ്രഭു മഹരാഷ്ട്രന്മാരെ തോല്പിച്ചു ഡല്ലിയെ പിടിച്ചടക്കിയതുവരെ ഡല്ലിപട്ടണം ആസ്യാഖണ്ഡത്തിൽ മുഹമ്മദീയരുടെ ഏററവും പ്രധാനപ്പെട്ട നഗരം ആയിതീരുകയും ചെയ്തു.

പഠാണിരാജാക്കന്മാരിൽ ആദ്യത്തെ ആൾ കട്ബുഡീൻ ആയിരുന്നു. ഈയാൾ ഡല്ലിയിലെക്കു ആദ്യം വന്നതു ഘോറിയിലെ മുഹമ്മദിൻെറ പ്രതിനിധിയായിട്ടായിരുന്നു എങ്കിലും ഉടനെ ഒരു സ്വതന്ത്രരാജാവായിതീൎന്നു. 'കട്ടബ്മിനാർ' എന്ന പ്രസിദ്ധപ്പെട്ട സ്തംഭം മുഹമ്മദീയർ ഇന്ത്യയെ ആക്രമിച്ചുപിടിച്ചടക്കിയതിൻെറ സ്മാരകമായിപണിചെയ്യിച്ചിട്ടുള്ളതാണെന്നു വിചാരിച്ചുവരുന്നു. ഇതിൻെറ പണി കട്ബുഡീൻെറ വാഴ്ചകാലത്തു തുടങ്ങി എങ്കിലും അയാളുടെ പിന്തുടച്ചക്കാരനും ജാമാതാവും ആയ ആൽതാംഷിൻെറ കാലത്താണ് അതിൻെറ പണി പൂൎത്തിയായത്. ഈ സ്തംഭം 238 അടി ഉയരവും അഞ്ച് നിലയുമുള്ളതാകുന്നു. അടിയിൽ ഈ സ്തംഭത്തിൻെറ ചുററളവ് 47 അടിയും മുകൾഭാഗത്തിൻെറ ചുററളവ് 9 അടിയും ആകുന്നു. സ്തംഭത്തിൻെറ മുകൾഭാഗത്തു മനോഹരമായ ഒരു മണ്ഡപവും ഉണ്ട്. ഇതുപോലെ ഭംഗിയുള്ള ഒരു സ്തംഭം ഭൂമിയിലില്ലെന്നാ

ണ് പല യോഗ്യന്മാരുടെയും അഭിപ്രായം. സ്തംഭത്തിന്റെ അഗ്രഭാഗത്തിലേക്ക പോവാനായി വള്ളത്തുപിരിഞ്ഞുള്ള ഒരു കോണിയുണ്ട്. ഈ സ്തംഭത്തിലുള്ള കൊത്തുപണികളും അലങ്കാരങ്ങളും ഹിന്തുശില്പികളുടെ പണിയാകുന്നു. ഈ സ്തംഭത്തിന്നടുത്ത കട്ബുഡീൻ പണിചെയ്യിച്ചിട്ടുള്ള ഒരു വിശേഷമായ പള്ളിയും ഉണ്ട്. കട്ബുഡീന്റെ പിന്തുടച്ചക്കാർ അടിമരാജാക്കന്മാരെന്നു പറഞ്ഞുവരുന്നു.

അടിമരാജാക്കന്മാർ ഡല്ലിയിൽ വാണിരുന്ന കാലത്താണ് ഡല്ലിയിൽ ഒന്നാമതായി ഒരു രാജ്ഞി രാജ്യം ഭരിച്ചത്. ആ രാജ്ഞിയുടെ പേർ റസിയാ എന്നായിരുന്നു. ക്രിസ്താബ്ദം 1290-ാമാണ്ടുവരെ അടിമരാജാക്കന്മാർ ഡല്ലിയിൽ വാണു. അതിന്നുശേഷം ജലാല്വഡിൻ ഡല്ലിയിൽ ഖില്ജിവംശത്തെ സ്ഥാപിച്ചു. അയാളുടെ പിന്തുടച്ചക്കാരനും മരുമകനും ആയ അലാവുദീന്റെ കാലത്ത് മുകിളന്മാരുടെ സംഘങ്ങൾ ഡല്ലി പിടിച്ചടക്കാൻ ശ്രമിച്ചു എങ്കിലും അവൎക്ക് അതിന്നു സാദ്ധ്യമായില്ല. ക്രിസ്താബ്ദം 1821-ാമാണ്ടിൽ തുഗ്ലക്ക് രാജവംശം ഡല്ലിയിൽ വാണുതുടങ്ങി. അതിന്റെ സ്ഥാപകനായ ഗിയാസുഡീൻ 4 നാഴിക കിഴക്കോട്ടായി ഒരു പുതിയ രാജധാനി പണിചെയ്യിച്ചു. ഇപ്പോൾ ആ സ്ഥലത്തു ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്ന ഒരു വലിയ ദുൎഗ്ഗവും ശൂന്യങ്ങളായ പല തെരുവുകളും ഉണ്ട്. ഈ വലിയ ശൂന്യപ്രദേശത്ത് മനുഷ്യർ ആരും താമസിക്കുന്നില്ല. ഗിയാസുഡീന്റെ മകൻ മുഹമ്മദ് തുഗ്ലക്ക് തന്റെ തലസ്ഥാനം ഡല്ലിയിൽ നിന്നു 800 നാഴിക ദൂരത്തുള്ള ഡൌലറാബാദിലെക്ക മാററുവാൻ മൂന്നുപ്രാവശ്യം ശ്രമിച്ചു. ഈ രാജാവിന്റെ കാലത്താണ് ടൈമൂർ ഡല്ലിയെ ആക്രമിച്ചത്. രാജാവു തോററ് ഗുജറാററിലേക്ക ഓടിപ്പോയി. ടൈമൂർ ഡല്ലിയിൽ പ്രവേശിച്ച് അഞ്ചുദിവസം മുഴുവനും തന്റെ സൈന്യങ്ങളുടെ ഇഷ്ടംപോലെ ഡല്ലിയിലുള്ളവരെ കൊല്ലാനും അവരുടെ സ്വത്ത് അപഹരിക്കാനും അവൎക്ക് അനുവാദം കൊടുത്തു. ഡല്ലിയിലെ തെരുവീഥികൾ മുഴുവനും ശവംകൊണ്ടു നിറഞ്ഞു. ജനങ്ങളെ കൊന്നും അവരുടെ സ്വത്തുക്കൾ അപഹരിച്ചും ടൈമൂറിന്റെ സൈന്യങ്ങൾക്ക തൃപ്തി വന്നതിന്റെശേഷം ബാക്കിയുള്ളവരെ അടിമകളാക്കി ടൈമൂറും സൈന്യങ്ങളും ഡല്ലിപട്ടണം വിട്ടുപോയി. തുഗ്ലക്ക് രാജവംശത്തിന്നുശേഷം സയിദ്ദ രാജവംശം ഡല്ലിയിൽ വാണു. അതിന്നുശേഷം ലോഡി രാജവംശമാണു മുഹമ്മദീയസാമ്രാജ്യത്തെ ഭരിച്ചത്. ലോഡിവംശക്കാർ ഡല്ലിയിൽ താമസിക്കാതെ ആഗ്രാപട്ടണത്തിലാണു താമസിച്ചത്. ക്രിസ്താബ്ദം 1526-ാമാണ്ടിൽ മുകിളവംശസ്ഥാപകനായ ബേബർ ഇന്ത്യാരാജ്യത്തെ ആക്രമിക്കുകയും പാനിപെററിൽ വെച്ചുണ്ടായ യുദ്ധത്തിൽ ഇബ്രാഹിംലോഡിയെ തോല്പിച്ചു ഡല്ലിയെ പിടിച്ചടക്കുകയും ചെയ്തു. എന്നാൽ ബേബർ ഡല്ലിയിൽ താമസിക്കാതെ ആഗ്രയിലാണ് താമസിച്ചത്. 1530-ാമാണ്ടിൽ ബേബർ മരിച്ചു. ബേബറുടെ മകൻ ഹ്യൂമയൂൺ ഡല്ലിയിൽ വാണു. ഇന്ദ്രപ്രസ്ഥം നിന്നിരുന്ന സ്ഥലത്തുള്ള പുരാണകില കോട്ടയെ ഹ്യൂമയൂൺ പുതുതാക്കി. ഹ്യൂമയൂണിനെ തോല്പിച്ച് ഷർഷാ പട്ടണത്തിന്റെ ചുററും ഒരു ബലമുള്ള മതിൽ പണിയിച്ചു. ഹ്യൂമയൂണിന്റെ പിന്തുടച്ചക്കാരായ അക്ബരും ജിഹാംഗീരും ആഗ്രാ, ലാഹോർ, അജമീഡും ഈ നഗരങ്ങളിലാണു താമസിച്ചുപോന്നത്. അവരുടെ കാലശേ

ഷം ഷാജിഹാൻ ഡല്ലിയിൽ താമസിക്കുകയും ഡല്ലിപട്ടണം ഇപ്പോൾ കാണപ്പെടുന്ന സ്ഥിതിയിൽ പണിചെയ്യിക്കുകയും ചെയ്തു. ഷാജിഹാന്റെയും അരങ്ങസീബിന്റെയും വാഴ്ചകാലത്തു ഡല്ലി പൂൎവ്വാധികസമൃദ്ധിയും മഹിമയും ഉള്ളതായിത്തീൎന്നു.

അരങ്ങസീബിന്റെ മരണത്തോടുകൂടി മുകിളസാമ്രാജ്യം ഛിന്നിച്ചിതറിപ്പോകയും മുകിളന്മാരുടെ പ്രതാപസൂൎയ്യൻ അസ്തമിക്കുകയും ചെയ്തു. 1726-ാമാണ്ടിൽ മഹാരാഷ്ട്രന്മാർ ഡല്ലിയെ ആക്രമിച്ചു. 1729-ാമാണ്ടിൽ നാദർഷാ ഡല്ലിയെ ആക്രമിച്ചു പിടിച്ചടക്കി. 58 ദിവസം മുഴുവനും നാദർഷാവിന്റെ ഭടന്മാർ ധനികന്മാരുടെയും ദരിദ്രന്മാരുടെയും സ്വത്തുക്കൾ ഒരുപോലെ അപഹരിക്കുന്നതിൽ ബദ്ധശ്രദ്ധന്മാരായിരുന്നു. നദാർഷാ ഡല്ലി വിട്ടു പോകുമ്പോൾ ഒരു കോടിയിലധികം ഉറുപ്പിക വിലക്കുള്ള സ്വത്തുക്കൾ കൊണ്ടുപോയി. 1788-ൽ മഹാരാഷ്ട്രന്മാർ ഡല്ലിയിൽ ഒരു സൈന്യത്തെ സ്ഥിരമായി പാൎപ്പിച്ചു. 1803-ാമാണ്ടു മാൎച്ചുമാസം 14-ാംനു- ലേക്ക് പ്രഭു മഹാരാഷ്ട്രന്മാരെ തോല്പിച്ചു ഡല്ലിയെ പിടിച്ചടക്കി. അന്നുമുതല്ക്കു ഡല്ലിപട്ടണം ഇംഗ്ലീഷുകാൎക്ക് അധീനമായിത്തീൎന്നു. അതിനു ശേഷം അമ്പതുകൊല്ലത്തോളം ഡല്ലിയിൽ സമാധാനം ഉണ്ടായിരുന്നു. 1857-ാമാണ്ടിലാണ് ശിപ്പായിലഹള ഉണ്ടായത്. ലഹളക്കൊരുങ്ങിയ ശിപ്പായികളെല്ലാം ഡല്ലിയിൽ പാൎത്തു ചെയ്ത യുദ്ധങ്ങളും അവരുടെ നേരെ എതൃത്തു ഇംഗ്ലീഷുകാരുടെ സൈന്യങ്ങൾ ചെയ്ത യുദ്ധങ്ങളും ഇംഗ്ലീഷുകാരുടെ വിജയവും ചരിത്രപ്രസിദ്ധമാകയാൽ ഇവിടെ അവയെ വിസ്തരിക്കുന്നില്ല. വിക്ടോറിയാ മഹാരാജ്ഞിതിരുമനസ്സുകൊണ്ട് ഇന്ത്യയിലെ ചക്രവൎത്തിനിസ്ഥാനം വഹിച്ചതിനെ പൊതുജനങ്ങൾക്ക് അറിയിക്കുവാൻവേണ്ടി 1877-ാമാണ്ടു ജനവരി 1-ാംനു- ഡല്ലിയിൽവെച്ചു ഒരു ഡർബാർ ഉണ്ടായി. അതിനുശേഷം കർസൻപ്രഭുവിന്റെ കാലത്ത് എഡ്വാർഡ് ചക്രവൎത്തി ഇന്ത്യാസാമ്രാജ്യസിംഹാസനാരൂഢനായതിനെ ഘോഷിക്കുവാൻവേണ്ടി 1903-ാമാണ്ടിൽ ഡല്ലിയിൽ വെച്ചു വളരെ ആഘോഷത്തോടുകൂടിയ ഒരു ഡർബാർ ഉണ്ടായി. ഇപ്പോൾ ഡല്ലിയിൽവെച്ചു നടത്തുവാൻ പോകുന്ന ഡർബാർ ബ്രിട്ടീഷുസാമ്രാജ്യം ഇന്ത്യയിൽ പ്രതിഷ്ഠിതമായതിനുശേഷം, മൂന്നാമത്തായി നടത്തപ്പെടുന്നതാകുന്നു.

കെ. കുഞ്ഞുണ്ണിനായർ ബി. ഏ., ബി. എൽ.

# വാക്യനിൎമ്മാണം

അൎത്ഥബോധമുണ്ടാകത്തക്ക വിധത്തിൽ കൂട്ടിയിണക്കീട്ടുള്ള പദസമൂഹം തന്നെയാണു വാക്യം എന്നു പറയുന്നത്. പദാൎത്ഥങ്ങളുടെ ചാൎച്ച നോക്കാതെ പദങ്ങളെ ചേൎത്താൽ അനൎത്ഥത്തിലാണു കലാശം. 'സൎവ്വശക്തനായ ഈശ്വരകാരുണ്യത്താൽ കഠിനമായ രോഗശമനം വന്നു'വെന്നുവെച്ചു തൃപ്തിപ്പെടുന്ന പത്രാധിപന്മാരു

ടെ കഠിനമായ അജ്ഞാനരോഗത്തിന്നു ശമനംവരുവാൻ സൎവ്വശക്തനായ ഈശ്വരന്റെ കാരുണ്യംതന്നെ ശരണം. വാചകം വലിച്ചുനീട്ടി എഴുതുന്നതായാൽ അന്വയം വിട്ടുപോവാനെളുപ്പമാണെന്നുള്ളതു വിശേഷിച്ചും ഓൎമ്മവെക്കേണ്ടതാണ്. ഇതിന്നൊരുദാഹരണം എടുത്തു കാണിക്കാം. 'ദോഷം ചെയ്യുന്നവന്ന് ഉടനെ ഗുണവും ഗുണം ചെയ്യുന്നവന്ന് ഉടനെ ദോഷവും പലപ്പോഴും ഈ ലോകത്തിൽ വന്നെത്തിക്കാണുമ്പോൾ മനുഷ്യൻ പരിഭ്രമിക്കയും കാൎയ്യകാരണന്യായത്തിന്മേലുള്ള ബലമായ വിശ്വാസം നിമിത്തം ഒരുത്തന്നു സംഭവിക്കുന്ന ഗുണദോഷങ്ങൾക്കു തിട്ടമായ കാരണം ഇന്നതാണെന്നന്വേഷിച്ചറിവാനുള്ള ആഗ്രഹം മനുഷ്യനിൽ വളരെ ശക്തിയോടെ ഇരിക്കുന്നതുകൊണ്ടും ആവക മതിയായ കാരണങ്ങൾ ഒരുത്തന്റെ ജീവദശ മുഴുവൻ പരിശോധിച്ചാലും അതിൽ കാണാത്തതുകൊണ്ടും അങ്ങിനെ സമാധാനിക്കാൻ കഴിയാത്ത സംഭവത്തിന്നു ബീജമായി നില്ക്കുന്ന കാരണം മറെറാരു ജന്മത്തിൽ ഉണ്ടായിരിക്കേണമെന്നു വിചാരിക്കേണ്ടിവരുന്നു.'(1) ഈ വാചകത്തെ മൂന്നോ നാലൊ ആക്കി വിഭജിച്ചിരുന്നാൽ അന്വയം ശരിയാവുകയും അൎത്ഥം സുഗമമാകയും ചെയ്യുമായിരുന്നു. 'ദോഷം ചെയ്യുന്നവന്നു ഗുണവും ഗുണം ചെയ്യുന്നവന്നു ദോഷവും പലപ്പോഴും ഈ ലോകത്തിൽ വന്നെത്തിക്കാണുന്നു. ഇതിന്നു കാരണം കണ്ടെത്തുവാൻ മനുഷ്യന്നു സാധിക്കാതേയും വരുന്നു. എങ്കിലും കാൎയ്യകാരണന്യായത്തിലുള്ള ബലമായ വിശ്വാസവും ഒരുവന്നു വരുന്ന ഗുണദോഷങ്ങളുടെ കാരണം അന്വേഷിച്ചറിവാനുള്ള ആഗ്രഹവും മേല്പറഞ്ഞ സംഗതികൾക്കു കാരണം കണ്ടെത്തുവാൻ മനുഷ്യനെ പ്രേരിപ്പിക്കുന്നു. ഒരുവന്റെ ഐഹികജീവിതത്തിൽ അതു കണ്ടെത്തുവാൻ കഴിയാതെ വരുമ്പോൾ അതു ജന്മാന്തരത്തിലുണ്ടെന്നുവെച്ചു സമാധാനിക്കേണ്ടിയും വരുന്നു' എന്നൊ മറെറാ എഴുതിയിരുന്നാൽ എത്ര സുഗമമായിരിക്കും. 'എന്തെന്നാൽ' മുതലായവയെക്കൊണ്ടു വാക്യംതുടങ്ങിയാൽ പലപ്പോഴും അവസാനത്തിൽ അന്വയമില്ലാതെ കലാശിപ്പാനെളുപ്പമാണെന്നുള്ളതിലേക്ക് ഈ വാക്യംതന്നെ ദൃഷ്ടാന്തമാകുന്നു. 'ഇപ്രകാരം ഒരുപന്യാസം (ദേശാടനത്തെപ്പററി) എഴുതുവാൻ പ്രേരിപ്പിക്കുന്നതെന്തെന്നാൽ, ദിക്സഞ്ചാരം ചെയ്വാൻ അവസരവും സമ്പത്തും മററുമുള്ള ആളുകൾകൂടിയും സ്വദേശമാത്രനിവാസമാകുന്ന വ്രതത്തെ മുടക്കാതെ അനുഷ്ഠിച്ചു പോരുന്നത് ശോചനീയമായ അവസ്ഥയാണ്'(1) ഈ വാചകത്തിലെ എന്തെന്നാലിലവസാനിക്കുന്ന ഭാഗത്തിന്ന് ഒരു ഗതിയും ഇല്ല.

വിഭക്തിപ്രയോഗത്തിൽ പല വൈജാത്യങ്ങളും വരുത്തി വാക്യം വികൃതമാക്കിത്തീക്കുന്നതും അപൂൎവ്വമല്ല: 'വിഷ്ണുവെ സേവിക്കുന്ന നമ്പൂതിരിപ്പാടിന്റെ ഭക്തി' നല്ലതാണെങ്കിലും എഴുതുന്നവരുടെ വിഭക്തിക്കു സുഖം പോരാ. 'മലയാളത്തിലെ പുസ്തകവ്യാപാരികളേയും പത്രപ്രവൎത്തകന്മാരേയും കാൾ ഈ സംഗതിയുടെ യഥാൎത്ഥ്യം അനുഭവമുള്ളവർ വളരെയുണ്ടായിരിക്കയില്ല.' എന്നെതുഴന്ന വകക്കാർ പ്രസ്താവത്തിലിരിക്കുന്ന സംഗതിയിൽ അല്പം ശ്രദ്ധവെച്ചാൽ നന്നായിരുന്നു. അല്ലാതെ പോയാൽ അ

(1) വിദ്യാവിനോദിനി പു 4, ല 4

(1) വിദ്യാവിനോദിനി പു. 10 ല 2

വരുടെ ഭാഷയിൽ 'എഴുതുകയും സംസാരിക്കയും ആൽ' വളരെ ദോഷം വന്നുപോകുന്നതാണ്. 'പത്രാധിപരുടെ കവിതയെപ്പററിയുള്ള അഭിപ്രായം' എന്നു പ്രയോഗിച്ചാൽ പത്രാധിപരുടെ കവിതയൊ പത്രാധിപരുടെ അഭിപ്രായമൊ എന്നു തിരിച്ചറിവാൻ കഴിയാതാകും.

വിചാരിക്കുന്ന താൽപര്യം വാചകത്തിൽ ശരിയായി വരാതെ മങ്ങിപ്പോകുവാനിടയാകുന്നതും വാക്യങ്ങൾക്കു വലിയ ദോഷമാണ്. ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാരുടെ ചുമതലകളെ വിവരിക്കുന്ന ഘട്ടത്തിൽ ഒരു ലേഖകൻ ഇങ്ങനെ എഴുതിയിരിക്കുന്നു. 'ജനനമരണം എത്രയും കൃത്യമായി വെച്ചുപോരേണ്ടതും ഇവരുടെ പ്രവൃത്തിയാണ്.' (1) ജനനമരണങ്ങളുടെ കണക്കല്ലാതെ ജനനമരണങ്ങൾ ഉദ്യോഗസ്ഥന്മാരുടെ അധീനത്തിലാണെന്നു ലേഖകൻ ഉദ്ദേശിച്ചിട്ടുണ്ടാവാൻ വഴിയില്ലാത്തതാണല്ലൊ.

ഉദ്ദേശ്യവിധേയങ്ങളെ അകലെ പ്രയോഗിക്കുന്നതുകൊണ്ട് അൎത്ഥപ്രതീതിയിൽ എത്രമാത്രം ക്ലേശമുണ്ടാകുന്നുവെന്ന് ഈ വാക്യം വായിച്ചാലറിയാം. "ഈ പ്രബന്ധം, മലയാളിസ്ത്രീ എന്ന പേരോടുകൂടി ഒരു ഇംഗ്ലീഷു പുസ്തകം പ്രസിദ്ധപ്പെടുത്തിയതിനെ ഞാൻ വായിച്ചപ്പോൾ അതിൽ അടങ്ങിയ സംഗതികൾ മലയാളഭാഷയിൽ എഴുതി പ്രസിദ്ധപ്പെടുത്തിയാൽ അധികം ഉപയോഗമുണ്ടാകുമെന്ന് ചേററൂർ ശങ്കരൻനായരവർകൾ അഭിപ്രായപ്പെട്ടതിനെ ബഹുമാനിച്ചും സമാജശാസ്ത്രജ്ഞന്മാർ ഇംഗ്ലീഷിൽ എഴുതീട്ടുള്ള ഏതാനും ചില പുസ്തകങ്ങളെ വായിച്ചും ഏകദേശം രണ്ടുകൊല്ലത്തോളം കേരളീയരുടെ സമാജാവസ്ഥകളെപ്പററിയുള്ള വിവരങ്ങൾ അവിടവിടങ്ങളിൽനിന്നു സമ്പാദിച്ചും ഞാൻ എഴുതിയുണ്ടാക്കിയതാകുന്നു." (1) ഈ പ്രബന്ധം എന്നതു കഴിഞ്ഞാൽ എവിടെയെല്ലാം സഞ്ചരിച്ചിട്ടുവേണം 'ഞാൻ എഴുതിയുണ്ടാക്കിയതാകുന്നു' എന്നേടത്തു വന്നുചേരുവാൻ.

അനേകം വസ്തുക്കളെ കൂട്ടിക്കുഴച്ചു വാചകത്തിൽ കുത്തിച്ചെലുത്തുമ്പോളുണ്ടാകുന്ന ക്ലിഷ്ടതക്ക് ഇതിനെ ഉദാഹരണമായി എടുക്കാം. "ഒഴുക്കുള്ള സ്ഥലങ്ങളിൽ ഒററൽ, കെട്ടുവല മുതലായവ വെച്ചു മത്സ്യങ്ങളെ പിടിക്കുന്നവരും, കണികളും വലകളും ഉപയോഗിച്ചു പക്ഷികളെ ചതിക്കുന്നവരും, വലുതായ കുഴികൾ കുഴിച്ച് ആനമുതലായ കാട്ടുമൃഗങ്ങളെ സ്വാധീനപ്പെടുത്തുന്നവരും ഈ എട്ടുകാലിയും കുഴിയാനയും ഇതരജന്തുഹിംസയിൽ സാമ്യമുള്ളവരാണല്ലൊ"(2) ഈ വാക്യത്തിൽ ഏതുവസ്തുക്കൾക്ക് ഏതു വസ്തുക്കളോടെല്ലാം സാമ്യം വിവക്ഷിച്ചിരിക്കുന്നുവെന്നു വെളിവാകുന്നില്ല.

ആവശ്യമില്ലാതെ വാചകം നീട്ടുവാൻ ചിലൎക്കു ബഹുവാസനയാണ്. "ലോകത്തിലുള്ള നാലിൽ മൂന്നേമുക്കാലേഅരയ്ക്കാലോഹരി ജനങ്ങളും ഏതെങ്കിലും തരത്തിൽ പുകയില ഉപയോഗിക്കുന്നവരായിരിക്കുമെന്നു പറയുന്നതായാൽ അത് ഒരിക്കലും അബദ്ധമായി വരികയില്ല"(3) എന്നാണൊരു ലേഖകൻെറ പുറപ്പാട്. ഇതിൽ "എന്നു പറയുന്നതായാൽ" തുടങ്ങിയ വാക്യാംശംകൊണ്ടൊരു ഫലവുമില്ല. പക്ഷെ ലേഖകനു നല്ല വിവരമില്ലെന്നു വാ

(1) സാരബോധിനി പു 1 ല 11

(1) വിദ്യാവിനോദിനി പു 10. ല 10

(2) ഗദ്യമാലിക മൂന്നാം ഭാഗം 88 പുറം.

(3) സാരബോധിനി പു 1 ല 11

യനക്കാക്ക് തോന്നിയേക്കാമെന്നൊരു വിപരീതഫലമുണ്ടുതാനും.

'സൌഭാഗ്യവതിയും കിരീടധാരിണിയുമായ നാരീരത്നം' മുതലായ സംസ്കൃതധാടികളും, 'ശ്രദ്ധയെ ക്ഷണിക്കുക' 'ഭക്ഷണമെടുക്കുക' 'തീരുമാനത്തിലെത്തുക' തുടങ്ങിയുള്ള ഇംഗ്ലീഷുധാടികളും മലയാളസ്വഭാവത്തിന്നു ലേശം യോജിക്കയില്ല. "ദാംഭികന്മാരായ അനേകം പണ്ഡിതമ്മന്യന്മാർ ഗ്രീഷ്യർജനങ്ങളുടെ മനശ്ശ്വാസനമണ്ഡലത്തിൽ പരമാത്ഥജ്ഞാനത്തെ അപഭ്രേഷണം ചെയ്തുവന്നിരുന്ന കാലഘട്ടത്തിലാണ് സാക്രട്ടീസ്സ് ജനോപകാരാത്ഥങ്ങളായ പ്രസംഗങ്ങളേയും ഉപദേശങ്ങളേയും ചെയ്വാൻ ഉദ്യമിച്ചത്". ഈ മാതിരി വാചകങ്ങളുടെ താല്പയ്യം മലയാളികളുടെ 'മനശ്ശ്വാസനമണ്ഡലത്തിൽ' പ്രവേശിക്കുക തന്നെ ഇല്ല.

സ്വാരസ്യം, അക്ലിഷ്ടത, സ്പഷ്ടാത്ഥത എന്നീ ഗുണങ്ങൾ ഒത്തുകൂടീട്ടുള്ള ഗദ്യങ്ങൾ മലയാളഭാഷയിൽ ദുല്ലഭമായിട്ടെ ഉണ്ടായിട്ടുള്ളു. ധാടിക്കുവേണ്ടി അത്ഥബോധമില്ലാതെ സംസ്കൃതപദങ്ങളെ വാരിവിതറി വളച്ചുകെട്ടി ചമച്ചുണ്ടാക്കീട്ടുള്ള ഗദ്യങ്ങൾ വേണ്ടേടത്തോളം കണ്ടുകിട്ടുന്നതുമാണ്. അതിന്നും പുറമെ ഇംഗ്ലീഷുഭാഷയെ മലയാളത്തിലേക്കു പദത്തിന്നു പദമായി പകത്തുന്നതുകൊണ്ടു ചൈതന്യമററ എത്രപ്രയോഗങ്ങളാണു മലയാളത്തിൽ കടന്നുകൂടിയിരിക്കുന്നതെന്ന് എണ്ണിക്കണക്കാക്കുവാൻ ആക്കും കഴിയുന്നതല്ല.

# മലയാളത്തിലെ ദേവാലയങ്ങൾ.



പ്രപഞ്ചത്തിൽ കാണുന്ന പലതരം ശക്തിവിശേഷങ്ങൾക്കെല്ലാം ഏകാശ്രയമായിരിക്കുന്ന ദൈവത്തെ ജനസമുദായങ്ങളുടെ ഭക്തിക്കും ആവശ്യമുള്ള ശക്തിവിശേഷങ്ങൾക്കും ആസ്പദമാക്കിക്കല്പിച്ച് ഇഷ്ടംപോലെ മൂത്തികൊടുത്തും കൊടുക്കാതെയും ഉപാസിക്കുന്നതിന്നുള്ള സ്ഥാനങ്ങളെയാണു ദേവാലയങ്ങളെന്നു പറയുന്നത്. ഈ വിധമുള്ള ദേവാലയങ്ങൾ അടുത്തടുത്തു പലവിധത്തിലും കാണുന്നതായ ഒരു രാജ്യം മലയാളംപോലെ മറെറങ്ങുമുണ്ടോ എന്നു സംശയമാണ്.

ഈ നാട്ടിലുള്ള ദേവാലയങ്ങളെ ജനസമുദായങ്ങളുടെ മതവിശ്വാസഭേദത്തിന്നനുസരിച്ചു രണ്ടുതരമായി വിഭജിക്കാം. ഒന്ന് ദ്വീപാന്തരത്തിൽ ഉത്ഭവിച്ച മതഭേദങ്ങളെ അനുസരിച്ചിരിക്കുന്ന ജനങ്ങൾക്കു ദൈവോപാസനക്കുള്ള സ്ഥാനങ്ങൾ; മറെറാന്ന് ഇന്ത്യയിലുണ്ടായ മതങ്ങളെ ആശ്രയിക്കുന്നവരുടെ ഉപാസനാസ്ഥാനങ്ങൾ. ഈ രണ്ടുതരം ദേവാലയങ്ങളിൽ ആദ്യം പറഞ്ഞവ ജൂതന്മാർ, ക്രിസ്ത്യാനികൾ, മഹമ്മദീയർ എന്നീ തരക്കാരുടെ പള്ളികളാണ്. ഇവർ പ്രായേണ മൂത്തികൊടുക്കാതെതന്നെ ദൈവത്തെ ഉപാസിക്കുന്നവരാണ്. എന്നാൽ ഇവക്ക് ദൈവോപാസനയിൽ സിദ്ധന്മാരായ പൂവ്വാചായ്യന്മാരെ

മുൻനിത്തിക്കൊണ്ടാണ ദൈവത്തിന്റെ അടുക്കലേക്ക ചെല്ലുവാനുള്ള വഴിയാത്ര കല്പിച്ചിട്ടുള്ളത്. ഈ മൂന്നുതരക്കാൎക്കും ചില അവാന്തരഭേദങ്ങളെ അനുസരിച്ച് ഉപാസനാഭേദങ്ങളുണ്ടായിരിക്കാം. എന്നിരിക്കിലും ദേവാലയങ്ങളുടെ അല്ലെങ്കിൽ പള്ളികളുടെ സമ്പ്രദായങ്ങൾ മുൻപറഞ്ഞ മൂന്നു മതഭേദത്തെ സൂചിപ്പിക്കുന്ന ചിഹ്നങ്ങളോടുകൂടിയവയായിരിക്കും. പക്ഷെ ഇവരുടെ പള്ളികളിൽ പ്രധാനപ്പെട്ട പല സ്ഥലങ്ങളും മുൻകാലങ്ങളിൽ ഇന്ത്യയിലുണ്ടായ മതക്കാരുടെ പ്രസിദ്ധദേവാലയങ്ങളായിരുന്നുവെന്നുള്ളതിനു പല ലക്ഷ്യങ്ങളും ഉണ്ട്. ക്രിസ്ത്യാനികളുടെ ഇടയിൽ സൎവ്വപ്രധാനമായി കല്പിച്ചുവരുന്ന മലയാറ്റൂർ കുരിശുമുടി, ഔപ്പറമ്പിൽപള്ളി എന്നിവയും മഹമ്മദീയരുടെ ഇടയിൽ പ്രസിദ്ധമാഹാത്മ്യമുണ്ടെന്നു വിശ്വസിച്ചുവരുന്ന മമ്പറത്തുപള്ളി, പഴയങ്ങാടിപ്പള്ളി എന്നിവയും മററും ഇന്ത്യൻമതക്കാരുടെ ദേവാലയങ്ങളായിരുന്നുവെന്നത് ക്രിസ്ത്യാനികളും മഹമ്മദീയരുംകൂടി സമ്മതിക്കുന്ന വാസ്തവമാണല്ലൊ. എന്നു മാത്രമല്ല ഈ വക സ്ഥലങ്ങളിൽ ഇന്നും ഹിന്തുക്കൾ പോയി ദൎശനം കഴിക്കുന്ന സമ്പ്രദായം നിലനിന്നുവരുന്നുണ്ടെന്നതും ഇതിലേക്കൊരു ലക്ഷ്യമാകുന്നു. അവയുടെ നിൎമ്മാണരീതിയും നമ്മളുടെ ദേവാലയസമ്പ്രദായത്തിനെ അനുസരിച്ചുകാണുന്നതു വേറെയും ഒരു ലക്ഷ്യമാണ്. ജൂതന്മാരുടെ വക കൊച്ചിയിലുള്ള പള്ളിയും കോവിലകത്തുള്ള വിഷ്ണുക്ഷേത്രവും കൂട്ടിത്തൊട്ടുനില്ക്കുന്ന നില കണ്ടാൽ അതും നമ്മുടെ ദേവസ്ഥാനത്തിന്റെ ഒരംശമായിരുന്നുവെന്ന് ഊഹിക്കാൻ പ്രയാസമില്ല. ദ്വീപാന്തരീയമതക്കാരുടെ ദേവാലയങ്ങളായ പള്ളികളെപ്പററിയുള്ള വിവരം ഇത്രമാത്രംകൊണ്ടവസാനിപ്പിക്കുന്നു.

ഇന്ത്യയിലുള്ള മതക്കാരുടെ ദേവാലയങ്ങളെ കാലനിലക്കനുസരിച്ചു രണ്ടായി വിഭജിക്കാം. നമ്പൂതിരിമാരുടെ വരവിനു മുമ്പുള്ളവയും പിമ്പുണ്ടായവയും എന്നാണിതിന്റെ വിഭാഗം. മുമ്പുള്ളവ മിക്കതും വനദേവതകളുടെ ആയതനങ്ങളായിരുന്നു. അവയ്ക്കു് ഇന്നും കാവുകൾ എന്നു പേർ പറഞ്ഞുവരുന്നു. നമ്പൂരിമാരുടെ ആഗമനശേഷവും പ്രാചീനസമ്പ്രദായമനുസരിച്ച് ചില കാവുകൾ പരിഷ്കരിച്ചിട്ടില്ലെന്നു പറഞ്ഞുകൂടാ. എങ്കിലും ഭൂരിപക്ഷപ്രകാരം പറയുന്നതായാൽ കാവുകളൊക്കെ പ്രാചീനങ്ങൾതന്നെയെന്നു പരിഗണിക്കേണ്ടിവരും. ഈ വക കാവുകളിൽ പലതും, വിശേഷിച്ചു മലമ്പ്രദേശങ്ങളിലുള്ളവ ഉഗ്രശക്തിചൈതന്യമുള്ള ദേവാലയങ്ങളാണെന്നു സകലരും വിശ്വസിച്ചുവരുന്നു. അവയിൽ 'ശ്രീപോൎക്കലി' ആൎയ്യങ്കാവ്, ശബരിമല മുതലായ ദേവാലയങ്ങൾ അതിപ്രസിദ്ധങ്ങളാണല്ലൊ. കൊടുങ്ങല്ലൂർശ്രീകുരുംബക്കാവ് മുതലായ നാട്ടുപുറത്തുള്ള ചില കാവുകളും നമ്പൂരിമാരുടെ വരവിനു മുമ്പേയുള്ള ശാശ്വതസ്ഥാപനകളാണെന്നു കാണുവാൻ അവയിലുള്ള ചില പ്രാചീന നടവടികൾ (അസഭ്യപ്രായങ്ങളായ ഭരണിപ്പാട്ടു മുതലായവ) തന്നെ ലക്ഷ്യങ്ങളാണ്. കുടിയിരിപ്പുതോറുമുള്ള പാമ്പുംകാവുകൾക്കാണ് ഇവയിൽവെച്ച് അധികം പ്രാചുൎയ്യമുള്ളതെന്നു പറയേണ്ടതില്ലല്ലൊ.

മലയാളത്തിൽ ഒരു കാലത്ത് ജൈനമതത്തിനും ബുദ്ധമതത്തിനും വലിയ പ്രചാരമുണ്ടായിരുന്നുവെന്നും അക്കാലത്ത് അവരുടെ ദേവാലയങ്ങൾ അനേകം ഉണ്ടായിരുന്നുവെന്നും ആ വക മതക്കാർ ഹി

ന്ധുമതം, ക്രിസ്തുമതം, മഹമ്മദുമതം, എന്നീ മതങ്ങളിൽ ലയിച്ച കാലത്ത് അവരുടെ ക്ഷേത്രങ്ങൾ അല്ലെങ്കിൽ വിഹാരങ്ങൾ മുൻപറഞ്ഞ മൂന്നു മതക്കാരുമായി വിഭജിച്ചെടുത്തുവെന്നും ഊഹിപ്പാൻ ധാരാളം വഴിയുണ്ട്. പ്രസിദ്ധപ്പെട്ട കല്ലിലമ്പലം ജൈനമതക്കാരുടെയായിരുന്നുവെന്നും കൊടുങ്ങല്ലൂർ അരാകുളത്തിന്റെ വക്കത്ത് ഇന്നു കാണുന്ന മഹമ്മദീയപ്പള്ളി ബുദ്ധമതക്കാരുടെ വിഹാരമായിരുന്നുവെന്നും മററും പ്രസിദ്ധപ്പെട്ട ഐതിഹ്യങ്ങൾ ഇന്നും മാഞ്ഞുപോയിട്ടില്ല.

നമ്പൂരിമാരുടെ ആഗമനശേഷം ഗ്രാമവിഭാഗം മുതലായ അനേകം രാജ്യപരിഷ്കാരങ്ങൾ ചെയ്ത കാലത്ത് പലേടത്തുമായി പല ദേവാലയങ്ങൾ ശൈവങ്ങളും വൈഷ്ണവങ്ങളും ശാക്തങ്ങളുമായി പ്രതിഷ്ഠിച്ചിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലൊ. ദേശസ്ഥിതിക്കനുസരിച്ച് അവയെ തിരിക്കുന്നതായാൽ ഗ്രാമക്ഷേത്രം, ദേശക്ഷേത്രം, ഗൃഹക്ഷേത്രം എന്നു മൂന്നായി വിഭജിക്കാം. ഇവയിൽ ഗ്രാമക്ഷേത്രങ്ങൾ അതാതു ഗ്രാമസങ്കേതഭൂമിക്കകത്തു പാർത്തുവരുന്ന സകല ജാതിക്കാർക്കും പൊതുവിലുള്ളവയായിട്ടും, ദേശക്ഷേത്രങ്ങൾ അതാതു ദേശക്കാർക്ക പ്രത്യേകമുള്ളവയായിട്ടും, ഗൃഹക്ഷേത്രങ്ങൾ ഓരോ ഗൃഹങ്ങളിൽപെട്ടവർക്ക മാത്രമുള്ളവയായിട്ടുമാണ് സങ്കല്പിച്ചിരുന്നത്. കാലംകൊണ്ട് ഈ വക സങ്കല്പങ്ങളും, അവയ്ക്കുള്ള ഉദ്ദേശ്യങ്ങളും, അതിന്റെ ഫലനിലകളും മിശ്രമായ വിധത്തിൽ കലാശിച്ചുപോയി എന്നു മാത്രമേ ഉള്ളു. ഈ വക സ്ഥാപനകളുടെ അന്നുമുതൽ ഇന്നുവരെയുള്ള പരിണാമഭേദത്തെപ്പററി വിചാരിക്കുന്നതായാൽ അതുതന്നെ ഒരു വലിയ ഉപന്യാസമായി തീരാവുന്നതാണ്. ഗ്രാമക്ഷേത്രങ്ങളുടെ പ്രതിഷ്ഠകളും, സമ്പൽസംപാദനകളും ഗ്രാമയോഗഭരണമുറകളും, ഊരാണ്മക്കാരുടെ ചുമതലകളും, സമുദായപുരുഷന്മാരുടെ ഐകകാര്യനടവടികളും, കാലക്രമംകൊണ്ട് അവക്കുണ്ടായ ശൈഥില്യങ്ങളും, നാട്ടുരാജാക്കന്മാരുടെ കയ്യേററങ്ങളും, തന്മൂലമുണ്ടായ പല കലക്കങ്ങളും, ഈ വക സ്വത്തുക്കളുടെ ഉടമപോലും നിശ്ചയമില്ലാത്ത വിധത്തിൽ കെട്ടുപാടടഞ്ഞുപോകയാൽ കാടും മാടും, പാടവും പുരയിടവും അധികഭാഗം പണ്ടാരവകയിൽ ചേൎന്നുപോയ പോക്കുകളും ഓരോന്നോരോന്നായിട്ടെടുത്തു കാണിക്കുന്നതായാൽ വളരെ പരന്നുപോകുമെന്നുവെച്ച് അവ തൽകാലം വിട്ടുകളയുന്നു.

ഗ്രാമക്ഷേത്രങ്ങൾക്കുവന്ന ഇത്തരം മാററങ്ങൾ പല ദേശക്ഷേത്രങ്ങൾക്കും പററീട്ടുണ്ട്. ദേശക്ഷേത്രങ്ങൾതന്നെ രണ്ടു വിധത്തിലുണ്ട്. ഒന്നു ദേശത്തുള്ള സകലജാതിക്കാൎക്കും സമാവകാശസ്ഥിതിയിലും മറേറതു നമ്പൂതിരിമാർക്കമാത്രം ഉള്ള നിലയിലും എന്നാണിതിന്റെ വ്യത്യാസം. നമ്പൂതിരിമാർക്കമാത്രം ഉള്ളവയിൽ ഓത്തമ്പലങ്ങൾ എന്നൊരിനം ഉണ്ട്. ഈ ഓത്തമ്പലങ്ങളിൽവെച്ചാണു പഴയ കാലങ്ങളിൽ നമ്പൂതിരിമാരുടെ പൊതുവിലുള്ള വേദാദ്ധ്യയനം നടന്നുവന്നിരുന്നത്. ഉത്തമഗ്രാമങ്ങളിലുള്ള ഗ്രാമക്ഷേത്രങ്ങളുടെ അധികം അകലത്തല്ലാത്ത സ്ഥലങ്ങളിൽ ഈ വക ഓത്തമ്പലങ്ങൾ സ്ഥാപിച്ചിട്ടുള്ളതായി കാണാം. പെരുമനം ഗ്രാമക്ഷേത്രത്തിന്റെ ഒട്ടടുത്തുള്ള തിരുവെള്ളക്കാവിൽ അയ്യപ്പന്റെ അമ്പലം ഇത്തരം ഒരു ഓത്തമ്പലമാണെന്നു വിചാരിക്കാം. ഈ വിധം മററുപല ഗ്രാമങ്ങളിലും ഉണ്ടായിരുന്നു. ഗ്രാമക്കാർക്ക പൊതുവിലുള്ള ഓത്തമ്പലത്തിലെ ദേവനേയും ഗ്രാമപരദേവതയെപ്പോ

ലെതന്നെ നമ്പൂരിമാർ വിചാരിച്ചും സേ വിച്ചും വന്നിരുന്നു. പെരുമനംഗ്രാമത്തിൽ ഈ നടപ്പ് ഇന്നും അശേഷം വിട്ടിട്ടില്ല. മ റ്റു പല ഗ്രാമങ്ങളിലേയും ഇത്തരം ഓത്ത മ്പലങ്ങളും അവയിലെ സ്വത്തുക്കളും മുൻ പറഞ്ഞപ്രകാരം നശിച്ചുപോയിട്ടുണ്ട്. പ്ര സിദ്ധപ്പെട്ട മൂഴിക്കുളംഗ്രാമത്തിലെ ഓത്ത മ്പലം ഗ്രാമക്ഷേത്രത്തേക്കാൾ അധികം ജീ ർണ്ണിച്ചാണു കിടക്കുന്നത്. ആ ക്ഷേത്രം വ ക വേദാദ്ധ്യയനച്ചിലവിലേക്കുള്ള സ്വത്തി ൽ ഉൾപ്പെട്ടതാണെന്ന് ഇന്നും പറഞ്ഞുവ രുന്ന 'ഉണ്ണീപ്പാടം' എന്ന ഭൂസ്വത്ത് പറവൂ ർരാജാക്കന്മാരുടെ ഭരണകാലത്തുതന്നെ പണ്ടാരവകയിലേക്കു ലയിച്ചുപോയിട്ടുണ്ടെ ന്നാണു കേൾവി. ഇത്തരം ഓത്തമ്പലങ്ങ ളിൽവെച്ചാണു നമ്പൂരിമാരുടെ ഉണ്ണിക ൾ ഓത്തുചെല്ലി പഠിച്ച് പതിനെണ്ണായി രവും അതിലധികവും ഗ്രന്ഥം വേദം സ്വ രഭേദംപോലുംകൂടാതെ മുഖസ്ഥമാക്കിത്തീ ക്കുന്ന സമ്പ്രദായം മലയാളത്തിലുള്ള മിക്ക ഗ്രാമങ്ങളിലും നടപ്പായിരുന്നത്. പിന്നീടാ ണ് യോഗമഠങ്ങളിലേക്കുള്ള പ്രവേശം. ഓ ത്തൂട്ടുകൾ, ത്രിസന്ധകൾ എന്നീവക വേദ സത്രങ്ങൾ പ്രായേണ ഓത്തമ്പലങ്ങളായ ദേശക്ഷേത്രങ്ങളിലും സ്വന്തം ഗൃഹക്ഷേത്ര ങ്ങളിലും വെച്ചായിരുന്നു നമ്പൂരിമാർ നട ത്തിപ്പോന്നിരുന്നത്. ഇപ്പോഴും ഈ വക സത്രങ്ങൾ പലേടത്തും നടത്തുമാറുണ്ടെങ്കി ലും ഓത്തമ്പലങ്ങളിൽ എന്നുള്ള നിയമം പ്രായേണ വിട്ടുപോയിരിക്കുന്നു.

'ഓത്തമ്പലങ്ങളിൽ കൂത്തു പതിവി ല്ല' എന്നൊരു പഴഞ്ചൊല്ലുണ്ട്. ഇതുപ്ര കാരം നോക്കുന്നതായാൽ ഇന്നും ചാക്യാർ കൂത്തുള്ള പല ഗൃഹക്ഷേത്രങ്ങളും ചില ദേ ശക്ഷേത്രങ്ങളും എല്ലാ ഗ്രാമക്ഷേത്രങ്ങളും കൂ ടാതെ ഓത്തമ്പലങ്ങൾ വേറെ ആയിരുന്നു വെന്നു കാണാം. കാലംകൊണ്ട് ഓത്ത മ്പലത്തിന്റെ നില പൊയ്പോയി, കൂത്ത മ്പലമായിത്തീർന്ന ചില അമ്പലങ്ങളും ഇ ല്ലെന്നുപറഞ്ഞുകൂടാ. എങ്കിലും കൂത്തുള്ള ദി ക്കിൽ ഉണ്ണികൾക്കു പോയ്ക്കൂടാ എന്നുള്ള നിയമം നമ്പൂരിമാരുടെ ഇടയിൽ ഇന്നും നശിച്ചിട്ടില്ല. ഇതിന്റെ താല്പര്യം വേദാ ഭ്യാസവും വിനോദവും കൂട്ടിക്കലർത്തി ഒന്നും വെടിപ്പാവാത്തവിധം മിശ്രമാക്കിത്തീക്കരു തെന്നായിരിക്കണം.

മലയാളത്തിൽ നമ്പൂരിമാരുടെ ആഗ മനത്തിനുശേഷം, വിശേഷിച്ചും പരിഷ്ക്ക രിക്കപ്പെട്ടവയായിട്ട മറ്റൊരു തരം ദേവാ ലയങ്ങൾ ഉണ്ട്. അവ 'നാല്പത്തീരടി'ക്ക ളത്തുള്ള കളരിക്ഷേത്രങ്ങളാണ്. ഇവ മി ക്കതും ആയുധവിദ്യാചാൎയ്യന്മാരായ പണി ക്കന്മാരുടെ വകയായിരിക്കും. ഇവിടങ്ങളി ൽവെച്ചാണു കച്ചകെട്ടും ഉഴിച്ചിലും മറ്റും പണ്ടു നടത്തിപ്പോന്നിരുന്നത്. പണ്ട് ഏ തൊരു യുദ്ധത്തിനു പുറപ്പെടുന്നതായാലും അതാത് ആയുധവിദ്യാചാൎയ്യന്മാരുടെ കള രികളിലുള്ള പരദേവതയുടെ നടയിൽ കു മ്പിട്ടിട്ടെ പുറപ്പെടുക പതിവുള്ളൂ. ഇത്ത രം കളരികളും കുലദൈവങ്ങളും തീണ്ടലു ള്ള ജാതിക്കാൎക്കു വേറെയായിട്ടും മലയാള ത്തിൽ എല്ലാടത്തും കാണാവുന്നതാണ്.

ഇങ്ങിനെ പലവിധത്തിലായി പറ ഞ്ഞ ദേവാലയങ്ങളിൽ സ്വത്തുകൊണ്ടും സമൃദ്ധികൊണ്ടും പ്രതിഷ്ഠാപകന്മാരുടെ ത പശ്ശക്തികൊണ്ടും പ്രസിദ്ധി കേട്ടവയായി അപ്രതിഹതമായ ദിവ്യചൈതന്യത്തോടുകൂ ടി വിശേഷിച്ചും വിളങ്ങുന്ന മഹാക്ഷേത്രങ്ങ ളും മലയാളത്തിൽ ഒട്ടും ദുല്ലഭമല്ല.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# കംസവധം.

ഏണാങ്കാദിത്യകോടിപ്രതിഭടസുഷമാ-
 ദീപ്തിമുൽക്ഷിപ്തദോർഭ്യാം
വേണും, വ്യാഖ്യാനമുദ്രാമധരകരതലേ
 ദക്ഷിണേ ചാദധാനം
സാനന്ദം ചേർത്തിടം തുത്തുടയിലുദധിജാം
 വാമദോഷ്ണാ കുചാഗ്രം
താനേമോദാൽ സ്പൃശന്താം കരുതുക മനമേ!
 സ്വാവബോധം മുകുന്ദം.

ശോകം വേർമാഞ്ഞു സൌഖ്യം നിഖിലസുമ-
 വത്തതാം, വിപ്രസംഘാ [നസാം
യാഗാദ്യം കർമ്മവും ചെയ്തവനിയിൽനിയ-
 പുഷ്ടിവായ്ക്കിക്കമെന്മേൽ. [തം
ശ്രീകൃഷ്ണൻ പണ്ടു ഹിംസാനിരതമരിയകം-
 സാസുരം കൊന്നു ജാതാ-
ഭോഗം താതാഗ്രജാദ്യൈഃ സഹ മധുരയിൽ-
 ണോരു നാളെന്ന പോലെ. [വാ-
സാക്ഷാല്ലക്ഷ്മീസഹായേ ഭുവനപരിബൃഢേ
 വല്ലവീഭോഗലീലാ-
ദാക്ഷിണ്യം പൂണ്ടു നന്ദവ്രജഭുവി കുഹനാ-
 ഗോപനായ്വർത്തമാനേ.
സൌഖ്യം മെന്മേൽ വളർന്തു സകലതനുമതാം
 മേദുരോഗ്രതരക്ലേ-
ശാക്രാന്താ മേദിനീദേവിയുമജനി തദീ-
 യാംഘ്രിവിന്യാസധന്യാ.
അരിഷ്ടമാധാതുമുപാത്തമായാ-
ഗരിഷ്ഠദുർദ്ധർഷമഹോക്ഷവേഷം
അരിഷ്ടനാമാനമസൌ സുരാണാം
വരിഷ്ഠനഗ്രേ നിജഘാന ദൈത്യം.
അന്നേരം പോന്നു വന്നാനരപെരികിന കം-
 സാജ്ഞയാ കേശിനാമാ
സന്നദ്ധോ ഹന്തുമംഹന്തും ദനുജപരിബൃഢോഢാം
 ഘോടകാകാരധാരീ

കണ്ണിൽക്കണ്ടോരെ മണ്ടിച്ചതിഖരഖുരകു-
 ദ്ദാലനിർദ്ദാര്യമാണം
വണ്ണിക്കാവല്ല നന്ദവ്രജമതു നിഖിലം
 ക്ഷോഭയാമാസ മെന്മേൽ.
ഉദ്ദാമാടോപമേനം നിഭൃതമഥ നിജ-
 ജ്യായസേ ദർശയിത്വാ
ന്യത്യൽഭ്രൂസംജ്ഞയാ നിർമ്മലഹസിതമുഖഃ
 ശാർങ്ഗധന്വാ തദാനീം
എത്തിക്കോപാൽ പിടിച്ചപ്പടുഭുവി കരപ-
 ത്മേന സന്താഡ്യ ഭൂമൌ
ശക്ത്യാ കുർവ്വൻ കൃതാന്താതിഥിമവിടെ മുദാ
 നന്ദപുര്യാം ന്യവാത്സിൽ.

അക്കാലത്തമ്മധുരാനഗരിയിലുഗ്രാടോപീ കംസമഹീപൻ മഹിമകലർന്നിന മായാദേവീവചനം തന്നെ പകലിരവോർത്തും ചുടചുടമധ്യേ നെടുതായ്‌വീർത്തും തിരവിയ നിർജ്ജരിപു വളരുമ്മന്ദിരമറിവാനേതും കഴിവില്ലാഞ്ഞും പെരുകിന താപാൽ മരുവിന സമയേ സാരതയാ പോന്നെഴുന്നെള്ളീടിന നാരദനായൊരു മുനിപെരുമാൾതൻ മുഖകമലത്തിന്നഖിലവുമുടനെ മുരരിപുദേവൻ ദേവകിതങ്കന്നഷ്ടമഗർഭാൽ പോന്നു പിറന്നതുമന്നെ വിരവൊടു വസുദേവൻ താന്നന്ദാഗാരം തന്നിലൊളിച്ചതുമവിടെത്തെള്ളിവിലൊളിച്ചു വളർന്നതുമസുരപ്രധാനരുകല ചെയ്തതുമിനിമേൽ ചെയ്യും വൃത്താന്തങ്ങളുമാകർണ്ണ്യാസൌ കണ്ണുമുരുട്ടി കോപവശത്താൽ വാളുമെടുത്തു തനൂറയൂരിക്കൊണ്ടിവനത്രെ മമ വഞ്ചകനെന്നും വസുദേവൻതൻ ഗളഭുവി വെട്ടനൊരുങ്ങുന്നേരം മുനിവരനാശു തടുക്കനിമിത്തം കഥമപി വാങ്ങിപ്പത്ന്യാ സാകം പിടിപെട്ടേനം ചങ്ങലതന്നി

ൽ വിശങ്കമണച്ചുമ്മന്ത്രിജനത്തൊടു മന്ത്രി
ച്ചു ഖിലം മധുരഗ്രന്നായാം മധുരാപുര്യാം മ
ഹിത ചതുർദ്ദശിനാളിൽ പെരിയ ധനുര്യാ
ഗോത്സവമാഘോഷിച്ചഥ മഞ്ചാനാം ഗണ
മഞ്ചാതെകണ്ടഞ്ചാറേഴസഹസ്രം തീരട്ടാ
ഭോഗത്തൊടു കുവലയമുമ്പാമാപീഡാഖ്യൻ
ഗജവരനിന്നെ തുംഗം മുസലമെടുത്തതി
ഭംഗ്യാ രംഗദ്വാരേ നില്ലൂട്ടെന്നും നാനാജ
നപദനാഥന്മാർക്കുമടക്കോലകളിഹ ഫോക
ട്ടെന്നും ചാതുരംഗം പട കൂടട്ടെന്നും കേശ
വരാമൌ കൊല്ലുവതിന്നായി മല്ലന്മാരെ
വരുത്തുകയെന്നും ഘോരനിയുദ്ധം കണ്ടിട്ടു
ധ്യാ നാരദകണ്ണു കുളിക്കട്ടെന്നും ദമ്പതിമാരി
വരാത്മതനൂജൌ മുമ്പിൽ മരിച്ചും കാണ
ട്ടെന്നും മററും പലതരമാജ്ഞാപിച്ചപ്രാ
ജ്ഞാഗ്രേസരമക്രൂരം തം വിനയനയാംബു
ധിമമ്പൊടുമാനിച്ചനനയസരസം രഹസി
ബഭാഷേ.

അക്രൂരാ! വാ സമീപേ രിപുചരിതമശേ-
ഷം ധരിച്ചേന്നു നീന്ദ്രാ-
ലക്രൂരന്നെത്രപാരം കുസൃതികൾ വസുദേവ-
നുമോർക്കേണമേ നീ
ദുഷ്കർമ്മത്തിൻ ഫലാ താനനിശമനുഭവി-
ച്ചിന്നുമല്ലല്ലെടുന്നോ.
കാരാഗേഹമദ്ധ്യേ ദയിതയൊടു സമം
പാഴ്ക്കരഞ്ഞെന്ന പോലെ

നീതിക്കാസ്ഥാനമേ! കേൾ മമ ഭഗിനിയുടേ
പുത്രനെട്ടാമനെന്നെ-
ശ്ശാസിപ്പാനുണ്ടുപോലെന്നിനിയപശ്രുപ
ശ്ശത്തതേ നന്ദഗേഹേ (നാ-
വൈദഗ്ദ്ധ്യം നന്നവൻപോലസുരപരിബ്ബ
കൊന്നതസ്സുത്തുഭുജിഷ്യാൻ (ഢാൻ
ഹാ ധിക് സൎവ്വത്തിനും കാരണമൊരുവസു
വസ്യ ദുർവ്വൃത്തു തന്നെ (ദേ-
എന്നാലൊന്നുണ്ടു നീ വേണ്ടതു നിപുണമ
തത്ര കോദണ്ഡയാഗം (തെ!
ധന്യം കാണേണ്ടുവോന്നെന്നുപഹിതരുചി
ശപാസ്യ തൌ കൃഷ്ണരാമൌ (വി-
നന്ദാദ്യൈഃ സാകമിങ്ങാനയ മമ നഗരീ-
ഗോപുരത്തോളമദ്യാ
പിന്നെക്കേൾ ഞാനുഭാഭ്യാം സരസമൊരു
ന്നൂട്ടുവൻ പ്രേതനാഥം. (വിരു-

ഇത്ഥം ഭോജപതേർന്നിശമ്യ വചനം
വാൾക്രൂരമക്രൂരനും
മദ്ധ്യേ വാചമുവാച പേശലനയ-
ശ്രീമാനമാത്യോചിതാം.
കൃത്യാകൃത്യവിവേകസാധുതരയാ
ബുദ്ധ്യാ വിചിന്ത്യ സ്വയം
പൃഥ്വീമണ്ഡലനാഥ! നല്ലവഴിയെ
വേണം നടന്നിടുവാൻ.

(തുടരും)

# ദൈവം സഹായിച്ചു

ബഹുമാനപ്പെട്ട ഹോംസിക്രട്ടരി മിസ്റ്റർ ഇ
ന്നിസ്സ് ഒരു വായനശാലയിൽ കിടന്ന വർത്തമാനക്ക
ടലാസ്സ് വായിക്കയായിരുന്നു. ജനങ്ങൾക്കു തന്നെ
ക്കുറിച്ചുണ്ടായിരുന്ന ദുരഭിപ്രായത്തെപ്പററിയുള്ള ഒ
രു ലേഖനമായിരുന്നു അദ്ദേഹം വായിച്ചിരുന്നതു്.

അദ്ദേഹത്തിന്റെ പത്നി മറെറാരു കടലാസ്സു
വായിച്ചുകൊണ്ടു സമീപത്തുതന്നെ ഒരു കസാലയിൽ
ഇരിക്കുന്നുണ്ടായിരുന്നു. ആ സ്ത്രീ ആകസ്മികമായി
ഒരു ദീർഘനിശ്വാസം ചെയ്യുതു കേട്ട് അദ്ദേഹം
അങ്ങോട്ടു നോക്കി:—'ആ രണ്ടു ശിക്ഷയപ്പററി

ധ്യായിക്കയാണല്ലെ? ഞാൻ ഈ കാൎയ്യത്തിൽ പ്രവേശിച്ച് ആ സാധുവിനെ മരണശിക്ഷയിൽനിന്ന് ഒഴിവാക്കാൻ ശ്രമിക്കാത്തതെന്തെന്നായിരിക്കാം ആലോചിക്കുന്നത്. ആ ജോൺഗ്രേ ഒരു തെമ്മാടിയാണെന്നറിയാതെയും, ഈ കേസ്സിന്റെ സ്വഭാവംതന്നെ ശരിയായി മനസ്സിലാക്കാതെയും, എനിക്കു വെറുതെ ആക്ഷേപഹരജികളയക്കുകയും, ഞാൻ ഈ കാൎയ്യത്തിൽ പ്രവേശിക്കാതിരിക്കുന്നത് അയാളെ ശിക്ഷിക്കുന്നതിൽ എനിക്കും താല്പൎയ്യമുള്ളതുകൊണ്ടുമാത്രമാണെന്നു വാസ്തവമറിയാതെ പറയുകയും, ചെയ്യുന്ന ജനങ്ങൾ ഓരോന്നെഴുതീട്ടുള്ളതു വായിച്ചു വെറുതെ മനസ്സിനെ ക്ലേശിപ്പിക്കുന്നതെന്തിന്?' എന്നു ചോദിച്ചു.

മിസിസ്സ് ഇന്നീസ്സ്—'ഒരു മനുഷ്യന്റെ ജീവഹാനി വരുത്തുവാൻ ഇത്ര ദയാലുവും ഗുണവാനുമായ അവിടുന്നു സൂക്ഷ്മാലോചനകൂടാതെ അനുവദിച്ചതായിരിക്കാമെന്നാണ് എന്റെ ധാരണ എന്നു തോന്നരുതേ. പക്ഷെ—ഒരാൾക്കു മരണശിക്ഷ കല്പിക്കുന്നത്—അങ്ങയുടെ നാവുകൊണ്ട്—'

സിക്രട്ടരി—'ഞാൻ ന്യായപ്രകാരംമാത്രം ചെയ്യുന്നതാണ്. ഒരു ന്യായാധിപന്റെ നിലക്ക് എനിക്കങ്ങിനെ ചെയ്യാതെ നിവൃത്തിയില്ല.'

അദ്ദേഹം ഇങ്ങിനെ പറയുമ്പോൾ തന്റെ പത്നിയുടെ മുഖത്തേക്കു നോക്കിക്കൊണ്ടിരുന്നു. അതിനിടക്കൊരിക്കൽ ആ സ്ത്രീ വായിച്ചുകൊണ്ടിരുന്ന കടലാസ്സിൽ യദൃച്ഛയാ ദൃഷ്ടി പതിഞ്ഞു. ഉടനെ അതിലുണ്ടായിരുന്ന ഒരു ചെറുപ്പക്കാരന്റെ ചിത്രം ചൂണ്ടിക്കാണിച്ചുകൊണ്ട് അല്പം ആശ്ചൎയ്യത്തോടുകൂടി അതാരുടെ ഛായയാണെന്നു സിക്രട്ടരി അക്ഷമനായി ചോദിച്ചു. 'അതു ജോൺഗ്രേയാണ്. ആ ചിത്രം കണ്ടിട്ടാണ് എനിക്കയാളുടെ നേരെ ദയ തോന്നിയത്.' ഭാൎയ്യ ഇത്രയും പറയുമ്പോഴക്ക് അദ്ദേഹം ആ കടലാസ്സു കരസ്ഥമാക്കിക്കഴിഞ്ഞു. ആ ചിത്രം അദ്ദേഹത്തിന്റെ ശ്രദ്ധയെ ബലമായി ആകൎഷിച്ചു. കുറേനേരം അതിൽതന്നെ നോക്കിക്കൊണ്ടിരുന്ന ശേഷം 'ഇതാണോ ജോൺഗ്രേ? ഇതിന് എനിക്കു പരിചയമുള്ള ആരുടേയോ മുഖച്ഛായ തോന്നുന്നുവല്ലോ!' എന്നുമാത്രം പറഞ്ഞ് അദ്ദേഹം എഴുനേറ്റു തന്റെ മുറിയിലേക്കു പോയി.

അവിടെ ചെന്ന ഉടനെ 'തടവുകാരനെപ്പറ്റി നിങ്ങൾക്കറിയുന്നതെന്തെല്ലാം?' എന്നു പ്രശ്നരൂപേണ ഒരു കുറിപ്പെഴുതി ഒരു ശിപായിവശം പൊല്ലീസ്സുസ്റ്റേഷനിലേക്കയച്ചു. പക്ഷെ ഹോംസിക്രട്ടരിക്കു തൃപ്തിവരത്തക്ക ഒരു മറുവടി അയപ്പാൻ പൊല്ലീസുകാൎക്കു സാധിച്ചില്ല. കുറ്റക്കാരനെ പിടിച്ചപ്പോൾ അവന്റെ കുടുംബത്തെപ്പറ്റിയും മററും അന്വേഷണം ചെയ്തുവെങ്കിലും അവൻ യാതൊരു സമാധാനവും പറഞ്ഞിരുന്നില്ല. അതിനാൽ, 'റോസ്' എന്ന കപ്പലിൽ ഒരുദ്യോഗസ്ഥനായിരുന്നുവെന്നും, ആ കാലങ്ങളിൽ വളരെ മൎയ്യാദക്കാരനും, പലപ്പോഴും പ്രശംസാവഹങ്ങളായ കൃത്യങ്ങൾ ചെയ്തിട്ടുള്ളവനുമായിരുന്നുവെന്നും മാത്രമെ അവനെപ്പററി അവൎക്കറിവുണ്ടായിരുന്നുള്ളു. എന്നാൽ ജോൺഗ്രേയിനെ കുററക്കാരനായി പിടിച്ചു പൊല്ലീസുസ്റ്റേഷനിലേക്കു കൊണ്ടുപോകുമ്പോൾ ഒരു വിശേഷസംഭവമുണ്ടായി. അയാൾ കഴുത്തിൽ ഇട്ടിരുന്ന വിശേഷമായ ഒരു സ്വൎണ്ണച്ചങ്ങലയുടെ തലക്കൽ നിന്ന് ഏതാണ്ടൊരു സാധനം പൊട്ടുന്നവിധം പൊട്ടിച്ചെടുത്തു, കാലിന്റെ ചുവട്ടിലിട്ടു ചവിട്ടി നശിപ്പിച്ചുകളഞ്ഞു. പൊല്ലീസുകാർ തടസ്ഥം ചെയ്വാൻ ശ്രമിച്ചുവെങ്കിലും സാധിച്ചില്ല. അതെന്താണെന്നു പിന്നെ പരിശോധിച്ചതിൽ ആരുടേയോ ഒരു ചെറിയ ഛായയാണെന്നു മനസ്സിലായി. അതു സ്വൎണ്ണക്കൂട്ടിലിട്ടിരുന്നു. ചവിട്ടി ചിതയാക്കിയിരുന്നതിനാൽ ഛായ ആരുടെയാണെന്നറിവാൻ കഴിഞ്ഞില്ല. ആയാൾ ഇങ്ങിനെ ചെയ്തതു പെട്ടെന്നാകയാൽ തടസ്ഥം ചെയ്വാൻ സാധിക്കാത്തതാണ്. അയാളെ കണ്ടാൽ ഒരു മൎയ്യാദക്കാരനാണെന്നു തോന്നും എന്നുംകൂടി പൊല്ലീസുഇൻസ്പെക്ടർ സിക്രട്ടരിയെ അറിയിച്ചു.

'ജോൺഗ്രേ'യിനെ തൂക്കിക്കൊല്ലുവാനുള്ള ദിവസം പിറേറന്നായി. അയാൾ കുററക്കാരനാണെന്നുള്ള വിശ്വാസം ജനങ്ങളുടെ ഇടയിൽ ഇനിയും വന്നിട്ടില്ല. എന്നാൽ 'ബുദ്ധിയും ആലോചനയും ഉള്ള ഏതൊരുവന്നും വിശ്വാസ്യമായിരിക്കുന്ന തെളിവിന്മേൽ 'ജോൺഗ്രേ'യിനെ തൂക്കിക്കൊല്ലുവാൻ വിധിച്ചിരിക്കുന്നു' എന്നുള്ള ജഡ്ജിയുടെ വാക്കുകൾ കേട്ടു പലരുടെ മനസ്സും നിരാശവും ശാന്തവുമായിരിക്കുന്നു. ഹോംസിക്രട്ടരി, ഇന്നീസ്സ്, താൻ ഈ കാൎയ്യത്തിൽ പ്രവേശിപ്പാൻ യാതൊരു കാരണവും കണ്ടില്ല; 'ഗ്രേ'യിനെ ശിക്ഷിക്കുന്നത് അയാളുടെ കാൎയ്യം ഒന്നുകൂടി നല്ലവണ്ണം ആലോചിച്ചിട്ടു വേണ്ടതാണ് എന്നു കാണിച്ചുകൊണ്ടു പലരും അയാളിലുള്ള അനുകമ്പനിമിത്തം അയച്ചിട്ടുള്ള ഹരജികളെ വിലവെക്കുകയും ചെയ്തിരുന്നില്ല,

ആ ദിവസം രാവിലെ വൎത്തമാനക്കടലാസ്സിൽ ഫോട്ടൊ കണ്ടതുമുതൽ ഹോംസിക്രട്ടരിയുടെ മ

തിരി മുഴുവൻ ഒന്നു മാറി. താൻ പണ്ടു കണ്ടിട്ടും, സ്നേഹിച്ചിട്ടും, ഉണ്ടായിരുന്ന ഒരു മുഖത്തിൻെറ ഛായ തോന്നിയതോടുകൂടി 'ജോൺ' നിരപരാധിയായിരിക്കാമെന്ന ഒരഭിപ്രായം അദ്ദേഹത്തിൻെറ മനസ്സിൽ ബലമായി കടന്നുകൂടി. ഇങ്ങിനെ ഓരോന്നു വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ മണി എട്ടടിച്ചു. അടുത്ത ദിവസം ഈ സമയത്തു 'ഗ്രേ'യിനു ഈ ലോകവും, ഇതിലുള്ള സർവ്വസ്വവും വെടിയേണ്ടിവരുമല്ലൊ എന്നു വിചാരിച്ച് അദ്ദേഹം വളരെ വ്യസനിച്ചു. പിന്നെ എഴുത്തുസാമാനങ്ങളെല്ലാം എടുത്തു മൂന്നുനാലു് എഴുത്തെഴുതി ഒരു ശിപായിയെ വിളിച്ച് അതെല്ലാം വേഗം അതാതാളുകൾക്കു കൊണ്ടുപോയി കൊടുത്തു വരുവാൻ പറഞ്ഞു.

അന്നുതന്നെ പകൽ പന്ത്രണ്ടുമണിക്കു സിക്രട്ടറിയുടെ വീട്ടിൽ ഒരു മുറിയിൽ വെച്ച് അദ്ദേഹവും വേറെ മൂന്നാളുകളുംകൂടി ഒരു കാര്യത്തെപ്പറ്റി വളരെ ഗൌരവമായി ആലോചിച്ചുകൊണ്ടിരുന്നു. പുറമെയുള്ള മൂന്നാളുകൾ 'ഗ്രേ'യിനെ ശിക്ഷിച്ച ജഡ്ജി 'ഗ്രോവരും', ക്രിമിനൽ ജഡ്ജി 'വിൽബറിയും' ഗവൺമെണ്ടു വക്കീൽ 'ഫ്രാൻസിസ്സും' ആയിരുന്നു. കുറച്ചുനേരം എല്ലാവരും നിശ്ശബ്ദമായിരുന്നതിന്നുശേഷം 'വിൽബറി' സ്വകാര്യമായി ഗ്രോവറിനോട് ഇങ്ങിനെ പറഞ്ഞു:—'ഇദ്ദേഹം എന്തൊരു മാതിരിക്കാരനാണ്! ഏതൊരു കാര്യവും വേണ്ടതിലധികം ഗൌരവമുള്ളതായിട്ടേ വിചാരിക്കയുള്ളു. അദ്ദേഹത്തിൻെറ മുഖത്തു നോക്കു. ദൈവമേ! നാം 'ഗ്രേ'യിനെയല്ല അദ്ദേഹത്തെയാണു തൂക്കിക്കൊല്ലുവാൻ കല്പിച്ചിരിക്കുന്നതെന്നു തോന്നും. ഇദ്ദേഹത്തിന്ന് ഈവക കാര്യങ്ങളിൽ നമ്മേപ്പോലെ പരിചയമുണ്ടെങ്കിൽ ഇത്രയൊന്നും പരിഭ്രമിക്കയില്ലായിരുന്നു.' ഗ്രോവർ ഇതിന്നുത്തരമായി തലയൊന്നു കുലുക്കുകമാത്രം ചെയ്തു. ജോൺഗ്രേ കുറ്റക്കാരനാണെന്നു കോടതിയിൽവെച്ചു താൻ തീർച്ചപ്പെടുത്തി പറഞ്ഞതോർത്ത് അദ്ദേഹത്തിന്ന് അല്പം അസ്വാസ്ഥ്യമുണ്ടായി. ഇനി 'ഗ്രേ' കുറ്റക്കാരനല്ലെന്നു കാണുന്നപക്ഷം അതു തനിക്ക് ഒരു ദുഷ്കീർത്തിന്നു കാരണമായിത്തീരും. ഈ കേസിനെപ്പറ്റി സ്നേഹിതന്മാരുടെ അഭിപ്രായം എന്തെന്നറിവാനുള്ള ആഗ്രഹംകൊണ്ടു് അദ്ദേഹം അവരുടെ മുഖത്തുതന്നെ നോക്കിക്കൊണ്ടിരുന്നു.

ഈ സമയത്തു സിക്രട്ടറി, 'ഗ്രേ' നിരപരാധിയാണെന്നു സ്ഥാപിപ്പാൻ, അയാളുടെ വക്കീൽ എത്ര ജാഗ്രതയായി പ്രസംഗിക്കുമോ, അത്രയും താല്പര്യത്തോടുകൂടി ന്യായവാദം ചെയ്വാൻ തുടങ്ങി. താൻ ഒരു ജീവനെ രക്ഷിക്കുവാൻവേണ്ടി ശ്രമിക്കുന്നവൻ എന്നല്ലാതെ ഒരു അപ്പീൽജഡ്ജിയാണെന്നൊ, തൻെറ മുറ, ന്യായംമാത്രം നോക്കി പ്രവൃത്തിക്കുകയാണെന്നൊ അദ്ദേഹം തീരെ മറന്നുപോയി. അദ്ദേഹത്തിന്നു പറവാനുള്ളതെല്ലാം പറഞ്ഞു കഴിഞ്ഞപ്പോൾ 'ഗ്രോവർ' ഇങ്ങിനെ പറഞ്ഞു. 'ഇപ്പോൾ ഇവിടെ പറഞ്ഞതെല്ലാം വളരെ ശ്രദ്ധയോടുകൂടി കേട്ടു. എന്നാൽ എൻെറ ആദ്യത്തെ വിധി ഭേദപ്പെടുത്തുവാൻ യാതൊരു കാരണവും ഞാൻ കാണുന്നില്ല. ഈ കേസിൻെറ സ്വഭാവമെന്താണെന്നു നമുക്ക് ഒന്നാലോചിക്കാം. 'റോസ്' കപ്പലിൽ ജോൺഗ്രേ എന്നുപേരായി ഒരു ഉദ്യോഗസ്ഥനുണ്ടായിരുന്നു. അയാൾക്കു, തുന്നൽപ്രവൃത്തിയിൽ വളരെ സാമർത്ഥ്യമുള്ളവളും, അതുകൊണ്ടു് ഉപജീവനം കഴിച്ചുവരുന്നവളുമായ 'എൽസി' എന്ന ഒരു യുവതിയിൽ അനുരാഗവുമുണ്ടായിരുന്നു. അതേകാലത്തുതന്നെ എൽസിയുടെ സൌന്ദര്യം കണ്ടു 'റോബിൻസൺ' എന്ന വേറെ ഒരു ചെറുപ്പക്കാരന്നും അവളിൽ അതിയായ അനുരാഗം ജനിച്ചു. ഒരു ദിവസം സന്ധ്യാസമയത്തു പട്ടണത്തിന്നടുത്തുള്ള മൈതാനത്തിൽ ഒരു വിജനസ്ഥലത്തു 'റോബിൻസൺ' നെഞ്ഞിൽ വെടികൊണ്ടു മരിച്ചുകിടക്കുന്നതായി കാണപ്പെട്ടു. അയാളുടെ കുപ്പായക്കീശ പരിശോധിച്ചതിൽ അയാളെ അന്ന് ആ സ്ഥലത്തേക്കു ക്ഷണിച്ചുകൊണ്ട് അയച്ചിട്ടുള്ളതായ ഒരു കത്തു കാണുന്നു. ഇതിൽ വെച്ചിട്ടുള്ള പേര് ആരുടേതായാലും ആ കയ്യക്ഷരം 'ഗ്രേ'യിൻേറതാണെന്ന്, ഈ മാതിരി കാര്യങ്ങളിൽ വളരെ പരിചയമുള്ള പൊല്ലീസ് ഇൻസ്പെക്ടർ ഖണ്ഡിച്ചു പറയുന്നു. വെടിയുടെ ശബ്ദം കേട്ട് ആളുകൾ വന്നുകൂടിയപ്പോൾ 'ജോൺഗ്രേ' മൃതശരീരത്തിന്നരികെ മുട്ടുകുത്തിയിരിക്കുന്നതായും കാണുന്നു. പൊല്ലീസുഇൻസ്പെക്ടർ സ്ഥലം പരിശോധിച്ചതിൽ അവിടെ എൽസിയുടെ കാലിന്നടിപോലെയുള്ള അടികൾ ഉണ്ടായിരുന്നതായി പറയുന്നു.' ഇത്രയും പറഞ്ഞു ഗ്രോവർ നാലുപുറവും ഒന്നു നോക്കി. സിക്രട്ടറിയൊഴികെയുള്ള തൻെറ രണ്ടു സ്നേഹിതന്മാരും തലയാട്ടുന്നതു കണ്ട് അദ്ദേഹം പിന്നെയും പറവാൻ തുടങ്ങി. 'താൻ നിരപരാധിയാണെന്നു ഗ്രേ പറയുന്നുണ്ട്. പക്ഷെ അതു സാധാരണയല്ലെ. റോബിൻസൺൻെറ കീശയിൽ കണ്ട എഴുത്ത് അയാൾ എഴുതിയതല്ലെന്നും, അതുപോലെതന്നെ വേറെ ഒരെഴുത്തു തനിക്കും കിട്ടിയതുകൊണ്ടു താൻ ആ സമയത്ത് അവിടെ എത്തിയതാണെന്നും ആകുന്നു അ

യാൾ പറയുന്നത്. എന്നാൽ ആ എഴുത്തോ — കീറിക്കളകയും ചെയ്തിരിക്കുന്നുവത്രെ. എൽസി ആ ദിവസം ആ സ്ഥലത്തു ഉണ്ടായിരുന്നതേ ഇല്ലെന്നു സത്യം ചെയ്യുന്നു. അവൾ ആ ദിവസം സ്വന്തം വീട്ടിൽ തന്നെയായിരുന്നുവത്രെ. അവളുടെ ഒന്നിച്ച് അതേ വീട്ടിൽ തന്നെ താമസിക്കുന്ന വേറെ ഒരു സ്ത്രീയുണ്ട്. ആ സ്ത്രീ അന്നു വൈകുന്നേരം ചില സ്നേഹിതന്മാരുടെ വീട്ടിലേക്കു ഒരു വിരുന്നിനു പോയിരിക്കയായിരുന്നു. അതുകൊണ്ട് എൽസി പറയുന്നതു സത്യമാണെന്നു തെളിയിപ്പാൻ യാതൊരു നിവൃത്തിയുമില്ല. അവൾ ആ സ്ഥലത്തു അന്നുണ്ടായിരുന്നില്ലെങ്കിൽ അവളുടെ കാലടി എങ്ങിനെ അവിടെ കാണുന്നു? എൽസി ഈ കാൎയ്യത്തിൽ ഒരു സാക്ഷിയായിരുന്നുവെന്നും നിരാക്ഷേപമാണ്. ഇത്ര വലിയ തെളിവിനു എതിരായിട്ടുള്ളതെന്താണ്? കുററക്കാർ സാധാരണ പറയാറുള്ളതുപോലെ താൻ നിരപരാധിയാണെന്നുള്ള ഗ്രേയുടെ വാദവും എൽസിയുടെ വാക്കും മാത്രം. ഇതല്ലാതെ വല്ല തെളിവും ഉണ്ടോ? ഈ മാതിരി വളരെ കേസുകളിൽ ജഡ്ജിയായിരുന്നിട്ടുള്ള എനിക്കു ഇതു വലിയ ഒരു തെളിവാണെന്നു തോന്നുന്നില്ല. 'ഗ്രേ' കുററക്കാരനാണെന്ന് അന്ന് എനിക്കെത്ര വിശ്വാസമുണ്ടായിരുന്നുവൊ അത്ര വിശ്വാസം ഇന്നും ഉണ്ട്.'

സിക്രട്ടരി ഇതു കേട്ടു തന്റെ സ്നേഹിതന്മാരുടെ മുഖത്തു നോക്കിയപ്പോൾ തങ്ങളുടെ അഭിപ്രായവും ഇതുതന്നെയാണെന്നു കാണിക്കുന്നവിധം തലയാട്ടുന്നതു കണ്ടു. ആ തലകുലുക്കൽ വേറെ ഒരാളുടെ മരണശാസനമായിരുന്നു! അദ്ദേഹം പിന്നെ എഴുന്നേററു ഇങ്ങിനെ പറഞ്ഞു. 'നിങ്ങൾ എന്റെ എഴുത്തുപ്രകാരം വന്ന് എനിക്ക് ഈ കാൎയ്യം വിവരമായി പറഞ്ഞുതന്നതു വലിയ ഉപകാരം. ഈ 'ഗ്രേ' കുററക്കാരനല്ലെന്നു കാണിപ്പാൻ വല്ല സംഗതിയും പുറത്തുവരികയും തന്മൂലം നീതിന്യായത്തിനു വിരോധമായല്ലാതെ ഇയ്യാളെ ശിക്ഷയിൽനിന്നൊഴിവാക്കാൻ എനിക്കു സാധിക്കയും ചെയ്യുമെങ്കിൽ വലിയ സന്തോഷമായിരുന്നു. അങ്ങിനെ യാതൊരു സംഗതിയും നിങ്ങളുടെ ദൃഷ്ടിയിൽ പെട്ടിട്ടില്ല. അതുകൊണ്ട് അയാൾ ഈ ശിക്ഷ അനുഭവിക്കയല്ലാതെ നിവൃത്തിയില്ല.' ഇത്രയും ആലോചന കഴിഞ്ഞ് അവർ അപ്പോൾ പിരിഞ്ഞു.

'ഗ്രേ' താൻ കുററക്കാരനല്ലെന്നു വാദിച്ചതിനെപ്പററിയും, എൽസിയുടെ സൌന്ദൎയ്യത്തെക്കുറിച്ചും, അവളുടെ പ്രിയനുവേണ്ടി സാക്ഷി പറഞ്ഞപ്പോൾ അവൾക്കുണ്ടായ ദുഃഖത്തെപ്പററിയും വൎത്തമാനക്കടലാസുകളിൽ വിസ്തരിച്ചെഴുതിയിരുന്നതു സിക്രട്ടരി നിശ്ചയമായും വായിച്ചിട്ടുണ്ടായിരിക്കാം. ഇങ്ങിനെ ഒരു സംഭവം സാധാരണജനങ്ങളുടെ മനസ്സിൽ വളരെ ദുഃഖമുണ്ടാക്കിത്തീൎക്കയും, സാധുവായ ഗ്രേയിനു കഴിയുന്ന സഹായം ചെയ്വാൻ അവരെ പ്രേരിപ്പിക്കയും ചെയ്യുമെന്നും വന്നേക്കാം. പക്ഷെ ഒരു രാജ്യത്തിൽ മുഴുവൻ നീതിന്യായം നില നിൎത്തേണ്ടുന്ന ഹോംസിക്രട്ടരിയുടെ മനസ്സ് ഇങ്ങിനെയായാൽ വിശേഷംതന്നെ! എന്നാൽ ഇതിനു വല്ല പ്രത്യേകകാരണവും ഉണ്ടായിരിക്കും; ഇല്ലാതെ അങ്ങിനെ വരില്ലല്ലൊ എന്നുതന്നെ നമുക്കിപ്പോൾ വിശ്വസിക്ക.

അദ്ദേഹം പിന്നേയും ആ മുറിയിൽതന്നെ ഇരുന്നാലോചിക്കയായി. ഗ്രേയിനെപ്പററി താൻ അറിഞ്ഞിരുന്ന ഒരു സ്വകാൎയ്യകാൎയ്യം പുറത്തുപറവാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ട് അദ്ദേഹത്തിനു മനസ്സിൽ ഒരു വലിയ ഭാരം ഉള്ളതായി തോന്നി. ആ കാൎയ്യം തന്നെ ഗ്രേ കുററക്കാരനല്ലെന്നു തീൎച്ചയായി വിശ്വസിപ്പിപ്പാൻ അദ്ദേഹത്തിനു മതിയായ തെളിവായിരുന്നു. അന്നു രാവിലെ ആ ചിത്രത്തിൽ കണ്ട മുഖം ജെയിംസ് ബെൽസയറിന്റേതാണെന്ന് അദ്ദേഹത്തിനു തോന്നി. ഒരു സമയം അങ്ങിനെ വെറുതെ തോന്നിയതാണെന്നും വന്നേക്കാം. എന്നാൽ ഗ്രേ തന്റെ കഴുത്തിൽ ധരിച്ചിരുന്നതും പോല്ലീസ് സ്റ്റേഷന്റെ സമീപം എത്തിയപ്പോൾ നശിപ്പിച്ചതുമായ ഛായയുടെ ഓൎമ്മ വന്നപ്പോൾ അദ്ദേഹത്തിന്റെ സംശയമെല്ലാം തീൎന്നു. ആ ഫോട്ടോ ജെയിംസിന്റെ അമ്മയുടേതായിരുന്നുവെന്ന് അദ്ദേഹത്തിനു തീൎച്ചയായി. ഒരുദിവസം ജെയിംസ്, തന്റെ അച്ഛനായ സർ ഫ്രാൻസിസ് ബെൽസയറുമായി ഉണ്ടായ ഒരു ശണ്ഠനിമിത്തം വീടുവിട്ടു പോയപ്പോൾ കഴുത്തിൽധരിച്ചിട്ടുണ്ടായിരുന്ന ഫോട്ടോവായിരുന്നു അത്. മരിപ്പാൻപോകുമ്പോൾകൂടി വാസ്തവമെല്ലാം പുറത്താക്കി തന്റെ തറവാട്ടിന്റെ മാനം കളകയില്ല എന്നു തീൎച്ചപ്പെടുത്തിയായിരിക്കണം അയാൾ ഫോട്ടോ നശിപ്പിച്ചത് എന്നു സിക്രട്ടരിക്കു തോന്നി. ഞാൻതന്നെ ഉത്തരവാദിത്വം വഹിച്ച് ഇയ്യാളെ മരണത്തിൽനിന്നു രക്ഷിച്ചാലോ. എന്നാൽ എന്റെ മേലധികാരത്തിൽനിന്നു ചോദിക്കുമ്പോൾ ഞാനെന്തു സമാധാനമാണ് പറക? മരണശിക്ഷ! കഷ്ടം! ഓൎക്കുമ്പോൾതന്നെ എനിക്കു വിറക്കുന്നു. എത്ര കാലമാണ് ഇയാളെപ്പററിയുള്ള സ്വകാൎയ്യവിവരം എന്റെ മനസ്സിൽവെച്ചുകൊണ്ടിരിക്കേണ്ടിവരിക! ഈ കാൎയ്യം അറിഞ്ഞ് ഇയ്യാൾ മര

ണശിക്ഷ അനുഭവിക്കുന്നതു കണ്ടുകൊണ്ടിരിക്കുന്നതിനേക്കാൾ മരിക്കയാണ് അധികം നല്ലത്. ഗ്രേയിനെ നാളെ തൂക്കിക്കൊല്ലും. ഞാൻ വളരെ കാലം കഴിഞ്ഞു പുത്രവിയോഗത്താൽ ദുഃഖിച്ചുകൊണ്ടിരിക്കുന്ന ഖേർസയറിനെയും ഭാര്യയേയും കാണുമ്പോൾ അവരുടെ മകൻ ഇത്ര അപമാനകരമായ വിധത്തിൽ മരിച്ചുപോയി എന്നകാര്യം എങ്ങിനെയാണ് ഉള്ളിൽ അടക്കിക്കൊണ്ടിരിക്കുക!' എന്നിങ്ങിനെ ഓരോന്നു വിചാരിച്ചു വിചാരിച്ചു അദ്ദേഹം വൈകുന്നേരമാക്കി.

അന്നു വൈകുന്നേരം എഴുമണിക്കു ഒരു വലിയ സഭയുണ്ടായിരുന്നു. സാധാരണ ഏതൊരു സഭക്കും തന്റെ പ്രസംഗംകൊണ്ടു സഭ്യന്മാരെ രസിപ്പിക്കുന്ന സിക്രട്ടരിയുടെ അന്നത്തെ പ്രസംഗം യാതൊരാൾക്കും ആഹ്ലാദപ്രദമായി തോന്നിയില്ല. ആ ദിവസത്തെ സഭാനാഥൻ ഹോംസിക്രട്ടരിയുമായി വലിയ സ്നേഹമായിരുന്നു. അദ്ദേഹം ഇന്നീസ്സിനെ വിളിച്ചു സ്വകാര്യമായി 'നിങ്ങൾക്കിന്നത്തെ സുഖക്കേടുള്ള മാതിരി തോന്നുന്നു. അതുകൊണ്ടു വീട്ടിൽ പോയി കുറച്ചു വിശ്രമിക്കയാണ് നല്ലത്. നിങ്ങൾ ഇല്ലാത്ത തരക്കേട് സഭ്യന്മാരെ അറിയിക്കാതെ ഞാൻ കഴിച്ചുകൂട്ടിക്കൊള്ളാം' എന്നു പറഞ്ഞു. സിക്രട്ടരിക്കു ഇതു കേട്ടു വളരെ സന്തോഷമായി. തനിക്കു ഗ്രേയിന്റെ കാര്യം ഓർത്തു മനസ്സിന്നു ഒട്ടുംതന്നെ സുഖമുണ്ടായിരുന്നില്ല. എങ്കിലും മര്യാദയും തന്റെ മുറയും ഓർത്തു സഭക്കു പോയിയെന്നേ ഉള്ളൂ. അതുകൊണ്ട് അദ്ദേഹം സഭാനാഥനു വന്ദനം പറഞ്ഞു ഹാളിൽനിന്നു പുറത്തേക്കുപോയി.

ആ രാത്രി വളരെ മനോഹരമായിരുന്നു. നല്ല ചന്ദ്രികയുള്ള ആ സമയത്തു നടക്കുമ്പോൾ മനസ്സിന്നു എത്ര സങ്കടമുള്ളവനും താനറിയാതെതന്നെ ഒരു ഉല്ലാസം ജനിക്കാതിരിക്കയില്ല. പട്ടണത്തിന്നടുത്തുകൂടി ഒഴുകിയിരുന്ന നദിയിലെ തിരമാലകളിൽ തട്ടി സ്വച്ഛന്ദമായി വീശിക്കൊണ്ടിരുന്ന മന്ദമാരുതൻ ഏറ്റുകൊണ്ടു നിലാവത്തു കുറെ നടന്നപ്പോൾ അദ്ദേഹത്തിന്നു വളരെ സുഖം തോന്നിയതുകൊണ്ട് എങ്ങോട്ടെന്നില്ലാതെ കുറെനടക്കുവാൻ നിശ്ചയിച്ചു. അങ്ങിനെ കുറെനേരം നടന്നതിൽപിന്നെ വാച്ചെടുത്തു നോക്കിയപ്പോൾ പത്തുമണി കഴിഞ്ഞിരിക്കുന്നു. ഉടനെ അവിടെത്തന്നെ നിന്നു, താൻ പട്ടണത്തിന്റെ ഏതു ഭാഗത്താണെന്നാലോചിച്ചുനോക്കി. അദ്ദേഹം അപ്പോൾ നിന്നിരുന്നതു വൃത്തിയില്ലാത്ത വീടുകളാൽ നിറഞ്ഞ ഒരു തെരുവിന്റെ നടുക്കായിരുന്നു; മലിനവസ്ത്രങ്ങൾ ധരിച്ച അനേകം സ്ത്രീപുരുഷന്മാർ അടുത്തുകൂടി പോയിരുന്നു. പട്ടണത്തിന്റെ ഏതുഭാഗത്താണെന്നറിയാതെ ഉഴലുമ്പോൾ ഒരു ബീറ്റുകൺസ്റ്റബിളിനെ കണ്ടു. അയാളോടു ചോദിച്ചു തന്റെ വീടു നില്ക്കുന്ന തെരുവിലേക്കുള്ള വഴി മനസ്സിലാക്കി; നടന്നു ക്ഷീണിച്ചിരുന്നതുകൊണ്ട് അദ്ദേഹം ഉടനെ മടങ്ങി വീട്ടിലേക്കുള്ള യാത്രയായി. പോകുന്ന വഴിയിൽ ഒരുതെരുവിന്റെ ആദ്യത്തിൽ 'കെയ്റാൻ തെരുവ്' എന്ന് എഴുതിക്കണ്ടു. അദ്ദേഹത്തിന്ന് ഈ പേരു ധാരാളം കേട്ടിട്ടുള്ളതായി തോന്നി. ആലോചിച്ചു നോക്കിയപ്പോൾ എൽസി ആ തെരുവിൽ ആകുന്നു താമസിക്കുന്നത് എന്ന് ഓർമ്മവന്നു. പിറ്റേദിവസം മരിപ്പാൻ പോകുന്ന തന്റെ പ്രിയനെ ഓർത്തു കരഞ്ഞുകൊണ്ടിരിക്കുന്ന ആ സാധുകുട്ടി ഈ തെരുവിൽ ഏതെങ്കിലും ഒരു വീട്ടിൽ ഉണ്ടായിരിക്കുമെന്നാലോചിച്ചപ്പോൾ ഇന്നീസ്സിന്നു വളരെ വ്യസനമുണ്ടായി. ഈ തെരുവു കഴിയുന്ന വേഗം വിടുവാൻവേണ്ടി അദ്ദേഹം വേഗം നടന്നുതുടങ്ങി. ആ തെരുവിന്റെ ഒരു ഭാഗത്തു നിന്നിരുന്ന ഒരു വലിയ വീടിന്റെമുമ്പിൽ എത്തിയപ്പോൾ അവിടെ തൂക്കിയിരുന്ന ഒരു വലിയ ബോർഡ് അദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിച്ചു; അത് ഒരു വർത്തമാനക്കടലാസുകാരന്റെ ആപ്പീസ്സാണെന്ന് അദ്ദേഹത്തിന്ന് ഉടനെമനസ്സിലായി. ആ ബോർഡിന്മേൽ വളരെ വലിയ അക്ഷരത്തിൽ ഇങ്ങിനെ എഴുതീട്ടുണ്ടായിരുന്നു.

**ജോൺഗ്രേയുടെ യോഗം!**

**ഹോം സിക്രട്ടരിയുടെ വീട്ടിൽവെച്ചു നടന്ന ആലോചന**

**ഇന്നീസ്സ് നിർദ്ദയൻ!**

**ഗ്രേയിനെ നാളെ തൂക്കും: കഷ്ടം!!**

ഇതു വായിച്ചപ്പോഴാണ്, തന്റെ വീട്ടിൽവെച്ച് അന്നുണ്ടായ ആലോചന പരസ്യമായിരിക്കുന്നു എന്ന് അദ്ദേഹത്തിന്നു മനസ്സിലായത്. പോക്കറ്റിൽനിന്നു ഒരുചപ്പികയും എടുത്ത് അദ്ദേഹം ആ എടുപ്പിന്നകത്തേക്കു കടന്നു. ആദ്യത്തെമുറിയിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല. അതിന്റെ മറുഭാഗത്തുള്ള ഒരുമുറിയിൽനിന്ന് ആളുകൾ സംസാരിക്കുന്ന ശബ്ദം കേട്ടിരുന്നു. ആ മുറിയുടെ വാതിൽ അല്പം തുറന്നിരുന്നതുകൊണ്ടും, ആ മുറിക്കുള്ളിൽ കത്തിക്കൊണ്ടിരുന്നഒരു വിളക്കിന്റെ സഹായംകൊണ്ടും അതിൽ രണ്ടുസ്ത്രീകൾ ഇരുന്നു സംസാരിക്കുന്നത് അദ്ദേഹത്തിന്നു കാണ്മാൻ കഴിഞ്ഞു. അവരുടെ സംഭാഷണം ഇങ്ങിനെയായിരുന്നു:—

ഒന്നാമത്തവൾ: 'എനിക്ക് ആ സാധുക്കുട്ടിയെ വിചാരിക്കുമ്പോൾ വളരെ കഷ്ടം തോന്നുന്നു. പാവം! വളരെ രൂപലാവണ്യമുള്ള അവൾ പ്രാണനെപ്പോലെ സ്നേഹിക്കുന്ന ആൾ നാളെ മരിപ്പാൻപോകുന്നു എന്നോൎക്കുമ്പോൾ ആരുടെ ഹൃദയമാണ് ഉരുകാത്തത്?! അവൾക്ക് ഇത്ര വെറുപ്പമായിരിക്കുന്നവസ്ഥക്ക് ഇതു വിചാരിക്കുകൂടി വയ്യ. അവർ രണ്ടാൾക്കും വളരെ കാലം സുഖമായിരിക്കാമായിരുന്നു. എന്തുചെയ്യാം. ഈശ്വരകല്പിതം തടുക്കാവുന്നതല്ലല്ലൊ?

രണ്ടാമത്തവൾ: 'നല്ല ലാവണ്യവതിയാണവൾ! എനിക്കവളെ കാണുന്നതേ വെറുപ്പാണ്; ചില സമയങ്ങളിൽ മുഖത്തു കാപ്പിച്ചുതുപ്പാൻകൂടി തോന്നും. ഞങ്ങൾ രണ്ടുപേരുംകൂടി ഒരു വീട്ടിൽ താമസിക്കുവാൻ തുടങ്ങിയതു മുതല്ക്കേ എനിക്കവളെ കണ്ടുകൂടാ. പക്ഷെ ഞാൻ അതിതുവരേ പുറത്തു പറഞ്ഞിട്ടില്ല. ഞാൻ ഏററവും സ്നേഹിച്ചുപോന്നിരുന്ന റോബിൻസണ്ണിനെ അവൾ അവളുടെ അധീനത്തിലാക്കിയില്ലേ? പക്ഷെ അതുവേണ്ടിയിരുന്നില്ല എന്നവൾക്കിപ്പോൾ തോന്നുന്നുണ്ടായിരിക്കും.'

എന്നുപറഞ്ഞു മെല്ലെ ഒന്നു ചിരിച്ചു.

സിക്രട്ടരി ഈ സമയമെല്ലാം അനങ്ങാതെ ശ്വാസം അടക്കിപ്പിടിച്ച് അവർ പറയുന്നതു വളരെ ശ്രദ്ധവെച്ച് കേട്ടുകൊണ്ടു നില്ക്കയായിരുന്നു; സംഭാഷണം ഈ ഘട്ടത്തിലെത്തിയപ്പോൾ, അവർ തനിക്കറിവാൻ ഏററവും ആഗ്രഹമുള്ള കാൎയ്യത്തെപ്പററിയാണു സംസാരിക്കുന്നത് എന്നറിഞ്ഞതുകൊണ്ട് ഇനിയെന്താണ് പറയുന്നത് എന്നു കേൾപ്പാൻ അത്യുൽക്കണ്ഠയോടെ നിന്നു. അപ്പോഴക്കു.

ഒന്നാമത്തവൾ: 'എന്ത്? അവൾ റോബിൻസണ്ണിനെ അവൾക്കധീനനാക്കിയെന്നോ! അവൾക്ക യാളെ വെറുപ്പും പുച്ഛവുമായിരുന്നല്ലോ.'

രണ്ടാമത്തവൾ: പുച്ഛമായിരുന്നുവെന്നോ! എന്നെ വളരെ സ്നേഹിച്ചുകൊണ്ടിരുന്ന അയാളെ ആദ്യം അവൾ അവൾക്കധീനനാക്കി; പിന്നെ ഉപേക്ഷിക്കയും ചെയ്തു. അയാളെ അവൾക്കിഷ്ടമില്ലെന്നു അയാളുടെ മുഖത്തുനോക്കിത്തന്നെ പറഞ്ഞു. പക്ഷെ വിഡ്ഢിയായ അയാൾ മരിക്കുന്നതുവരെ അവളെത്തന്നെ സ്നേഹിച്ചുകൊണ്ടിരുന്നു. നാളെയല്ലേ ഈ കേസിന്റെ കാൎയ്യം മുഴുവൻ പരത്താക്കുക. അപ്പോഴല്ലേ അവൾക്ക കാൎയ്യമൊക്കെ മനസ്സിലാകയുള്ളു. നാളത്തെ ദിവസം അവൾ ജീവനോടുകൂടിയിരിക്കുന്ന കാലം മാക്കില്ല, അമ്പ! നോക്കിക്കോട്ടെ!' എന്നു പറഞ്ഞ് ഉറക്കെ ഒന്നു ചിരിച്ചു. ആ ചിരിയിൽ അധികം പുച്ഛവും കോപവുമാണ് അടങ്ങിയിരുന്നത്.

ഒന്നാമത്തവൾ: 'ഇതു പറയുമ്പോഴത്തെ നിന്റെ മാതിരി കണ്ടാൽ ആൎക്കും ഭയമായിപ്പോകും.'

രണ്ടാമത്തവൾ: 'അവളോടു എനിക്കുള്ള വെറുപ്പു നിങ്ങൾക്കുണ്ടായിരുന്നുവെങ്കിൽ നിങ്ങളുടേ മാതിരിയും ഇതുതന്നെയായിരുന്നു. ഞാൻ ആരെയെങ്കിലും ഭയപ്പെടുത്തീട്ടുണ്ടെങ്കിൽ ഇത് ഒടുവിലത്തേതാണ്. 'ഗ്രേ'മരിച്ചതിൽപിന്നെ അധികസമയം ഞാൻ ഇഹലോകത്തിലുണ്ടായിരിക്കയില്ല. ഞാൻ നാളെ ഒരു കാൎയ്യം പുറത്തുപറവാൻ ഭാവമുണ്ട്. അതുഞാൻ പറയുന്നതിന്ന് അരമണിക്കൂറുമുമ്പു 'എൽസി' അറിഞ്ഞിരുന്നുവെങ്കിൽ അവളുടെ ഭാവി ഇപ്പോൾ തോന്നുന്നതിനേക്കാൾ എത്രയോ വ്യത്യാസപ്പെട്ടതായിരിക്കുമായിരുന്നു.

ഒന്നാമത്തവൾ: നിണക്കു ഭ്രാന്താണ്.

ഇത്രയും കേട്ടപ്പോൾതന്നെ തൃപ്തിയായിട്ടാണെന്നു തോന്നുന്നു, സിക്രട്ടരി അവിടെനിന്നിറങ്ങി വീട്ടിലേക്കു തിരിച്ചു.

നേരം പ്രഭാതമായി 'ഗ്രേ'യിനെ തൂക്കിക്കൊല്ലുന്നതു കാണുവാനുള്ള വ്യസനംകൊണ്ടെന്നപോലെ രാത്രിമുഴുവൻ പ്രകാശിച്ചുകൊണ്ടിരുന്ന ചന്ദ്രൻപോയി മറഞ്ഞു. നീതിക്കു വിരോധമായ ഒരു ശിക്ഷ കാണുന്നതിൽ ഏററവും മടിയും വ്യസനവും ഉണ്ടെങ്കിലും തന്റെ നിത്യകൃത്യങ്ങൾക്കു വിഘ്നം വരുത്തരുതല്ലോ എന്നു വിചാരിച്ചു സൂൎയ്യൻ മെല്ലെമെല്ലെ കിഴക്കുഭാഗത്തു വന്നു പൊന്തിത്തുടങ്ങി. നിത്യവേലകൊണ്ടു മാത്രം ഉപജീവനം കഴിച്ചുകൊണ്ടുവന്നിരുന്ന ആളുകൾ അവരവരുടെ പണിക്കു പോയിത്തുടങ്ങി. യാതൊരു പണിയുമില്ലാതെ അന്യന്മാരുടെ കാൎയ്യത്തിൽ മാത്രം ശ്രദ്ധവെച്ചുകൊണ്ടു നടക്കുന്ന കൂട്ടർ കൂട്ടംകൂട്ടമായി ഗ്രേയിനെ തൂക്കിക്കൊല്ലുന്നതിലുള്ള അനീതിയെപ്പററിയും സിക്രട്ടരിയുടെ നിൎദ്ദയത്വത്തെക്കുറിച്ചും പ്രസംഗിച്ചുകൊണ്ടു എട്ടുമണിക്കുമുമ്പു തൂക്കുമരം നില്ക്കുന്ന സ്ഥലത്തെത്തത്തക്കവണ്ണം നടന്നുതുടങ്ങി.

എട്ടുമണിക്ക് അല്പം മുമ്പായി വൎത്തമാനക്കടലാസ്സുകാരന്റെ ആപ്പീസ്സിന്റെ മുൻഭാഗത്തായി ഹോംസിക്രട്ടരി വേറെ രണ്ടാളുകളോടുകൂടി പാറാവുകാരനെപ്പോലെ അങ്ങോട്ടും ഇങ്ങോട്ടും നടന്നുതുടങ്ങി. അവർ ഇടക്കിടക്കു വീടിന്റെ വാതിലിന്മേലേക്കു നോക്കിയിരുന്നതുകൊണ്ട് ആ വാതിൽ തുറക്കുവാൻ കാത്തുനില്ക്കയാണോ എന്നു തോന്നും.

കുറച്ചുനേരം കഴിഞ്ഞപ്പോൾ ആ വാതിൽ പെട്ടെന്നു തുറന്നു. ഒരാൾ പുറത്തേക്കു ചാടി ഇവരുടെ അടുക്കൽകൂടി മുന്നോട്ട് ഓടി. സിക്രട്ടരിയുടെ സ്നേഹിതന്മാരിൽ ഒരാൾ ഇയ്യാളെ കടന്നു പിടിച്ച് ഇത്ര ബദ്ധപ്പാടോടുകൂടി ഓടുന്നത് എങ്ങോട്ടാണെന്നു ചോദിച്ചു. 'ഒരു ഡോക്ടരേയും, ഒരു മജിസ്ത്രേട്ടിനേയും ഉടനെ കിട്ടണം. ആ വീട്ടിന്നകത്ത് ഒരു സ്ത്രീ വിഷം കുടിച്ചിട്ടുണ്ട്. അവൾക്കു മരിക്കുന്നതിന്നുമുമ്പ് എന്തോ ഒരു കാൎയ്യം പുറത്തു പറവാനുണ്ടത്രേ. അതുകൊണ്ട് എന്നെ വേഗം വിടുവിൻ' എന്നു പറഞ്ഞ് അയാൾ ഇവരുടെ പിടുത്തം വിടുവിച്ച് ഓടുവാൻ ഭാവിച്ചു. 'ഒരു ഡോക്ടരേയും ഒരു ജഡ്ജിയേയുമോ വേണ്ടത്? ഇതാ ഇവിടെ ഒരു ഡോക്ടരും ജഡ്ജിയും.' എന്നു പറഞ്ഞ് അതിൽ ഒരാൾ മററു രണ്ടുപേരേയും ചൂണ്ടിക്കാണിച്ചു. പിന്നെയും പറഞ്ഞു 'ഞാൻ പോലീസ്ഇൻസ്പെക്ടരാണ്. ഞാൻ കൂടി ആ സ്ഥലത്തേക്കു പോരുന്നതിൽ വിരോധമില്ലല്ലോ? നിങ്ങൾക്കു ഞങ്ങളെ ഇത്ര ആവശ്യമായ സമയത്തു തേടിയ വള്ളി കാലിൽ തടഞ്ഞു എന്നു മാതിരി കിട്ടിയതു ഭാഗ്യം തന്നെ. ഇനി വൈകിക്കാതെ ഞങ്ങൾക്ക് അവൾ കിടക്കുന്ന മുറിയിലേക്കു വഴി കാണിച്ചു തരൂ.'

അയാൾ ഇവരെ ആ വീട്ടിൽ ഒരു സ്ത്രീ കിടന്നിരുന്ന ഒരു മുറിയിലേക്കുകൊണ്ടു പോയി. ആ മുറിയിൽ ഒരു കട്ടിലിന്മേൽ തലയെല്ലാം ചികി വിളറിയ മുഖത്തോടു കൂടിയ ഇരുപതു വയസ്സിലധികം പ്രായമാകാത്ത ഒരു സ്ത്രീ കിടന്നിരുന്നു. അവർ എത്തിയ ഉടനെ ഏതാണു മജിസ്ത്രേട്ട് എന്നവൾ ചോദിച്ചു. കൂട്ടത്തിൽ ഒരാൾ ഹോംസിക്രട്ടരിയെക്കാണിച്ചു കൊടുത്തു. അവരോടെല്ലാം ഇരിക്കുവാൻ പറഞ്ഞതിന്നുശേഷം അവൾ ഇങ്ങിനെ പറഞ്ഞു. നിങ്ങളിൽ ഒരാൾ ഡോക്ടരാണെന്നല്ലേ പറഞ്ഞത്. (ഒരു കുപ്പി ചൂണ്ടിക്കാണിച്ചിട്ട്) ഞാൻ ആ കുപ്പിയിലുള്ള് മരുന്ന് ഇന്ന് ഏഴുമണിക്കു കുടിച്ചു. ഇനി എത്ര നേരം ജീവിച്ചിരിക്കും എന്നു പറഞ്ഞാൽ നന്ന്.

ഡോക്ടർ (ആ കുപ്പിയിന്മേലുണ്ടായിരുന്ന കടലാസു നോക്കി) 'നിങ്ങൾ ഈ മരുന്നാണു കഴിച്ചതെങ്കിൽ മരിക്കുന്ന കാൎയ്യം തീൎച്ച തന്നെ. കുറച്ചു മുമ്പെയാണെങ്കിൽ എനിക്കു നിങ്ങളെ രക്ഷിപ്പാൻ സാധിക്കുമായിരുന്നു. പക്ഷെ ഇപ്പോൾ വൈകിപ്പോയി' എന്നു പറഞ്ഞു.

പിന്നെ അവൾ സിക്രട്ടരിയെ നോക്കി ഇങ്ങിനെ പറഞ്ഞു. എനിക്കിനി അരമണിക്കൂർമാത്രമെ ഈ ഭൂമിയിലുള്ളൂ. അതു ഞാൻ വെറുതെ കളവാൻ വിചാരിക്കുന്നില്ല. ഇപ്പോൾ സമയമെന്തായി എന്നറിഞ്ഞാൽ കൊള്ളാം.

സിക്രട്ടരി: (വാച്ചുനോക്കീട്ട്) 'എട്ടുമണി കഴിഞ്ഞു മൂന്നു മിനിട്ടായി.'

സ്ത്രീ: 'എന്നാൽ ജോൺഗ്രേയിനെ തൂക്കിക്കഴിഞ്ഞു.'

സിക്രട്ടരി: 'ഉവ്വ്. അയാളെ എട്ടുമണിക്കു തൂക്കിയിരിക്കും.'

സ്ത്രീ: 'എന്നാൽ എനിക്ക് എന്റെ ശക്തി മുഴുവൻ നശിക്കുന്നതിന്നുമുമ്പായി ചിലതു പറവാനുണ്ട്. ഞാനാണു റോബിൻസണ്ണിനെ വെടിവെച്ചുകൊന്നത്. അതു വേഗം എഴുതിയെടുക്കൂ, വേഗം.'

സിക്രട്ടരി: 'നിങ്ങൾ മരിക്കാറായി എന്നു വിശ്വസിച്ചു നിങ്ങളാണു റോബിൻസണ്ണിനെ കൊന്നത് എന്നു പറയുന്നു അല്ലേ!

സ്ത്രീ: 'അതെ. അതെ. ഞാൻ മരിക്കുന്നതിന്നുമുമ്പ് ഒപ്പിടുവാൻ തക്കവണ്ണം അതു വേഗം എഴുതിയെടുക്കു.'

എന്നു പറഞ്ഞു കാൎയ്യംമുഴുവനും സമ്മതിച്ചു. അതെല്ലാം സിക്രട്ടരി പകൎത്തെടുത്ത് അവളെക്കൊണ്ട് അതിൽ ഒപ്പിടിയിച്ചു ഇങ്ങിനെ പറഞ്ഞു 'ഇൻസ്പെക്ടർ! ഞാൻ ഇവളെ നിങ്ങളുടെ കയ്യിൽ ഏല്പിച്ചുതന്നിരിക്കുന്നു. ഇവൾക്കു ഇവളുടെ കുററത്തിന്നു തക്ക ശിക്ഷ കിട്ടുവാനുള്ള ഏൎപ്പാടുകൾ നിങ്ങൾ ചെയ്യണം.'

സ്ത്രീ: 'ശിക്ഷ! ശിക്ഷ! അരമണിക്കൂറിലകത്ത് മരിച്ചുപോകുന്ന എനിക്കു നിങ്ങൾ എന്തു ശിക്ഷയാണ് തരുന്നത്?!' എന്നു അല്പം പരിഹാസത്തോടെ പറഞ്ഞു.

സിക്രട്ടരി: നിനക്കു ശരിയായ ശിക്ഷ തരുവാൻ ഞങ്ങൾക്കു സാധിക്കും. നീ വിഷമല്ല കുടിച്ചത്. അരമണിക്കൂറിലകത്തു മരിക്കയുമില്ല. സത്യസ്വരൂപനായ ദൈവംതന്നെ 'ഗ്രേ' നിരപരാധിയാണെന്നു കാണിച്ചിരിക്കുന്നു. ഇന്നലെ രാത്രി ഞാൻ ഈ വീട്ടിന്നരികിൽകൂടി പോകുമ്പോൾ നീ വേറെ ഒരു സ്ത്രീയുമായി സംസാരിക്കുന്നതു കേട്ടു. മൂഢയായ നിന്റെ തോഴിക്കു അതിന്റെ അൎത്ഥം അറിവാൻ സാധിച്ചില്ല എങ്കിലും എനിക്കു സാധിച്ചു.

ഇത്രയും കേട്ടപ്പോഴേക്ക് ആ സ്ത്രീ എഴുന്നേററിരുന്നു. സിക്രട്ടരി പിന്നെയും പറഞ്ഞു. 'നിന്റെ

കൈവശം വിഷമുണ്ടെന്നും, നീ ഇന്നുരാവിലെ അതു കുടിക്കുമെന്നും, മരിക്കാറായി എന്നു വിശ്വസിച്ച് റോബിൻസണ്ണിന്റെ മരണത്തെപ്പറ്റിയുള്ള വാസ്തവം പറയുമെന്നും എനിക്കു മനസ്സിലായി. ഞാൻ നിന്റെ വീട്ടുടമസ്ഥയുടെ സഹായത്തോടുകൂടി നിന്റെ മുറിയിൽ കടന്നു വിഷത്തിന്നു പകരം ആ കുപ്പിയിൽ അപായകരമല്ലാത്ത വേറെ ഒരു മരുന്നാക്കിവെച്ചു. നീ അതു കുടിച്ചു മരിക്കാറായി എന്നു വിചാരിച്ച് ഇപ്പോൾ സത്യമൊക്കെപ്പറഞ്ഞു. എല്ലാം ഞാൻ വിചാരിച്ചതുപോലെയായി.'

സ്മ്ര്—'ഗ്രേ' മരിച്ചുവല്ലോ. അതെങ്കിലും എനിക്കൊരു സമാധാനമാണ്.

സിക്രട്ടരി— 'എടീ ദുഷ്ടേ! നിന്റെ രണ്ടു കണ്ണും പൊട്ടീട്ടെങ്കിലും, നിണക്കു മറ്റൊരുവന്റെ ഒരു കണ്ണുപൊട്ടുന്നതാണു സന്തോഷം അല്ലേ?! 'ഗ്രേ' മരിച്ചിട്ടില്ല. ഇന്ന് ഏഴുമണിക്ക് അയാളെ എന്റെ കല്പനപ്രകാരം ജേലിൽനിന്നു വിട്ടിരിക്കുന്നു. നീ റോബിൻസണ്ണിനെ കൊന്നതിന്നും, 'ഗ്രേ'യിനെ മരണശിക്ഷ അനുഭവിപ്പിപ്പാൻ ശ്രമിച്ചതിന്നുംകൂടി നിന്നെ രണ്ടു പ്രാവശ്യം തൂക്കിക്കൊല്ലുവാൻ സാധിക്കയില്ലല്ലോ എന്നുമാത്രമെ എനിക്ക് ഈ കേസിൽ സുഖക്കേടുള്ളു.

പി. ശങ്കുണ്ണിമേനോൻ.

# അതീന്ദ്രിയലോകങ്ങൾ



നമ്മുടെ ഇന്ദ്രിയങ്ങളിൽനിന്ന് അതീതമായി ഒരു ലോകമുണ്ടെന്നു തത്വശാസ്ത്രം നമ്മെ പഠിപ്പിക്കുന്നു. ഒരു കുരുടനേയോ ചെകിടനേയോ കാണുമ്പോൾ അവന് ഇഹലോകത്തിൽ നഷ്ടമായിരിക്കുന്ന സുഖാനുഭവങ്ങളുടെ ആധിക്യത്തെ വിചാരിച്ച്, പ്രായേണ നമുക്ക് അനുകമ്പ തോന്നാറുണ്ട്. മനുഷ്യന്റെ ബുദ്ധിസാമർത്ഥ്യത്തിന്നു നിദർശനമായിരിക്കുന്ന വിചിത്രതരങ്ങളായ ചിത്രങ്ങളെ കാണുമ്പോൾ, നമുക്കുണ്ടാവുന്ന പരമാനന്ദം, പ്രകൃതിയുടെ അനന്യസാധാരണമായ കരകൌശലത്താൽ മനോഹരമായ വിധത്തിൽ പച്ചപിടിച്ചു കിടക്കുന്ന വയൽപ്രദേശങ്ങളോ കുന്നിൻചെരിവുകളൊ കാണുമ്പോൾ നമുക്കുണ്ടാവുന്ന ഉല്ലാസം, സ്വരവിശേഷത്തോടുകൂടിയുള്ള സംഗീതത്തിന്റെ രസാസ്വാദനംനിമിത്തം നാമനുഭവിക്കുന്ന ആഹ്ലാദം; ഇവയെല്ലാം ഈ സാധുക്കൾക്കു ദുർല്ലഭമായിട്ടുള്ളതാണ്. എന്നാൽ നമ്മുടെ സാധാരണദൃഷ്ടിക്ക്, അഗോചരമായിക്കിടക്കുന്ന ലോകങ്ങളിലെ കഥയെടുത്താൽ ഇന്ദ്രിയവൈകല്യമുള്ളവരും ഇല്ലാത്തവരും തമ്മിൽ ഗണ്യമായ യാതൊരു വ്യത്യാസവുമില്ല. ഇങ്ങിനെയുള്ള ലോകങ്ങളുടെ സൽഭാവത്തെപ്പറ്റിത്തന്നെ നാം സാധാരണയായി അറിയാറില്ല. അവയിൽ നിന്നുൽഭൂതമാകുന്ന ലഘുതരങ്ങളായ സ്പന്ദനങ്ങളോടു, നാം അറിഞ്ഞ് ഇടപെടുന്നതുമില്ല. എങ്കിലും പ്രകൃതിതത്വശാസ്ത്രജ്ഞന്മാരുടെ അഗാധജ്ഞാനത്തിന്റെ ഫലമായി പുറത്തു വന്നിട്ടുള്ള ദൂരദർശിനി, ഛായാഗ്രാഹിണി, സൂക്ഷ്മദർശിനി, വർണ്ണദർശിനി, വിദ്യുദ്യന്ത്രങ്ങൾ മുതലായവയുടെ സഹായത്താൽ, ഇങ്ങിനെ ചില ലോകങ്ങളുണ്ടെന്നുള്ള വസ്തുത നാമറിയുന്നു. ഈ യന്ത്രങ്ങളുടെ ആവിർഭാവമുണ്ടായില്ലെന്നുവരികിൽ, പ്രകൃതിതത്വശാസ്ത്രത്തിന്റെ ഏതൽക്കാലാവസ്ഥ ശോചനീയമാ

ന്നിരുന്നേനെ. ഈ ഇരുപതാം നൂററാണ്ടി ലേയും കഴിഞ്ഞ മൂന്നുനാലു നൂററാണ്ടുകളി ലേയും, എന്നു വേണ്ട, പ്രാചീനകാലങ്ങളി ലേയും, ശാസ്ത്രജ്ഞന്മാരെ തമ്മിൽ താരത മ്യപ്പെടുത്തി നോക്കിയാൽ, ബുദ്ധിവൈശി ഷ്ട്യത്തെ സംബന്ധിച്ചേടത്തോളം, അവക്ക് വലിയ വ്യത്യാസമുണ്ടായിരിയ്ക്കയില്ലെങ്കിലും ഉപയോഗപ്പെടുത്തിയിരുന്ന ഉപകരണങ്ങ ളിൽ, ഗണ്യമായ മാററം കാണുന്നുണ്ടാകും. ആധുനികന്മാരായ ശാസ്ത്രജ്ഞന്മാക്ക്, പരി ഷ്കൃതങ്ങളായ പല ഉപകരണങ്ങളും, സുല ഭമായിട്ടുള്ളതു തന്നെയാണ്, അവരുടെ ശാസ്ത്രീയാന്വേഷണങ്ങൾ പൂർവികന്മാരെ അപേക്ഷിച്ച്, എളുപ്പത്തിൽ ഫലവത്താ യിത്തീരുന്നതിനുള്ള ഹേതുവും.

ശുഭ്രമായ ഒരു രാത്രിയിൽ, ആകാശ ത്തിലേയ്ക്കു നോക്കുന്നതായാൽ, അസംഖ്യം നക്ഷത്രങ്ങൾ നാം കാണുന്നു. നമ്മുടെ വെ റും കണ്ണുകൾകൊണ്ടു, നാം ഇവയെ കണ ക്കാക്കുവാൻ പുറപ്പെട്ടാൽ, കവിഞ്ഞത്, മ ൂവ്വായിരമോ നാലായിരമോ എണ്ണുവാൻ സാധിച്ചു എന്നു വന്നേയ്ക്കാം. നാം നമ്മുടെ നേത്രേന്ദ്രിയത്തിന്ന് ഒരു നല്ല ശക്തിയുള്ള ദൂരദർശിനിയുടെ സഹായം കൊടുത്താൽ, എണ്ണുവാൻ കഴിയുന്ന നക്ഷത്രങ്ങളുടെ സം ഖ്യ അത്ഭുതകരമായവിധത്തിൽ വർദ്ധിച്ച്, നൂറായിരമോ നൂറുനൂറായിരമോ ആയി പ രിണമിയ്ക്കുന്നു. ഇതുകൊണ്ടുമായില്ല. ഈ വി ഷയത്തിൽ നാം ഒന്നുകൂടി ശ്രമിച്ചാൽ—അ തായത്, ആകാശത്തിന്റെ ഒരു ഛായയെ ടുത്തു നോക്കുന്നതായാൽ— സംഖ്യ എണ്ണു വാൻ കഴിയാത്തവണ്ണം വർദ്ധിച്ചതായിക്കാ ണാം. ലക്ഷോപലക്ഷം നക്ഷത്രങ്ങൾ ആ കാശവീഥിയിൽ മിന്നിത്തിളങ്ങുന്നു. എ ന്നാൽ നമ്മുടെ കേവലമായ ദൃഷ്ടിക്കു വിഷ യീഭവിയ്ക്കുന്നതോ അതിന്റെ ഒരു സഹ സ്രാംശം മാത്രം!

പ്രകൃതിതത്ത്വശാസ്ത്രത്തിൽ പ്രധാന മായി പ്രതിപാദിയ്ക്കുന്ന പ്രകാശം, ഊഷ്മാ വ്, വിദ്യുച്ഛക്തി ഇവയെപ്പററിയാണ് ഇ നി ആലോചിയ്ക്കേണ്ടത്. ഭാസ്വരശുക്ലം* വ്യത്യസ്തങ്ങളായ ഏഴ് നിറങ്ങളുടെ ഒരു സ ങ്കലനമാണെന്നുള്ള തത്വം, കണ്ടുപിടിച്ച ഒന്നാമത്തെ ശാസ്ത്രജ്ഞൻ പ്രസിദ്ധനായ ന്യൂട്ടൻ എന്ന മഹാനാണ്. ഇദ്ദേഹം ഇരു ട്ടുനിറഞ്ഞ ഒരു മുറിയിലേയ്ക്ക്, സൂര്യപ്രകാശ ത്തിന്റെ ഒരു കതിരിനെ, ഭിത്തിയിലുള്ള ഒരു ചെറിയ ദ്വാരത്തിൽകൂടെ പ്രവേശി പ്പിക്കയും, ആ രശ്മിയുടെ പ്രവേശമാർഗ്ഗ ത്തിൽ, പ്രിസത്തെ (മൂന്നു കോണായിട്ടുള്ള സ്ഫടികക്കട്ടിയെ) (1)ഉറപ്പിച്ച്, ഭാസ്വരശുക്ലം പ്രധാനമായി ഊത തുടങ്ങി, ചുകപ്പുവണ്ണ ത്തിൽ അവസാനിയ്ക്കുന്ന(2) ഏഴ് വണ്ണങ്ങള ടങ്ങിയതാണെന്നു, പ്രത്യക്ഷമായി തെളി യിക്കയും ചെയ്തു. ന്യൂട്ടൻ പിന്നീട്, ദ്വാര ത്തിന്നഭിമുഖമായുള്ള ഭിത്തിയിന്മേൽ, പ്രതി ഫലിച്ച മേൽപറഞ്ഞ ഏഴ് നിറങ്ങളും, അ ദൃശ്യമാക്കി. ഒരു ഛായാഗ്രാഹിണിയന്ത്രത്തി ന്റെ ചില്ല്,(3) അവിടെ തുറന്നുവച്ചു. പ്ര ത്യക്ഷത്തിൽ യാതൊരു രശ്മിയും ആ മുറിയ്ക്കു ള്ളിലില്ലെങ്കിലും, പ്രത്യേകമാതിരിയിലുള്ള ആ ചിൽത്തകിട്, ചില ശക്തികളുടെ

---

* White-light (വെള്ളപ്രകാശം)

(1) Prism.

(2) സൂര്യരശ്മി മുറിയിലേയ്ക്കു പ്രവേശിയ്ക്കുന്ന മാർഗ്ഗത്തിൽ, സ്ഫടികയന്ത്രം വയ്ക്കുമ്പോൾ, ഊത. നീലം. ഇന്ദ്രനീലം (Blue) പച്ച- മഞ്ഞ- ഓറൻജ് (മധുര നാരങ്ങയുടെ നിറം) ചുകപ്പ്, ഇങ്ങിനെ ഏഴ് നിറങ്ങൾ മറുഭിത്തിയിന്മേൽ യഥാക്രമം പ്രതിഫലിച്ചുകാണുന്നതാണ്.

(3) Photographic Plate.

വ്യാപാരങ്ങൾക്കു വിഷയമായിത്തീരും. ഈ മാററത്തിന്ന്, ഒരു പൂൎണ്ണമായ പ്രകാശമോ, അതിന്റെ വല്ല അംശമോ, അവശ്യം വേണ്ടതാണ്. ഈ പ്രകാശം എങ്ങിനെയുണ്ടായി? മുറിയിൽ പ്രത്യക്ഷത്തിൽ യാതൊന്നുമില്ല. നാം കണ്ട ഊതാനിറത്തിന്നും അപ്പുറം, നമ്മുടെ കാഴ്ചയ്ക്ക് അതീതമായതും, എന്നാൽ മേൽപറഞ്ഞ ചില്ത്തകിടിനെ ബാധിയ്ക്കുന്നതുമായ വേറെ ചില രശ്മികൾ ആ മുറിയിൽ ഉണ്ടെന്നല്ലയോ, നാം ഇതുകൊണ്ടു നമിയ്ക്കേണ്ടത്? അതെ. അങ്ങിനെതന്നെ. ഈ അപ്രത്യക്ഷരശ്മികൾ (1) രസതന്ത്രത്തിൽ പ്രസിദ്ധമാണ്. അൎബ്ബുദം മുതലായ ത്വഗ്രോഗങ്ങളെ ശമിപ്പിയ്ക്കുന്ന ഔഷധഗുണങ്ങളും ഈ രശ്മികൾക്കുതന്നെയാണുള്ളത്. പ്രകൃതിയുടെ വ്യാപാരങ്ങളിൽ പ്രാധാന്യമേറിയ ശക്തികളിലൊന്ന്, ഈ രശ്മികൾതന്നെ. ഇവ സസ്യങ്ങളുടെ പച്ചിലകളിന്മേൽ വ്യാപരിച്ച്, അവയിലുള്ള ഇംഗാലാമ്ലത്തേയും ജലത്തേയും, പഞ്ചസാരയും മററു ചില പോഷകദ്രവ്യങ്ങളുമായിതിരിക്കയും, ഇങ്ങിനെ മണ്ണിലും വായുവിലും, ചൈതന്യമററു കിടക്കുന്ന പദാൎത്ഥങ്ങളെ ഉപയുക്തങ്ങളായ ആഹാരസാധനങ്ങളായി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു.

ഏഴുവൎണ്ണങ്ങളുള്ളതിൽ, ഒടുവിലത്തേതായ ചുകപ്പുനിറത്തിന്നപ്പുറവും, മേൽവിവരിച്ചവിധത്തിൽ ചില രശ്മികൾ മറഞ്ഞുകിടപ്പുണ്ട്. ഈ വാസ്തവം, ഒരു ഊഷ്മമാപിനി(2)യുടെ സഹായത്താൽ നമുക്ക് പരീക്ഷിച്ചറിയാവുന്നതാണ്.(3)



പ്രകാശം, ഊഷ്മാവ്, വിദ്യുച്ഛക്തി ഇവ മൂന്നും, വീചിയുടെ അകലത്തിലും, സ്പന്ദനങ്ങളുടെ തോതിലും വ്യത്യാസപ്പെട്ടുള്ള അന്തരിക്ഷചലനം മാത്രമാണല്ലൊ. സ്ഫടികയന്ത്രത്തിന്റെ ശക്തിമാഹാത്മ്യത്താൽ, വെള്ളനിറം, ഒരു സപ്തവൎണ്ണാകാരമായിപ്പരിണമിച്ചതിൽ, ഓരോ അററത്തും നില്ക്കുന്ന ഊത, ചുകപ്പ് എന്നീ നിറങ്ങളുടെ വീചീദൂരം(1) യഥാക്രമം, 47,500-ം 101,250-ം അംഗുലത്തിന്റെ പ്രയുതാംശങ്ങളാണെന്നു ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഇതിന്നപ്പുറവും ഇപ്പുറവുമുള്ള വീചീദൂരം നമ്മുടെ ദൃഷ്ടിക്കു ഗോചരമാകുന്നില്ല. (അറിഞ്ഞേടത്തോളം) ഇവയുടെ വീചീദൂരം 12,500-ം 8,75 ,000 അംഗുലത്തിന്റെ പ്രയുതാംശങ്ങളാണ്. ഏതൽക്കാലപൎയ്യന്തം കണ്ടുപിടിയ്ക്കപ്പെട്ടിട്ടുള്ള യന്ത്രങ്ങളുടെ അപേക്ഷയാൽ ഇത്രത്തോളം അറിഞ്ഞുവെന്നല്ലാതെ, ഇതുകൊണ്ടു തൃപ്തിയായി എന്നു പറവാൻ ആൎക്കും ധൈൎയ്യമില്ല. ഇവിടെയും നാം അതീന്ദ്രിയമായ ഒരു ലോകമുണ്ടെന്ന് അറിയുന്നു. പ്രകാശം എത്രയോ അധികം ദൂരം വ്യതിചലിയ്ക്കുന്നുണ്ട്! എങ്കിലും നമ്മുടെ വെറും കണ്ണുകൾക്കു ദൃശ്യമാവുന്നത്, ആ സപ്തവൎണ്ണാകാരംമാത്രമാണ്. അതിന്റെ സ്പന്ദനങ്ങളോ യഥാൎത്ഥത്തിൽ ഉള്ളതിന്റെ ഒരല്പാംശം മാത്രം.

ഇഹലോകവാസം സുകരമായിരിക്കേണമെങ്കിൽ, ഊഷ്മമാത്രയുടെ സ്ഥിതി, വെള്ളത്തിന്റെ 'ഘനീഭാവഘട്ട'(2)മായ 0 ഡിഗ്രിക്കും (0°) 'ക്വഥനഘട്ട'(3)മായ 100 ഡിഗ്രിക്കും (100°) മദ്ധ്യത്തിലായിരു

(1) ഇതിന്നു രസതന്ത്രത്തിൽ ആക്ടീനിക്കുറെസ് (actinic rays) എന്നു പേരുണ്ട്

(2) Thermometer.

(3) ഊഷ്മമാപിനി വെച്ചുനോക്കുമ്പോൾ ഊഷ്മാവു വൎദ്ധിച്ചതായിക്കാണും.

(1) Wave-length.

(2) Freezing Point.

(3) Boiling Point.

ന്നേ മതിയാവൂ. എന്നാൽ ഈ രണ്ടതിരുക ളും കവിഞ്ഞുള്ള ശീതോഷ്ണങ്ങളും ഉണ്ട്. ശാസ്ത്രജ്ഞന്മാർ എടുത്തിട്ടുള്ള കണക്കുപ്ര കാരം, സൂര്യോഷ്ണം, 6,500 ഡിഗ്രിയാണ്. ഖനീഭാവഘട്ടത്തിൽനിന്നും 273 ഡിഗ്രി കു റഞ്ഞുവരുന്ന ശൈത്യസ്ഥിതിയുണ്ടെന്ന് ഊഹിപ്പാൻ കഴിയുന്നുണ്ട്.

നാം അധിവസിക്കുന്ന ഭൂമിയുടെ ഊ ഷ്മമാത്രയിൽ, 200 ഡിഗ്രിക്കു കുറവു പററി അസാധാരണമായ ശൈത്യം വന്നു ഭവി ക്കുന്നതായാൽ, ലോകത്തിൽ, നാനാപ്രകാ രേണയുള്ള പ്രാണികളുടേയും, ധാതുവർഗ്ഗം, സസ്യവർഗ്ഗം മുതലായവയുടേയും, അവസ്ഥ എന്തായിരിക്കും? നമ്മുടെ നദികളും സമുദ്ര ങ്ങളും കേവലം ഉറച്ച മഞ്ഞുകട്ടികളായി. ട്ടല്ലാതെ കാണ്മാൻ കഴികയില്ല. വായുമ ണ്ഡലം സാന്ദ്രീഭവിച്ച്, ശക്തിയോടുകൂടി തിളയ്ക്കുവാൻ തുടങ്ങുകയും ചെയ്യും. ഇതു പോലെത്തന്നെ ഊഷ്മാവ് അധികമായി ത്തീർന്നു, സൂര്യോഷ്ണത്തോളം തീവ്രമാകുന്നു വെങ്കിൽ, എല്ലാം മേൽപറഞ്ഞതിന്നു വി പരീതമായി കാണുന്നതാണ്. നദികളും സമുദ്രങ്ങളും, നാമമാത്രമായിത്തീരും; പാറ കളും ധാതുദ്രവ്യങ്ങളും ദ്രവിച്ച്, ജലരൂപ മായി പ്രവഹിക്കുവാൻ തുടങ്ങുമെന്നു മാത്ര മല്ല, ഊഷ്മാവിൻെറ ആധിക്യത്താൽ, ആ ദ്രാവകങ്ങൾ ക്രമേണ ബാഷ്പരൂപത്തെ അ വലംബിക്കുകയും ചെയ്യും. ചുരുക്കിപ്പറക യാണെങ്കിൽ, നമ്മുടെ നിത്യോപയോഗ ത്തിന്നു, പ്രകൃതി, ദയാപൂർവ്വം അനുവദിച്ചു തന്നിട്ടുള്ള എല്ലാ വസ്തുക്കളും നിഷ്പ്രയോജന മാക്കിത്തീർക്കുവാനുള്ള ശക്തി, ഊഷ്മാവി ൻെറ മേൽവിവരിച്ച രണ്ടു അവസ്ഥാന്തര ങ്ങൾക്കുമുണ്ട്. എങ്കിലും അവയുടെ വ്യാ പാരം, ലേശമെങ്കിലും, നമ്മെ ബാധിക്കുന്ന തായി നാം കാണുന്നില്ല.

ഇനി നമുക്കു ഭൂഗോളത്തിൻെറ ത്രിവി ധമായ ചലനങ്ങളെക്കുറിച്ചാലോചിക്കാം. മദ്ധ്യരേഖയിൽ സ്ഥിതിചെയ്യുന്ന ഒരുവൻ, മിനിട്ടിൽ, 17 നാഴിക ദൂരം, ചലിക്കത്തക്ക വിധം, അത്ര വേഗത്തോടുകൂടിയാണ്, ഭൂ മി അതിൻെറ അച്ചുതണ്ടിന്മേൽ തിരിയു ന്നത്. മിനിട്ടിൽ 1,140 നാഴിക വേഗ ത്തിൽ, ഭൂമി സൂര്യനെ ചുററിത്തിരിയുന്നു. ബു ധനും ശുക്രനും തുടങ്ങി, വ്യാഴവും നെപ് ട്യൂണുംവരെയുള്ള സൌരപദ്ധതിയിലെ, എ ല്ലാ ഗ്രഹങ്ങളും, മേൽപറഞ്ഞ ഭയങ്കരമാ യ തീവ്രഗതിയോടുകൂടിത്തന്നെ, ധ്രുവാഭിമു ഖമായി ചലിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങി നെയുള്ള മൂന്നുവിധചലനങ്ങളും പ്രതിനി മിഷം നടന്നുംകൊണ്ടിരിക്കുന്നുണ്ടെങ്കിലും, നമ്മുടെ ദൃഷ്ടിയിൽ, എല്ലാം, സ്വസ്ഥമായും സുസ്ഥിരമായും, സ്ഥിതിചെയ്യുന്നതായിട്ടാ ണു കാണപ്പെടുന്നത്.

ഗ്രഹങ്ങളെ വിട്ടു അണുക്കളുടേയും പരമാണുക്കളുടേയും കഥയാലോചിച്ചാൽ, അത് ഇതിലും വിചിത്രതരമാണ്. ലോക ത്തിൽ കാണുന്ന എല്ലാ വസ്തുക്കളുടേയും, ഓരോ പരമാണുക്കളും, നിമിഷംപ്രതി, ആ യിരം മുതൽ നൂറായിരം നാഴികവരെയുള്ള വേഗത്തോടുകൂടി സ്പന്ദിക്കുന്നുണ്ട്. എന്നാൽ അനേകം സഹസ്രം പരമാണുക്കളാൽ, നി ർമ്മിതമായ ശരീരത്തോടുകൂടിയവരായ നാം, നമ്മിലുള്ള ഈ പരമാണുക്കളുടെ സ്പന്ദനങ്ങ ളെപ്പററി ലവലേശം അറിയുന്നില്ല.

നിർമ്മലമായും ശാന്തമായും ഇരിക്കുന്ന തടാകത്തിൽ ഒരു ചെറിയ കല്ലു വീണാൽ, ഉണ്ടാകുന്ന മനോഹരമായ വസ്തുവ്യക്തി, ഇന്നതാണെന്നു നമുക്കറിയാം. ജലത്തിൽ ഉണ്ടാവുന്ന ചെറിയ വൃത്തങ്ങൾ, നമ്മുടെ ദൃഷ്ടിയിൽനിന്നു മറയുന്നതുവരെ, ക്രമോൽ കൃഷ്ടമായി വിസ്താരം വെയ്ക്കുന്നു. ഇതുപോ

ലെത്തന്നെ ഒരു വിദ്യുച്ഛക്തിയന്ത്രത്തിൽ നിന്ന് വൈദ്യുതശക്തിയുടെ, ഒരു പ്രവാഹം ഉണ്ടാകുമ്പോൾ, അതിൻെറ തരംഗങ്ങൾ, വായുവിൽക്കൂടി നാലുഭാഗത്തെയ്ക്കും വ്യാപിയ്ക്കുന്നു.

സൂര്യബിംബത്തിൽനിന്നു പുറപ്പെടുന്ന പ്രകാശതരംഗങ്ങളെ, നമ്മുടെ നേത്രങ്ങൾ ഗ്രഹിയ്ക്കുന്നതു എങ്ങിനെയോ, അങ്ങിനെയാണ്, സർ ഒലിവർ ലോഡ്ജ് എന്ന ശാസ്ത്രപണ്ഡിതനാൽ നിർമ്മിതവും, 'വൈദ്യുതനേത്രം'(1) എന്ന അഭിധാനമുള്ളതും ആയ 'കോഹിർ' എന്ന യന്ത്രം, വായുമാർഗ്ഗേണയുള്ള വിദ്യുച്ഛക്തിയുടെ പ്രവാഹത്തെ, ആകർഷിക്കുന്നത്. ചുരുക്കിപ്പറയുന്നതായാൽ, ഈ ആകർഷണമാണ്, 'കമ്പിയില്ലാക്കമ്പിത്തപാലി'ൻെറ അടിസ്ഥാനതത്വം.

മേൽപറഞ്ഞ സംഗതികളെക്കൊണ്ടു, വായുപ്രവാഹത്തിൻെറ തിരമാലകളാൽ നാം എങ്ങിനെ പരിവേഷ്ടിതന്മാരായിരിക്കുന്നുവെന്നു കണ്ടുവല്ലൊ. ഈ തിരമാലകൾ എത്രയോ വ്യത്യസ്തങ്ങളായ സ്പന്ദനങ്ങളോടും, വിചിത്രതയോടും, കൂടിയുള്ളവയായിരുന്നിട്ടും, അവയിൽ ഒന്നുംതന്നെ നമുക്ക് ദൃശ്യമാവുന്നില്ല.

ശാസ്ത്രജ്ഞന്മാരായ പണ്ഡിതാഗ്രേസരന്മാരാൽ അടുത്തകാലത്തു കണ്ടുപിടിയ്ക്കപ്പെട്ടിട്ടുള്ളതും, അതിനുശേഷം, പ്രകൃതിതത്വശാസ്ത്രത്തിലും, രസതന്ത്രത്തിലും നമുക്കുണ്ടായിരുന്ന ധാരണകൾക്കു, വലുതായ മാററം വരുത്തിയതുമായ 'റേഡി'യത്തേയും തത്സദൃശങ്ങളായ മററു വസ്തുക്കളേയും പററി എന്താണു പറയേണ്ടത്! റേഡിയം, ഗുണങ്ങളെക്കൊണ്ടും മററും 'ബേറിയ'ത്തോടു സാമാന്യം അടുപ്പമുള്ളതാണെങ്കിലും 'പ്രകാശനിർഗ്ഗമനശക്തി' എന്നൊരു അസാധാരണഗുണം, അതിന്നു പ്രത്യേകമായിട്ടുണ്ട്. യഥാർത്ഥത്തിൽ പരസ്പരവിരുദ്ധങ്ങളായ, വൈദ്യുതശക്തികളെ വഹിക്കുന്ന, ലഘുതമങ്ങളായ മൂർത്തപരമാണുക്കളടങ്ങിയതും, അനാദികാലം മുതൽക്കു പുറപ്പെട്ടുകൊണ്ടിരിയ്ക്കുന്ന സമ്പ്രദായത്തിൽതന്നെ, ദൃശ്യമായ യാതൊരു കുറവും കൂടാതെ, കല്പാന്തകാലംവരെ നിർഗ്ഗമിക്കാവുന്നതുമായ രശ്മിയെ, നിമിഷത്തിന്നു പതിനായിരം മുതൽ ൹ായിരം നാഴികവരെ വ്യാപിക്കുന്ന വേഗത്തോടെ, റേഡിയത്തിൽനിന്നു പുറപ്പെടുവിക്കുന്ന ശക്തി, മൂർത്തപരമാണുക്കൾക്കുള്ള അസാധാരണധർമ്മത്തിൻെറ ഉൽകൃഷ്ടാവസ്ഥയാകുന്നു.

അജ്ഞാനകത്തിൻെറ ഒരു പരമാണുവിനെക്കാൾ അനേകായിരം മടങ്ങ് ചെറിയതും ലഘുതരങ്ങളുമായ രേണുക്കൾ, ഒരു നിമിഷത്തിൽ ഭൂമിയെ അഞ്ചുപ്രാവശ്യം ചുററിവരുവാൻ വേണ്ടതായ വേഗത്തോടു കൂടി, ക്രമോൽക്കർഷമായി റേഡിയത്തിൽനിന്നു നിർഗ്ഗമിയ്ക്കുന്നുണ്ടെന്നുള്ളത് അത്യത്ഭുതകരമല്ലയോ? റേഡിയത്തിൻെറയും, പ്രകാശവിതരണശക്തിയുള്ള മററു ഭൂതസഞ്ചയങ്ങളുടെയും, അതിശയനീയവും, അന്യാദൃശവുമായ പ്രസ്തുതഗുണവൈശിഷ്ട്യത്തെപ്പററി ശാസ്ത്രജ്ഞന്മാർ, ഏതൽക്കാലപര്യന്തം അജ്ഞന്മാരായിരുന്നുവെന്നുള്ളതും അത്യത്ഭുതകരമല്ലയോ? റേഡിയത്തിൽ, ഒരു പരമാണുവിൻെറ യഥാർത്ഥത്തിലുള്ള വ്യവകലനത്തെ നാം കാണുന്നു. സൂര്യനിൽനിന്ന്, എന്നപോലെ, റേഡിയത്തിൽനിന്നു പ്രകാശപരമാണുക്കൾ നിർഗ്ഗമിയ്ക്കുന്നതിനാൽ, ഭൂതങ്ങളെ രൂപാന്തരീകരിയ്ക്കാമെന്നുള്ള രസവാദികളുടെ സിദ്ധാന്തങ്ങൾ ഏ

---

(1) Electric Eye.

താനും യഥാൎത്ഥമായി പരിണമിച്ചിരിക്കുന്നു. റേഡിയം, ഗണ്യമായ കുറവൊന്നുംകൂടാതെ, സൎവ്വദാ ഈ ശക്തിയെ നിൎഗ്ഗമിപ്പിച്ചുകൊണ്ടിരിക്കുന്നുവെന്നു പറഞ്ഞാൽ, അതിനെ വിശ്വസിപ്പാൻ പ്രയാസമായി തോന്നും. വല്ല ഉപായങ്ങളാലും, ഈ ശക്തിയെ ഒരു സ്ഥലത്തു സമ്പാദിച്ചു വിനിയോഗിച്ചാൽ, അതിന്ന് അത്ഭുതകരങ്ങളായ പ്രവൃത്തികളെ ചെയ്വാൻ കഴിയും. അനേകം പടക്കപ്പലുകളേയും പട്ടണങ്ങളേയും പ്രയാസലേശംകൂടാതെ ഒരു നിമിഷത്തിനുള്ളിൽ നിൎമ്മൂലമാക്കുകയും ചെയ്യാം.

ഓരോ വിഷയങ്ങളിലും കാണുന്ന വിവിധങ്ങളായ സ്പന്ദനങ്ങളെ ഗ്രഹിപ്പാനുള്ള പ്രത്യക്ഷമായ ശക്തി നമുക്കു ലഭിക്കുന്നതായാൽ, ലോകത്തിൽ എത്ര വലിയ മാററം സംഭവിക്കും? ലഘുതമങ്ങളായ സ്പന്ദനങ്ങളേയും കാണ്മാനുള്ള സൂക്ഷ്മഗ്രാഹിത നമ്മുടെ വെറുംകണ്ണുകൾക്കുണ്ടായിരുന്നാൽ, ഇപ്പോൾ നമുക്കു വിചാരിപ്പാൻകൂടി വഹിയാത്തതായ എത്രയോ മനോഹരവൎണ്ണഭേദങ്ങൾ കാണുവാനിടവരുമായിരുന്നു. നമ്മുടെ കണ്ണുകൾക്ക് ഒരു സൂക്ഷ്മദൎശിനിയുടെ ശക്തി ഉണ്ടായി എങ്കിൽ നാം പ്രതിദിനം ശ്വസിക്കുന്ന വായുവിലും, ഭക്ഷിക്കുന്ന ആഹാരത്തിലും, കുടിക്കുന്ന വെള്ളത്തിലും ഉള്ള അണുപ്രായമായ ജീവികളെ കാണുകയും തന്നിമിത്തം ആശ്ചൎയ്യപരവശന്മാരായി തീരുകയും ചെയ്യേനേ. ഏററവും സൂക്ഷ്മമായ ഒരു സ്പൎശനശക്തികൂടി നമ്മിലുണ്ടായിരുന്നുവെങ്കിൽ, ഇപ്പോൾ നാം കാണുന്ന വെണ്ണക്കൽമേശ പരുപരുത്തതും ഭയങ്കരമായ വാളുപോലും മൂൎച്ചയില്ലാത്തതുമാകുമായിരുന്നു. ഏററവും ലഘുവായ ശബ്ദസ്പന്ദനങ്ങളും കേൾപ്പാനുള്ള ശക്തിയെ ഈശ്വരൻ നമുക്കു തന്നിരുന്നുവെങ്കിൽ നാം വസിക്കുന്ന ലോകം, എപ്പോഴും ഗീതവാദ്യങ്ങളാൽ മുഴങ്ങുന്നതായിത്തോന്നുകയും, കവിവൎണ്ണിതമായ സ്വൎഗ്ഗസംഗീതംകൂടി നമുക്കു കേൾക്കുകയും ചെയ്യാമായിരുന്നു.

മനുഷ്യലോകത്തിനു പ്രകൃതിയോടുള്ള സംബന്ധത്തെപ്പററി ശരിയായ ജ്ഞാനം തരുന്ന കലാവിദ്യയുണ്ടെങ്കിൽ അതു തത്വശാസ്ത്രമാണ്. നമ്മുടെ സാധാരണമായ ഇന്ദ്രിയങ്ങളെ സൂക്ഷ്മതരവും, വിസ്തൃതവുമാക്കിത്തീൎക്കുവാൻ കഴിയുന്ന ജ്ഞാനമുണ്ടെങ്കിൽ അതും ശാസ്ത്രമാണ്. ശരിയായ അഭിമാനവും ശരിയായ അനുസരണവും ഇന്നതെന്നു നമ്മെ പഠിപ്പിക്കുന്ന വല്ല ജ്ഞാനവുമുണ്ടെങ്കിൽ അതും ശാസ്ത്രതത്വജ്ഞാനം തന്നെ. പ്രകൃതിയെ കീഴടക്കുവാൻ മനുഷ്യൻ സമ്പാദിച്ചിട്ടുള്ള ദുൎല്ലഭമായ അധികാരത്തെക്കുറിച്ച് അഭിമാനവും, അറിവാനും, പഠിപ്പാനും ഇനിയും, എത്രയോ അധികമുണ്ടെന്നു കാണിക്കുന്നതിനാൽ വിനയവും തത്വശാസ്ത്രം വഴിക്കുണ്ടാകുന്നു. ജ്ഞാനത്തിന്റെ ഒരു വക്കു മാത്രമേ യഥാൎത്ഥത്തിൽ നമുക്കു കരസ്ഥമായിട്ടുള്ളു; ന്യൂട്ടൻ പറയുന്നതുപോലെ, മനുഷ്യർ, കടൽക്കരയിൽ, കക്കയും, കല്ലും പെറുക്കിവെച്ചു കളിക്കുന്ന കുട്ടികൾക്കു തുല്യന്മാരാണ്. എന്നാൽ അവരുടെ മുമ്പിൽ ആഴം കാണുവാൻ കഴിയാത്ത ഒരു മഹാജ്ഞാനാൎണ്ണവം സ്ഥിതിചെയ്യുന്നുമുണ്ട്. 'ഹേ, ഹൊറേഷിയോ! നിങ്ങളുടെ തത്വശാസ്ത്രം നിരീക്ഷിച്ചിട്ടുള്ളതിനെക്കാൾ എത്രയോ അധികം കാൎയ്യങ്ങൾ ഇഹത്തിലും പരത്തിലുമുണ്ട്" എന്നു ഹാംലററിനെക്കൊണ്ടു ഷേക്സ്പിയർമഹാകവി പറയിച്ചതിനെ ഉദ്ധരിച്ചുകൊണ്ട് ഈ ലേഖനത്തെ ഉപസംഹരിക്കുന്നു.

ജെ. പി. എം.

# *जातिः ।

श्रीमत्यस्मिन् सारस्वतसमाजेऽस्माभिरद्य क्रियमाणस्य प्रसङ्गस्य विषयो जातिरिति ज्ञातमेव सामाजिकैः । न तावत् सा सामान्यापरपर्याया शास्त्रेषु व्यवह्रियमाणा जातिः, यद्विषयके प्रसङ्गे शास्त्रीयरीत्या जातिपक्षस्य व्यक्तिपक्षस्य च वैलक्षण्यादिकमुपपादनीयं स्यात् । न भ्रमो न रोचेत तादृक् प्रसङ्गो विद्वद्भ्य इति । किं तु तद्विषयकप्रसङ्गेन सामाजिकहृदयावर्जनं कुत्रापि शास्त्रे कूलङ्कषां व्युत्पत्तिमप्रतिपन्नवद्भिरस्माभिर्नैव सुशकम् । साम्प्रतं यथाप्रतिश्रुतमेतत्प्रसङ्गविषयतयोपात्ता जातिः केवलं लोके व्यवह्रियमाणा वर्णापरपर्याया । न चैनामप्युद्दिश्य प्रसङ्गं कृत्वा सभारञ्जनमाधातुं प्रगल्भतेऽयं जनः । अथापि श्रुतिस्मृतिपुराणेतिहासशास्त्रेषु बहुशः परिश्रम्य बहूनि सूक्ष्मतत्त्वानि करबदरवद्विशदीकृतवतां यौरोप्यसूरिप्रवराणां ग्रन्थानधीत्य किमपि जातसंस्कारः सन्निहितानां गुरूणामनुग्रहात्तान्येव कानिचित्तत्त्वानीदानीमुदाहरामि । अथ केयं जातिर्नाम? पदमिदं सर्वत्रापि सर्वैरपि व्यवह्रियते । कालेऽस्मिन्नैङ्ग्लीषराज्यभारधौरेयप्रभुजनसमाजेष्वितरत्र चेदं तदातदाकर्ण्यते । ऐङ्ग्लीष्यामन्यास्वप्याधुनिकभाषास्विदमुपलभ्यते । न केवलं हिन्दुदेशे जातिव्यवहारं शृणुमः, पुरातनतरे जिप्राख्यदेशे पारसीकदेशे वा; अपि तु सकलपरिष्कारसारास्पदीभूते ङ्गलण्डमण्डलमण्डनायितलण्डनाख्यनगरवरे सदाचारनीतिप्रचारकारिभिराख्यायिकाकारैरप्युररीक्रियत एव जातेस्तादवस्थ्यम् । कियतः कालात् प्राङ्नानासाहेबोपज्ञं प्रवृत्तस्य प्रतिभयस्य भटक्षोभस्य जात्यैव खलु तदानीं निदानीबभूवे । सनीडागतसेनानीच्छायसंयोगान् स्वमहानसानामशुचित्वमाशङ्कमानाः सेनाचरास्तदन्तःपच्यमानमन्नादिसाधनमनलसादकुर्वन् । किं च, नळिकाभरणाय सज्जितेषु गुळिकाकोशेषु वसासंपर्कं तर्कयन्तो जातिभ्रंशाद्वरं मरणमपीति निश्चित्य साहसिकप्रायेदयुञ्जत । क्रैस्तवमतप्रवर्त्तनाय प्रयतमानैर्यौरोप्यपुरोहितैः स्वोद्योगबन्धताप्रतिबन्धकीभूततया जातिरेव मुहुरुपालभ्यते । अस्मद्देशीयेष्वपि ये केचन स्वदेशाभिमानिनो देशस्यास्य वैदेशिकाधिकारपारतन्त्र्यकारणतया जातिमेव कथयन्ति । अपरे पुनः श्रोत्रियाश्चिरादारभ्य भारतखण्डस्य पाषण्डपराभवमिमं प्राचीनजात्याचारमर्यादातिलङ्घनजनितकोपकृतमाचक्षते ॥

एकस्यैव हेतोरेवं भिन्नाभिन्नफलोत्पादकतायां प्रतिपाद्यमानायामिदमेव पदं भिन्नभि-

---

* महामहिमश्रीकेरळवर्मदेवेन सारस्वतसमाजेऽनुवाचितोऽयमुपन्यासः ॥

न्नार्थकतया भिन्नभिन्नजनैर्गृहीतमिति स्पष्टमेव। न चैष विस्मयविषयः। अतिप्रतनतमादनेहसः प्रभृति जातिरुच्चावचाकारात्रार्यावर्त्तेऽवर्त्तत। पदेषु तदवस्थेष्वप्यर्था मुहुर्भिद्यन्ते। वत्सरात्रिसहस्रात् प्रागज्ञातकैतवसमञ्जससमृद्धसौख्यसाधुरूपजगदादिमकुटुम्बस्थितिकाले जातिपदवाच्यतया यदभिमतमभूत्तदाधुनिकगृह्यमाणादत्यन्तं व्यत्यस्तमेवेत्यत्र न विप्रतिपत्तव्यम्। यौरोप्यदेशे स्वातन्त्र्यबहुमानावकाशाधिकारादिशब्दानामर्थास्तत्तत्कालेषु भिन्नभिन्ना आसन्निति तच्चरित्रग्रन्थकर्तृभिरभिव्यक्ततया प्रदर्शितम्। अपितु, यौरोप्यदेशचरित्रापेक्षया हिन्दुदेशचरित्रमतीव विस्तृततरम्। तथाच, यावद्यौरोप्यखण्डस्य तत्तद्भागेषु जनैः कुटुम्बिता नालम्बिता, तावदार्यावर्त्ते जातयो नीतयो गाथा मतानि नामानि च जञ्जन्यमानानि बेभिद्यमानानि चेक्षीयमाणानि चाभूवन्। यौरोप्यदेशे यावान् व्यत्यासस्तदनन्तरमजनि तावतोऽल्पीयानेव हिन्दुदेशे जातः स्यात्। अथापि महान् व्यत्यासो हिन्दुदेशेऽपि प्रकारभेदेन जात एव। इदानीन्तनब्राह्मणा वेदोक्तब्राह्मणेभ्यो व्यत्यस्ताः; तथैवाधुनिकयोधजातिरपि प्राक्तनक्षत्रियवीराणां जातेर्भिन्नैव। अथापि सर्वेषां जातिपदवाच्यताऽव्याहतैवास्ते। सामान्यतो जातिशब्देन यद्वयमिदानीं व्यवहरामस्तदेकार्थतया वर्णपदमपि प्रयुज्यते। तथैव कुलगोत्रप्रवरचरणादयः शब्दाः॥

हिन्दुदेश एव कैश्चन विपश्चिद्भिर्जात्याचाराः स्वस्वमताङ्गभूता इत्यपरैर्न तथेति च प्रतिपाद्यते। अतिचिरन्तनस्यास्मदीयहिन्दुमतस्य परमप्रमाणभूता वेदा इतीदं निर्विवादम्। अन्ये ग्रन्था मन्वादिस्मृतयः षड्दर्शनानीतिहासपुराणानि च वेदाविसंवादितयैव प्रमाणतयाभ्युपगम्यन्ते। वेदा एव श्रुतित्वेन प्रत्यक्षत्वेन च व्यवह्रियन्ते। अन्ये त्वार्षग्रन्थाः केवलं स्मृतित्वेनाऽनुमानत्वेन च। वेदानामपौरुषेयत्वमनादित्वमपर्यनुयोज्यप्रामाण्यतां च स्थापयितुं शास्त्राणि शतशः प्रवृत्तानि। अधुना वेदमधीयाना अपि ब्राह्मणाः सम्यक् तदर्थावबोधाक्षमतया केवलं मन्वादिस्मृतीः शास्त्राणि पुराणानि तन्त्राणि च बहुशोऽभ्यस्यन्ति। वेदार्थानभिज्ञा अपि ते सर्वथा वेदप्रामाण्यमङ्गीकुर्वन्त्येव। धर्मशास्त्रप्रणेता मनुः स्वप्रणीतधर्माणां प्रामाण्यं वेदमूलकमेवाह "वेदोऽखिलो धर्ममूलं स्मृतिशीले च तद्विदाम्" इति। अन्यत्र च—

"पितृदेवमनुष्याणां वेदश्चक्षुः सनातनम्।
अशक्यं चाप्रमेयं च वेदशास्त्रमिति स्थितिः॥

या वेदबाह्याः स्मृतयो याश्च काश्च कुदृष्टयः।
सर्वास्ता निष्फलाः प्रेत्य तमोनिष्ठा हि ताः स्मृताः॥

उत्पद्यन्ते च्यवन्ते च यान्यतोऽन्यानि कानिचित्
तान्यर्वाक्कालिकतया निष्फलान्यनृतानि च॥

चातुर्वर्ण्यं त्रयो लोकाश्चत्वारश्चाश्रमाः पृथक्।
भूतं भव्यं भविष्यं च सर्वं वेदात् प्रसिद्ध्यति॥

शब्दः स्पर्शश्च रूपं च रसो गन्धश्च पञ्चमः।
वेदादेव प्रसूयन्ते प्रसूतिगुणकर्मतः॥

बिभर्त्ति सर्वभूतानि वेदशास्त्रं सनातनम्।
तस्मादेतत् परं मन्ये यज्जन्तोरस्य साधनम्॥

सेनापत्यं च राज्यं च दण्डनेतृत्वमेव च।

सर्वलोकाधिपत्यं च वेदशास्त्रविदर्हति ॥
यथा जातबलो बह्निर्दहत्यार्द्रानपि द्रुमान् ।
तथा दहति वेदज्ञ: कर्मजं दोषमात्मन: ॥
वेदशास्त्रार्थतत्वज्ञो यत्र तत्राश्रमे वसन् ।
इहैव लोके तिष्ठन् स ब्रह्मभूयाय कल्पते" ॥
इति ।

एवं शास्त्राण्यप्यैककण्ठ्येन वेदप्रामाण्यमङ्गीकृत्यैव प्रवृत्तानि । वेदान्ते हि "शास्त्रयोनित्वात्" इति सूत्रेण महत ऋग्वेदादेरनेकविद्यास्थानोपबृंहितात् प्रदीपवत्सर्वार्थद्योतिन: सर्वज्ञकल्पाच्छास्त्रादेव प्रमाणाज्जगतो जन्मादिकारणं ब्रह्माधिगम्यत इति सिद्धान्तितम् । नैयायिकैरपि वैदिकं वाक्यमीश्वरोक्तत्वात्सर्वं प्रमाणमेवेति व्यवस्थापितम् । वैशेषिकसाङ्ख्यादिसिद्धान्ता अपि वेदप्रामाण्याङ्गीकारपुरस्सरमेव प्रावर्त्तिषत । यदैतान्यृषिभि: शास्त्राणि प्रणीतानि तदा वेद: सम्यगर्थज्ञानपूर्वमधीतोऽभूत् । अर्वाचीनकाले स्मृतिपुराणादिग्रन्थानेवाधीयानैर्ब्राह्मणैर्वेद: समग्रो नाधीतस्तदर्थो वा नावगत: । अथापि यावानेतेषामबोधो वेदस्य तावानन्धविश्वासस्तत्र द्रढीयानजनि । क्रैस्तवाद्याधुनिकमतान्तरसिद्धान्तिभि: सह विवदमानैरेतैर्यदा प्रतिहतयुक्तिभिरभावि, तदा वेदविरुद्धमिति तन्मतं निराकारि । मन्वादिस्मृतय: शास्त्राणि पुराणानि च यौरोप्यसूरिभिर्बहुश: प्रयस्य प्रागेव संगृहीतानि प्रख्यापितानि चासन् । अतस्तानि प्रमाणतया यदि प्रत्यपाद्यन्त तर्हि तद्याथार्थ्यं यौरोप्यैरप्यपारि निर्णेतुम् । वेदस्तु हिन्दुभिर्य्यौरोप्यैर्वा समग्रस्तदा नाम्नाहि । अत: स्मृत्यादिष्वनुपलभ्यमान: सर्वोऽप्यर्थो वेदे प्रतिपाद्यत इति प्रत्यवतिष्ठमानेषु हिन्दुषु यौरोप्यैस्तूष्णीकतैव शरणीकरणीयाभूत् । क्रैस्तवमतसिद्धान्ता: सर्वेऽप्यस्मद्वेदान्तर्भूता एवेत्यवदन् वैदिका: । यदि तत्राविश्वासाद्यौरोप्यै: पुस्तकावलोकनं प्रार्थितं तदा पूतानि वेदपुस्तकानि नास्तिकानां म्लेच्छानामप्रकाश्यानीत्युक्त्वा प्रयुक्तो मूले कुठार: । अथ पुनरनन्यसाधारणैरतिप्रतनहिन्दुमतसिद्धान्ततत्त्वजिज्ञासाप्रेर्य्यमाणैर्यौरोप्यैर्भारतीयराज्याधिकारधुरीणहूणप्रवरसाहाय्यात् सर्वोऽपि वेदग्रन्थ: सभाष्य: सम्प्रति परिष्कृत्य मुद्रितो वर्त्तते । वैदिकपण्डितैश्चायमन्यूनानतिरिक्त: सर्वानवद्य इति निष्पक्षपातं स्वीक्रियते । अहो! कोयं विपर्य्ययो मानुषकार्य्याणाम् । यदमी गङ्गायमुनासरस्वतीसिन्धुतीरवासिन: श्रौत्रपवित्रा धात्रीसत्राशना: कुत्रापि दवीयसि द्वीपे गोमांसभुग्भिर्म्लेच्छैर्मुद्रयित्वा प्रेषितं स्वकीयवेदपुस्तकमधुना सश्रद्धमधीयते! ॥

(शिष्टमग्रे)

केरळवर्मा, सि. एस्, ऐ.

1086 ചിങ്ങം 5 നു- മുതൽ 1087 വൃശ്ചികം 1 നു-വരെ മംഗളോദയം മാസി

കയുടെ വരിസംഖ്യ വകക്കു വരിക്കാർ അടച്ചിട്ടുള്ള

സംഖ്യകളുടെയും മററും വിവരം.

---

രണ്ടര ഉറുപ്പികവീതം അടച്ചവരുടെ പേരുവിവരം.

ബ്രഹ്മശ്രീ — അവർകൾ

ടി നാരായണമംഗലത്തു ദാമോദരൻ നമ്പൂരി ടി

ടി പയ്യന്നൂർ നാരായണൻനമ്പൂരിടി

ടി എളയാട്ടു കേശവൻ നമ്പൂരി ടി

ടി ചെറുമുക്ക മനക്കൽ നാരായണൻ നമ്പൂതിരിപ്പാട് ടി

ടി കരിയന്നൂര് മനക്കൽ അഷ്ടമൂർത്തി നമ്പൂരി ടി

ടി ചെവ്വല്ലൂര് മൂപ്പ് നമ്പൂരി ടി

ടി പറവൂർ കപ്ളിങ്ങാട്ടുമനക്കൽ ഭട്ടതിരിപ്പാട് ടി

ടി മുത്തുകുറുശ്ശി മനക്കൽ കുഞ്ചുനമ്പൂരി

ടി കപ്ളിങ്ങാട്ടു പരമേശ്വരൻ നമ്പൂരി

ടി കരിപ്പാലമനക്കൽ കുഞ്ചുനമ്പൂരി

ടി ആനാറിമനക്കൽ മഹൻ നാരായണൻ നമ്പൂരി ടി

ടി മണിയാൽ കൊക്കന്നം വാസുദേവൻ നമ്പൂരി ടി

ടി സി. പി. കപാലി നമ്പൂരി ടി

ടി എ. സി. ടി. ഭവദാസൻഭട്ടതിരിപ്പാട് ടി

ടി കാന്തുരമനക്കൽ വിരൂപാക്ഷൻ നമ്പൂരി ടി

ടി ഏലങ്കുളത്തു മനക്കൽ ശങ്കരൻ നമ്പൂതിരിപ്പാട് ടി

ടി തവനൂർ മനക്കൽ നാരായണൻ നമ്പൂരി ടി

ടി ഉരുവേലി ജയന്തൻ നമ്പൂരി

ടി എച്ച്. പത്മനാഭൻ പോററി ബി. എ. ടി

ബ്രഹ്മശ്രീ — അവർകൾ

ടി മൂത്തേടത്തുമനക്കൽ രാമൻനമ്പൂരി ടി

ടി മുട്ടമമാം കൃഷ്ണൻ നാരായണൻ ടി

ടി മഴമങ്ങലത്തു തരണനെല്ലൂർ ദിവാകരൻ നമ്പൂതിരിപ്പാട് ടി

ടി കറുപല്ലൂർ മനക്കൽ കൃഷ്ണൻനമ്പൂരി ടി

ടി എൻ. എച്ച്. ശങ്കരൻ നമ്പൂരി ടി

ടി പി. എസ്സ്. വിഷ്ണു നമ്പൂരി ടി

ടി കൊഴപ്രത്ത് നാരായണൻനമ്പൂരി ടി

ടി കപ്പമ്പിള്ളി ഇല്ലത്ത് മൂപ്പനമ്പൂരി ടി

ടി ടി. ശങ്കരൻ കേശവൻനമ്പൂരി ടി

ടി ചോമാല നാരായണൻ നമ്പൂരി ടി

ടി പുലാക്കടി ചെറിയ കേശവൻ നമ്പൂരി ടി

ടി എ. ഗണപതി നമ്പൂരി ടി

ടി കറുപല്ലൂരമനക്കൽ കൃഷ്ണൻനമ്പൂരി ടി

ടി മാത്തൂർമനക്കൽ ശങ്കരൻ നമ്പൂതിരിപ്പാട് ടി

ടി പകരാവൂരമനക്കൽ ചെറിയ പരമേശ്വരൻ നമ്പൂരി ടി

ടി എരുമായിക്കൊടില്ലത്തു പരമേശ്വരൻ കേശവൻ നമ്പൂരി ടി

ടി കെ. പി. മഹേശ്വരൻ നമ്പൂരി ടി

ടി കുമാരമംഗലത്തു കെ. എൻ. നാരായണൻ നമ്പൂതിരിപ്പാട് ടി

ടി രാമസ്വാമി കോവിൽ വൈദ്യനാഥയ്യര് ടി

ടി ഇലവുങ്കൽ വാസുദേവൻ നമ്പൂരി ടി

ടി നടുവിൽ മണ്ണഴിമനക്കൽ നാരായണൻനമ്പൂതിരിപ്പാട് ടി

ടി സി. സുബ്രഹ്മണ്യൻ പോററി ടി

ബ്രഹ്മശ്രീ അവർകൾ

ടി കണ്ണിക്കനാത്ത് നീലകണ്ഠൻനമ്പൂരി ടി
ടി പേരെ പറമ്പിൽ നീലകണ്ഠൻ നമ്പൂരി ടി
ടി വരിക്കമാഞ്ചേരി നമ്പൂതിരിപ്പാട് ടി
ടി തളിയിൽ പാഴൂർ ഗോദവർമ്മൻ നമ്പൂതിരിപ്പാട് ടി
ടി കിള്ളിമംഗലത്തു നടുവത്തു മനക്കൽ തുപ്പൻ നമ്പൂതിരിപ്പാട് ടി
ടി ഓട്ടുപുര മനക്കൽ നാരായണൻ നമ്പൂരി ടി
ടി എ. കേശവൻ നമ്പൂരി ടി
ടി വേലൂർ മാടാവു മനക്കൽ ചെറിയ നാരായണൻ നമ്പൂരി ടി
ടി ഉള്ളൂർ കുഞ്ചുനമ്പൂരി ടി
ടി അരയന്താരി പുതുശ്ശേരിവാസുദേവൻ നമ്പൂരി ടി
ടി പല്ലിശ്ശേരി രാമൻ നമ്പൂരി ടി
ടി വെങ്ങല്ലൂർ ശങ്കരനാരായണൻ നമ്പൂരി ടി
ടി പി. എൻ. ദാമോദരൻ നമ്പൂരി ടി
ടി അകവൂർ മനക്കൽ വലിയ നമ്പൂതിരിപ്പാട് ടി
ടി വെണ്മണി കുഞ്ഞുണ്ണി നമ്പൂതിരിപ്പാട് ടി
ടി ടി. പുരുഷോത്തമൻ നമ്പൂരി (കൊച്ചി) ടി
ടി മാടമ്പമനക്കൽ ശങ്കരൻ നമ്പൂരി ടി
ടി വക്കീൽ ടി. എ. ശേഷയ്യർ ടി
ടി കാഞ്ഞിയൂർമനക്കൽ നീലകണ്ഠൻ നമ്പൂതിരിപ്പാട് ടി
ടി ഒളപ്പമണ്ണമനക്കൽ വാസുദേവൻ നമ്പൂതിരിപ്പാട് ടി
ടി ടി. നാരായണൻ നമ്പൂരിപ്പാട് ടി
ടി ഞെക്കംപറമ്പത്ത ഭവദാസൻ നമ്പൂരി ടി
ചൊവ്വൂർമനക്കൽ നാരായണൻ

ബ്രഹ്മശ്രീ അവർകൾ

നമ്പൂതിരിപ്പാട് ടി
ടി എ. നീലകണ്ഠൻ ഭട്ടതിരിപ്പാട് ടി
ടി കൈലാസം വെങ്കിടാചലയ്യർ ടി
ടി തെക്കേമഠം മൂപ്പിൽ സ്വാമിയാർ ടി
ടി പുല്ലാനിക്കാട്ടു നമ്പൂരി ടി
ടി തെക്കേടത്തുമനക്കൽ വാസുദേവൻ ഭട്ടതിരിപ്പാട് ടി
ടി വാസുദേവൻപോററി ടി
ടി നാരായണൻ പോററി ടി
ടി എം. കെ. വെങ്കിടേശ്വരയ്യർ ടി
ടി തിരുവല്ലാക്കാട്ടമനക്കൽ ശ്രീകുമാരൻ നമ്പൂതിരിപ്പാട് ടി
ടി കിള്ളിമംഗലത്തു നടുവത്തുമനക്കൽ വാസുദേവൻ നമ്പൂതിരിപ്പാട് ടി
ടി പന്നിശ്ശേരി വാസുദേവൻനമ്പൂരി ടി
ടി മുണ്ടനാട്ടമനക്കൽ ശങ്കരനാരായണൻ നമ്പൂരി ടി
ടി വാടാനംകുറുശ്ശി ദൊരസ്വാമി ശാസ്ത്രി ടി
ടി എ. കെ. ടി. കെ. എം. ഗുപ്തൻ നമ്പൂതിരിപ്പാട് ടി
ടി ഹുണ്ടികക്കച്ചവടം ടി. എച്ച്. വെങ്കിടാചലയ്യർ ടി
ടി കാഞ്ഞൂർ മനക്കൽ നാരായണൻ നമ്പൂതിരിപ്പാട് ടി
ടി തെക്കേടത്തു കടലായിൽമനക്കൽ കുഞ്ഞുണ്ണിനമ്പൂതിരിപ്പാട് ടി
ടി ചിററൂരമനക്കൽ നാരായണൻ നമ്പൂതിരിപ്പാട് ടി
ടി ചേപ്പിൽ പഴേടത്തു മനക്കൽശങ്കരൻ നമ്പൂരി ടി
ടി കിരാങ്ങാട്ടമനക്കൽ അർജ്ജുനൻനമ്പൂതിരിപ്പാട് ടി
ടി കണ്ണമംഗലത്തുമനയ്ക്കൽ കുഞ്ഞുണ്ണിനമ്പൂരി ടി
ടി ഒറവങ്കര നീലകണ്ഠൻ നമ്പൂരി (രാജാ)

ശേഷം വഴിയെ

ബ്രഹ്മശ്രീ — അവർകൾ

ടി മൂത്തമന നാരായണൻ ഭട്ടതിരി

ടി നെടുമ്പിള്ളി മനക്കൽ പത്മനാഭൻ നമ്പൂതിരിപ്പാട് ടി

ടി കുന്നത്തൂർ പടിഞ്ഞാറേടത്ത നീലകണ്ഠൻ ഭട്ടതിരിപ്പാട് ടി

ടി കുറുവട്ടവണ്ണാവുമനക്കൽ നാരായണൻനമ്പൂതിരിപ്പാട് ടി

ടി വീമ്പൂർ കടലായിൽമനക്കൽ കുഞ്ഞിക്കുട്ടൻനമ്പൂതിരിപ്പാട് ടി

ടി മണ്ണമ്പിമനക്കൽ ഇട്ടപ്പൻ നമ്പൂതിരിപ്പാപ്പാട് ടി

ടി പുതുമനമധുസൂദനൻനമ്പൂരി ടി

ടി ചെമാല നാരായണൻനമ്പൂരി ടി

ആറുപുറത്ത ഈശാനൻഭട്ടതിരി ടി

ടി പൂലാക്കടി ചെറിയ കേശവൻ നമ്പൂരി ടി

ടി ടി. പുരുഷോത്തമൻനമ്പൂരി ടി

ടി നാളിവള്ളി വിഷ്ണുനമ്പൂരി ടി

തൈനെല്ലൂർ വാസുദേവൻനമ്പൂരി ടി

ടി പകരാവൂരമനക്കൽ നീലകണ്ഠൻ നമ്പൂരി ടി

,, നാരായണമംഗലത്തുമനക്കൽ നാരായണൻഭട്ടതിരിപ്പാട് ,,

,, തവനൂർ പരമേശ്വരൻനമ്പൂരി ,,

,, വൈദ്യമഠത്ത നാരായണൻനമ്പൂരി ,,

,, പൂമുള്ളിമനക്കൽ വലിയ നമ്പൂതിരിപ്പാട് ,,

,, കൂടല്ലൂരമനക്കൽ നാരായണൻനമ്പൂതിരിപ്പാട് ,,

,, കോട്ടനാട്ടമനക്കൽ നീലകണ്ഠൻനമ്പൂതിരിപ്പാട് ,,

,, ചൊവ്വല്ലൂരമനക്കൽ മൂസ്സനമ്പൂതിരി ,,

,, വി. വാസുദേവശർമ്മാ ,,

ടി മുതലക്കോടത്ത് നീലകണ്ഠൻ നമ്പൂതിരിപ്പാട് ടി

ടി എസ്സ്. ആർ. വെങ്കിടേശ്വരയ്യർ ടി

ടി പി. എസ്സ്. വിഷ്ണുനമ്പൂരി ടി

ബ്രഹ്മശ്രീ — അവർകൾ

ടി കാലടിമനക്കൽ സൂര്യൻഭട്ടതിരിപ്പാട്

ടി സി. എൻ. നാരായണൻ നമ്പൂരി

ട് കടവത്ത് ഉള്ളന്നൂർ കൃഷ്ണൻനമ്പൂരി

ടി പത്മനാഭൻപോററി ബി. എ. ടി

ടി പന്തൽവൈദികൻ പരമേശ്വരൻ നമ്പൂരി ടി

ടി കൂടലാററുപുറത്തു അനുജൻനമ്പൂതിരിപ്പാട് ടി

ടി കുന്നത്തൂർ മനക്കൽ അനുജൻ ഭട്ടതിരിപ്പാട് ടി

ടി കപ്പുങ്ങാട്ടു മനക്കൽ നീലകണ്ഠൻ നമ്പൂരി ടി

ടി മല്ലിശ്ശേരിമനക്കൽ ശങ്കരൻ നമ്പൂരി

ടി മൊളുവെച്ചിപ്പുറത്തു ഹരീശ്വരൻ നമ്പൂരി ടി

ടി കല്ലമ്പിള്ളി ഇല്ലത്തു ശങ്കരൻ കേശവൻനമ്പൂരി ടി

എരുമായിക്കോട്ടില്ലത്തു പരമേശ്വരൻ കേശവൻനമ്പൂരി ടി

ടി ഷണ്മുഖവിലാസം സിക്രട്ടരി ഉഴത്തിരൻ നമ്പൂരി ടി

ടി മൂത്തേടത്തില്ലം വക കവടിവാദ്ധ്യാർ

ടി മുട്ടുമറത്തിൽ കൃഷ്ണൻ നാരായണനു ടി

ടി ഡോക്ടർ സുബ്രഹ്മണ്യയ്യർ എം. എ.

ടി ശ്രീപാദംഭരിപ്പ് ലക്ഷ്മണയ്യർ ടി

ടി കുമാരവിലാസം വായനശാല സിക്രട്ടരി ഉള്ളൂർ പരശുരാമയ്യൻ ടി

ടി ആലത്തൂർ അനുജൻ നമ്പൂതിരിപ്പാട്

ടി സാഹ്യാധികാര്യക്കാർ (തൃപ്പൂണിത്തുറ)

ടി പ്ലായിക്കോട്ട മനക്കൽ രവി നമ്പൂരി ടി

ടി കിരാങ്ങാട്ടു മനക്കൽ നാരായണൻ നമ്പൂതിരിപ്പാട് ടി

ടി കിടങ്ങഴിയത്തു ജയന്തൻനമ്പൂരി ടി

ടി വടക്കേടത്തു പെരുമ്പടപ്പിൽ മഹൻ പുരുഷോത്തമൻ നമ്പൂരി ടി

ടി എസ്സ് ശങ്കരൻ നമ്പൂരി ടി

ടി കോഴിപ്പുറത്തു നാരായണൻ നമ്പൂരി

| ബ്രഹ്മശ്രീ | അവർകൾ |
|---|---|
| ടി കിള്ളിമംഗലത്തു നടുവത്തുമനക്കൽ തുപ്പൻനമ്പൂതിരിപ്പാട് | ടി |
| ടി കിഴക്കെ ചെറുമുക്ക നമ്പോതനമ്പൂരി | ടി |
| ടി താളിവള്ളി ഇല്ലത്തു വിഷ്ണു നമ്പൂരി | ടി |
| ടി എ. കേശവൻ നമ്പൂരി | ടി |
| ടി മാത്തൂർ മനക്കൽ ശങ്കരൻ നമ്പൂരിപ്പാട് | ടി |
| ടി അഴകത്തുമനക്കൽ പരമേശ്വരൻ നമ്പൂരി | ടി |
| ടി നല്ലേടത്തു മനക്കൽ ചിത്രൻ നമ്പൂരി | |
| ടി എളയാട്ടു മനക്കൽ കേശവൻ നമ്പൂരി | |
| ടി നാറാണമംഗലത്തു മനക്കൽ വാസുദേവൻ നമ്പൂരി | ടി |
| ടി തിരുമനശ്ശേരികോട്ടയിൽ മനക്കൽ വലിയ തമ്പുരാൻ | ടി |
| ടി പൊഴക്കര ചെന്നാസ്സ് മനക്കൽ മൂസ്സ നമ്പൂരി | ടി |
| ടി കല്ലൂര മനക്കൽ വാസുദേവൻ നമ്പൂരിപ്പാട് | ടി |
| ടി നരിക്കാട്ടി എടമന വിഷ്ണുനമ്പൂരി | ടി |
| ടി കെ പരമേശ്വരൻ നമ്പൂരിപ്പാട് | |
| ടി ഇ പി. വാസുദേവൻ നമ്പൂരിപ്പാട് | ടി |
| ടി കിഴക്കേക്കര തോട്ടം ഇല്ലത്തു കേശവൻനമ്പൂരി | ടി |
| ടി വാരണംകോട്ട ഇല്ലത്തു കൃഷ്ണൻ നമ്പൂരിപ്പാട് | ടി |
| ടി പാലേലി ഇല്ലത്തു പി. വാസുദേവൻനമ്പൂരി | ടി |

| മ. രാ. രാ. | അവർകൾ |
|---|---|
| ടി മാപ്പിള തിരുമുല്പാട കേരളവർമ്മ | ടി |
| ടി എസ്സ്. എൻ വേലുപ്പിള്ള | ടി |
| ടി വലിയ കൊട്ടാരം മാനേജർ ശങ്കരൻ തമ്പി | ടി |
| ടി പി കെ. കൃഷ്ണപിള്ള | ടി |
| ടി എൻ നാരായണപിള്ള | ടി |
| ടി പി. ബാലകൃഷ്ണമേനോൻ | ടി |
| ടി കെ. ജെ. അബ്രഹാം കത്തനാർ | ടി |

| മ രാ രാ. | അവർകൾ |
|---|---|
| ടി ടി. അച്യുതൻ ആണ്ടി | ടി |
| ടി തിരുവനന്തപുരം രാജകീയകോളേജ് പ്രിൻസിപ്പാൾ | ടി |
| ടി പി. കുഞ്ഞികൃഷ്ണൻ | ടി |
| ടി രാമക്കുറുപ്പ് | ടി |
| ടി രാമവർമ്മ യൂണിയൻ ക്ലബ്ബ് സിക്രട്ടരി | ടി |
| ടി പാലിയത്തു വലിയച്ഛൻ | ടി |
| ടി പായിക്കാട്ട കോവിലകത്തു രാമവർമ്മൻതിരുമുല്പാട് | ടി |
| ടി വക്കീൽ എ. ശിവരാമമേനോൻ | ടി |
| ടി കവളപ്പാറ മൂപ്പിൽ നായർ | ടി |
| മ. രാ. രാ. കെ. സി. വീരരായൻ രാജാ ബി. എ. | ടി |
| ടി കെ. കേരളവർമ്മ കോയിത്തമ്പുരാൻ | ടി |
| ,, കിളിമാനൂർ രാജരാജവർമ്മ കോയിത്തമ്പുരാൻ | ,, |
| മ. രാ. രാ പാലിയത്ത വലിയ കൊച്ചുണ്ണി അച്ഛൻ | ,, |
| ,, പുതിയ കോവിലകത്തു കൊച്ചുകുട്ടൻ തിരുമുല്പാട് | ,, |
| ,, സി. അച്യുതമേനോൻ ബി. എ. | ,, |
| ,, എസ്സ്. എൻ. വേലുപ്പിള്ള | ,, |
| ,, പി. കെ. എൻ. മാധവമന്നാടിയാർ | ,, |
| ,, വി. ശങ്കരമേനോൻ | ,, |
| ,, പി. എസ്സ്. കൃഷ്ണപിള്ള | ,, |
| ,, എൻ. പത്മനാഭപിള്ള | ,, |
| ,, കെ. രാമവർമ്മ കോയിത്തമ്പുരാൻ | ,, |
| ,, പി. രാമൻ നായര് | ,, |
| ,, സി. ശങ്കരമേനോൻ | ,, |
| ,, മണക്കളം കുഞ്ഞുണ്ണി രാജാവ് | ,, |
| ,, കെ. കോഷി | ,, |
| മ. രാ. രാ ടി. കെ. കൃഷ്ണമേനോൻ | ,, |
| മ മ. ശ്രീ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സ് | ,, |
| ,, കൊച്ചി 3-ാംക്കൂറു കേരളവർമ്മ തമ്പുരാൻ | ,, |
| ,, രണ്ടാംമുറ പണ്ടാരത്തിൽ | |

ശേഷം വഴിയെ

,, പൂഞ്ഞാററിൽ അശ്വതിനാൾ രാമവ
ർമ്മരാജാ ,,
മ.മ ശ്രീ എ. ആർ. രാജരാജവർമ്മ കോയി
ത്തമ്പുരാൻ ,,
മ.രാ.രാ കെ. എസ്സ്. രാമൻമേനോൻ ,,
,, അരുമനശ്രീ നാരായണൻതമ്പി ,,
,, എൻ. കേശവപ്പണിക്കർ ,,
,, പി. ഗോപാലപിള്ള ,,
മ. രാ. രാ. കണ്ണമ്പ്ര രാമനുണ്ണി വലിയ
നായര് ,,
,, ഇ. രാമവാരിയർ ബി. എ. ,,
,, കരുമാലിൻവീട്ടിൽ കൃഷ്ണപിള്ള ,,
,, എ. പി. നായർ ,,
,, പി. കെ. അച്ഛൻ ,,
,, കിളിമാനൂർ കേരളവർമ്മ കോയിത്തമ്പു
രാൻ
,, ചോണ്ടത്ത ഗോവിന്ദമന്നാടിയാർ ?,
,, പി. സി. ഈപ്പൻ ,,
,, ടി. ആർ. അനന്തകുറുപ്പ് ,,
,, പി. ആർ. പരമേശ്വര പണിക്കർ ,,
,, കാളമ്പിള്ളി നാരായണ പണിക്കർ ,,
,, എ. പി. പിള്ള ,,
മ. രാ. രാ. ഡാക്ടർ. ഇ. രാമവാരിയർ ,,
,, ഇ. നാരായണൻ നായർ ബി. എ
,, ബി. എൽ ,,
,, ടി. എസ്സ്. ജെഗന്നാഥയ്യർ ,,
,, കോട്ടയത്തു വലിയ രാജാ ,,
,, എം. കെ. ശങ്കരവർമ്മ രാജാ ,,
,, കടത്തനാട്ട വലിയ തമ്പുരാൻ ,,
,, അമ്പ്രമോളി രാമുണ്ണിവൈദ്യർ ,,
,, കെ. സി വീരരായൻ രാജാ ,,

ടി കോട്ടയത്ത വലിയ രാജാ ടി
ടി കണ്ടിൽശങ്കരൻനമ്പിടി ടി
ടി പൂഞ്ഞാററിൽ അശ്വതിനാൾ രാമവ
ർമ്മരാജാ ടി
ടി കൊച്ചുകോയിത്തമ്പുരാൻ
ബി. എ. ടി
ടി ഇ. രാമവാരിയർ ബി. എ. ടി
ടി എ. ആർ. രാജരാജവർമ്മ
എം. എ. ടി
ടി പി. ഗോപാലപിള്ള ടി
ടി എം. ഉദയവർമ്മരാജാ ബി. എ. ടി
ടി അനന്തപുരത്തു മൂത്ത കോയിത്തമ്പു
രാൻ ടി
,, വട്ടപ്പറമ്പിൽ വലിയ വലിയ
ത്താൻ ടി
ടി പി ഉക്കണ്ടനുണ്ണിനായർ
എം. എ. എൽ. ടി. ടി
ടി ഇ. കെ കൃഷ്ണവർമ്മരാജാ ടി
ടി പുതിയ കോവിലകത്ത തെക്കെ കെ
ട്ടിൽ ശ്രീമാനവിക്രമൻ രാജാ ടി
ടി എ കൃഷ്ണവാരിയർ ടി
ബി എ. ടി
ടി അരുമന ശ്രീനാരായണൻതമ്പി ടി
ടി കെ. പി. പത്മനാഭമേനോൻ ടി
ടി കെ. പി. തമ്പാൻ ടി
ടി എം. രാജരാജവർമ്മ എം. എ ടി
ടി കെ. വേലായുധൻപിള്ള ടി
ടി കെ. ഉണ്ണിക്കണ്ടൻനായര ടി
ടി ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ വലി
യതമ്പുരാൻ ടി
ടി വടക്കഞ്ചൂർ സീനിയർ രാജാ ടി

---

ടി പി. പരമേശ്വരൻപോററി ടി 1 4 0
ടി പൈലിപ്പുറി മനക്കൽ പര
മേശ്വരൻ നമ്പൂരി ടി 5 0 0
ടി കക്കാട്ടു മനക്കൽ വസുദേവ
ൻ നമ്പൂരി 5 0 0

ടി നെടിയേടത്തു മനക്കൽ സുബ്രഹ്മ
ണ്യൻനമ്പൂതിരിപ്പാട് ടി 2 7 0
ടി ശിരവള്ളി പി. നാരായണൻ ന
മ്പൂരി ടി 3 8

ടി ഒളപ്പുലാശ്ശേരി മനക്കൽ നീലക
ണ്ഠൻനമ്പൂതിരിപ്പാട് ടി 2 4 0
ടി കുറുമാത്തൂർ പരമേശ്വരൻനമ്പൂ
തിരിപ്പാട് ടി 1 8 0
ടി എൻ. കൃഷ്ണൻപോററി ടി 1 0 0
ടി പുന്നോർകൊട്ടമനക്കൽ ത്രുപ്പൻ
നമ്പൂതിരിപ്പാട് ടി 1 0 0
ടി ഡാക്ടർ സുബ്രഹ്മണ്യയ്യർ
എം. എ. ടി 5 0 0
ടി മൂക്കോട്ടു ചെമ്മരശ്ശേരി രാമൻന
മ്പൂരി ടി 5 0 0
ടി തെക്കേ നെടുമ്പിള്ളി മനക്കൽ
പരമേശ്വരൻ നമ്പൂരി ടി 1 10 0
ടി വാസുദേവൻ പോററി ടി 1 6 0
ടി ആററുപുറത്ത പുരുഷോത്തമൻ
നമ്പൂരി ടി 0 8 0
ടി മാടത്തിൽ മല്ലിശ്ശേരിമനക്കൽ
നാരായണൻ നമ്പൂരി ടി 2 0 0
ടി കല്ലശ്ശേരി ഉഴുത്തിറൻ നമ്പൂ
രി ടി 3 0 0
ടി വെച്ചൂർ ഉളവനാട്ടുൽ കാര്യസ്ഥൻ
കെ. സുബ്രഹ്മണ്യൻനമ്പൂതി
രിപ്പാട് ടി 6 0 0
ടി പി. എം. നീലകണ്ഠൻ നമ്പൂതി
രിപ്പാട് ടി 3 3 0
ടി അമ്പലപ്പുഴമഹാദേവശർമ്മാടി 1 6 0
ടി വാലൂർ സുബ്രഹ്മണ്യൻ നമ്പൂ
രി ടി 1 0 0
ടി സി. നാരായണൻ ഭട്ടതിരിപ്പാ
ട് ടി 1 0 0
ടി പുതുമന പരമേശ്വരൻ നമ്പൂ
രി ടി 2 12 0
ടി കേശവൻ നാരായണൻ എമ്പ്രാ
ന്തിരി ടി 2 0 0
ടി ഇ. നാരായണൻ പോററിടി 1 6 0
ടി കാട്ടുമേക്കോട്ട മനക്കൽ നീലക
ണ്ഠൻനമ്പൂരി ടി 2 0 0

ടി ആർ. കൃഷ്ണയ്യർ ടി 1 6 0
പുലിയന്നൂരമനക്കൽ ദിവാക
രൻ നമ്പൂതിരിപ്പാട് ടി
ടി മുണ്ടനാട്ടുമനക്കൽ ശങ്ക
രൻനമ്പൂരി ടി } 1 8 0
ടി കാട്ടോട്ടുകര മനക്കൽ കുട്ടൻ ന
മ്പൂതിരിപ്പാട് ടി 5 0 0
ടി കുറുവാപ്പള്ളി നാരായണൻ ന
മ്പൂരി ടി 8 0 0
ടി വക്കീൽ ടി. ആർ. രാമചന്ദ്ര
യ്യർ ടി 3 12 0
ടി പൂരാടത്തുമനക്കൽ ഹരിദ
ത്തൻനമ്പൂരി ടി 3 8 0
ടി കൊടീരിമനക്കൽ മാധവൻ ന
മ്പൂരി ടി 2 0 0
ടി ടി. എം. ത്രിവിക്രമൻ നമ്പൂരി
പ്പാട ടി 3 12 0
ടി തെക്കിനിയേടത്തുമനക്കൽ കൃ
ഷ്ണൻനമ്പൂരി ടി 5 0 0
ടി ആർ കൃഷ്ണയ്യർ ടി 1 2 0
ടി പാലക്കുന്നത്തില്ലത്ത അച്ഛൻ
കൃഷ്ണൻനമ്പൂരി ടി 1 6 0
ടി എ. എൻ. ഗംഗാധരൻ നമ്പൂ
രി ടി 5 0 0
ടി വേളനെഴിമനക്കൽനമ്പൂരിടി 4 4 0
ടി ഏറന്നൂരമനക്കൽ നാരായണ
ൻനമ്പൂരി ടി 2 12 0
ടി ഇട്ട്യാംപറമ്പത്തുമനക്കൽ വാ
സുദേവൻനമ്പൂരി ടി 3 4 0
ടി മാമ്പറെറ നാരായണൻ നമ്പൂ
തിരിപ്പാട് ടി 1 4 0
ടി കുട്ടവത്ത ഉള്ളന്നൂർ ജാതവേ
ദൻനമ്പൂരി ടി 1 6 0
ടി തോട്ടാശ്ശേരി ഗോവിന്ദൻന
മ്പൂരി ടി 2 5 0
ടി വടക്കില്ലത്തു ജാതവേദൻനമ്പൂ
തിരിപ്പാട് ടി 3 0 0

ശേഷം വഴിയെ

ടി തെക്കേടത്ത ഇട്ടീരിനമ്പൂരിടി 0 12 0
ടി കുമാരമംഗലത്തു കടംബന്നമ്പൂതിരിപ്പാട ടി 4 0
ടി എടമന വാസുദേവൻ കടംബൻനമ്പൂരി ടി 2 0 0
ടി ആറൂപുറത്തുമനക്കൽ നാരായണൻനമ്പൂരി ടി 2 5 0
ടി വി. വാമനൻനമ്പൂരി ടി 2 5 0
ടി കപ്പ്ളിങ്ങാട്ടുമനക്കൽ വാസുദേവൻനമ്പൂരി ടി 5 4 0
ടി ചേന്നമംഗലത്തുമനക്കൽ വാസുദേവൻ ശങ്കരൻഭട്ടതിരിപ്പാട ടി 2 5 0
ടി കുളങ്ങര കൃഷ്ണൻനമ്പൂരി ടി 2 4 0
ടി സി. പി. ശ്രീകുമാരശർമ്മാ ടി 5 0 0
ടി ശ്രീമൂലംബ്രഹ്മസമാജം സിക്രട്ടരി നാരായണൻഭട്ടതിരിപ്പാടടി 1 8 0
ടി കാർത്തഴിയത്ത മനക്കൽ ചിത്രൻനമ്പൂതിരി ടി 5 0 0
ടി വെള്ളല്ലൂരമനക്കൽ അച്ചുതൻനമ്പൂതിരി ടി 1 14 0
ടി ചിരട്ടമണ്ണ കുഞ്ഞുനാരായണൻമൂസ്സ് ടി 5 4 0
ടി ശിരവള്ളി നാരായണൻനമ്പൂരി ടി 1 8 0
ടി ചെന്നിത്തല പുത്തില്ലം വിഷ്ണുനമ്പൂരി ടി 5 0 0
ടി വടക്കേ മൂടാമ്പാടി വിഷ്ണുഭട്ടതിരി ടി 1 4 0
ടി പൂഞ്ഞാററിൽ കൊട്ടാരത്തിൽ നീലകണ്ഠൻ മാമണ്ണ നമ്പൂരിടി 7 1 0
ടി മാടാപ്പാടി ഇല്ലത്തു ചിത്രൻനമ്പൂരി ടി 1 12 0
ടി ആറങ്ങൂകൽ വിചാരിപ്പ വൈദ്യനാഥയ്യൻ ടി 5 0 0
ടി കെ. എൻ. നീലകണ്ഠൻ നമ്പൂരി ടി 0 10 0
ടി ഉള്ളന്നൂർ കൃഷ്ണൻ നമ്പൂരി ടി 1 11 0
ടി ആലത്തൂര കോശ്ശേരി നാരായണൻനമ്പൂരി ടി 5 0 0

ടി എൻ കൃഷ്ണൻ നമ്പൂരി ട
ടി ഇടമന എൻകൃഷ്ണൻനമ്പൂരിടി 0
ടി പാമ്പുമേക്കാട്ട മനക്കൽ പരമേശ്വരൻനമ്പൂരി ടി 4
ടി എം.കെ.വാസുദേവൻനമ്പൂരിടി 5
ടി പാക്കത്ത നാരായണൻ ഭട്ടതിരിപ്പാട ടി 3
ടി എം. ഹരിജയന്തൻനമ്പൂരിടി 4
ടി ഉപ്പിലി ഈശ്വരൻനമ്പൂരിടി 3
ടി കിഴക്കേ പേക്കണ്ടി ഈശ്വരൻ നമ്പൂരി ടി 5
മഹാരാ രാ വെടിപ്പുരമഠത്തിൽ കേരളവർമ്മൻതിരുമുല്പാട ടി 2 1
,, കെ. എൻ. കേശവൻനായർ ടി 1 0
ടി എൻ. സുബ്രായയശ്ശേണായി ടി 2 6
ടി സി. സി. മന്നാടിയാർ സ്മാരകവായനശാല സിക്രട്ടരിടി 1 6
ടി അമ്പാടി കൊച്ചുഗോവിന്ദമേനോൻ ടി 1 6 0
ടി ടി. ഐ. വക്കട്ടാലി ടി 1 4 0
ടി ചാക്കേരി അമ്മമത ടി 1 6 0
ടി കെ. കേശവപിള്ള ടി 1 6 0
ടി ഇ. ശിവരാമപിള്ള ടി 2 6 0
ടി ഇട്ടിയകാടത്തു രാമൻ നായർ ടി 1 6 0
ടി പി. എ. മാത്തുക്കുരൻ ടി 1 0 0
ടി എസ്സ്. കെ. നാരായണപിള്ള ടി 1 6 0
ടി പി. പരമേശ്വരൻപിള്ള ശാസ്ത്രി ടി 1 6 0
ടി പി. പി. വായനശാലാ സിക്രെട്ടരി ടി 1 6 0
ടി വക്കീൽ പി. കുഞ്ഞുപണിക്കർ ടി 1 8 0
ടി വക്കീൽ പി. ഗോപിന്ദൻ നമ്പ്യാർ ടി 1 8 0
ടി കെ. യു. നാരായണമേനോൻ ടി 1 4 0
ടി പാലക്കാട്ട രണ്ടാം രാജാ ടി 1 12 0
ടി എ. സി. കുഞ്ഞിക്കോരവൈദ്യൻ ടി 1 6
ടി കെ. വേലായുധൻ ടി 1 6

ാകെ. സി. ജെക്കോബ് ടി 1 0 0
ഇ. കാളു ടി 1 0 0
കെ. കെ. രാമൻ ടി 1 6 0
കെ. സ്വാമിനാഥൻ ടി 1 6 0
പി. കെ. ഗോപാലപിള്ള ,, 1 4 0
ആർ. കൃഷ്ണവാരിയർ ,, 1 0 0
പണ്ടാരത്തിൽ ശേഖരമേനോൻ ,, 5 0 0
ാനല്ലിക്കലിടം കോമ്പി അച്ചൻ ,, 3 14 0
എസ്സ്. പത്മനാഭപിള്ള ,, 2 5 0
കെ. നീലകണ്ഠപിള്ള ,, 1 6 0
കെ. കുഞ്ഞിക്കുട്ടൻ രാജാ ,, 1 4 0
കെ. വാസുദേവൻ മൂത്തത് ,, 1 4 0
എ. കേരളവൎമ്മ രാജാ ,, 1 4 0
വി. കെ. ഗോവിന്ദമേനോൻ ,, 2 0 0
, വി. എസ്സ്. ഗോവിന്ദപ്പിള്ള ,, 0 12 0
, കെ. നാരായണക്കുറുപ്പ് ,, 1 4 0
,, കെ. പരമേശ്വരൻപിള്ള ,, 1 4 0
,, കെ. വറുഗീസു തോട്ടുങ്ങൽ ,, 2 14 8
,, ടി. കെ. ഉദയവൎമ്മ വലിയ രാജാ ,, 6 0 0
,, പി. എസ്സ്. ഗോവിന്ദപ്പിള്ള ,, 1 12 0
,, ചെരട്ടപ്പാത്ത കുഞ്ഞൻതി ത്രുപ്പാട് ,, 1 6 0
,, വി. ഗോവിന്ദപിള്ള ,, 1 4 0
,, എം. കേശവനുണ്ണിത്താൻ ,, 1 4 0
,, കെ. ശങ്കരപിള്ള ,, 1 6 0
,, പി. ജി. നാരായണപിള്ള ,, 1 0 0
,, വരവൂർ ശാമുമേനോൻ ,, 1 4 0
,, എ. കൃഷ്ണപിഷാരൊടി ,, 1 4 0
,, മണ്ണാക്കാട്ട മൂപ്പിൽ നായര ,, 3 4 0
,, വിദ്യാവിലാസിനി സിക്രട്ടറി (വൈക്കം) ,, 2 0 0
,, തൃശ്ശിവപേരൂർ മലയാളം വായനശാല സിക്രട്ടരി ,, 1 6 0
,, കൊറനേഷ്യൻ റീഡിംഗ്റൂം സിക്രട്ടേരി ,, 1 0 0
,, എം. രാമുണ്ണിനമ്പിടി ,, 0 10 0
,, യു. കേളുമേനോൻ ,, 0 10 0
,, പി. നാരായണപിള്ള ,, 0 10 0
,, കൊട്ടാരത്തിൽ ശങ്കുണ്ണി ,, 3 0 0
,, വൈദ്യൻ കൃഷ്ണവാരിയർ ,, 0 10 0
,, കെ. പത്മനാഭൻ നായർ ,, 1 6 0
ടി സി. കരുണാകരമേനോൻ

,, കെ. ആർ. പരമുപിള്ള ,, 3 2 0
,, കെ. രാമവൎമ്മൻ തിരുമുല്പാട ,, 1 6 0
,, പി. അയ്യപ്പൻപിള്ള ,, 1 4 0
,, ഇ. ശിവരാമപിള്ള ,, 2 13 0
,, എ. കൊച്ചുകൃഷ്ണപിള്ള ,, 1 0 0
,, നടുവത്ത ശങ്കുണ്ണി അച്ചൻ ,, 3 8 0
,, കെ. എസ്സ്. ദൊരസ്വാമി ,, 1 6 0
,, കൊട്ടാരത്തിൽ ശങ്കുണ്ണി ,, 2 0 0
,, വക്കീൽ ജി. എസ്സ് കൃഷ്ണയ്യർ ,, 3 8 0
,, കാളിയമ്പറ്റ അനന്തൻ നായര് ,, 2 0 0
ശ്രീമതി കെ. സി. അനുജത്തി തമ്പുരാട്ടി ,, 3 0 0
ശ്രീമതി കാൎത്തികതിരുനാൾ തമ്പുരാട്ടി ,, 7 5 0
മ. മ. ശ്രീ. സാമൂതിരിപ്പാട്ട തമ്പുരാൻ തിരുമനസ്സുകൊണ്ടു 5 0 0
ടി 10-ാം കൂർ കൊച്ചുണ്ണി മ്പുരാൻ ടി 3 8 0
ടി കൊച്ചി 12-ാം കൂർ രാമവൎമ്മ തമ്പുരാൻ ടി 5 0 0
ടി എ. കെ. രാമവൎമ്മരാജാ ടി 5 0 0
,, എസ്സ്. കുഞ്ഞൻപിള്ള ,, 1 6 0
ടി പി. പിഷാരടി 1 6 0
മ രാ രാ സി. ഗോവിന്ദൻനായർ ,, 1 6 0
,, കെ. എ. മേനോൻ ,, 3 12 0
,, പാലിയത്ത ചെറിയ കുഞ്ഞുണ്ണി അച്ചൻ ,, 5 0 0
,, പി. ജി. നാരായണപിള്ള ,, 1 0 9
,, ബഹുമാനപ്പെട്ട രാജാ വാസുദേവരാജാ ,, 5 0 0
,, എ. രാജരാജവൎമ്മാ ,, 1 8 0
,, കോഴിക്കോട്ട ഏറാൾപ്പാട രാജാ ,, 5 0 0
,, എ. ഗോവിന്ദപിള്ള ,, 2 4 0
,, എം. ഉദയവൎമ്മരാജാ ബി. എ, ,, 1 0 0
,, പഞ്ഞിപ്പുഴ പണ്ടാരത്തിൽ നിന്ന് ,, 5 0 0
,, എം ശേഷഗിരിപ്രഭു ,, 2 4 0
,, പുതിയ കോവിലകത്തു കൊച്ചുകുട്ടൻ തിരുമുല്പാട് ടി 0 10 0
,, കെ. എസ്സ്. രാമൻമേനോൻ 3 1 4

ശേഷം വഴിയെ

# മംഗളോദയം

**വരിസംഖ്യ**

തപാൽക്കൂലി അടക്കം

| | |
|---|---|
| ഒരുകൊല്ലത്തേയ്ക്കു മുൻകൂർ | ക 2—8—0 |
| ആറുമാസത്തേയ്ക്കു ,, | ക 1—6—0 |
| ഒററപ്രതിയ്ക്കു | ക 0—4—0 |

വി. പി. കമീഷൻ പുറമെ.

**പരസ്യക്കൂലി**

വരി ഒന്നുക്ക് 0—1—0

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകം നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ള അവരവർ അടക്കേണ്ട സംഖ്യ ഉടനെത്തന്നു രശീതി വാങ്ങേണ്ടതാണ്.

മാസിക സംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവക്കു വരുന്ന മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്ര കൂടി കാണിച്ചാൽ ഉടൻ മറുപടി അയപ്പാൻ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതിരുന്നാൽ ഏഴു ദിവസത്തിന്നകം അറിവു തരേണ്ടതാകുന്നു.

മാനേജർ.

# മംഗളോദയംകമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.



## ഡയറക്ടർമാർ.

1 മഹാമഹിമശ്രീ കൊച്ചി 11-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്

2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. വലിയനാരായണൻ നമ്പൂതിരിപ്പാട് അവർകൾ

3 ,, എ. കെ. ടി. കെ. എം. ചെറിയനാരായണൻ നമ്പൂതിരിപ്പാട് ,,

4 ,, വടക്കിനിയേടത്തു കിരാങ്ങാട്ടുമനയ്ക്കൽ ശ്രീധരൻ അനുജൻ നമ്പൂതിരിപ്പാട് ,,

5 ബ്രഹ്മശ്രീ സി. ടി. അവിണ്ണിത്തിക്കാട്ടു നീല ഭട്ടതിരിപ്പാട് അവർകൾ

6 ,, കവർ ദാമോദരൻ നമ്പൂതിരിപ്പാട് ,,

7 ,, ടി. ഐ. എം. പൊരാമത്തൻ നമ്പൂതിരി ,,

8 ,, പുന്നശ്ശേരി നീലകണ്ഠശർമ്മാ ,,

9 മ-രാ-രാ പങ്ങരംകോത കൃഷ്ണൻ കർത്താവ് ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി, ഒന്നുക്ക ൧൦ ക വീതം ൩൦൦൦ ഷെയറിൽകൂടി ൩൦൦൦൦ ക മൂലധനമായി ഏർപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുകൂടം തീറുവാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലും കൂടി എതുതരത്തിലുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും കൃത്യത്തിന്നും നടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നുപുറമെ ദേശമംഗലത്തുനിന്നു ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയനാരായണൻ നമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽനിന്നും ഏറ്റെടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂർവ്വാധികം പരിഷ്കൃതയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനി മാനേജക്കറിയിച്ചാൽ ഹരജിഫാറം അയച്ചു കൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളു.

മാനേജർ.

# ൧൦൮൭ ധനു

# മംഗളോദയം

പുസ്തകം 4
ലക്കം 2

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക.

## വിഷയങ്ങൾ



വരിസംഖ്യ
2—8—0

കേരളകല്പദ്രുമം അച്ചുക്കൂടം
മംഗളോദയം കമ്പനിക്കു
തൃശ്ശിവപേരൂർ.

## സ്കൂൾപുസ്തകങ്ങൾ

കൊച്ചിരാജ്യത്തെ സ്കൂളുകളിൽ പാഠപുസ്തകങ്ങളായി സ്വീകരിച്ചിട്ടുള്ള ത പായുന്ന പുസ്തകങ്ങൾ ഈ ആപ്പീസ്സിൽ വില്പാൻ തയ്യാറുണ്ട്. ആവശ്യമുള്ളവർ ഴെ എഴുതുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി. പി. ആയി അയയ്ക്കുകെ ന്നതാണ്.

| | പുസ്തകവിവരം | | വില |
|---|---|---|---|
| 1 | ഗദ്യമാലിക 1-ം 2-ം ഭാഗങ്ങൾ | ... | 1—1—0 |
| 2 | പദ്യപാഠാവലി 1-ാം ഭാഗം | ... | 0—1—6 |
| 3 | ടി 2-ാം ഭാഗം | ... | 0—1—9 |
| 4 | ടി 3-ാം ഭാഗം | ... | 0—2—3 |
| 5 | ടി 4-ാംഭാഗം | ... | 0—2—9 |
| 6 | നീതിമാല 1-ം 2-ം 3-ം ഭാഗങ്ങൾ കൂടിയ 1-ാംബുക്ക | | 0—1—6 |
| 7 | ടി 4-ം 5-ം ഭാഗങ്ങൾ കൂടിയ 2-ാം ബുക്ക | | 0—2—6 |
| 8 | കൊച്ചിരാജ്യവിവരണം | ... | 0—5—0 |

---

വാങ്ങുവിൻ! വായിപ്പിൻ!

രസിപ്പിൻ!!!

| | | |
|---|---|---|
| വാൽമീകിരാമായണം—ഭാഷ, ഒന്നാംതരം ശിലബയിണ്ട് (വള്ളത്തോൾ നാരായണമേനോൻ) | | 8—1 |
| ഉന്മത്തരാഘവം ഭാഷാപ്രേക്ഷണകം | ടി | 0— |
| വിശ്വാമിത്രോപാഖ്യാനം | ടി | 0— |
| മൂന്നുഭാഷാകാവ്യങ്ങൾ (ഉള്ളൂർ എസ്. പരമേശ്വരയ്യർ മുതലായവർ) | | 0— |
| വിവേകാനന്ദസ്വാമികൾ (നാലപ്പാട്ട നാരായണമേനോൻ) | | 0— |
| തടിക്കണക്ക (തടിക്കച്ചവടക്കാർ പ്രത്യേകം വാങ്ങേണ്ടതാണ്) | | 2— |
| ഭദ്രകാളിചരിതം പാനപ്പാട്ട | ... | 0— |
| വിഭാകരൻ (മണിപ്രവാളം) | ... | 0— |

---

'മദ്ധ്യകാലീനന്മാരായ ആംഗലഭാഷാകവികളിൽ ഉത്തമസ്ഥാനം വഹിച്ച് 'വേർഡ്സ്‌വൊത്ത്' എന്ന സാർത്ഥനാമാവായ കവിപുംഗവന്റെ പ്രസിദ്ധമായ മൈക്കേലിനാ' എന്ന ഖണ്ഡകാവ്യത്തിന്റെ തർജ്ജമയായി, സാഹിത്യരസികനായ രാജരാജവർമ്മതമ്പുരാൻ എം. എ. ബി. എൽ. അവർകൾ കവിതാപദ്ധതിയിൽ ഭിന്നമായ പ്രസ്ഥാന'ത്തെ അവലംബിച്ച് കവനം ചെയ്തിട്ടുള്ള

# തത്ത്വാവബോധസമ്പത്തി

പുസ്തകമായി അച്ചടിച്ച് വില്പാൻ തയ്യാറായിരിക്കുന്നു.

വില 2-ണ 6 പൈ മാത്രം. തപാൽക്കൂലി 6 പൈ പുറമെ.

ആവശ്യമുള്ളവർ മൂന്നണ വിലക്കുള്ള തപാൽമുദ്രയോടുകൂടി താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ ബുക്ക്‌പോസ്റ്റായി അയച്ചുകൊടുക്കുന്നതാണ്. വി. പോസ്റ്റായും അയക്കുന്നതിന്ന് ഇവിടെ ഒരുക്കമുണ്ട്.

ആവശ്യപ്പെടേണ്ടും മേൽവിലാസം—മാനേജർ,

മംഗളോദയം കമ്പനി, ലിമിറ്റഡ്, തൃശ്ശിവപേരൂർ



നമ്മുടെ ചക്രവത്തിയും ചക്രവത്തിനിയും.

# മംഗളോദയം

൧൦൮൭

| പുസ്തകം ൪ | ധനുമാസം | ലക്കം ൨ |
|---|---|---|


## മംഗളം

അബ്ജാതംഭോധിച്ചൂഴം മണിനിലയമണഞ്ഞാടലററാഴിതോറും
സഞ്ചാരം ചെയ്തു ലോകസ്ഥിതികൾ പരമറിഞ്ഞുള്ളൊരസ്സാർവ്വഭൌമൻ
അഞ്ചാം ദിൿപാലനെപ്പോലരിയ പുകൾപരം പാരിൽനീളെപ്പരത്തും
ന്നഞ്ചാമൻ ജേർജ്ജനന്താഭരണനരുളുകാ ചന്ദ്രതാരം സദാരം.

കണ്ണൂർ നാരായണമേനോൻ ബി. ഏ.

# ഡൽഹിഡർബാർ



ഏഴാമെഡ്വേർഡു ചക്രവർത്തി തിരുമനസ്സിലെ സ്ഥാനത്തെ അലങ്കരിപ്പാൻ ഭാഗ്യവും യോഗ്യതയും ഒത്തുകൂടിയ അഞ്ചാംജ്യോർജ്ജു ചക്രവർത്തിതിരുമനസ്സുകൊണ്ട് ഇക്കഴിഞ്ഞ ജൂൺ 22-ാംനു- ശുഭമുഹൂർത്തത്തിൽ കിരീടം ധരിച്ചിട്ടുള്ള വർത്തമാനം അറിയാത്തവരാരും ഉണ്ടായിരിക്കയില്ല. കിരീടധാരണംകൊണ്ട് അവിടെക്കു ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ നായകസ്ഥാനം സിദ്ധിച്ചിരിക്കുന്നു. ആ കിരീടധാരണത്തെ ഇന്ത്യയിൽ വിളംബരപ്പെടുത്തുവാൻ മുൻനടപ്പനുസരിച്ച് എല്ലാ നാട്ടുരാജാക്കന്മാരേയും പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരേയും പ്രമാണികളേയും മററു പ്രജകളേയും ക്ഷണിച്ചുവരുത്തി അവിടുത്തെ സാന്നിധ്യത്തോടുകൂടി ഒരു ഡർബാർ നടത്തുവാൻ പ്രജാവത്സലനായ അവിടുന്നു കല്പിച്ചു പരസ്യപ്പെടുത്തിയിരുന്നപ്രകാരം ഈ ഡിസംബർ 12-ാംനു- ഡൽഹിപട്ടണത്തിൽവെച്ചു ഡർബാറാഘോഷം മംഗളമായി നടന്നിരിക്കുന്നു.

ഇന്ത്യാരാജ്യത്തിൽ വസിച്ചുവരുന്ന സകലജനങ്ങളും ആബാലവൃദ്ധം ആഹ്ലാദത്തോടെ കൊണ്ടാടിയ ഈ മഹോത്സ

ഷംപോലെയുള്ള ഒരു സംഭവം ഇതിന്നുമുമ്പ് ഇന്ത്യാരാജ്യത്തിൽ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. അന്നത്തെ ദിവസം ഉണ്ടായിട്ടുള്ള ആഹ്ലാദം അഭൂതപൂൎവ്വമാണ്. മുപ്പതുകോടിയിലധികം ജനങ്ങളെ ഈവിധം ആനന്ദഭരിതന്മാരാക്കിത്തീൎക്കുവാൻ മാനുഷമായ യാതൊരു ശക്തിക്കും സാദ്ധ്യമല്ല. അമാനുഷമായ ഒരു ദിവ്യശക്തിയുടെ സന്നിധാനമാണ് എല്ലാ ജനങ്ങൾക്കും അനിൎവ്വചനീയമായ സന്തോഷത്തേയും ഉത്സാഹത്തേയും ജനിപ്പിച്ചതെന്നുള്ളതു നിൎവ്വിവാദംതന്നെ. ഇന്ത്യയിലവതരിച്ച നമ്മുടെ പൂൎവ്വപുരുഷന്മാരായ മഹൎഷിമാർ രാജാവിനെ വിഷ്ണുവിന്റെ അവതാരമായും ലോകപാലന്മാരുടെ അംശങ്ങളുടെ സമ്മേളനമായുമാണു പരിഗണിച്ചിരിക്കുന്നത്. ഇന്ത്യാരാജ്യക്കാരുടെ രാജഭക്തി നിഷ്കളങ്കമാണെന്നു സമ്മതിക്കാത്തവർ ലോകത്തിലുണ്ടെന്നും തോന്നുന്നില്ല. ഇത്രയും രാജഭക്തിയുള്ള ജനസമുദായം തങ്ങളുടെ സകലയോഗക്ഷേമങ്ങളേയും അറിഞ്ഞു പരിപാലിക്കുന്ന ഗുണഗണനിധിയായ ചക്രവൎത്തിയുടെ സാന്നിദ്ധ്യത്തിൽ അത്യാനന്ദത്തെ അനുഭവിക്കുന്നതു സ്വാഭാവികമാണല്ലോ. കന്യാകുമാരിമുതൽ ഹിമാലയശിഖരം വരെയുള്ള സകല നഗരങ്ങളിലും ഗ്രാമങ്ങളിലും ദേശങ്ങളിലും ഒരുപോലെ അതിരുകവിഞ്ഞ ആനന്ദത്തോടെയാണ് ജനങ്ങൾ പട്ടാഭിഷേകമഹോത്സവം ആഘോഷിച്ചത്. പ്രജാവത്സലനും കരുണാനിധിയുമായ ചക്രവൎത്തിതിരുമനസ്സുകൊണ്ടു പത്നീസമേതനായി പട്ടാഭിഷേകം ആഘോഷിപ്പാൻവേണ്ടി ഇന്ത്യയിൽ വരുവാൻ വിചാരിക്കുന്നുവെന്നുള്ള വിളംബരം കണ്ട നിമിഷം മുതല്ക്കു പ്രജകളുടെ ഹൃദയത്തിൽ അങ്കുരിച്ചു വളൎന്നുവന്ന കൌതുകവും അഭിലാഷവും പ്രജകളെ ഈ മഹോത്സവാഘോഷത്തിന്നായി മുമ്പുതന്നെ പ്രേരിപ്പിച്ചിട്ടുണ്ടായിരുന്നു. കാലവൎഷമില്ലാത്തതുകൊണ്ടു പ്രതിദിവസം അധികമധികം ഭയത്തെ ഉണ്ടാക്കിക്കൊണ്ടിരുന്ന ദുൎഭിക്ഷംപോലും ഇന്ത്യക്കാൎക്കു ചക്രവൎത്തിതിരുമനസ്സിലെ ആഗമനത്തെ ആഘോഷിക്കുന്നതിന്നു പ്രതിബന്ധമായിതീൎന്നിരുന്നില്ല. രാജഭക്തന്മാരായ ഇന്ത്യക്കാർ തങ്ങളുടെ സൎവ്വസ്വത്തേയും അവിടുത്തെ പ്രീതിക്കുവേണ്ടി ചിലവുചെയ്‌വാനൊരുക്കമുള്ളവരാണ്. എന്നാൽ ചക്രവൎത്തിതിരുമനസ്സുകൊണ്ട് ഇന്ത്യാഭൂമിയിൽ കാലു വെക്കുന്നതിന്നു മുമ്പായി 'തവ പ്രസാദസ്യ പുരസ്തു സംപദഃ' എന്നപോലെ വൎഷം സുഭിക്ഷമാവുകയും പ്രജകളുടെ സന്താപത്തിന്ന് ഒട്ടുമുക്കാലും ശമനം വരികയും ചെയ്തുവെന്നുള്ളത് ഇന്ത്യയുടെ ഭാവിശ്രേയഃസൂചകങ്ങളായ ശുഭശകുനങ്ങളിലൊന്നായിട്ടാണു ഞങ്ങൾ വിചാരിക്കുന്നത്. അതുനിമിത്തം പ്രജാവത്സലനായ ചക്രവൎത്തിതിരുമനസ്സിലെക്കും പ്രജകളുടെ സങ്കടനിവൃത്തി വന്നതിൽ വളരെ ആശ്വാസമുണ്ടാവാനിടയാവുകയും ആ സംഗതി അവിടുത്തെ ആദ്യത്തെ പ്രസംഗത്തിൽതന്നെ പ്രസ്താവിപ്പാനിടവരികയും ചെയ്തു.

ചക്രവൎത്തിതിരുമനസ്സിലെ സ്വഭാവഗുണവും പ്രജകളിലുള്ള അനുകമ്പയും നമുക്കു മുമ്പുതന്നെ അനുഭവസിദ്ധമാണല്ലോ. യുവരാജാവായിരുന്ന കാലത്തു പ്രധാനപ്പെട്ട സ്ഥലങ്ങളുടേയും പ്രമാണപ്പെട്ട ആളുകളുടേയും പരിചയം സമ്പാദിപ്പാനായി അവിടുന്ന് ഇന്ത്യയിൽ വന്നു സന്ദൎശിച്ചതിന്റെ സ്മരണം നമ്മുടെ മനസ്സിൽനിന്നു മാഞ്ഞുതുടങ്ങീട്ടില്ല. സൌശീല്യാദിഗുണങ്ങൾ തികഞ്ഞ ചക്രവൎത്തിനിയും അന്ന് അവിടുത്തെക്കൂടെതന്നെ ഉണ്ടായി

ന്നു. അതുകൊണ്ട് ആ തിരുമേനികളിൽ ഇന്ത്യക്കാൎക്കുള്ള ഭക്തിബഹുമാനങ്ങൾ മുമ്പു തന്നെ വേരൂറച്ചിട്ടുള്ളതാണ്. ഇങ്ങിനെ പ്രരൂഢമായിരിക്കുന്ന അന്യോന്യസ്നേഹം ഒരുകാലത്തും ശിഥിലമാവാൻ പാടില്ലാത്ത വിധം ഈ പട്ടാഭിഷേകാഘോഷത്താൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നു. അവിടുന്ന് ഇന്ത്യയിൽവന്നതിനുശേഷം ഓരോ അവസരങ്ങളിലായി പുറപ്പെടുവിച്ചിട്ടുള്ള വാങ്മുഖങ്ങളിൽനിന്ന് അവിടേക്ക് ഇന്ത്യാരാജ്യത്തേയും തന്നിവാസികളേയും സംബന്ധിച്ച് അകൃത്രിമമായ വാത്സല്യമുണ്ടെന്നു വ്യക്തമായിരിക്കുന്നു. അവിടുത്തെ പൂൎവ്വഗാമികളായ വിക്ടോറിയാചക്രവൎത്തിനിതിരുമനസ്സിലേയും എഡ്വേർഡു ചക്രവൎത്തിതിരുമനസ്സിലേയും ഭരണനയങ്ങളെ പിന്തുടരുന്നതിലും പ്രജകളുടെ യോഗക്ഷേമങ്ങളെ സൎവ്വോപരിയായി പരിഗണിച്ച് ഇന്ത്യാരാജ്യത്തെ പരിപാലിക്കുന്നതിലും അവിടുന്നു പ്രത്യേകം ജാഗരൂകനായിരിക്കുന്നതാണെന്നുള്ള വചനാമൃതം, അവിടുത്തെഭരണത്തിനു കീഴടങ്ങുവാൻ ഭാഗ്യമുണ്ടായിട്ടുള്ള സകല ജനങ്ങൾക്കും ഒരുപോലെ ആശ്വാസത്തേയും ആനന്ദത്തേയും ഉണ്ടാക്കുന്നതാകുന്നു.

ഉദിച്ച സൂൎയ്യൻ അസ്തമിക്കാത്ത ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ മഹിമയും, അവരുടെ ഭരണംകൊണ്ടുള്ള അഭ്യുദയവും ഇന്ത്യക്കാൎക്കു പരക്കെ അനുഭവപ്പെട്ടിട്ടുള്ളതാണ്. ശിപായിലഹളക്കലക്കം തെളിയിച്ചതുതന്നെ ഗുണവതിയായ വിക്ടോറിയാചക്രവൎത്തിനി തിരുമനസ്സിൽനിന്നു 1858 ൽ പ്രസിദ്ധപ്പെടുത്തിയതും, ഇന്ത്യക്കാർ വേദവാക്യംപോലെ വിചാരിച്ചു വരുന്നതുമായ ഒന്നാമത്തെ രാജകീയവിളംബരമാണ്. ആ വിളംബരം പ്രസിദ്ധപ്പെടുത്തിയ തീയതി മുതല്ക്കാണ് ഇന്ത്യാരാജ്യം ഇംഗ്ലീഷുരാജവംശത്തിന്റെ ഭരണത്തിനു കീഴടങ്ങിയത്. അന്നു മുതല്ക്ക് ഇന്ത്യാരാജ്യക്കാൎക്ക് എല്ലാ വിഷയങ്ങളിലും അഭ്യുദയവും, സാത്വികമായ സമാധാനവും ഉണ്ടായിത്തുടങ്ങി. അന്നുണ്ടായിത്തുടങ്ങിയ അഭ്യുദയം ഇടമുറിയാതെ ഉൽഗതിയെ പ്രാപിച്ചുകൊണ്ടു തന്നെയാണിരിക്കുന്നത്. താൽകാലികമായ വല്ല കലക്കവും ഉണ്ടായിട്ടുണ്ടെങ്കിൽ അത് അധികമായ തെളിവിന്നു കാരണമാകുന്നതല്ലാതെ അധഃപതനത്തിന്നു ഹേതുവായി തീൎന്നിട്ടുമില്ല. എന്നാൽ ഒരുകാലത്തും ഇന്ത്യക്കാരുടെ നിഷ്കളങ്കമായ രാജഭക്തിക്കു യാതൊരു കോട്ടവും കുറവും വന്നിട്ടില്ലെന്നു നിസ്സംശയമായി പറയാവുന്നതാണ്.

ചെറുപ്പകാലങ്ങളിൽ രാജ്യഭാരം വേണ്ടിവരുമെന്നു വിചാരിക്കാതെതന്നെ കാലംകഴിച്ചിരുന്ന നമ്മുടെ ചക്രവൎത്തിതിരുമനസ്സുകൊണ്ടു ചുരുങ്ങിയ കാലത്തിനുള്ളിൽ സമ്പാദിച്ചിട്ടുള്ള രാജ്യതന്ത്രജ്ഞാനം അവിടുത്തെ ബുദ്ധിശക്തിക്കു നല്ല ലക്ഷ്യമാകുന്നു. ഇന്ത്യാരാജ്യം നോക്കിക്കണ്ടറിഞ്ഞു തിരികെ ഇംഗ്ലണ്ടിൽ എത്തിയ ഉടനെ അവിടുന്ന് ഗിൽഡ്ഹാളിൽവെച്ചു ചെയ്തിട്ടുള്ള പ്രസംഗത്തിൽ, ഇന്ത്യക്കാരുടെ നേരെ അല്പംകൂടി അനുകമ്പ കാണിക്കുന്നതായാൽ ഭരണകൃത്യം സുഖസാദ്ധ്യമാകുന്നതാണെന്നു പ്രസ്താവിച്ചിട്ടുള്ളതിൽനിന്നുതന്നെ അവിടുത്തെ കരുണ വെളിവാകുന്നുണ്ട്. മിതമായും സാരമായും പറയുന്നതാണു ശരിയായവാഗ്മിതത്തിന്റെ ലക്ഷണം. അത് അവിടുത്തെ പ്രസംഗങ്ങളിലെല്ലാം വിളങ്ങുന്നതുമുണ്ട്. ഇത്ര വലിയ പദവിയിലിരിക്കുന്ന അവിടുന്നു തന്നെപ്പററി പറയുമ്പോൾ 'ഞാൻ' എന്നെ പറയാറുള്ളു. ഇതിലധികം വിനയത്തിന്നൊരു ദൃഷ്ടാന്തമുണ്ടാകുന്നതെങ്ങിനെ? സ്വതേ രാജഭക്തന്മാരായ ഇന്ത്യക്കാ

ക്ക് പലവിശിഷ്ടഗുണങ്ങളുടേയും വിളനിലമായ തങ്ങളുടെ ചക്രവൎത്തിതിരുമനസ്സിലെ സാക്ഷാത്തായ പരിചയവും സ്വഭാവജ്ഞാനവും അതുനിമിത്തമുള്ള ഭക്തിബഹുമാനങ്ങളും എന്നെന്നേക്കും ഹൃദയത്തിൽ പതിഞ്ഞു കിടക്കുന്നതാണ്.

ഒരുനൂററിഅയ്മ്പതോളം നാട്ടുരാജാക്കന്മാർ ഡർബാറാഘോഷത്തിൽ സന്നിഹിതന്മാരായിരുന്നു. എല്ലാവൎക്കും പരസ്പരസൌഹാൎദ്ദത്തിന്നു ഹേതുവായ ഇത്ര വലിയ ഒരു സമ്മേളനംകൊണ്ട് ഇന്ത്യാരാജ്യത്തിലെ സകലവൎഗ്ഗക്കാൎക്കും അന്യോന്യബന്ധം മുമ്പത്തേതിൽ വളരെ അധികം ദൃഢമാകാതിരിക്കയില്ല. ചക്രവൎത്തിതിരുമനസ്സിലേക്കും പല ജാതിമതങ്ങളുടേയും ആചാരഭേദങ്ങളേയും ആദരിച്ചു പോരുന്ന അനേകം തരക്കാരായ പ്രജകളുടേയും പ്രമാണികളുടേയും പരിചയം ഭരണകാൎയ്യത്തിൽ ഏററവും സഹായിയായി തീരുന്നതാണ്. പ്രജകൾക്കു പൊതുവിൽ, തങ്ങൾ ഗുണവാനായ ഒരു ചക്രവൎത്തിയുടെ ഭരണത്തിലാണിരിക്കുന്നതെന്നറിവാൻ ഈ ഡർബാറാഘോഷം ഇടയാക്കിത്തീൎന്നിരിക്കുന്നു.

ചക്രവൎത്തിതിരുമനസ്സിലെ എഴുന്നെള്ളത്തുകൊണ്ടു പല അഭ്യുദയങ്ങളും ഇന്ത്യക്കുണ്ടാകുമെന്നു ജനങ്ങൾ പ്രതീക്ഷിക്കുന്നതു സ്വാഭാവികമാണ്. എന്നാൽ അങ്ങിനെയുള്ള അഭിലാഷങ്ങൾ സാധിക്കുമെന്നു വിശ്വസിപ്പാനുള്ള ലക്ഷ്യങ്ങൾ ഉടനടി കണ്ടുതുടങ്ങിയിരിക്കുന്നതിൽ ഈ നാട്ടുകാൎക്ക് പരക്കെ അപാരമായ സന്തോഷത്തിന്നിടയായിരിക്കുന്നു. പൊതുജനങ്ങളുടെ അഭിപ്രായങ്ങളെ തുണിക്കുന്ന തരക്കാരാൽ എപ്പെട്ടതപ്പെട്ടതും, ഒരു 'നിൎണ്ണിതവസ്തു'വായി ഉദാരഹൃദയന്മാർപോലും ഗണിച്ചു വന്നിരുന്നതും, ഇന്ത്യാരാജ്യമാസകലം ഇളക്കി മറിച്ചുകൊണ്ടിരുന്ന ബഹളത്തിന്നു ഹേതുവായിരുന്നതുമായ ബങ്കാളവിഭാഗത്തെ കരുണനിറഞ്ഞ ചക്രവൎത്തിതിരുമനസ്സുകൊണ്ടു ദുൎബ്ബലപ്പെടുത്തിയതിൽ പ്രജകൾക്കു പൊതുവിലും ബങ്കാളികൾക്കു പ്രത്യേകിച്ചും ഉണ്ടായിട്ടുള്ള സന്തോഷത്തിന്നു അതിരും അററവും കാണുന്നതല്ല. ഈ അനുഗ്രഹകരണം താൽകാലികമായ ആശ്വാസമുണ്ടാക്കുന്നതുകൂടാതെ, പ്രജകളുടെ അഭിപ്രായങ്ങളെ ഗവൎമ്മെണ്ടു സാദരം സ്വീകരിക്കുന്നതാണെന്നുള്ള വിശ്വാസത്തെ പുതുക്കുകയും ചെയ്തിരിക്കുന്നു. പൌരാണികകാലം മുതല്ക്ക് അനേകം ചക്രവൎത്തികൾ വസിച്ചുവന്നിരുന്ന ഡല്ലിപട്ടണത്തെ വീണ്ടും ഇന്ത്യയിലെ പ്രധാനനഗരമാക്കുവാൻ നിശ്ചയിക്കുകയും ചക്രവൎത്തിതിരുമനസ്സുകൊണ്ടുതന്നെ ഭാവിയായ രാജഗൃഹത്തിന്റെ അസ്ഥിവാരക്കല്ലിടുകയും ചെയ്തത് അവിടുത്തെ എഴുന്നെള്ളത്തിലുണ്ടായ ഒരു പ്രധാനസംഭവമാണ്. 'ഇന്ത്യയിലെ റോമനഗരം' എന്നു പറയാവുന്ന ഡല്ലിപട്ടണം രണ്ടാമതും സകലജനങ്ങളേയും ആകൎഷിക്കുന്ന ഒരു പ്രധാനപട്ടണമായി തീരുന്നതു പഴമയിൽ പ്രതിപത്തിയുള്ളവൎക്കു പ്രത്യേകിച്ചും സന്തോഷഹേതുവാണ്.

ഡർബാറാഘോഷത്തിന്നായി ചെയ്തിരുന്ന ഏൎപ്പാടുകളെപ്പററി വിവരിക്കുവാൻ ചുരുങ്ങിയ ഒരു ലേഖനംകൊണ്ടൊന്നും സാധിക്കയില്ല. വിദ്യുച്ഛക്തിപ്രകാശം നിറഞ്ഞ ഒരു 'കല്പിതനഗരം' ഡല്ലിയിൽ സൃഷ്ടിച്ചിട്ടുണ്ടായിരുന്നു. യാത്രാസൌകൎയ്യത്തിന്നുവേണ്ടി പുതുതായി പല തീവണ്ടിവഴികളും നിൎമ്മിച്ചിട്ടുള്ളതിന്നു പുറമെ സാമാനങ്ങൾ ഒരുക്കിക്കൊടുക്കുക, ശുചീകരണം മുതലായതിന്നു ചെയ്തിരുന്ന പട്ടങ്ങൾ വളരെ ആശ്ചൎയ്യകരങ്ങൾ തന്നെയാണ്

പുതിയ കമ്പിയാപ്പീസ്സുകളും തപാലാപ്പീസ്സുകളും അവിടവിടെ ഏൎപ്പെടുത്തിയിരുന്നു. ചുരുക്കി പറയുന്നതായാൽ ഡല്ലി എല്ലാ സൌകൎയ്യങ്ങളും ആശ്ചൎയ്യങ്ങളും തികഞ്ഞ ഒരു പട്ടണമാക്കപ്പെട്ടിരുന്നുവെന്നു പറയാവുന്നതാണ്. ഇത്ര വലിയ ആഘോഷവും മാഹാത്മ്യവും ഇന്ത്യയിലെ ആധിപത്യം മാത്രം വഹിച്ചിരുന്ന പണ്ടുകാലത്തെ ചക്രവൎത്തികളുടെ പട്ടാഭിഷേകസമയങ്ങളിൽ ഉണ്ടായിരിക്കാമെന്നു വിചാരിച്ചുകൂടാ.

നമ്മുടെ ചക്രവൎത്തിതിരുമനസ്സിലെക്ക് ഇപ്പോൾ 46 തിരുവയസ്സുമാത്രമെ ആയിട്ടുള്ളു. അവിടുന്ന് അനേകകാലം ആയുരാരോഗ്യസമ്പൽസമൃദ്ധിയോടുകൂടി വിജയിപ്പാൻ രാജഭക്തന്മാരായ ഇന്ത്യാനിവാസികളെല്ലാവരും ഹൃദയപൂൎവ്വമായി ചെയ്യുന്ന ആശംസയിൽ ഞങ്ങളും പങ്കുകൊള്ളുന്നു. അവിടുത്തെ രാജ്യഭരണം പൂൎവ്വഗാമികളുടെ വിയോഗംകൊണ്ടു പ്രജകൾക്കുണ്ടായിട്ടുള്ള ഉൽകണ്ഠകളെ ശമനം വരുത്തത്തക്കവിധം മെച്ചമുള്ളതായി വരുവാൻ സൎവ്വശക്തനായ ജഗദീശ്വരൻ കടാക്ഷിക്കട്ടെ.

---

ചക്രവൎത്തി മഹാരാജാവ് അവർകളുടെ

# ഒരു രാജകീയവിളംബരം

ജോൎജ്ജ് ച. മ. രാ.

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയാലും അനുഗ്രഹത്താലും നമ്മുടെ രാജകീയപട്ടാഭിഷേകമഹോത്സവം ൧൯൧൧ ജൂൺ ൨൨-ാംനു- കൊണ്ടാടുവാനുള്ള നമ്മുടെ രാജകീയആകാംക്ഷയെ നമ്മുടെ വാഴ്ചയുടെ പ്രഥമസംവത്സരമായ ക്രിസ്ത്വാബ്ദം ൧൯൧൦ ജൂലായി ൧൯-ാംനു- ത്തെയും നവമ്പർ ൧-ാംനു-ത്തെയും നമ്മുടെ രാജകീയവിളംബരത്താൽ നാം പ്രസിദ്ധപ്പെടുത്തിയറിയിക്കുകയാലും,

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയാലും അനുഗ്രഹത്താലും ആ മഹോത്സവം കഴിഞ്ഞ ജൂൺ ൨൨-ാംനു- വ്യാഴാഴ്ച കൊണ്ടാടുവാൻ നമുക്കു സാധിച്ചിരിക്കയാലും,

മേപ്പടി മഹോത്സവം ആവിധം കൊണ്ടാടിയിരിക്കുന്ന സംഗതി നമ്മുടെ ഇന്ത്യാസാമ്രാജ്യത്തിലെ പ്രേമത്തോടുകൂടിയ നമ്മുടെ സൎവ്വപ്രജകളേയും നാം നേരിട്ട് അറിയിക്കുകയും നമ്മുടെ ഗവർണർമാരെയും ലഫ്ടനന്റുഗവർണർമാരെയും നമ്മുടെ മററുദ്യോഗസ്ഥന്മാരെയും നമ്മുടെ സംരക്ഷണത്തിൻകീഴിലുള്ള നാട്ടുരാജാക്കന്മാരെയും പ്രഭുക്കന്മാരെയും സ്ഥാനികളെയും നമ്മുടെ ഇന്ത്യാസാമ്രാജ്യത്തിലെ എല്ലാ പ്രവിശ്യകളിലുമുള്ള പ്രതിനിധികളേയും നമ്മുടെ സന്നിധിയിൽ വരുത്തുകയും ചെയ്യേണമെന്നു നാം ആഗ്രഹിക്കുകയും ഇച്ഛിക്കുകയും ചെയ്യുന്നു എന്നു നമ്മുടെ വാഴ്ചയുടെ പ്രഥമസംവത്സരമായ ക്രിസ്ത്വാബ്ദം ൧൯൧൧ മാൎച്ച് ൨൨-ാംനു-ത്തെ നമ്മുടെ രാജകീയവിളംബരത്താൽ നാം അറിയിച്ചിരിക്കയാലും,

നാം ഇപ്പോൾ ആ സംഗതി നമ്മുടെ ഈ രാജകീയവിളംബരത്താൽ അറി

യിക്കുകയും നമ്മുടെ എല്ലാ ഉദ്യോഗസ്ഥന്മാരും ഇപ്പോൾ ഡൽഹിയിൽ യോഗം കൂടിയിരിക്കുന്ന എല്ലാ നാട്ടുരാജാക്കന്മാരും പ്രഭുക്കന്മാരും നാനാജനങ്ങൾക്കും നാം രാജാവിൻെറയും ചക്രവൎത്തിയുടെയും നിലയിൽ മംഗളം ആശംസിക്കുകയും നമ്മുടെ ഇന്ത്യാമഹാരാജ്യത്തെ നാം ഗാഢമായ വാത്സല്യത്തോടുകൂടെ ആദരിച്ചുവരുന്നു എന്നും അതിൻെറ ക്ഷേമാഭിവൃദ്ധി നമ്മുടെ നിരന്തരമായ ചിന്തക്കു ഇപ്പോൾ വിഷയമായി ഭവിക്കുന്നു എന്നും മേലാൽ എന്നും അങ്ങിനെ ഭവിക്കുമെന്നും അവരെ ഉറപ്പായി അറിയിക്കുകയും ചെയ്യുന്നു.

നമ്മുടെ വാഴ്ചയുടെ രണ്ടാംസംവത്സരമായ ൧൯൧൧ ഡിസെമ്പർ ൧൨-ാംനു- ഡൽഹിരാജസഭയിൽവെച്ചു നൽകപ്പെട്ടത്.

ചക്രവൎത്തിമഹാരാജാവിനെ
ദൈവം രക്ഷിപ്പൂതാക.

---

# * ഒരു പ്രാൎത്ഥന

ബ്രഹ്മനായേ! ബ്രഹ്മണനരാകമാനം
ബ്രാഹ്മണ്യമുള്ളാളുകളായ് വരട്ടെ
ഇമ്മന്നിലാശ്ശൂരർമഹാരഥന്മാ-
രമ്മന്നരസ്ത്രജ്ഞതരുമായിടട്ടെ.

നന്നായ് നറുമ്പാലുകറുന്നെടുക്കാ-
വുന്നാവിധം പൈക്കൾനിറഞ്ഞിടട്ടെ
ഊന്നംകരിത്തണ്ടുവലിക്കിലും മെയ്
നിന്നുള്ളവൻകാളകൾകൈവരട്ടെ. ൧

മട്ടാതെകണ്ടങ്ങതിവേഗമോട്ടം
മട്ടായെഴുംവാജികൾവാച്ചിടട്ടെ
കിട്ടുംധനംകൊണ്ടുഗൃഹംഭരിക്കാ-
മട്ടുംപരംസ്ത്രീകൾപഠിച്ചിടട്ടെ ൨

മന്നൊക്കയുംവെൽവതിനിച്ഛയുള്ള
മന്നോർവരൻതേരിലിരുന്നിടട്ടെ
ഇന്നാട്ടിൽവാഴുന്നയുവാക്കളെല്ലാ-
മൊന്നാന്തരംസഭ്യതമായിടട്ടെ ൩

സ്വാന്തഃഗൃഹസ്ഥക്തിവീര്യശൌര്യ-
ച്ഛന്താപെടുംമക്കൾപിറന്നിടട്ടെ
ചിന്തിപ്പുനാമെപ്പൊഴതപ്പൊഴപ്പോൾ
പൊന്തിക്കരിങ്കാർമഴചെയ്തിടട്ടെ ൪

ഈമന്നിലീഞങ്ങൾവിതച്ചധാന്യം
ക്ഷേമംഫലംതിങ്ങിവിളഞ്ഞിടട്ടെ
ഈമട്ടുഞങ്ങൾക്കിനിനല്ലയോഗ-
ക്ഷേമംക്രമംകൊണ്ടുളവായ് വരട്ടെ ൫

ആലത്തൂർ അനുജൻനമ്പൂതിരിപ്പാട്.

---

*ഈ പ്രാൎത്ഥന യജുൎവ്വേദംപ്രമാണിച്ചുള്ളതാകുന്നു

# പന്ത്രണ്ടു മാസങ്ങൾ



അനാദിയും അനന്തവുമായ കാലത്തിന്നു, വ്യവഹാരസൌകൎയ്യത്തിന്നു വേണ്ടി ചില നിമിത്തങ്ങളെ അടിസ്ഥാനപ്പെടുത്തി ചില സംജ്ഞകൾ കൊടുത്തിരിക്കുന്നു. ദിനം, രാത്രി, പക്ഷം, മാസം ഇത്യാദികളായ സംജ്ഞകൾ ഉദയം, അസ്തമനം തുടങ്ങിയുള്ള ഉപാധികളെ ആശ്രയിച്ചാണിരിക്കുന്നത്. എന്നാൽ പന്ത്രണ്ടുമാസങ്ങളായി കാലത്തെ വിഭജിച്ചിരിക്കുന്നതും, അവയ്ക്കു മേടം തുടങ്ങിയുള്ള പന്ത്രണ്ടു പേരുകൾ കൊടുത്തിരിക്കുന്നതും ഏതൊരു നിമിത്തത്തെ ആശ്രയിച്ചാണെന്നറിയുവാൻ പലൎക്കും ആഗ്രഹമുണ്ടായിരിക്കാം. ആ സങ്കേതനിമിത്തത്തെ സംക്ഷിപ്തമായ ഈ ഉപന്യാസത്തിൽ വിവരിപ്പാൻ തുടങ്ങുന്നു.

കാലപരിച്ഛേദത്തിൽ സൂൎയ്യൻ, ചന്ദ്രൻ എന്നീ ഗ്രഹങ്ങൾക്കാണ് അധികം പ്രാധാന്യം കല്പിച്ചിട്ടുള്ളത്. ദിനം, രാത്രിയെന്നുള്ള സംജ്ഞകൾ സൂൎയ്യനെ ആശ്രയിച്ചിരിക്കുന്നതുപോലെ നക്ഷത്രസങ്കേതം ചന്ദ്രനെ അവലംബിച്ചിരിക്കുന്നു. തിഥിസങ്കേതം സൂൎയ്യചന്ദ്രന്മാരെ ഒരുപോലെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണിരിക്കുന്നത്. ഇങ്ങിനെ കാലനിൎണ്ണയത്തിൽ പ്രാധാന്യം വഹിക്കുന്ന സൂൎയ്യന്റെ ഗതിയെ അവലംബിച്ചാണു മാസസങ്കേതവും നിലനില്ക്കുന്നത്.

ഭൂമി സ്ഥിരമായി നില്ക്കുന്ന വസ്തുവാണെന്നു സിദ്ധാന്തിച്ചിട്ടുള്ള ഹിന്തുജ്യൌതിഷികന്മാരും അത് ഒരു ഗോളമാണെന്നു കണ്ടുപിടിച്ചിട്ടുണ്ട്. അവരുടെ സിദ്ധാന്തസംക്ഷേപം ഭൂമിയുടെ ചുററും വലയത്തിന്റെ ആകൃതിയിൽ കിടക്കുന്ന രാശിചക്രം തിരിഞ്ഞുകൊണ്ടിരിക്കുന്നുവെന്നും, അങ്ങിനെ തിരിയുന്ന രാശിചക്രത്തിൽതന്നെ സൂൎയ്യൻ തുടങ്ങിയുള്ള ഗ്രഹങ്ങൾ അവരവരുടെ കക്ഷാവൃത്തത്തിൽകൂടി സഞ്ചരിക്കുന്നുവെന്നുമാകുന്നു. ഈ രാശിചക്രത്തെ അവർ പന്ത്രണ്ടു ഭാഗങ്ങളായി വിഭജിച്ചിരിക്കുന്നു. ഇതിലെ ഓരോ ഭാഗത്തിന്ന് രാശിയെന്നു സംജ്ഞകൊടുത്തിരിക്കുന്നു. ഈ രാശികളിൽ സ്ഥിരമായി ഉറച്ചിരിക്കുന്ന നക്ഷത്രങ്ങളുടെ സ്ഥിതിഭേദം കാണുമ്പോൾ ഇവയ്ക്കു ചില മൃഗങ്ങളുടേയും മററും സാദൃശ്യമുള്ളതായി തോന്നുന്നതുകൊണ്ടു ഇവക്ക് മേഷം (ആട്) മുതലായ പേരുകളും ഉണ്ടായിവന്നു. മേഷം, വൃഷഭം മുതലായ സംജ്ഞകൾ നക്ഷത്രവിന്യാസംകൊണ്ടുള്ള ആകൃതിഭേദത്തിൽനിന്നുണ്ടായതാണെന്നു പാശ്ചാത്യന്മാരുടെ സംജ്ഞകളിൽനിന്നും തെളിയുന്നുണ്ട്. അവരും ഈ രാശികൾക്കു മേഷാദികളുടെ സാദൃശ്യമുണ്ടെന്നു സമ്മതിക്കുന്നു.

പന്ത്രണ്ടു രാശികളടങ്ങിയ രാശിചക്രത്തിൽ സൂൎയ്യാദികൾ സഞ്ചരിച്ചുകൊണ്ടിരിക്കുന്നുവെന്നു പറഞ്ഞുവല്ലൊ. അതിൽ സൂൎയ്യന്റെ രാശിസഞ്ചാരമാണു മാസസങ്കേതമൂലമായിരിക്കുന്നത്. സൂൎയ്യൻ മേടം രാശിയിൽ സഞ്ചരിക്കുന്ന കാലത്തെ മേടമാസമെന്നു പറയുന്നു. ഒരു രാശിയിൽനിന്നു മറെറാരു രാശിയിലെക്കുള്ള പ്രവേശമാണു സംക്രമമെന്നു പറയുന്നത്. എന്നാൽ ഗതിയിലുള്ള വേഗവ്യത്യാസംകൊണ്ടു ചില രാശികളെ അതിക്രമിച്ചുപോവാൻ കാലം അധികവും മററുചില രാശികളെ കടപ്പാൻ അല്പവുമായി വരുന്നുണ്ട്. ഇതാണു ചില മാസങ്ങളിൽ അധികം ദിവസങ്ങളുണ്ടാവാനുള്ള കാരണം. മേഷാദികളായ

രാശികൾ ഓരോന്നിൽ അശ്വതി മുതലായ നക്ഷത്രങ്ങൾ രണ്ടേകാൽ വീതം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. "അശ്വതിയും ഭരണിയും കാർത്തികക്കാലും മേടക്കൂറ്" എന്നുള്ള എഴുത്തച്ഛൻവാഖ്യാത്തിന്റെ അർത്ഥവും ഇതുതന്നെയാണ്. ഈ നക്ഷത്രങ്ങളിൽ സൂര്യൻ സഞ്ചരിക്കുന്നതിനെ അടിസ്ഥാനപ്പെടുത്തിയാണു 'ഞായററുവേല'യെന്നുള്ള വ്യപദേശവും ഉണ്ടായിരിക്കുന്നത്.

സൂര്യന്നു രാശിചക്രത്തിൽ ഒരു വട്ടം ചുററിവരുവാൻ വേണ്ടിവരുന്ന കാലമാണു സംവത്സരമെന്നു പറയുന്നത്. ഹിന്തുജ്യൌതിഷികന്മാരുടെ സിദ്ധാന്തപ്രകാരം സംവത്സരാരംഭം മേഷസംക്രാന്തിയിലാകുന്നു. മററു ചില ഗ്രഹങ്ങൾക്കു രാശിചക്രത്തിൽ ഒരുവട്ടം ചുററിവരുവാൻ വളരെ അധികം കാലം വേണ്ടിവരുന്നു. വ്യാഴം സുമാർ പന്ത്രണ്ടു സൌരസംവത്സരംകൊണ്ടാണു രാശിചക്രത്തിൽ പ്രദക്ഷിണം പൂർത്തിയാക്കുന്നത്. ശനിക്ക് ഒരു പ്രദക്ഷിണം പൂർത്തിയാക്കുവാൻ 28-ലധികം സൌരസംവത്സരം വേണ്ടിവരുന്നു. ആ കാലങ്ങളെ ആ ഗ്രഹങ്ങളുടെ 'സംവത്സര'മായി ഗണിക്കാവുന്നതാണ്. എന്നാൽ ചന്ദ്രന്നു രാശിചക്രം ചുററിവരുവാൻ രണ്ടു പക്ഷങ്ങൾ മാത്രമേ വേണ്ടിവരുന്നുള്ളു. ചന്ദ്രൻ രാശിചക്രത്തെ പ്രദക്ഷിണംവെച്ചു വരുന്ന കാലത്തിന്നു 'ചാന്ദ്രമാസ'മെന്നാണു സങ്കേതം.

ഇത്രയും വിവരിച്ചതിൽനിന്നു മേടം,എടവം മുതലായ മാസസംജ്ഞകൾ കേവലം യാദൃച്ഛികങ്ങളല്ലെന്നും, അവയെല്ലാം ഒരു തത്വത്തെ അടിസ്ഥാനപ്പെടുത്തി കല്പിച്ചിട്ടുള്ളവയാണെന്നും അറിയാറായല്ലൊ. ഇപ്രകാരം തന്നെ തിഥിനക്ഷത്രാദിസങ്കേതങ്ങളും അന്വത്ഥങ്ങളാണ്, അവയുടെ സാരതത്വങ്ങളെ മറെറാരവസരത്തിലേക്കു നിൎത്തിവെക്കുന്നു. മേഷാദികളായ രാശികളുടെ ആകൃതിയെപ്പററി വരാഹമിഹിരാചാൎയ്യർ ഇങ്ങിനെ വിവരിച്ചിരിക്കുന്നു.

'മത്സ്യൌഘടീനൃമിഥുനംസഗദംസവീണം
ചാപീനരോശ്വജഘനോമകരോമൃഗാസ്യഃ
തൌലീസസസ്യദഹനാപ്ലവഗാചകന്യാ
ശേഷാഃസ്വനാമസദൃശാഃസ്വചരാശ്ചസൎവ്വേ'

മേടം മുതലായ രാശികളുടെ സംസ്കൃതസംജ്ഞകൾ യഥാക്രമം മേഷം, വൃഷഭം, മിഥുനം, കൎക്കടകം, സിംഹം, കന്യ, തുലാ, വൃശ്ചികം, ധനുസ്സ്, മകരം, കുംഭം, മീനം എന്നാകുന്നു. ഇതിൽ മിഥുനം മനുഷ്യദമ്പതികളുടെ ആകൃതിയിലും, കന്യ തോണിയിൽ കയറിനില്ക്കുന്ന കന്യകയുടെ സ്വരൂപത്തിലും, തുല തുലാസ്സു വഹിച്ചിരിക്കുന്ന പുരുഷന്റെ മാതിരിയിലും ധനുസ്സ് ധനുൎദ്ധരന്റെ രൂപത്തിലും, കുംഭം കുംഭധാരിയായ പുരുഷന്റെ സമ്പ്രദായത്തിലുമാണ്. മറെറല്ലാ രാശികളുടേയും ആകൃതി സംജ്ഞാനുരൂപമാകയാൽ സുബോധമാകുന്നു. മകരരാശി മാനിന്റെ ആകൃതിയിലാണെന്നു മാത്രം വിശേഷം.

പണ്ടുകാലത്തുണ്ടായിരുന്ന ഹിന്തുജ്യൌതിഷികന്മാർ രാശിചക്രത്തിന്റെ സ്വരൂപം സൂക്ഷ്മമായി പരിശോധിച്ചറിഞ്ഞിട്ടുണ്ടായിരുന്നു. രാശിചക്രം വൃത്താകാരമാണെന്ന് അവർ ധരിച്ചിരുന്നുവെന്ന് അവരുടെ ഗ്രന്ഥങ്ങളിൽനിന്നു തെളിയുന്നുണ്ട്. പന്ത്രണ്ടു രാശികളടങ്ങിയ രാശിചക്രത്തിൽ ഒന്ന്, അഞ്ച്, ഒമ്പത് എന്നീ രാശികൾക്കു ത്രികോണം എന്നാണ് അവർ സംജ്ഞകൊടുത്തിട്ടുള്ളത്. രാശിചക്രത്തിന്റെ ഉള്ളിൽ ഒരു ത്രികോണം വരച്ചാൽ അതിന്റെ മൂന്നു രേഖകൾ മേല്പറഞ്ഞ സ്ഥാനങ്ങളിൽ വരുന്നതാണെന്നു പറയേണ്ടതില്ലല്ലൊ. പ്രാചീനന്മാർ ചെയ്തിട്ടുള്ള സങ്കേതങ്ങളുടെ താല്പൎയ്യം ഗ്രഹിക്കാതെ ഗതാനുഗതികന്യായേന ഗ്രന്ഥം കാണാപ്പാഠം പഠിച്ചു തുടങ്ങിയതുകൊണ്ട് അവർ കണ്ടെത്തീട്ടുള്ള തത്വങ്ങൾ പടദീപങ്ങളെപ്പോലെ പ്രകാശമില്ലാതായിപ്പോയതു ശോചനീയംതന്നെ.

# യൂറോപ്പിൻെറ പുനൎജ്ജന്മം



പുരാതന കാലത്തു സൎവ്വപ്രകാരത്തിലുമുള്ള പരിഷ്കാരത്തിന്റേയും മുഖ്യസ്ഥാനമായിരുന്ന റോമനഗരം മ്ലേച്ഛന്മാരുടെ അധീനത്തിൽപ്പെടുകയും തന്നിമിത്തം ആ പ്രാചീനപരിഷ്കാരമെല്ലാം തീരെ നശിക്കുകയും ചെയ്തതിനുശേഷം ഒരായിരം വൎഷത്തോളം യൂറോപ്പാസകലം ഒരു വലിയ മോഹാന്ധകാരത്തിൽ കിടന്നുഴലുകയാണു ചെയ്തതെന്നു 'യൂറോപ്പിൻെറ അകാലമരണ'മെന്ന ഒരു ലേഖനത്തിൽ ഞാൻ പ്രസ്താവിച്ചുവല്ലൊ. സാധാരണ ഇരുട്ടിനുണ്ടാകുന്ന എല്ലാ അവസ്ഥകളും ആ മോഹതമസ്സിനുമുണ്ടായി. ബാധിപ്പാനിട കിട്ടിയതിൽപിന്നെ വളരെത്താമസം കൂടാതെ അതു നാടെല്ലാം വ്യാപിച്ച സന്തമസമായിത്തീൎന്നു; പിന്നേയും കനത്തു വലിയ അന്ധതമസമായിഭവിച്ചു. എന്നാൽ കുറെക്കാലം മനുഷ്യരെ എല്ലാം വല്ലാതെ വലച്ചതിൻെറ ശേഷം ആ അന്ധതമസം ക്രമേണ ക്ഷയിച്ച് അവതമസമായിക്കലാശിക്കയും ചെയ്തു. സാധാരണ ഇരുട്ടു വല്ലാതെ വൎദ്ധിച്ചു നില്ക്കുന്ന അൎദ്ധരാത്രിസമയത്തു ചില ജ്യോതിൎഗ്ഗോളങ്ങൾ ഉദിച്ചു ജനങ്ങൾക്കു കാഴ്ചയുണ്ടാക്കുന്നതുപോലെ ആ മോഹാന്ധതമസകാലത്തും ദുൎല്ലഭം ചില യോഗ്യർ ഉദിച്ചു ജനങ്ങൾക്കു നേരുവഴി കാട്ടിക്കൊടുപ്പാനുത്സാഹിച്ചില്ലെന്നില്ല. എന്നാൽ കാലശക്തികൊണ്ട് അവരുടെ ഉത്സാഹമെല്ലാം നിഷ്ഫലമായതേ ഉള്ളു. ഈ ക്രൂരിരുട്ടുകാലം കഴിഞ്ഞപ്പോഴാകട്ടെ നിലയെല്ലാം ഒന്നു പകൎന്നുവശമായി. ആഗാമിയായ സൂൎയ്യോദയത്തിൻെറ ചിഹ്നങ്ങൾ ചിലതു കണ്ടുതുടങ്ങി. ജനങ്ങളുടെ ജാഡ്യത്തിന്നു കുറെ ശക്തി കുറഞ്ഞു. ഉത്സാഹശക്തിക്കു വൎദ്ധനയും ആയിത്തുടങ്ങി. ഇതാണു മുൻപറഞ്ഞ ആയിരം സംവത്സരത്തിൻെറ ഒടുവിലെ മൂന്നൊ നാലൊ നൂററാണ്ടിൻെറ നില. അക്കാലത്തുണ്ടായ ചില സംഗതികളാകുന്നു പിന്നീടു യൂറോപ്പിൻെറ 'പുനൎജ്ജന്മം' എന്നുതന്നെ പറയപ്പെടാവുന്ന വലിയ പരിഷ്കാരോൽകൎഷത്തിന്നു പ്രധാനകാരണങ്ങൾ. ഇവയിൽ ചിലതിനെപ്പററി ആലോചിച്ചു നോക്കുമ്പോൾ ഇപ്പോൾക്കാണുന്ന പാശ്ചാത്യപരിഷ്കാരമെല്ലാം പുരാതനമായ പൌരസ്ത്യപരിഷ്കാരത്തിൻെറ ഫലമാണെന്നു സ്പഷ്ടമാകുന്നതാണ്.

ആ സംഗതികളിൽവെച്ച് ഒന്നാമതായിഗ്ഗണിക്കേണ്ടതു യൂറോപ്പിലുള്ള എല്ലാ രാജ്യക്കാരും കൂടി ഏഷ്യാഖണ്ഡത്തിൻെറ വായുകോണിൽ കിടക്കുന്ന പാലസ്റ്റൈൻരാജ്യത്തെ മഹമ്മദീയരുടെ കയ്യിൽനിന്നു തട്ടിപ്പറിപ്പാനായി ആ ദിക്കിലേക്കു ചെയ്ത വലിയ യുദ്ധയാത്രയാകുന്നു. മദ്ധ്യകാലങ്ങളിൽ യൂറോപ്യന്മാൎക്കു യുദ്ധഭ്രാന്ത്, മതഭ്രാന്ത് ഇങ്ങിനെ രണ്ടു ഭ്രാന്താണല്ലൊ മുഖ്യമായുണ്ടായിരുന്നത്. ഈ രണ്ടു ഭ്രാന്തിൻേറയും ഫലമാണു മേല്പറഞ്ഞ യുദ്ധയാത്ര. പാലസ്റ്റൈൻരാജ്യം ക്രിസ്തുവിൻെറ ജന്മഭൂമിയാണ്. ക്രിസ്തുമതക്കാൎക്ക് ആ ദിക്കിലേക്കു തീൎത്ഥയാത്ര ചെയ്കയെന്നതു വലിയൊരു പുണ്യകൎമ്മവുമാണ്. ആ രാജ്യം മഹമ്മദീയരുടെ കൈവശമായിരുന്നതിനാൽ ഈ

തീൎത്ഥയാത്രക്കാൎക്കു പലവിധത്തിലുമുള്ള ഉപദ്രവങ്ങൾ നേരിട്ടിരുന്നു. അതുകൊണ്ട് അതു കൈവശപ്പെടുത്തണമെന്നു വിചാരിച്ചിട്ടാണു യൂറോപ്യന്മാരെല്ലാവരുംകൂടി ഒത്തു യോജിച്ച് ആ ദിക്കാക്രമിച്ചത്. ഈ ആക്രമം വളരെത്തവണയായുണ്ടായി. എല്ലാംകൂടി ഒരിരുനൂറു കൊല്ലത്തോളം നിലനില്ക്കുകയും ചെയ്തു. എങ്കിലും അവൎക്കു പാലസ്റ്റൈൻരാജ്യം മഹമ്മദീയരുടെ കയ്യിൽനിന്നു തട്ടിപ്പറിപ്പാൻ കഴിഞ്ഞില്ല. ഒടുവിൽ അതു തീരെ അസാദ്ധ്യമാണെന്നു വെച്ച് അവരെല്ലാം ആ ഉത്സാഹം വേണ്ടെന്നു വെക്കുകയും ചെയ്തു. ഇപ്രകാരം ആ യുദ്ധയാത്രകൊണ്ടു യൂറോപ്യന്മാരുദ്ദേശിച്ച കാൎയ്യം സാധിച്ചില്ലെങ്കിലും അവൎക്കതിൽനിന്നു വേറെ ചില വലിയ ഗുണങ്ങളുണ്ടായി. ഈ യുദ്ധയാത്രയുടെ കാലം ക്രിസ്താബ്ദം പതിനൊന്നാംശതവൎഷത്തിന്റെ ഒടുമുതൽ പതിമൂന്നാംശതവൎഷത്തിന്റെ ഒടുവരെയായിരുന്നു. ഈ കാലത്തിന്നു മുമ്പു യൂറോപ്യന്മാർ ഒരുവിധം കിണററിൽ കിടക്കുന്ന തവളകളെപ്പോലെ ലോകപരിചയം അധികമൊന്നുമില്ലാത്തവരായിരുന്നു. യൂറോപ്പിന്റെ ഉള്ളിലുള്ള രാജ്യങ്ങൾ തമ്മിൽതന്നെ ധാരാളം ഗതാഗതമുണ്ടായിരുന്നില്ല. എന്നാൽ ഈ യുദ്ധയാത്രക്കുവേണ്ടി എല്ലാനാട്ടുകാരും ഒന്നിച്ചുകൂടി. പാലസ്റ്റൈനിൽ ഇവരെല്ലാവരും ഒരുമിച്ചു താമസിക്കുക എന്ന ദിക്കു വന്നു. ഇങ്ങിനെ പല സമ്പ്രദായക്കാരും തമ്മിൽ അന്യോന്യബന്ധുത്വത്തോടും ഏകോദ്ദേശ്യത്തോടുംകൂടി താമസിക്കുന്നതു പരിഷ്കാരവൎദ്ധനയ്ക്കു നല്ലൊരു കാരണമായിത്തീൎന്നു. അത്രമാത്രമല്ല. അനേകലക്ഷം യൂറോപ്യന്മാർ ഏഷ്യയിൽ പോയി താമസിക്കുക എന്നു വന്നപ്പോൾ യൂറോപ്പിലുണ്ടാകുന്ന പല വസ്തുക്കളും ഏഷ്യയിലെക്കു കൊണ്ടുപോകേണ്ടി വന്നു. ഏഷ്യയിൽ താമസിക്കുന്ന കാലത്ത് അവിടെ ഉണ്ടാകുന്ന പല വിശേഷപദാൎത്ഥങ്ങളിലും യൂറോപ്യന്മാൎക്കു അഭിരുചി വന്നുവശമായി. അവർ യൂറോപ്പിലേക്കുതന്നെ മടങ്ങിപ്പോയപ്പോൾ ഈ പദാൎത്ഥങ്ങളെല്ലാം യൂറോപ്പിൽ അത്യാവശ്യങ്ങളായിത്തീൎന്നു. ഈ കാരണംകൊണ്ടു യൂറോപ്പും ഏഷ്യയും തമ്മിലുള്ള കച്ചവടം മുമ്പിലത്തെക്കാൾ വളരെ അധികം വൎദ്ധിച്ചു. ഇതിന്നു മുമ്പെ വലിയ കച്ചവടക്കാരെല്ലാം മഹമ്മദീയരായിരുന്നു. ഇതിന്നുശേഷം യൂറോപ്യന്മാരും കച്ചവടത്തിൽ ഏൎപ്പെടുകയും അതിന്റെ സ്വാദറിയുകയും ചെയ്തു. ജനങ്ങളുടെ കയ്യിൽ പണം ധാരാളമുണ്ടായിത്തുടങ്ങി. കച്ചവടം എന്നതു മാനമുള്ളൊരു പ്രവൃത്തിയായിത്തീൎന്നു. ഇതിന്നു പുറമെ യൂറോപ്പിലുണ്ടായിരുന്ന പല നാടുവാഴികളും മാനത്തിന്നു വേണ്ടി ജന്മം വിററു പടക്കോപ്പുകൂട്ടി പാലസ്റ്റൈനിലെക്കു യുദ്ധത്തിന്നു പുറപ്പെട്ടിരുന്നു. ഇവരെല്ലാവരും കടത്തിൽ മുങ്ങി നശിക്കേണ്ട ദിക്കായി. ഈ തക്കംനോക്കി അവരുടെ അടിമകളായിരുന്ന അനവധി ജനങ്ങൾ സ്വാതന്ത്ര്യം പ്രാപിക്കയുംചെയ്തു. ഇതെല്ലാമായിരുന്നു ആ യുദ്ധയാത്രയിൽനിന്നു യൂറോപ്പിന്നുണ്ടായ ഗുണങ്ങൾ.

ആ യുദ്ധയാത്രയിൽനിന്നു വേറെ ഒരു ഗുണം കൂടിയുണ്ടായത് ഇവിടെ പറയാതിരിപ്പാൻ പാടുള്ളതല്ല. അതു യൂറോപ്യന്മാൎക്ക് അറബികളോടുണ്ടായ സംസൎഗ്ഗംതന്നെ ആണ്. അറബിക്കാർ അന്നുണ്ടായിരുന്ന സകലജനങ്ങളിലുംവെച്ച് ഏററവും പരിഷ്കാരമുള്ളവരായിരുന്നു. മതസ്ഥാപകനായ മഹമ്മദിന്റെ മരണാനന്തരം ഒരുനൂറുവൎഷം കഴിഞ്ഞപ്പോഴക്ക് അവൎക്കു വലിയ ശക്തിയും പഠിപ്പും വന്നുവശമായി. ഏഷ്യാഖണ്ഡത്തിന്റെ വടക്കുപടിഞ്ഞാ

റൻ മൂല മുഴുവനും ആഫ്രിക്കാഖണ്ഡത്തിന്റെ വടക്കുഭാഗം ഒട്ടുക്കും യൂറോപ്പിന്റെ തെക്കുഭാഗത്തു ചില ദിക്കുകളും അവർ വെട്ടിപ്പിടിച്ചു. നിത്യവൃത്തി, രാജ്യഭരണം, വിദ്യാഭ്യാസം, ശാസ്ത്രപരിചയം, കൃഷി, കച്ചവടം ഇതുകളിലെല്ലാം അവരുടെ പരിഷ്കാരം നല്ലവണ്ണം സ്പഷ്ടമായിക്കാണപ്പെട്ടിരുന്നു. യൂറോപ്പിലെ നാടുവാഴികൾ എത്രയും നീചങ്ങളും അപരിഷ്കൃതങ്ങളുമായ ഭവനങ്ങളിൽ താമസിച്ചിരുന്ന കാലത്ത് അറബികൾ വിശേഷപ്പെട്ട ഗോപുരങ്ങളും മണിമാളികകളുമുള്ളവയും, ഭംഗിയിൽ ഗോളാകൃതിയിലുള്ള മേൽപ്പുരകൾ, നീണ്ടുരുണ്ട സ്തംഭങ്ങൾ, വൃത്താകാരങ്ങളായ ആർച്ചുകൾ ഇവയെക്കൊണ്ടലംകൃതങ്ങളുമായ ഹർമ്മ്യങ്ങളിൽ പാർത്തുവന്നു. യൂറോപ്പിലെല്ലാം 'കയ്യൂക്കുള്ളവർ കാര്യക്കാ'രെന്ന നിയമം തടസ്ഥംകൂടാതെ നടന്നിരുന്ന കാലത്ത് അറബിരാജ്യങ്ങളിൽ നല്ല നിയമങ്ങളും ശിക്ഷാരക്ഷകളും നടന്നുവന്നു. യൂറോപ്പിലെ സന്യാസിമഠങ്ങളിൽവെച്ച് അല്പം ചിലർ മാത്രം ചില വൈദികഗ്രന്ഥങ്ങളേയും അവയുടെ അംഗങ്ങളായ വേറെ ചില ഗ്രന്ഥങ്ങളേയും പഠിച്ചുകൊണ്ടിരുന്ന കാലത്ത് അസംഖ്യം വിദ്യാർത്ഥികൾക്കു സകലശാസ്ത്രങ്ങളിലും നല്ല ജ്ഞാനമുണ്ടാക്കിക്കൊടുക്കത്തക്ക സർവ്വകലാശാലകൾ മഹമ്മദീയരുടെ രാജ്യങ്ങളിൽ പല ദിക്കുകളിലും ഉണ്ടായിരുന്നു. യൂറോപ്യന്മാർക്കു കണക്കു കൂട്ടുവാൻ പഠിപ്പിച്ചതു മഹമ്മദീയരാണെന്നാണ് ഇപ്പോൾ സാധാരണയായി സ്വീകരിച്ചുപോരുന്ന സിദ്ധാന്തം. ഇപ്പോൾ യൂറോപ്പിലെല്ലാം നടപ്പുള്ള അക്കങ്ങളും അവയെക്കൊണ്ടു സംഖ്യകളെക്കുറിക്കുന്ന സമ്പ്രദായവും അറബികൾവഴിയായി കിട്ടിയതാണെന്ന് അതുകളുടെ പേർ കേട്ടാൽ തന്നെ അറിയാവുന്നതാണ്. അതുവരെക്കും യൂറോപ്പിലെല്ലാം നടപ്പുണ്ടായിരുന്നത് കൂട്ടുക, കിഴിക്കുക, പെരുക്കുക, ഹരിക്കുക, എന്നീ ആദ്യകർമ്മങ്ങളെപ്പോലും ചെയ്വാൻ സൌകര്യമില്ലാത്ത ഒരുവിധം അക്കങ്ങളായിരുന്നുവെന്നുള്ള കഥ വിചാരിച്ചു നോക്കുമ്പോൾ അവർക്കു കണക്കു കൂട്ടുന്നതിൽ എത്രത്തോളം പാടവമുണ്ടായിരുന്നുവെന്ന് എല്ലാവർക്കും അറിയാവുന്നതാണ്. വൈദ്യത്തിന്റെ നിലയും ഇതുപോലെ തന്നെ. പ്രാചീനകാലത്തു യൂറോപ്പിൽ ഒരു വിധം വൈദ്യം നടപ്പുണ്ടായിരുന്നു. മദ്ധ്യകാലത്ത് ഇതെല്ലാം തീരെ നശിച്ചുവെന്നു പറയേണ്ടുന്ന ദിക്കുവന്നു. കൃച്ഛ്രസാദ്ധ്യമായ വല്ല ദീനവും വന്നു പിടികൂടിയാൽ ജനങ്ങളുടെ കാര്യം വളരെപ്പരുങ്ങലായി. പണമുള്ളവരാണെങ്കിൽ അതെല്ലാം കെട്ടിയെടുത്തുകൊണ്ടു വല്ല വൈദികന്മാരുടേയോ മന്ത്രവാദികളുടേയോ അടുക്കലേക്കു യാത്രയായി. ആ പണമെല്ലാം വല്ല ദാനത്തിന്നായിട്ടും, പ്രായശ്ചിത്തത്തിന്നായിട്ടും മന്ത്രവാദത്തിന്നായിട്ടും ചിലവുചെയ്തു ദീനംമാറാതെ സ്വന്തഭവനത്തിലേക്കുതന്നെ ഒടുവിൽ മടങ്ങിപ്പോകയും ചെയ്യും. ഇങ്ങിനെയുള്ള രോഗങ്ങൾ അറബികളുടെ കയ്യിൽ കിട്ടിയാൽ അവർ ശാസ്ത്രമാർഗ്ഗമായാലോചിച്ച് അവയുടെ നിദാനംമുതലായതു കണ്ടുപിടിച്ചു വേണ്ട ഔഷധങ്ങളെ പ്രയോഗിച്ച് അവയെ ഭേദമാക്കുന്നത് ഒട്ടും ദുർല്ലഭമായിരുന്നില്ല. പരിഷ്കാരസ്ഥിതിക്ക് ഇത്രയും വ്യത്യാസമുള്ള രണ്ടു കൂട്ടക്കാരാണു തമ്മിൽ പരിചയത്തിന്നിടവന്നത്. പരിഷ്കാരം ജലത്തെപ്പോലെ ഉയർന്നദിക്കിൽനിന്നു താണദിക്കിലേക്ക് ഒലിക്കുകയാണു പതിവ്. അതുപ്രകാരം ഈ രണ്ടു കൂട്ടരും കൂടി പരിചയമായപ്പോൾ ഉച്ചസ്ഥിതിയിലിരുന്നിരുന്ന അറബികളുടെ പരിഷ്കാരം താണുകിടന്നിരുന്ന യൂറോപ്യന്മാരുടെ നേരെ ഒഴുകിത്തുടങ്ങി.

മേൽവിവരിച്ച അറബിസാമഗ്ഗ്രികൾ ഒണ്ടു യൂറോപ്യന്മാരുടെ കൃഷി, കച്ചവടം, കൈവേല ഇതുകൾക്കു വളരെ വൎദ്ധനയുണ്ടായി. ചെടികളെപ്പററി വിവരിക്കുന്ന ശാസ്ത്രം, രസതന്ത്രശാസ്ത്രം, യന്ത്രശാസ്ത്രം ഇതുകളിൽ മഹമ്മദീയൎക്കുണ്ടായിരുന്ന പാണ്ഡിത്യമെല്ലാം അവർ കൃഷിയിൽ ഉപയോഗിച്ചതിനാൽ അവരുടെ കൃഷി കുറെ ഉൽകൃഷ്ടനിലയിലായിരുന്നു. വായുവേഗം കൊണ്ടു യന്ത്രം നടത്തി താണടിക്കിൽ നിന്നു വെള്ളം മേല്പോട്ടു കയററി കൃഷി ചെയ്യുന്ന സമ്പ്രദായം യൂറോപ്പിലെക്കാദ്യം കൊണ്ടുവന്നതു മഹമ്മദീയരാണ്. ഭൂമിയുടെ ഗുണദോഷമാലോചിച്ച് അതിന്നനുസരിച്ചു വിളയിറക്കുവാനും വിളക്കുടുത്ത വളം ചേൎക്കുവാനും യൂറോപ്യന്മാൎക്കു പറഞ്ഞുകൊടുത്തതും ഇവർ തന്നെ ആണ്. രണ്ടു മരങ്ങൾ മുറിച്ചു തമ്മിലൊട്ടിച്ചു പുതുതായൊരു മരമുണ്ടാക്കുന്നതിൽ മഹമ്മദീയൎക്കുണ്ടായിരുന്ന സാമൎത്ഥ്യം ഒന്നു വേറെ തന്നെയായിരുന്നു. അതും അവർ യൂറോപ്പിൽ കൊണ്ടുപോയി നടപ്പാക്കി. യൂറോപ്പിലെങ്ങും കാണാത്ത പലജാതി ഫലവൃക്ഷങ്ങളേയും അവയെക്കൊണ്ടുള്ള ഗുണങ്ങളേയും അവർ യൂറോപ്യന്മാൎക്കു മനസ്സിലാക്കിക്കൊടുത്തു.

കൈവേലകളുടെ കാൎയ്യത്തിലും യൂറോപ്യന്മാരുടെ ഗുരുസ്ഥാനം മഹമ്മദീയൎക്കാണെന്നുള്ളതു തീൎച്ചപ്പെട്ട ഒരു സംഗതിയാകുന്നു. മദ്ധ്യകാലത്തു യൂറോപ്യന്മാൎക്കു വേണ്ട സാമാനങ്ങളെല്ലാം അവിടെ തന്നെ ഉണ്ടാക്കിയിരുന്നുവെന്നു പറഞ്ഞുകൂടാ അവൎക്കു വേണ്ടുന്ന സാമാനങ്ങൾ പലതും ഉണ്ടാക്കിക്കൊടുത്തിരുന്നതു മഹമ്മദീയരാകുന്നു. കൈവേലകളിൽ അവൎക്കുണ്ടായിരുന്ന സാമൎത്ഥ്യം ലോകമെല്ലാം പ്രസിദ്ധവും ആയിരുന്നു. യൂറോപ്പിൽ എന്നു മാത്രമല്ല ശേഷം മിക്കരാജ്യങ്ങളിലും അറബിസ്സാമാനങ്ങളാണു മുഖ്യമായുപയോഗിച്ചുവന്നിരുന്നത്. പരുത്തികൊണ്ടും പട്ടുനൂൽകൊണ്ടുമുള്ള ചരക്കുകൾ അറബികളില്ലായിരുന്നുവെങ്കിൽ യൂറോപ്പിലെത്തുന്ന കാൎയ്യം സംശയമാണ്. കരിമ്പിൽനിന്നു പഞ്ചസാരയെടുക്കുന്ന സമ്പ്രദായം ആദ്യം യൂറോപ്യന്മാൎക്കു കാട്ടിക്കൊടുത്തതു മഹമ്മദീയരല്ലാതെ വേറെ ആരും ആവാൻ തരമില്ല. അരി, എള്ളു മുതലായ ധാന്യങ്ങളുടേയും അമരി നീലം മുതലായ ചെടികളുടെയും വില യൂറോപ്യന്മാരറിഞ്ഞതു മഹമ്മദീയർമാൎഗ്ഗമായിട്ടായിരിക്കണം. മദ്യം ധാരാളം സേവിച്ചിരുന്നതു യൂറോപ്യന്മാരാണെങ്കിലും ആ സാധനമുണ്ടാക്കിയിരുന്നതു മുഖ്യമായി മഹമ്മദീയരാകുന്നു. യൂറോപ്യന്മാൎക്കു യുദ്ധത്തിന്നു നല്ല കുന്തമോ വാളോ വേണമെങ്കിൽ അതു മഹമ്മദീയരോടു വാങ്ങീട്ടുവേണം. കുതിരക്കു നല്ല ജീനി വേണ്ടിവന്നാൽ മഹമ്മദീയർ വേണം ഉണ്ടാക്കുവാൻ. ചായംകൊണ്ടു വല്ല പണിയും എടുക്കണമെങ്കിൽ മഹമ്മദീയർ കൂടാതെ കഴികയില്ല. മഹമ്മദീയരുടെ കയ്യിൽനിന്നു കടലാസ്സു വാങ്ങാതെ വല്ലതും എഴുതണമെങ്കിൽ യൂറോപ്യന്മാൎക്കു കഴികയില്ലായിരുന്നു. ചുരുക്കിപ്പറകയാണെങ്കിൽ മദ്ധ്യകാലത്തു യൂറോപ്യന്മാൎക്കാവശ്യമായ എല്ലാ പദാൎത്ഥങ്ങളും മഹമ്മദീയന്മാരാണുണ്ടാക്കിക്കൊടുത്തിരുന്നതെന്നു പറഞ്ഞാൽ മതിയാവുന്നതാണ്.

കൃഷി, കൈവേല, ഇതുകളെപ്പോലെ തന്നെയായിരുന്നു അവരുടെ കച്ചവടത്തിന്റെ നിലയും. അന്ന് അറിഞ്ഞേടത്തോളമെല്ലാ രാജ്യങ്ങളും തമ്മിലുള്ള കച്ചവടമെല്ലാം മഹമ്മദീയരായിരുന്നു നടത്തിയിരുന്നത്. കരയ്ക്കുള്ള എല്ലാമാൎഗ്ഗങ്ങളിലും അവരുടെ സാൎത്ഥവാഹന്മാർ കാണപ്പെട്ടിരുന്നു,

ചീനം പാരസീകം മുതലായ ദിക്കുകളിലുണ്ടാകുന്ന സാധനങ്ങൾ മുഖ്യമായി കരവഴിക്കാണു യൂറോപ്പിലേക്കു കൊണ്ടുപോയിരുന്നതു്. വടക്കൻഇന്ത്യയിലുണ്ടാകുന്ന സാധനങ്ങളും ഈ മാൎഗ്ഗമായിട്ടുതന്നെയാണു യൂറോപ്യന്മാൎക്കു കിട്ടിയിരുന്നതു്. കപ്പൽക്കച്ചവടത്തിലും മഹമ്മദീയർതന്നെ ആയിരുന്നു അന്നു പ്രധാനികൾ. ഇന്ത്യയുടെ തെക്കുഭാഗങ്ങളിലും കിഴക്കെസ്സമുദ്രത്തിൽ കിടക്കുന്ന ദ്വീപുകളിലും ചീനരാജ്യത്തിന്റെ കിഴക്കെക്കരയിലും ഉണ്ടാകുന്ന പദാൎത്ഥങ്ങൾ യൂറോപ്പു മുതലായ ദിക്കിലേക്കു കൊണ്ടുപോകുന്നതിന്നു് എളുപ്പം കപ്പൽവഴിക്കായിരുന്നതിനാൽ ആവക രാജ്യങ്ങൾക്കരികെയുള്ള സമുദ്രങ്ങളിലെ കപ്പൽകച്ചവടവും അവരുടെ അധീനത്തിലായിരുന്നു. ചീനരാജ്യത്തുണ്ടാകുന്ന പട്ടു്, പഞ്ചസാര, ഭരണി മുതലായ മൺപാത്രങ്ങൾ, മൊളുക്കാ മുതലായ ദ്വീപുകളിലുണ്ടാകുന്ന കരാമ്പൂ, ജാതിക്ക, ജാതിപത്രിക, മുതലായ സുഗന്ധദ്രവ്യങ്ങൾ; ഇന്ത്യയിലേ നാട്ടുപുറങ്ങളിലുണ്ടാകുന്ന ഇഞ്ചി, കുരുമുളകു മുതലായ വിശേഷപദാൎത്ഥങ്ങൾ; കാടുകളിലുണ്ടാകുന്ന വിശേഷപ്പെട്ട ഔഷധങ്ങൾ; പട്ടണങ്ങളിലുണ്ടാകുന്ന കാലിക്കോ മുതലായ കൈവേല സാമാനങ്ങൾ; ഇതുകളൊന്നും മഹമ്മദീയരില്ലായിരുന്നുവെങ്കിൽ അന്നത്തെ യൂറോപ്യന്മാരനുഭവിക്കുമായിരുന്നില്ല. ആഫ്രിക്കയിലെ ഈജിപ്തു മുതലായ ദിക്കുകളിലുണ്ടാകുന്ന സാമാനങ്ങളും ഇവർതന്നെ ആണു കരവഴിയായും കടൽവഴിയായും യൂറോപ്പിലേക്കു കൊണ്ടുപോയിരുന്നതു്. മദ്ധ്യേതരണ്യസമുദ്രം, ചെങ്കടൽ, അറബിക്കടൽ, ഹിന്തുസമുദ്രം, ശാന്തസമുദ്രം, ഈ സമുദ്രങ്ങളെല്ലാം അറബിക്കപ്പൽകച്ചവടക്കാരുടെ പെരുവഴികളായിരുന്നു. ഇത്രത്തോളമെല്ലാം പടൎന്നുപിടിച്ചു കിടക്കുന്ന കച്ചവടവും, ആ കച്ചവടത്തെപ്പോഷിപ്പിക്കുവാൻ മതിയായ കൃഷി, കൈവേല, ഇതുകളും, ഇതെല്ലാം ഉണ്ടാക്കി യാതൊരു പ്രയാസവും കൂടാതെ കൊണ്ടുനടത്തുവാൻ തക്ക ശക്തിയുള്ള മഹമ്മദീയപരിഷ്കാരവും കാണാനിടവന്നപ്പോൾ അതുവരെയും അജ്ഞാനമുദ്രിതമായിരുന്ന യൂറോപ്യന്മാരുടെ ഹൃദയപത്മം ഒന്നു വികസിച്ചു എന്ന സംഗതിയിൽ എന്താണത്ഭുതപ്പെടുവാനുള്ളതു്?

വികാസംവരാത്ത മനുഷ്യഹൃദയത്തിന്നു പറയത്തക്ക മാന്യതയൊന്നുമില്ലെങ്കിലും വികാസം വന്നുകഴിഞ്ഞാൽപ്പിന്നെ അതുപോലെ അത്ഭുതകരമായിട്ടു വേറെ യാതൊരു പദാൎത്ഥവും ദൈവസൃഷ്ടിയിലില്ല. മൌഢ്യംകൊണ്ടു മൂടിക്കിടക്കുന്ന ബുദ്ധി, ഖനിയിൽനിന്നു പുതുതായി എടുത്തിട്ടുള്ള ഒരു രത്നംപോലെ ആണെന്നു വിദ്വാന്മാർ സാധാരണമായി പറഞ്ഞുവരാറുണ്ടു്. ഒരു രത്നം ഖനിയിൽനിന്നു കിട്ടുന്ന സമയം കല്ലുകൊണ്ടും മണ്ണുകൊണ്ടും മൂടപ്പെട്ടും യാതൊരു പ്രകാശമില്ലാതെയും ഇരിക്കുന്നു. എന്നാൽ അതൊരു ശില്പിയുടെ കയ്യിൽപ്പോയി വരുമ്പോഴയ്ക്കും അതിനുണ്ടാകുന്ന മാററം നോക്കുക. എന്തൊരു പ്രകാശമാണു്! എന്തൊരു ഭംഗിയാണു്! എന്തൊരു വിലയാണു്! അതുപോലെയാണു മഹമ്മദീയരോടുള്ള സംസൎഗ്ഗംകൊണ്ടു യൂറോപ്പിന്നുണ്ടായ മാററം. മുമ്പിൽ ആരും വിലവെയ്ക്കാത്ത ആ രാജ്യം അതിന്നുശേഷം ക്രമേണ വലുതാവാൻ തുടങ്ങി. ഒടുവിൽ ഈ ഭൂമിയിലുള്ള എല്ലാരാജ്യങ്ങളെക്കാളും വലിയനിലയിലായിത്തീൎന്നു.

ഐഹികകാൎയ്യങ്ങളെല്ലാം നിസ്സാരങ്ങളാണെന്നായിരുന്നുവല്ലോ മദ്ധ്യകാലങ്ങളിൽ യൂറോപ്പിലെ വൈദികന്മാർ നാട്ടുകാ

രെപ്പറഞ്ഞു ധരിപ്പിച്ചിരുന്നത്. മഹമ്മദീയരുടെ സമ്പ്രദായം ഇതിൽനിന്നു തീരെ ഭേദപ്പെട്ടിട്ടായിരുന്നു. പരലോകം അവർ ഒട്ടും നിഷേധിച്ചിരുന്നില്ലെങ്കിലും ഇഹലോകത്തിൽ കഴിയുന്നത്ര സുഖത്തോടെ ജീവകാലം കഴിച്ചുകൂട്ടുന്നതിൽ അവൎക്കു വിരോധമുണ്ടായിരുന്നില്ല. അതുകൊണ്ട് അവർ ഐഹികസുഖങ്ങളെ വൎദ്ധിപ്പിക്കുന്നതിൽ വലിയ താൽപൎയ്യവും സാമൎത്ഥ്യവുമുള്ളവരായിരുന്നു. അവർ അവരുടെ സാമ്രാജ്യത്തിൽ അവിടവിടെയായി അനേകം വിദ്യാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ടായിരുന്നുവെന്നു മുമ്പിൽ പറഞ്ഞുവല്ലോ. ഈ വിദ്യാലയങ്ങളിൽ അസംഖ്യം യൂറോപ്യന്മാർ വന്നു മഹമ്മദീയശാസ്ത്രങ്ങളും, മനുഷ്യജീവിതത്തെപ്പററി അവൎക്കുണ്ടായിരുന്ന സിദ്ധാന്തങ്ങളും എല്ലാം പഠിക്കുവാൻ തുടങ്ങി. ഇവയിൽനിന്ന് ഇഹലോകസുഖങ്ങളും പരലോകസുഖങ്ങളും തമ്മിൽ വലിയ വിരോധമൊന്നുമില്ലെന്ന് അവൎക്കു ബോധം വന്നുതുടങ്ങി. ഈ ബോധവും മനുഷ്യൎക്കു സ്വാഭാവികമായുണ്ടാകുന്ന സുഖാഭിലാഷവും കൂടിച്ചേൎന്നപ്പോൾ വെള്ളക്കാരുടെ മനോഗതി ഐഹികസുഖങ്ങളെ വൎദ്ധിപ്പിപ്പാനുള്ള മാൎഗ്ഗങ്ങളിൽ പ്രവേശിപ്പാനാരംഭിക്കുകയും ചെയ്തു.

ഇഹലോകസുഖങ്ങൾക്കെല്ലാം സാധകമായിട്ടുള്ളതു ധനമാണല്ലോ. ഈ ധനം സമ്പാദിപ്പാൻ ഏററവും നല്ല മാൎഗ്ഗം കച്ചവടവും ആണല്ലോ. അതുകൊണ്ടു കച്ചവടം ഏതുവിധമെങ്കിലും വൎദ്ധിപ്പിക്കണമെന്നായി അവരുടെ വിചാരം. മദ്ധ്യകാലങ്ങളിൽ ഈ കച്ചവടത്തിന്നു യൂറോപ്പിലെ നിലകൊണ്ടു വലിയ സൌകൎയ്യമൊന്നും ഉണ്ടായിരുന്നില്ല. നാടുവാഴികളെന്നും ജന്മികളെന്നും, അടിയാന്മാരെന്നും, കുടിയാന്മാരെന്നും മററുമായിരുന്നുവല്ലോ അവിടുത്തെക്കഥ. ഈ നില ജനങ്ങളുടെ സ്വാതന്ത്ര്യത്തിന്നു വളരെ വിരോധമായിട്ടുള്ളതാണ്. അതുകൊണ്ടാകുന്നു മദ്ധ്യകാലത്ത് കച്ചവടം മുതലായവയ്ക്കു മുഖ്യമായ തടസ്ഥം ഉണ്ടായിരുന്നത്. എന്നാൽ പാലസ്റ്റൈനിലേക്കുണ്ടായ യുദ്ധയാത്രനിമിത്തമായി നാടുവാഴികൾക്കും ജന്മികൾക്കും വന്ന നാശംകൊണ്ട് അടിമകളുടെ സംഖ്യ വളരെ കുറഞ്ഞു. അതുകൊണ്ടു കച്ചവടത്തിന്നുണ്ടായിരുന്ന വലിയ ഒരു തടസ്ഥം നീങ്ങിപ്പോയി. കച്ചവടം എന്നുവെച്ചാൽ ഒരു നീചപ്രവൃത്തിയാണെന്നു വിചാരിച്ചിട്ടു യൂറോപ്യന്മാൎക്കതിന്റെ നേരെ ഉണ്ടായിരുന്ന ഒരു വൈരാഗ്യമാണു രണ്ടാമതൊരു തടസ്ഥമുണ്ടായിരുന്നത്. മഹമ്മദീയരുടെ കൂട്ടത്തിലുണ്ടായിരുന്ന വലിയ വൎത്തകന്മാരേയും അവരുടെ ധനസമൃദ്ധിയും അവരനുഭവിച്ചുവന്നിരുന്ന സുഖവും മാന്യതയും കണ്ടു പരിചയമായതിനോടുകൂടി ഈ രണ്ടാമത്തെ തടസ്ഥവും നീങ്ങിപ്പോയി. യൂറോപ്യന്മാരും ധാരാളം കച്ചവടത്തിൽ ഏൎപ്പെട്ടുതുടങ്ങി. കച്ചവടം എന്നുവെച്ചാൽ ഒരു മാന്യപ്രവൃത്തിയായിത്തീൎന്നു. കച്ചവടം വൎദ്ധിക്കുക എന്നു വന്നപ്പോൾ അതോടുകൂടി വേറെ പല എണ്ണങ്ങളും വൎദ്ധിക്കുക എന്നുവന്നു. കൈവേലകൾ കച്ചവടത്തോടുകൂടി വൎദ്ധിക്കാതെ കഴിയാത്തവയാകുന്നു. അവയും യൂറോപ്പിൽതന്നെ അതാതുദിക്കുകളിലായി വൎദ്ധിച്ചുതുടങ്ങി. ബാങ്കുകളും കച്ചവടത്തോടുകൂടി വൎദ്ധിക്കുന്നവയാകുന്നു. അവയും പല ദിക്കുകളിലായി പുറപ്പെട്ടുതുടങ്ങി. മദ്ധ്യകാലങ്ങളിൽ കപ്പലുണ്ടാക്കുവാൻ മഹമ്മദീയൎക്കുമാത്രമേ വശമായിരുന്നുള്ളൂ. കച്ചവടം വൎദ്ധിച്ചപ്പോൾ യൂറോപ്യന്മാൎക്കാവശ്യമുള്ള കപ്പലുകളെല്ലാം അവിടെത്തന്നെ നി

മ്മിക്കാതെ നിവൃത്തിയില്ലാതായി. കപ്പലു ണ്ടാക്കുന്ന സ്ഥലങ്ങളും കാലതാമസംകൂടാ തെ യൂറോപ്പിൽതന്നെ പലടിക്കിലും ഉ ണ്ടാവുകയും ചെയ്തു. ഇപ്രകാരമുള്ള അനേ കവിധവ്യാപാരങ്ങളെക്കൊണ്ടു ജനങ്ങളു ടെ കയ്യിൽ ധനം ധാരാളം വൎദ്ധിച്ചതോടു കൂടി വലിയ നഗരങ്ങൾ പലതും യൂറോ പ്പിൽ അവിടവിടെയായി ഉണ്ടാവാനിടവ ന്നു. ഈ നഗരങ്ങളിലെ ജനങ്ങൾക്കു മററു ള്ള ജനങ്ങളെക്കാൾ പലവിധത്തിലും സ്വാതന്ത്ര്യം അധികരിച്ചുണ്ടായിരുന്നതു കൊണ്ടു് അതിൻെറ ശേഷമുണ്ടായ പരി ഷ്കാരവൎദ്ധനയ്ക്കു വലിയ ഒരു സഹായമായി ത്തീരുകയും ചെയ്തു.

പ്രാപഞ്ചികകാൎയ്യങ്ങളിൽ മനുഷ്യരു ടെ കണ്ണു തെളിയിക്കുവാൻ ഏററവും നല്ല തു കച്ചവടമാകുന്നു. ഇതിൽ പ്രവേശിച്ചിട്ടു വളരെക്കഴിയുന്നതിന്നുമുമ്പു യൂറോപ്യന്മാൎക്കു അതിൽ നൈപുണ്യം സിദ്ധിച്ചു. അല്പകാ ലംകൊണ്ടു യൂറോപ്പിലെ കച്ചവടമെല്ലാം തങ്ങൾക്കു സ്വാധീനമാക്കിയതിൻെറശേ ഷം അവർ അന്യരാജ്യങ്ങളുമായിട്ടുള്ള കച്ച വടവും സ്വാധീനമാക്കുവാൻ ഉത്സാഹിച്ചു തുടങ്ങി. ഇന്ത്യാരാജ്യം വളരെ കാലമായിട്ടു തന്നെ ഏററവും ഫലവത്തായ ഒരു രാജ്യ മാണെന്നും കച്ചവടത്തിന്നു വളരെത്തരമു ള്ള ഒരു ദിക്കാണെന്നും അവൎക്കു കേട്ടറിവു ണ്ടായിരുന്നു. മഹമ്മദീയന്മാർ ആ ദിക്കിൽ നിന്നു കൊണ്ടുവന്നിരുന്ന ചരക്കുകളുടെ ഗു ണവും അവകളെക്കൊണ്ടുള്ള വ്യാപാരം കൊണ്ടു് അവൎക്കുണ്ടായിരുന്ന ധനലാഭവും കണ്ടു യൂറോപ്യന്മാൎക്കു് അവരുടെ നേരെ അസൂയയും ഉണ്ടായിരുന്നു. എന്നാൽ യൂ റോപ്പും ഇന്ത്യയും തമ്മിൽ ഗതാഗതത്തി ന്നു് അന്നുള്ള മാൎഗ്ഗമെല്ലാം മഹമ്മദീയരു ടെ കൈവശമായിരുന്നതിനാൽ ആ വഴി ക്കു് ഇന്ത്യാരാജ്യമായി കച്ചവടം ചെ യ്യാൻ യൂറോപ്യന്മാൎക്കു് അത്ര സൌകൎയ്യമു ണ്ടായിരുന്നില്ല. അതുകൊണ്ടു് ഇന്ത്യയി ലേക്കു പുതുതായി ഒരു വഴി കണ്ടുപിടിക്ക ണമെന്നായി യൂറോപ്യന്മാരുടെ മോഹം. ഇതിന്നായി യൂറോപ്പിലെ എല്ലാ നാട്ടുകാ രും ഉത്സാഹം തുടങ്ങി. എന്നാൽ അതു ക ണ്ടുപിടിപ്പാനുള്ള ഭാഗ്യം പോർച്ചുഗീസ്സുകാ ൎക്കാണുണ്ടായതു്. യൂറോപ്പിൽനിന്നു കപ്പൽ കയറി അററ്ലാൻറിക്കുസമുദ്രത്തിൽകൂടി തെക്കോട്ടു പോയി ആഫ്രിക്ക മുഴവൻ ഒന്നു ചുററി അറബിക്കടലിൽകൂടി ഇന്ത്യയുടെ പടിഞ്ഞാറൻ കരക്കെത്തുക. ഇതാണവർ കണ്ടുപിടിച്ച പുതിയമാൎഗ്ഗം. ഇതു കണ്ടുപി ടിച്ചതു് ക്രിസ്താബ്ദം പതിനഞ്ചാംനൂററാ ണ്ടിൻെറ അവസാനത്തിലാകുന്നു. "വാ സ്കോഡിഗാമ" എന്നൊരു പോർച്ചുഗീസ്സു കാരനാണു് അതു കണ്ടുപിടിച്ചതു്. ഡി ഗാമ ആദ്യം കോഴിക്കോട്ടു വന്നിറങ്ങിയതും, സാമൂരിയുടെ അനുവാദപ്രകാരം അവിടെ കച്ചവടം തുടങ്ങിയതും, സംഗതിവശാൽ അവർ തമ്മിൽ തെററിയതും, ഡിഗാമ അവിടെനിന്നു പോയി കൊച്ചിയിൽ ചെ ന്നു കൂടിയതും, അവിടുത്തെ രാജാവും സാ മൂരിയും തമ്മിലുണ്ടായിരുന്ന സഹജവൈര ത്തെ കുറെക്കൂടി വൎദ്ധിപ്പിച്ചതും, അവരു ടെ മത്സരംനിമിത്തം പോർച്ചുഗീസ്സുകാൎക്കു് മലയാളത്തിൽ സ്ഥിരമായി വസിപ്പാൻ ത രംകിട്ടിയതും മററും ചരിത്രപ്രസിദ്ധങ്ങളാ യ സംഗതികളാകയാൽ അതൊന്നും ഇവി ടെ വിവരിക്കേണ്ടതില്ലല്ലൊ.

(തുടരും)

കെ. സി. വീരരായൻരാജാ ബി. ഏ.

# നൂതനവിചാരം *



മാനുഷവൎഗ്ഗത്തിനു ശരിയായ പഠിത്തത്തിനുള്ള വിഷയം മനുഷ്യൻതന്നെയാണ്, എന്ന് ഒരു ആംഗ്ലേയകവി പറഞ്ഞിട്ടുണ്ട്. ദൈവം മനുഷ്യനെ തന്റെ രൂപത്തിൽ സൃഷ്ടിച്ചു, എന്ന് യൂറോപ്യസത്യവേദത്തിൽ കാണുന്നുണ്ട്. 'ദൈവാ പുരുഷരൂപേണ' എന്നു സംഭാവന പ്രതിക്ഷിപ്പ സ്തുതിപാഠകം ചൊല്ലുന്ന ഒരുതരം വൈദികരസികന്മാർ പറയാറുണ്ട്. അഖണ്ഡനും, അദ്വിതീയനും, നിത്യനും, അപരിമിതനും ആയ അനാദ്യന്തരൂപിയായ 'അതിന്റെ' ഒരു പരിമിതമായ ഭാവപ്രകാശമത്രെ മനുഷ്യൻ എന്നു തത്വാന്വേഷകന്മാർ പ്രസംഗിക്കുന്നു. മനുഷ്യനിൽ ഈശന്റേയും, മനുഷ്യന്റേയും, മൃഗത്തിന്റേയും അംശങ്ങളും അവസ്ഥകളും ഉണ്ടായിരിക്കെ മൃഗലക്ഷണമായ വാസനകളേയും ചേഷ്ടകളേയും അധഃകരിച്ചു, മാനുഷസ്വഭാവത്തെ പരിഷ്കരിച്ചു അതിനു ദിവ്യത്വം വരുത്തുകയാണ്, ഉത്തമവിദ്യാഭ്യാസത്തിന്റെ പരമോദ്ദേശ്യം ആയിരിക്കേണ്ടത് എന്നു, ചില മഹാകവികളും, ദീൎഘദൎശികളും, ചില മതസ്ഥാപകന്മാരും ഉപദേശിച്ചിട്ടുണ്ട്. ദശാവതാരത്തിന്റെ ഗൂഢാൎത്ഥം പരിണാമവിധിയെ സ്പഷ്ടമാക്കുന്നു, എന്നു ബ്രഹ്മവിദ്യാനിധികൾ പ്രസംഗിക്കുന്നുണ്ട്. കാമക്രോധാദികളായ പശുസ്വഭാവങ്ങളെ ജയിച്ചു, തപവും ധ്യാനവും യോഗവും പരിശീലിച്ചു, ദിവ്യത്വം പ്രാപിക്കുന്നതിനു പ്രാചീനഹിന്ദുശാസ്ത്രനിപുണന്മാർ യത്നിച്ചു, കാൎയ്യം സാധിച്ചു എന്ന് എത്ര ഹിന്ദുമതഗ്രന്ഥങ്ങളിലും കാണുന്നുണ്ട്. സൎവ്വമതങ്ങളുടേയും സാരസംഗ്രഹമായ വേദാന്തം വഴികാണിക്കുന്നതും, ഇപ്പോൾ ചിന്തകന്മാരായ പാശ്ചാത്യന്മാരുടെ ശ്രദ്ധയെ ആകൎഷിച്ചിട്ടുള്ളതും, ആയ മാൎഗ്ഗവും, ആത്മകൎഷണം എന്ന സാമാന്യനാമത്താൽ വിവരിക്കപ്പെടാവുന്ന മേൽപറഞ്ഞ പരിഷ്കാരപരിണാമവിധിതന്നെ. ഒരു വാക്കിൽ പറയുക എന്നു വെച്ചാൽ, മനുഷ്യൻ അഭിവൃദ്ധിയെ പ്രാപിക്കുന്നതു വിചാരനിയമനംകൊണ്ടുമാത്രമാണ്, എന്നു സ്പഷ്ടമാകുന്നു.

മനുഷ്യരെല്ലാവരും തുല്യന്മാരാണെന്നു ഒരു അഭിപ്രായം ചില ചരിത്രകാരന്മാർ പറഞ്ഞിട്ടുണ്ട്. ചില സാധുജനങ്ങൾ അതു വിശ്വസിച്ചു പോരുന്നുണ്ടുതാനും. സ്വല്പം ആലോചിച്ചു നോക്കിയാൽ, മനുഷ്യൎക്കു മിക്ക കാൎയ്യത്തിലും തുല്യതയില്ലെന്ന് ആൎക്കും മനസ്സിലാകും. പക്ഷേ ചില അവകാശങ്ങളെ സംബന്ധിച്ചേടത്തോളം, മനുഷ്യൎക്കെല്ലാവൎക്കും അനുഭവത്തിനു ഒരു തുല്യത ഉണ്ടാകണമെന്നോ ഉണ്ടാക്കണമെന്നോ പറയാം. വായു ശ്വസിക്കുന്നതിനോ, സൂൎയ്യതേജസ്സിനെ ഏല്ക്കുന്നതിനോ, ഭൂമിയിൽ ജീവിക്കുന്നതിനോ, സഞ്ചരിക്കുന്നതിനോ, വേല ചെയ്യുന്നതിനോ, സമാധാനം അനുഭവിക്കുന്നതിനോ, എല്ലാവൎക്കും അപ്രതിഹതമായ സ്വാതന്ത്ര്യവും, അവകാശതുല്യതയും ഉണ്ടാകേണ്ടതുതന്നെ. അതിനുവേണ്ടി യത്നം ചെയ്യുന്നതിനു എല്ലാവരും തെയ്യാറ്

* പകൎപ്പവകാശം ലേഖകനു സ്വായത്തം.

യിരിക്കേണ്ടതും തന്നെ. എന്നിരിക്കിലും, ഇങ്ങനെ ഉള്ള സാംഗതികളിൽപോലും ഒരുവനുള്ള സൌകര്യം മററൊരുത്തനുകൂടി അതേവിധം ഉള്ളതായി കാണുന്നില്ല. ഒരുവൻ സാധിച്ചതു മററൊരുവനും സാധിക്കാവുന്നതും സാധിക്കേണ്ടതും തന്നെ. യത്നം ചെയ്യുന്നതിനു തുല്യാവകാശം എല്ലാവക്കും ഉണ്ട്. യത്നത്തിൻെറ ഫലം പലവിധമായിരിക്കും. യത്നത്തിൻെറ സ്വഭാവം തന്നെയും ഓരോരുത്തൻെറയും ശക്തിയെ ആശ്രയിച്ചു കാണുന്നു. അപ്പോൾ ശക്തിയെ വദ്ധിപ്പിക്കയാണ് ഏവനും വേണ്ടത്. ശക്തി വദ്ധിപ്പിച്ചു, യത്നം ചെയ്തു, ഉന്നതി വരുത്തുകയാണു മാനുഷവഗ്ഗത്തിൻെറ ധമ്മം. എല്ലാ ആളുകളും ഒന്നുപോലെ ശക്തിയുള്ളവരായി വരുന്നില്ലെങ്കിലും, എല്ലാ ആളുകൾക്കും ശക്തിയുള്ളവരായി വരുന്നതിനു ശ്രമിച്ചുകൂടെന്നില്ല. ശ്രമിക്കുന്നതിനുള്ള സ്വാതന്ത്ര്യം എല്ലാവക്കും ഉണ്ടാവാം. ശക്തി ഉളവാക്കാനുള്ള മാഗ്ഗങ്ങളെ പഠിപ്പിക്കാത്ത പഠിത്തം പഠിത്തമെന്ന പേരിന് അഹ്തയുള്ളതല്ലെന്ന് ഒരു മഹാൻ പറഞ്ഞിട്ടുള്ളത് ഈ അവസരത്തിൽ സ്മരണീയമാണ്.

മഹാന്മാരുടെ ജീവചരിത്രം പഠിക്കുന്നതെന്തിന്? അവർ മഹാന്മാരായതെങ്ങനെ? നമുക്കും മഹാന്മാരാവാൻ ശ്രമിക്കണം എന്നുള്ള ആഗ്രഹമല്ലെ നമ്മെ പ്രേരിപ്പിക്കുന്നത്? വാസ്തവത്തിൽ ചരിത്രം എന്താണ്? മഹാന്മാരുടെ മഹത്തായ പ്രവൃത്തികളുടെ റിക്കാർട്ടുകൾ അല്ലെ? അവയുടെ വിഷയം മാനുഷശക്തിയുടെ മഹത്വം ആണല്ലോ. അലക്സാണ്ടർ, ക്രാംവൽ, നെപ്പോളിയൻ, വാഷിങ്ടൺ,— ഇവരുടെ പ്രബലതയ്ക്കും വിജയത്തിനും കാരണം എന്ത്? ഹോമർ, വർജിൽ, ഷെക്സ്പിയർ, മിൽട്ടൺ, വാല്മീകി, കാളിദാസൻ,— എന്ന മഹാകവികൾക്കു പ്രസിദ്ധി എങ്ങനെ ഉണ്ടായി? യേശുക്രിസ്തു, മഹമ്മദുനബി, ബുദ്ധൻ, ശങ്കരാചായ്യർ, ബ്ളവട്സ്കി, രാമകൃഷ്ണൻ,— ഇവരുടെ 'ദിവ്യത്വ'ത്തിനു ഹേതു എന്ത്? സമഷ്ടിയായി ഒരുത്തരം വേണമെങ്കിൽ,— അവരുടെ പ്രാധാന്യമെല്ലാം അവരുടെ ശക്തിയിൽനിന്നും ഉണ്ടായിട്ടുള്ളതാണെന്നാണു പറയേണ്ടത്. അവരുടെ ശക്തിയാകുന്ന കാന്തം, അന്നും പിന്നീടും ഉണ്ടായിരുന്നവരുടേയും, ഇപ്പോൾ ഉള്ളവരുടേയും മനസ്സിനെ ആകഷിച്ചു അവക്ക് അധീനമാക്കി ചെയ്തിരിക്കുന്നു. അത്യുത്തമമാകുംവണ്ണം ശക്തി ഒരുത്തനിൽ മൂത്തീകരിച്ചു കാണുമ്പോൾ, നാം അയാൾക്കു ദിവ്യത്വം കല്പിക്കുന്നു. ദിവ്യത്വമേറെയുള്ളവർ അവതാരപുരുഷന്മാരായി ഗണിക്കപ്പെട്ടിട്ടുണ്ട്. ഒരുവനു ഔന്നത്യം ഉണ്ടാക്കുന്നത് ഏതോ ഒരു ശക്തിയുടെ പ്രവൃത്തിയാണെന്നു നാം കാണുന്നു. ഈ ബലവത്തായ അദൃശ്യശക്തിയുടെ ഉത്ഭവം എവിടെ? ഇങ്ങനെ ഒരു ശക്തിയുണ്ടെന്നു നാം അറിയുന്നുവെങ്കിലും, അതിൻെറ സ്വഭാവത്തെപ്പററി ഇതുവരെ ശരിയായ അറിവു നമുക്കു ലഭിച്ചിട്ടില്ല. എങ്കിലും ഈ ശക്തി പ്രാകൃതികമായും മാനസികമായും ഉള്ള ശാശ്വതവിധികളെ അനുകരിച്ചു സവ്വകാലങ്ങളിലും പ്രവത്തിക്കുന്നുവെന്നു ശാസ്ത്രജ്ഞന്മാർ അറിഞ്ഞിട്ടുണ്ട്.

ഈ ശക്തിയുടെ പ്രവൃത്തിയെപ്പററി ഈജിപ്തിലെ പുരാതനപണ്ഡിതന്മാക്കും, ഇൻഡ്യയിലെ മഹഷിമാക്കും പണ്ടുപണ്ടേ അറിവുണ്ടായിരുന്നുവെന്നു പൂവ്വഗ്രന്ഥങ്ങൾ തെളിയിക്കുന്നു. എന്നാൽ ഈ ശക്തിയെപ്പററി പാശ്ചാത്യരാജ്യങ്ങളിൽ വിദ്വാന്മാരുടെ ഇടയിൽ അന്വേഷണം ഉണ്ടായിത്തു

ടങ്ങിയത് പത്തൊമ്പതാംനൂററാണ്ടിൽ ആണ്. ഇംഗ്ലണ്ടിലെ മാനസികതത്വാന്വേഷണസംഘത്തിന്റേയും, അമേരിക്കയിലെ ന്യൂയാർക്കശാസ്ത്രകലാലയത്തിന്റേയും, പ്രധാനജോലി ഈ ശക്തിയുടെ സ്വഭാവത്തിന്റേയും, പ്രകാശത്തിന്റേയും, ഗതികളെപ്പററി ശാസ്ത്രീയമായ വിചാരണ ചെയ്യുകയാകുന്നു. മേല്പറഞ്ഞ സംഘങ്ങളും, അവയുടെ പ്രവൃത്തിയെ പിന്തുടരുന്ന മററു സ്ഥാപനങ്ങളും, മാനസികശക്തിയെ വിഷയമാക്കി അനേകം പരീക്ഷകളും പ്രയോഗങ്ങളും നടത്തി അതിന്റെ സാമാന്യവിധികളെ പ്രതിപാദിച്ചിട്ടുണ്ട്. മനശ്ശക്തിയെ ശാസ്ത്രീയമായ രീതിയിൽ വർദ്ധിപ്പിക്കാനും, തന്മൂലം മാനുഷജീവിതത്തെ, ഉയർത്തി ഉത്തമഫലപ്രദമാക്കാനും, ശ്രമിക്കേണ്ടത് എല്ലാവരുടേയും ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ട അഭ്യാസമാണെന്ന് അഭിജ്ഞന്മാർ പ്രസ്താവിക്കുന്നു.

മാനസികശക്തിക്ക് ആത്മകാന്തം, മനശ്ശക്തി, ബ്രഹ്മതേജസ്സ്, ഊർജ്ജസ്സ്, എന്നെല്ലാം പേരുപറയാറുണ്ട്. പേരെന്തായാലും, ഇത് ഒരു സൂക്ഷ്മശക്തിയാണ്. മനുഷ്യന്റെ വിധിയെ നിയന്ത്രിക്കാനുള്ള സാമർത്ഥ്യം ഇതിനുണ്ടെന്നു തീർച്ചതന്നെ. വിജയത്തിന്റെ ബീജം ഇതിൽ നിഗൂഢമായിരിക്കുന്നു. കാന്തശക്തിയുള്ളവർക്ക് ജനങ്ങളുടെ ഇടയിൽ പ്രശസ്തിയും, പൌരുഷവും, നേതൃത്വവും സിദ്ധിക്കുന്നു.

"താൻപാതി, ദൈവം പാതി", എന്ന പഴഞ്ചൊല്ല് ആദ്യം പരത്തിയ മനുഷ്യൻ ആത്മജ്ഞാനം ഒട്ടേറെ ഉള്ള ആളായിരുന്നു. മനുഷ്യനുതന്നെ ദിവ്യത്വം പ്രാപിക്കാമെന്നു ധൈര്യത്തോടുകൂടി പ്രസ്താവിക്കുന്ന മനുഷ്യർ ആത്മജ്ഞാനവിധികളെ ഗ്രഹിച്ചവരായിരിക്കണമല്ലോ. അവരുടെ മതപ്രകാരം, ഒരുവൻ അവന്റെ വിധിയ്ക്കു കാരണഭൂതനായി ഭവിക്കുന്നു. "തന്റെ പ്രവൃത്തിയുടെ ഫലം താൻ അനുഭവിക്കുന്നു," എന്ന വാക്യത്തിന് ഒരു പുതിയ അർത്ഥവും സിദ്ധിക്കുന്നു. തന്റെ ഭാഗ്യാഭാഗ്യങ്ങളുടെ സ്രഷ്ടാവു താൻതന്നെ ആകുന്നു. വിജയമോ തോൽവിയോ ഉണ്ടാക്കുന്നതു താൻതന്നെ. ഇപ്രകാരമാണു നൂതനവിചാരശാസ്ത്രജ്ഞന്മാരുടെ മതം.

മുൻകാലങ്ങളിൽ വിഖ്യാതന്മാരായിരുന്ന മഹാപുരുഷന്മാരുടെ ചരിത്രം പരിശോധിക്കുക. അവരുടെ വിജയത്തിന്റെ മുറകളെ ചിന്തിക്കുക. മററുള്ളവരുടെ മനസ്സിനെ വശീകരിക്കുകയും, നയിക്കുകയും ചെയ്യാനുള്ള ശക്തിയെ യഥാവസരം യഥാക്രമം പ്രയോഗിച്ചാണ് അവർ കേമന്മാരായതെന്നു നാം കാണുന്നു. രാജാക്കന്മാർ, മന്ത്രിമാർ, സേനാനായകന്മാർ, ഗുരുക്കന്മാർ ആദിയായ മാനുഷകേസരികൾക്കു ദൃഷ്ടിയിലും വാക്കിലും, വശ്യം ഉണ്ടായിരുന്നു. അവരെ കാണുമ്പോഴും, അവരുടെ വാക്കു കേൾക്കുമ്പോഴും, അന്യന്മാർ അവർക്ക് വശംവദന്മാരായി ഭവിച്ചുപോയിരുന്നു. ഈ വശീകരണശക്തി എല്ലാവർക്കും ഏറെക്കുറെ ഉണ്ടെന്നും, അതിനെ ഉണർത്തി പ്രബലപ്പെടുത്തുവാൻ ആർക്കും സാധിക്കുമെന്നും ആകുന്നു നൂതനവിചാരശാസ്ത്രം ഉച്ചത്തിൽ ഘോഷിക്കുന്നത്.

"ദൈവാധീനം" ഈ ശക്തിയുടെ പര്യായമെന്നു വശ്യശാസ്ത്രജ്ഞന്മാർ ഇപ്പോൾ ഗണിച്ചുപോരുന്നു. ആരോഗ്യം, സമ്പത്തു, സൌഭാഗ്യം, പൌരുഷം, എന്നവയെ കൈവശപ്പെടുത്താൻ കാന്തതുല്യമായ ഈ ശക്തി ഒരുവനു സാമർത്ഥ്യം നൽകുന്നു. പ്രത്യേകാഭ്യാസംകൂടാതെ അപൂർവ്വം ചിലർ വിദ്വാന്മാരാകുന്നുണ്ടെന്നുവെച്ചു, മററു

ള്ളവൎക്ക് അഭ്യാസം ആവശ്യമില്ലെന്നുവരു ന്നില്ല. ചിലൎക്ക് വശ്യശക്തി സ്വത ഏവ ഉണ്ടാകുന്നു. അങ്ങനെ ഉള്ളവർ ആയിര ത്തിലൊന്നുണ്ടാകാമെന്നുവെക്കുക. മററുള്ള വൎക്കും ഈവിദ്യ അഭ്യാസത്താൽ വരുത്താം. വരുത്തിക്കഴിഞ്ഞാൽ അവൎക്കും ഒട്ടൊക്കെ 'തലയിലെഴുത്ത്' ഭേദപ്പെടുത്താവുന്നതാ ണ്.

ജീവിതത്തെ കൃതാൎത്ഥമാക്കണമെന്നാ ണ് എല്ലാവൎക്കും താല്പൎയ്യം. ജീവിതം കൃ താൎത്ഥമാകുന്നതിനു മനോവശ്യവിദ്യ ആ വശ്യമാണെന്നു നൂതനവിചാരക്കാർ പ്ര സ്താവിക്കുന്നു. ഭക്തി, സ്നേഹം, ആൎജ്ജവം, ദയ, മുതലായ ഗുണങ്ങൾ നൂതനവിചാര പരിശീലനംകൊണ്ടു താനെ വൎദ്ധിക്കുമെന്നു പ്രത്യേകം പറയേണ്ടതില്ല.

മഹാന്മാൎക്ക് ലോകോപകാരകൎത്തൃ ത്വത്തിന് ആവശ്യമുള്ളവയെല്ലാം ആക ൎഷണംകൊണ്ടു സമ്പാദിക്കാൻ കഴിയുന്നു. വേണ്ടതെല്ലാം നമ്മുടെ ചുററും നിരന്നുകി ടക്കുന്നു. അവയെ ശേഖരിച്ചുകൊണ്ടു വരു ന്നതിനു ശക്തി ഒരു യന്ത്രമായിത്തീരുന്നു. അതെങ്ങനെയാണെന്നുള്ളതു നാം അന്വേ ഷിച്ചു, മനസ്സിലാക്കി, അനുഭവംകൊണ്ടു കാണണം.

ഗൂഢമായ ഒരു ശക്തിയുണ്ടോ എന്നു തന്നെ വായനക്കാരിൽ ചിലൎക്ക് അല്ലെ ങ്കിൽ പലൎക്കും സംശയം തോന്നാം. അവർ താഴെ കാണുന്ന സംഗതികളെപ്പററി ചി ന്തിക്കട്ടെ. ഒരാൾക്കു മറെറാരുവന്റെ പ്ര വൃത്തിയെ നിയന്ത്രിക്കാൻ കഴിയുന്നില്ലേ? ചില ആളുകൾ, മററുചിലരെക്കാൾ, വേ ഗത്തിൽ പരഹൃദയം കൈവശപ്പെടുത്തു ന്നില്ലേ? നിങ്ങൾക്കുതന്നെ ചിലരെക്കൊ ണ്ടു ഒന്നുചെയ്യിക്കാൻ എളുപ്പവും, മററുള്ള വരെക്കൊണ്ടു അതുതന്നെ ചെയ്യിക്കാൻ പ്ര യാസവും, ഉള്ളതായി അനുഭവം ഉണ്ടായി ട്ടില്ലേ? അങ്ങനെ വരുന്നതു കേവലം അവ രുടെ സാമൎത്ഥ്യത്തിന്റെ ഏററക്കുറവുകൾ കൊണ്ടുമാത്രമാണൊ? വാക്കു, സംജ്ഞ, നോ ട്ടം, ഇതുകളെക്കൊണ്ടു ചിലർ ചില പ്രവൃ ത്തികളെ നടത്തുകയും തടയുകയുംചെയ്യു ന്നില്ലേ? ഒരാൾക്കു മറെറാരാളുടെ മനോവ്യാ പാരത്തെ നയിക്കുവാൻ സാധിക്കുന്നതെങ്ങ നെയെല്ലാമാണെന്ന് അറിയാൻ വഴിയുണ്ടെ ങ്കിൽ, പരനിയന്ത്രണത്തിന്നായും സ്വരക്ഷ യ്ക്കായും, ആ വഴി അറിയേണ്ടത് എല്ലാവ ൎക്കും ആവശ്യമെന്നു, നാം കാണുന്നു.

വശ്യവിദ്യ ഒരു ശാസ്ത്രമാകുന്നു. അതി നു മാസ്മരം, ഹിപ്നാട്ടിസം, വിചാരശ ക്തി, യോഗശക്തി, ദൈവാധീനം, സ്വ കാന്തം, എന്നോരോ പേരുകൾ പറയുന്നു. ഈ വിദ്യകളുടെ മുറകളെ സുഗമമായും, അ പകടംകൂടാതേയും, പഠിക്കുന്നതിനും, പ്ര യോഗിക്കുന്നതിനും സാധിക്കാത്തതല്ല. എ ന്നുമാത്രമല്ല. മനുഷ്യന്റെ മനസ്സിനുണ്ടാകാ വുന്ന ശക്തിയെ വൎദ്ധിപ്പിക്കുന്നതുകൊണ്ടു, നല്ലകാൎയ്യം ചെയ്യണമെന്നും, നല്ലവിചാ രം വിചാരിക്കണമെന്നും, കരുതൽ ഉള്ളവ ൎക്ക് എല്ലാ പ്രകാരേണയും ഗുണം ഉണ്ടാക യുംചെയ്യും.

കെ. പരമുപിള്ള. എം എ.

# കംസവധം (തുടൎച്ച)

ഇമ്മാത്രം നൃപസാൎവ്വഭൌമ! പറക-
　　ന്നസ്മാദൃശാം മന്ത്രിണാം
ധൎമ്മം കേൾ കുലസമ്പ്രദായമതുകൊ-
　　ണ്ടുൾക്കോപമുണ്ടാകൊലാ
സമ്മാനിക്കിലുമേഷ നീ തലമുറി-
　　ച്ചാഹന്തവെച്ചീടിലും
ചെമ്മേ നല്ലതൊഴിഞ്ഞു വല്ലതേയാ
　　ചൊല്ലുന്നതില്ലൊന്നുമേ
മന്നോൎന്നായക! ഗോകുലേ വളരുമ-
　　ന്നന്ദാത്മജം സാഗ്രജം
തന്നെ കേവലഗോപബാലകനിതെ-
　　ന്നെന്നും നിനച്ചീടൊലാ.
എന്നാൽ നല്ലതിനെത്തുടങ്ങുക വിഭോ!
　　കേൾ ദൈവനിഷ്പന്നം ഫലം
നിൎണ്ണീതം പുനരെങ്കിലും തവ നിയോ-
　　ഗം കൎത്തുമുദ്യോഗി ഞാൻ.
ഇത്ഥം പറഞ്ഞു ഹരിപാദസരോരുഹാളിഃ
സദ്യഃ ശ്വഫല്ക്കതനയോ വിനയാജ്ജ്വലാ
(ത്മാ
ഉദ്യൽപ്രമോദമെതിരേ സതു തേർ കരേറി
പ്രസ്ഥായ ഗോപപുരിനോക്കി നടന്നിതെ
(ല്ലോ.
ഫോകുന്നേരം ജഗന്നായകപദകമലം
　　ഭക്തിശാലീ നിനച്ചും
രാഗാലോലം തദാലോകനസുഖമകമെ
　　പാൎത്തു ചേൎത്തും തെളിഞ്ഞും
മാൎഗ്ഗേ കീടായും മണിത്തേരിളകിയുമനഭി-
　　ജ്ഞാതമാൎഗ്ഗാന്തരാളം
വേഗാലക്രൂരനും പോയ്ദിവസപരിണ-
　　നന്ദഗേഹം ജഗാഹേ　　　(തൌ
അപ്പോളമ്പാടിതന്നങ്കണഭുവിസഹസാ
　　ശംഖചക്രധ്വജാദ്യൈഃ
ശില്പം കോലുന്ന തൃക്കാലടികൾതെരുതെരെ
　　കണ്ടസൌ നന്ദസൂനോഃ
ഉൽപന്നാനന്ദബാഷ്പം പലവഴിയിലുരു-
　　ണ്ടാൻ നിജാംഗേഷു മെന്മേ-
ലെപ്പേരും തോഴതേച്ചാൻ പൊടിനിര വടി-
　　ടംഗരാഗാദിപോലെ.　　　(വോ
ഢാരാന്തകേശഭരനീരാജിപിഞ്ഛരമണിഗോ
രോചനാതിലകകാന്താ　വനവിഹൃതിതാ
ന്തം ഖലജനകൃതാന്തം　വലിതഖുരപശു
നികരമണിനടുവിൽ വിലസുമൊരു വലമ
ഘനമണിമിവ മഹാന്തം കാളാഞ്ജനാഞ്ചി
തവിശാലാക്ഷിപക്ഷ്മഭുവി　നീളപ്പിരണ്ട
പൊടിധൂളം കലിതഘനമേഹം കവിളിണ
യിൽ മേളം　കലരുമണികുഴലിണയുമഴകുട
യ തിരുമുഖവുമുടൽവടിവുമസിതഘനകാ
ളം മംഗല്യതോളിൽ മണിശൃംഗം കരാഗ്ര
ഭുവിചെങ്കോലുമാൻറു　നവകാമം മഹിതവ
നദാമം തിരുവുരസികാമം മഹിമയൊടു ത
ടവിനവപൊടിനിരയുമരുണതരവെയിലൊ
ളിവുമധികമഭിരാമം　　താലാങ്കനോടുമ
നക്കുലാശയേന സഹബലൈൎവ്രജാങ്കണവി
ഭാഗേ ധരണിഹരിലോകേ കൃതവസതിമാ
കെ പുകൾവതിനു സുകൃതമിതുസകലപ
തിമതിലഖിതപശുപതനമവിടെ　　വില
ലോകേ.
കാണുന്നേരത്തുതന്നെ നിറുകയിൽ നിവിര-
　　ക്കൂപ്പി ദീൎഗ്ഘപ്രണാമം
താനേകൈക്കൊണ്ടു വീണീടിനസുകൃതിനമ-
　　ക്രൂരമുൾക്കൌതുകാൎദ്രൌ.
സാനന്ദം തൃക്കരാഭ്യാം പ്രിയസഖമമുമാ-
　　ലിംഗ്യ തൌ രാമകൃഷ്ണൌ
മാനിച്ചമ്പോടു പൂജാമതിഥിസമുചിതാം
　　ചക്രതുൎന്നിഷ്കളങ്കം.

സല്ലാപജാലേന വിനോദ്യ ഭക്തം
പല്യങ്കമാരോപിതമാനതാംഗം
മെല്ലേ കരാഗ്രേണ കരം ഗൃഹീത്വാ
കല്യാണധാമാ ഭഗവാൻ ബഭാഷേ.
അക്രൂരാ! മത്സഖേ! ചൊല്ലൊരുപുത്തമമ
    രാജന്നാം ഭോജനാഥൻ (ഹാ-
മുഖ്യാത്മാ മാതുലോ മേ മധുരയിലതിമോ-
    ദേന വാഴുന്നതല്ലീ.
ദുഃഖാവേശാകുലായാ മമ ബത ജനനി-
    ക്കും പിതാവിന്നുമെല്ലാ-
മിക്കാലം നല്ലതല്ലീ കഥയ ഗുണനിധേ!
    സൌഖ്യമല്ലീ ഭവാനും.
എന്തോഴാ! നീയുമസ്മാൻ നൃപസദസിമറ-
    ന്നിടിനാന്തരമെന്നു-
ള്ളന്തസ്സല്യം ഭവാനിന്നരികിൽ വരികകൊ-
    ണ്ടൊക്കയും തീന്നതായീ
എന്തെല്ലാം പോൽ മതം മാതുലനുമനന
    ച്ഛിദ്രശായാം വിശേഷാ- (യി-
ലെന്തൊന്നാരഭ്യസംപ്രേഷണമതുനിഖിലം
    ചൊല്ലെടോ വൈകിയാതെ.
സൽക്കാരപൂർവ്വമിതിഗോപകുമാരവേഷം
കൈക്കൊണ്ടദേവപെരുമാളരുൾചെയ്തനേ
    (രം
അക്ഷീണഭക്തിരസഗൽഗദമശ്രുവെള്ളം-
ണ്ടക്രൂരനും തെരുതെരത്തൊഴുതേവമൂചേ
ഭക്തന്മാരാം ബകോടാവലി കൊതിപെരു-
    നീലജീമൂതമേ! മാം (കും
ക്ഷുദ്രം ദാസം ദയാസാഗര! പലവഴിമാ-
    നിച്ചതോക്കും ദശായാം
സത്യം ക്രീഡാന്തരം തേ കരുതുകിലിതി-
    ട്ടഞ്ജലിസ്തോമമെന്നി (നൊ-
പ്രത്യുക്തിം നൈവജാനേ തദപിചകഥയേ
    ഞാനറിഞ്ഞേടമെല്ലാം.
ഇക്കാലം ഭോജരാജൻ മധുരയിലൊരു കോ-
    ദണ്ഡയാഗം വിശേഷാ-
ലുൽഘോഷിച്ചങ്ങയച്ചാൻ ജഗതി മണിമട-
    ക്കോല ഭൂപാലകാനാം
ദക്ഷാത്മാമാംനിയോഗിച്ചതുബതതിറയും
    കൊണ്ടുനന്ദാദിഗോപൈ-
രൊക്കശ്രീകൃഷ്ണരാമൌവിരവിലിഹവരു-
    ത്തിടുനീയെന്നിവണ്ണം.
(തുടരും)

---

# ഹിന്ദുക്കളും രസശാസ്ത്രവും



രസശാസ്ത്രത്തിൻെറ പ്രചാരംകൊണ്ടു ലോകത്തിന്നുണ്ടായിട്ടുള്ളതും ഉണ്ടാകുന്നതുമായ അഭിവൃദ്ധി ഒരുവിധത്തിലും അപലപനീയമല്ല. ഉപയോഗഭാഗത്തിൽ ഇത്രയും പ്രാധാന്യമുള്ള ശാസ്ത്രങ്ങൾ വേറെ അധികമുണ്ടെന്നു തോന്നുന്നില്ല. ആധുനികകാലത്തു, പാശ്ചാത്യപണ്ഡിതന്മാരുടെ ബുദ്ധിശക്തിയും പ്രയോഗസാമത്ഥ്യവും നിമിത്തം രസശാസ്ത്രത്തിന്ന് അത്ഭുതപൂർവ്വമായ ഒരഭിവൃദ്ധി സിദ്ധിച്ചിട്ടുണ്ടെന്നുള്ളതും നിവ്വിവാദമാണ്. എന്നാൽ ഇതുകൊണ്ട് ഈ ശാസ്ത്രത്തിൻെറ ഉപജ്ഞാതൃത്വംതന്നെ തങ്ങൾക്കാണെന്നു പാശ്ചാത്യന്മാർ വാദിക്കുന്നതു ശരിയാണെന്നു തോന്നുന്നില്ല. അനർഘങ്ങളായ വിഷയങ്ങളിൽ അഭിമാനം ഭാവിക്കുന്നതു സഹജമാ

ണെങ്കിലും, പലപ്പോഴും അത് അസ്ഥാനത്തിൽ പരിണമിക്കുന്നത് അനുഭവസിദ്ധമാകുന്നു. രസശാസ്ത്രത്തെ സംബന്ധിച്ചേടത്തോളം പറയുന്നതായാൽ, അതിനെ ഉത്ഭാവനംചെയ്തവരുടെ പേരിൽ വിചാരിക്കേണ്ടതായ ബഹുമാനവും കൃതജ്ഞതയും ഹിന്തുക്കളോടാണു കാണിക്കേണ്ടതെന്ന്, അവരുടെ പ്രാചീനഗ്രന്ഥങ്ങളിൽനിന്നു തെളിയുന്നുണ്ട്.

ഹിന്തുക്കളുടെ ഗ്രന്ഥശേഖരത്തിൽ വളരെ പ്രധാനവും പുരാതനവുമായ 'ഛാന്ദോഗ്യോപനിഷത്തിൽ'ത്തന്നെ, രസശാസ്ത്രസഹായംകൊണ്ടു സാധിക്കാവുന്ന പലേ വിദ്യകളേയും ഉല്ലേഖനംചെയ്തുകാണുന്നു. വാത്സ്യായനമഹർഷി ഉണ്ടാക്കിയ കാമസൂത്രത്തിൽ, അറുപത്തിനാലു കലാവിദ്യകളെപ്പററി പറഞ്ഞ കൂട്ടത്തിൽ സ്വർണ്ണപരീക്ഷ, രത്നപരീക്ഷ, ധാതുവാദം *, വർണ്ണഭേദനവിദ്യ മുതലായി അനേകം വിജ്ഞാനങ്ങളെ പരിഗണനം ചെയ്തിട്ടുണ്ട്. 'ശുക്രനീതി'യിൽ, മിശ്രധാതുക്കളെ വേർതിരിക്കുവാനും ക്ഷാരംകളഞ്ഞു ധാതുക്കൾക്കു ശുദ്ധി വരുത്തുവാനും ഉള്ള വിദ്യയെ വർണ്ണിച്ചു കാണുന്നു. മാധവാചാര്യരുടെ കൃതിയായ 'സർവ്വദർശനസംഗ്രഹ'†ത്തിൽ രസേശ്വരദർശനം എന്ന ഒരു പ്രകരണംതന്നെ രസശാസ്ത്രത്തിന്നായി ഉപയോഗിച്ചിരിക്കുന്നു. അതിൽ, രസാർണ്ണവം രസഹൃദയം മുതലായ പ്രാചീനഗ്രന്ഥങ്ങളിലെ വാക്യങ്ങൾ എടുത്തു ചേർത്തിട്ടുണ്ട്. 'രസഹൃദയ'പ്രണേതാവായ ഗോവിന്ദഭിക്ഷുവിനെ പ്രാചീനാചാര്യൻ എന്നു മാധവാചാര്യർ പറഞ്ഞുകാണുന്നു. അതിനാൽ ഗോവിന്ദഭിക്ഷുവിന്റെ രസഹൃദയം 11-ാം നൂററാണ്ടിൽനിന്ന് അർവ്വാചീനമായി വരുവാൻ വഴിയില്ല. രസഹൃദയത്തിൽ, രസം ശുദ്ധിവരുത്താനുള്ള സമ്പ്രദായങ്ങളെ യന്ത്രോദാഹരണപൂർവ്വം വിസ്തരിച്ചു നിരൂപിച്ചിട്ടുണ്ട്. പരിഭാഷാശബ്ദങ്ങളെപ്പററി പറഞ്ഞ ഘട്ടത്തിൽ, താൻ വാർത്തികേന്ദ്രനു വളരെ കടപ്പെട്ടിട്ടുള്ളതായി രസഹൃദയകർത്താവ് എടുത്തു പറഞ്ഞിരിക്കുന്നു. അതിനാൽ, ഗോവിന്ദഭിക്ഷുവിന്റെ കാലത്തു വാർത്തികത്തോടുകൂടി വിസ്തൃതമായ രസശാസ്ത്രം ഉണ്ടായിരുന്നുവെന്നു തെളിയുന്നു. അദ്ദേഹത്തിന്റെ കാലം 11-ാം നൂററാണ്ടിനു സമീപിച്ചായതുകൊണ്ട്, 10-ാം നൂററാണ്ടിലോ 9-ാം നൂററാണ്ടിലോ അതിന്നും മുമ്പുതന്നെയോ ഇന്ത്യയിൽ രസശാസ്ത്രം പ്രചരിച്ചിരുന്നുവെന്നു പ്രത്യക്ഷപ്പെടുന്നു.

'ചക്രദത്തസംഹിത'യുടെ കർത്താവായ ചക്രപാണി എന്ന ആചാര്യൻ രസശാസ്ത്രചരിത്രത്തിൽ പ്രസിദ്ധനാണ്. അദ്ദേഹം ഗൌഡരാജാവായ നയപാലന്റെ രാജധാനിയിൽ രാജവൈദ്യനായിരുന്നു. അദ്ദേഹത്തിന്റെ കാലം സുമാർ 1050-ാമാണ്ടു സമീപിച്ചാണെന്നു വിശ്വസിച്ചുവരുന്നു. അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ ലോഹം ശുദ്ധിചെയ്തു രസായനമായി ഉപയോഗിക്കുവാനുള്ള പാകക്രമത്തെ വിസ്തരിച്ചു നിരൂപിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹവും താൻ എടുത്തിട്ടുള്ള ലോഹശാസ്ത്രം അഭിനവമല്ലെന്നും, നാഗാർജ്ജുനൻ എന്ന മഹർഷിയാണ് അതിന്റെ ആദികർത്താവെന്നും പ്രസ്താവിച്ചിരിക്കുന്നു* ചക്രദത്തവ്യാഖ്യാ

* Chemistry and Metallurgy

† ഇതിന്റെ കാലം ക്രിസ്ത്വാബ്ദം 1350 ആണ്

* 'നാഗാർജ്ജുനോമുനീന്ദ്രഃ ശശാസ യല്ലോഹശാസ്ത്രമതിഗഹനം തസ്യാർത്ഥസ്യസ്മൃതയെ വയമേതദ്വിശദാക്ഷരൈർബ്രൂമഃ.'

ചക്രദത്തസംഹിത.

ത്താവായ ആചാൎയ്യൻ പതഞ്ജലി എന്നൊരു പ്രാചീനാചാൎയ്യനെ വലിയ പ്രമാണമായി ഉദാഹരിച്ചിട്ടുണ്ട്. ഈ പതഞ്ജലി, സംസ്കൃതസാഹിത്യത്തിൽ അദ്വിതീയനായി അറിയപ്പെടുന്ന സാക്ഷാൽ പതഞ്ജലിമഹൎഷിതന്നെ ആയിരിക്കണം. അദ്ദേഹത്തിന്നു വ്യാകരണത്തിലും ദൎശനശാസ്ത്രത്തിലും പ്രഖ്യാതിയുള്ളതുപോലെ വൈദ്യവിഷയത്തിലും പ്രസിദ്ധിയുണ്ടെന്നു സൎവ്വസമ്മതമാണല്ലോ. ഇതെല്ലാംകൂടി ആലോചിക്കുമ്പോൾ, ചക്രപാണിയുടെ കാലത്തിന്നുമുമ്പുതന്നെ ഇന്ത്യയിൽ രസശാസ്ത്രം പ്രതിഷ്ഠയെ പ്രാപിച്ചിരിക്കുന്നുവെന്നും, അക്കാലത്തെ വിദ്വാന്മാർ രസായനശാലകൾ സ്ഥാപിച്ച് രസപ്രക്രിയ ചെയ്യുന്നതു പതിവായിരുന്നുവെന്നും വിശ്വസിക്കേണ്ടിയിരിക്കുന്നു.

ഹിന്തുരസശാസ്ത്രചരിത്രം (1) എന്ന ഗ്രന്ഥം എഴുതിയ ഡാക്ടർ പ്രഫുല്ലചന്ദ്രറായ്, ഡി. എസ്സ് സി. എന്ന വിദ്വാൻ, ഹിന്തുക്കൾക്കും രസശാസ്ത്രത്തിന്നും തമ്മിലുള്ള ബന്ധം അതിപ്രാചീനമാണെന്നു യുക്തിപ്രമാണസഹിതം സ്ഥാപിച്ചിരിക്കുന്നു. എന്നാൽ, ആദ്യം ആ പുസ്തകം പ്രസിദ്ധപ്പെടുത്തിയ കാലത്ത്, അതിപ്രധാനവും പ്രാചീനവുമായ 'രസഹൃദയം' എന്ന തന്ത്രം സുലഭമായിരുന്നില്ല. മിസ്റ്റർ റായ് 'മോഡർൺ റിവ്യൂ' വിൽ, രസഹൃദയം ഏതാനും ഭാഗമേ തനിക്കു കിട്ടീട്ടുള്ളുവെന്നും അതിനെപ്പററി തനിക്ക് അതിമാത്രമായ ബഹുമാനം ഉണ്ടെന്നും എഴുതിയിരുന്നു. ഇയ്യിടയിൽ അദ്ദേഹം രസശാസ്ത്രചരിത്രത്തിന്റെ രണ്ടാംഭാഗം പ്രസിദ്ധപ്പെടുത്തിയതിൽ, ഒരു ചരിത്രകാരന്റെ ദൃഷ്ടിക്കു ഗോചരമാകാവുന്നേടത്തോളം സൂക്ഷ്മമായി രസഹൃദയത്തെ നിരൂപണം ചെയ്തിട്ടുണ്ട്* രസഹൃദയത്തെപ്പോലെ പ്രാധാന്യമുള്ളതും അത്രയെങ്കിലും സുഗമവും ആയി രസശാസ്ത്രത്തിൽ വേറെ ഒരു ഗ്രന്ഥം ഉണ്ടോ എന്നു സംശയമായതുകൊണ്ട്, അതിനെയും അതിന്റെ കൎത്താവിനെയും പററി അല്പം പ്രസ്താവിക്കാം.

രസശാസ്ത്രത്തിന്റെ കൎത്താവു ഗോവിന്ദഭിക്ഷു ആണെന്നു മുമ്പു പറഞ്ഞുവല്ലോ. ശങ്കരാചാൎയ്യരുടെ ഗുരുനാഥനായി അറിയപ്പെടുന്ന 'ഗോവിന്ദയോഗീന്ദ്ര'നും ഈ ഗോവിന്ദഭിക്ഷുവും ഒരാൾതന്നെയാണെന്നു വിശ്വസിക്കാം. 'ശങ്കരവിജയ'പ്രണേതാവായ മാധവാചാൎയ്യർ, തന്റെ തന്നെ കൃതിയായ സൎവ്വദൎശനസംഗ്രഹത്തിൽ ഗോവിന്ദാചാൎയ്യരെ വലിയ ഗുരുവായി ഉദാഹരിച്ചുകാണുന്നതും, രസഹൃദയത്തിലെ

> 'ബാലഃഷോഡശവൎഷോ
> വിഷയരസാസ്വാദലമ്പടഃ പരതഃ
> യാതവിവേകോവൃദ്ധോ-
> മൎത്ത്യഃകഥമവ്നുയാന്മുക്തിം'?

എന്ന പദ്യത്തിനും, ശങ്കരാചാൎയ്യരുടെ 'ബാലസ്താവൽ ക്രീഡാസക്തഃ 'ഇത്യാദിയായ ഗീതഗോവിന്ദത്തിലെ ശ്ലോകത്തിനും തമ്മിൽ അൎത്ഥംകൊണ്ട് അത്യന്തം അടുപ്പം കാണുന്നതും ഈ വിശ്വാസത്തിലേക്കു സഹായിക്കുന്നുണ്ട്. 'മുഗ്ദ്ധാവബോധിനി' എന്ന രസഹൃദയവ്യാഖ്യാനം എഴുതിയ ചതുൎഭുജമിശ്രനും, 'രസേന്ദ്രചിന്താമണി'കാരനായ ശ്രീരാമചന്ദ്രഗുഹനും ഗോവിന്ദഭിക്ഷുവി

---

(1) The History of Hindu chemistry

* വൈദ്യയാദവജീത്രിവിക്രമജീ ആചാൎയ്യർ എന്ന വിദ്വാന്റെ വകയായി ബാമ്പയിൽനിന്നു വരുന്ന 'ആയുൎവ്വേദീയഗ്രന്ഥമാല'യിൽ രസഹൃദയം ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നുണ്ട്.

നെ 'ഗോവിന്ദഭഗവൽപാദാചാൎയ്യർ' എന്നു ബഹുമാനമായി പറഞ്ഞുകാണുന്നതിൽ പ്രദൎശിപ്പിച്ചിട്ടുള്ള ഗൌരവവും, അദ്ദേഹം ഒരു ഗുരുവരനായിരുന്നുവെന്നു തെളിയിക്കുന്നുണ്ട്. ആചാൎയ്യസ്വാമികളുടെ ജീവിതകാലത്തോടു തട്ടിച്ചുനോക്കുമ്പോൾ ഗോവിന്ദഭിക്ഷുവിന്റെ കാലം അടുത്തുവരുന്നതുമുണ്ട്. അതിനാൽ അദ്ദേഹത്തിന്നു കൊടുക്കുന്ന ഈ മാന്യത വെറും സൃഷ്ടിയല്ലെന്നു തീൎച്ചതന്നെ.*

രസഹൃദയത്തിന്റെ അവസാനത്തിൽ ഗോവിന്ദഭിക്ഷു, തന്റെ ചരിത്രത്തെപ്പററി പ്രസ്താവിച്ചിട്ടുണ്ട്. അതിൽ, അദ്ദേഹം ചന്ദ്രവംശത്തിൽപ്പെട്ട ഹൈഹയകുലത്തിലെ ഒരു രാജാവായിരുന്ന മദനദേവന്റെ രാജധാനിയിൽ നിത്യനായിരുന്നുവെന്നു കാണുന്നു. അദ്ദേഹവും, രസശാസ്ത്രത്തിൽ പാണ്ഡിത്യവും പരിചയവുമുള്ള ഒരു 'രസസിദ്ധൻ' ആയിരുന്നു. ഹൈഹയവംശരാജാക്കന്മാരുടെ വംശാവലിയെ 'കനിങ്ങാം' എന്ന വിദ്വാൻ സമ്പാദിച്ചിട്ടുള്ളതിൽനിന്നും(1) ആ വംശത്തിൽ കാമദേവൻ എന്നൊരു രാജാവു ക്രി-൮-ാം ശതാബ്ദത്തിൽ നാടുവാണിരുന്നുവെന്നു കാണുന്നു. മദനൻ=കാമദേവൻ എന്ന പേരുകൾക്കുള്ള പൎയ്യായസംബന്ധംകൊണ്ടും, വംശാവലിയിൽ വേറൊരു കാമദേവനെ കാണാത്തതുകൊണ്ടും ഗോവിന്ദഭിക്ഷുവിന്റെ സ്വാമി അദ്ദേഹം തന്നെയാണെന്നൂഹിക്കാം. അതുകൊണ്ട്, രസഹൃദയകാരനായ ഗോവിന്ദഭിക്ഷുവിന്റെ കാലം ക്രി-൮-ാം ശതാബ്ദമാണെന്നു സിദ്ധിക്കുന്നു.

ഗോവിന്ദഭിക്ഷുവിന്നു മുമ്പും അനേകം വിദ്വാന്മാരുണ്ടായിട്ടുണ്ടെങ്കിലും, അവരുടെയെല്ലാം ഗ്രന്ഥത്തിനേക്കാൾ അദ്ദേഹത്തിന്റെ രസഹൃദയത്തിന്നു വ്യക്തതയും വിഷയവിഭാഗഭംഗിയും ഉള്ളതുകൊണ്ട്, രസശാസ്ത്രത്തിന്റെ ജീവൻ അദ്ദേഹം തന്നെയാണെന്നു സമ്മതിക്കാതെ കഴികയില്ല. പ്രാചീനതന്ത്രങ്ങളെ നോക്കി രസശാസ്ത്രത്തിന്ന് ഒരു ഗ്രാഹ്യമായ സമ്പ്രദായം വരുത്തിയത് അദ്ദേഹമാകയാൽ, അദ്ദേഹത്തിന്റെ കാലത്തുതന്നെ (ക്രി- ൮-ാം ശതാബ്ദം) രസശാസ്ത്രം ഇന്ത്യയിൽ പ്രചാരത്തിലിരുന്നുവെന്നു വ്യക്തമാകുന്നു.

പ്രാചീനരുടെ ശാസ്ത്രത്തിന്നും അൎവ്വാചീനരുടെ ശാസ്ത്രത്തിന്നും അന്തരമുണ്ടെങ്കിലും ഉപയോഗാംശത്തിലല്ലാതെ ശാസ്ത്രഭാഗത്തിൽ വലിയ വ്യത്യാസമൊന്നുമില്ല. ഏതായാലും രസശാസ്ത്രത്തിന്റെ മൂലം ഹിന്തുക്കളുടെ ഗ്രന്ഥകോശത്തിൽത്തന്നെയാണു നിക്ഷേപിക്കപ്പെട്ടിരിക്കുന്നതെന്നു സമ്മതിക്കാതെ കഴിയുന്നതല്ല.

കെ. വി. എം.

---

* ഡാക്ടർ പ്രഫുല്ലചന്ദ്രരായുടെ രസശാസ്ത്രചരിത്രത്തിൽ ഗോവിന്ദഭിക്ഷുവിനെ ബൌദ്ധഭിക്ഷുവായിപ്പറഞ്ഞിരിക്കുന്നതു, 'ഭിക്ഷു' എന്ന സ്ഥാനം ബൌദ്ധസന്യാസികളിൽ സാധാരണമായിക്കാണുന്നതിനാൽ ഭ്രമിച്ചുപോയതുകൊണ്ടായിരിക്കണം.

(1) Archæological Survey Reports, Vol: XVII P. 78.

# ചൈനക്കാരുടെ നരകങ്ങൾ



ആയുസ്സ്കാലത്തിൽ ആരുംതന്നെ കണ്ടിട്ടില്ലാത്ത പരലോകത്തെ സംബന്ധിച്ച ചൈനക്കാൎക്കുള്ള ധാരണ വളരെ വിനോദകരമായിട്ടുള്ളതാണ്. ചൈനയിലെ നീതിന്യായക്കോടതികളിൽ കേസു വിചാരണ കഴിച്ച കുററക്കാരെ ഏതുപ്രകാരം ശിക്ഷിക്കുന്നുവോ, ആ വിധത്തിൽ തന്നെയാണത്രെ പരലോകത്തിലും നടക്കുന്നത്. അവരുടെ ധൎമ്മരാജാവും ചിത്രഗുപ്തനും പരലോകനിയമങ്ങൾ ഉണ്ടാക്കീട്ടുള്ളതു മിക്കവാറും ഭൂലോകസമ്പ്രദായത്തെ അനുസരിച്ചാണ്. കുററങ്ങളുടെ ഗൌരവംപോലെ ശിക്ഷകൾക്കും എണ്ണത്തിലും വണ്ണത്തിലും മാററമുണ്ട്.

ചൈനക്കാരുടെ അഭിപ്രായത്തിൽ നരകം പത്തു വകുപ്പായിട്ടാണ് വിഭജിച്ചിരിക്കുന്നത്. ഇവ, ഭൂമിയുടെ മേൽത്തട്ടിൽ നിന്നു 11,900, നാഴിക ചോടെ തുടങ്ങി അതിന്നുംതാഴെ 40,000 നാഴികവരെ ചെല്ലുമ്പോൾ അവസാനിക്കുന്നു. ഭൂമിയുടെ അന്തൎഭാഗത്തിലുള്ള ഈ നരകങ്ങൾ ഓരോന്നും ഭിന്നപ്രദേശങ്ങളിൽ ഒന്നിന്നുമീതെ ഒന്നായി വരിവരിയായിട്ടാണ് കിടക്കുന്നത്. കടുപ്പം കൂടിയതും കുറഞ്ഞതും എന്നൊരു തരഭേദം കൂടി ഇവക്കുണ്ട്. നന്നാലു പടിവാതിലുകളും അവക്കു ചുററും നന്നാലു പ്രാന്തദേശങ്ങളുമുള്ള ഈ നരകങ്ങളുടെ വ്യോമമണ്ഡലം കുറുത്തിരുണ്ടതും ഭിത്തികൾ അഗ്നിമയവുമാണ്. പ്രസ്തുതനരകങ്ങളിലേക്കുള്ള പ്രവേശമാൎഗ്ഗത്തിൽ, ഹിന്തുക്കളുടെ വൈതരണിപോലെ, ഒരു നദിയുണ്ടെന്നുതന്നെയാണു ചൈനക്കാരുടേയും വിശ്വാസം. ഇതു ഭൂമിയുടെ അന്തരാളത്തിൽ കൂടിയാണ് പ്രവഹിക്കുന്നത്. ഈ നദീതീരത്തിൽ ഒരു വൃക്ഷത്തിന്റെ ചുവട്ടിലായി വയോവൃദ്ധയും ഭയങ്കരരൂപിണിയുമായ ഒരു പാതാളദേവി അധിവസിക്കുന്നുണ്ട്. ശിക്ഷാവിധിപ്രകാരം തന്റെ സന്നിധാനത്തെ പ്രാപിക്കുന്ന ഓരോ കുററക്കാരുടെയും വസ്ത്രങ്ങൾ ഈ കിഴവി അഴിച്ചുവാങ്ങി തന്റെ പിൻഭാഗത്തുള്ള വൃക്ഷത്തിന്റെ കൊമ്പുകളിൽ കെട്ടിത്തൂക്കുകയും നിശ്ചിതനരകത്തിലേക്കുള്ള പ്രത്യേകമാൎഗ്ഗത്തിൽക്കൂടി അവരെ തള്ളിവിടുകയും ചെയ്യുന്നു. ചിലപ്പോൾ ഈ വൃദ്ധ, ഭാരമേറിയ കല്ലുകൾ ചുമന്നുകൊണ്ടുവന്നു നദീതീരത്തിൽ കുന്നു കൂട്ടുകയെന്ന അദ്ധ്വാനമേറിയ വേല ചെയ്വാൻ ചിലരെ ആജ്ഞാപിക്കാറുണ്ട്.

ഓരോ നരകത്തിലും ഓരോ വിധത്തിലാണ് ശിക്ഷകൾ നടക്കുന്നത്. ഒരു ദിക്കിൽ ശരീരം മുഴുവൻ പുലികൾക്കാഹാരമായി എറിഞ്ഞുകൊടുക്കുന്നു. ശരീരം നിരന്തരം ഭക്ഷിക്കപ്പെടുന്നുവെങ്കിലും, ദ്രൌപദിയുടെ വസ്ത്രംപോലെ, പൂൎവ്വാവസ്ഥയിൽതന്നെ ഇരിക്കും. മററൊരു ദിക്കിൽ ശരീരത്തെ എടവിടാതെ കൂൎത്തമുനയുള്ള കറാരംകൊണ്ടു കുത്തിത്തുളക്കുകയാണ്. വേറെ ഒരു നരകത്തിൽ ചെന്നാൽ കാണുന്നതു ചില ശരീരങ്ങളെ ചുട്ടു പഴുപ്പിച്ച ഇരിമ്പുസ്തംഭങ്ങളോടു ചേൎത്തു കെട്ടുന്ന കാഴ്ചയായിരിക്കും. ഇങ്ങിനെയുള്ള ഭയങ്കരശിക്ഷകൾ അനുഭവിക്കുന്ന

വരാണ് ജന്മാന്തരത്തിൽ രാക്ഷസന്മാരായി ഭൂമിയിൽ ജനിയ്ക്കുന്നത്.

പൂൎവ്വസമുദ്രത്തിൻെറ അന്തരാളത്തിൽ 'ഊൺക്വൺവോങ്ങ്' എന്നു നാമധേയമായ ഒരു നരകപ്രമാണിയുടെ ഭരണത്തിൽ ഒരു ശിക്ഷാസ്ഥലമുണ്ട്. സൎക്കാർനികുതിയോ വീട്ടുവാടകയോ കൊടുപ്പാൻ മനസ്സില്ലാത്ത കുടിയാന്മാരുണ്ടെങ്കിൽ, അവർ ഈ നരകത്തിലുള്ള ഒരു രക്തതടാകത്തിൽ കിടന്നു കഷ്ടപ്പെട്ടേ മതിയാവൂ. തങ്ങളുടെ രോഗികളുടെ കാൎയ്യത്തിൽ മനസ്സുവെയ്ക്കാതെ അവൎക്കു താണതരം ഔഷധങ്ങൾ നല്കുന്ന വൈദ്യന്മാരെയും മോശമായ പട്ടു, വ്യാപാരം ചെയ്യുന്ന പട്ടുനെയ്ത്തുകാരെയും, ഉരലിലിട്ട് ഇടിച്ചു പൊടിപ്പാനോ മറ്റോ ആയിരിയ്ക്കും ഇദ്ദേഹം കല്പന കൊടുക്കുന്നത്. തെരുവുകളിലോ പൊതുസംഘങ്ങളിലോ വൃദ്ധന്മാൎക്കും കുരുടന്മാൎക്കും വഴിയൊഴിയാത്തവർ, മനഃപൂൎവ്വമായി വിളനശിപ്പിയ്ക്കുന്നവർ, തൻെറ അയൽവക്കക്കാരൻെറ അതൃത്തിയെ ആക്രമിയ്ക്കുന്നവർ, മദ്യപായികൾ, അനാവശ്യമായി പരകാൎയ്യങ്ങളിൽ പ്രവേശിയ്ക്കുന്നവർ, ചൂതുകളിക്കാർ ഇങ്ങിനെയുള്ളവൎക്ക് ഇവിടെ അനുഭവിപ്പാനുള്ള ശിക്ഷ, ഇരിമ്പുകൊളുത്തിന്മേൽ തൂങ്ങിക്കിടക്കുകയാണ്. ദരിദ്രന്മാരെ ശവസംസ്കാരം ചെയ്യുന്നതിന്നു തങ്ങളുടെ സ്വന്തചിലവിന്മേൽ ശവപ്പെട്ടിയുണ്ടാക്കിക്കൊടുക്കുന്നവരുണ്ടെങ്കിൽ അവൎക്ക് ഇവിടെ വലിയ സൊല്ല കൂടാതെ കഴിയ്ക്കാം.

ചൈനയുടെ വടക്കെക്കര തൊട്ടുള്ള സമുദ്രഭാഗത്തിന്നടിയിൽ ഒരു നരകമുണ്ട്. ഇതിൻെറ ഭരണകൎത്താവു 'പിൻഷിങ്ങ്വോങ്ങ്' ആകുന്നു. കാലാവസ്ഥയെപ്പററി എപ്പോഴും ആക്ഷേപം പറഞ്ഞുകൊണ്ടിരിയ്ക്കുന്നവരുടെ പേരിൽ ഇദ്ദേഹത്തിന്നു വലിയ വെറുപ്പാണ്. അവരെ രണ്ടായി അറുത്തു പിളൎക്കുന്നതിൽ ലേശംപോലും ദയ കാണിയ്ക്കുകയില്ല. വിഗ്രഹങ്ങളെ അലങ്കരിച്ചിട്ടുള്ള കനകാഭരണങ്ങൾ കട്ടെടുക്കുന്ന കള്ളന്മാരെയും, നല്ല പുസ്തകങ്ങളെ നശിപ്പിയ്ക്കുന്ന ദുഷ്ടന്മാരെയും ഉയരത്തിൽ കെട്ടിത്തൂക്കി ജീവനോടെ തോലുരിച്ചു കളയുന്നു. ദുഷ്കൃതികൾ വായിച്ചു രസിയ്ക്കുന്നതിലാണ് ഒരുവന്നു താല്പൎയ്യമെങ്കിൽ അവൻ ഇദ്ദേഹത്തിൻെറ സന്നിധാനത്തിൽ ശൂലാരോഹണം ചെയ്വാൻ മടിച്ചിട്ടാവശ്യമില്ല. ആരെങ്കിലും ദേഹശുദ്ധി വരുത്താതെ ദൈവാരാധന കഴിച്ചുപോയാൽ അവൻെറ പിന്നത്തെ കാൎയ്യം മഹാകഷ്ടമാണ്. എന്നും ഇരിമ്പുകന്തത്തിന്മേലായി വാസം. നേരംപോക്കിന്നായി ഭക്ഷണസാധനങ്ങൾ നശിപ്പിയ്ക്കുന്നവരും ഇദ്ദേഹത്തിൻെറ ക്രൂരശാസനയ്ക്കു കീഴടങ്ങേണ്ടതാണ്. ദൈവാലയങ്ങൾ പണി ചെയ്യിയ്ക്കുന്നതിന്നു ശേഖരിയ്ക്കുന്ന മുതലെടുപ്പിലേയ്ക്കു യഥാശക്തി ധനസഹായം ചെയ്തിട്ടുള്ളവർമാത്രമേ ഇവിടെ കുറെ ആശ്വാസം കിട്ടുമെന്ന് ആശിച്ചിട്ടു കാൎയ്യമുള്ളൂ.

വേറെ ഒരു നരകം കിടക്കുന്നതു വടക്കുപടിഞ്ഞാറെ സമുദ്രത്തിന്നടിയിലാണ്. 'ടി-ഷാൻ-വോങ്ങ്' എന്നു ഇതിൻെറ നായകൻ, ചൈനയിലെ ശ്മശാനങ്ങളിൽനിന്നു മനുഷ്യാസ്ഥികളെടുത്ത് ഔഷധങ്ങൾ ഉണ്ടാക്കുന്ന വൈദ്യന്മാരെ പിടിച്ചു ചുട്ടുതിളയ്ക്കുന്ന നെയ്യിൽ മുക്കുന്നതിൽ വളരെ നിൎബ്ബന്ധമുള്ളവനാണ്. ശവക്കല്ലറ കവൎച്ച ചെയ്തിട്ടുള്ളവർ അഗ്നിപൎവ്വതത്തിൽ താമസമാക്കുവാൻ തെയ്യാറാവുകയേ വേണ്ടൂ. തങ്ങളുടെ ശിഷ്യന്മാരോടു വാത്സല്യമില്ലാത്ത ഉപാദ്ധ്യായന്മാരും ദരിദ്രന്മാരെയും അയൽവാസികളെയും ഉപദ്രവിയ്ക്കുന്നവരും

സമ്പന്നന്മാരോടും സമുദായനേതാക്കന്മാരോടും സേവചെയ്തു കൂടി നില്ക്കുന്നവരും ഇദ്ദേഹത്തിൻെറ സന്നിധാനത്തിൽ സമാധാനം പറയേണ്ടിവരും. വില്പനക്കായി കൂട്ടിലിട്ടടച്ചിരിക്കുന്ന പക്ഷികളെ വിലകൊടുത്തു വാങ്ങി സ്വാതന്ത്ര്യപ്പെടുത്തുകയോ ചൈനയിലെ ചില പട്ടണങ്ങളിൽ ചിലപ്പോൾ അവിടവിടെ ചത്തും ചാവാറായും കിടക്കുന്ന നിർധനന്മാരുടെ ശവസംസ്കാരത്തിന്നു ധനസഹായം ചെയ്കയോ ചെയ്യുന്നത് മേൽവിവരിച്ച പാപങ്ങൾക്കു പ്രതിവിധിയാണ്. ഔഷധത്തിൽ ചേർപ്പാനായി മനുഷ്യരക്തം ആവശ്യമുണ്ടെന്നു വന്നാൽ, അതിനെ പൂർണ്ണമനസ്സോടെ തൻെറ ശരീരത്തിൽനിന്നു കൊടുക്കുന്നവരോടു ഈ നരകപ്രധാനിക്കു വളരെ പ്രീതിയാണത്രെ.

ഇനി ഒരു നരകമുണ്ട്. അതു പിങ്ങ്-ടിങ്ങ്. വോങ്ങിൻെറ അധീനത്തിലാണ്. മാളികമുകളിൽ അലക്കിയ വസ്ത്രങ്ങൾ ഉണങ്ങുവാൻ വിരിക്കുന്നതു ചൈനക്കാരുടെ ഇടയിൽ വലിയ ആക്ഷേപാർഹമായിട്ടുള്ളതാണ്. അങ്ങിനെ ചെയ്യുന്നതുകൊണ്ടു മരിച്ചുപോയ ആത്മാക്കളുടെ വിയന്മാർഗ്ഗമായുള്ള ഗതിക്കു പ്രതിബന്ധം നേരിടുന്നുവെന്നാണ് അവർ വിശ്വസിക്കുന്നത്. ഇതിനെ ഗണ്യമാക്കാതെ ആരെങ്കിലും മേൽപ്പറഞ്ഞവിധം പ്രവൃത്തിച്ചാൽ അവരെ ഇദ്ദേഹം ഒരു രക്തക്കിണററിൽ ഇട്ടടക്കുന്നതാണ്. മാതാപിതാക്കന്മാരോടുള്ള കർത്തവ്യകർമ്മങ്ങളിൽ വിരക്തി പ്രദർശിപ്പിക്കുന്ന സന്താനങ്ങളെ, മൃഗമായി രൂപാന്തരപ്പെടുത്തുകയോ, കുതിരയെക്കൊണ്ട് അതിൻെറ കുളമ്പിനടിയിലിട്ടു ചവിട്ടിക്കുകയോ ചെയ്യുന്നു. സമസൃഷ്ടികളോടു കാരുണ്യലേശമില്ലാത്ത നിഷ്ഠുരന്മാരെ ഇദ്ദേഹം രണ്ടായി ഛേദിച്ചുകളയും. ബുദ്ധമതസന്യാസികളുടെ ആശ്രമം പണി ചെയ്യുന്നതിന്നു ധനസഹായം ചെയ്യുന്നവർക്ക് ഇവിടെ പരമസുഖമാണത്രെ.

ജെ. പി. എം.

# ഞങ്ങളുടെ വായനശാല

സഞ്ജീവിനി അഥവാ ടാലിസ്മാൻ—(പരിഭാഷകൻ കോവിലകത്തുംപറമ്പിൽ ഗോവിന്ദമേനോനവർകൾ വില ഉറുപ്പിക 2)

ആംഗലേയാഖ്യായികാകാരന്മാരിൽ പ്രഥമഗണനീയനായ സ്കോട്ടിൻെറ 'ടാലിസ്മാൻ'എന്ന ആഖ്യായികയുടെ'ഭാഷാന്തര'മാണു പ്രസ്തുതപുസ്തകം. മൂലകർത്താവിൻെറ രചനാചാതുര്യവും, വർണ്ണനാവൈദഗ്ദ്ധ്യവും സുപ്രസിദ്ധമാകയാൽ അതിനെപ്പററി ഒന്നുംപറയേണ്ടതില്ല. പരിഭാഷകൻെറ പരിശ്രമത്തിന്നു വിഷയദോഷമില്ലെന്നു മൂലത്തിൻെറ യോഗ്യതകൊണ്ടുതന്നെ സാധിക്കാം. 'തർജ്ജമയെന്നു തോന്നിക്കാതെ സ്വയമായി എഴുതിയ കൃതി എന്നു തോന്നിക്കുന്നതിലാണു തർജ്ജമയുടെ ജീവ'നെന്നുള്ള തോതു പിടിച്ചുനോക്കുമ്പോൾ 'സംജീവിനി'ക്കു വല്ല ന്യൂനതയും കാണുന്നുണ്ടെങ്കിൽ അതു ഭാഷാദേവിയുടെ ഭാഗ്യദോഷത്തിനൊരു ലക്ഷ്യമാണെന്നേ പറവാൻ തോന്നുന്നുള്ളു. പ്രതിപദതർജ്ജമയെക്കാൾ അർത്ഥം വരുത്തി തർജ്ജമചെയ്യുന്നതാണു നല്ലതെന്ന് ഈ പുസ്തകം വായിക്കുന്തോറും വെളിവാകുന്നു

ണ്ട്. 'ഖഗോളശാസ്ത്രി'യെ ജ്യോതിഷക്കാരന്റെ സ്ഥാനത്തും 'ആദിത്യപാവലംബനേച്ഛ'യെ സ്ഥിരസ്ഥാപകത്തിന്നു പകരവും വെച്ചുപിടിപ്പിക്കാമെങ്കിൽ പുല്ലുമുളക്കാത്ത മരുഭൂമിയെ 'മണലാരണ്യ'മാക്കുവാനും പ്രയാസമില്ല. എന്നാൽ 'ഗ്രഹചാരനിർണ്ണയതന്ത്ര'ത്തിലകപ്പെടാൻ ഭയമുള്ളവർ പശമ കഞ്ഞു വരണ്ടുകിടക്കുന്ന 'മണലാരണ്യ'ത്തിലെക്കു കടന്നു കണ്ണിക്കാതിരിപ്പാൻ പ്രത്യേകം മനസ്സിരുത്തേണ്ടതാണ്. 'മണലാരണ്യ'ത്തിലകപ്പെട്ടവരുടെ ക്ലേശത്തിന്നും താപത്തിന്നും ശമനം വരുത്തുവാൻ 'സാഞ്ജീവിനീമൂല'മല്ലാതെ മറെറാരു പ്രത്യൌഷധവുമില്ല. 'സാഹിത്യസാഹ്യ'ത്തിൽ പറയുന്ന 'സ്വയരക്ഷ'യുംകൂരിരുട്ടത്തുവെച്ച വിളക്കുപോലെ മിന്നിത്തിളങ്ങുന്ന 'വേഗതയും' 'കഷ്ടതയും' കണ്ടറിവാനാഗ്രഹമുള്ളവർ വേഗമുള്ള മനോരഥത്തിൽ കയറി 'മണലാരണ്യവിലാസം' കണ്ടുപോന്നാൽ കഷ്ടം കൂടാതെ സ്വരക്ഷ പ്രാപിക്കാം. ഇതെല്ലാമാണു 'ഭാഷാവങ്കാട്ടി'ൽ 'സഞ്ജീവിനി' നോക്കുവാൻ പുറപ്പെട്ട 'മണലാരണ്യ'ത്തിൽ ചെന്നകപ്പെട്ട ഞങ്ങളുടെ അനുഭവം. ഞങ്ങളുടെ അഭിപ്രായപ്രകടനം ശുഷ്കവും വ്യഥാസ്ഥൂലവുമായി എന്നു തോന്നുന്നുണ്ടെങ്കിൽ ഗ്രന്ഥാനുരൂപ്യം എന്നൊരു മെച്ചം അതിന്നിരിക്കുന്നതാണ്.

---

നളിനി — (പ്രണേതാവ് എൻ. കുമാരനാശാൻ അവർകൾ, ബി. വി. ബുക്കഡിപ്പോ, തിരുവനന്തപുരം വില 4 ണ)

'മണലാരണ്യ'ത്തിൽ പെട്ടിട്ടുണ്ടായ പരിതാപത്തിന്നു ശാന്തി വരുവാനാണു ഞങ്ങൾ 'നളിനി'യിൽ സപ്രമോദം പ്രവേശിച്ചതെന്നു വായനക്കാൎക്കു തോന്നാനിടയുണ്ട്. വാസ്തവവും അങ്ങിനെ തന്നെയാണ്. നളിനിയിൽ വിളങ്ങുന്ന വാസനകളുടെ ഹൃദയത്തെ ആകൎഷിച്ചിരിക്കുന്നു. മനോധൎമ്മമുള്ളവൎക്കു മലയാളഭാഷയിലും പുതിയമാതിരി കവിതകളെഴുതി സഹൃദയന്മാരെ രസിപ്പിപ്പാൻ പ്രയാസമില്ലെന്നു 'നളിനി' നന്നായി തെളിയിക്കുന്നുണ്ട്. സാത്വികമായ രതിയെയാണ് ഈ ഖണ്ഡകാവ്യത്തിൽ വൎണ്ണിച്ചിരിക്കുന്നത്. അവസരോചിതമായി പ്രയോഗിച്ചിരിക്കുന്ന അൎത്ഥാന്തരന്യാസങ്ങൾക്കുള്ള ജീവൻ ഈ കാവ്യത്തിന്റെ മെച്ചങ്ങളിലൊന്നാണ്. തന്നു് ഇവൻ=തന്നിവൻ ചെയ്തു+അനുഗ്രഹം= ചെയ്തനുഗ്രഹം ഇത്യാദിസന്ധികളെക്കൊണ്ട് അൎത്ഥബോധത്തിന്നു ക്ലേശമുണ്ടാക്കിത്തീൎത്തിരുന്നില്ലെങ്കിൽ ഈ കാവ്യം എത്ര സരളമാകുമായിരുന്നു! ദാക്ഷിണാത്യന്മാൎക്കു മാത്രം രുചിക്കുന്ന ചില പ്രയോഗങ്ങൾ കാണുന്നതും കൂടാതെ കഴിക്കാമായിരുന്നു. നല്ല പാഠ്യപുസ്തകങ്ങളുടെ ക്ഷാമം നിമിത്തം വല്ലതും പലതവണ പാഠ്യമാക്കിത്തീൎക്കുന്ന പാഠപുസ്തകക്കമ്മിററിക്കാരുടെ ദൃഷ്ടി ഈ പുസ്തകത്തിൽ പതിയുന്നതായാൽ വിദ്യാൎത്ഥികൾക്കു ചവച്ചതുതന്നെ ചവക്കാതെ കഴിക്കാം.

---

# പലവക

ഉപോദകയുടെ (വശളി) സ്വരസത്തിൽ, അതിമധുരം സമൂലം കല്ക്കമായി ചേൎത്തു കാച്ചിയ വെളിച്ചെണ്ണ തീപ്പൊള്ളലിന്നു സദൌഷധമാകുന്നു. ഈഎണ്ണ പുരട്ടിയാൽ ദാഹംപററീട്ടുള്ള ഭാഗം വെളുക്കയോ പൊള്ളുകയോ ചെയ്യുന്നതല്ല.

* *

ദശാവിശേഷങ്ങൾക്കു മനുഷ്യനെ നിയമിപ്പാൻ ശക്തിയില്ല. മനുഷ്യൻ ദശാവിശേഷങ്ങളുടെ നിയന്താവാണു താനും. നാം സ്വതന്ത്രന്മാരാകുന്നു. പുരുഷൻ പ്രകൃതിയെക്കാൾ അധികം ശക്തിയുള്ളവനാണ്.

* * *

കൊച്ചിസൎക്കാരിൽനിന്നു നടത്തിവരുന്ന കൃഷിവ്യവസായപ്രദൎശനം ഈ വരുന്ന മകരം ൫-ാംനു- മുതൽ ഇവിടെവച്ച് ആരംഭിക്കുന്നതാകുന്നു. ഇക്കൊല്ലത്തെ പ്രദൎശനവും പതിവുപ്രകാരം നന്നായി നടക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

* * *

ഡൽഹിപട്ടാഭിഷേകമഹോത്സവം കൊണ്ടാടുന്നതിൽ തൃശ്ശിവപേരൂർനഗരവാസികൾ പ്രദൎശിപ്പിച്ച അത്യുത്സാഹം വളരെ അഭിനന്ദനീയംതന്നെയാണ്. പലവിധത്തിലുള്ള ആഘോഷങ്ങളെക്കൊണ്ട് അന്നത്തെ ദിവസം അനദ്ധ്യായമില്ലാത്ത ആഹ്ലാദപ്രവാഹംതന്നെയായിരുന്നു. തെരുവീഥികളെല്ലാം വിശേഷമായി അലങ്കരിച്ചിട്ടുണ്ടായിരുന്നു. ബ്രിട്ടിഷുസാമ്രാജ്യത്തിൻെറ പ്രത്യേകചിഹ്നമായ 'യൂനിയൻജാക്ക്' എന്ന കൊടി എല്ലാടത്തും വിളങ്ങിയിരുന്നു. ചവിട്ടുവണ്ടിക്കാരുടെ ഘോഷയാത്ര ഈ നഗരവാസികളുടെ മനോധൎമ്മങ്ങളിലൊന്നാണ്. അതും വളരെ ഭംഗിയായി കലാശിച്ചു. ചക്രവൎത്തിതിരുമനസ്സിലേയും ചക്രവൎത്തിനിതിരുമനസ്സിലേയും മഹാരാജാവുതിരുമനസ്സിലേയും ഛായകൾ ആനപ്പുറത്തു കയററിയെഴുന്നള്ളിച്ചുകൊണ്ടുള്ള പ്രധാനഘോഷയാത്രയിൽ പതിനായിരത്തിലധികം ആളുകൾ ചേരുകയുണ്ടായി. വെടിക്കെട്ടുകൾ, ദീപമാല, ജ്വാലാകൂടം (Bonfire) മുതലായ പല കാഴ്ചകളും നയനാനന്ദകരങ്ങളായിരുന്നു. അലങ്കരണത്തിൻെറ കാൎയ്യത്തിൽ മെച്ചം നേടിയിരുന്നതു 'മംഗളോദയം' കമ്പനിക്കാരാണെന്നാണു പരക്കെയുള്ള അഭിപ്രായമെന്നു ഞങ്ങൾതന്നെ പ്രസ്താവിച്ചാലും അത് ആത്മപ്രശംസയാവാൻ തരമില്ല. ഇല്ലാത്ത ഗുണം ഉണ്ടെന്നു പറഞ്ഞാലല്ലേ പ്രശംസയാകയുള്ളു. ജ്വാലാകൂടവും 'മംഗളോദയ' പ്രവൎത്തകന്മാരുടെ വകയായുള്ള ഒരു വിശേഷവിധിയാണ്. അഗതികൾക്ക് അന്നദാനം, ദേവാലയങ്ങളിൽ പ്രാൎത്ഥനതുടങ്ങിയുള്ള ദൈവികകാൎയ്യങ്ങളും നടത്തുകയുണ്ടായി. നിഷ്കളങ്കമായ രാജഭക്തിയും ആഹ്ലാദവും സമാധാനവും എല്ലാവരുടേയും മുഖങ്ങളിൽ പ്രതിഫലിച്ചുകണ്ടിരുന്ന ആ ശുഭദിവസത്തിൻെറ സ്മരണം കാലംകൊണ്ടുകൂടി മാഞ്ഞുപോകുന്നതല്ല. ഡർബാറാഘോഷം ഭംഗിയായി നടത്തിയതിൽ നഗരവാസികളുടെ പ്രതിനിധികളായ മഹാന്മാരെ പ്രത്യേകിച്ചും ഞങ്ങൾ അഭിനന്ദിക്കുന്നു.

# മംഗളാശംസകൾ

താരാർമാതിൻവിലാസംതടവിവിലസിടും
ഭാരതക്ഷോണിയാലും
പേരാൽശ്രീമേരിയെന്നിങ്ങിനെപുകഴ്മതി-
പ്രാജ്ഞയാംരാജ്ഞിയാലും
ദാരാഢ്യന്മാരിലഗ്രേസരനിലകലരും
പഞ്ചമൻജോൎജ്ജുസാമ്രാ-
ട്ടാരാജിക്കട്ടെനന്മെച്ചിരതരമലിവിൽ
കാത്തുകൊണ്ടാത്തസൌഖ്യം.

വി. നാരായണമേനോൻ.

അമാനുഷഗുണങ്ങളാൽമഹിതനാം
മഹാനാംഗല-
ക്ഷമാപതിയുമാവിധംമഹതിമേ-
രിയാം റാണിയും
സമാഹിതമനസ്കരായ്സരസമി-
ന്ത്യയെക്കാത്തഹോ
സമാശതമിരിക്കുവാൻകരുണവേ-
ണമേദൈവമേ.

കാരിപ്പുറത്തു കേശവൻനായർ.

13 *

## मंगळम् ।

आयातो भारतीयप्रथितगुणगण "स्रग्धरा"चक्रवर्त्ती
पायान्नः पञ्चमाख्यः श्रुतिषु मुखरितोजोर्ज्जितोधर्मवर्त्ती
मायाधीनैरदृष्टः स्वगतहरिगुणख्यापनस्वातपत्र-
"च्छायाधीनांगहृष्टः" कलितरविगुणः पावनश्चक्रवर्त्ती ॥

प. कृष्णशर्मा.

# जातिः ।

(अनुबन्धः)

एवं सम्प्रति सुलभीभूते वेदग्रन्थे मन्वाद्युक्तरीत्या जातिनिबन्धना प्रतिपादिता वा न वेति प्रश्नस्य निस्संशयं 'नो' इत्युत्तरमाह चत्वारिंशद्वत्सरानस्मद्वेदेष्वविश्रमकृतपरिश्रमो मोक्षमूलकाख्यो यौरोप्यपण्डिताग्रेसरः । कालक्रमादुत्पनीपद्यमानानामुच्चावचानां जातिक्रमाणामात्मोत्कर्षपरापकर्षपर्यवसायिनां ब्राह्मणजात्या स्वसात्कृतानां विशिष्टाधिकाराणां शूद्रजातेः शिरस्यारोपितानां नीचवृत्तीनां च प्रमाणतया वेदमन्त्रेषु किमपि नोपलभामहे । भिन्नभिन्नानां जनवर्गाणां सहवसतेः सजग्धेः सपीतेश्च निषेधकं किमपि वेदे न दृश्यते । भिन्नजातीयोद्वाहप्रतिषेधकं तादृशविवाहोत्पन्नसन्ततीनां पातित्यप्रतिपादकं वा किमपि तत्र नाभिधीयते । अर्वाचीनतया गणितेभ्यो वेदभागेभ्यो ब्राह्मणाख्येभ्यो भिन्नेषु प्राचीनतमेषु मन्त्राख्येषु तद्भागेषु पुरुषसूक्तान्तर्गते श्लोके एकस्मिन्नेव विराडवयवतया विप्रक्षत्रविट्छूद्राः कथिताः; यथा, "यत् पुरुषं व्यदधुः कतिधा व्यकल्पयन् मुखं किमस्य कौ बाहू कावूरू पादावुच्येते, ब्राह्मणोऽस्य मुखमासीत् बाहू राजन्यः कृतः ऊरू तदस्य यद्वैश्यः पद्भ्यां शूद्रोऽजायत" इति । ऋग्वेदे मन्त्रान्तरेषु कुत्राप्यदृष्टानामाधुनिकप्रयुज्यमानानां शूद्रराजन्यादिपदानामत्रोपलम्भादन्यमन्त्रसमुदायापेक्षयैषोऽर्वाक्कालिक इति वेदकालादिपरीक्षकैर्यौरोप्यदूरदर्शिभिः सयुक्तिकमुपपादितम् । तद्युक्तीनामनभ्युपगमेऽपि मन्वादिप्रतिपादितजातिनियमोपष्टम्भकतयात्र यदि किमप्यधिगम्यते तर्हि जातिर्मताङ्गभूता वेदाभ्युपगता चेत्युक्तिर्युक्तैव स्यात् । वस्तुतस्तु जातिर्न वेदानुशासनान्तर्भूता, तथा च तन्नियमातिक्रमणे वैदिकधर्मोल्लङ्घनजन्यप्रत्यवायप्रसक्तिरेव नास्तीत्ययत्नमेव वेदप्रामाण्यवादिनो हिन्दुजनान् बोधयितुं शक्यम् । आसेतुहिमालयमास्मिन् महति हिन्दुदेशे तत्र तत्र विचित्ररीत्या प्रवर्त्यमानोऽयं जातिनियमः पौरुषेय एव । तं च त एव व्यवातिष्ठिपन्, ये स्वयं ततः प्रयोजनमन्यजनाभ्यधिकमध्यगमन् । वेदाविरुद्धानेकाचारान्तरवदयमपि जात्याचारश्चिरन्तनतया जनैराद्रियते । परं तु नायं वेदानुशि-

वैत्सरचतुश्शत्याः प्राग्यौरोप्यदेशे बहवो
तणाचाराः क्रिस्तुवेदं प्रमाणीकुर्वद्भिर्जनैरनु-
अभूवन् । स्वयमनधीततद्वेदास्ते स्वपुरो-
पदिष्टं सर्वमपि निर्विशङ्कमङ्ग्यकुर्वन् ।
तदानीं परिष्कारोद्युक्ताः कतिचन धीराः
सम्यगधीत्य पुरोहितैः स्वप्रयोजनमात्रतत्-
कल्प्यमानान् परोपद्रवहेतूंस्तानाचारान्
ननुशिष्टान् प्रख्याप्य परमं जनोपकारमा-
। एवमत्र हिन्दुदेशेऽपि सर्वप्रमाणभूतं
समधीत्य तदनुक्तानसमञ्जसानर्वाचीन-
न्यान् जात्याचारान् निराकर्त्तुं लोकोप-
रताः केऽपि धीराः सम्प्रति प्रयतन्ते ।
पत्या सहानिच्छन्त्या अपि तत्पत्न्याश्चि-
रूपः पापाचारस्तत्प्रयत्नादेव चिरादिह
ऽभूत् । स्तनन्धयप्रायाणां कुमारीणां प-
विधिर्विधिवशात्तत्परिणेतृमरणे तासां पुन-
निषेधश्चेत्युभयमपि वेदानुक्तत्वादनेकानर्थ-
नादरणीयमिति तन्निराकरणाय मनी-
कैश्चिदिदानीमप्यनीषत् प्रयस्यते । फलि-
भूयते तत्रतत्र तत्प्रयत्नैः । एतादृशाः पर-
गता जात्याचारा यद्यपि न श्रुत्युक्तास्तथापि
वदेव श्रद्धेया इत्यभियुक्तैर्ब्राह्मणैरभिधीय-

मन्त्रब्राह्मणात्मकभागद्वयघटिताश्चत्वारो
सन्तीति तावत्तेषां वादः । तत्राकृत्रिमम-
मात्मक ऋग्वेद एक एवेति सूपपादम् ।
गातृभिर्गेयानेव मन्त्रानन्तर्भावयन् साम-
ऋग्वेदादुद्धृतप्रायः । यजुर्वेदोऽपि होत्रे प्र-
द्भिरध्वर्युभिः प्रयोग्यानि वाक्यानि विना
तदुच्चार्यऋग्वेदान्तर्गतमन्त्रात्मक एव । अ-
वस्तु सर्वापेक्षयार्वाक्कालिकतर एवेति नि-
दम् । यदत्र बहव ऋग्वेदस्था एव मन्त्रा-
स्तथा काश्चन कालवैलक्षण्यज्ञापिका लौकिक-
गाथा विविधाश्चाभिचारप्रयोगा उपलभ्यन्ते ।
एवं च ऋग्वेद एक एव सर्वथा वेदत्वेन प्र-
माणीकरणीय इत्यायातम् । तत्र प्राचीनतमा-
नां मन्त्राख्यभागानामपौरुषेयत्वस्थापनाय या
युक्तयो वेदभाष्यकारादिभिरुक्तास्ता एव विशे-
षेण तदितरभागानामपीश्वरोक्तत्वं स्थापयन्ती-
त्याहुर्व्याख्यातारः । एतेषु ब्राह्मणाख्यभागेष्वे-
व तेषामाचार्यकप्रयुक्तोत्कर्षं साधयितुमुपयु-
क्तं बहूक्तमस्ति । वेदप्रामाण्येन सिसाधयिषि-
ता विशेषाधिकारा यदैव तैराचार्यैरन्वभूयन्त
तदैवैते ब्राह्मणाख्यभागा वेदेषु प्रक्षिप्ता इति ना-
सम्भाव्यमेतत् । अस्तु वैतेषां ब्राह्मणानामपि
मन्त्रवदेव चिरन्तनता । तथाप्याधुनिकविवि-
धजातिसङ्केतप्रमाणभूतं तत्रापि न किञ्चित् प्र-
तिपादितमस्ति । किं तु पूर्वोक्तवैव चातुर्वर्ण्य-
मेव । त्रयाणामुत्कृष्टवर्णानामार्यसंज्ञानामवरव-
र्णस्य शूद्रस्य च तत्र महदन्तरं कल्पितम् ।
आर्याणां शूद्राणां च मिथो विवाहस्तत्र न स-
म्मन्यते । अथापि सोऽत्यन्तं निषिध्यत इति
न वक्तुं शक्यम्; यतो वाजसनेयसंहितायां
क्षत्ता पालागलीमेवमाह — "यद्धरिणो यवम-
त्ति न पुष्टं पशु मन्यते शूद्रा यदार्यजारा न
पोषाय धनायति" इति । मृगो यदा क्षेत्र-
स्थं धान्यं भक्षयति तदा क्षेत्री मदीयधान्य-
भक्षणेनायं पुष्टो जात इति न सम्यङ्मन्यते,
किं तु मदीयं क्षेत्रं भक्षितमिति दुःखी भवति ।
एवं यदा शूद्रा शूद्रजातिः स्त्री आर्यो जार उप-
पतिर्यस्यास्तादृशी भवति, आर्यो यदा शूद्रां
गच्छति, तदा शूद्रस्तद्भर्त्ता पोषाय न धना-
यति पुष्टिं नेच्छति । मद्भार्यार्येण भुक्ता सती

पुष्टा जातेति न मन्यते, किं तु व्यभिचारिणी जातेति दुःखितो भवतीत्यर्थः । आर्यैः शूद्रास्वीकारो नात्यन्तनिषिद्ध इत्यतः प्रतीयते । एतेषु ब्राह्मणेषु क्वाचित्कतया सम्मिश्रजातीनां कथनं तु जीविकाभेदाभिप्रायकमेव । जघन्यजातयः शूद्रा अतिनिकृष्टास्तत्रोक्ताः; यत्सम्पर्काद्यज्ञिया आर्या अशुचीक्रियन्ते । ये च क्वचिद्रक्षांसीत्यप्युच्यन्ते । किं त्वेतेषु वेदार्वाचीनतरकालोत्पन्नग्रन्थेष्वपि मन्वाद्युक्तात्यन्तसङ्कुलीभूतजातिविषयकनियमसहस्राणि वृथैव गवेष्यन्ते । —— एवं सत्यस्मदाचार्यैश्चरमेयं युक्तिरुपन्यस्यते । 'यद्यपि साक्षाद्वेदे परम्पराप्राप्तजातिनियमप्रमाणतया न किमपि पश्यामः । तथापि चिरतरप्रलीनासु तच्छाखासु तदभूदेवेत्यवश्यमभ्युपेयम् । यतो मन्वादयो धर्मशास्त्रकाराः सत्यवद्याः प्रामाणिका निष्प्रमाणं किमपि न निबध्नीयुः । अतस्तत्प्रणीतनियमा असति वेदविसंवादे प्रलीनशाखामूलका इति सर्वथैव ग्राह्याः' इति । "शाखानां विप्रकीर्णत्वात् पुरुषाणां प्रमादतः नानाप्रकरणस्थत्वात् स्मृतेर्मूलं न दृश्यते" । "दृश्यते ह्यद्यत्वेऽप्यर्थविस्मरणं ग्रन्थनाशश्च," "न च प्रलयो न सम्भाव्यते, दृश्यते हि प्रमादालस्यादिभिः पुरुषक्षयाच्च" इत्यादीन्युक्तयुक्तेर्मूलानि । आपस्तम्बसूत्रव्याख्याकृता हरदत्तेन प्रतिपादितामीदृशीं युक्तिं निराकुर्वंस्तन्त्रवार्तिककृदित्थमाह "मृतसाक्षिकव्यवहारवच्च प्रलीनशाखामूलत्वकल्पनायां यस्मै यद्रोचते स तत् प्रमाणीकुर्यात्" इति । अन्यत्र च "येन यत्नेन मन्वाद्यैरात्मवा[क्]क्यं प्रपाठितं, कस्मात्तेनैव तन्मूलं चोदना[ऽ]समर्पिता? । यस्यैव यदाभिप्रेतं स एव तत्प्रली[]नशाखामस्तके निक्षिप्य प्रमाणीकुर्यात्" इति आपस्तम्बोऽप्याह "ब्राह्मणोक्ता विधयः, तेष[ा]मुत्सन्नाः पाठाः प्रयोगादनुमीयन्ते; यत्र [तु] प्रीत्युपलब्धितः प्रवृत्तिर्न तत्र शास्त्रमस्ति, [त]दनुवर्त्तमानो नरकाय राध्यति" इति । कुमा[]रिळेनाप्युक्तम् । "यैश्च मन्वादिस्मृतीनाम[ु]त्सन्नवेदशाखामूलत्वमभ्युपगतं तान् प्रति [बु]रां शाक्यादिभिरपि शक्यं तन्मूलत्वमेव [व]क्तुम्; को हि शक्नुयादुत्सन्नानां वाक्या[नाम]येयत्तानियमं कर्तुम्? ततश्च यावत् कि[ञ्चित्] कियन्तमपि कालं कैश्चिदाद्रियमाणं प्री[]गतं तत्प्रत्यक्षशाखाविसंवादेऽप्युत्सन्नशाख[ामू]लत्वावस्थामनुभवत्तुल्यकक्ष्यतया प्रतिभाय[ात्]" इति । व्यासादिभिरपि श्रुतिस्मृतिपुराणानां [प]रस्पराविसंवादे पूर्वपूर्वप्रामाण्यमभ्युपगतम् [।] स्मृतीनां पुराणानां च पौरुषेयत्वात्तत्र विप्रलम्भाः सम्भाव्या एवेति हि तदा[श]... स्मृतयः पुराणानि च सद्भिर्बुद्धिमद्भिः [परीक्ष्य] तानीत्यादरणीयानि । परं तु तन्नियमाः [] यत्वाद्यथान्यायं यथात्मतुष्टि च शिष्टैर[] शक्या एव । अत एव हि मनुनापि "वेदो[ऽखि]लो धर्ममूलं स्मृतिशीले च तद्विदाम् । [आ]चारश्चैव साधूनामात्मनस्तुष्टिरेव च" इ[ति] तुष्टेरपि धर्म्ममूलत्वमुक्तम् ।

(शिष्टमग्रे)

केरळवर्मा, सि. एस्.

—**********—

# വാക്യതത്വം

ആയുസ്സു പരിമിതമാണ്. പഠിപ്പാനുള്ള വിഷയങ്ങളോ അസംഖ്യം. സത്തായിട്ടുള്ളതു നാം പഠിച്ചാൽ എളുപ്പത്തിൽ ഫലമനുഭവിക്കാം. പന്തിരാണ്ടു ശാസ്ത്രം പഠിച്ചാലുണ്ടാകുന്ന വ്യുൽപത്തി ഈ ലളിതലഘുപുസ്തകം വായിച്ചാൽ സിദ്ധിക്കും. വെറുതെ കുഴക്കണ്ട. ഇതിലെ സംസ്കൃതവാചകങ്ങൾ വളരെ സുഗമങ്ങളാണ്.

വില അണ 6. കാലിക്കോബൈണ്ട് 12 ണ.

മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ് — തൃശ്ശിവപേരൂർ.

---



# രസികരഞ്ജിനി

ഈ മാസികയുടെ താഴെ നമ്പ്ര് ചേർന്ന ലക്കങ്ങൾ ഇവിടെ വില്പനയ്ക്കു തയ്യാറുണ്ട്. ലക്കം ഒന്നിന്നു വില രണ്ടണമാത്രം. തപാൽകൂലി പുറമെ.

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി. പി. യായി അയക്കുന്നതാണ്.

| | |
|---|---|
| പുസ്തകം 1 | ലക്കങ്ങൾ 2, 3, 4, 6, 7 |
| പുസ്തകം 2 | എല്ലാ ലക്കങ്ങളും |
| പുസ്തകം 3 | 2, 3, 4, 7, 8, 12 |
| പുസ്തകം 4 | എല്ലാ ലക്കങ്ങളും ; |
| പുസ്തകം 5 | 1, 2, 3, 4, ലക്കങ്ങൾ |

മാനേജർ, മംഗളോദയം കമ്പനി, ലിമിററഡ്, തൃശ്ശിവപേരൂർ.

# മംഗളോദയം

**വരിസംഖ്യ**

തപാൽക്കൂലി അടക്കം

| | |
|---|---|
| ഒരു കൊല്ലത്തേയ്ക്കു മുൻകൂർ | ക 2—8—0 |
| ആറുമാസത്തേയ്ക്കു ,, | ക 1—6—0 |
| ഒററപ്രതിക്കു | ക 0—4—0 |

വി. പി. കമീഷൻ പുറമെ.

**പരസ്യക്കൂലി**

വരി ഒന്നുക്കു 0—3—

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകം ക്കു നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവ അവരവർ അടക്കേണ്ട സംഖ്യ ഉടനെ ച്ചു രശീതി വാങ്ങേണ്ടതാണ്.

മാസികസംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവൎക്കു വ മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്രകൂടി കുറിച്ചാൽ ഉടൻ മറുവടി അയപ്പാ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതിരുന്നാൽ ഏഴു ദിവസത്തിനകം അറിവു ത ണ്ടതാകുന്നു.

മാനേജർ.

---

# മംഗളോദയംകമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

ഡയറക്ടർമാർ

1 മഹാമഹിമശ്രീ കൊച്ചി 11-ാംകൂർ രാമവൎമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു
2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. വലിയനാരായണൻ നമ്പൂതിരിപ്പാട് അവൎകൾ
3 ,, എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാട് ,,
4 ,, വടക്കിനിയേടത്തു കിരാങ്ങാട്ടുമനയ്ക്കൽ ശ്രീധരൻ അനുജൻ നമ്പൂതിരിപ്പാട് ,,
5 ,, സി. ടി. ഓവിഞ്ഞിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,
6 ,, കുറൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,
7 ,, ടി. ഐ. എം. പൊറമത്തൻ നമ്പൂതിരി ,,
8 ,, പുന്നശ്ശേരി നീലകണ്ഠശൎമ്മാ ,,
9 ,, മ- രാ- രാ- ചങ്ങരംകോത കൃഷ്ണൻകൎത്താവ് ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി ഏ-ക്കു ൧൦ ക വീതം ൩-൦൦൦ ഷെയറിൽകൂടി ൩൦൦൦൦ ക മൂലധനമായി ഏൎപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്ലച്ചുകൂടം അച്ചുകൂടം തിറുവാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷു, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലും കൂടി ഏതുതരത്തിലുമുള്ള അച്ചുകുത്തുജോലികളും ആദായനിരക്കിൽ വൃത്തിയായും കൃത്യത്തിനും നടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നു പുറമെ ദേശമംഗലത്തുനിന്നു ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. യ നാരായണൻ നമ്പൂതിരിപ്പാടവൎകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ന്ന മംഗളോദയം മാസികയും കമ്പനിയിൽനിന്നും ഏറെറടുത്തിരിക്കുന്നു. ഗ്രന്ഥങ്ങൾ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂൎവ്വാധികം തിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി- കമ്പനി മാനേജരെ അറിയിച്ചാൽ ഹരജിഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളൂ.

മാനേജർ

# ൧൦൮൭ മകരം

# മംഗളോദയം

പുസ്തകം 4
ലക്കം 3

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക.

## വിഷയങ്ങൾ

---



വരിസംഖ്യ
2—8—0

കേരളകല്പദ്രുമം അച്ചുക്കൂടം
മംഗളോദയം കമ്പനി ക്ലിപ്തം
തൃശ്ശിവപേരൂർ.




ആഗ്രയിലെ ടാജ്മഹാൽ.

# മംഗളോദയം
## മാസിക

പുസ്തകം ൨ | മകരമാസം | ലക്കം ൩


### മംഗളം.

ഭൂതാനാം ചീത്തൊരാത്തിം മികവൊടു ധരണൌ ജാതു ദൂരീകരിപ്പാൻ
വീതാതങ്കം യദൂനാം കുലമതിലിടയപ്പൈതലായ്ജാതവന്തം
കാതോളം നീണ്ട കണ്ണിൻ മുനകളുടെ കളിക്കൂത്തരങ്ങബ്ലീജായാ
മീതേമീതേ മികംഭക്തിയൊടഖിലധരാധാരമാരാധയാമഃ

പാലാഴിമഥനം

# നൂറെറട്ടുപനിഷത്തുകൾ



'ജ്ഞാനകാണ്ഡ'മെന്നും, വേദാന്തമെന്നും പറയുന്ന ഉപനിഷത്തുകൾ ആത്മതത്വത്തെ പ്രതിപാദിക്കുന്ന വേദഭാഗങ്ങളാകുന്നു. ഇവയും മററുള്ള വേദഭാഗങ്ങളെപ്പോലെ അനാദികളും സ്വയംപ്രാമാണ്യമുള്ളവയുമാണെന്നു പുരാതനഹിന്ദുക്കൾ സിദ്ധാന്തിച്ചിരിക്കുന്നു. ശബ്ദജാലമയമായ പ്രബന്ധത്തിന്ന് ഒരു പ്രണേതാവും ഉൽപത്തിയും ഇല്ലെന്നു വാദിക്കുന്നതു യുക്തിവിരുദ്ധമാകയാൽ നവീനന്മാർ 'അനാദിത്വ'ത്തെ അനിശ്ചിതമായ ആദിയോടു കൂടിയതെന്നു വ്യാഖ്യാനിക്കുന്നു. ഇങ്ങിനെ വ്യാഖ്യാനിക്കുന്നതുകൊണ്ടു വേദത്തിന്റെ പ്രാമാണ്യത്തിന്നു യാതൊരു ഹാനിയും വരുന്നതല്ല. വേദത്തിൽ പറയുന്ന തത്വങ്ങളുടെ യാഥാർത്ഥ്യവും മഹിമയുമാണ് അതിന്ന് അപ്രതിഹതമായ പ്രാമാണ്യം കൊടുത്തിരിക്കുന്നത്.

ഏതു സാഹിത്യത്തിലെ ഗ്രന്ഥരാശി പരിശോധിച്ചാലും പുരാതനഗ്രന്ഥങ്ങളുടേയും അർവ്വാചീനഗ്രന്ഥങ്ങളുടേയും ഭാഷാരീതിക്കു ഗണനീയമായ ഭേദഗതിയുള്ളതായി കാണുന്നുണ്ട്. കൃഷ്ണപ്പാട്ട്, കേരളപ്പഴമ തുടങ്ങിയുള്ള പുരാതനഗ്രന്ഥങ്ങളിലെ മലയാളവും, ഇന്നത്തെ 'പത്രമലയാള'വും ഒരു ഭാ

ഷയാണെന്നു പറഞ്ഞാൽ വിശ്വസിപ്പാൻ കൂടി പ്രയാസമാണ്. ബൈബിളിംഗ്ലീഷിന്നും, ഇരുപതാം നൂററാണ്ടിലെ ഇംഗ്ലീഷിന്നും തമ്മിൽ വളരെ അന്തരമുണ്ട്. ഇങ്ങിനെ എല്ലാ സാഹിത്യങ്ങളിലും കാണാവുന്നതാണ്. അതുകൊണ്ടു കാലക്രമത്തിൽ ഭാഷക്കു പല മാററങ്ങളും വരുന്നുണ്ടെന്നുള്ളതു സാർവ്വത്രികമായ തത്വമാണ്. ഈ തത്വത്തെ അടിസ്ഥാനപ്പെടുത്തി നോക്കുമ്പോൾ വേദഗ്രന്ഥങ്ങൾക്കും കാലഭേദമുണ്ടെന്നു തെളിയുന്നു. ഋഗ്വേദത്തിലേയും യജുർവ്വേദത്തിലേയും ഭാഷകൾക്കുതന്നെ വലിയ വ്യത്യാസം കാണുന്നുണ്ട്. സാധാരണസംസ്കൃതവ്യുൽപന്നന്മാക്കു ഋക്സംഹിത ചൊല്ലിക്കേൾപ്പിച്ചാൽ അവക്കു് അത്ഥബോധത്തിന്റെ ഗന്ധംപോലുമുണ്ടാകുന്നതല്ല. യജുർവ്വേദസംഹിതയിലെ മിക്കഭാഗങ്ങളും സുഗമങ്ങളുമാണ്. അതുകൊണ്ട് അവയുടെ കാലത്തിന്നു വ്യത്യാസമുണ്ടെന്നും യജുർവ്വേദം ഋക്കിനെക്കാൾ നവീനമാണെന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

സംഹിതകളിലേയും ഉപനിഷത്തുകളിലേയും ഭാഷക്കു വലിയ വ്യത്യാസം കാണുന്നതുകൊണ്ട് ഉപനിഷത്തുകളുടെ ഉൽപത്തി പിൻകാലത്താണെന്നു സിദ്ധിക്കുന്നു. എന്നാൽ ഉപനിഷത്തുകൾതന്നെ എല്ലാം ഒരു കാലത്തുണ്ടായവയല്ലെന്ന് അവയുടെ ഭാഷാഭേദംകൊണ്ടും വിഷയവ്യത്യാസംകൊണ്ടും വിശദമാകുന്നുണ്ട്. 'നൂറെറട്ടുപനിഷത്തുകൾ' ഇപ്പോൾ അച്ചടിച്ചു പുറത്തു വിട്ടു കഴിഞ്ഞിട്ടുണ്ടെങ്കിലും ഇനിയും അസംഖ്യം ഉപനിഷത്തുകൾ ലിഖിതഗ്രന്ഥങ്ങളായി കിടപ്പുണ്ടെന്നു സാഹിത്യപണ്ഡിതന്മാർ പരിശോധിച്ചറിഞ്ഞിരിക്കുന്നു. ഇപ്പോൾ പ്രസിദ്ധപ്പെടുത്തിക്കാണുന്ന ഉപനിഷത്തുകളിൽ ഈശാവാസ്യം തുടങ്ങിയുള്ള ദശോപനിഷത്തുകൾമാത്രമെ ആദികാലത്തുണ്ടായിരുന്നുള്ളുവെന്നും, അവകമാത്രമെ 'ഉപനിഷത്ത്' എന്ന പേരിന്നു യഥാത്ഥത്തിൽ അഹ്തയുള്ളുവെന്നും വിചാരിപ്പാൻ പല ലക്ഷ്യങ്ങളും സഹായിക്കുന്നുണ്ട്.

വ്യാസമഹഷിയുടെ ബ്രഹ്മസൂത്രങ്ങളിൽ ഉപനിഷത്തുകളുടെ താൽപര്യങ്ങളെപ്പററി രചിച്ചിരിക്കുന്ന അധികരണങ്ങളിൽ ദശോപനിഷത്തുകളിലെ വാക്യങ്ങളെയാണ് ഉല്ലേഖനം ചെയ്തിരിക്കുന്നത്. മററുള്ള ഉപനിഷത്തുകളും അന്നുണ്ടായിരുന്നുവെങ്കിൽ അവയെ സൂചിപ്പിച്ചുകൊണ്ടെങ്കിലും സൂത്രങ്ങളിൽ പ്രസ്താവിച്ചിരിക്കേണ്ടതാണല്ലോ. എന്നു മാത്രമല്ല, ആത്മതത്വത്തെ പ്രതിപാദിക്കുക എന്നുള്ള ലക്ഷണം ദശോപനിഷത്തുകളിലെല്ലാം കാണുന്നുണ്ട്; അതിനാൽ ആത്മതത്വത്തെപ്പററി യാതൊന്നും പ്രസ്താവിക്കാതേയും മറേറാരൊ വിഷയങ്ങളെ സ്ഥാപിച്ചുകൊണ്ടും പുറപ്പെട്ടിട്ടുള്ള ഉപനിഷൽഗ്രന്ഥങ്ങൾ പിന്നിട്ടുള്ള പല വഗ്ഗക്കാരും ചില പ്രത്യേക കാരണങ്ങളിന്മേൽ നിമ്മിച്ചവയാണെന്നു വിചാരിക്കേണ്ടിവരുന്നു.

ശിവൻ, വിഷ്ണു, ദേവി, ഗണപതി മുതലായ സഗുണമൂത്തികളുടെ പ്രാശസ്ത്യത്തെ സ്ഥാപിക്കുകയാണു ചില ഉപനിഷത്തുകളിൽ ചെയ്തിരിക്കുന്നത്. മററു ചില ഉപനിഷത്തുകളിലെ വിഷയം ഭസ്മരുദ്രാക്ഷധാരണമാണ്. ഗോപീകുറിയിടുന്നതു മോക്ഷപ്രദമാണെന്നു വേറെയൊന്നിൽ പ്രതിപാദിച്ചുകാണുന്നു. നാമോച്ചാരണത്തിന്റെ മാഹാത്മ്യമാണു മറെറാന്നിൽ വിസ്തരിച്ചിരിക്കുന്നത്. ഗണപതിയുടെ കൊമ്പും തുമ്പിയും വണ്ണിപ്പാനാണ് ഒരുപനിഷത്തിന്റെ പുറപ്പാട്. പോരെങ്കിൽ ഗോപസ്ത്രീ

കളുടെ രാസക്രീഡയും ശ്രീകൃഷ്ണന്റെ കാമപാരവശ്യവും ഉപനിഷത്തുകളിലെക്ക കടന്നുകൂടിട്ടുണ്ട്. ഈ വക ഉപനിഷത്തുകളെല്ലാം ഓരോ മൂൎത്തികളെ ആരാധിക്കുകയും ഓരോ നടവടികളെ അനുഷ്ഠിക്കുകയും ചെയ്യുവരുന്ന വകക്കാർ അവരവരുടെ മതസ്ഥാപനത്തിന്നായി കെട്ടിച്ചമച്ചിട്ടുള്ളവയാണെന്ന ഒരു നോട്ടത്തിൽ തന്നെ കാണ്മാൻ കഴിയുന്നതാണ്.

ഗതാനുഗതികത്വം ഭാരതീയന്മാരെ പണ്ടെക്കപണ്ടെ പിടികൂടീട്ടുള്ളതായി അവരുടെ സാഹിത്യചരിത്രത്തിൽനിന്നു സ്പഷ്ടമാകുന്നുണ്ട്. ഒരു കാലത്തു സൂത്രങ്ങൾക്ക പ്രാമാണ്യമുണ്ടായിരുന്നു. അന്നു സകലവിഷയംങ്ങളും സൂത്രത്തിൽ പറവാനായിരുന്നു ഭാരതീയന്മാരുടെ അഭിനിവേശം. സൂത്രവും ഭാഷ്യവുമില്ലാത്ത ശാസ്ത്രം ശാസ്ത്രമല്ലെന്നു വന്നപ്പോൾ തന്നെ നമ്മുടെ ശാസ്ത്രങ്ങളുടെ ഉൽഗതിയൊന്നു നിലച്ചു. പുരാണങ്ങൾക്ക പ്രാധാന്യം കിട്ടിയപ്പോൾ സകലവിഷയത്തിലും പുരാണങ്ങളുടെ പുറപ്പാടായി. വൈദ്യവും ജ്യോതിഷവും എന്നു വേണ്ട വ്യാകരണം പോലും പുരാണത്തിൽ വന്നു കഴിഞ്ഞു. ഇതിനെ തന്നെ ഉപനിഷത്തുകൾക്ക പ്രാശസ്ത്യമുണ്ടായിരുന്ന ഒരു കാലത്ത് എല്ലാവരും അവരവരുടെ മതം സ്ഥാപിപ്പാനായി നിൎമ്മിച്ചിട്ടുള്ള പല പ്രബന്ധങ്ങളും ഉപനിഷത്തുകളുടെ കൂട്ടത്തിൽ കണക്കാക്കിവന്നിട്ടുണ്ട്.

ദശോപനിഷത്തുകളിൽ പ്രതിപാദിക്കാത്തവയും വേദാന്തശാസ്ത്രത്തിലെക്ക് ഉപയോഗിക്കുന്നവയുമായ പല വിഷയങ്ങളുമടങ്ങിയ ചില ഉപനിഷത്തുകൾ ഈ നൂറെറട്ടിൽ അകപ്പെട്ടിട്ടുണ്ട്. ചിലതിൽ ദശോപനിഷത്തുകളിലെ മഹാവാക്യങ്ങളുടെ താൽപൎയ്യത്തെപ്പററിയുള്ള ചോദ്യോത്തരങ്ങളും മററുമാണു വിഷയം. ഇവയെല്ലാം വേദാന്തശാസ്ത്രം വികസിച്ചുവന്നതിന്നുശേഷം അതിന്റെ സാരാംശങ്ങളെ എടുത്തു നിൎമ്മിച്ചവയാണെന്നു വിചാരിക്കാവുന്നതാണ്. ഈ ഉപനിഷത്തുകളിലെ ഭാഷാരീതിക്കും ശാസ്ത്രഗ്രന്ഥങ്ങളിലെ ഭാഷാരീതിക്കും വളരെ അടുപ്പമുള്ളതുകൊണ്ട് ഇവ ശാസ്ത്രഗ്രന്ഥങ്ങളുണ്ടായ കാലത്തൊ, അതിന്നടുത്ത കാലത്തൊ ഉണ്ടായവയായിരിപ്പാനെളുപ്പമുണ്ട്. ഈ വക ഗ്രന്ഥങ്ങൾ വേദാന്തശാസ്ത്രത്തിന്റെ അനുബന്ധങ്ങളായി വകവെക്കാവുന്നതുകൊണ്ട് ഇവയെ ഉപനിഷത്തെന്നു വ്യപദേശിക്കുന്നതിൽ വലിയ അനൌചിത്യമുണ്ടെന്നു പറഞ്ഞുകൂടാ. എങ്കിലും ശിവനാണ് ഈശ്വരൻ അല്ല വിഷ്ണുവാണ് എന്നു തുടങ്ങിയുള്ള ശുഷ്കകലഹങ്ങൾക്ക് ഇടവരുത്തുന്നവയും സങ്കുചിതങ്ങളായ സിദ്ധാന്തങ്ങൾ നിറഞ്ഞവയുമായ ചില കുത്സിതഗ്രന്ഥങ്ങളെ ഉപനിഷത്തുകളുടെ കൂട്ടത്തിൽ കണക്കാക്കുന്നതുകൊണ്ടുള്ള ദുൎഘടം ചില്ലറയൊന്നുമല്ല. ഈ വക ഗ്രന്ഥങ്ങളാണു ഭാരതീയന്മാരുടെ മതവിശ്വാസത്തെ നാനാമാൎഗ്ഗങ്ങളിൽ പ്രവേശിപ്പിക്കുകയും അവൎക്ക് ഐകമത്യമില്ലാതാക്കുകയും ചെയ്യുന്നത്.

ഈ വക ഉപനിഷത്തുകളിലെ ഭാഷാരീതി പുരാണങ്ങളിലേയും അടുത്തകാലത്തുണ്ടായ കാദംബരിമുതലായ ഗദ്യകാവ്യങ്ങളിലേയും ഭാഷാരീതിയോടാണു സദൃശമായി കാണുന്നത്. ഇക്കാലത്തു പ്രചാരമില്ലാത്തവയും ഗഹനങ്ങളായ പ്രക്രിയകളെക്കൊണ്ടു സാധിക്കേണ്ടവയുമായ അനേകം ശബ്ദജാലങ്ങളടങ്ങിയ ഋഗ്വേദസംഹിതക്കും അപ്രാചീനങ്ങളായി ഗണിക്കേണ്ട ഈ വക ഗ്രന്ഥങ്ങൾക്കും തമ്മിൽ തേജസ്സിനും തിമിരത്തിന്നുമുള്ളപോലെ ഭേദഗതി കാണുന്നുണ്ട്.

ഈ അംശത്തെ പ്രത്യക്ഷപ്പെടുത്തുവാനായി ഋഗ്വേദസംഹിതയിൽനിന്നും മേല്പറഞ്ഞ ഉപനിഷത്തുകളിൽനിന്നും ചില ഭാഗങ്ങളെടുത്തു കാണിക്കുകതന്നെ വേണ്ടിയിരിക്കുന്നു.

യൂയംനരഉഗ്രാമരുതഃസുചേതുനാ
വിഷ്ടഗ്രാമാഃസുമതിംപിപർത്തന
യത്രാവോദിദ്യുദ്രദതിക്രിവിർദതീ
രിണാതിപശ്വഃസുധിതേവബർഹണാ

ഋക്സംഹിത

ആയുഃപല്ലവകോണാഗ്ര-
ലംബാംബുകണഭംഗുരം
ഉന്മത്ത ഇവ സന്ത്യജ്യ
യാത്യകാണ്ഡശരീരകം

യത്രനിശിതാസിശതപാതനമുൽപലതാഡനവൽ സോഢവ്യമഗ്നിദാഹോ ഹിമസേചനമിവാംഗാരാവർത്തനം ചന്ദനചർച്ചേവ നിരവധിനാരാചനികരപാതോ നിദാഘവിനോദനധാരാഗൃഹശീകരവർഷണമിവ സ്വശിരച്ഛേദഃ സുഖനിദ്രേവ മൂകീകരണമാനനമുദ്രേവ ബാധിര്യം മഹാനുപചയ ഇവേദം നാവഹേളനയാഭവിതവ്യമേവം ദൃഢവൈരാഗ്യാൽ ബോധോഭവതി.

മഹോപനിഷൽ

ഈ മാതിരിയിലുള്ള പദ്യഗദ്യങ്ങൾ കാളിദാസാദിമഹാകവികളുടെ കാലത്തുണ്ടായവയാണെന്നു സ്വയമായി വിളിച്ചുപറയുന്നുണ്ട്. വ്യാകരണനിയമങ്ങൾ ശരിയായി വ്യാപിക്കാത്തതുകൊണ്ടു 'ബഹുലം ഛന്ദസി' (ഛന്ദസ്സിൽ ഈ നിയമം ഇഷ്ടംപോലെ പ്രവർത്തിപ്പിക്കാം) എന്നു പലേടത്തും പറഞ്ഞിട്ടുള്ള പാണിനിമഹർഷി ഈ വക പ്രബന്ധങ്ങളെ ഛന്ദസ്സിന്റെ കൂട്ടത്തിൽ ഗണിച്ചിട്ടുണ്ടാവാനിടയില്ല. രാമായണം, ഭാരതം മുതലായ പുരാണഗ്രന്ഥങ്ങളിലെ കഥാപുരുഷന്മാരെക്കൊണ്ടു രമണീയമായ സംസ്കൃതഭാഷയിൽ ചോദ്യോത്തരരൂപമായി പുറപ്പെടുവിച്ചിട്ടുള്ള ഉപനിഷത്തുകൾ അനുകരിപ്പാൻ തുനിഞ്ഞ് അബദ്ധത്തിൽ ചാടിയ അർവ്വാചീനകൃതികളുടെ വികൃതികളാണെന്നു വരുവാൻ തരമുള്ളു.

ഹിന്ദുക്കളുടെ പുരാണഗ്രന്ഥങ്ങളിലും ഇപ്രകാരം ക്ഷുദ്രങ്ങളായ പല സംഗതികളും പിന്നീടു കൂട്ടിച്ചേർത്തു വിട്ടിട്ടുണ്ട്. മനസ്സാക്ഷിയെ വഞ്ചിക്കുന്ന മഹാവിരുതന്മാർ പുരാണകഥയാണെന്നു പറഞ്ഞ് എത്രവളരെ പൊളിക്കഥകളുണ്ടാക്കി നടപ്പാക്കീട്ടും നടപ്പാക്കുന്നതുമുണ്ടെന്നുള്ളതിനു കയ്യുംകണക്കുമില്ല. സാധുക്കളായ ജനങ്ങൾ അവയെല്ലാം വിശ്വസിച്ച് ഇതികർത്തവ്യതാമൌഢ്യംകൊണ്ടും ഈശ്വരപ്രസാദമോഹംകൊണ്ടും എത്രമാത്രം കുണ്ഠിക്കുന്നുണ്ട്! കുറെക്കാലം കഴിയുമ്പോൾ ഒരു വിരുതൻ വെണ്മണിനമ്പൂരിപ്പാട്ടിലെ അംബോപദേശത്തിനും കൂടി ഉപനിഷത്തെന്നോ പുരാണമെന്നോ പേരുകൊടുത്തു പ്രസിദ്ധപ്പെടുത്തില്ലെന്നുറച്ചുകൂടാ. അക്കാലം വരുമ്പോൾ ആസ്തികന്മാർക്കും 'വേദവിശ്വാസം' രാജിവെക്കുകയല്ലാതെ മറെറാരു ഗതിയും ഉണ്ടാകയില്ല.

# യൂറോപ്പിന്റെ പുനൎജ്ജന്മം

(തുടൎച്ച)

ഇന്ത്യാരാജ്യത്തെക്കുള്ള ഈ വഴി കണ്ടു പിടിപ്പാനുള്ള ഉത്സാഹം കൊണ്ട് ആരും കരുതാത്ത വേറെ ഒരു ഗുണംകൂടി ഉണ്ടായി. ഈ



മാൎഗ്ഗം കണ്ടുപിടിപ്പാനുള്ള ഉത്സാഹത്തിന്നിടക്കാണ് അമേരിക്കാരാജ്യം യൂറോപ്യന്മാർ കണ്ടു കിട്ടിയത്. ഈ പുതിയ രാജ്യം കണ്ടുകിട്ടിയതുകൊണ്ടു യൂറോപ്യന്മാരുടെ കച്ചവടം മുതലായ വ്യാപാരങ്ങൾക്കു കുറെ അധികം അവകാശം കിട്ടിയെന്നുമാത്രമല്ല അത് അവൎക്ക പിന്നീടുണ്ടായ ബുദ്ധിവികാസത്തിന്നു നല്ലൊരു കാരണമായിത്തീരുകയും കൂടിചെയ്തു. ക്രിസ്ത്യാനിവേദത്തിലാകട്ടെ പുരാതനഭൂമിശാസ്ത്രഗ്രന്ഥങ്ങളിലാകട്ടെ ഇങ്ങിനെ ഒരു രാജ്യത്തെപ്പററി ഒന്നും പറഞ്ഞിട്ടില്ല. ആ വേദപുസ്തകത്തിലും പഴയ ഗ്രന്ഥങ്ങളിലും ഇല്ലാത്ത യാതൊരു വസ്തുവും ഇല്ലെന്നായിരുന്നു മദ്ധ്യകാലത്തുണ്ടായിരുന്ന മൂഢവിശ്വാസം. അമേരിക്ക കണ്ടു കിട്ടിയതിന്റെശേഷം ആ വക ഗ്രന്ഥങ്ങളുടെ പ്രാമാണ്യത്തെപ്പററിയുള്ള മൂഢവിശ്വാസമെല്ലാം പോകുവാൻ തുടങ്ങി. യൂറോപ്പിലെങ്ങും കാണാത്ത പല വിധജനങ്ങളെയും, അവരുടെ സമ്പ്രദായങ്ങളെയും, ജന്തുക്കളെയും, വൃക്ഷസസ്യാദികളെയും അവിടെ കാണ്മാനിടവന്നതിന്റെ ശേഷം അതുകളുടെ തത്വം മനസ്സിലാക്കുന്ന കാൎയ്യത്തിൽ അനേകം ബുദ്ധിമാന്മാർ തങ്ങളുടെ ബുദ്ധിയെ പ്രേരിപ്പിച്ചു തുടങ്ങി.

ഈ പ്രേരണയുടെ ഫലമായി പല പുതിയ ശാസ്ത്രങ്ങളും അങ്കുരിപ്പാനാരംഭിച്ചു. എന്നു മാത്രമല്ല, യൂറോപ്പിൽ അക്കാലത്തു മതവിഷയമായി പല ഭിന്നാഭിപ്രായങ്ങളും ഉണ്ടായിരുന്നു. അതുകൊണ്ടു ജനങ്ങൾതമ്മിൽ വളരെ മത്സരങ്ങളും തമ്മിൽതല്ലും ആയിരുന്നു. ഈ ജനങ്ങളുടെ കൂട്ടത്തിൽനിന്ന് അനേകം പേർ അമേരിക്കയിൽ പോയി കുടിയേറിപ്പാൎത്തു തുടങ്ങി. അവിടെ അവർ മതഭേദമെല്ലാം മറന്നു യോജിപ്പോടുകൂടി പല കാൎയ്യങ്ങളിലും പ്രവൎത്തിക്കേണ്ടിവന്നു. അതുകൊണ്ട് അമേരിക്കയിൽ പാൎക്കുന്ന യൂറോപ്യന്മാർ മതവിഷയത്തിലുള്ള ഭ്രാന്ത് ക്രമത്തിൽ കുറഞ്ഞു വന്നു. ഈ ഗുണം അവരിൽനിന്നു കാലക്രമേണ യൂറോപ്പിലേക്കുതന്നെ പകൎന്നു തുടങ്ങി. അമേരിക്കയും യൂറോപ്പും തമ്മിലുള്ള ഗതാഗതം വൎദ്ധിക്കുംതോറും ഈ ഗുണം യൂറോപ്യന്മാർ വൎദ്ധിച്ചുവന്നു. ഈ വക ഗുണങ്ങളാണ് അമേരിക്ക കണ്ടുകിട്ടിയതുകൊണ്ടു യൂറോപ്യന്മാൎക്കുണ്ടായത്. അതുകൊണ്ട് ആ രാജ്യത്തിന്റെ ദൎശനത്തെ ഇപ്പോൾ വെള്ളക്കാരുടെ ഇടയിൽ കണ്ടുവരുന്ന വലിയ പരിഷ്കാരത്തിന്റെ ഒരു പ്രധാനകാരണമായിട്ടാണ ചരിത്രക്കാർ ഗണിച്ചു വരുന്നത്.

മദ്ധ്യകാലത്തിലെ ശോച്യനിലയിൽനിന്നു യൂറോപ്പുരാജ്യത്തെ ആധുനികനിലയിലേക്കു കൊണ്ടുവരുവാൻ വേറെ ചിലതും കൂടി സഹായിച്ചിട്ടുണ്ട്. വെടിമരുന്നു, വടക്കുനോക്കി, അച്ചടിയന്ത്രം, കടലാസ് ഈ നാലു സാധനവും മദ്ധ്യകാലത്തിന്റെ അവസാനത്തിൽ അവിടെ നടപ്പായിരുന്നില്ലെങ്കിൽ അവിടെയുള്ള ജനങ്ങൾക്ക് ഇ

പ്പോൾക്കാണുന്ന വലിപ്പമെല്ലാം ഉണ്ടാകുന്ന കാര്യം വളരെ സന്ദേഹത്തിലാണ്. ഇതുകളെല്ലാം യൂറോപ്യന്മാർ ഏഷ്യക്കാരോടു പഠിച്ചതാണെന്നു മനസ്സിലാകുമ്പോൾ ഏഷ്യക്കാരായ നമുക്ക് അല്പം അഭിമാനം തോന്നുവാൻ അവകാശമുള്ളതാണല്ലൊ. വെടിമരുന്നിന്റെ ഉൽപത്തി ചീനത്തുനിന്നോ, ജപ്പാൻരാജ്യത്തുനിന്നോ ആണെന്നാണ് ഇപ്പോൾ പരക്കെ സ്വീകരിച്ചിട്ടുള്ള അഭിപ്രായം. ഇന്ത്യയിൽനിന്നുതന്നെ അല്ലയോ എന്നുംകൂടി സംശയമുണ്ട്. ഈ മൂന്നു രാജ്യങ്ങളിലും ഈ പദാൎത്ഥം വളരെ കാലം മുമ്പുതന്നെ ഉപയോഗിച്ചു വന്നിരുന്നുവെന്നു ലക്ഷ്യപ്രകാരം തെളിയിക്കാവുന്നതാകുന്നു. ഇവിടങ്ങളിൽനിന്നു മഹമ്മദീയരാണ് ഇതു യൂറോപ്പിലേക്കു കൊണ്ടുപോയി അതിന്റെ ഉപയോഗം അവിടത്തെ ജനങ്ങൾക്കു കാട്ടിക്കൊടുത്തത്. വെടിമരുന്നു നടപ്പായതിന്റെശേഷം വാൾ, കുന്തം, വില്ലു മുതലായ ആയുധങ്ങളെക്കൊണ്ടു ഫലമൊന്നുമില്ലാതായി. യുദ്ധങ്ങൾ പണ്ടത്തെപ്പോലെ എളുപ്പത്തിൽ നടത്താൻ വയ്യാതായിത്തീൎന്നു. യുദ്ധത്തിന്റെ ചിലവും കോട്ട മുതലായവയെ നശിപ്പിക്കുന്നതിൽനിന്നുണ്ടാകുന്ന നഷ്ടവും മുമ്പെത്തെക്കാൾ എത്രയോ അധികരിച്ചു വന്നതിനാൽ യുദ്ധംതന്നെ മുമ്പെത്തെപ്പോലെ ഇല്ലാതാവുകയും ചെയ്തു. ഈ നിലയായപ്പോൾ യുദ്ധംകൊണ്ടുപജീവനം കഴിച്ചിരുന്ന ആളുകളുടെ ഇര മുടങ്ങി. അവരും കൃഷി, കച്ചവടം, കൈവേല മുതലായ വ്യാപാരങ്ങൾ എടുത്തു തുടങ്ങി. അതുകൊണ്ട് ആ വക വ്യാപാരങ്ങൾക്ക് ഒരു കയററംകൂടി കിട്ടുകയും ചെയ്തു.

അയസ്കാന്തംകൊണ്ടു ചെറിയൊരു സൂചിയുണ്ടാക്കി ഒരു കനംകുറഞ്ഞ നാരുകൊണ്ട് ഒരു ദിക്കിൽ കെട്ടിത്തൂക്കിയാൽ അതു ക്രമേണ തിരിഞ്ഞു തെക്കുവടക്കായി നിൽക്കുമെന്നുള്ള വാസ്തവം ആദ്യം കണ്ടുപിടിച്ചതു ചീനക്കാരാണ്. അയസ്കാന്തത്തിന്റെ ഈ തത്വത്തെ അടിസ്ഥാനമാക്കിവെച്ച് അവർ ഒരു വടക്കുനോക്കി നിൎമ്മിച്ച് അതിന്റെ സഹായംകൊണ്ടു സമുദ്രത്തിൽ പലടിക്കിലും കപ്പൽയാത്ര ചെയ്യാറാക്കിത്തീൎത്തു. അങ്ങിനെ വളരെക്കാലം കഴിഞ്ഞതിന്റെ ശേഷമാണ് അറബിക്കാരായ മഹമ്മദീയർ അതു കണ്ടുപഠിച്ചത്. അവരാണതു യൂറോപ്പിലേക്കു കൊണ്ടുപോയി വെള്ളക്കാൎക്കു മനസ്സിലാക്കിക്കൊടുത്തത്. വെള്ളക്കാർ ഇതൊന്നുംകൂടി പരിഷ്കരിച്ചു കപ്പൽയാത്രക്കു സൌകൎയ്യമുണ്ടാക്കിത്തീൎത്തു എന്നു മാത്രമെ ഉള്ളു. ഈ വടക്കുനോക്കിയെന്ന യന്ത്രത്തിന്റെ സഹായംകൊണ്ടാണ് യൂറോപ്യന്മാർ ഇന്ത്യയിലേക്കുള്ള വഴിയും അമേരിക്കാരാജ്യവും അനേകം ഭൂമിശാസ്ത്രസിദ്ധാന്തങ്ങളും കണ്ടുപിടിച്ചത്.

ഇതുപോലെതന്നെ കടലാസ്സും അച്ചടിയന്ത്രവും ചീനത്തുനിന്നു മഹമ്മദീയർ കൊണ്ടുപോയി യൂറോപ്പുരാജ്യത്തു പരത്തുകയാണുണ്ടായത്. ഇതുരണ്ടും വരുന്നതിന്നുമുമ്പു യൂറോപ്പിലെ പഠിപ്പിന്റെ നില വലിയ കഷ്ടത്തിലാണു കിടന്നിരുന്നത്. ഗ്രന്ഥങ്ങൾതന്നെ വളരെ ദുല്ലഭം. ഉള്ളതുതന്നെ വായിക്കാനാഗ്രഹമുള്ളവൎക്കു കിട്ടുവാൻ വളരെ പ്രയാസം. ഇങ്ങിനെയാണന്നത്തെ നില. എന്നാൽ അതുരണ്ടും നടപ്പായതിൽ പിന്നെ ഗ്രന്ഥങ്ങളുടെ ദാരിദ്ര്യത്തിന്നു വളരെ ഭേദമുണ്ടായി. വേണ്ടവൎക്കു പുസ്തകങ്ങൾ കിട്ടും എന്ന ദിക്കായി. അതിന്റെശേഷം ജനങ്ങൾക്കു പുസ്തകങ്ങൾ വായിക്കുവാനും അവയെപ്പഠിക്കുവാനും ഉള്ള രുചിയും അവസരവും സൌകൎയ്യവും ക്രമേണ വൎദ്ധിക്കുക

യ്യം ചെയ്തു. ഈ വിധമാണ് വെടിമരുന്നു മുതലായ മേൽവിവരിച്ച സാധനങ്ങൾ യൂറോപ്പിന്റെ ആധുനികപരിഷ്കാരത്തിന്നു നല്ലകാരണങ്ങളായി ഭവിച്ചത്.

മേൽ വിവരിച്ചപ്രകാരമെല്ലാം യൂറോപ്പു മദ്ധ്യകാലത്തിൽ അതിനെ ബാധിച്ചിട്ടുണ്ടായിരുന്ന ജാഡ്യത്തിൽനിന്നു മോചിച്ചുതുടങ്ങിയ സമയത്താണ് പ്രാചീനന്മാരായ റോമകന്മാരുടേയും യവനന്മാരുടേയും വിശേഷപ്പെട്ട ഗ്രന്ഥങ്ങളെ വായിച്ചുനോക്കുവാൻ അവിടത്തെ ജനങ്ങൾക്കു മോഹം തുടങ്ങിയത്. ഈ ഗ്രന്ഥങ്ങളെല്ലാം എഴുതിയിരുന്നതു ലാററിൻ, ഗ്രീക്ക് എന്നീ ഭാഷകളിലായിരുന്നു. ഈ ഭാഷകൾ രണ്ടും മൃതഭാഷകളായിക്കഴിഞ്ഞിരുന്നു. ഗ്രീക്കു നിശ്ചയമുള്ള ആളുകൾതന്നെ മദ്ധ്യകാലത്തു ധാരാളമുണ്ടായിരുന്നില്ല. ലാററിന്റെ കാൎയ്യത്തിൽ അല്പം ഭേദമുണ്ട്. ക്രിസ്ത്യാനികളുടെ സന്ന്യാസിമഠങ്ങളിലെങ്കിലും അതു നിശ്ചയമുള്ളവർ കുറെ ഉണ്ടായിരുന്നു. എന്നാൽ ലാററിൻഭാഷയിൽ അന്നു നടപ്പുണ്ടായിരുന്ന ഗ്രന്ഥങ്ങൾ ജനങ്ങളുടെ ബുദ്ധിവികാസത്തിന്നു വളരെ ഉപകരിക്കുന്നവയായിരുന്നില്ല. ക്രിസ്തുമതത്തിന്റെ സ്ഥാപനയിൽതന്നെ ദീക്ഷിച്ചുകൊണ്ടിരുന്ന ചില വൈദികന്മാരാൽ എഴുതപ്പെട്ടവയായിരുന്നതിനാൽ അവ ആ വൈദികന്മാരുടെ മനസ്സുപോലെതന്നെ ചിത്തവികാസത്തിന്നു വിരുദ്ധങ്ങളായിരുന്നു. പുരാതനകാലത്തെ പരിഷ്കാരമെല്ലാം ഗ്രീക്കുഭാഷയിലുള്ള ശാസ്ത്രഗ്രന്ഥങ്ങളിൽ നോക്കിയാലെ അറിയുള്ളൂ. എന്നാൽ ഇതിൽ ചിലതു ലാററിൻഭാഷയിലേക്കു ഭാഷാന്തരം ചെയ്തിരുന്നില്ലെന്നില്ല. എന്നാൽ ഈ ഭാഷാന്തരങ്ങളൊന്നും മൂലങ്ങളിലെ തത്വങ്ങളെ നല്ലവണ്ണം സ്പഷ്ടമാക്കിയിരുന്നില്ല. ഗ്രീക്കുഭാഷയിൽനിന്നു മഹമ്മദീയർ അവയെ അറബിയിലേക്കു ഭാഷാന്തരം ചെയ്തു. ആ അറബിഭാഷയിൽനിന്നു അവയെ യഹൂദന്മാർ ലാററിൻഭാഷയിലേക്കു ഭാഷാന്തരംചെയ്തു. ഇങ്ങിനെ രണ്ടുരണ്ടുതവണ ഭാഷാന്തരംചെയ്തുകഴിഞ്ഞിട്ടുള്ള പുസ്തകങ്ങളാണു മദ്ധ്യകാലത്തുള്ള ക്രിസ്ത്യന്മാൎക്കു കിട്ടിയത്. അതുകൊണ്ട് അവയെപ്പറ്റി മൂലഗ്രന്ഥങ്ങളുടെ നിഴലുകൾ എന്നു മാത്രമേ പറയുവാൻ തരമുണ്ടായിരുന്നുള്ളൂ. ഈ ഗ്രന്ഥങ്ങൾതന്നേ വൈദികന്മാർ ലൌകികന്മാൎക്കു കാട്ടിക്കൊടുക്കുകയാകട്ടെ പഠിപ്പിക്കുകയാകട്ടേ ചെയ്തിരുന്നില്ല. അച്ചടിയന്ത്രം വന്നതിനോടുകൂടി ഈ സമ്പ്രദായത്തിന്നു കുറെ മാററംവന്നു. ഈ ഗ്രന്ഥങ്ങളെല്ലാം അച്ചടിച്ചു പ്രസിദ്ധം ചെയ്തു എന്നുള്ള ദിക്കു വന്നപ്പോൾ എല്ലാവൎക്കും അവയെ നോക്കിപഠിക്കുമാറായി. നോക്കുന്തോറും ഈ പുസ്തകങ്ങൾ ജനങ്ങളുടെ ജിജ്ഞാസയെ വൎദ്ധിപ്പിച്ചുതുടങ്ങി. അവൎക്കു തൎജ്ജമ നോക്കിയാൽ പോരെന്നുള്ള ദിക്കായി. അപ്പോൾ അവർ ഗ്രീക്കുപുസ്തകങ്ങളും ആ ഭാഷ അറിയുന്ന ആളുകളും ഉള്ളേടം നോക്കി അവിടെപ്പോയിപ്പഠിച്ചു വശമാക്കാൻ തുടങ്ങി. ഇങ്ങിനെ ഗ്രീക്കുഭാഷ പഠിപ്പാനുള്ള മോഹം ജനങ്ങൾക്കു പരക്കെ ഉണ്ടായിരിക്കുന്നകാലത്താണു 'കോൺസ്റ്റാൻറിനോപ്പിൾ' എന്ന മഹാപട്ടണം മഹമ്മദീയർ വന്നു പിടിച്ചു കീഴടക്കിയത്. ആ പട്ടണത്തിൽ ഗ്രീക്കുഭാഷയിൽ പാണ്ഡിത്യമുള്ള ജനങ്ങൾ അല്പം പേരുണ്ടായിരുന്നു. അവരെ മുമ്പുണ്ടായിരുന്ന ചക്രവൎത്തികളെപ്പോലെ മഹമ്മദീയർ അത്ര കൊണ്ടാടിയില്ല. അപ്പോൾ അവർ ആ പട്ടണം വിട്ടുപജീവനത്തിന്നുവേണ്ടി യൂറോപ്പിലെല്ലാം സഞ്ചരിച്ചു തുടങ്ങി. ഗ്രീക്കുഭാഷാപരിജ്ഞാനം മാത്രമേ അവൎക്കൊരു മുതലുണ്ടായിരുന്നുള്ളൂ.

ന്നതവർ ആവശ്യമുള്ളവക്ക് പഠിപ്പിച്ചു കൊടുപ്പാനാരംഭിച്ചു. ഈ കൂട്ടക്കാർ യൂറോപ്പിൽ പലദിക്കിലും വ്യാപിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ടു യൂറോപ്പിലുള്ള എല്ലാനാട്ടുകാക്കും ഗ്രീക്കു പഠിക്കുവാൻ വളരെ സൌകയ്യമായിത്തീന്നു. ആ ഭാഷയിൽ 'പ്ലേറ്റോ' 'അരിസ്റ്റോട്ടിൽ' മുതലായ തത്വജ്ഞന്മാരെഴുതീട്ടുള്ള പുസ്തകങ്ങളെ അന്യസഹായംകൂടാതെ നോക്കി മനസ്സിലാക്കാമെന്നുള്ള നിലയായപ്പോൾ യൂറോപ്യന്മാരുടെ മനസ്സിന്നു കുറെക്കൂടി വികാസംവന്നു. മദ്ധ്യകാലങ്ങളിൽ ജനങ്ങളുടെ ഇടയിൽ നടപ്പുണ്ടായിരുന്ന ഐഹികനിന്ദ തീരേ അടിസ്ഥാനമില്ലാത്തതാണെന്ന് അവക്ക് നല്ല ബോധം വന്നു. ഗതാനുഗതികത്വമെന്നതു പരമവിഡ്ഢിത്തമാണെന്നും, വിദ്യയിലെന്നുമാത്രമല്ല ഏതു കായ്യത്തിലെങ്കിലും ഉൽകഷം പ്രാപിക്കണമെന്നാഗ്രഹമുള്ളവക്ക് ഗതാനുഗതികത്വത്തെക്കാൾ അധികം വലിയൊരു ശത്രുവുമില്ലെന്നും, പൂണ്ണസ്വാതന്ത്ര്യത്തോടെ നേർവഴിക്കു പ്രവത്തിക്കുന്നതായാൽ മനുഷ്യബുദ്ധികൊണ്ടു സാധിപ്പാൻ വയ്യാത്ത കായ്യം യാതൊന്നുമില്ലെന്നും അവക്ക് പൂണ്ണവിശ്വാസം വരികയും ചെയ്തു.

കഥാശേഷമായിക്കിടന്നിരുന്ന ഗ്രീക്കു, ലാററിൻ ഈ ഭാഷകളുടേയും ആ ഭാഷയിൽ എഴുതീട്ടുണ്ടായിരുന്ന ഗ്രന്ഥരാശികളുടേയും പുനജ്ജീവനത്തോടുകൂടി യൂറോപ്പിന്നും പുനജ്ജന്മം കിട്ടിക്കഴിഞ്ഞുവെന്നു പറയാമെങ്കിലും അതിലെക്ക് ഒരു സംഗതികൂടി ചേക്കേണ്ടതുണ്ട്. അതെന്തെന്നുവെച്ചാൽ യൂറോപ്യന്മാക്ക് മതസംബന്ധമായ കായ്യങ്ങളിൽ കൂടി കിട്ടിയ സ്വാതന്ത്ര്യമാകുന്നു. മദ്ധ്യകാലങ്ങളിൽ മതസംബന്ധമായ കായ്യങ്ങളിലെല്ലാം ലൌകികന്മാക്ക് പാതിരിമാരെന്തുപറയുന്നുവോ അതുപ്രകാരം നടക്കുക എന്നു മാത്രമേ ഉണ്ടായിരുന്നുള്ളു. ഈശ്വരനെ വിചാരിക്കണമെങ്കിൽ അതു പാതിരിമാർ പറഞ്ഞുകൊടുക്കുന്ന ധ്യാനത്തിലേ പാടുണ്ടായിരുന്നുള്ളു. അദ്ദേഹത്തെ സേവിക്കണമെങ്കിൽ അവരിട്ടുകൊടുത്ത പദ്ധതിയിൽ മാത്രമെ തരവുമുണ്ടായിരുന്നുള്ളു. അക്കാലത്തു പാതിരിമാരൊഴികെ മറെറല്ലാവരും ഒരുവിധം മൂഢന്മാരായിരുന്നതിനാൽ ഇതിന്നത്ര വൈഷമ്യമുണ്ടായിരുന്നില്ല. ദുല്ലഭം ചില ബുദ്ധിമാന്മാർ പാതിരിമാരുടെ പിന്നാലെ നടക്കുവാൻ കഴിയില്ലെന്നു വിചാരിച്ചു സ്വന്തമനോധമ്മപ്രകാരം ഒരുവിധം ഈശ്വരനെ ധ്യാനിക്കുവാനും അച്ചിക്കുവാനും മററും തുടങ്ങിനോക്കുകയുണ്ടായി. ഇവരെ വൈദികന്മാരെല്ലാവരുംകൂടി യോജിച്ചു വല്ലാതെ ഉപദ്രവിച്ച് ആവക ഉത്സാഹങ്ങളെല്ലാം ഇല്ലാതെ ചെയ്തു. പാതിരിമാക്ക് യോഗബലവും, പഠിപ്പും, പണവും ഉണ്ടായിരുന്നതിനാലും പൊതുജനങ്ങൾക്ക് ഇതൊന്നും ഇല്ലാതിരുന്നതിനാലും അന്നതു സാധിച്ചുവെങ്കിലും സ്വേച്ഛപോലെ ഈശ്വരാച്ചനം ചെയ്യാനുള്ള വാസനയും പാതിരിമാക്ക് കീഴടങ്ങാൻ വയ്യെന്നുള്ള കുറുമ്പും ജനങ്ങളെ തീരേ വിട്ടുപോയില്ല. ഈ ഉപന്യാസത്തിൽ പറഞ്ഞിട്ടുള്ള പല സംഗതികളേക്കൊണ്ടും യൂറോപ്പിലെ ലൌകികന്മാക്ക് ജ്ഞാനവും, ധൈയ്യവും, ധനവും, ഉത്സാഹവും വദ്ധിച്ചപ്പോൾ ആ വാസന പിന്നേയും പുറപ്പെട്ടു. ഇതിലേക്കു ഒരു സഹായവുംകൂടിയുണ്ടായി. അച്ചടി വന്നതിന്നുശേഷം മതസംബന്ധമായ സകലകായ്യത്തിൻെറയും അടിസ്ഥാനമായ വേദപുസ്തകത്തിൻെറ മൂലംതന്നെ അച്ചടിച്ചു സകലജനങ്ങൾക്കും നോക്കി വായിക്കത്തക്കനിലയിൽ പ്രസിദ്ധമായിക്കഴിഞ്ഞു. പൊതുജനങ്ങൾ ഈപുസ്തകത്തിൽ പറഞ്ഞി

ട്ടുള്ള സിദ്ധാന്തങ്ങളേയും ന്യായങ്ങളേയും നിഷ്കൎഷയോടെ പഠിച്ച്, അവയെയും, ക്രിസ്തുമതവും അതിനോടുകൂടി തങ്ങൾക്ക ജനങ്ങളുടെമേലുള്ള അധികാരവും സ്ഥാപിപ്പാൻവേണ്ടി പാതിരിമാർ പറഞ്ഞുനടത്തീട്ടുണ്ടായിരുന്ന സിദ്ധാന്തങ്ങളേയും ന്യായങ്ങളേയും കൂട്ടിത്തട്ടിച്ചുനോക്കിത്തുടങ്ങി. ഇതുകൾ തമ്മിൽ വളരെ വ്യത്യാസമുണ്ടായിരുന്നുവെന്നു മാത്രമല്ല, പാതിരിമാരുടെ നടവടി തന്നെ വൈദികചൎയ്യക്ക തീരെ വിരുദ്ധങ്ങളായിരുന്നുവെന്ന് അവൎക്ക തീൎച്ചപ്പെടുകയും ചെയ്തു. ഓരോ സന്യാസിമഠങ്ങളിൽ യാതൊരു ലജ്ജയും കൂടാതെ നടന്നുവന്നിരുന്ന അത്യാശ്രമവൃത്തികളും വൈദികന്മാരുടെ ധാർഷ്ട്യവും ദൈവഭക്തിക്കുറവും കൈക്കൂലി വാങ്ങി ഓരോ മഹാപാപികൾക്ക മാപ്പു കൊടുക്കുക, നിൎദ്ദോഷികളായവരെ ഭ്രഷ്ടന്മാരാക്കുക മുതലായ അക്രമങ്ങളും എല്ലാം എല്ലാവൎക്കും മനസ്സിലായി. പാതിരിമാരുടെ കൂട്ടത്തിൽതന്നെ ചിലൎക്കിതു ഭംഗിയല്ലെന്നു തോന്നിത്തുടങ്ങി. അവരുടെ കൂട്ടത്തിൽ നിൎവ്യാജമായി ദൈവഭക്തിയുള്ളവൎക്കിതൊട്ടും സഹിപ്പാൻ വയ്യാതായിത്തീൎന്നു. ഒടുവിൽ അതിലൊരാൾ ഇളകിപ്പുറപ്പെട്ടു. 'മാൎട്ടിൻ ലൂതർ' എന്നായിരുന്നു ആയാളുടെ പേർ. ആയാൾ പാതിരിമാരുടെ ദുൎന്നടപ്പുകളെ എല്ലാം വിശദീകരിച്ചുകൊണ്ടും അവർ ജനങ്ങളുടെ പൌരോഹിത്യത്തിന്നു യോഗ്യന്മാരല്ലാതെ ആയിരിക്കുന്നുവെന്നു വാദിച്ചുകൊണ്ടും പല പുസ്തകങ്ങളും വായിച്ചു പ്രസിദ്ധപ്പെടുത്തി. പാതിരിസ്സംഘം ആപാദചൂഡം കോപിച്ചു വശമായി. ആ പുസ്തകങ്ങൾ ആരും വായിച്ചുപോകരുതെന്നു തടസ്ഥം ചെയ്തു. അതുകൊണ്ടു നിന്നില്ല. ആ പുസ്തകങ്ങളുടെ കൎത്താവിന്നു സ്വജനവിരോധമായി. ജാതിഭ്രഷ്ടും വന്നു. പിന്നെയും ആയാൾ കൂട്ടാക്കിയില്ല. ആളുകൾ പലരും ആയാളുടെ പിന്നാലെ സഹായത്തിന്നു കൂടി. രാജാക്കന്മാരിൽ ചിലർതന്നെ ആയാളെ സഹായിച്ചു. യൂറോപ്പു മുഴുവൻ ഒന്നു കലങ്ങി. ഈ കലക്കം കുറെക്കാലം നിലനിന്നതിൻെറ ശേഷം തെളിഞ്ഞു. തെളിഞ്ഞപ്പോൾ നാടിൻെറ നിലയെല്ലാം ഒന്നു മാറീട്ടാണ് കണ്ടത്. പാതിരിമാൎക്ക ലൌകികന്മാരുടെ മേലുണ്ടായിരുന്ന പിടുത്തം ഒന്നയഞ്ഞിരിക്കുന്നു. മതകാൎയ്യങ്ങളിൽ ഇന്നവിധം ചെയ്തുകൊള്ളണമെന്നുള്ള നിൎബ്ബന്ധം കുറെ ഇല്ലാതായി. ജനങ്ങളുടെ മനോധൎമ്മത്തിന്നു ക്രമേണ പൂൎണ്ണസ്വാതന്ത്ര്യം കിട്ടുമെന്നുള്ള നിലയും വന്നുകഴിഞ്ഞു.

ഇങ്ങിനെ ഒന്നുകലങ്ങിത്തെളിയുകയും കൂടിക്കഴിഞ്ഞപ്പോഴെ യൂറോപ്പിൻെറ പുനജ്ജന്മം മുഴുവനായുള്ളു. ഇതു കഴിഞ്ഞപ്പോഴെക്കും ആ രാജ്യം മദ്ധ്യകാലത്തുണ്ടായിരുന്ന യൂറോപ്പല്ലെന്നു തോന്നിത്തുടങ്ങി. അക്കാലത്തുണ്ടായിരുന്ന ഉത്സാഹക്ഷയവും അന്ധവിശ്വാസവും ഗതാനുഗതികത്വവും തീരെ വിട്ടുപോയി. കൃഷി, കൈവേല, കച്ചവടം ഇതുകൾക്ക ക്രമത്തിൽ വൎദ്ധനയായി. നാട്ടുകാരുടെ കയ്യിൽ പണം വളരെ വൎദ്ധിച്ചു. ആ രാജ്യത്തുള്ള പട്ടണങ്ങളുടെ സംഖ്യ അധികരിച്ചു. യുദ്ധങ്ങൾ മുമ്പേത്തെപ്പോലെ ഇല്ലാതായി. കയ്യൂക്കുള്ളവൻ കാൎയ്യക്കാരനെന്നുള്ള നിലയൊന്നു മാറി. ജനങ്ങൾക്ക മനസ്സമാധാനമുണ്ടായാലുണ്ടാകുന്ന വിദ്യകളും സമ്പ്രദായങ്ങളും ഓരോന്നായി കണ്ടുതുടങ്ങി, ആകപ്പാടെ ആ രാജ്യം ആധുനികാവസ്ഥയിൽ പ്രവേശിച്ചുവെന്നു പറയേണ്ടുന്ന ദിക്ക വരികയും ചെയ്തു.

കെ. സി. വീരരായൻരാജാ ബി. എ.

അലക്സാണ്ടർ

# ചക്രവർത്തിയും ഡണ്ഡിയും

മഹാനും, വിശ്വവിശ്രുതനും, മാസിഡോണിയയിലെ രാജാവുമായിരുന്ന അലക്സാണ്ടർചക്രവർത്തിയേപ്പററി കേട്ടിട്ടില്ലാത്തവർ കേരളത്തിൽ അധികംപേർ ഉണ്ടാകുമെന്നു തോന്നുന്നില്ല. ബാല്യത്തിൽതന്നെ സ്വരാജാധിപത്യം ലഭിച്ചു, ഗ്രീസ്, പെർഷ്യാ, ഈജിപ്ത് മുതലായ രാജ്യങ്ങളും ക്രമേണ പിടിച്ചടക്കി 32 വയസ്സിന്നകത്തു 'ലോകവിജയി'യെന്ന നാമധേയത്തെ സമ്പാദിച്ച അലക്സാണ്ടർചക്രവർത്തിയുടെ പരാക്രമങ്ങളേയും, വിജയങ്ങളേയും, എത്രതന്നെ ഉൽഘോഷിച്ചാലും ചരിത്രകാരകന്മാക്കും ചരിത്രം വായിക്കുന്നതിൽ അഭിരുചി തോന്നീട്ടുള്ളവക്കും ഒരിക്കലും തൃപ്തി വരുന്നതല്ല. ലൌകികാധിപത്യത്തെ കാംക്ഷിച്ചുകൊണ്ടിരുന്ന ചക്രവർത്തിക്കു, ധനപുഷ്ടികൊണ്ടും മതനിഷ്ഠകൊണ്ടും ലോകമെങ്ങുമൊരുപോലെ 'പുകൾ 'നട്ടിട്ടുള്ള' നമ്മുടെ ഇന്ത്യാരാജ്യത്തേയും ആക്രമിച്ചധീനപ്പെടുത്തുവാനാഗ്രഹം ജനിച്ചതിൽ അത്ഭുതപ്പെടുവാനൊന്നുമില്ലല്ലൊ. ആ ആഗ്രഹത്തെ നിറവേററുന്നതിന്നായി അദ്ദേഹം സിന്ധുനദി കടന്നു വളരെ പടസന്നാഹത്തോടുകൂടി ഭാരതഖണ്ഡത്തിൽ പ്രവേശിച്ച കാലത്തും ഈ പുണ്യഭൂമിയിൽ ജീവന്മുക്തന്മാരായ അനവധി മഹർഷിമാരധിവസിച്ചിരുന്നു.



അങ്ങിനെയുള്ള മഹാമുനിമാരിൽ ഏററവും മുഖ്യനായിട്ടാണു ഡണ്ഡിയെന്ന ബ്രാഹ്മണനെ ഗണിച്ചു വന്നിരുന്നത്. വയസ്സുകൊണ്ടും, ജ്ഞാനംകൊണ്ടും സമാനകാലീനന്മാരായ സർവ്വഹിന്തുക്കളേയും അദ്ദേഹം ഒരുപോലെ അതിശയിച്ചിരുന്നു. ഡണ്ഡിയുടെ പ്രശസ്തി കേട്ടു വിസ്മയഭരിതനായ ചക്രവർത്തി അദ്ദേഹത്തെ തന്റെ സന്നിധാനത്തിൽ ക്ഷണിച്ചുകൊണ്ടു വരുന്നതിന്നായി ലേഖനസഹിതം ഗ്രീസുകാരനും ഒരു തത്വജ്ഞാനിയുമായ ഒനീനിക്രട്ടസ്സിനെ അയച്ചു. അയാൾ ഡണ്ഡിയുടെ അടുക്കൽചെന്നു ചക്രവർത്തിയുടെ ക്ഷണത്തെ അറിയിക്കുകയും ഡണ്ഡിയുമായി പലവിധവിഷയങ്ങളെപ്പററി സംഭാഷണം ചെയ്യുകയും ചെയ്തു. ഒടുവിൽ ഡണ്ഡി പറഞ്ഞു. 'സോക്രട്ടീസ്സ്, പൈതഗോറസ്സ്, ഡയോജനീസ്സ് എന്നീ പ്രസിദ്ധന്മാരായ തത്വദർശികൾ വലിയ വിജ്ഞാനികളായിരുന്നു എന്നു സമ്മതിച്ചേ തീരൂ. എങ്കിലും ഒരു വിഷയത്തിൽ അവർ തീരെ നിരാക്ഷേപാർഹന്മാരാണെന്നു തോന്നുന്നില്ല. എന്തെന്നാൽ, പ്രകൃതിയേക്കാൾ അവർ നീതിയേയും ആചാരത്തേയുമാണ് അധികം ഉൽകൃഷ്ടങ്ങളായി വിചാരിക്കുന്നത്. അങ്ങിനെയല്ലെങ്കിൽ ഞങ്ങളെപ്പോലെ നഗ്നന്മാരായി നടക്കുവാൻ അവർ എന്തിനാണ് ലജ്ജിക്കുന്നത്?'

മഹാശക്തനായ അലക്സാണ്ടർചക്രവർത്തിയുടെ ക്ഷണത്തെ തീരെ നിരാകരിക്കുന്നതിന്നു ഡണ്ഡിക്കു യാതൊരു ഡണ്ഡവും ഉണ്ടായില്ല. അപ്പോൾ ഒനീനിക്രട്ടസ്സ് ഇങ്ങിനെ പറഞ്ഞുതുടങ്ങി. 'ഹേ! ഡണ്ഡി! അലക്സാണ്ടർചക്രവർത്തി കേവലം ഒരു മന

ഷ്യൻ എന്നാണൊ നിങ്ങൾ വിചാരിക്കുന്ന ത്? സവ്വശക്തനും, ദൈവാംശകനും, ലോകൈകനാഥനും ആയ അദ്ദേഹത്തിങ്കൽ നിന്നു ലഭിച്ചതായ ഈ ദുല്ലഭക്ഷണത്തെ സ്വീകരിക്കുന്നതാണ് നിങ്ങൾക്കു നല്ലത്. അങ്ങിനെ ചെയ്യുന്നതായാൽ വിശേഷതരങ്ങളായ സമ്മാനങ്ങളും കിട്ടും. അഥവാ അതിനെ തീരെ നിരാകരിക്കുന്ന പക്ഷം നിങ്ങളെ പിടിച്ചു ബന്ധനം ചെയ്തു സ്തംഭത്തിൽ ചേത്ത് ആണി തറച്ചുവിടുവാൻ ആജ്ഞാപിക്കുവാനും അലക്സാണ്ടർചക്രവത്തി മടിക്കുന്നവനല്ല. അതുകൊണ്ട്' എന്നു പറഞ്ഞപ്പോഴക്കും ദണ്ഡി ഇങ്ങിനെ മറുവടി പറഞ്ഞു. 'അലക്സാണ്ടർ ദൈവാംശകനൊ? ശിവ! ശിവ! ഞാൻ അതൊരിക്കലും വിശ്വസിക്കുകയില്ല. അയാൾ സവ്വശക്തനും സവ്വവും അയാൾക്കധീനവുമാണെങ്കിൽ സവ്വദാ എന്തിനാണ് അയാൾ അതൃപ്തനായി ഭവിക്കുന്നത്? അയാൾ നൽകുമെന്നു പറയുന്ന സമ്മാനങ്ങൾക്ക് എനിക്കാഗ്രഹമോ ആവശ്യമോ ഇല്ല. നിങ്ങളുടെ ഭീഷണികൾ എന്നെ ലവലേശം പരിഭ്രമിപ്പിക്കുന്നതുമില്ല. എന്നെ വധിക്കുന്നതായാൽതന്നെ എന്റെ ആത്മാവിനെ ഈ പഴയ ജീണ്ണിച്ച ദേഹത്തിൽനിന്നു വേർപെടുത്തി സൈ്വരവും സമാധാനവും ഉള്ള നിലയിലാക്കുവാനെ അയാൾക്കു സാധിക്കുകയുള്ളു. ആ പരിണാമം എനിക്കു ഏതുവിധത്തിലും ഖേദഹേതുകമാകുവാനും തരമില്ലല്ലൊ.'

ഈ അഗണ്യവാക്കുകളെ ചക്രവത്തിയുടെ ചെവിയിൽ കേൾപ്പിച്ചപ്പോൾ അദ്ദേഹം ലേശംപോലും കോപിച്ചില്ല. എന്നുമാത്രമല്ലാ, ബ്രാഹ്മണരുടെ വിജ്ഞാനവൈഭവത്തെപ്പററി അതിയായ ബഹുമാനമുണ്ടായിരുന്ന ചക്രവത്തി ദണ്ഡിയുടെ ധൈയ്യത്തേയും മനഃസ്ഥൈയ്യത്തേയും ഓത്തു വിസ്മയിച്ചു ബ്രാഹ്മണരുടെ തപസിദ്ധാന്തങ്ങളിൽ അന്തഭവിച്ചു കിടക്കുന്ന വിജ്ഞാനമണികളേയും അവരുടെ വിശിഷ്ടതരങ്ങളായ ജീവിതമാഗ്ഗങ്ങളേയും പററി അമാനുഷങ്ങളായി പലതും കേട്ടിട്ടുണ്ടെന്നും അവയെല്ലാം ദണ്ഡിയുടെ മുഖത്തിൽനിന്നുതന്നെ ഗ്രഹിപ്പാനാഗ്രഹമുണ്ടെന്നും മററും കാണിച്ച് ഒരു ലേഖനവും കൂടി അയക്കുക ഉണ്ടായി. അതിന്നുംപുറമെ, ബ്രാഹ്മണരെപ്പററി കേട്ടിട്ടുള്ളതെല്ലാം വാസ്തവമായി കാണുന്നപക്ഷം ദണ്ഡിയുടെ ഒരു ശിഷ്യനാകുവാൻപോലും അലക്സാണ്ടർചക്രവത്തി സന്നദ്ധനായിരുന്നു. അതിനാൽ ഉടനെതന്നെ കുറെ സ്നേഹിതന്മാരോടും അനുചരന്മാരോടുംകൂടി അദ്ദേഹം ദണ്ഡിയുടെ വാസസ്ഥലത്തേക്ക് പുറപ്പെടുകയും ആശ്രമമടുത്തപ്പോൾ കുതിരപ്പുറത്തു നിന്നിറങ്ങി കിരീടാഭരണാദികളെ ത്യജിച്ച് അനുചരന്മാരെ ദൂരെ നിത്തി വയോധികനായ മഹഷിയുടെ സന്നിധാനത്തിൽ പ്രവേശിക്കുകയും ചെയ്തു. അനന്തരം ദണ്ഡിയുടെ പാദാരവിന്ദത്തിൽ നമസ്കരിച്ച് ആസനം സ്വീകരിച്ച ചക്രവത്തി ഇങ്ങിനെ പറഞ്ഞു:— 'അല്ലയോ മഹാമുനെ! നിങ്ങളെ ദൈവം രക്ഷിക്കട്ടെ. എന്റെ അടുക്കൽ വരുവാൻ നിങ്ങക്ക് മനസ്സില്ലല്ലൊ. അതിനാൽ ഞാൻ ഇതാ നിങ്ങളുടെ അടുക്കൽ തന്നെ വന്നിരിക്കുന്നു.'

ദണ്ഡി 'എന്തുദ്ദേശിച്ചിട്ടാണു നിങ്ങൾ ഇവിടെ വന്നിരിക്കുന്നത് എന്നു എനിക്കു മനസ്സിലാകുന്നില്ലാ. ഈ നിജ്ജനവനത്തിൽ നിങ്ങളുടെ തരസ്കരഹൃദയത്തിനു കാംക്ഷിപ്പാൻ എന്തൊരു വസ്തുവാണുള്ളത്? നിങ്ങൾക്കാവശ്യമുള്ളതൊന്നും ഞങ്ങളുടെ വക്കൽ ഇല്ലാ. ഞങ്ങളുടെ വക്കൽ ഉള്ളതൊന്നും നിങ്ങൾക്കാവശ്യവുമില്ല. ഞങ്ങൾ

ദൈവത്തെ ഭജിക്കുന്നു. മനുഷ്യനെ സ്നേഹിക്കുന്നു. ധനത്തെ ത്യജിക്കുന്നു. മരണത്തെ അഗണ്യമാക്കുന്നു. നിങ്ങളോ, നേരെ മറിച്ച് മരണത്തെ ഭയപ്പെടുന്നു. പണത്തെ പൂജിക്കുന്നു. മനുഷ്യനെ വെറുക്കുന്നു. ദൈവത്തെ ധിക്കരിക്കുന്നു.'

അലക്സാണ്ടർ—'അല്ലയോമഹാമുനെ, നിങ്ങളുടെ ജ്ഞാനത്തെ അല്പമെങ്കിലും ഞങ്ങൾക്കുപദേശിച്ചുതന്നാലും. നിങ്ങൾ ദൈവമയമാണെന്നും ദൈവവുമായി പലപ്പോഴും സംവാദം ചെയ്യാറുണ്ടെന്നും പറഞ്ഞു കേട്ടിട്ടുണ്ട്. ഒരു സംഗതി അറിവാനാണ് എനിക്കു വലുതായ ആഗ്രഹം ഉള്ളത്. നിങ്ങൾ ഏതുവിഷയത്തിലാണു ഗ്രീക്കുകാരെ കടത്തി വെക്കുന്നത്? മററുള്ള മനുഷ്യരെക്കാൾ എന്തിലാണ് നിങ്ങൾക്ക് വൈശിഷ്ട്യമുള്ളത്?'

ഡണ്ഡി—'ദൈവത്തിങ്കൽനിന്നു ലഭിച്ചിട്ടുള്ള വരങ്ങളെ നിങ്ങൾക്കു ദാനംചെയ്യാൻ എനിക്കും വലിയ മോഹം ഉണ്ട്. പക്ഷെ, അവയെ സ്വീകരിപ്പാൻ നിങ്ങളുടെ ഹൃദയത്തിൽ സ്ഥലമില്ലല്ലൊ. നിങ്ങളുടെ മനസ്സ്, അതിരററ അഭിലാഷങ്ങളാലും തൃപ്തിവരാത്ത അത്യാഗ്രഹങ്ങളാലും പൈശാചികമായ രാഷ്ട്രകാംക്ഷയാലും നിറഞ്ഞുകവിഞ്ഞൊഴുകുന്നു. സമുദ്രങ്ങൾ ഭരിപ്പാനും വിശ്വമെല്ലാം ജയിപ്പാനും ലോകൈകച്ഛത്രാധിപതിയായി വാഴുവാനുമാണ് നിങ്ങൾക്കു മോഹം കിടക്കുന്നത്? കരസ്ഥമാക്കുവാൻ ഇനി യാതൊന്നുമില്ലെന്നു കാണുമ്പോൾ നിങ്ങളുടെ വാഞ്ഛകൾതന്നെ നിങ്ങളെ പീഡിപ്പിക്കും. ലോകമാസകലവും നിജശാസനക്കധീനമായി വന്നാൽകൂടി സ്വൈരമായിരിപ്പാൻ മനസ്സു വരാത്ത നിങ്ങളെ ഞാനെങ്ങിനെയാണ് തൃപ്തിപ്പെടുത്തുന്നത്? മററുള്ള മനുഷ്യരെപ്പോലെ തന്നെയാണ് നിങ്ങളേയും ദൈവം സൃഷ്ടിച്ചിരിക്കുന്നത് എങ്കിലും അവരുടെ കൈവശമിരിക്കുന്ന വസ്തുക്കളെ ബലമായി കരസ്ഥമാക്കുവാനാണു നിങ്ങൾക്കു മോഹം തോന്നുന്നത്. എന്നിട്ടോ, നിങ്ങൾ ഇരിക്കുന്നതൊ ഞാൻ കിടക്കുന്നതൊ ആയ സ്ഥലത്തിൽ ലേശംപോലും അധികമിടം നിങ്ങൾക്കധിവസിപ്പാൻ സാധിക്കുകയുമില്ലാ. എൻെറ ജീവനെ രക്ഷിപ്പാനാവശ്യമുള്ളേടത്തോളം മാത്രമെ ഞാൻ വായു,വെള്ളം, ഭൂമിമുതലായ മൂലപദാൎത്ഥങ്ങളെ കൈവശപ്പെടുത്തി ഉപയോഗിക്കുന്നുള്ളു. അതിനാൽ എൻെറ വകയുള്ളതെല്ലാം ന്യായമായിട്ടാണു ഞാൻ കൈവശംവെച്ചുവരുന്നത്. ലോകത്തിലുള്ള സകലനദികളും നിങ്ങൾക്ക് സ്വാധീനമായിരിക്കട്ടെ. എന്നാലും എന്നെപ്പോലെ അല്ലാതെ നിങ്ങൾക്കും ജലപാനംചെയ്യാൻ സാധിക്കുമോ? ഞാനുപദേശിക്കുന്ന ജ്ഞാനത്തെ സ്വീകരിക്കുന്നതായാൽ നിങ്ങൾക്കു യാതൊരു പദാൎത്ഥത്തിലും കാംക്ഷയുണ്ടാകയില്ലാ. എന്തുകൊണ്ടെന്നാൽ കൈവശമുള്ളതിലധികം കാംക്ഷിക്കാത്തവനു സൎവ്വവും കൈവശമാണല്ലൊ. ദാരിദ്ര്യത്തിൻെറ ഉല്പത്തി അഭിലാഷത്തിലാണ്. രോഗവും ഔഷധവും അറിയാതെയാണ് നിങ്ങൾ ചികിത്സിപ്പാൻ ഉത്സാഹിക്കുന്നത്. എന്തുകൊണ്ടെന്നാൽ സൎവ്വവും കൈവശപ്പെടുത്തുവാൻ ആഗ്രഹിക്കുന്നവനു താൻ അന്വേഷിക്കുന്ന സാധനം ഒരിക്കലും കണ്ടുകിട്ടുകയില്ല. എന്നുമാത്രമല്ലാ കയ്യിൽ കിട്ടിയതുകൊണ്ടു തൃപ്തിപ്പെടാതെഅനാപ്തവസ്തുവിൽ ആഗ്രഹനിവൃത്തിയെ വീക്ഷിച്ചുകൊണ്ടിരിക്കുന്നതിനാൽ ദിനംപ്രതി അധികമധികം മനോവേദനയും ഉണ്ടാകുന്നു. എത്രതന്നെ ദ്രവ്യമുണ്ടായിരുന്നാലും ഏന്നെപ്പോലെ ജീവിതവൃത്തി ന

യിക്കാത്തവന്നു പൂണ്ണമായ സുഖത്തോടുകൂടി ആ ദ്രവ്യത്തെ അനുഭവിപ്പാൻ ഒരിക്കലും സാധിക്കയില്ല. അതു സാധിക്കുന്നപക്ഷം ഞാനുപദേശിക്കുന്ന ജ്ഞാനത്തേയുംഅയാൾക്കാസ്വദിപ്പാൻ കഴിയും. എനിക്കാകട്ടെ, മേലാപ്പിന്നാകാശവും ശയ്യക്ക് ഭൂമിയുമുണ്ട്. പാനംചെയ്യാൻ നദികളിൽ ജലവും സുലഭമായി കിടക്കുന്നു. നാലുപുറവും ഉള്ള പ്രദേശങ്ങൾ ആഹാരപദാത്ഥങ്ങളേയും സംഭരിച്ചുതരുന്നു. വ്യാഘ്രത്തെപ്പോലെ ഞാൻ ജീവജാലങ്ങളെ ഭക്ഷിക്കുന്നില്ല. മൃതശരീരങ്ങളുടെ അവശിഷ്ടങ്ങളെ കുക്ഷിയിൽ നിക്ഷേപിച്ച് എന്റെ ദേഹത്തെ ഒരു ശവകുടീരമാക്കുന്നതുമില്ല. മാതാവിന്റെ മുലപ്പാലെന്നപോലെ പ്രകൃതി ശേഖരിച്ചു തരുന്ന മൂലഫലങ്ങളാണു ഞാൻ ഭക്ഷിക്കുന്നത്. അന്യന്മാരെക്കാൾ വിശേഷമായി എന്താണു ഞങ്ങളുടെ കൈവശം ഉള്ളതെന്നും എന്തു വിഷയത്തിലാണ് ഞങ്ങൾ മറ്റുള്ളവരെ കടത്തിവെക്കുന്നതെന്നും അറിവാനാഗ്രഹമുണ്ടൊ? പറയാം. ഞാൻ പ്രകൃതിയുടെ ഒരു അപത്യമാണ്. മാതാവിങ്കൽ നിന്ന് ഉല്പാദിച്ചപ്പോഴത്തെപ്പോലെതന്നെ നിധനനായും അവ്യാകുലനായുംആണു ഞാനിന്നും ജീവിതം കഴിച്ചുവരുന്നത്. ശ്രേഷ്ഠനായ ദൈവത്തിങ്കൽനിന്നു ലഭിച്ച ജ്ഞാനത്തെ സവ്വദാ ഞാൻ അവലംബിക്കുന്നു. അദ്ദേഹം എനിക്കുനൽകുവാൻപോകുന്നതെന്താണെന്നു എനിക്കുതന്നെ അറിയാം. ഭാവി മുഴുവൻ എനിക്കു പ്രത്യക്ഷമാണ്. വരുവാൻപോകുന്ന സകലലോകരഹസ്യങ്ങളേയും എനിക്കു എന്റെ ദിവ്യ ചക്ഷുസ്സുകൊണ്ടു പരിച്ഛേദിച്ചറിവാൻ സാധിക്കും. നിങ്ങളാകട്ടെ ഭാവിയെ സംബന്ധിച്ചേടത്തോളം മറ്റുള്ളവർ എന്തുപറയുന്നു എന്നന്വേഷിക്കുകയാണ് ചെയ്യുന്നത്, അതിന്നു കാരണവും ഉണ്ട്. എന്തുകൊണ്ടെന്നാൽ സവ്വദാ ദൈവം തന്റെ സൃഷ്ടികളിൽ പ്രദശിപ്പിക്കുന്ന സൂചനങ്ങളുടെ സൂക്ഷ്മതത്വം നിങ്ങൾക്കു മനസ്സിലാകുന്നില്ല, അവയെല്ലാം നിങ്ങൾക്കു ഗഹനമാകുന്നു'

ഇതെല്ലാം ലേശംപോലും വൈമനസ്യംകൂടാതെ ക്ഷമയോടുകൂടി ശ്രദ്ധവെച്ചുകേട്ടുകൊണ്ടിരുന്ന അലക്സാണ്ടർ ചക്രവത്തി ഒടുവിൽ ഇങ്ങിനെ പറഞ്ഞു. 'നിങ്ങൾ പറഞ്ഞതെല്ലാം വാസ്തവമാണ്. ഇതിന്നുമുമ്പിൽതന്നെ ഞാനതു ഗ്രഹിച്ചിരിക്കുന്നു. പൂണ്യകുലജാതനായ നിങ്ങൾ അധിവസിക്കുന്ന ഈ വിശിഷ്ടപ്രദേശം നിങ്ങളുടെ ജീവിതത്തിന്നു വേണ്ടുന്ന സകലസൌകയ്യങ്ങളേയും നൽകുന്നു. നിങ്ങൾക്കു ജീവകാലം മുഴുവൻ ഇവിടെ യഥേഷ്ടം കഴിച്ചുകൂട്ടുവാൻ യാതൊരു പ്രയാസവുമില്ല. പ്രകൃതിയുടെ ഭണ്ഡാരം നിവ്വിഘ്നമായി നിങ്ങളുടെ സ്വാധീനത്തിൽ സമപ്പിതമായിരിക്കുന്നു. നേരേമറിച്ചു, കഷ്ടതകളുടേയും കലാപങ്ങളുടേയും മദ്ധ്യത്തിൽ കിടന്നു കുഴങ്ങി ശ്രമപ്പെട്ടു കാലംകഴിച്ചുകൂട്ടുവാനാണ് എനിക്കു യോഗം. എന്റെ സ്നേഹിതന്മാരിൽനിന്നു എനിക്കുണ്ടാകുന്ന ഭയത്തോളം എന്റെ ശത്രുക്കൾക്ക് എന്നിൽതന്നെയുണ്ടോ എന്നു സംശയമാണ്. എന്തുകൊണ്ടെന്നാൽ വൈരികളുടെ ബലത്തേക്കാൾ ബന്ധുക്കളുടെ വഞ്ചനയാണു ദിനംപ്രതി എന്നെ അധികമധികം ഭയാക്രാന്തനാക്കുന്നത്. എന്തിനു വളരെ പറയുന്നു. എന്റെ ദേഹരക്ഷയ്ക്കു വേണ്ടുന്ന അനുചരന്മാരുടെ ആവശ്യത്താലും അവർതന്നെ എന്നെ രക്ഷാവിഹീനനാക്കിവിട്ടേക്കുമോ എന്നുള്ള ഭയത്താലും സവ്വദാ ഞാൻ വ്യാകുലചിത്തനായി ഭവിക്കുന്നു. പകൽ മുഴുവൻ പരജനങ്ങളെ പീഡിപ്പിച്ചും ധ്വംസിച്ചും രാത്രിമുഴുവൻ വൈരികൾ

രഹസ്യമായി വന്നു പൊട്ടുന്നനവെ എന്നെ കൊന്നേക്കുമോ എന്നു ശങ്കിച്ചും പേടിച്ചും ആണു ഞാൻ ദിവസങ്ങൾ കഴിച്ചുകൂട്ടുന്നത്. എനിക്കു ഭയമുള്ളവരെ ഞാൻ വധിക്കുന്നു. ജനങ്ങൾ എന്നെ വെറുക്കുന്നു. വാസ്തവത്തിൽ ഞാൻ സാധുവും സുശീലനുമാണ്. ലൌകികവ്യാപാരങ്ങൾ വിട്ടു നിങ്ങളെപ്പോലെ വനവാസം ചെയ്വാൻ എനിക്കു ശക്തിയില്ല. വൎത്തമാനസ്ഥിതിയെ വെടിയുന്നത് എനിക്ക് അശക്യവുമാണ്. അതിനാൽ എന്നെ ഈ നിലയിൽ ആക്കിവിട്ട ദൈവം എനിക്കു മാപ്പുതരുമെന്നു വിശ്വസിക്കുന്നു. എങ്കിലും എൻെറ സങ്കടങ്ങളെല്ലാം ശ്രദ്ധവെച്ചു കേട്ട മഹത്തുക്കളായ പുണ്യവചനങ്ങളാൽ എൻെറ മനസ്സിനെ സംഹാരദ്ധ്വംസനാദികളിൽനിന്ന് അല്പനേരമെങ്കിലും വിമോചിപ്പിച്ച വിമലഹൃദയ! ഞാൻ കൊണ്ടുവന്നിട്ടുള്ള സമ്മാനപദാൎത്ഥങ്ങളെ സ്വീകരിച്ചാലും. നിങ്ങളുടെ ജ്ഞാനവൈഭവത്തിന്നും ഹൃദയവൈശിഷ്ട്യത്തിന്നും കപ്പമായി നൽകുന്ന ഈ സാധനങ്ങളെ ത്യജിച്ച് എന്നെ അധിക്ഷേപിക്കരുതെ.'

ഇങ്ങിനെ പറയുമ്പോഴെയ്ക്കും രത്നഖചിതമായും അതിഭംഗിയിൽ പണിചെയ്യപ്പെട്ടിട്ടുള്ളതുമായ അനവധിസാമാനങ്ങളേയും പലമാതിരിയിലുള്ള തൈലങ്ങളേയും ഭക്ഷണപദാൎത്ഥങ്ങളേയും വഹിച്ചുകൊണ്ടു നിന്നിരുന്ന അടിമകൾ അവയെ തങ്ങളുടെ തലകളിൽ നിന്നിറക്കി മഹൎഷിയുടെ പാദത്തിങ്കൽ നിരത്തിവെച്ചു. ഇതെല്ലാം കണ്ടപ്പോൾ പ്രകാശമാനമായ ഒരു ചെറിയ പുഞ്ചിരിയോടുകൂടി ദണ്ഡി പറഞ്ഞു 'പണവും മാറുംകൊടുത്തു സേവകക്കൂടി ഈ വനത്തിൽ പറന്നുവരുന്ന പക്ഷികളെ കൊന്നുകൂടി നല്ലവണ്ണം പാടിപ്പാൻ ആരെക്കൊണ്ടാണു സാധിക്കുന്നത്? അതു അസാദ്ധ്യമായി വിചാരിക്കുന്നപക്ഷം എന്തിനാണ് എന്നെ ആ പക്ഷികളെക്കാൾ നിസ്സാരനായി ഗണിക്കുന്നത്? ഭക്ഷിപ്പാനൊ പാനം ചെയ്വാനൊ ഉപയുക്തമല്ലാത്ത വസ്തുക്കളെ ഞാനെന്തിനാണു നിങ്ങളുടെ വക്കൽനിന്നു സ്വീകരിക്കുന്നത്? എനിക്കു യാതൊരു പ്രയോജനവുമില്ലാത്ത ഒരു സാധനത്തെ ഞാനെന്തിനാണു കൈക്കൊള്ളുന്നത്. ഗുണപ്രദമല്ലാത്ത പദാൎത്ഥങ്ങളെ കൈവശംവെച്ച് ഇതുവരെ സ്വൈരമായിരുന്ന എൻെറ മനസ്സിനെ ഞാനെന്തിനാണ് വെറുതെ വ്യാമോഹിപ്പിക്കുന്നത്. ഈ നിൎജ്ജനവനത്തിൽ ക്രയവിക്രയംചെയ്വാൻ പാടില്ലാത്ത യാതൊരു സാധനവും സ്വീകരിപ്പാൻ ഞാൻ ആഗ്രഹിക്കുന്നില്ല. എനിക്കാകട്ടെ നാനാഭാഗങ്ങളിലും ദൈവം ഫലമൂലാദികളെ ശേഖരിച്ചുതന്നിരിക്കുന്നു. അവയെ സ്വൈരമായി എടുത്ത് ഞാൻ ഭക്ഷിക്കുന്നു. ദൈവമാകട്ടെ, കനകത്തിന്നു യാതൊന്നും കൈമാററം ചെയ്യുന്നില്ല. നേരെ മറിച്ച് അൎഹന്മാരും സ്വീകാരശക്തന്മാരും ആയ സകലജനങ്ങൾക്കും വ്യത്യാസം കൂടാതെ അദ്ദേഹം ഉൽകൃഷ്ടമായ ജ്ഞാനത്തെ പ്രദാനംചെയ്യുന്നു. ജനിച്ചപ്പോൾ ഉടുത്തിരുന്ന വസ്ത്രംതന്നെയാണ് ഞാൻ ഇപ്പോഴും ധരിച്ചുവരുന്നത്. വായുവിനെ ഞാൻ സ്വൈരമായി ശ്വസിക്കുന്നു. വിശപ്പിന്നു സഹജമായ സ്വാദോടുകൂടിയാണു ഞാൻ ഭക്ഷിക്കുന്നത്. അതിനാൽ ഞാൻ ഭക്ഷിക്കുന്ന പദാൎത്ഥങ്ങൾക്കു മധുവിനെക്കാൾ അധികം മധുരമുണ്ടാകുന്നു. സ്വതവെ നല്ലവയായിരുന്നുഎങ്കിൽ എന്തിനാണ് ഈ അപ്പങ്ങൾ നിങ്ങൾ അഗ്നിയിൽ സ്പൎശിപ്പിച്ചത്? എൻെറ ഭക്ഷണപദാൎത്ഥങ്ങളെ ഞാൻ ഒരിക്കലും തീയിൽ കാണിക്കു

വാൻ സമ്മതിക്കയില്ല. മാറുള്ളവർ ഭക്ഷിച്ച മാംസശകലങ്ങളെ വീണ്ടും ഭക്ഷിക്കുകയായിരിക്കും അതിലും ഭേദമായിട്ടുള്ളത്. അതിനാൽ ഈ വേവിച്ച അപ്പങ്ങൾ എടുത്തുകൊണ്ടു പോകുവിൻ. എങ്കിലും നിങ്ങൾ കൊണ്ടുവന്നിട്ടുള്ള യാതൊരു സാധനവും ഞാൻ സ്വീകരിച്ചില്ലെന്നുള്ള ആക്ഷേപത്തെ അസാധുവാക്കുന്നതിനുമാത്രമായി ഇന്നു ഞാൻ ഈ എണ്ണയെ കൈക്കൊള്ളുന്നു' എന്നുംപറഞ്ഞു മഹർഷി അവിടെനിന്നും എഴുന്നീററ് വൃക്ഷസമൂഹങ്ങളുടെ ഇടയിൽ പ്രവേശിച്ചു. അവിടെ ഒരു ദിക്കിൽ കുറെ ചുള്ളിവിറകുകൾ പിറക്കികൂട്ടി അതിൽ തിയ്യുവെച്ച് അലക്സാണ്ടരുടെ നേരെനോക്കി. 'ബ്രാഹ്മണന്നു സർവ്വവും കരസ്ഥമാണ്. അവർ എല്ലാം അനുഭവിക്കുകയുംചെയ്യും. എന്തുകൊണ്ടെന്നാൽ അവർ ആഗ്രഹിക്കുന്നതെല്ലാം അവക്കു അനുഭവസിദ്ധമാകുന്നു.' എന്നുംപറഞ്ഞ് എണ്ണയെടുത്ത് തീയിലൊഴിച്ച് അഗ്നി തീവ്രമായി ജ്വലിച്ചുതുടങ്ങിയപ്പോൾ നല്ല സാധനങ്ങൾ എല്ലാം നൽകുന്നവനും അനശ്വരമൂർത്തിയുമായ ജഗദീശ്വരനെ തനിക്ക് സീമയില്ലാതെ നൽകീട്ടുള്ള വരങ്ങൾക്കായി വന്ദിച്ചുംകൊണ്ടു ഒരു സ്തോത്രം ചൊല്ലി.

ഇതെല്ലാം കാണുകയും കേൾക്കുകയും ചെയ്തുകൊണ്ടിരുന്ന അലക്സാണ്ടർചക്രവർത്തി വിസ്മയഭരിതനായി കുറെ നേരം അവിടെതന്നെ നിന്നുപോയി. അനന്തരം ദണ്ഡിസ്വീകരിക്കാത്ത സാധനങ്ങളെ മടക്കികൊണ്ടുപോകുവാനാജ്ഞാപിക്കുകയും പിന്നെയും പലപല സദുപദേശങ്ങളെ ദണ്ഡിയുടെ മുഖത്തിൽനിന്നു ഗ്രഹിക്കുകയും ചെയ്തു. ഒടുവിൽ, ബ്രാഹ്മണർ തന്നെപ്പോലെയുള്ളവരാണെന്നും അല്ലാതെ ജാതിഭ്രഷ്ടനായി ഗ്രീക്കുകാരുടെ വേഷംധരിച്ചു നടക്കുന്ന കലാനിസ്സിനെപോലെയുള്ളവരല്ലെന്നും മററും ദൃഢമായി ധരിപ്പിച്ചതിനുശേഷമെ ദണ്ഡിമഹർഷി അലക്സാണ്ടർചക്രവർത്തിയെ തിരിയെ അയച്ചുള്ളു.

കെ. ഗോവിന്ദൻനമ്പ്യാർ ബി. എ ബി എൽ.

---

# കംസവധം

(തുടർച്ച)

---

ദ്വേൽകോപാന്നതുമ്പിക്കരധൃതമുസലം
ഗോപുരദ്വാരി നേരെ
കല്പിച്ചുൽപന്നശോഭം വലിയ കുവലയാ-
പീഡമാം വാരണേന്ദ്രം
ദ്ദ്വേഷം കൈകൊണ്ടു മല്ലാനചിതുമുലനിയു

ദ്ധായ ഭൂയോ നിയോഗി- (വൽ
ച്ചിപ്പോളാസ്തേ ചിരം പാർത്തവനപതി ഭ
പ്രാപ്തികാലം മഹാത്മാ
സംസാരം മററുമററൊന്നവനിഹിടെ നിരൂ-
പിച്ചുനേരും ത്വദംഗഘ്രി

സംസാരോച്ഛേദി കോപ്പിട്ടതിൻെറചെറുതുതാ
പയ്യമുണ്ടെന്നറിഞ്ഞേൻ (ൽ
സംസാരി കംസനിപ്പോൾ മരുമകനു ഭവാ-
നെത്രയും പ്രേമശാലീ
കംസാരിപ്പേർ തരുമ്മാറകമലരിലുറ-
ച്ചീടിനാനെന്നനൂനം
എന്നിവണ്ണമൊരു കംസഭൂപതിനിയോഗ-
മമ്പിനൊടുനന്ദനും
നന്ദനസ്യവചനേനകേട്ടഖിലമാദി-
ദേശപശുപാലകാൻ.
ചന്തമാന്ന നവനീതഗോരസദധീനി
ചാരുശകടേഷുചേ-
ത്തന്നരാധിപനുപായനങ്ങളുമെടുപ്പി-
നിന്നധികമിങ്ങിനെ.
നാളെയുണ്ടുമധുരാപുരീഗമനമെന്നു
കേട്ടു ബലകൃഷ്ണയോ-
രോളമേന്തുമൊരു ബാഷ്പപൂരിതവിലോച-
നാശ്ശിഥിലകൈശികാഃ
മേളമാന്ന കുചഭാരമന്ദഗതിവന്നു
വന്നു മദനാലസം
നീളനീവിയുമുടന്തടഞ്ഞുചരിതഃസ്ഥി-
താ വ്രജവധൂജനാഃ.
സുന്ദരാംഗസുഖമെ കളിക്കുമളവോമൽ
മേനി നിമിഷാദ്ധമി-
ക്കണ്ണിൽനിന്നകലുമാകിലപ്പൊഴുതുവെന്തു
വെന്തുമറുകുന്നഞാൻ (ത
എന്തുചെയ്യുതിഹമാം വെടിഞ്ഞൊരരണ്യാ
ദിക്കിലെഴുനെള്ളിനാ-
ലെന്നുചൊല്ലി നിജമാറടിച്ചുഗതിരാധ
യും മുറ തുടങ്ങിനാൾ.
കൃഷ്ണനിഗ്ഗമനവാത്ത കേട്ടു വിറതട്ടി
വൻപിണിയൊടമ്പര-
ന്നൊട്ടുഴന്നു സമുപേത്യവല്ലഭനെ ദൃഷ്ടി
കൊണ്ടുപുണ്ണരും വിധൌ.

ദിഷ്ടദോഷമിതു കാണഹൊ തിടുതിടന്നു
ചാടുമൊരുകണ്ണുനീർ
വൃഷ്ടിപോന്നഗതി നീളതന്മിഴിയിൽ നീള-
മൂടി(നന്ന)നിരസാ
നന്ദസൂനുഗമനപ്രസംഗമുപകണ്ണ്യ-
കണ്ണപുരുഷം തദാ
വെന്തുവെന്തുപിടയും പുരന്ധ്രികളുദന്ത
മെന്തു പറയാവതൊ.
ഹന്ത കാചന മയങ്ങിനാൾ വഴിതടുത്തു
കാപ്യഗ്രചളുങ്ങിനാ-
ളന്തരായമിതിനെന്തു നല്ലതിതി കാപി
ചിന്തകൾ തുടങ്ങിനാൾ.
കസ്തൂരീമണ്ഡനം കാചിൽ
കൃഷ്ണേന കുചയോഃ കൃതം.
രക്ഷിതും വലിതഗ്രീവാ
മുമോചാശ്രുചയഃകണാൻ.
കാചിന്മരതകശ്യാമം
കാളിന്ദീകൂലസംഭവം
പരിരേഭേ ചിരാ ബാല-
തമാലം ധ്യാതമാധവാ.
കല്യാണാവാസ! ദാമോദര! മുരഹരയെ-
ന്നുച്ചകൈരുച്ചരിക്കും
ചൊല്ലേറും ഗോപനല്ലാർമകരികൾ ഭഗവ-
ദ്യാത്രകൊണ്ടാത്തശോകം.
എല്ലാരും കൂടിവല്ലാഞ്ഞുടനഗതികൾ വാ
വിട്ടുകേണന്തിരിക്കെ (രൌ
മെല്ലെ മാത്താണ്ഡബിംബോദയമുദയഗി
ചെററു കാണായ്ത്തുടങ്ങി.

അഥ വിഭാതായാം വിഭാവയ്യാം മാംഗളിക ശൃംഗ മൃദംഗവേണുഗീതാഡംബരേണാപി സംവദ്ധിതയാത്രാകൌതുകമോദമാന ഗോപജനസമ്മദ്ദഘോഷേണാപി ദയിതവിയോഗസന്തപ്യമാനവല്ലവപല്ലവാധരാഗൽഗദ ഗളനിഗ്ഗളിതമന്ദമന്ദപ്രലാപേനാപിനാനാ വിധരസകദംബസാവഹനല്ലൂണ്ണമാനവിക

ടശകടചക്രനിഗേല്ലാഷേണാപി ഭഗവദപി യോഗജനിതമേദുരഖേദാദതിരോദിന്യാമിവ വ്രജമേദിന്യാം, ദേവോപി ദേവകീനന്ദനോ നിവൃത്തിതപ്രശേതനനിയമോ. വൈരിവിജയമംഗളാശംസിന്യാ യശോദയാ കൃതസ്വസ്ത്യയനോ ബലഭദ്രേണ സാകമക്രൂരരഥമാരുഹ്യ. തദാതപസമുദിതവിയോഗശോകാതിരേകാനുകൃതകണ്ഠം രോരുദാവതീഷ്വിസ്രസ്തദുകൂലകന്തളാഃ സ്യന്ദനാനുയാതാ വ്രജസുന്ദരീരമന്ദകാരുണ്യഭരിതശീതളകടാക്ഷവിക്ഷേപപൂർവ്വമിദാനീമവിളംബിതം വിഹിതകാര്യോഹമായാസ്യാമീതി ഭൂയോപി സംപ്രേഷണവചനൈരാശ്വാസയന്നാനയാത്രികഗോപജനഗീതചരിതപ്രപഞ്ചഃ പഞ്ചബാണമധുരോ മധുരാം പ്രതിപ്രതസ്ഥേ.

ചൊൽകൊള്ളും തേരകന്നു കൊടിമരവുമിവിടെല്ലാം തിരോഭൂതമയ്യോ (ത
വിക്ഷോഭാദ്ദൈപ്യാമ്ലി പൊങ്ങീടിന പൊടിമിക്കതും പോയുതാഞ്ഞു. (പടലം
ഉൽകണ്ഠാം പൂണ്ടിവണ്ണം മുരരിപുഗമനേ കേണ നിശ്ശ്രീകനെന്നാ-
ണക്രൂരം താശ്ശപന്ത്യോ വിവിശുരഥ നിജാ നേവ ഗോപ്യോ നിവാസാൻ.

കൃഷ്ണോപ്യക്രൂരമേനം വിരവൊടു യമുനാ-
　　വാരി മുങ്ങുന്ന നേരം
വിഷ്ണോരംശം നിജാംഗം കളിയൊടു സലിലേ
　　കാട്ടി മുല്ലാട്ടദാരം (ലേ
തസ്മിന്നേവ സ്വരൂപം പുനരിഹ ശയനം
　　വൈഷ്ണവം ദർശയിത്വാ
നിസ്തായ്യ പ്രാപ ശോഭാനിചലിനമധുരോ-
　　ദ്യാനദേശം ദിനാന്തേ.
അപ്പോളാത്മഗൃഹപ്രവേശമരികേ
　　യാചിക്കുമക്രൂരനോ-
ടിപ്പോളല്ല നിഹത്യകംസമുടനാ-
　　യാസ്യേഹമെന്നിങ്ങിനെ
ഉൽപ്രീത്യാ പരിഭാഷ്യ തം വിമനസം
　　മെല്ലെന്നയച്ചന്നിശാം
തസ്മിന്നേവ സനീതവാനുപവനേ
　　ദേവോഥ സർവ്വൈഃ സമം.
കൂടിക്കൊണ്ടു പ്രഭാതേ ചില സഖികളുമായ്
　　ത്തുത്തരത്തപ്പദത്താല്യാ
ഗാഢോല്ലാസം പ്രയാന്തം ബലസഹിതമു-
　　ലോകിതും വാസുദേവം (പാ
പാടെ വെൺമാളികാഗ്രങ്ങളിലമമുഹുരാ-
　　രുഹ്യ ചാലേ കവാതിൽ
കൂടെ പാർക്കും പുരസ്ത്രീജനപരവശതാ-
　　വിഭ്രമം വാഴ്ത്തവല്ലേൻ.
(തുടരും)

---

# വാങ്നിയമനം

---

ജന്മസിദ്ധമായ ഒരു ശക്തിയെ വേ



ണ്ടവിധം ഉപയോഗിക്കുന്നതിന്ന്, ആദ്യം തന്നെ, ആ ശക്തി, ഏതുദ്ദേശത്തിന്മേലാണ് നമുക്കു തന്നിരിക്കുന്നത് എന്നു പ്രത്യേകം ആലോചിക്കേണ്ടതാണ്. നമ്മുടെ വിചാരങ്ങളെ അന്യോന്യം അറിയിക്കുക, അറിവു വർദ്ധിപ്പിക്കുക, മുതലായി, ലോകത്തിൽ പെരുമാറുന്നതിന്നു വേണ്ടുന്ന കാര്യങ്ങളെ നിറവേറുന്നതിന്നുവേണ്ടിയാണ സംസാരിക്കുന്നതിന്നുള്ള ശക്തിയെ ദൈവം നമുക്കു തന്നിരിക്കുന്നത്. കാരുണ്യശാലിയായ അദ്ദേഹത്തിന്റെ ദാനങ്ങളിൽനിന്ന് ആവശ്യനിവൃത്തിമാത്രമല്ലാ, നമ്മുടെ ജീവിതാവ

സ്ഥാനസ്മരണം സന്തോഷത്തെയും തൃപ്തിയെയും ലഭിക്കാവുന്നതാകുന്നു. സംഭാഷണംകൊണ്ടുള്ള മുഖ്യോദ്ദേശം ആവശ്യനിവൃത്തിയാണെങ്കിലും അതിനെ നമ്മുടെ സന്തോഷത്തിനായും ഉപയോഗിക്കാം. സഹജീവികളുമായി ഇടപെട്ടു ഭാഗ്യത്തെയും നിർഭാഗ്യത്തെയും അന്യോന്യം പങ്കുകൊള്ളുന്നതുകൊണ്ടു ജനങ്ങളുടെ ഇടയിൽ അനുതാപത്തെയും സ്നേഹത്തെയും വൎദ്ധിപ്പിക്കാവുന്നതിന്നു പുറമെ, സൽഗുണവൎദ്ധനക്കാസമുദായബന്ധത്തിന്നും ഇടവരുന്നു. സംഭാഷണത്തിന്നുവേണ്ടി അധികം സമയം ചിലവാക്കാതെയും പരദൂഷണംകൂടാതെയും സംസാരിക്കുന്ന പക്ഷം നമ്മുടെ സന്തോഷത്തിന്നാണ് ഈ ശക്തിയെ തന്നിരിക്കുന്നത് എന്നു വിചാരിക്കാവുന്നതാണ്. നമ്മൾ സന്തോഷിക്കുന്നതുകൊണ്ടു ദൈവത്തിന്ന് അപ്രീതിയുണ്ടാകുമെന്നു ഭയപ്പെടുന്നവൎക്ക് അദ്ദേഹത്തിൻെറ ഇഷ്ടാനിഷ്ടങ്ങളെപ്പററിയുള്ള അഭിപ്രായം എത്രയോ താണപടവിലാണ്. മേൽപറഞ്ഞവിധമുള്ള സംഭാഷണംകൊണ്ടു പറയത്തക്ക ഗുണമൊന്നും ഉണ്ടാകയില്ലെങ്കിലും, പലപ്പോഴും നമ്മുടെ ദയയെയും സൽസ്വഭാവത്തെയും ഉപയോഗിക്കുന്നതിന്നിട കിട്ടുന്നു. സൽസംവാദംകൊണ്ട് ഉപയോഗവും ഫലപ്രാപ്തിയും ഉണ്ടാകുന്നതുപോലെതന്നെ ദുൎഭാഷണം, തങ്ങളുടെ ജോലിക്കും, ശ്രേയസ്സിന്നും വിഘ്നം വരുത്തുന്നു. വാക്കുകളുടെ ബാഹുല്യംകൊണ്ടു കാൎയ്യാദികൾക്ക് എത്രയോ തടസ്ഥം നേരിടുന്നു. ചിലർ സാധാരണ ഉപയോഗിക്കുന്ന വാക്കുകളുടെ നാലിലൊരംശംകൊണ്ടു നമുക്കു നമ്മളുടെ ഉദ്ദിഷ്ടകാൎയ്യത്തെ എളുപ്പത്തിൽ സാധിക്കാം. അന്യോന്യം കണ്ടെത്തുമ്പോഴും, അന്യന്മാരുടെ ഗൃഹത്തിൽ പോകുമ്പോഴുമുള്ള സംഭാഷണത്തെപ്പററിയാണ് അധികം ശ്രദ്ധ വെക്കേണ്ടത്. ഈവക സമയങ്ങളിലാണ് ജനങ്ങൾ പലപ്പോഴും തങ്ങളുടെ അറിവിനെയും മാനത്തെയും വില്ക്കുന്നത്.

മേൽപറഞ്ഞപ്രകാരമുള്ള അപകടങ്ങളിൽ പെടാതിരിക്കുന്നതിന്നു താഴെ പറയുന്ന സംഗതികളെ ഓൎമ്മവെച്ചാൽ മതി. മൌനം ധരിക്കുക, പല കാൎയ്യത്തെപ്പററി സംസാരിക്കുക, അന്യൻെറ ഗുണദോഷത്തെ പറയുക മുതലായ സംഗതികളാണ് സാധാരണ സംഭാഷണത്തിന്നുള്ള വിഷയങ്ങൾ. ഈ വക സന്ദൎഭങ്ങളിൽ, നിഷ്കളങ്കമായും ശ്രോതാക്കൾക്കു ഹിതമായും സംസാരിക്കുന്നതിന്നാണു മനസ്സുവെക്കേണ്ടത്. ഇതു സാധിക്കുന്നതെങ്ങിനെയാണെന്നാലോചിക്കുക.

അറിവുള്ള ഒരുവന്നു സംസാരിക്കുന്നതിന്നും മിണ്ടാതിരിക്കുന്നതിന്നും പ്രത്യേക സമയങ്ങളുണ്ട്. ഒട്ടക്കം പറഞ്ഞ സംഗതിയെപ്പററി ധരിച്ചിട്ടില്ലാത്തവർ അനേകമുണ്ട്. ഈ വക ആളുകൾക്ക് മററുള്ളവരെ അറിയിക്കേണ്ട സംഗതികൾ യാതൊന്നുമില്ലെന്ന് അവരുടെ സംഭാഷണരീതിയിൽനിന്നു നമുക്കറിയാം. വാക്കുപയോഗിക്കുന്നതിന്നുള്ള വെറും താല്പൎയ്യംകൊണ്ടുമാത്രമാണ് അവർ സംസാരിക്കുന്നത്. ഇത്തരക്കാർ ഒരു പ്രത്യേകശക്തിയും, ഓരോ വിഷയത്തെപ്പററി അസാമാന്യമായ നൈപുണ്യവും ഇല്ലാത്ത ഘട്ടത്തിൽ, പലപ്പോഴും തങ്ങളുടെ അനൎത്ഥത്തിന്നുമാത്രമായി ശ്രമിക്കുന്നു. ഓരോ കാൎയ്യങ്ങൾ പരസ്യമായി പറയുന്നതു തങ്ങൾക്ക് ഗുണമാണോ എന്ന് അവർ ഒരിക്കലും ആലോചിക്കാത്തത് ആശ്ചൎയ്യപ്പെടത്തക്ക ഒരു സംഗതിയാണ്. സാധാരണജനങ്ങളാൽ മുഷിപ്പന്മാരാണെന്നു വിചാരിക്കപ്പെട്ടവരാണെങ്കിലും

നിരുപദ്രവികളും, മിക്കവാറും മൌനം ധരിക്കുന്നവരുമായ മററു ചില ആളുകളുടെ സൌകര്യത്തെക്കൂടി ഇവർ ആലോചിക്കേണ്ടതാണ്. തങ്ങളെക്കാൾ വയസ്സുകൊണ്ടോ, അറിവുകൊണ്ടോ മിതെയായിരിക്കുന്നവർ, തങ്ങൾക്ക് ഗ്രഹീതമില്ലാത്തതുകൊണ്ടു പങ്കുകൊള്ളുന്നതിന്നു തരമില്ലാത്ത വിഷയങ്ങളെ സംസാരിക്കുമ്പോൾ, തങ്ങളുടെ മുറയായി ഇവർ മിണ്ടാതിരിക്കേണ്ടതാണ്. പക്ഷെ ഈ വകക്കാർക്ക് സ്വന്തം വർത്തമാനം പറയുന്നതിനല്ലാതെ, അന്യന്മാരുടെ സംഭാഷണം കേൾക്കുന്നതിന്നിഷ്ടമില്ല. ഈ വകക്കാർ ഒരു സ്ഥലത്തു ചെല്ലുന്നത് അന്യന്മാരുടെ സംഭാഷണം കേൾക്കുന്നതിന്നല്ലാ. ഇവർ യാതൊരർത്ഥമോ, ഉപയോഗമോ ഇല്ലാത്ത കാര്യങ്ങളെപ്പററി സംസാരിച്ചു സമയം വ്യർത്ഥമായി കളയുന്നു. മനസ്സിൻെറ ഭാരത്തെ ചുരുക്കുന്നതിന്നും, ബുദ്ധിമുട്ടുകളേയും വ്യസനങ്ങളേയും മാറ്റുന്നതിന്നും, സംഭാഷണം ഒരു വിശ്രമമായി വിചാരിക്കുന്ന ഘട്ടത്തിൽ, അത് അന്യോന്യം രസിപ്പിക്കത്തക്കതായിരിക്കണം. അസംബന്ധം പുലമ്പുന്ന ഒരുവൻെറ സംഭാഷണം കേൾക്കുന്നതിനേക്കാൾ, നമ്മുടെ ജോലികളും കഷ്ടപ്പാടുകളും സഹിക്കുന്നത് എത്രയോ എളുപ്പമാണ്. സഹജീവികൾക്ക് ഈ വിധം ഉപദ്രവം ചെയ്യുന്നവൻ രണ്ടുപ്രകാരത്തിൽ കുററക്കാരനാകുന്നു. മറെറാരുവൻെറ വായ തുറക്കുന്നതിന്നു സമ്മതിക്കയില്ലെന്നു മാത്രമല്ലാ, അയാൾ തൻെറ സംഭാഷണംകൊണ്ട് അന്യനെ കഷ്ടപ്പെടുത്തുകയും ചെയ്യുന്നു.

ഈ വക സംഗതികൾ നിസ്സാരമാണെന്നു ചിലർ വിചാരിക്കുമായിരിക്കാം. എങ്കിലും ഒരു ഗുണവാൻ പരോപദ്രവത്തെ കഴിയുന്നതു ചുരുക്കേണ്ടതിന്നു യത്നിക്കേണ്ടതാണ്. ഈ സംഗതികൾ നമ്മുടെ ശ്രദ്ധക്കു വിഷയീഭവിക്കത്തക്ക ഗൌരവമുള്ളതല്ലെന്നു വിചാരിക്കുന്നതുകൊണ്ടാണു ലോകത്തിൽ അകൃത്യങ്ങൾ ഇത്ര ധാരാളമാകുന്നത്. മനുഷ്യർ തങ്ങളുടെ വാക്കുകളെ വേണ്ടവിധം ഭരിക്കാതിരുന്നാൽ, തങ്ങൾ അറിഞ്ഞിട്ടും അറിയാതെയും പരദൂഷണത്തിൽ പ്രവേശിക്കുകയോ ഗൂഢമായി വെക്കേണ്ട സംഗതികൾ പുറത്താക്കുകയോ ചെയ്യുന്നതാണ്. അതിയായ സംഭാഷണം നമ്മുടെ വില കുറക്കുന്നു എന്നുതന്നെയല്ലാ സദ്വൃത്തന്മാർ അതിഭാഷണക്കാരുടെ ആഗമനത്തെ ഭയപ്പെട്ടുകൂടി ചെയ്യുന്നു. മററുള്ളവർ അറിഞ്ഞാൽകൊള്ളാമെന്നു വിചാരിക്കുന്ന സംഗതികൾകൂടി,യദൃച്ഛയായി ഇത്തരക്കാരുടെ വായിൽനിന്നു പുറപ്പെട്ടു എങ്കിൽതന്നെ അതിനെ അവർ ഗണ്യമാക്കുകയില്ല. ഒരുവനു മററുള്ളവരെ ഗ്രഹിപ്പിക്കേണ്ട സംഗതികളില്ലാത്തപ്പോഴും, അഥവാ, തങ്ങൾക്കു പറയുവാനുള്ളതിനെ മനസ്സിൽത്തന്നെവെക്കുന്നത് ഉത്തമമായ അവസരത്തിലും മിണ്ടാതിരിക്കുന്നതു ശ്രേയസ്കരമാണ്. ഒരു വിഡ്ഢി വഴിയിൽ സഞ്ചരിക്കുമ്പോൾ കൂടി തൻെറ സ്വഭാവത്തെ ജനങ്ങളെ അറിയിക്കുന്നു. വാക്കുകളുടെ ബാഹുല്യമുള്ളേടത്തു പാപവും കടന്നുകൂടുന്നു.

പലകാര്യത്തെപ്പററിയുള്ള സംഭാഷണത്തെക്കുറിച്ചാണ് ഇനി പറയുവാൻപോകുന്നത്. ഈ സംഭാഷണം ആക്ഷേപത്തിന്നു മേൽ തട്ടാത്ത വിധമായിരിക്കണമെന്നു തന്നെയല്ലാ ഇതിന്നുവേണ്ടി അധികം സമയം ചിലവാക്കുകയും അരുത്. നമ്മുടെ സംഭാഷണം, ഒരുവൻ വിശ്വസിക്കുന്ന മതത്തെയൊ, സൽഗുണത്തെയൊ ദൂഷിക്കുന്നതായിരിക്കരുത്. ആഭാസമായ സംഭാഷണം, മനസ്സിൽ ദുർവ്വിചാരത്തിന്നിടയാക്കു

ന്നതുകൊണ്ട് നാം അതിനെ ഉപേക്ഷിക്കണം. നമ്മുടെ സംഭാഷണം പരോപദ്രവകരമായിരിക്കരുത്. നാം ഒട്ടും മനസ്സുവെക്കാതെ പുറപ്പെടുവിക്കുന്ന ചില വാക്കുകൾ മററൊരുവനെ ജീവാവസാനംവരെ ക്ലേശിപ്പിക്കുന്നു. ഇത്രയൊക്കെ പറഞ്ഞതുകൊണ്ടു നാം സംസാരിക്കുന്നത് എല്ലായ്പോഴും സാരവത്തും, ഗാംഭീര്യത്തോടുകൂടിയതുമായ വിഷയങ്ങളെപ്പററിമാത്രമായിരിക്കേണമെന്ന് ആരും തെററിദ്ധരിക്കരുത്. ഒരു ഗുണവാൻ മററുള്ളവരെ രസിപ്പിക്കുമ്പോളും, തൻെറ മനസ്സിന്നു വിശ്രമംകൊടുക്കുമ്പോളും സദ്വിഷയത്തെ സംസാരിപ്പാൻ ശ്രദ്ധവെക്കേണം.

ഒടുക്കത്തെ സംഗതി, അന്യൻെറ ഇടപാടുകളെയും ഗുണദോഷത്തെയും പററിയുള്ള സംഭാഷണമാണ്. ഈവക സംഭാഷണം പലപ്പോഴും അതിരുകവിഞ്ഞുപോകുന്നതിന്നെളുപ്പമാകുന്നതുകൊണ്ട് ഇത് ഒട്ടും നിസ്സാരവിഷയമല്ല. ഒന്നാമത് അന്യൻെറ കാര്യത്തെപ്പററി അധികം സംസാരിക്കുന്നത് ആപൽക്കരമാണ്. മനുഷ്യരുടെ പല ഉദ്ദേശത്തോടുകൂടിയ പ്രവൃത്തികളെയും, മദമാത്സര്യാദികളെയും, തെററിദ്ധാരണകളെയും ആലോചിക്കയാണെങ്കിൽ നമുക്ക് ഒന്നുകൊണ്ടും നിഷ്പക്ഷവാദിയായിരിപ്പാൻ തരമില്ലെന്നു മനസ്സിലാക്കാം. അന്യൻെറ സ്വഭാവത്തെപ്പററി ശരിയായ ഒരറിവു നമുക്കുണ്ടായിരിപ്പാൻ തരമില്ലാത്തതിനാൽ, അയാളുടെ ഗുണദോഷത്തെ, നാം ഒട്ടും ശ്രദ്ധവെക്കാതെ പരസ്യമായി പറയുന്നതുകൊണ്ടു പല ദോഷത്തിന്നും ഇടയുണ്ട്. പ്രവൃത്തിയുടെ ഗുണദോഷത്തെ ആലോചിക്കാതെ നമ്മൾ ദൂഷ്യംപറയുമ്പോൾ ആ പ്രവൃത്തിചെയ്തവനുമായി പരിചയമില്ലാത്തവർ അയാളെപ്പററി ചീത്തയഭിപ്രായമുണ്ടാക്കുന്നു. മനുഷ്യരുടെ ഇടയിൽ സൌന്ദര്യത്തെയും, അറിവിനെയും ധനത്തെയുംപററി, മാത്സര്യമുള്ളതുകൊണ്ട് ഒരുവൻെറ സ്വല്പംചിലവീഴ്ചകളെ മററുള്ളവർ മഹാപാതകങ്ങളായി ഗണിക്കുന്നു. പരോപദ്രവംകൂടാതെ ഈ സംഗതിയെപ്പററി സംസാരിക്കുവാൻ സാധിക്കാത്തതുകൊണ്ട് അന്യന്മാരുടെ ഗുണദോഷത്തെപ്പററി സംസാരിക്കുന്നതിനുള്ള വാസനയെ ജയിക്കുന്നതിന്നു നാം ശ്രമിക്കേണ്ടതാണ്. എങ്കിലും സകലജനങ്ങളുടെയും സ്വഭാവത്തെ സ്വാനുഭവംകൊണ്ടറിവാൻ സാധിക്കാത്തതിനാൽ, ഗുണവാന്മാരെയും ദോഷികളെയും, നിഷ്കളങ്കഹൃദയന്മാരെ അറിയിക്കേണ്ടതുകൊണ്ട്, ഈ സംഗതി, തീരെ തള്ളിക്കളയുന്നതിന്നും തരമില്ല. അതുകൊണ്ട് ഒരുവനെ കാരണംകൂടാതെ സ്തുതിക്കുകയോ നിന്ദിക്കുകയൊ ചെയ്യാതെ, നമുക്കറിവുള്ളേടത്തോളം യാഥാർത്ഥ്യംമാത്രമെ പുറത്തുപറയാവു. നല്ലവരേയും ദുർവൃത്തന്മാരേയും അറിഞ്ഞിരിക്കേണ്ടത് ഒരുവന്നത്യാവശ്യമാണ്. ഏഷണിക്കാരും പരപുച്ഛക്കാരുമായ ചില ദുഷ്ടന്മാർ മററൊരുവൻെറ സ്വല്പമായ ദൂഷ്യത്തെ വൎദ്ധിപ്പിച്ചു പറഞ്ഞു സന്തോഷിക്കുന്നു. ഈവകക്കാരെ ഭയപ്പെട്ട് നമ്മുടെ കൃത്യത്തെ ചെയ്യാതിരിക്കരുത്. കുസൃതിക്കാരെയുള്ള ഭയംകൊണ്ടു സത്യത്തെ മറച്ചുവെക്കുകയൊ, സമ്മതിക്കാതിരിക്കുകയൊ ചെയ്യരുത്. താഴെ പറയുവാൻപോകുന്ന രണ്ടു കാര്യങ്ങളെ ഓൎമ്മവെച്ചാൽ മേൽപറഞ്ഞ ദോഷത്തെ തടുക്കാം.

ഒന്നാമത് ഒരുവനില്ലാത്ത ഗുണത്തെയൊ, ദോഷത്തെയൊ പററി ഒരു ധ്വനി പുറപ്പെടുന്നത് ഒരുപോലെ ചീത്തയാകുന്നുവെങ്കിലും ഒരുവനില്ലാത്ത ഗുണത്തെ പറ

യുന്നതുകൊണ്ട് അയാൾക്ക് യാതൊരു ദോഷവും നേരിടുന്നതല്ല. നേരെ മറിച്ച്, ഒരുവനില്ലാത്ത ദൂഷ്യത്തെ അയാളുടെമേൽ ചുമത്തുമ്പോൾ അയാൾക്ക് വലിയ അപമാനത്തിന്നിടയാകുന്നതുകൊണ്ട് അയാൾ നമുക്ക പ്രതികാരംചെയ്യുന്നതിന്നു തരംനോക്കുന്നു. എന്നാൽ ഒരുവനില്ലാത്ത ഗുണത്തെ പറയുകയാണെങ്കിൽ നമുക്ക യാതൊന്നും മറച്ചുവെക്കേണ്ട ആവശ്യമില്ല. ഇതാണ് അവതമ്മിലുള്ള വ്യത്യാസം.

രണ്ടാമത്, ഒരു ഗുണവാൻ സഹജീവികളോട് അനുകമ്പയുള്ളവനായിരിക്കണം. അയാൾ കഴിയുന്നതു മറ്റുള്ളവരുടെ ഗുണത്തെ മാത്രമെ സംസാരിക്കാവു. ചില പ്രത്യേകാവസരത്തിലല്ലാതെ, സത്യമാണെന്നുള്ള ഏകകാരണംകൊണ്ട് അയാൾ അന്യന്റെ ദൂഷ്യം പറയരുത്. കള്ളിച്ചുകൂട്ടി ചെയ്യുന്ന ചില ദ്രോഹപ്രവൃത്തികൾ, അന്യന്മാൎക്കപകീൎത്തിക്കിടവരുന്ന സന്ദൎഭങ്ങൾ, വിശ്വാസവഞ്ചനക്ക തുനിയുന്ന ഘട്ടത്തിൽ ഒരു സാധുവിനെ അപകടത്തിൽ പെടാതെ സൂക്ഷിക്കേണ്ട ഘട്ടങ്ങൾ മുതലായ കാരണങ്ങൾ ഉണ്ടെങ്കിൽ അന്യന്റെ ദൂഷ്യം പറയുന്നതു നമ്മുടെ ചുമതലയാണ്. ലോകത്തിൽ ഗുണവാൻ എന്നു വിളിക്കപ്പെടുന്ന ഒരുവൻ മൎയ്യാദയില്ലാത്ത ഒരു നീചനാണെന്നു നമുക്കറിവുണ്ടെങ്കിൽ അയാളുടെ ദുഃസ്വഭാവസ്ഥിതിയെ പൊതുജനങ്ങൾക്ക മനസ്സിലാക്കിക്കൊടുക്കുന്നത് ഒരു വലിയ ഗുണമാണ്.

മിണ്ടാതിരിക്കുന്നതിനുള്ള സമയത്തെ അറിയുകയും, ഏഷണികൂട്ടുന്ന സ്വഭാവത്തെയും, മറ്റുള്ളവരുടെ ശ്രദ്ധയെ ആകൎഷിക്കുന്നതിനുള്ള തിടുക്കത്തെയും കഴിയുന്നതും ഒതുക്കുകയും ചെയ്യുന്നവന്ന വാക്കിന്റെ ഭരണത്തിന്നു ഞെരുക്കമില്ല. ഒരു മഹാന്റെ ഉപദേശത്തെക്കൂടി പറഞ്ഞ് ഈ ഉപന്യാസം അവസാനിപ്പിക്കാം.

'മറ്റുള്ളവരുടെ സംഭാഷണത്തെ ശ്രദ്ധവെച്ചു കേൾക്കുക. നമുക്ക് ഉത്തരം അറിയാമെങ്കിൽ പറയുക, അല്ലെങ്കിൽ മിണ്ടാതിരിക്കുക. മാനവും അപമാനവും നേടുന്നതു സംഭാഷണം കൊണ്ടാണ്. ദുൎഭാഷണം ചെയ്യുന്നവനെ സകലരും വെറുക്കുന്നു. കഠിനവാക്ക പറയുന്നവർ അനേകം ആളുകൾക്ക സമാധാനക്കേടിന്നിട വരുത്തീട്ടുണ്ട്. വാക്കുകളെ വേണ്ടവിധം ഭരിക്കാത്തതുകൊണ്ടു പലരും അധഃപതനത്തിന്ന് ഇടയായിട്ടുണ്ട്. നിങ്ങൾക്കറിവുണ്ടാകണമെന്നാഗ്രഹമുണ്ടെങ്കിൽ മറ്റുള്ളവർ പറയുന്നതിനെ മനസ്സിരുത്തി കേൾക്കുക.'

മിസ്സ്. എ. എൻ. പി

---

മഹാമഹിമശ്രീ കൊച്ചിവലിയതമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പാകെ സമൎപ്പിച്ച

# മംഗളപദ്യങ്ങൾ

സ്വസ്തി ശ്രീമാടഭൂപാലക തവ ഗുണമീ-
ത്താവകക്ഷ്മാതലാന്തേ
വൎത്തിക്കും ഞങ്ങളേറെപ്പറവതപരയാ-
യുള്ളൊരാത്മപ്രശംസാ
നിത്യം വാഴുന്ന ഡല്ലീസദസിതവലഭി-
ച്ചോദ്യ വിഖ്യാതിലാഭം
ചിത്തേ വാഞ്ഛരിച്ചിരുന്നോരരചരുടെ മുഖ-
ശ്യാവഭാവം ഗുണം തേ. ൧

ആദിത്യേന്ദുകുലങ്ങളിൽ ചില നൃപ-
ന്മാർപണ്ടു ഭൂപാലരെ
കോദണ്ഡം ഗുണമസ്ത്രമെന്നിവകളാ-
ലൊട്ടുക്ക തോല്പിച്ചപോൽ
മോദാൽ മന്നരെയൊക്കയും സ്വഗുണമാ-
ത്രംകൊണ്ടു വീതശ്രമ-
സ്വേദം നിൎജ്ജിതവാൻ മഹാമതി ഭവാ-
നേകൻ മഹീമണ്ഡലേ. ൨

ചാതുൎവ്വൎണ്യം തദന്യക്ഷിതിപതിധരണീ-
ഖണ്ഡഷണ്ഡത്തിലെല്ലാം
ചൂതിൽത്തന്നെ,ശിഖാവാനറികശുചി, സ-
ദാചാരമെല്ലാമടപ്പിൽ
ഏതും ക്ലേശാതിവൎണ്ണം സ്ഫുടമുലക ജയി-
ച്ചുജ്ജ്വലിക്കും കലിസ്സ്വാം-
ക്കാതങ്കാൽ കാൽ വിറക്കുന്നിതു ഭവദവനീ-
ദശ്രനസ്സൎമ്മെഞ്ഞോ. ൩

നീതിശ്രീശക്തിവിദ്യാപ്രണയിനികൾവ-
ളൎത്തേറെ വാഴ്സും തദീയ-
ഖ്യാതിക്കിപ്പത്മജാണ്ഡം ഗൃഢ്യസമിതിലി-
വൾക്കൾക്കടത്തിക്കലായി
ഹാ തുമ്പും വാലുമില്ലാതിവൾ പരവിധി
ഗോളങ്ങൾ പൂകുന്നു ദീന-
ത്രാതാവേ! പൂൎവ്വജോപേക്ഷയിലശരണനാ-
യ്തുന്ന ഞാനെന്നപോലെ. ൪

ഒറവങ്കര നീലകണ്ഠൻനമ്പൂരി

---

ശ്രീമാടക്ഷോണിപാലോത്തമകുലവിജയ-
സ്തംഭമായും നിതാന്തം
ഭൂമാതിൻ പൂൎവ്വപുണ്യപ്പൂതുലത പടൎന്നു-
ന്നോരു പൂപ്പന്തലായും
സീമാതീതപ്രഭാവത്തൊടു പകലിരവും
പൂൎണ്ണവേദാലയത്തിൽ
ക്ഷേമാധിക്യം ജനങ്ങൾക്കരുളിയരുളുമാ-
പ്പോററി പോററട്ടെ നമ്മെ. ൫

കൊണ്ടാടിക്കൊണ്ടടുത്തീടിനസുജനമനോ-
ഭൃംഗജാതാംബുജാതം
തിണ്ടാടീടും ദരിദ്രക്ഷ്ടിമതമമരുളും
പാരിജാതപ്രസൂനം
തണ്ടാർമാതിന്നു കേളീമണിയറവിമത-
വ്രാതമാതംഗസിംഹം
വണ്ടാർപൂവേണിവൃന്ദസ്മരഖല വിജയി-
ക്കുന്നു മാടാവനീന്ദ്രൻ. ൭

## വാക്യബന്ധം

ഇതാശു കണ്ടു കൊണ്ടു ക്ലു-
12 1
റുവാച്ചിനിപ്പുരം പരാ-
2 3
ജിതാരിയി മഹീശവം-
4
ശ വൎദ്ധനേറെ നിൎമ്മലൻ
5 6
കൃതാൎത്ഥരായിണങ്ങിടും
7
ജനങ്ങൾ കാൽ ഭജിക്കെയ-
8 9
ഞ്ചിതാസിതാക്ഷി നീട്ടി ഐ-
10 11
ന്ദ്രവിക്രമൻ തുണക്കണം. ൮
13

## ശൃംഖലാബന്ധം

അൎക്കവം ബുദ്ധിവൎദ്ധ ലനുപമറില-
യെത്തുക്കെഴും മട്ടു കണ്ടോ
റക്കമെൻ ചേര നൽകീ റത്ഭനകരുണ്യ

ജൻമഭൂചക്രവൎത്തി

കാൎക്കണം പാറുമാവ്ഹ്ലീയുമരമഴലും
വെന്നാടർ മേന്മ കല്പി-
ച്ചൎക്കൾവിപ്പെട്ട വീരൻ രാമവടി സത-
തം തുഷ്ടി വാച്ചണലക്ഷ്യ. ൩

## പത്മബന്ധം

ഭൂതിയേതിലതിപ്രീതി
രീതി വീതിച്ചതിൽക്ഷതി
പതിയാതിക്ഷിതിപതി
ഗതിയോതിപ്പതില്ലെതി ൯

ശ്രദ്ധയാണ്ടാ'സ്സജ്ജനേഷ്ട'
നി'ൎദ്ധന'ത്സാഹവാരിധി
സിദ്ധക്ഷ'ഗ്ഗുരുവാരേ'വ-
മദ്ധരേശനു മംഗളം. ൰

ആലത്തൂർ അനുജൻനമ്പൂരിപ്പാട്.

# ശങ്കരവിജയം

(ഭാഷാഗാനം)

---

മേല്പറഞ്ഞ പുസ്തകത്തിന്റെ പ്രസാധകനും 'ജസ്റ്റിസ് ശങ്കരൻനായർ വായനശാല' യുടെ സിക്രട്ടേറിയും ആയ മിസ്റ്റർ വി. കെ. എം. മന്നാടിയാർ അഭിപ്രായത്തിന്നായി എനിക്കയച്ചുതന്ന അതിന്റെ ഒരു പ്രതി കയ്യിൽ കിട്ടിയ ഉടനെ ടൈട്ടിൽപേജുമുതൽ പുസ്തകത്തിലെ വിഷയമാരംഭിക്കുന്നതുവരെയുള്ള ഭാഗങ്ങളെ, സശ്രദ്ധം വായിച്ചുനോക്കിയതിൽ കേരളീയരായ നമുക്ക് ഏററവും അഭിമാനിക്കത്തക്കതായ രണ്ടു സംഗതികളെ കണ്ടെത്തുകയും, അവയെപ്പററി വളരെ ആഹ്ലാദിക്കുകയും, ചെയ്തു. ആധുനികപ്രകൃതിശാസ്ത്രജ്ഞന്മാരുടെ കൂലങ്കഷമായ പരിശോധനയിൽ കുലുക്കം കൂടാതെ നില്ക്കത്തക്ക യോഗ്യതയോടു കൂടിയ അദ്വൈതമതത്തെ സ്ഥാപിച്ചിട്ടുള്ള മഹാനും ലോകഗുരുവും സാക്ഷാൽ പരമശിവന്റെ അവതാരവും ആയ ശ്രീശങ്കരാചാര്യസ്വാമികൾ നൊമ്മളെപ്പോലെ ഒരു കേരളീയനാണെന്നും, സമുദ്രം പാനം ചെയ്ത അഗസ്ത്യമഹർഷി തങ്ങളുടെ മുത്തച്ഛനാണെന്നു പറഞ്ഞു ബ്രാഹ്മണർ അഭിമാനിക്കുന്നതുപോലെ നർമ്മദാതീരത്തു ഗുരുസന്നിധിയിൽ പാർത്തിരുന്ന കാലത്ത് അതിവർഷം നിമിത്തമുണ്ടായ വലിയ ജലപ്രവാഹത്തെ മുഴുവൻ കുടത്തിന്നകത്താക്കി നദീതീരസ്ഥന്മാരായ സാധുജനങ്ങളെ രക്ഷിച്ച മഹായോഗിയായ സ്വാമികൾ കാലടി കയ്യിള്ളി ഇല്ലത്തെ നമ്മുടെ ശങ്കരൻ നമ്പൂരിയാണ് എന്നു നമുക്കും മേനിപറയാമെന്നും, ഉള്ളതാണ് നമ്മുടെ അഭിമാനത്തിന്നു വിഷയമായിട്ടുള്ള ആദ്യത്തെ സംഗതി. കേരളത്തിലുള്ള വിവിധജനസമുദായങ്ങളേയുമുദ്ധരിപ്പിക്കുന്നതിന്നു പലവിധത്തിലും അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടു തന്നെയിരിക്കുന്ന മാന്യപുരുഷനും, ഇന്ത്യയിൽ എന്നല്ല യൂറോപ്പിലും കൂടി സർവ്വസമ്മതനും മദ്രാസ് സംസ്ഥാനത്തിലെ സകലനീതിന്യായങ്ങളേയും നടത്തുന്നതിൽ സർവ്വാദ്ധ്യക്ഷ്യം വഹിക്കുന്ന മദ്രാസ് ഹൈക്കോട്ടിലെ ഒരു ന്യായാധിപനും, ആയ ജസ്റ്റീസ് ശങ്കരൻനായർ അവർകൾ നമ്മുടെ ചേററൂർ ശങ്കരൻ നായരാണ് എന്നുള്ള സ്മരണമാണു രണ്ടാമതായ അഭിമാനഹേതു. ഇക്കാലത്തു പലമാർഗ്ഗങ്ങളിൽകൂടി കയറി ഉന്നതസ്ഥാനങ്ങളിലെത്തിട്ടുള്ളവരും പ്രബലന്മാരും ആയ ഇംഗ്ലീഷു പഠിച്ചു വിദ്വത്വം സമ്പാദിച്ചിട്ടുള്ള കേരളീയന്മാരുടെ പലവിധത്തിലുമുള്ള ഒത്താശയുണ്ടെങ്കിൽമാത്രമേ കേരളഭാഷക്കഭിവൃദ്ധിയുണ്ടാവുകയുള്ളുവെന്നത് എല്ലാവർക്കും ബോദ്ധ്യമുള്ള സംഗതിയാകുന്നു. ആ വഴിക്കുമാത്രമേ അജ്ഞാനാന്ധകാരത്തിൽ കിടക്കുന്ന നമ്മുടെ ജനസമുദായത്തിന്നു ജ്ഞാനമാകുന്ന വെളിച്ചം കണ്ടാനന്ദിക്കുവാൻ തരമുള്ളൂവെന്നുള്ളതും സിദ്ധമാണ്. അങ്ങിനെയെല്ലാമാണെങ്കിലും ഇംഗ്ലീഷു പഠിച്ചു കേമന്മാരായിട്ടുള്ള മിക്ക കേരളീയർക്കും ഈ വിഷയത്തിൽ പ്രായേണയുള്ള വിമുഖത കണ്ടിട്ടു പലപ്പോഴും എനിക്കു ബുദ്ധിക്ഷയം തോന്നാറുണ്ട്. എന്നാൽ ആ കൂട്ടരിൽ എല്ലാംകൊണ്ടും അഗ്രഗണ്യനും സ്വദേശാഭിമാനിയും സ്വഭാഷാഭിമാനിയും ആയ ജസ്റ്റീസ് ശങ്കരൻനായർ അവർകളുടെ പേര് ഒരു കേരളഭാഷാവായനശാലയോടു യോജിപ്പിക്കുവാനിടയായിരിക്കുന്നുവെന്ന സംഗതി വളരെ ഉത്സാഹത്തേയും സന്തോ

ഷത്തേയും ഉണ്ടാക്കിത്തീൎക്കുന്നുണ്ട്. ഇതരന്മാൎക്ക് അതൊരു പാഠമായിത്തീരുന്നതുമാണ്.

ഇങ്ങിനെ ദ്വേധാ ശങ്കരസ്മാരകമായിരിക്കുന്ന ഈ കൃതിയെ യാതൊരു പ്രതിഫലവുമിച്ഛിക്കാതെ കേവലം ലോകോപകാരത്തിന്നായികൊണ്ടുമാത്രം 'ജസ്റ്റീസ് ശങ്കരൻനായർവായനശാല'ക്കായി ഭാഷാന്തരപ്പെടുത്തിക്കൊടുത്ത, മിസ്റ്റർ ശാമുമേനവന്റെ ഔദാൎയ്യം ഏററവും ശ്ലാഘനീയം തന്നെ. ഈ പുസ്തകം പുറത്തു കൊണ്ടുവരുന്നതിന്നായി മിസ്റ്റർ വി. കെ എം. മന്നാടിയാർ വേണ്ടതിലധികം അദ്ധ്വാനിച്ചിട്ടുണ്ടെന്നു ഞാൻ നേരിട്ടറിയുന്നതിനാൽ അദ്ദേഹത്തെപ്പററി പ്രത്യേകമായി പ്രശംസിക്കാതിരിപ്പാൻ നിവൃത്തിയില്ല.

ഇനി ഈ ഗ്രന്ഥത്തെപ്പററി കുറച്ചൊന്നു പറഞ്ഞുകൊള്ളട്ടെ. പുരാണരീതിയെ അനുസരിച്ചു തന്നെയാണ് ഇതിന്റെ പോക്ക്. അസുരാംശമായി പിറന്നിട്ടുള്ള ദുഷ്ടജനങ്ങളുടെ ഭാരം സഹിക്കുവാൻ വയ്യാഞ്ഞിട്ടു ഭൂമിദേവി ബ്രഹ്മാവിന്റെ അടുക്കൽ ചെന്നാവലാതി പറയുന്നതും, തന്നാലാകാഞ്ഞിട്ടു ബ്രഹ്മാവു ഭൂമിദേവിയേയും കൊണ്ടു വൈകുണ്ഠത്തിൽ പോകുന്നതും, ബ്രഹ്മാവും വിഷ്ണുവും ദേവന്മാരും ഭൂമിദേവിയും കൂടി കൈലാസത്തിലേക്കു പോകുന്നതും, വിഷ്ണ്വവതാരമാണെങ്കിൽ ബ്രഹ്മാവും ശിവനും ശേഷമുള്ളവരും കൂടി വൈകുണ്ഠത്തിലേക്കു ചെല്ലുന്നതും മററുമായ പുരാണചിട്ടയെ അനുസരിച്ചുകൊണ്ടു നാരദമഹർഷി അസുരമതസ്ഥന്മാരും അദ്വൈതനിന്ദകന്മാരും ആയ ജനങ്ങളെക്കൊണ്ടു ഭൂലോകം അധോഗതിയെ പ്രാപിക്കുന്നുവെന്ന പരിതാപത്തോടുകൂടി ബ്രഹ്മാവിനെച്ചെന്നു കാണുന്നതും 'ഈ ആവലാധിയെ തീൎപ്പാനാവില്ല നമ്മാലിപ്പോൾ' എന്നുപറഞ്ഞു ധാതാവും നാരദനും കൂടി കൈലാസത്തിൽ ചെല്ലുന്നതും മററുമായിട്ടാണ് ഇതിൽ ശിവാവതാരത്തിന്നുള്ള വഴികൊണ്ടു വന്നിട്ടുള്ളത്. ആദ്യത്തെ നാലദ്ധ്യായം 'ശങ്കരവിജയവിലാസം' എന്ന ഗ്രന്ഥത്തിൽനിന്നും, ശേഷം മിക്കഭാഗവും വിദ്യാരണ്യസ്വാമികളുടെ 'ശങ്കരവിജയം' എന്ന ഗ്രന്ഥത്തിൽനിന്നും എടുത്തു കൂട്ടിച്ചേൎത്തിട്ടാണു മിസ്റ്റർ ശാമുമേനവൻ ഭാഷപ്പെടുത്തീട്ടുള്ളത്. ആ രണ്ടു ഗ്രന്ഥങ്ങളുടേയും കൎത്താക്കന്മാർ മഹാകവികളാണെന്ന് അതാതു ഭാഗങ്ങളെക്കൊണ്ടുതന്നെ വെളിപ്പെടുന്നുണ്ട്. ഉപമാദ്യലങ്കാരങ്ങൾ അവർ കോരിച്ചൊരിഞ്ഞിരിക്കുന്നു. ഓരോ പ്രദേശങ്ങളുടെ വൎണ്ണനകളും അതിഭംഗിയായിരിക്കുന്നുണ്ട്. പക്ഷെ ലോകമെല്ലാം ഒരു സന്ന്യാസിയുടെ ദൃഷ്ടികൊണ്ടാണു കാണുന്നത് എന്നേ ഉള്ളു. അതും കൌതുകമായിത്തന്നെയാണു തോന്നിയത്. ഗ്രാമ്യങ്ങളായ രസങ്ങളെ പിന്നേയും പിന്നേയും ചവച്ചിട്ടുള്ള കാവ്യങ്ങളെ വിട്ട് ഇതിലേക്കു പ്രവേശിക്കുന്നവൎക്കു സന്തോഷജനകമായ ഒരു പുതുമയും അതിൽ വിശേഷമായ ഒരു സ്വാദും തോന്നാതിരിക്കുന്നതല്ല. ഇതിലെ രണ്ടാമദ്ധ്യായത്തിൽ കേരളത്തെപ്പററി ചെയ്തിട്ടുള്ള അതിമനോഹരമായ വൎണ്ണന നമുക്കഭിമാനിപ്പാൻ വകയുള്ളതുതന്നെ.

പ്രവൃത്തിമാൎഗ്ഗത്തേയും നിവൃത്തിമാൎഗ്ഗത്തേയും സുഖമായി രഞ്ജിപ്പിച്ചുകൊണ്ടു പോയിട്ടുള്ള ആചാൎയ്യസിദ്ധാന്തത്തെ ഈ ഗ്രന്ഥത്തിൽ കഥാദ്വാരേണ വിശദമാക്കീട്ടുള്ളതും വളരെ ഭംഗിയായിരിക്കുന്നു. കുമാരിലഭട്ടരും ആചാൎയ്യസ്വാമികളുമായിട്ടുള്ള കൂടിക്കാഴ്ച, 'മണ്ഡനമിശ്രൻ സ്വാമികളോടു വാദത്തിൽ തോററതിന്റെ ശേഷം ജൈമി

നിമഹർഷിയെ ധ്യാനിച്ചു പ്രത്യക്ഷമാക്കീട്ട് അവർ തമ്മിൽ ഉണ്ടായ സംഭാഷണം മുതലായ ഘട്ടങ്ങൾ മേല്പറഞ്ഞ വിഷയത്തെ വെളിപ്പെടുത്തുകയാകുന്നു.

വാദസമയത്ത് ആർക്കും തടുക്കുവാൻ വയ്യാത്ത യുക്തികളാകുന്ന ബ്രഹ്മാസ്ത്രങ്ങളെയാണു സ്വാമികൾ പ്രയോഗിക്കുകയെങ്കിലും അദ്ദേഹം ആ സമയത്തുപോലും മധുരമായ വാക്കോടുകൂടിയവനും മഹാശാന്തശീലനും ആകുന്നുവെന്ന സംഗതി ഇതിൽനിന്നു വെടിപ്പായി അറിവാൻ സാധിക്കുന്നതാണു. ശരിയായിട്ടുള്ള വാദമല്ലാതെ വിതണ്ഡജല്പാദികുത്സിതങ്ങളായ തർക്കങ്ങളൊന്നും അദ്ദേഹത്തിൽ ലേശംപോലും കാണുന്നതല്ല. സ്വാമികളുടെ ഭാഷ്യങ്ങളിൽ ഇതരമതസ്ഥന്മാരുടെ പൂർവ്വപക്ഷങ്ങളെ സമാധാനത്തിന്നു വഴിയില്ലെന്നു തോന്നത്തക്ക ശക്തിയോടുകൂടി താൻതന്നെ പുറപ്പെടുവിച്ചിട്ടാണ് അവയെ അദ്ദേഹം ഖണ്ഡിച്ചിട്ടുള്ളത് എന്നത് ആ മഹാന്റെ ഭാഷ്യങ്ങൾ നോക്കീട്ടുള്ളവർക്കനുഭവമാണല്ലോ. അന്യന്മാരെ അധിക്ഷേപിച്ചിട്ടുള്ള വാക്കുകളൊന്നും അദ്ദേഹത്തിൽനിന്നു പുറപ്പെടുകയില്ല. അത്യാവശ്യത്തിന് 'കേചിത് പണ്ഡിതമ്മന്യാ ആഹുഃ' (ചിലർ പണ്ഡിതന്മാരാണെന്നു നടിച്ചുകൊണ്ടിങ്ങിനെ പറയുന്നു) എന്നുമാത്രം പറഞ്ഞുകാണുന്നുണ്ട്. മണ്ഡനമിശ്രനും ആചാര്യസ്വാമികളും തമ്മിൽ ആദ്യമായി കണ്ട സമയത്ത് അന്യോന്യമുണ്ടായ വാക്കലഹത്തിൽ ചിലതെല്ലാം സ്വാമികളും പറഞ്ഞതായി വിദ്യാരണ്യസ്വാമികൾ വർണ്ണിച്ചിട്ടുണ്ട്. എന്നാൽ അത് 'ഭൂതത്തിന്നൊത്ത ബലി' എന്ന ന്യായപ്രകാരം മണ്ഡനമിശ്രന്റെ അധിക്ഷേപവാക്കുകൾക്കും കുതർക്കങ്ങൾക്കും എതിരായി പറഞ്ഞിട്ടുള്ളതാണെന്നേ വിചാരിപ്പാൻ തരമുള്ളു. ഈ സംഗതിയെപ്പറ്റി ഇത്രയും പറയുവാൻ കാരണമെന്തെന്നാൽ, അനന്താനന്ദഗിരിയുടെ 'ശങ്കരവിജയം' എന്ന ഗ്രന്ഥത്തിൽ സ്വാമികൾ ഇതരമതസ്ഥന്മാരുടെ നേരെ 'മൂഢ, മൂഢതര, മൂഢതമ' എന്നൊക്കെ പ്രയോഗിച്ചതായി കാണുന്നുണ്ട്. അതത്ര വിശ്വസനീയമാണെന്നു തോന്നുന്നില്ല. ദുഷ്ടനായ ഒരു കാപാലികൻ സാധുവേഷം പൂണ്ടു സ്വാമികളുടെ അടുക്കൽ സ്വശിഷ്യന്മാരില്ലാത്ത സമയം നോക്കിവന്നു തന്റെ ശിരസ്സിനെ അർത്ഥിച്ചപ്പോൾ അദ്ദേഹത്തിന്നു അന്യന്റെ പ്രാർത്ഥനയെ നിറവേറ്റണമെന്ന ഔത്സുക്യത്തോടുകൂടി തലവെട്ടിക്കൊള്ളുവാനനുവദിച്ചുകൊണ്ട് അദ്ദേഹം സമാധിയിലിരുന്ന കഥ ദേഹത്തിൽ ആത്മതാഭിമാനമില്ലായ്മയേയും പരോപകാരതല്പരതയേയും നന്നായി ദൃഷ്ടാന്തപ്പെടുത്തുന്നുണ്ട്.

സ്വാമികളുടെ നാലു പ്രധാനശിഷ്യരിൽ ഒരാളായ പത്മപാദാചാര്യരുടെ ചരിത്രത്തെയും ഒരു ഗ്രന്ഥം ചുട്ടു ഭസ്മമാക്കിയ സംഗതിയേയും പറ്റി മലയാളത്തിൽ നടപ്പുള്ള ഐതിഹ്യത്തിന്നും വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നതിന്നും തമ്മിൽ കുറെ വ്യത്യാസം കാണുന്നുണ്ട്. ഏതാണു ചരിത്രയോഗ്യമായിട്ടുള്ളത് എന്നു ചരിത്രകാരന്മാർതന്നെ തീർച്ചയാക്കട്ടെ.

ശങ്കരവിജയത്തിൽ പത്താമദ്ധ്യായം മുതൽക്കുതൊട്ടു പലേടങ്ങളിലും സ്വാമികൾ പരാചാര്യന്മാരായി വാദം നടത്തിയ കഥ വർണ്ണിച്ചിട്ടുണ്ടെങ്കിലും പതിനൊന്നാമദ്ധ്യായത്തിൽ കാണുന്ന മണ്ഡനമിശ്രനായിട്ടുള്ള വാദത്തെയാണ് വിദ്യാരണ്യസ്വാമികൾ ഏറ്റവുമധികം പ്രധാനമായി ഗണിച്ചിട്ടുള്ളതും ഏറ്റവുമധികം വിസ്തരിച്ചിട്ടുള്ളതും. കുമാരിലഭട്ടശിഷ്യനും

ജൈമിനിസിദ്ധാന്തത്തിന്റെ കരകണ്ടവനും, ബ്രഹ്മാവിന്റെ അവതാരമാണെന്നു പറയപ്പെട്ടിരുന്നവനും, സാക്ഷാൽ ശാരദാദേവിയുടെ ഭൎത്താവായിട്ടുള്ളവനും മഹാഗൎവ്വിഷ്ഠനും ആയ മണ്ഡനമിശ്രന്റെ അടുക്കലേക്ക് ആചാൎയ്യസ്വാമികൾ വാദൗത്സുക്യത്തോടുകൂടി ചെല്ലുന്നു. രണ്ടുപേരും വാദത്തിന്നൊരുങ്ങുന്നു. സ്വാമികൾ ജീവേശ്വരൈക്യവാദത്തെ സ്ഥാപിക്കുവാനായി ഇങ്ങിനെ പ്രതിജ്ഞ ചെയ്യുന്നു:—

'ബ്രഹ്മമേകം പരമമനാദ്യന്തമഖണ്ഡം ശിവം
നിൎമ്മലമനല്പജ്ഞാനസ്വരൂപമായിട്ടഹോ!
വിശ്വപ്രപഞ്ചമായ്പ്രകാശിക്കുന്നിതേവം
നൽക്കനകശുക്തിരജ്ജുരൂപമായവയുടെ ... പോലെ.
ആയതിൻ സ്വഭാവമായ്ക്കാണുന്ന പ്രപഞ്ചമെല്ലാം
മായയാലത്രെ മറ്റൊന്നുമല്ലാ.
തിയ്യൊന്നു ... വ്യവസ്ഥയാൽ
നിൎവ്വികല്പം പരം ജീവബ്രഹ്മൈക്യമിതു.
നിശ്ചയമീ പ്രമാണമുപനിഷദ്വാക്യങ്ങളത്രെ.
മണ്ഡനനെന്നാൽ ... കാവി
മുണ്ഡിയായ സന്യാസിയായിടുമൻ
ശ്വേതവസ്ത്രം ... 
ഞാൻ ... വാദത്തിൽ തോറ്റാൽ ...
ജയാപജയങ്ങൾക്കു സാക്ഷിയായിക്കൊള്ളും
ഭാരതിയായിരിക്കട്ടെ.'

ഉടനെ മണ്ഡനമിശ്രൻ അതിനെ ഖണ്ഡിക്കുവാനും കൎമ്മപരമായിരിക്കുന്ന ജൈമിനിസിദ്ധാന്തത്തെ സ്ഥാപിക്കുവാനുമായിട്ടൊരുങ്ങിക്കൊണ്ടു താഴെ പറയുംപ്രകാരം പ്രതിജ്ഞ ചെയ്യുന്നു:—

'ഏതമേവാദ്വൈതമതിൽ വേദാന്തം പ്രമാണമായ്
വന്നിടാ ശബ്ദശക്തിയവിടെക്കില്ലായ്കയാൽ
വാക്യഭേദമായ കാൎയ്യവസ്തുവാണെല്ലാം
നിശ്ചയമല്ലോ പൂൎവ്വഭാഗം നല്പ്രമാണമാം
ലോകത്തിലുള്ളശബ്ദശക്തി കാൎയ്യമാത്രത്തിൽ ചെന്നു
നില്ക്കുന്നു കൎമ്മത്തിങ്കൽ നിന്നുണ്ടാകുന്നിതു മുക്തി
കൎമ്മലോകത്തിങ്കൽ ജീവിക്കുന്നവൎക്കെല്ലാം
ജന്മാവസാനത്തോളമാവശ്യമാണതാനും
ഞാനഹോ ഭവാനോടു വാദത്തിൽ തോറ്റുപോയാൽ
ആചാൎയ്യകവെടിഞ്ഞീടാം ഗൃഹസ്ഥാശ്രമമുടൻ
സന്യാസം സ്വീകരിക്കാം സന്ദേഹമതെല്ലമില്ലി-

ങ്ങെന്നുടെ പത്നിതന്നെ മദ്ധ്യസ്ഥയായ്ക്കൊള്ളട്ടെ
ജേതാവാരെന്നിതുമാത്രമല്ലക്കല്ല്യോൾ ഞാൻ
വാദത്തിൽ പരാജിതനായവൻ നിസ്സംശയം.'

വാദവിഷയങ്ങൾ എത്രത്തോളം ഗൌരവമുള്ളതും ദുരവഗാഹമായിട്ടുള്ളതുമാണ് എന്നതു പ്രതിജ്ഞാവാചകംകൊണ്ടുതന്നെ വ്യക്തമാകുന്നുണ്ടല്ലോ. ജൈമിനിസിദ്ധാന്തത്തെ സ്ഥാപിക്കുന്നതിന്നു പുറപ്പെട്ടിട്ടുള്ള മണ്ഡനമിശ്രന്റെ ... കളെ വിദ്യാരണ്യസ്വാമികൾ വിട്ടുകളഞ്ഞിട്ടുള്ളതെന്തുകൊണ്ടാണെന്നറിയുന്നില്ല.

'തന്നുടെസിദ്ധാന്തത്തെ സ്ഥാപിപ്പാൻ പ്രാമാണ്യമി-
ല്ലെന്നായിവന്നിടിലും മണ്ഡനനനന്തരം
വേദാന്തവാക്യങ്ങളാലെത്രയും പ്രസിദ്ധമാം (ന്‍.)
മദ്വൈതസിദ്ധാന്തത്തെ ഖണ്ഡിപ്പാനേവം ചൊന്നാൻ'

ഇങ്ങിനെയാണ് വാദത്തിന്റെ തുടക്കം. ഇവിടുന്നങ്ങോട്ടുള്ള ഭാഗം മഹാകഠിനവുമാകുന്നു. അദ്വൈതസിദ്ധാന്തവും ജൈമിനിസിദ്ധാന്തവും എന്നല്ല മറ്റുള്ള സകലദൎശനങ്ങളും കുട്ടികുട്ടിയായിട്ടുള്ളവൎക്കുമാത്രമേ അതു പൂൎണ്ണമായി മനസ്സിലാവുകയുള്ളൂ. എങ്കിലും ആ വക ഭാഗങ്ങളെയെല്ലാം മിസ്റ്റർ ശാമുമേനവൻ വളരെ സുഗമമായി ഭാഷപ്പെടുത്തിയതു കാണുമ്പോൾ ഏവനും ബഹുമാനം തോന്നാതിരിക്കുന്നതല്ല. ഇനിയും വെളിവായതു പോരാ എന്നു തോന്നുന്നുണ്ടെങ്കിൽ അതു വിഷയത്തിന്റെ കാഠിന്യം എന്നല്ലാതെ മേനവന്റെ കുറ്റമാണെന്ന് ഒരിക്കലും പറവാൻ പാടില്ല. തൎജ്ജമക്കാരന്നു സ്വാതന്ത്ര്യം കുറവാകയാൽ വിഷയകാഠിന്യം നിമിത്തം ആ വക ഭാഗങ്ങളുടെ അൎത്ഥം സ്പഷ്ടമായതു പോരെന്നു തോന്നിയതിനാലായിരിക്കാം വേദാന്തവിഷയത്തിൽ എന്റെ ഗുരുവായിരിക്കുന്ന കൃഷ്ണൻഎമ്പ്രാന്തിരി അവൎകളെക്കൊണ്ട് അവക്കൊരു ഭാഷാവ്യാഖ്യാനം എഴുതിച്ചിട്ടുള്ളത്. വേദാന്തശാസ്ത്രത്തിൽ അസാമാന്യമായ പാണ്ഡി

ത്ര്യവും ജൈമിനിസിദ്ധാന്തത്തിന്റെ സാമാന്യജ്ഞാനവും സിദ്ധിച്ചിട്ടുള്ള അദ്ദേഹത്തിന്റെ വ്യാഖ്യാനവും കൂടി ചേരുമ്പോൾ തല്ലാസ്യജ്ഞാസുക്കൾക്ക് അവയെല്ലാം സുവ്യക്തമായി ഭവിക്കുന്നതാണ്.

വിവിധശാസ്ത്രേതിഹാസപുരാണാദികളെക്കൊണ്ടു പരമപുഷ്ടിയെ പ്രാപിച്ചിരിക്കുന്ന ഗീർവ്വാണാദിഭാഷകളിൽനിന്നു വളരെ താണസ്ഥിതിയിലിരിക്കുന്ന നമ്മുടെ കേരളഭാഷയിലേക്ക് ഒരു ഗ്രന്ഥം തർജ്ജമചെയ്യുക എന്നതിന്റെ വൈഷമ്യം അനുഭവിച്ചവർക്കുതന്നെ അറിഞ്ഞുകൂടു. അങ്ങിനെയാണെങ്കിലും മഹാദുർഘടങ്ങളായ ചില ഭാഗങ്ങളെ മേനവൻ ഭാഷപ്പെടുത്തീട്ടുള്ളതിനെ വായിച്ചുനോക്കുന്ന സമയത്ത് അത് എല്ലാവർക്കും സുഖേന സാദ്ധ്യമാണ് എന്നു തോന്നിപ്പോകും. മേനവന്റെ പ്രയോഗചാതുര്യ്യമത്രത്തോളമുണ്ട്. ഒരു വിഷയത്തിലുള്ള പാടവത്തിന്റെ പരമകാഷ്ഠയും ഒരുതന്നെയാകുന്നു.

'ദ്വാദശമഞ്ജരി', 'ചതുർദ്ദശമഞ്ജരി' എന്നീ ഗാനദ്വയത്തെ ഭാഷപ്പെടുത്തീട്ടുള്ളതും വളരെ മധുരമായിരിക്കുന്നുവെന്നു വിശേഷിച്ചും എടുത്തുപറയാതിരിപ്പാൻ മനസ്സുവരുന്നില്ല. ഈ ഗ്രന്ഥം മൂലത്തോടൊത്തുനോക്കുവാൻ എനിക്കു തരംവന്നില്ല. എങ്കിലും തർജ്ജമ വായിച്ചതിൽ ഒരേടത്തെങ്കിലും ഒരു തടവുള്ളതായി തോന്നാഞ്ഞതിനാൽ അതു മൂലത്തോടു വളരെ ഒത്തിരിക്കുന്നമെന്നു ബലമായി ഊഹിക്കുന്നു.

കെ. എം.

---

# ആഗ്രയിലെ ടാജ്മഹാൾ



ഭൂലോകത്തിലുള്ള വിസ്മയകരങ്ങളായ കാഴ്ചകളിലൊന്നായി ഗണിച്ചുവരുന്ന 'ടാജ്മഹാൾ' എന്ന കെട്ടിടത്തിന്റെ ഛായാപടം ഈ ലക്കത്തിൽ ചേർത്തിട്ടുള്ളതിനാൽ അതിനെപ്പററി ചുരുങ്ങിയ ഒരു വിവരണം കൂടി ഈയവസരത്തിൽ വായനക്കാർക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു. വെളുത്ത മാർബിൾകല്ലുകൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള ഈ കെട്ടിടം ആഗ്രാനഗരത്തിന്റെ തെക്കുഭാഗത്തായി യമുനാതീരത്തെ അലങ്കരിച്ചുകൊണ്ടിരിക്കുന്നു. ടാജ്മഹാൾ ആഗ്രാനഗരത്തിൽ വസിച്ചുവാണിരുന്ന ഷാജഹാൻചക്രവർത്തി തന്റെ പ്രിയതമയായ മുംടാസുമഹാൾ (രാജധാനിയിൽ അഭ്യർഹിത) ചക്രവർത്തിനിയുടെ സ്മാരകമായി പണിചെയ്യിച്ചതാണ്. ഷാജഹാൻ ചക്രവർത്തിക്കു ശില്പങ്ങളിലുണ്ടായിരുന്ന രുചിവിശേഷം പ്രസിദ്ധമാകുന്നു. ഈ ചക്രവർത്തിയുടെ കാലത്താണ് ആഗ്രയിലെ പ്രധാനപ്പെട്ട പല കെട്ടിടങ്ങളും പണിചെയ്യിച്ചിട്ടുള്ളത്. ടാജ്മഹാളിന്റെ ആശ്ചര്യകരമായ ശില്പവിലാസംനിമിത്തം അതിനെ മാർബിൾകൊണ്ടുള്ള മനോരാജ്യ

സൃഷ്ടിയെന്നു വ്യപദേശിച്ചുവരുന്നു. ഇത്ര ഗംഭീരമായ ഒരു ശില്പം സാമാന്യക്കാൎക്കു മനസ്സങ്കല്പത്തിന്നും കൂടി അഗോചരമാണെന്നു പൌരസ്ത്യന്മാരും പാശ്ചാത്ത്യന്മാരും ഒരുപോലെ സമ്മതിച്ചിരിക്കുന്നു.

മുംടാസുമഹാൽരാജ്ഞിയുടെ മൃതശരീരം ടാജ്മഹാൽ കെട്ടിടത്തിന്റെ മദ്ധ്യത്തിലാണു സ്ഥാപിച്ചിട്ടുള്ളത്. അതിന്നടുത്തുതന്നെ ഷാജഹാൻ ചക്രവൎത്തിയുടെ ശവശരീരവും സ്ഥാപിക്കപ്പെട്ടിരിക്കുന്നു. മദ്ധ്യമണ്ഡപം 186 അടി ചുററളവുള്ളതും, രത്നഖചിതങ്ങളും വിചിത്രമായ പുഷ്പലതാദിരചനകൊണ്ടു രമണീയങ്ങളുമായ ഭിത്തികളുള്ളതുമാകുന്നു. മദ്ധ്യമണ്ഡപം നില്ക്കുന്നതു മാൎബിൾകൊണ്ടു കെട്ടിയുയൎത്തീട്ടുള്ള വിശാലമായ തറമേലാണ്. ഈ തറയുടെ മൂലകളിലുള്ള സ്തംഭനാളങ്ങൾ വളരെ ഭംഗിയുള്ളവയാകുന്നു. തറയുടെ രണ്ടററങ്ങളിലും ജനിച്ചുനില്ക്കുന്ന രണ്ടു കെട്ടിടങ്ങളിലൊന്നു ഒരു മഹമ്മദീയപ്പള്ളിയായി ഉപയോഗിച്ചുവരുന്നു. എല്ലാററിന്റെയും ഉപരിയായി ഉയൎന്നുകാണുന്ന മകുടത്തിന്റെ മനോജ്ഞതയും ഗാംഭീൎയ്യവും കാണുന്നവൎക്കു വിസ്മയം ജനിപ്പിക്കാതിരിക്കയില്ല. കെട്ടിടത്തിന്റെ മുകളിൽ കയറിനോക്കിയാൽ ചുററും കാണുന്ന പച്ചനിറമായ ഉദ്യാനങ്ങളുടേയും, യമുനാനദിയുടേയും ആഗ്രാനഗരത്തിന്റെയും കാഴ്ച വളരെ മനോഹരമായി തോന്നുന്നതാണ്.

മുംടാസുമഹാൽ ചക്രവൎത്തിനി ചരമഗതിയെ പ്രാപിക്കുമ്പോൾ തന്റെ സ്മാരകമായി ഇങ്ങിനെയൊരു ലോകോത്തരമായ ശവകുടീരം നിൎമ്മിപ്പാൻ ചക്രവൎത്തിയോടപേക്ഷിക്കയാൽ പ്രിയതമയിൽ അത്യനുരക്തനായിരുന്ന ഷാജിഹാൻ, ചക്രവൎത്തിനിയുടെ മനോരഥം നിറവേററുവാനായി ടാജ്മഹാൽ നിൎമ്മിച്ചതാണെന്നു പറഞ്ഞുവരുന്നു. ടാജ്മഹാളിന്റെ പണി പൂൎത്തിയാവാൻ ഒരു പന്തിരാണ്ടുകാലത്തോളം വേണ്ടിവന്നിട്ടുണ്ട്. മഹമ്മദീയശില്പത്തിന്റെ വിജയസ്തംഭമായി വിളങ്ങുന്ന ടാജ്മഹാൽ അവൎക്കു സമ്പാദിച്ചുകൊടുത്തിട്ടുള്ള സൎട്ടിഫിക്കററിന്നു കാലഹരണം വരുവാൻ നിവൃത്തിയില്ലാത്തതാകുന്നു. മഹമ്മദീയചക്രവൎത്തികൾ വലിയ കെട്ടിടങ്ങളും കോട്ടകളും മററും പണിയിക്കുന്നതിൽ വളരെ അഭിനിവേശമുള്ളവരായിരുന്നു. ഇന്ത്യാരാജ്യത്തിൽ ലയമില്ലാതെ കണ്ടുവരുന്ന പല കോട്ടകളും രാജഗൃഹങ്ങളും അവരുടെ ശില്പനിപുണതയുടെ സാക്ഷികളാകുന്നു. അവരുടെ ശില്പരചനകളിലെന്നപോലെ ഭൂലോകത്തിലെ ശില്പങ്ങളിലും പ്രഥമഗണനീയമായി നില്ക്കുന്ന ടാജ്മഹാൽ നാനാദിക്കുകളിൽനിന്ന് എത്ര സന്ദൎശകന്മാരെ ആകൎഷിച്ചിട്ടും ആകൎഷിക്കുന്നതുമുണ്ട്. ഒരു നഗരത്തിന്റെ നിലയിൽ വലിയ പ്രാശസ്ത്യമൊന്നുമില്ലാത്ത ആഗ്രക്കുതന്നെ ടാജ്‌നിമിത്തം ഒരു അസാധാരണമായ കീൎത്തിയുണ്ടായിരിക്കുന്നു. പ്രതിവൎഷം ടാജ് കാണ്മാൻ ആഗ്രയിൽ ചെല്ലുന്ന ജനങ്ങളുടെ തുക കാണിക്കുവാൻ പോലും സാധിക്കുന്നതല്ല. ഏഴാശ്ചൎയ്യവസ്തുക്കളിലൊന്നായ ടാജ്മഹാൽ മനുഷ്യരാസകലം കണ്ടാനന്ദിക്കേണ്ട കാഴ്ചയാണെന്നു മാത്രം ചുരുക്കിപ്പറയാവുന്നതാണ്.

---

# ഞങ്ങളുടെ വായനശാല

ഭാഷാരഘുവംശം (പ്രണേതാ—കണ്ടൂർ നാരായണമേനോനവർകൾ ബി. വി. ബുക്കഡിപ്പോ; തിരുവനന്തപുരം)

ഒരു ഭാഷയിലുള്ള ഗ്രന്ഥത്തെ മറെറാരു ഭാഷയിലെക്കു കോട്ടംകൂടാതെ പകൎത്തുന്ന കാൎയ്യം എത്രയൊ പ്രയാസമായിട്ടുള്ളതാണ്. മൂലഭാഷക്കു ശക്തി അധികമായും പകരുന്ന ഭാഷക്കു കുറഞ്ഞും വരുന്ന തോതനുസരിച്ചു ഭാഷാന്തരീകരണത്തിന്നുള്ള പ്രയാസവും വൎദ്ധിക്കുന്നു. പദ്യത്തിന്നു പദ്യമായി ഭാഷാന്തരം ചെയ്യേണമെന്നു വരുമ്പോൾ ഈ വൈഷമ്യം ഒന്നിരട്ടിക്കും. ശബ്ദഭംഗിയിലുംകൂടി ദീക്ഷിച്ചുതുടങ്ങിയാലത്തെ കഥ പറയേണ്ടതില്ലല്ലൊ. കാളിദാസരുടെ കാവ്യങ്ങളിൽവെച്ചു പ്രഥമഗണനീയമായ രഘുവംശത്തെ അൎത്ഥത്തിന്നു പൂൎത്തിയും ശബ്ദത്തിന്നു ശ്രാവ്യതയും വരുത്തി മലയാളത്തിലെക്കു തൎജ്ജമചെയ്തിട്ടുള്ള മഹാകവിയെ ഞങ്ങൾ സൎവ്വാത്മനാ ശ്ലാഘിക്കുന്നു. ഭാഷാശുദ്ധി പ്രസ്തുതകവിയുടെ കാവ്യങ്ങളിൽ സാൎവ്വത്രികമായി കാണുന്ന ഒരു പ്രത്യേകഗുണമാണ്. ഭാഷായോഷയുടെ നെടുമംഗല്യം നിലനിൎത്തുവാൻ ക്ലേശലേശം പോലും അനുഭവിച്ചിട്ടില്ലാത്ത കവിവരൻ കാളിദാസരുടെ യമകങ്ങൾക്കു പ്രതിരൂപമായി ഭാഷാന്തരത്തിലും യമകങ്ങളെ പ്രയോഗിക്കുന്നതിൽ കാണിച്ചിട്ടുള്ള വാസനാബലം ഞങ്ങളെ വിസ്മയിപ്പിക്കുന്നു. സൂക്ഷ്മദൃഷ്ട്യാ പരിശോധിക്കുന്നവൎക്കു മൂലാനുഗുണ്യം മതിയായില്ലെന്നു തോന്നുന്ന ചില ഭാഗങ്ങൾ രഘുവംശത്തിലും കാണുന്നതാണ്. 'തേജസാം ഹി ന വയഃ സമീക്ഷ്യതേ' എന്നതിന്റെ ഗൌരവം 'ഭുജവീൎയ്യശാലിയിൽ വയസ്സു നോക്കുമൊ' എന്ന ഭാഷാന്തരത്തിന്നു വന്നിട്ടില്ല. 'ഉൎവ്വീഭൃത്ത്'ങ്ങളുടെ പുംസ്ത്വം കളഞ്ഞതു ചപ്പുറസ്ഥലിതമെന്നെ വിചാരിപ്പാനുള്ളു. ഇങ്ങിനെ ദുഷ്ടം ചില ന്യൂനാതിരേകങ്ങൾ പറയാമെങ്കിലും സരസമായ ഒരു മഹാകാവ്യത്തെ ആപാദചൂഡം ഭംഗികേടുകൂടാതെ ഭാഷാന്തരം ചെയ്യാനുള്ള പ്രയാസമാലോചിക്കുമ്പോൾ അവ എത്രയൊ ലഘുക്കളാണ്.

ഉദയഭാനു— (ഒന്നും രണ്ടും ഭാഗങ്ങൾ— പ്രസാധകൻ കെ. രാമകൃഷ്ണപിള്ള അവർകൾ.)

തൂലികകൊണ്ടു ചിത്രമെഴുതുന്നവനാണു കവി. ഈ പുതിയ ആഖ്യായിക വിചിത്രമായ ഒരു ചിത്രമാകകൊണ്ടു ഇതിന്റെ നിൎമ്മാതാവ് ഒരു വിശിഷ്ടകൃതിയാണ്. ചില പാത്രങ്ങൾക്കു പുരാണപ്രസിദ്ധമായ ദുൎയ്യോധനാദിസംജ്ഞകൾ കൊടുത്ത് അവരുടെ വിജാതീയവ്യാപാരങ്ങളെ വൎണ്ണിക്കുന്ന ഈ കൃതിയുടെ 'രീതിയും ഉദ്ദേശ്യവും' അസാധാരണമായി കാണുന്നു. പാത്രങ്ങൾ ജീവൽപ്രതിനിധികളോടുകൂടിയവയാണെന്നു വിചാരിപ്പാനുള്ള ലക്ഷ്യങ്ങൾ പലതുമുണ്ട്. പാത്രങ്ങളുടെ സ്വഭാവമറിയാതെ കഥാകല്പനയുടെ ഭംഗി മനസ്സിലാവാൻ പ്രയാസമായും തോന്നുന്നു. കാലദേശാദിപരിച്ഛേദമെന്നിയെ ആസ്വാദ്യങ്ങളായ കാവ്യങ്ങൾമാത്രമെ ശാശ്വതമായിരിക്കയുള്ളൂവെന്നും, അങ്ങിനെയുള്ള കാവ്യങ്ങളിലാണു സൽകവികൾ പരിശ്രമിക്കേണ്ടതെന്നും അജ്ഞാതനാമാവായ ഗ്രന്ഥകാരനെ അറിയിച്ചുകൊള്ളുന്നു. ഭാഷാവിഷയത്തിൽ കുലങ്കഷമായി നിഷ്കൎഷിക്കുന്ന രാമകൃഷ്ണപിള്ള അവർകളാൽ പ്രസാധിതമായ ഈ ഗ്രന്ഥത്തിൽ ഭാഷാദോഷങ്ങൾ കാണുന്നതു പ്രസാധകനു തിരുത്തുവാനുള്ള അധികാരം കിട്ടാത്തതുകൊണ്ടു വന്നതായിരിക്കാം. 'പ്രകൃതിയുടെ കൈകാലുകൾ' കൊണ്ടുനടപ്പാൻ പ്രയാസം. 'പ്രസംഗത്തെ രുചിക്കുക.' സഹൃദയന്മാൎക്കു രുചിക്കയുമില്ല.

# जातिः ।

(अनुबन्धः)

—०*०—

एवं चास्मन्मतस्य सर्वथा प्रमाणभूते वेदे कु-
त्राप्याधुनिकव्यवह्रियमाणरीत्या जात्याचाराणा-
नुक्तत्वाज्जातिर्मतस्याङ्गमिति न स्थापयितुं श-
क्यम् । तस्मादस्मन्मतस्य न कदापि बाधा
करिष्यत इति प्रतिश्रुतवद्भिरप्यैङ्ग्लीषराज्या-
धिकारिभिरनाश्रवतादोषप्रसक्तिं विनैवासमञ्ज-
सानां नानाविधजातिनियमानां निषेधस्तदनु-
ष्ठाने शिक्षाकल्पनं च सुकरमेव । तथापि
तादृगुद्यम उचितो न्याय्यो वेत्यंशस्तु चिन्त्यः;
कुत इति चेत्, जातेर्मताङ्गताभावेऽपि परम्प-
राप्राप्तदेशीयाचारनिरूढमूलसामुदायिकनियम-
त्वमस्त्येव । स च नियमः समाः सहस्रोत्त-
राः प्रवर्तमान आस्ते । हिन्दुजनसमुदायाचा-
रः समस्तोऽपि तद्व्यतिकृत एवाद्यापि चलति ।
अतस्तदन्यथाकरणाय परमाधिकारधुरीणा अ-
पि हूणाः सम्यगालोच्यैवोद्युञ्जीरन् । जनसमु-
दायानुकूलजागरूकैस्तैर्जातिनियमान् परिष्कर्तुं
नीतिकल्पने किमपि शीतकत्वं यत् प्रकाश्यते
तदमी नियमा मतसंबद्धा इति बुध्यैवेति प्र-
तिभाति । सा बुद्धिर्न वास्तवीति प्रतिपादि-
तमेव । हिन्दुदेशेऽस्मिन्नप्रयोजनानां केषांचि-
दसत्प्रयोजनानामपि जातिसङ्केतिताचाराणां हू-
णाधिकारिभिरनिषेधः केवलं समीक्ष्यकारिता-
प्रयुक्त एव भवितुमर्हति ।

अस्मद्देशे तावदादिमकाले जातेरुत्पत्तिर्भिन्नवं-
शोद्भवानां मानुषवर्गाणां परस्परसंसर्गप्रसक्तौ
शरीरवर्णभेदप्रयुक्तात्तत्स्पर्धादभवदिति युक्तमुत्प-
दयन्ति यौरोप्यबुधाः । श्वेतवर्णस्य वर्गस्य
कृष्णवर्णेन सह शाश्वतिको विरोधोऽभूत् ।
तयोराकस्मिके समागमे प्रथमः स्वोत्कर्षं स्था-
पयितुं द्वितीयं नियमेन स्वसमुदायाद् बाहिरक-
रोत् । प्राक्कालिकैरार्यैः शूद्रान् प्रत्ययं सह-
जो विद्वेषः प्राकाशि ।

संस्कृतभाषया व्यवहृतवद्भ्य आर्येभ्यः प्रा-
गयं हिन्दुदेशस्तौराणिकाख्यैर्द्रामिडजनैरावृतोऽ-
भूत् । क्रमादार्यैरिमे पराभूता उत्तरहिन्दुस्थाना-
न्निष्कासिता दक्षिणहिन्दुस्थाने तत्रतत्र वासम-
कुर्वन् । अद्यापि द्रमिडभाषाजन्यान्ध्रकर्णाट-
केरळादिदक्षिणदेशभाषा अशेषा अप्युत्तरदेश-
भाषाभ्यः संस्कृतजन्याभ्यः प्राकृतपालिमहारा-
ष्ट्रीहिन्दुस्थानिवङ्गाल्यादिभ्योऽत्यन्तविलक्षणा ए-
व लक्ष्यन्ते । यदार्यैरत्रागत्य वासः प्रारम्भि
तदा तेषामितरेषामादिमजनानां च महदाकृ-
तिवैलक्षण्यमासीत्; तदद्यापि सूक्ष्मग्राहिभिः
सुग्रहमेव । यद्यपि पूर्वोक्तसूक्तव्यतिरिक्तऋग्म-
न्त्रेषु क्वापि शूद्रशब्दो न श्रूयते, तथाप्यार्य-
विरुद्धा एते जनास्तत्रतत्र दस्यव इत्याक्रुश्यन्ते ।
यथा, “ससानात्याँ उत सूर्यं ससान, इन्द्रः स-
सान पुरुभोजसं गां, हिरण्ययमुत भोगं स-
सान, हत्वी दस्यून् प्रार्यं वर्णमावत्” इति ।
इन्द्रोऽश्वादीन् ददौ; दस्यून् हत्वार्यवर्गं प्रारक्ष-
दित्यर्थः । अत्र प्रयुक्तो वर्णशब्दः शुक्लादिवा-
ची बहुशोऽन्यत्रोपलभ्यते । यथा, “कृष्णं
च वर्णमरुणं च सन्धुः,” “द्यावावर्णे
चरत आमिनाने,” “सुचन्द्रं वर्णं दधिरे सुपेश-
सं,” “तवस्पार्हे वर्ण आ संदृशि,” “प्रे-
मं वर्णमतिरच्छुक्रमासां,” “रुशद्भिर्वर्णैरभिस-
ममस्थात्,” “समानं वर्णमभिशुम्भमाना”

इत्यादिषु । अतोऽनुमीयते, प्रथमं शुक्लादिवाच्येव वर्णशब्दः क्रमेण ब्राह्मणादिवाचितयापि पर्यणंसीदिति । महाभारते ब्राह्मणक्षत्रियवैश्यशूद्राणां क्रमेण श्वेतरक्तपीतकृष्णा वर्णा इत्युक्तिरर्वाचीनकाले चातुर्वर्ण्यव्यावर्त्तनायेति बोध्यम् । वर्णशब्दो यदा प्रथमं जातिवाचको वेदे प्रयुक्तस्तदार्यानार्यभेदेन द्वावेव वर्णावभूताम् । तत्रानार्यजातिः कदाचित् 'कृष्णात्वक्' इत्येवोच्यते । यथा, "इन्द्रस्समत्सु यजमानमार्यं, प्रावद्विश्वेषु शतमूतिराजिषु, स्वर्मीह्लेष्वाजिषु, मनवेशासदव्रतान्, त्वचं कृष्णामरन्धयत्, धक्षन्नविश्वं ततृषाणमोषति, न्यर्शसानमोषति" इति । इन्द्रो युधि यजमानमार्यं रक्षितवान्, मन्वर्थमव्रतांश्छासितवान्, कृष्णां त्वचं जितवानिति तात्पर्यम् । अत्र 'कृष्णां त्वचं' इत्यनेनार्यपरिपन्थिन्यनार्यजातिरेव विवक्षितेति स्पष्टं प्रतीयते । जेतॄणामार्यवर्णानामेतेष्वनार्यवर्णेषु विद्वेषः कीदृगासीदित्येतदनया प्रार्थनयावगम्यते । "इन्द्रासोमातपतंरक्षउब्जतं, न्यर्पयतं वृषणा तमोवृधः, पराशृणीतमचितो न्योषतं, हतं नुदेथांनिशिशीतमत्रिणः । इन्द्रासोमासमघशंसमभ्यघं, तपुर्ययस्तुचरुरग्निवानिव, ब्रह्मद्विषे क्रव्यादेघोरचक्षसे, द्वेषोधत्तमनवायं किमीदिने । इन्द्रासोमादुष्कृतोवव्रेन्त,रनारम्भणे तमसिप्रविध्यतं, नतः पुनरेकश्चनोदयन्, तद्वामस्तुसहसेमन्युमच्छवः" । विस्तरभयादर्थो नोच्यते । आदिमकाले बीजरक्तभेदजनितशरीरवर्णवैलक्षण्यात् प्रवृत्तोऽयमार्यानार्यविभागः क्रमादर्वाचीनकाले त्रैवर्णिकशूद्रविषयको जातः । श्रेष्ठपर्याय आर्यशब्दोऽर्यः स्वामिवैश्ययोरिति निपातितादर्यशब्दान्निष्पन्न इत्याहुः । एतेऽर्या एव प्राचुर्येण प्राक्तनजनसमुदायघटका अभूवन्; अत एव तन्नाम्नो निष्पन्न आर्यशब्दः क्रमात्त्रिधा विभागं प्राप्तवतां त्रैवर्णिकानां साधारणनामतया वेदे प्रयुज्यते । प्राथमिकेभ्योऽर्येभ्यस्त्रैवर्णिकानां पृथग्विभागः कथमुद्भूत इति मन्त्रब्राह्मणेतिहासपुराणादिभ्यो ज्ञातुं शक्यते । कृषीवलपशुपालवृत्तयोऽर्या एव प्रथममासन्; अत एव विश इति तन्नाम सामान्येन मानुषानप्यभिधत्ते । ततः क्रमात्तेषां जीविकाविषयकविवादप्रसङ्गात् कलहेषु जायमानेषु तन्निर्वहणाय प्रवृत्ता बलवत्तराः केऽपि पूर्ववृत्तिमुज्झित्वा पृथग्भूय योधवृत्तिमाललम्बिरे । तन्नेतारो वेदे राजान इत्युच्यन्ते । विशां पतिरित्यस्य राजपर्यायतायामिदमेव मूलम् । प्राक्तनपारसीकभाषायां 'विश्पैति' इत्याधुनिकलिथुवानिकभाषायां 'वैस्पतिस्' इति चेदमेव पदं राजवाचकमस्ति । एवं क्षत्रवर्णे पृथग्भूते क्रमेण पुनर्देवताकोपजनितानावृष्ट्यादिदोषपरिहारार्थं तत्प्रसादनमप्यावश्यकमभूत् । हिन्दुदेश इव देवतार्चनश्रद्धा न कापि निसर्गसिद्धा चिरात्प्रसिद्धा । आरोग्यैश्वर्यपुत्रमित्रगोधनादीनि सकलान्यपि देवताप्रसादलभ्यान्येव प्राग्भिरभ्यमन्यन्तेत्येतन्नानाभीष्टप्रार्थनारूपेभ्यो विविधवेदमन्त्रेभ्य उन्नेयम् । देवताप्रसादादेव जय्याः शत्रवः; तत एव कृषिसमृद्धिः । सर्वं देवतायत्तं, सा प्रार्थिता साहाय्यं करोतीत्यादयोऽर्थाः "इमंमेवरुणश्रुधिहवमद्याच मृळयत्वामवस्युराचके, त्वं विश्वस्यमेधिरादिवश्चग्मश्च राजसि सयामनिप्रतिश्रुधि" इत्यादिमन्त्रप्रणेतॄणामृषीणामभिमता एवाभवन् । एवंविधाभिप्रायस्य प्रायः प्रचारकाले प्रागेव पुरोहितैः श्रोत्रियैः किमपि वैश्यक्षत्रातिशायि प्राबल्यमालम्ब्यत ।

अमीभिश्च प्राय: स्वार्थमात्रप्रवणै: सर्वमतासिद्धान्तविरुद्धमाचरितम् । देवताया: सान्निध्यं स्वयमनुभवन् मनुष्य: पुत्रो मातुरिवोपसर्पणाय भूय: स्पृहयतीति हि सर्वमतानां चेतनाधमनी । एते पुन: पुरोहिता: स्वसाहाय्यं विनान्यजनैर्यजनं देवतानुग्रहसम्पादनं च न शक्यमिति प्रत्यवातिष्ठन्त । राज्ञामपि पुरोहितश्रोत्रियपुरोधानप्रयुक्तैवोत्कर्षावाप्तिरुक्ता वेदे । यथा, "स इत् क्षेति सुधित ओकसि स्वे, तस्मा इळा पिन्वते विश्वदानीं, तस्मै विशस्स्वयमेव नमन्ते, यस्मिन् ब्रह्मा राजनि पूर्व एति । अप्रतीतो जयति सं धनानि, प्रतिजन्यान्युत या सजन्या अवस्यवे यो वरिव: कृणोति, ब्रह्मणे राजा तमवन्ति देवा:" इति ॥ पुरोधसां ब्राह्मणानामेतत् प्राधान्यं प्राथमिकश्रौतमन्त्रसङ्कलनात् प्रागेवात्र प्रतिष्ठामलभतेति प्रतिभाति । पुन: स्वोत्कर्षस्थापकममुं मन्त्रसमुदयं त एव कुलपरम्परया पर्यरक्षन् । पुरोहितकृतदेवताप्रार्थनाभि: समरे राजानो जयं प्रापुरित्येतत् "एवेन्नुकं दाशराज्ञेसुदासं प्रावदिन्द्रो ब्रह्मणावोवसिष्ठा:, "विश्वामित्रस्य रक्षति, ब्रह्मेदं भारतं जनं" इत्यादिमन्त्रेभ्य: स्पष्टमनुमीयते । किं त्वेते जयादिप्रदा मन्त्रा नान्यैरुच्चारितव्या:, पुरोधस एव तदुपदेशाधिकारिण:, तदुच्चारणे स्वल्पीयोऽपि स्वरादिव्यत्यासजन्यं स्खलितं देवताकोपमुद्दीपयेदितीमे जनमनासि बोधमजनयन् । एवमेते जनानामध्यापका: सकलयजनादिकर्मनिर्वाहका राज्ञां मता मन्त्रिणश्चाभवन् । अल्पज्ञतया विश्वस्तचित्तै: पृथग्जनैरिमे निग्रहानुग्रहशक्ता इति निर्णीतम् । प्राञ्च: पुरोहिता न केवलमनुग्रहं किं तु निग्रहमपि शापादिरूपं कृतवन्त इत्येतद्वक्ष्यमाणमन्त्रेभ्य: स्फुटमवगम्यते । "न तद्दिवा न पृथिव्यानुमन्ये, न यज्ञेन नोतशमीभिराभि:, उब्जन्तु तं सुभ्व: पर्वतासो, निहीयतामतियाजस्य यष्टा । अतिवायो मरुतोमन्यते नो, ब्रह्मवाय: क्रियमाणं निनित्सात्, तपूंषि तस्मै वृजिनानि सन्तु, ब्रह्मद्विषमभितं शोचतु द्यौ: किमङ्गत्वा ब्रह्मण: सोमगोपां किमङ्ग त्वाहुरभिशास्तिपां न:, किमङ्ग न: पश्यासि निद्यमानान्, ब्रह्मद्विषे तपुंषिंहेतिमस्य" इति । किं त्वेते प्राचीनाचार्या न राजकीयाधिकाराय स्पृहयामासु: । शतपथब्राह्मणे ह्येवं दृश्यते "राज्ञ एव राजसूयं राजा वै राजसूयेनेष्ट्वा भवति न वै ब्राह्मणो राज्यायालमवरं वै राजसूयं परं वाजपेयं" इति । राज्यव्यञ्जनानि तै: क्षत्रियत्राकृतानि; अथापि स्वीयं पुरोहिताधिकारमेते निपुणमगोपायन्त । राजन्यैर्ब्राह्मणानां वन्दनीयत्वस्याभ्युपगमात् पूर्वमेते परस्परं चिरमकलहायन्त । राजान: स्वयं मन्त्रद्रष्टारो वेदे दृश्यन्ते । तैरध्यगम्यत राजर्षित्वप्रतिष्ठा । गायत्र्यादिमन्त्रद्रष्टा क्षत्रियोऽपि राजर्षिर्विश्वामित्रो वसिष्ठेन बद्धस्पर्द्धस्तपोभिर्लब्धब्रह्मर्षिभाव: प्रख्याततपोवीर्यैर्भृगुभिर्ब्राह्मणैरात्मान्वयतयाङ्गीकृतोऽभूत् । विदेहराजो ब्राह्मणेषु केषुचित् ब्राह्मणेभ्योऽपि ब्रह्मवित्तम: प्रदर्शित:; सोऽपि याज्ञवल्क्येन ब्रह्मात्मैक्यसिद्धान्तमध्यापितस्तमेवमाह 'ददामि तुभ्यं भगवन् विदेहानुतात्मानं तव शिष्यतायै' इति ॥

(शिष्टमग्रे)

केरळवर्मा, सि. एस्. ऐ.

———:o:———

# വാക്യതത്വം

ആയുസ്സു പരിമിതമാണ്. പഠിപ്പാനുള്ള വിഷയങ്ങളോ അസംഖ്യം. സത്തായിട്ടുള്ളതു നോക്കി പഠിച്ചാൽ എളുപ്പത്തിൽ ഫലമനുഭവിക്കാം. പന്തീരാണ്ടു ശാസ്ത്രം പഠിച്ചാലുണ്ടാകുന്ന വ്യുത്പത്തി ഈ ലളിതലഘുപുസ്തകം വായിച്ചാൽ സിദ്ധിക്കും. വെറുതെ കഷ്ടിക്കണ്ട. ഇതിലെ സംസ്കൃതവാചകങ്ങൾ വളരെ സുഗമങ്ങളാണ്.

വില അണ 6; കാലിക്കോബൈന്റ് 12ണ.

മാനേജർ, മംഗളോദയം കമ്പനി. ലിമിറ്റഡ് — തൃശ്ശിവപേരൂർ

# രസികരഞ്ജിനി

ഈ മാസികയുടെ താഴെ നമ്പ്ര് ചേർക്കുന്ന ലക്കങ്ങൾ ഇവിടെ വില്പനയ്ക്കു തയ്യാറുണ്ട്. ലക്കം ഒന്നിന്നു വില രണ്ടണമാത്രം. തപാൽകൂലി പുറമെ.

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി. പി. യായി അയക്കുന്നതാണ്.

| | |
|---|---|
| പുസ്തകം 1 | ലക്കങ്ങൾ 2, 3, 4, 6, 7 |
| പുസ്തകം 2 | എല്ലാ ലക്കങ്ങളും |
| പുസ്തകം 3 | 2, 3, 4, 7, 8, 12 |
| പുസ്തകം 4 | എല്ലാ ലക്കങ്ങളും |
| പുസ്തകം 5 | 1, 2, 3, 4, ലക്കങ്ങൾ |

മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ്, തൃശ്ശിവപേരൂർ

# അറിയിപ്പ്

മംഗളോദയം മാസികയുടെ വരിപ്പണം പിരിപ്പാനും മറ്റുമായി കമ്പനി വക ഏജന്റായി നിശ്ചയിച്ചിരുന്ന കോതകുറുശ്ശി ടി. എസ്. സുബ്രഹ്മണ്യയ്യര് ഏജന്റുസ്ഥാനത്തിൽ നിന്നൊഴിഞ്ഞിരിക്കുന്നു. മഞ്ഞപ്ര ഗ്രാമം എൻ. വെങ്കിടസുബ്രഹ്മണ്യയ്യരെ കമ്പനി ഏജന്റായി നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു വരിസംഖ്യ, ഷെയറുവക പണം മുതലായവ പുതിയ ഏജന്റിന്റെ വക്കൽ കൊടുക്കേണ്ടതാകുന്നു എന്ന് എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

മാനേജർ
മംഗളോദയം കമ്പനി
തൃശ്ശിവപേരൂർ

# മംഗളോദയം

**വരിസംഖ്യ**

തപാൽക്കൂലി അടക്കം

| | |
|---|---|
| കൊല്ലത്തേക്കു മുൻകൂർ | ക. 2—8—0 |
| ആറുമാസത്തേക്കു ,, | ക. 1—6—0 |
| ഒറ്റപ്രതിക്ക് | ക. 0—4—0 |

വി. പി. കമീഷൻ പുറമെ

**പരസ്യക്കൂലി**

വരി ഒന്നുക്ക് 0—3—0

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകനിരക്കു നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്.

മാസികാസംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവർക്കു വരുന്ന മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്രുകൂടി കുറിച്ചാൽ ഉടൻ മറുവടി അയപ്പാൻ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതിരുന്നാൽ ഏഴു ദിവസത്തിനകം അറിവു തരേണ്ടതാകുന്നു.

മാനേജർ

---

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ

**ഡയറക്ടർമാർ**

| | | | |
|---|---|---|---|
| 1 | മഹാമഹിമശ്രീ | കൊച്ചി 11-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട് | |
| 2 | ബ്രഹ്മശ്രീ | എ. കെ. ടി. കെ. എം. വലിയനാരായണൻ നമ്പൂതിരിപ്പാട് | അവർകൾ |
| 3 | ,, | എ. കെ. ടി. കെ. എം. ചെറിയനാരായണൻ നമ്പൂതിരിപ്പാട് | ,, |
| 4 | ,, | വടക്കിനിയേടത്തു കിരങ്ങാട്ടുമനക്കൽ ശ്രീധരൻ അനുജൻ നമ്പൂതിരിപ്പാട് | ,, |
| 5 | ,, | സി. ടി. ഒറവിഞ്ഞിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട് | ,, |
| 6 | ,, | കരൂർ ദാമോദരൻ നമ്പൂതിരിപ്പാട് | ,, |
| 7 | ,, | ടി. വൈ. എം. പൊറമത്തൻ നമ്പൂതിരി | ,, |
| 8 | ,, | പുന്നശ്ശേരി നീലകണ്ഠശർമ്മാ | ,, |
| 9 | മ. രാ. രാ. | ചങ്ങരംകോത കൃഷ്ണൻകർത്താവ് | ,, |

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി, ഷെയർ 1-ക്കു 10 ക വീതം 1000 ഷെയറിൽ കൂടി 10000 ക മൂലധനമായി ഏർപ്പെട്ടതായിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമസ്ഥിതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം തിരുവാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലും കൂടി എതുതരത്തിലുമുള്ള അച്ചടിവേലകളും ന്യായനിരക്കിൽ വൃത്തിയായും കൃത്യത്തിനും നടത്തിക്കൊടുക്കുന്നതാണ്.

ഇതിനുപുറമെ ദേശമംഗലത്തുനിന്നു ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽനിന്നും ഏറ്റെടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പലവിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂർവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനി മാനേജർക്ക് അറിയിച്ചാൽ അപേക്ഷഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളൂ.

മാനേജർ

൧൧൦൫ കുംഭം

# മംഗളോദയം

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക.

പുസ്തകം 4
ലക്കം 4

## വിഷയങ്ങൾ



കേരളകല്പദ്രുമം അച്ചുകൂടം
മംഗളോദയം കമ്പനി, ക്ലിപ്തം,
തൃശ്ശിവപേരൂർ.

വരിസംഖ്യ
൨—8—0

# മംഗളോദയം

## ൧൦൮൭

| പുസ്തകം ൪ | കുംഭമാസം | ലക്കം ൪ |
|---|---|---|


### മംഗളം

സമ്പത്തിന്നേറെനന്നായൊരുവഴിയെനടത്തേണമീഞങ്ങളേനീ
വമ്പത്താംചേരുമഗേ!തൊഴിലുകളഖിലംനിയ്യറിഞ്ഞിട്ടമല്ലോ
കമ്പത്തെക്കൈവെടിഞ്ഞീയടിയരിലിയലുംഘോരപാപംമുടിക്കു
നിമ്പത്തിന്നായിദാനീമധികതരനമസ്കാരമപ്പിച്ചിടുന്നു.

ആലത്തൂർ അനുജൻനമ്പൂരിപ്പാട്.

---

# തിരുവനന്തപുരം



ചന്ദ്രവംശരാജാക്കന്മാരുടെ രാജധാനിസ്ഥാനമായ ദില്ലീപട്ടണത്തിൽവെച്ചു ഭാരതചക്രവത്തിയുടെ കിരീടധാരണമഹോത്സവം കൊണ്ടാടുന്നതിനു വേണ്ട ഒരുക്കങ്ങൾ തുടങ്ങിയതിനോടുകൂടി തിരുവിതാംകൂർ സംസ്ഥാനത്തിന്റെ തലസ്ഥാനത്തുവെച്ചു മുറജപവും ആരംഭിച്ചു. വഞ്ചിരാജവംശം ചന്ദ്രവംശപരമ്പരയിൽ സംബന്ധിച്ചതാണെന്നു പണ്ഡിതന്മാക്ക് അഭിപ്രായമുള്ള സ്ഥിതിക്കു ദില്ലിയിലും തിരുവനന്തപുരത്തും ഏകകാലത്തു യാദൃച്ഛികമായിട്ടാണെങ്കിലും ആഘോഷങ്ങൾക്കു ഹേതുവായതു് ആശ്ചയ്യകരമായിരിക്കുന്നു. കിരീടധാരണം പ്രമാണിച്ചു പ്രകൃതവശാൽ ദില്ലീനഗരിയുടെ പൂവ്വചരിത്രവും തൽസംബന്ധമായ ഐതിഹ്യങ്ങളും അനേകം പ്രസംഗങ്ങൾക്കു വിഷയീഭവിച്ചിരിക്കുന്നു. 'മൂഷികസ്ത്രീ പിന്നെയും മൂഷികസ്ത്രീയായ്വന്നു,' എന്നു പഞ്ചതന്ത്രം പറയുംപോലെ 'ഡൽഹി' വീണ്ടും ഭാരതവഷത്തിന്റെ രാജധാനിയായി പരിണമിക്കയും ചെയ്തിരിക്കുന്നു. ഈ അവസരത്തിൽ വഞ്ചിരാജവംശരാജധാനിയായ തിരുവനന്തപുരത്തിന്റെ കഥ കേവലം അപ്രകൃതമോ നീരസമോ ആകയില്ലെന്നു വിശ്വസിക്കുന്നു.

വേദവ്യാസൻ മുതൽ ഏകദേശം ആധുനികന്മാരെന്നു വിചാരിക്കാവുന്ന അനന്തഭട്ടൻ, ജഗന്നാഥപണ്ഡിതൻ ഇത്യാദികൾവരേ വളരെക്കവികൾ ദില്ലീപട്ടണത്തെ വൎണ്ണിച്ചിട്ടുണ്ട്.

'യസ്യാമുദഗ്രനൃപമന്ദിരചന്ദ്രശാലാ
വാതായനേഗതിവശാദപുഷിപ്രസക്താം
ദീപാഗ്രധൂമമഷികാംശിശിരാംശുബിംബേ
മോഹാൽകുരംഗമിതിമുഗ്ദ്ധജനാവദന്തി'

ഇത്യാദി ദില്ലീവൎണ്ണനകൾ കാണുക. ഈ അംശത്തിൽ തിരുവനന്തപുരവും ഒട്ടും അധന്യമല്ല.

'തദ്ദേശദക്ഷിണദിശീശനിദേശസഹ്യാ-
ദ്ര്യദ്ദേശവേശിഘടജന്മസദേശകാശി
രാജശ്രിയാസഹജയാജിതരാജരാജ
രാജ്യംസുരാജരുചിരാജതിരാജ്യമേകം
വഞ്ചിശിതുർജ്ജയതിതത്രപുരീത്രുകാചിൽ
കാഞ്ചീവകാഞ്ചനഭരാഞ്ചിതചാരുശോഭാ
കാഞ്ചിൽസ്ത്രിയംസ്മരബലാദ്ഇവചഞ്ചലാക്ഷ്യഃ
കാഞ്ചിപിനദ്ധജഘനാഃകലയന്തിയസ്യാം.'

ഇത്യാദി ആധുനികസംസ്കൃതസ്തുതികൾക്കുപുറമേ ഭാഷാസാഹിത്യത്തിൽതന്നെ തിരുവനന്തപുരം വേണ്ടുവോളം പ്രതിഫലിച്ചിട്ടുണ്ട്. 'വഞ്ചിക്ഷോണിക്കൊരുതിലകമാമപ്പുരത്തേ' പ്പറ്റി മയൂരസന്ദേശത്തിൽ ഉത്തരഭാഗം ആദി പന്ത്രണ്ടു ശ്ലോകങ്ങൾകൊണ്ടു കേരളവൎമ്മവലിയകോയിത്തമ്പുരാൻതിരുമനസ്സു വൎണ്ണിച്ചിട്ടുള്ളത് ഇദാനീന്തനവും സുപ്രസിദ്ധവും ആണല്ലൊ. തിരുവനന്തപുരം സ്വൎഗ്ഗംതന്നെയാണെന്നു സ്ഥാപിച്ചു ഇരവിവൎമ്മൻതമ്പി വൎണ്ണിച്ചിട്ടുള്ളതായിക്കാണുന്നു. എങ്ങനെയെന്നാൽ:—

'ഇന്ദ്രൻവഞ്ചീന്ദ്രനുണ്ടിങ്ങമരഗുരുവിവാൻ
വെങ്കടാഖ്യൻനിനച്ചാൽ
പിന്നേശ്രീപത്മനാഭൻസുരതരുസുരഭീ
പാൎവ്വതീറാണിപാൎത്താൽ
വെള്ളാനപ്രൗഢനുണ്ടധ്വരയവർകൾബുധ
ന്മാർക്കുമിങ്ങേറമില്ലാ
സ്വൎഗ്ഗംഭൂലോകമത്രേപ്രഥമനമൃതിനേ-
ക്കാൾവിശേഷംവിശേഷം'

ഇവിടെ വെള്ളാനയാക്കിക്കല്പിച്ചിരിക്കുന്നതു റസിഡണ്ടുസായ്പിനേയാണെന്നു പറയാതെ ചിലൎക്കു മനസ്സിലാകയില്ലായിരിക്കാം. വിദ്വാൻ കോയിത്തമ്പുരാനും തിരുവനന്തപുരത്തു പാൎത്തു അവിടെയുള്ള അനേകവിശേഷങ്ങളേക്കുറിച്ചു ശ്ലോകങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്.

'ശിബികായാംവിഭാതുത്ര്യഷ
ഭഗവാനംബുജേക്ഷണഃ
കനകാദ്രിസമാരൂഢ-
ഘനകാന്തിംവിഡംബയൻ'

എന്നും മററുമുള്ള ശ്ലോകങ്ങൾ നോക്കുക.

കൊല്ലം 905 മുതൽ 933 വരെ നാടുവാണിരുന്ന മാൎത്താണ്ഡവൎമ്മമഹാരാജാവിൻേറയും അതിനുശേഷമുണ്ടായിരുന്ന രാമവൎമ്മമഹാരാജാവിൻേറയും കാലത്തു വളരെ വിദ്വാന്മാരും കവികളും തിരുവനന്തപുരത്തു പാൎത്തിരുന്നതായി പ്രത്യക്ഷപ്പെടുന്നു. ഈ കൂട്ടത്തിലുണ്ടായിരുന്നവരാണു കുഞ്ചൻനമ്പിയാർ, ഉണ്ണായിവാൎയ്യർ, രാമപുരത്തുവാൎയ്യർ മുതലായവർ.

'മാൎത്താണ്ഡാഖ്യയായിരിക്കുംപ്രത്യക്ഷദേവതയുടേ മാഹാത്മ്യമോൎത്തിട്ടു മനസ്സലിഞ്ഞ്' രാമപുരത്തുവാൎയ്യരുടേ കുചേലവൃത്തം വഞ്ചിപ്പാട്ടിൻെറ പ്രാരംഭംതന്നേ തിരുവനന്തപുരത്തേ വൎണ്ണിച്ചുകൊണ്ടാണ്.

'ചന്ദ്രശാലാശതങ്ങളുംചാരുതരഹൎമ്മ്യങ്ങളും
ചന്ദ്രികാചൎച്ചിതങ്ങളാംപ്രാസാദങ്ങളും (വം
ഗോപുരംനാലുംവളഞ്ഞുവാമനൻെറവെട്ടമേ
നൂപുരംപോലേവിളങ്ങുംപൊൻപ്രാകാരവും
ദീപിക്കുന്നദിവ്യരത്നമയംചൊല്ലപ്പെട്ടതെ
പാപിട്ടുകൾക്കേകല്ലുംമരവുമാവൂ' (ശ്ലോ

എന്നു പരമഭക്തനായ കവി പറയുന്നു. മഹാവിക്രമിയും ഊർജ്ജസ്വലനുമായിരുന്ന മഹാരാജാവിനെപ്പററി,

'മാർത്താണ്ഡമഹീപതീന്ദ്രൻവെറുതയോ ജയിക്കുന്നു മാലോകരേമന്നരായാലിവണ്ണംവേണം' എന്നും പ്രശംസിക്കുന്നു. നമ്പിയാരുടെ തുള്ളക്കഥകളുടെ കൂട്ടത്തിൽ പ്രദോഷമാഹാത്മ്യം, ഹരിണീപരിണയം, സഭാപ്രവേശം, കൃഷ്ണലീല, ഹനുമദുത്ഭവം, കുംഭകർണ്ണവധം മുതലായി അനേകം എണ്ണങ്ങൾ തിരുവനന്തപുരത്തു വെച്ചു മഹാരാജാവിന്റെയും മന്ത്രിമാരുടേയും പ്രോത്സാഹനത്തിനാൽ എഴുതിയിട്ടുള്ളതായി അവയിൽനിന്നു കാണുന്നു.

'പാർത്താലത്ഭുതംബാലമാർത്താണ്ഡക്ഷിതീ
(ന്ദ്രന്റെ
വാർത്തവൈഭവമെല്ലാംഓർത്താലന്തമില്ലേ
എന്ന് കൃഷ്ണലീലയിലും (ത്രം.'
'വഞ്ചിരാജകുലോത്തമൻകുലശേഖരപ്പെരു
(മാളഹോ!
വടിവിലടിയനുവിനകളൊഴിവതിനാശ്രയം
(പരമാശ്രയം
സഞ്ചിതാഖിലധർമ്മകർമ്മസുനിർമ്മലാത്ഭുത
(പൌരുഷൻ
സകലരിപുകുലശലഭദഹനമഹാനുഭാവസു
(പൂരുഷൻ
വിക്രമാതിശയങ്ങൾകൊണ്ടരിനൃപതിരാജ്യ
(മശേഷമേ
ആക്രമിച്ചുടനാകവേപരിപാലനേനമഹോ
(ത്സവം
ശക്രലോകസമാനമാക്കിവരുത്തിവാണരുളീ
(ടിനാൻ
അക്രതുല്യമഹാപ്രതാപനശേഷഗുണനിധി
(പാത്രമാം.'

എന്നു സഭാപ്രവേശത്തിലും പറഞ്ഞിരിക്കുന്നതുകൊണ്ട് അക്കാലത്തെ സ്വല്പരാജ്യങ്ങളായ തെക്കുംകൂർ, വടക്കുംകൂർ, ദേശിങ്ങനാട്, ചെമ്പകശേരി മുതലായവയെ മഹാരാജാവ് ആക്രമിച്ച സംഗതിയും സ്വശത്രുക്കളായ എട്ടുവീട്ടിൽ പിള്ളമാർ മാടമ്പിമാർ ഇവരുടെ സമാപ്തി വരുത്തിയതും മററും നമ്പിയാർ വ്യക്തമായി സൂചിപ്പിക്കുന്നു. ശുകസന്ദേശകർത്താവായ ലക്ഷ്മീദാസൻനമ്പൂരിയുടെ വർണ്ണനയും തിരുവനന്തപുരം ലക്ഷീഭവിച്ചിട്ടുള്ളതായിക്കാണുന്നു. മധ്വാചാര്യനും അന്നത്തെ ശൃംഗേരിമഠാധ്യക്ഷനായിരുന്ന ശങ്കരാചാര്യനും തമ്മിൽ തിരുവനന്തപുരത്തു വാദപ്രതിവാദങ്ങൾ നടന്നിരുന്നതായും അതിൽ മധ്വാചാര്യൻ മററെ ആചാര്യനെ വിഷമിപ്പിച്ചിട്ടുള്ളതായും വിദ്വാന്മാർ പറയുന്നു.

തിരുവിതാംകൂർസംസ്ഥാനത്തിന്റെ ആദിമരാജധാനികൾ ശ്രീവാഴുംകോട്ടും ശ്രീവർദ്ധനപുരവും ആയിരുന്നു. ശ്രീവാഴുംകോട്ട് എന്നാൽ ഇപ്പോഴത്തെ തിരുവാംകോട്ട് എന്ന പട്ടണവും ശ്രീവർദ്ധനപുരം പത്മനാഭപുരവും ആകുന്നു. ഇവയുടെ പ്രാധാന്യം ക്ഷയിച്ചതിൽപിന്നെയാണ തിരുവനന്തപുരം രാജധാനിയായിതീർന്നത്. അന്നത്തെത്തിരുവിതാംകൂർരാജ്യം തന്നെ ചിറയിൻകീഴിനു തെക്കുവശം മാത്രമായിരുന്നെന്നും പ്രസ്താവയോഗ്യമാകുന്നു. തിരുവിതാംകോട്ടേക്കാൾ പഴയ കാലത്തു പരിഷ്കാരം കൊല്ലം രാജ്യത്ത് അതായത്തു ദേശിങ്ങനാട്ടായിരുന്നു. കൊല്ലത്തു ജയസിംഹൻ എന്നു പേരായി ഒരു ചോളരാജാവ് അധിപതിയായിരുന്നു. അതിനാലത്രെ കൊല്ലത്തിനു ജയസിംഹനാട് അഥവാ ദേശിങ്ങനാട് എന്നു പേരു സിദ്ധിച്ചത്. കൊല്ലത്തും തിരുവനന്തപുരത്തും ഒരു കാലത്തു ചോളരാജാക്കന്മാർ ആധിപത്യം നടത്തിയിരുന്നതായി കന്യാകുമാരി മുതലായ ക്ഷേത്രങ്ങളിലെ ശി

ലാലിഖിതങ്ങൾകൊണ്ടു അനുമാനിക്കപ്പെട്ടിരിയ്ക്കുന്നു. മാർത്താണ്ഡവർമ്മമഹാരാജാവിനുമുമ്പുള്ള തിരുവിതാംകൂർചരിത്രം അവ്യക്തവും അനുമാനഗോചരവും ആണെങ്കിലും ആ മഹാരാജാവിനു മുമ്പും വഞ്ചിരാജവംശം തിരുവനന്തപുരത്തു തന്നെ പാർത്തിരുന്നു. കൊല്ലവർഷം 800-ാമാണ്ടിടയ്ക്കു തുടങ്ങി ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ കോയ്മ എട്ടരയോഗത്തിലേയ്ക്കു കിട്ടിയിട്ടുള്ളതായും നാട്ടിലെ പ്രാധാന്യം എട്ടുവീട്ടിൽ പിള്ളമാർക്കു ലഭിച്ചിട്ടുണ്ടായിരുന്നതായും കാണുന്നു. എട്ടരയോഗമെന്നാൽ ക്ഷേത്രാധികാരികളായ എട്ടുപോററിമാരുടേയും വേണാട്ടധിപതിയുടേയും യോഗമെന്നർത്ഥമാകുന്നു. അതിൽ രാജാവു അരയോഗക്കാരൻമാത്രമേ ആയിരുന്നുള്ളു. 800-ാമാണ്ടിടയ്ക്കു രാജാവായിരുന്ന ആദിത്യവർമ്മരാജാവിന്റെ കാലത്തു പത്മനാഭസ്വാമികോവിലിനടുത്തുണ്ടായിരുന്ന രാജഗൃഹത്തിനു പോററിമാരുടേയും മററുമുത്സാഹത്താൽ തീ വെച്ചതുനിമിത്തം രാജകുടുംബം കിള്ളിയാററിനു സമീപമുള്ള പുത്തൻകോട്ട എന്ന സ്ഥലത്തു മാറിപ്പാർക്കയും അവിടെവെച്ചു ആദിത്യവർമ്മരാജാവിനു പോററിമാർ ചതിച്ചു വിഷം കൊടുത്തപായപ്പെടുത്തുകയും ചെയ്തു. അനന്തരം രാജവംശത്തിൽ ഉമയമ്മറാണിയും അവരുടെ ആറുകുട്ടികളും മാത്രമേ അവശേഷിച്ചിരുന്നുള്ളു. 852-ാമാണ്ടു ഉമയമ്മറാണിയുടെ രാജ്യഭാരം തുടങ്ങി. അവരുടേയും വാസഗൃഹം പുത്തൻകോട്ടതന്നേയായിരുന്നു. അക്കാലത്താണു റാണിയുടെ അഞ്ചുകുട്ടികളെ ശത്രുക്കൾ ചതിയായി ആകർഷിച്ചു കല്ലിപ്പാറൻകുളത്തിൽ കൊണ്ടുപോയിമുക്കിക്കൊന്നതു. പക്ഷെ പോററിമാരുടേയും മററും ദുസ്സാമർത്ഥ്യം അധികം നാൾ നിലനിന്നില്ല. കല്ലിപ്പാറൻകുളത്തിലെ ദുരന്തം സംഭവിച്ചശേഷം റാണി നെടുമങ്ങാട്ടേയ്ക്കു മാറിതാമസിച്ചു. ആ വേളയിൽ 855-ാമാണ്ടു അരാജകമായിത്തീർന്ന നഗരിയെ മുഗളന്മാർ ആക്രമിച്ചു. യോഗക്കാരും അവരുടെ പാർശ്വക്കാരും പലായനപരായണന്മാരായി പരിണമിച്ചു. മുഗളന്മാർ ഇടവാവരേയുള്ള ദേശത്തെ സ്വാധീനപ്പെടുത്തി. മഹമ്മദീയരുടെ അധികാരം തിരുവനന്തപുരത്തുകാരെ വളരെ വിധത്തിൽ സ്പർശിച്ചിട്ടുള്ളതായിക്കാണുന്നു. സ്ത്രീകൾക്കു റവുക്കയും പച്ചകുത്തും മററും മുഗളന്മാർ നടപ്പാക്കിയ പരിഷ്കാരങ്ങളാണു. മുഗളന്മാർ കേരളവർമ്മരാജാവിനാൽ പരാജിതന്മാരായി നാടുവിട്ടുപോയി. അതിനുശേഷമാകുന്നു മാർത്താണ്ഡവർമ്മമഹാരാജാവിന്റെ രാജ്യഭാരവും ആധുനികതിരുവിതാംകൂറിന്റെ ആദ്യദശയും ആരംഭിച്ചതു. ആ ചരിത്രം പ്രസിദ്ധമാകയാൽ ഇവിടെ പ്രതിപാദിക്കണമെന്നു വിചാരിക്കുന്നില്ല.

തിരുവനന്തപുരത്തിനു രാജകീയമായ ഗണ്യതയ്ക്കു പുറമേ ഹിന്ദുമതവിഷയമായി അനന്തശയനമെന്ന മാഹാത്മ്യം കൂടി ഉള്ളതാകുന്നു. ശ്രീപത്മനാഭപ്രതിഷ്ഠ ക്ലിപ്തമായി ഏതാണ്ടിൽ ആയിരുന്നുവെന്നു പറവാൻ മാർഗ്ഗം കാണുന്നില്ല. കൊല്ലം 225-ാമാണ്ടു മേല്പടി ക്ഷേത്രം ജീർണ്ണോദ്ധാരണം കഴിച്ചിട്ടുള്ളതായി ശിലാലിഖിതങ്ങളാൽ കാണുന്നു. ശ്രീപത്മനാഭക്ഷേത്രം ഗോകർണ്ണക്ഷേത്രം മുതലായവയെപ്പോലെ പ്രാചീനമല്ലെന്നു മഹാഭാരതത്തിൽ അർജ്ജുനതീർത്ഥയാത്രയിൽ

"ചിത്രാംഗദാമേവമുക്ത്വാ
ഗോകർണ്ണമഭിതോഗമൽ"

എന്നു കാണുന്നതുകൊണ്ടും തിരുവനന്തപുരത്തേപ്പററി യാതൊന്നും പറഞ്ഞു കാണായ്കകൊണ്ടും അനുമാനിക്കാമെന്നു തോ

ന്നുന്നു. വരാഹപുരാണത്തിലും തിരുവനന്ത പുരം വർണ്ണിക്കപ്പെട്ടിട്ടുണ്ട്. വരാഹപുരാണം ൧൭൦-ാമദ്ധ്യായത്തിൽ

'സ്യാനന്ദൂരേതിവിഖ്യാതം
ഭൂമേ!ഗുഹ്യംപദംമമ
ഉത്തരേതുസമുദ്രസ്യ
മലയസ്യതുദക്ഷിണേ
തത്രതിഷ്ഠാമിവസുധേ
പ്രതീചീംദിശമാശ്രിതഃ.'

ഇങ്ങനെ തുടങ്ങുന്ന വർണ്ണന കാണുക. ഇതിൽ സുവർണ്ണപത്മം, സമുദ്രമദ്ധ്യസ്ഥിതമായ മഹാവൃക്ഷം, ചക്രാങ്കിതമായ മഹാമത്സ്യം മുതലായി അനേകആശ്ചര്യങ്ങൾ തിരുവനന്തപുരത്തുള്ളതായി വർണ്ണിക്കുന്നുണ്ടെങ്കിലും അനന്തശയനത്തെപ്പററി യാതൊന്നും പറയുന്നില്ലെന്നുതന്നെയുമല്ലാ തിരുവനന്തപുരത്തിനു രാമഗൃഹം എന്നു നാമാന്തരം പ്രയോഗിച്ചിട്ടുള്ളതായി കാണുകയും ചെയ്യുന്നു. ഇതുകൊണ്ടും അനന്തശയനപ്രതിഷ്ഠ വളരെ പ്രാചീനമല്ലെന്നു തെളിയുന്നു. സി. വി. ഭാഷ്യമയ്യങ്കാർ മുതൽപേരുടെ ഉത്സാഹത്തിന്മേൽ അച്ചടിപ്പിച്ചിട്ടുള്ള അനന്തശയനമാഹാത്മ്യമെന്ന ഗ്രന്ഥത്തിൽ അനന്തശയനപ്രതിഷ്ഠയുടെ ഉല്പത്തി താഴെ പ്രസ്താവിക്കുന്നവിധം പറഞ്ഞിരിക്കുന്നു. രാമക്ഷേത്രത്തിൽ പണ്ടു അനേകം മഹർഷിമാരും സന്ന്യാസിമാരും വന്നുചേർന്നു ഭഗവൽ ധ്യാനപരായണന്മാരായി വസിച്ചുവന്നു. ആ കൂട്ടത്തിൽ ദിവാകരൻ എന്നു പേരായി തുളുനാട്ടുകാരനായി ഒരു മഹാതേജസ്വിയായ ബ്രാഹ്മണൻകൂടിയുണ്ടായിരുന്നു. ഭഗവാനെ പ്രത്യക്ഷീകരിപ്പാൻ അച്ഛനാദികൾ യോഗി നടത്തിവരുമ്പോൾ ഒരു ദിവസം

'സർവ്വലക്ഷണസമ്പന്നഃ
കോമളാംഗോതിസുന്ദരഃ
മധുരഃകളഭാഷീ ച
സ്മിതവക്ത്രോജ്ജ്വലോചനഃ
ഷഡ്വുന്നതഃപഞ്ചരക്തോ
മധുരാധരശോഭിതഃ.'

ഇങ്ങനെ ഒരു ബാലൻ അദ്ദേഹത്തിൻെറ അടുക്കൽ വന്നു. അതികോമളനായ ബാലൻെറ നിസർഗ്ഗമധുരമായ ആകൃതിയുടെ ആകർഷണഗുണത്തിനാൽ യോഗി പരതന്ത്രനായി ഭവിച്ചു. ബാലനെ ലാളനം ചെയ്തു ദിവാകരൻ വശീകരിച്ചും സ്വയം വശീഭവിച്ചും വസിച്ചുവരുമ്പോൾ ഒരു ദിവസം പൂജാമദ്ധ്യേ പ്രസ്തുതബാലൻ സാളഗ്രാമം എടുത്തു എറിഞ്ഞുകളഞ്ഞതിനാൽ യോഗി എന്തോ അഹിതമായി പറയാൻ ഇടയായതിൽവെച്ചു നീരസപ്പെട്ടു കുട്ടി അദ്ദേഹത്തെ വിട്ടുപിരിഞ്ഞു പുറപ്പെട്ടു. ബാലൻെറ വിയോഗവേദന സഹിക്കവഹിയാതെ ദിവാകരൻ സാന്ത്വനവചനങ്ങളും പറഞ്ഞുകൊണ്ടു പിന്നാലെ ചെന്നുവെങ്കിലും ആ വക ശ്രമങ്ങളെ അനാദരിച്ചു കുട്ടി ഒരു വലിയ വൃക്ഷത്തിൻെറ പോടിൽ കയറി ഒളിച്ചുകളഞ്ഞു. ഖിന്നനായ ദിവാകരൻ പിന്നെ വിലപിച്ചും സ്തുതിച്ചും വളരെ ഒക്കെ പറകയുണ്ടായി. അനന്തരം ആ വൃക്ഷം തെക്കുവടക്കായി വീണു. യതിയാവട്ടെ കണ്ണടച്ചിരുന്നു ധ്യാനിച്ചു. കണ്ണു തുറന്നു നോക്കിയപ്പോൾ മഹാവൃക്ഷം സാക്ഷാൽ മഹാവിഷ്ണുതന്നെയായി പ്രത്യക്ഷീഭവിച്ചു.

'ത്രിയോജനോച്ഛ്രിതാകാര-
ശ്ശയാനശ്ശംഖചക്രധൃക്
വേലാവനേമത്സ്യതീർത്ഥേ
സകിരീടംശിരോസ്യഹി
ചക്രതീർത്ഥേശംഖതീർത്ഥേ
സ്ഥിതിർബ്രാഹ്മദ്വയസ്യച.'

ഇപ്രകാരം വിസ്താരമേറിയ ഭഗവദ്രൂപം ദിവാകരയതിയുടെ പ്രാർത്ഥനാനുരൂപമായി അദ്ദേഹത്തിൻെറ അച്ഛനസ്സു തക്കതായ

ഗ്രഹസ്വരൂപത്തെ പ്രാപിച്ചു. അനന്തരം വരം വരിക്കുന്നതിന് അനുജ്ഞ ലഭിച്ച ദിവാകരൻ അതേരൂപത്തിൽ ഭഗവാനെ തനിക്കു പൂജിക്കണമെന്നു പറകയാൽ അങ്ങനെതന്നെ അനന്തരൂപത്തിൽ പ്രതിഷ്ഠിച്ചു അർച്ചിച്ചുകൊള്ളുവാൻ അനുവദിച്ചും ദിവാകരൻ തുളുനാടനാകയാൽ തുളുനാട്ടുകാൎക്കല്ലാതെ ആൎക്കും അനന്തശയനത്തിൽ ഭഗവൽപൂജയ്ക്കു അധികാരമില്ലെന്നു അരുളിച്ചെയ്തും

'നാന്യേമമാർച്ചകാസ്തത്ര
തൌളവാഏവമൽപ്രിയാഃ
ത്വയാത്രൈവാർച്ചിതോഹംവൈ
മുക്തിമന്തേദദാമിതേ
മാമത്രസേവമാനാനാം
സുലഭോമുക്തിദോസ്മിച.'

എന്നു വരം കൊടുത്തും ഭഗവാൻ അന്തൎദ്ധാനംചെയ്തു.

ഇങ്ങനെയാകുന്നു അനന്തശയനപ്രതിഷ്ഠ ഉണ്ടായതെന്നു പൌരാണികൻ പറയുന്നു. തിരുവനന്തപുരത്തു പൂജാധികാരികൾ മുമ്പിനാലെ പോററിമാരാണെന്നുള്ളതു വാസ്തവംതന്നെ. തിരുവനന്തപുരത്തുള്ള ക്ഷേത്രം ഇപ്പോൾകാണുന്ന സ്ഥിതിയിൽ ആദ്യം ആക്കിയതു മാൎത്താണ്ഡവൎമ്മ മഹാരാജാവാണെന്നുള്ള സംഗതി മുമ്പുതന്നെ പ്രസ്താവിച്ചുവല്ലോ. പ്രസിദ്ധമായ ഒററക്കല്ലുമണ്ഡപം തിരുമലക്കുന്നിൽനിന്നും കൊടിമരത്തിനുള്ള തടി കുളച്ചൽ എന്ന സ്ഥലത്തുനിന്നും കൊണ്ടുവന്നിട്ടുള്ളതാകുന്നു. ഗോപുരത്തിന്റെ പണി രാമവൎമ്മ മഹാരാജാവിന്റെ കാലത്താണു സമാപ്തമായത്. ശീവേലിപ്പുരയും മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ കാലത്തുതന്നെ ഉണ്ടാക്കിയതാണ്. പണ്ടു തിരുവനന്തപുരം കോട്ട വെറും മണ്ണുകൊണ്ടായിരുന്നതു മാററി കല്ലുകൊണ്ടു കെട്ടിയതും ആദ്ദേഹംതന്നെയാണ്. ഇവയെ എല്ലാം പററി

'ഒററക്കല്ലിങ്ങോടിവന്നുമുഖമണ്ഡപംഭവിച്ചു
മറെറാന്നിതിൽപരംമന്നനാജ്ഞകൊണ്ടോ (മോ?
കുററമററതിരുക്കാപ്പുയകത്തെമുററവുംതിരു-
മുററത്തുള്ളമണ്ഡപവുമമ്പലംനാലും (ബ്ര
ച്ചുററിനകത്തുംപുറത്തുംബലിശിലകളുംവെ
പെററവേദികയുംപൊന്നിൻകൊടിമരവും
അററത്തിങ്കലന്തരിക്ഷംപൊക്കിക്കളഞ്ഞോ (ത്മപീഠം
പററിയോരുപക്ഷിരാജപരിഷ്കാരവും (നൽ
ഇന്ദ്രനീലശിലയാനിൎമ്മിതമാംശീവേലിപ്പു
ഇന്ദ്രിയങ്ങൾക്കാനന്ദമാമങ്കണങ്ങളും.'

എന്നു രാമപുരത്തു വാൎയ്യർ വൎണ്ണിക്കുന്നു.

പത്മനാഭപ്രതിഷ്ഠയെപ്പററിയുള്ള മറെറെതിഹ്യങ്ങൾ മിസ്റ്റർ നാഗമയ്യാ എഴുതിയ 'സ്റ്റേററ് മാനുവൽ' എന്ന ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. തിരുവനന്തപുരത്തിനു പണ്ടുള്ള പേര് അനന്തൻകാട്, നന്തൻകാട് എന്നൊക്കെയായിരുന്നുവത്രേ. പട്ടണത്തിന്റെ ഒരു ഭാഗത്തിനു ഇപ്പോഴും നന്തൻകോട് എന്നു പേരു കാണുന്നതു പഴയ പേരിന്റെ ഉച്ഛിഷ്ടമാണെന്നു വൃദ്ധന്മാർ പറയുന്നു. ഒരു കാലത്തു പ്രസ്തുതപട്ടണം അധികഭാഗവും കാടായിരുന്നിരിക്കാൻ വളരെ ഇടയുണ്ട്. തിരുവനന്തപുരത്തു പൂൎവ്വകാലം മുതൽ സ്ഥിരപ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ള കുടുംബങ്ങൾ നന്നേ ചുരുക്കം. രാജധാനി എന്ന അവസ്ഥകൊണ്ടു പല നാട്ടിൽനിന്നും പല കുടുംബക്കാരും പട്ടണം ആകൎഷിച്ചിട്ടുള്ളതായി കാണുന്നു. ടിപ്പുവിന്റെ പടയോട്ടക്കാലത്തു ഉത്തരകേരളത്തിൽനിന്നു തിരുവനന്തപുരത്ത് അഭയം പ്രാപിച്ച അനേകകുടുംബങ്ങൾ ഇപ്പോഴുണ്ട്. തിരുവനന്തപുരത്തിന്റെ ഇപ്പോഴ്

ത്തെ പ്രശസ്തിയ്ക്കുള്ള മുഖ്യഹേതുക്കൾ കാഴ്ചബംഗ്ലാവ്, നക്ഷത്രബംഗ്ലാവ്, ഒന്നാംഗ്രേഡ്കാളേജ്, ലാക്കാളേജ്, ബാലികാപാഠശാലകൾ, ഹൈക്കോടതി ഇത്യാദികളാണ്. എല്ലാമോക്കിൽ സുരനഗരിതന്നേ. പശ്ചിമാംഭോധിയിൽ പ്രതിഫലിതയായിക്കാണുന്നതാണു തിരുവനന്തപുരമെന്ന മയൂരസന്ദേശത്തിലെ ഉൽപ്രേക്ഷണം ഏററവും ഉചിതമാകുന്നു. 'പത്രിവാഹനന്റെ പുരി പെററിട്ടു പിറന്നുണ്ടായ പുത്രിയെന്നപോലേ പരിലസിച്ചീടുന്നു' എന്നു വാഷ്യർ വർണ്ണിക്കുന്നതും യുക്തമായിരിക്കുന്നു. മാർത്താണ്ഡവർമ്മമഹാരാജാവു തിരുവിതാംകൂർ രാജ്യം മുഴുവനും പത്മനാഭസ്വാമിയ്ക്കു തൃപ്പടിദ്ദാനമായി കൊടുത്തിട്ടുള്ളതാകയാൽ പത്മനാഭസ്വാമിയെ ഒരു വലിയ ജന്മിയായും വിചാരിക്കേണ്ടിയിരിക്കുന്നു.

'പ്രപഞ്ചല്ലതാവലയംചമച്ചി-
ട്ടതിൽപ്രവേശിച്ചമരുന്നദേവൻ
സ്വപാദമൂലാശ്രിതലോകപാല
പ്രപാലിതാശാഷ്ടകനാശ്രയംമേ.'

എന്ന പ്രാർത്ഥനയോടുകൂടി ഈ ചെറിയ പ്രസംഗത്തെ ഉപസംഹരിക്കുന്നു.

പി. കെ. നാരായണപിള്ള, ബി. എ., ബി. എൽ.

# പാശ്ചാത്യദർശനം

(സാക്രട്ടീസ്സിനു മുമ്പ്)



ദർശനം എന്നതിന്നു തത്ത്വജ്ഞാനശാസ്ത്രം എന്നാണു പ്രസിദ്ധമായ അർത്ഥം. എന്നാൽ, ഈ വാക്കിന്റെ അഭിധാനരീതിയിലുള്ള താല്പര്യം കാഴ്ച എന്നാകുന്നു. വാസ്തവത്തിൽ 'കാഴ്ച' തന്നെയാണു 'തത്ത്വജ്ഞാനശാസ്ത്ര'മായിപ്പരിണമിച്ചതെന്ന് ചരിത്രത്തിൽനിന്നു തെളിയുന്നുണ്ട്. ഇന്ത്യാരാജ്യത്തിലെ പഴമക്കാരായ മുനീന്ദ്രന്മാർ ലോകബന്ധത്തിൽനിന്നു വിരമിച്ചു, പർവ്വതങ്ങളിലും ഗുഹകളിലും ഇരുന്നു, വസ്തുവിവേകം ചെയ്തു അന്തഃകരണം കൊണ്ടു കണ്ടുപിടിച്ച തത്ത്വമല്ലേ ഹിന്തുക്കളുടെ ഇന്നത്തെ തത്ത്വശാസ്ത്രം? അതിപ്രാചീനമായ ആ കാലത്ത്, അത്രയും പരിപൂർണ്ണമായിട്ട് അവർ കണ്ടെത്തിയ 'കാഴ്ച' കൊണ്ടാണ്, ഇന്നുള്ളവർക്കു ജ്ഞാനത്തിന്റെ ഉത്ഭവസ്ഥാനം പടിഞ്ഞാറൻനാട്ടിലെ കുളിർപ്രദേശമല്ലാ, കിഴക്കൻകരയിലെ പർവ്വതനിരകളാണെന്നു വഴക്കടിക്കുവാനിടയായത്. എന്നാൽ കിഴക്കുനിന്നുദിച്ച സൂര്യൻ പടിഞ്ഞാട്ടു പോയി അസ്തമിക്കുന്നതുപോലെ, ഒരുകാലത്തു കിഴക്കൻകാററു തട്ടീട്ടുണ്ടായ ഉണർച്ചയിൽ പടിഞ്ഞാറൻനാട്ടിലെ പഴമക്കാർ കണ്ണു തുറന്നു നോക്കിയപ്പോൾ കണ്ട കാഴ്ചയാണ് 'പാശ്ചാത്യദർശനം' ആയിത്തീർന്നത്. ഇന്ത്യയിലെ തത്ത്വജ്ഞാനികൾ ഗുഹകളിലിരുന്നാണ് ജ്ഞാനം നാട്ടിൽ പരത്തിയതെങ്കിൽ പാശ്ചാത്യരാജ്യത്തിലെ ജ്ഞാനികൾ തെരുവീഥികളിൽ നടന്നാണ് ഉപദേശിച്ചതെന്നേ വ്യത്യാസമുള്ളൂ. എന്തായാലും, ഈ വ

ഴിക്ക് ഇപ്പോൾ ലോകത്തിലുള്ള ദശനശാസ്ത്രത്തിന്നു പൌരസ്ത്യമെന്നും പാശ്ചാത്യമെന്നും രണ്ടു വലിയ വിഭാഗങ്ങൾ വന്നുചേന്നു. അതിൽ പൌരസ്ത്യദശനം വളരെ വിഭാഗങ്ങളോടും അവാന്തരഭേദങ്ങളോടുംകൂടി ശാഖോപശാഖയായി പടന്നുപിടിച്ച്, ഇപ്പോൾ മൂത്തുമുരച്ച ഒരു മരമായിരിക്കുന്നതിനാൽ അതിന്നുള്ളിൽ കടക്കുവാൻ വലിയ കരളുറപ്പും ആയുധസാമഗ്രിയും ഉള്ളവക്കേ സാധിക്കയുള്ളു. പാശ്ചാത്യദശനവും അനേകം വഗ്ഗങ്ങളായി പിളന്നിട്ടുണ്ടെങ്കിലും അതിന്റെ ശാഖകൾ പടന്നു ലതാപ്രായമായ ഒരു ചുള്ളിക്കാടിലുമാത്രമാകയാൽ ചുരുങ്ങിയ മട്ടിൽ അതിലൊന്നു കടന്നു നോക്കട്ടെ.

ഏകദേശം മൂവ്വായിരം വഷങ്ങൾക്കു മുമ്പു പാശ്ചാത്യലോകം, അതിന്റെ ദീഘനിദ്രയിൽനിന്ന് ഉണന്നിരുന്നില്ല. അതിന്നു ശേഷമാണ് അവരിൽ ചില തത്വശാസ്ത്രജ്ഞന്മാർ ഉത്ഭവിച്ചത്. ആദ്യം ദശനവിഷയമായിപ്പരിശ്രമിപ്പാൻ തുടങ്ങിയവർ കിഴക്കൻ ഗ്രീക്കുകാരാകുന്നു. അതിനാൽ പാശ്ചാത്യദശനത്തിന്നു ഗ്രീക്കുകാലമെന്നും, പിന്നീടു റോമൻകാരുടെ പരിശ്രമം നിമിത്തം റോമൻകാലമെന്നും, അടുത്ത കാലത്ത് ആധുനികന്മാരുടെ വഴിക്ക് ആധുനികകാലമെന്നും മുഖ്യമായി മൂന്നു വിഭാഗങ്ങൾ ഉണ്ടായിത്തീന്നു. ഗ്രീക്കുകാരിൽ കുറെ വിദ്വാന്മാരുടെ കാലത്തിനിപ്പുറം സാക്രട്ടീസ്സ് എന്ന മഹാൻ ഉത്ഭവിച്ചു. ആ വഴിക്കു ഗ്രീക്കുകാലത്തിൽത്തന്നെ സാക്രട്ടീസ്സിന്നു മുമ്പെന്നും, സാക്രട്ടീസ്സിന്റെ കാലമെന്നും, അതിന്നു പിന്നീടെന്നും മൂന്നു വിഭാഗം വേണ്ടിവന്നു. ഈ വിഭാഗം ദശനത്തിന്നു മാത്രമല്ലാ എല്ലാ പാശ്ചാത്യവിജ്ഞാനങ്ങൾക്കും സംബന്ധിക്കുന്നതാകുന്നു,

ഇതിൽ ആദ്യത്തെ വിഭാഗത്തെ എടുത്തു നോക്കുമ്പോൾ, പാശ്ചാത്യരിൽ കിഴക്കൻ ഗ്രീക്കുകാരാണ് ഒന്നാമത്തെ ദാശനികന്മാരെന്നു കാണാം. അവിടെ 'മിലെററസ്' എന്ന ദിക്കിൽ 'തെയിൽസ്' എന്നൊരാളുണ്ടായിരുന്നു. ആ വിദ്വാൻ ഗ്രീക്കിലെ ഏഴു ബുദ്ധിമാന്മാരിൽ ഒരാളായി ഗണിക്കപ്പെട്ടു വരുന്നു. അദ്ദേഹം, എല്ലാ വസ്തുക്കളുടെയും പ്രകൃതി എന്തായിരിക്കുമെന്നു നിരൂപണം ചെയ്തു. അതിന്റെ ഫലമായിട്ടു ജലമാണ് ആ പ്രകൃതി എന്നു തീച്ചപ്പെടുത്തി.1 അദ്ദേഹത്തിന്റെ പക്ഷത്തിൽ, ഭൂമി വെള്ളത്തിന്നു മീതെ പാറിയ വിധത്തിലാണ് നില്ക്കുന്നത്. ഇങ്ങിനെ ജലപ്രകൃതിപക്ഷം ഉത്ഭവിച്ചപ്പോഴയ്ക്കു മിലെററസ്സിൽത്തന്നെ 'അനാക്സിമണ്ഡർ' എന്നൊരു വിദ്വാൻ ജനിച്ചു. അദ്ദേഹം സിദ്ധാന്തിച്ചതു, നിയതഗുണമായ ജലാദിപദാത്ഥത്തിൽനിന്നോ നിഗ്ഗുണമായ മറെറാരു തത്വത്തിൽനിന്നോ ആണു ലോകത്തിന്റെ ഉൽപത്തി എന്നു വിചാരിക്കുവാൻ പാടില്ലെന്നാണ്. അനിയതവും അനേകവും ആയ ഗുണത്തോടുകൂടിയ ഒരു അവ്യക്തവസ്തു ഉണ്ടെന്നും, അതിൽ നിന്നാണ് ശീതോഷ്ണാദിഭേദം ഉണ്ടായതെന്നുമാണ് ആ മഹാന്റെ അഭിപ്രായം. 2 ഉത്ഭവവിഷയമായ ഈ അവ്യക്തത്തിൽത്തന്നേ എല്ലാം പിന്നീടു ലയിക്കുകയാണ്. ഇങ്ങിനെ, അനാക്സിമണ്ഡരുടെ അവ്യക്തവി

---

1 ഈ സിദ്ധാന്തം ഉപനിഷത്തിലുള്ള ആകാശാദിസൃഷ്ടിയെ പ്രായേണ അനുസരിച്ചിരിക്കുന്നു.

2 ഈ പക്ഷവും സാംഖ്യസിദ്ധാന്തത്തെ ഏകദേശം ഭാഗങ്ങളിൽ അനുകരിക്കുന്നു. അവ്യക്താദ്വ്യക്തയഃ സവ്വാഃ പ്രഭവന്ത്യഹരാഗമേ രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ' എന്ന ഗീതാവാക്യവും തട്ടിച്ചുനോക്കുക.

ചാരം പ്രബലപ്പെട്ടപ്പോഴേയ്ക്കു ചില വായു പ്രകൃതിവാദികഠം ഉത്ഭവിച്ചു. അവരിൽ വെച്ചു പ്രമാണി 'അനാക്സിമെനീസ്' എന്ന പണ്ഡിതനാണ്. പരിച്ഛിന്നമായ ലോകത്തിന്നു നിയതഗുണമായിത്തന്നെ ഒരു മൂലം ഉണ്ടായിരിക്കണമെന്നുറച്ചു ലോകപ്രകൃതി വായുവാണെന്ന് ആ വിദ്വാൻ തീച്ചപ്പെടുത്തി.1 ഇങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോഠം 'ഡിയോജിനീസ്' എന്നു പേരായി ഒരു ദാശ്നികൻ അവതരിച്ചു. അദ്ദേഹം, തന്റെ മുൻഗാമികളുടെ മതമെല്ലാം ഖണ്ഡിച്ച് ഒരു മാതിരി പരിണാമവാദത്തെ പ്രതിഷ്ഠിച്ചു. ആദിമമായ ഒരു വസ്തുവിന്റെ പരിണാമമാണ ലോകമെന്നും, പുതുതായ ഒരു ദ്രവ്യത്തിന്റെ ഉൽപത്തിയെ സ്വീകരിക്കേണ്ടതില്ലെന്നും ആണ് ആ വിദ്വാന്റെ ആശയം.2 ഇദ്ദേഹത്തിന്റെ പൂവ്വന്മാരായ തെയിൽസ് മുതലായവക്ക് ആത്മാനാത്മഭേദം അറിവുണ്ടായിരുന്നില്ല. ഇദ്ദേഹത്തിന്ന് ആ ജ്ഞാനം ഉണ്ടായിരുന്നു. പക്ഷേ, ഇദ്ദേഹവും ആത്മാവിന്റെ സൽഭാവത്തെ സ്വീകരിച്ചില്ല.3 ജ്ഞാനം എന്നതു ചേതനാത്മകമാണ്. അതിന്നു പ്രാണനോടു ചേരിട്ടു നില്ക്കുവാൻ ശക്തിയില്ല. അതിനാൽ പ്രാണരൂപനായ വായു തന്നെയാണ് ലോകത്തിന്റെ ജീവൻ. ജ്ഞാനത്തിന്നും ആശ്രയം അതുതന്നെ. വായുവിന്റെ ലഘുത്വം, ഗുരുത്വം മുതലായ ഗുണങ്ങഠം നിമിത്തം ലോകം ഉത്ഭവിക്കുന്നു. നാം പാക്കുന്ന ഭൂമിയും നാം കാണുന്ന നക്ഷത്രങ്ങളും വായുവിന്റെ ഗുരുത്വമുള്ള അംശമാകുന്നു. ഭൂമിയിൽനിന്നു പൊങ്ങുന്ന ആവി നക്ഷത്രങ്ങളുടെ പോഷകദ്രവ്യമായി ഭവിക്കുന്നു. ഇപ്രകാരമാണ് ഡിയോജിനീസ്സിന്റെ സിദ്ധാന്തം. ഈ വക അഭിപ്രായങ്ങഠം പാശ്ചാത്യദശ്നചരിത്രത്തിൽ ആദ്യം അഞ്ഞൂറു കൊല്ലത്തോളം നിലവിലിരുന്നിരുന്നു.

ഇങ്ങിനെ പല സിദ്ധാന്തങ്ങളും പുറപ്പെട്ടതിന്നു ശേഷം, ഉദ്ദേശം 2500 കൊല്ലംമുമ്പു 'സാമോസ്' എന്ന നഗരത്തിൽ 'പിത്താഗോറ്സ്' എന്നൊരു വിജ്ഞാനവാദി ഉണ്ടായി. ഇദ്ദേഹത്തെ പ്രകൃതിപക്ഷക്കാരൻ എന്നു പറഞ്ഞുകൂടാ. പ്രത്യുത, ഒരുവക ആത്മവാദിയായിരുന്നു. ജോനിയാ, ഫെനീസിയാ, ഈജിപ്റ്റ് എന്നിങ്ങിനെ പല ദിക്കുകളിൽ സഞ്ചരിച്ചതിന്നു ശേഷം ഈ വിദ്വാൻ ഇററലിയിലെ ഗ്രീക്കു കോളനികളിൽ താമസം തുടങ്ങി. ഇദ്ദേഹം നല്ല ഗണിതക്കാരനായിരുന്നതിനാൽ, ഗണിതത്തിൽ മുഖ്യമായ സംഖ്യാവിഭാഗത്തിലാണ് ലോകത്തിന്റെ തത്വം നിലനില്ക്കുന്നതെന്നു വിശ്വസിച്ചു വന്നു. സംഖ്യകഠം ഗണിതശാസ്ത്രത്തിന്റെ മൂലമായതുകൊണ്ടും, പ്രകൃതിയിലുള്ള വസ്തുക്കളിൽ അവയുടെ അപേക്ഷയുള്ളതായിക്കാണുന്നതുകൊണ്ടുമാണ് ഈ പക്ഷം ഉത്ഭവിച്ചതെന്നു തോന്നുന്നു. അദ്വിതീയമായ ഒരു വസ്തുവാണ് ഈശ്വരൻ.1 സകലവിധഭേദങ്ങളുടേയും ഉൽപത്തി അതിൽനിന്നാണ്-അതിന്റെ സൽഭാവം സ്ഥിരമാകുന്നു. എന്നാൽ ഭൂതങ്ങഠംക്കു സ്ഥിരത്വം ഉണ്ടെന്നു പറഞ്ഞുകൂടാ എന്നാണ് ഈ സിദ്ധാന്തത്തി

---

1. ഇതു തത്വക്രമസൃഷ്ടിയുടെ ഛായയല്ലേ?

2. സാംഖ്യന്മാരുടെ പരിണാമവാദം നോക്കുക.

3. ലോകായതദശ്നം (നാസ്തികവാദം)

1 'ഏകമേവാദ്വിതീയം' എന്ന ഉപനിഷദ്വാക്യത്തോട് ഇതു സാമാന്യം യോജിക്കുന്നു.

ന്റെ ചുരുക്കം. ഈ പക്ഷത്തെ ആവലംബിച്ചുകൊണ്ടുതന്നെ 'സിനോഫ്നിസം' അദ്ദേഹത്തിന്റെ ശിഷ്യനായ ആർമെനിസ്സും അഭിപ്രായപ്പെട്ടു. ഇതിനുശേഷം, ആർമെനിസ്സിന്റെ ശിഷ്യനായി 'മെല്ലിസ്സസ്സ്' എന്നൊരു വിദ്വാൻ ഉത്ഭവിച്ചു. ഇദ്ദേഹം പരിണാമവാദത്തിന്നു വിരോധിയായിരുന്നു. ഏകമായും അഖണ്ഡമായും നിരാകാരമായും ഒരു സദ്വസ്തു ഉണ്ടെന്നും, അതാണ തത്വമെന്നും, അനേകമായിത്തോന്നുന്നത് ഇന്ദ്രിയജന്യമായ ഭ്രമമാണെന്നും ആ വിദ്വാൻ സിദ്ധാന്തിച്ചു. അതിന്നു പിന്നീട്, 'എലിയാ' എന്ന ദിക്കിൽ 'ജീനോ' എന്ന് ഒരു വീരപണ്ഡിതൻ പ്രസിദ്ധനായിത്തീൎന്നു. അദ്ദേഹം വാദരസികന്മാരിൽ വെച്ച് മികച്ച പുരുഷനായിരുന്നു. തന്റെ എതിരഭിപ്രായക്കാരോട് മല്ലിട്ടു സ്വന്തമായ ഒരു മതത്തെ ജീനോ സ്ഥാപിക്കുവാൻ പുറപ്പെട്ടു. "ഒന്നാമതു പ്രപഞ്ചത്തിന്റെ ബഹുത്വം, പിന്നീടു ഭൂതങ്ങളുടെ സൽഭാവം, അനന്തരം അവയുടെ ഗതി ഈ മൂന്നു സംഗതികളെ സ്വീകരിക്കുന്നതായാൽ വ്യാഹതത്വം എന്നൊരു ദോഷം വന്നുചേരും. ബഹുത്വം വാസ്തവമാണെന്നു വിചാരിക്കുന്നപക്ഷം, ഒരേ വസ്തു തന്നെ പരിച്ഛിന്നമായും അപരിച്ഛിന്നമായും ഇരിക്കേണ്ടിവരുന്നു. വസ്തുക്കൾക്ക് ഒരു സംഖ്യ കല്പിക്കേണ്ടിവരുന്നതുകൊണ്ടു പരിച്ഛിന്നത്വം സമ്മതിക്കേണ്ടിവരും. അസംഖ്യം അംശങ്ങളുടെ സമ്മേളനത്താൽ അപരിച്ഛിന്നത്വവും. ഇതു വലിയ വിരോധമല്ലേ? ഇനി ഭൂതസൽഭാവത്തെ നോക്കുക. ഭൂതങ്ങളുടെ സൽഭാവം വാസ്തവമാണെന്നിരിക്കിലും, ആ ഭാവം സദ്രൂപത്തിൽനിന്നു സദുൽപത്തിയോ, അതോ നേരെ മറിച്ചോ? ആദ്യപക്ഷം അംഗീകരിക്കുന്നതായാൽ കാരണത്തിൽ നിന്നു കാൎയ്യമുണ്ടാവുന്നതു വെറും ഭ്രമം മാത്രം. സാദൃശ്യം സമമാകുമ്പോൾ കാൎയ്യകാരണങ്ങൾക്കു ഭേദമില്ലാത്തതുകൊണ്ടു തന്നെ. രണ്ടാം പക്ഷത്തിൽ, അസംഭാവ്യമായ അസൽകാൎയ്യവാദത്തിന്റെ പ്രസക്തികൊണ്ട്, അസത്തയിൽ നിന്നു സത്തയുടെ ഉൽപത്തി എന്ന ന്യൂലാമാലയിലകപ്പെടേണ്ടിവരും.* ഇങ്ങിനെ തന്നെ, ഗതി (ചലനം) യും വാസ്തവമല്ലെന്നു കാണാം. ഒരു ബാണം ഓടിക്കൊണ്ടിരിക്കുന്നു എന്നു വെക്കുക. എന്നാൽ അതും ആ ഗമനക്രിയയിൽ, ആകാശത്തിലെ അണുപരമ്പരയിൽ അകപ്പെടുന്നില്ലേ? എന്നു മാത്രമല്ല, ഗമനക്രിയയുടെ അധികരണം തന്നെ ആകാശമല്ലേ? ആകാശമില്ലെങ്കിൽ ഗമനവും ഇല്ല. എന്നാൽ ഗമനാധികരണമായ ആകാശം അസിദ്ധമെന്നുവരുന്നു. അതിന്നൊരധികരണം ഇല്ലായ്കകൊണ്ടു തന്നെ. ഇനി ആകാശാധികരണമായി മറ്റൊരാകാശത്തെ കല്പിക്കുന്നതായാൽ അനവസ്ഥാദോഷത്തിലേക്കു ചെന്നു ചാടും. അനാധാരമായ ഒരു വസ്തുവിനെ ഉൽപ്രേക്ഷിക്കാൻ തന്നെ തരമില്ലല്ലൊ. ഇങ്ങിനെ നോക്കുമ്പോൾ വാസ്തവത്തിൽ വസ്തുവിഭാഗം തന്നെ നിൎമ്മൂലമാണ്. പരമാണുപൎയ്യന്തമാണു വിഭാഗമെന്നു പറഞ്ഞുകൂടാ. അതിലപ്പുറവും വന്നുകൂടുന്നില്ല." ഇതാണ ജീനോവിന്റെ അഭിപ്രായച്ചുരുക്കം. ഇതു ജിനമതക്കാരുടെ അനേകാന്തവാദത്തോട് ഏകദേശം സമമായും, വളരെ കഠിനമായും ഇരിക്കുന്നു.

ഇപ്രകാരം പ്രകൃതിവാദികളായും ആത്മവാദികളായും പല ദാൎശനികന്മാരും ഉ

---

* സാംഖ്യന്മാരുടെയും വേദാന്തികളുടേയും സൽകാൎയ്യവാദത്തെ ആലോചിച്ചുനോക്കുക.

ഭവിച്ച പാശ്ചാത്യദർശനത്തെ ഇളക്കിമറിക്കുന്ന കാലത്ത്, ഉഭയവാദികളെന്നോ ദ്വൈതവാദികളെന്നോ പറയാവുന്നവരായി ചില കൂട്ടർ ഉണ്ടായിവന്നു. ആ വകക്കാരുടെ തലവൻ 'ഹിരാക്ലിററസ്' ആയിരുന്നു. ആ വിദ്വാൻ, ലോകം പരിവത്തനനിയമത്തിന്നു കീഴ്പെട്ട് ഭാവാഭാവസ്വരൂപമായിട്ടാണു നില്ക്കുന്നതെന്നുപദേശിക്കുവാൻ തുടങ്ങി. സൂക്ഷ്മമായി നോക്കുമ്പോൾ ലോകം മുഴുവൻ അന്യോന്യവിരോധമാണെന്നും, ഇന്ദ്രിയജന്യമായ ജ്ഞാനം അനിശ്ചിതവും അവിശ്വാസ്യവും ആണെന്നുമാകുന്നു ഈ പക്ഷത്തിൻെറ ചുരുക്കം. ഈ അഭിപ്രായം വാദവിഷയമായിട്ടിരിക്കുമ്പോൾ 'സിസിലി' എന്ന ദിക്കിൽ 'എൻപെഡാക്ലസ്' എന്നൊരാൾ ജനിച്ചു. അനന്തമായ ഈ ലോകത്തിൻെറ നിയാമകമായി ഒരു ശക്തി ഉണ്ടെന്നും, ദ്രവ്യത്തിന്നു ബഹുത്വം സമ്മതിക്കണമെന്നും, ലോകം നിത്യവും ദ്രവ്യമയവുമാണെന്നും ആയാൾ സ്ഥാപിച്ചു. ഇതിൻെറ അടുത്ത ഘട്ടം പരമാണുവാദത്തിലേക്കു പ്രവേശിച്ചു. പരമാണുവാദികളിൽ പ്രമാണി ല്യൂസിപ്പസ് എന്നാളാണ്. ഈ മനുഷ്യൻെറ സിദ്ധാന്തങ്ങൾ ഗ്രന്ഥാരൂഢങ്ങളല്ലാത്തതിനാൽ, അദ്ദേഹത്തിൻെറ ശിഷ്യനായ ഡിമോക്രിട്ടസ്സിൻെറ മതം തന്നെയാണു ഗുരുനാഥന്നും അഭിമതമെന്നു വിചാരിക്കയേ വഴിയുള്ളു. ഡിമോക്രിട്ടസ് അത്യധ്വാനവും അധികച്ചിലവും സഹിച്ച്, അക്കാലത്ത് അറിയപ്പെട്ടിരുന്ന അനേകം രാജ്യങ്ങളിൽ സഞ്ചരിക്കുകയും അവിടങ്ങളിൽനിന്നു കിട്ടിയ അറിവുകളെക്കൂടി തൻെറ നാട്ടിൽ പരത്തി പ്രസിദ്ധി നേടുകയും ചെയ്തു. പാശ്ചാത്യദർശനത്തിൽ പരമാണുവാദത്തിന്നു വ്യവസ്ഥ വരുത്തിയ ഈ പുരുഷൻെറ മതം താഴെ ചേർക്കുന്നു:—എല്ലാ ദ്രവ്യങ്ങളും അഖണ്ഡങ്ങളായ സൂക്ഷ്മപരമാണുക്കളുടെ സംഘടനമാകുന്നു. അവയെ വേർതിരിക്കുവാൻ കഴിയുന്നതുമല്ല. അനന്തമായ ആകാശം ലോകമെങ്ങും നിറഞ്ഞു നിലനില്ക്കുന്നു. ശൂന്യമായ ഈ ആകാശത്തിലാണ് എല്ലാ ജഗത്തുക്കളും സ്ഥിതിചെയ്യുന്നത്. അക്ഷരങ്ങളെക്കൊണ്ടു പുസ്തകമെന്നപോലെ, ജഗത്തു പരമാണുക്കളെക്കൊണ്ടു സംഘടിതമാകുന്നു. പരമാണുക്കൾക്കു ഗുണജന്യമായി ഒരു ഭേദവും ഇല്ല. വലിപ്പംകൊണ്ടും ആകൃതികൊണ്ടും പരസ്പരവ്യത്യാസം ഉണ്ടുതാനും. ലോകം പരിവത്തനപ്രകൃതിയാണെന്നു സ്ഥാപിക്കുവാൻ ഈ കൂട്ടർ ശൂന്യമായ ആകാശത്തെ കല്പിച്ചു, സംയോഗം വിഭാഗം എന്ന രണ്ടവസ്ഥകളെക്കൊണ്ട് എല്ലാം പരമാണുക്കളിൽനിന്നുണ്ടാകയും അവയിൽത്തന്നെ ലയിക്കയും ചെയ്യുന്നുവെന്നു സിദ്ധാന്തിക്കുന്നു. ഈ അവസ്ഥകൾ രണ്ടും നിയതിസിദ്ധമാണത്രേ! ഡിമാക്രട്ടീസിൻെറ കാലം മുതൽ ദർശനം എന്നത് ഒരു ധനാഗമമാർഗ്ഗമായിത്തീന്നു. ഡിമാക്രട്ടീസ്, അറിവിന്നുവേണ്ടി അനേകം ചിലവുകൾ ചെയ്തു. എന്നാൽ ചിലവ് വരവിൻെറ മൂലമാണെന്നു ധനതത്ത്വം അറിയുന്നവരായ അദ്ദേഹത്തിൻെറ പിൻഗാമികൾ, ശമ്പളം വാങ്ങി ശാസ്ത്രം പഠിപ്പിക്കുവാൻ പുറപ്പെട്ടു. ശമ്പളക്കാരായ ആ വക ശാസ്ത്രജ്ഞന്മാരിൽവെച്ചു പ്രധാനി പ്രോട്ടാഗറസ് എന്നാളായിരുന്നു. ഇദ്ദേഹം ഡിമാക്രട്ടീസിൻെറ ഒരു സ്നേഹിതനാണ്. 'നാം കാണുന്ന ലോകമെല്ലാം പരിവത്തനശീലം തന്നെ. ഇന്ദ്രിയങ്ങൾക്കു പ്രത്യക്ഷവസ്തുക്കളെ സ്പശിക്കുവാനല്ലാതെ ശക്തിയില്ല. മനസ്സും ഇന്ദ്രിയഗോചരമാകുന്നു. എന്നാൽ അതീന്ദ്രിയമായിട്ട് ഒന്നും ഇല്ലെന്നു പറഞ്ഞുകൂടാ. ഇ

ന്ദ്രിയജന്യമായ ജ്ഞാനം മിത്ഥ്യയായിരിക്കും. എന്തെന്നാൽ, ഒരാൾക്കു വെളുത്തതായി തോന്നുന്ന വസ്തു എന്തെങ്കിലും കാരണത്താൽ മറ്റൊരാൾക്കു മറിച്ചുതോന്നുന്നു. ഒരുവന്നു നല്ലതു മറ്റൊരുവന്നു ചീത്തയായിത്തീരുന്നു: അതിനാൽ ഇന്ദ്രിയഭേദമല്ലാതെ വസ്തുക്കൾക്കു സാമാന്യമായി ഒരു രൂപം കല്പിച്ചുകൂടാ. ശാസ്ത്രങ്ങൾ മിക്കതും മിത്ഥ്യാവാദമാകുന്നു. അതുകൊണ്ടു ശാസ്ത്രീയമായ വാദപ്രതിവാദംവിട്ടു് ന്യായം, നീതി മുതലായവയിൽ ജനങ്ങൾ പരിശ്രമിക്കേണ്ടതാണ്.' ഇപ്രകാരമാണു പ്രോട്ടാഗറസ് സിദ്ധാന്തിച്ചത്.

പ്രോട്ടാഗറസ്സിന്റെ കാലത്തു തന്നെയാണു പ്രസിദ്ധനായ സാക്രട്ടീസ് അവതരിച്ചത്. ആത്തെൻസ് നഗരത്തിലെ തെരുവീഥികളിൽ അലഞ്ഞുനടന്നു്, വഴിയിൽ കാണുന്നവരോടു ശാസ്ത്രതത്വങ്ങളെപ്പറ്റി വാദിച്ചു് ഇദ്ദേഹം തന്റെ വിജ്ഞാനത്തെ ജനങ്ങൾക്കുപദേശിച്ചു. ഈ മഹാനുഭാവന്റെ നടപ്പു പരിശുദ്ധമാകയാൽ 'വിനയത്തിൽ സാക്രട്ടീസ്സിനെയനുപദമനുകരിക്കു ശാന്തിയോടും' എന്നുള്ള ഉപദേശവാക്യം പ്രസിദ്ധമായിത്തീൎന്നു. ബുദ്ധിശക്തി, ധൈൎയ്യം, സ്ഥൈൎയ്യം എന്നിവയാൽ സാക്രട്ടീസ്സു ചെയ്ത പ്രവൃത്തികളും അദ്ദേഹം പ്രാപിച്ച ഗതിയും ഇന്നുള്ളവർ പ്രശംസിച്ചു വരുന്നു.

കെ. വി. എം.



# ഒരു തെറ്റായ ധാരണ



ടൌറിസ് എന്ന പൎവ്വതത്തിന്റെ കൊടുമുടി ആകാശം മുട്ടിനില്ക്കുന്നതായി കാണപ്പെടുന്നു; അതിന്മേൽ കൊടുങ്കാറ്റു വീശുമ്പോൾ, വലിയ പാറകളും കുത്തിയൊലിക്കുന്ന ജലപ്രവാഹങ്ങളും പ്രകൃതിയുടെ ദാരുണമായ ഓരൊ അവസ്ഥാഭേദങ്ങളും മാത്രമാണു ദൂരത്തുകൂടിപ്പോകുന്ന ഒരു വഴിപോക്കന്റെ ദൃഷ്ടിക്കു വിഷയമായി ഭവിക്കുന്നത്. മനുഷ്യദ്വേഷിയായ അസ്സനാർ ജനസംസൎഗ്ഗമെല്ലാം ഉപേക്ഷിച്ചു മനുഷ്യരുടെ പ്രവൃത്തികളിൽ വെറുപ്പോടുകൂടി ഭയങ്കരമായ ഈ പൎവ്വതത്തിലാണു താമസിച്ചിരുന്നത്.

തന്റെ ചെറുപ്പകാലം മുഴുവനും അസ്സനാർ ജനങ്ങളുടെ ഇടയിലാണു കഴിച്ചുകൂട്ടിയത്. അവൻ അവരുടെ വിനോദങ്ങളിലെല്ലാം പങ്കുകൊള്ളുകയും തന്റെ സഹജീവികളെ ഏറ്റവും നിൎവ്യാജമായി സ്നേഹിക്കുകയും ചെയ്തിരുന്നു. പ്രകൃത്യാ വളരെ ദയാലുവായ അസ്സനാർ തന്റെ സ്വത്തു മുഴുവനും സാധുക്കളുടെ കഷ്ടപ്പാടുകളെ നീക്കം ചെയ്യുന്നതിന്നു ഉപയോഗിച്ചു. യാചകന്മാരിൽ ഒരാളെങ്കിലും അവന്റെ വീട്ടിൽനിന്നു വെറും കയ്യോടെ മടങ്ങിപ്പോയിട്ടില്ല. വഴിനടന്നു ക്ഷീണിച്ച ഒരു വഴിപോക്കനെങ്കിലും ദാഹവും വിശപ്പും മാറാതെ അവന്റെ പടിക്കൽകൂടി കടന്നുപോയിട്ടില്ല. തന്റെ സ്വത്തെല്ലാം പോയി സാധുക്കൾക്കു് ഉപകാരം ചെയ്യാനുള്ള ത്രാണി ഇല്ലാതായപ്പോൾ മാത്രമെ അവൻ തന്റെ നല്ല പ്രവൃത്തികളിൽനിന്നു പിൻവലിച്ചുള്ളു.

ഇപ്രകാരം ജനോപകാരത്തിനുവേണ്ടി സ്വത്തെല്ലാം ചിലവഴിച്ച തൻെറ നേരെ, താൻ പണ്ടു സഹായിച്ചവരെല്ലാം നന്ദിയുള്ളവരായിരിക്കുമെന്നും, ഈ ഘട്ടത്തിൽ അവർ തന്നെ സഹായിക്കുമെന്നും ദൃഢമായി വിശ്വസിച്ച അസ്സനാർ തന്നെ സഹായിച്ചാൽ കൊള്ളാമെന്നു് അവരോട് അപേക്ഷിച്ചു. അവരെല്ലാവരും അസ്സനാരുടെ സ്ഥിതിയെപ്പററി വളരെ സഹതപിച്ചു പറഞ്ഞു. ഓരോരുത്തർ നാളെ വരൂ, നാളെ വരൂ എന്ന് അസ്സനാരോടു പറഞ്ഞു. പിററന്നാൾ ചെന്നപ്പോൾ മററന്നാൾ വരൂ എന്നായി. അന്നു ചെന്നപ്പോൾ 'എന്താണു ദിവസേന വന്നു ബുദ്ധിമുട്ടിക്കുന്നത്? നിങ്ങൾക്കു നിങ്ങളുടെ കാര്യം മാത്രമെ വിചാരിക്കാനുള്ളു. ഞങ്ങൾക്കു പലേ ജോലിത്തിരക്കുകളും ഉണ്ടു്' എന്നു് അവരിൽ മിക്കവരും പറഞ്ഞു. അസ്സനാർ തങ്ങളുടെ അടുത്തു വരുന്നതുതന്നെ അവൎക്കു കുറവായി തോന്നിത്തുടങ്ങി. അസ്സനാൎക്കു മനുഷ്യരെപ്പററി മുമ്പുണ്ടായിരുന്ന അഭിപ്രായങ്ങളെല്ലാം ക്ഷണത്തിൽ മാറിപ്പോയി. മുമ്പ് അവൻെറ ശങ്കക്കുകൂടി വിഷയമാകാതിരുന്ന അനേകം ദോഷങ്ങൾ അവൻ മനുഷ്യരുടെ ഇടയിൽ കണ്ടുതുടങ്ങി. നോക്കിയ ദിക്കിലൊക്കെയും കൃതഘ്നത, കപടം, വിശ്വാസവഞ്ചന മുതലായ ദുൎഗ്ഗുണങ്ങളോടുകൂടിയ മനുഷ്യരെ അല്ലാതെ അവൻ കണ്ടില്ല. അതുനിമിത്തം അവനു മനുഷ്യരുടെ നേരെ അതിയായ വെറുപ്പു തോന്നി. ഈ ദുഷ്ടവഞ്ചകന്മാരുടെ ഇടയിൽ ഒരു നിമിഷംപോലും താമസിക്കുന്നതു നന്നല്ലെന്നു തീൎച്ചയാക്കി. അവൻ ശൂന്യവും ഫലവത്തല്ലാത്തതുമായ ഈ പ്രദേശത്തു വന്നു താമസം തുടങ്ങി. മനുഷ്യരുടെ നേരെ പകരുതികൊണ്ടും തൻെറ പരിശുദ്ധാത്മാവുമായുള്ള സമ്പൎക്കസുഖം അനുഭവിച്ചുകൊണ്ടും അവൻ ആ പൎവ്വതത്തിൽ താമസിച്ചു.

മഴ, വെയിൽ, കാററു മുതലായതിൻെറ ഉഗ്രതയിൽനിന്നു രക്ഷപ്രാപിക്കാനായി അവന്നു് ഒരു ഗുഹമാത്രമാണു് ഉണ്ടായിരുന്നത്. പൎവ്വതത്തിൻെറ പാൎശ്വഭാഗങ്ങളിൽനിന്നു വളരെ പണിപ്പെട്ടു ശേഖരിച്ച ഫലമൂലങ്ങൾമാത്രമായിരുന്നു അവൻെറ ഭക്ഷണപദാൎത്ഥങ്ങൾ. ഊക്കോടുകൂടി ഒലിക്കുന്ന ചോലകളിൽനിന്നു ബുദ്ധിമുട്ടി കൊണ്ടുവന്ന വെള്ളമാണു് അവൻ കുടിച്ചിരുന്നത്. ഇപ്രകാരം ജനസമുദായത്തെ വിട്ടുപിരിഞ്ഞു് ഏകനായി ധ്യാനനിഷ്ഠനായും തൻെറ സഹജീവികളുടെ ആശ്രയം കൂടാതെതന്നെ തനിക്കു ജീവിച്ചിരിപ്പാൻ കഴിഞ്ഞുവല്ലൊ എന്നു ചിലപ്പോൾ സന്തോഷിച്ചുകൊണ്ടും അവൻ അവിടെ താമസിച്ചു.

ആ പൎവ്വതത്തിൻെറ അടിവാരത്തിൽ സ്ഫടികധവളമായ വെള്ളത്തോടുകൂടിയ ഒരു വലിയ തടാകം ഉണ്ടായിരുന്നു. ഭയങ്കരമായ ആ പൎവ്വതത്തിൻെറ മിക്ക ഭാഗങ്ങളും തടാകത്തിൽ പ്രതിബിംബിച്ചു കാണപ്പെട്ടിരുന്നു. അസ്സനാർ ചിലപ്പോൾ പൎവ്വതത്തിൻെറ മുകളിൽ നിന്നു് ഇറങ്ങി, ഒരു വലിയ കണ്ണാടിപോലെ ശോഭിക്കുന്ന ഈ തടാകത്തിൻെറ കുരുതനേയുള്ള തീരങ്ങളിൽ ചെന്നിരുന്നു് ഉൽക്കണ്ഠയോടുകൂടി തടാകത്തിലെ വെള്ളത്തെ നോക്കിക്കൊണ്ടിരിക്കുകയും പലപ്പോഴും താഴെ പറയുംപ്രകാരം ഉച്ചരിക്കുകയും ചെയ്തിരുന്നു. 'അഹോ! പ്രകൃതിയുടെ ഭംഗി അത്യത്ഭുതംതന്നെ. പ്രകൃതിയുടെ ഏററവും രൌദ്രമായ സ്ഥലങ്ങൾകൂടി കാഴ്ചക്കു് എത്ര രമണീയങ്ങളായിരിക്കുന്നു. എൻെറ അധോഭാഗത്തു കിടക്കു

ന്ന സമനിരപ്പായ ഭൂമിയും, ആകാശം മുട്ടി നില്ക്കുന്ന വലിയ കൊടുമുടിയോടുകൂടിയ ആ ഭയങ്കരപർവ്വതവും തമ്മിലുള്ള വ്യത്യാസം എത്ര ഭംഗിയിൽ കാണപ്പെടുന്നു? എന്നാൽ ഈ സ്ഥലങ്ങൾകൊണ്ടുള്ള പ്രയോജനം അവയുടെ ഭംഗിയേക്കാൾ എത്രയോ അധികമായിട്ടുള്ളതാണ്. ഇവിടങ്ങളിൽ നിന്ന് അനേകം നദികൾ ഉത്ഭവിച്ചു പല രാജ്യങ്ങളിൽകൂടി പ്രവഹിക്കുകയും അവ പോകുന്ന ദിക്കുകളിലെല്ലാം ജനങ്ങൾക്കു ക്ഷേമവും ധാന്യസമ്പത്തും സസ്യസമൃദ്ധിയും ഉണ്ടാക്കിക്കൊടുക്കുകയും ചെയ്യുന്നു. ഈ പ്രപഞ്ചത്തിൽ മനുഷ്യനൊഴിച്ചു ബാക്കിയുള്ള എല്ലാ വസ്തുക്കൾക്കും ഭംഗി, സത്യം, വിവേകം മുതലായ ഗുണങ്ങൾ ഉള്ളതാകുന്നു. ഈശ്വരസൃഷ്ടിയിൽ മനുഷ്യൻ മാത്രമെ അപകടമായിട്ടുള്ളു. പ്രപഞ്ചസൃഷ്ടിയിൽ ദൈവം നീചനായ മനുഷ്യനെ ഉൾപ്പെടുത്തേണ്ടതല്ലായിരുന്നു. കൊടുങ്കാറ്റുകളും ചുഴലിക്കാറ്റുകളും കൂടി ഉപയോഗമുള്ളവയാണ്. എന്നാൽ നീചനും കൃതഘ്നനുമായ മനുഷ്യൻ സർവ്വത്ര രമണീയമായ പ്രകൃതിക്ക് ഒരു ദൂഷണമായി തീർന്നിരിക്കുന്നു. സൃഷ്ടികർത്താവിന്റെ ബുദ്ധിവൈഭവത്തിന്നു മാലിന്യം ഉണ്ടാക്കിത്തീർക്കത്തക്ക ദുർഗ്ഗുണങ്ങളോടുകൂടിയ ആ നീചവർഗ്ഗത്തിൽ ഞാൻ ജനിച്ചുവല്ലൊ. മനുഷ്യർ തീരെ ദോഷരഹിതരായിരുന്നു എങ്കിൽ പ്രപഞ്ചത്തിൽ മുഴുവനും ഏകരൂപതയും ആനുരൂപ്യവും വ്യവസ്ഥയും ഉണ്ടായിരുന്നേനെ. പൂർണ്ണപുണ്യസ്വരൂപനായ ജഗദീശ്വരന്റെ സൃഷ്ടിയായ ജീവികളെല്ലാം സന്മാർഗ്ഗാനുസാരികളായിരിക്കണമല്ലൊ. ഈശ്വരാ! അവിടുന്നു നിരാശനായ എന്നെ എന്തിനാണ് അവിടുത്തെ മായാമോഹത്തിലിട്ട് ഇങ്ങിനെ വലപ്പിക്കുന്നത്?'

ആ തടാകത്തിൽ ചാടി മരിച്ച് ഉടനെതന്നെ തന്റെ സംശയനിവൃത്തിയും ദുഃഖശാന്തിയും വരുത്തിക്കളയാം എന്നുറച്ച് അവൻ അപ്രകാരം ചെയ്വാൻ തുടങ്ങുമ്പോഴക്ക് ഒരു ദിവ്യസ്വരൂപം വെള്ളത്തിന്റെ മീതെ നടന്ന് അവൻ നിന്നിരുന്ന കരക്ക് അടുത്തുവരുന്നതു കണ്ടു. തീരെ വിചാരിക്കാതെയുള്ള ആ ദിവ്യസ്വരൂപത്തിന്റെ വരവ് അവന്റെ ഉദ്യമത്തെ പെട്ടെന്നു വിലക്കി. അവൻ തന്റെ കൃത്യത്തിൽനിന്നു വിരമിച്ച് അല്പം ആലോചനാമഗ്നനായി നിന്നു. പ്രശാന്തഗംഭീരമായ ആ സ്വരൂപം ഒരു ദിവ്യപുരുഷന്റേതായിരിക്കണമെന്ന് അവന്നു തോന്നി.

ആ ദിവ്യപുരുഷൻ ഇങ്ങിനെ പറഞ്ഞു. 'അസ്സനാരെ! നീ നിന്റെ സാഹസകൃത്യത്തിൽ നിന്നു വിരമിച്ചാലും; നിന്റെ നീതിനിഷ്ഠയും സത്യസന്ധതയും കഷ്ടപ്പാടുകളും കണ്ടു ജഗൽപിതാവായ 'അള്ളാ' നിന്നെ ആശ്വസിപ്പിക്കാനായി എന്നെ അയച്ചിരിക്കുന്നു. നീ എന്റെ കൈ പിടിച്ചുകൊൾക. ഞാൻ നിന്നെ കൂട്ടിക്കൊണ്ടു പോകുന്ന ദിക്കിലെല്ലാം നീ ഒട്ടും ഭയം കൂടാതെ എന്റെ പിന്നാലെ പോരിക. ഞാൻ വിശ്വാസത്തിന്റെ അധിഷ്ഠാനദേവതയാണ്. തെറ്റായ സങ്കല്പം നിമിത്തം സന്മാർഗ്ഗം വിട്ടുനടക്കുന്നവരെ വീണ്ടും നല്ലവഴിക്കു തന്നെ തിരിക്കാൻ വേണ്ടിയാണു പുണ്യാത്മാവായ മഹമ്മദുനബി എന്നെ നിശ്ചയിച്ചിട്ടുള്ളത്. എന്റെ പിന്നാലെ വന്നാൽ ഞാൻ നിന്റെ സംശയങ്ങളെല്ലാം തീർത്തുതരാം.'

അസ്സനാർ ഉടനെ തടാകത്തിലിറങ്ങി. ആ ദിവ്യപുരുഷൻ അവനെ വെള്ളത്തിന്റെ മീതെ കൂടി നടത്തിക്കൊണ്ടുപോയി. ഏകദേശം തടാകത്തിന്റെ നടുവിൽ

എത്തിയപ്പോൾ അവർ രണ്ടുപേരും കൂടി മുങ്ങിത്തുടങ്ങി. വളരെ കാതം ദൂരം അവർ വെള്ളത്തിൻെറ അടിയിൽ കൂടി താണു പോയി. തൻെറ ജീവകാലം അസ്തമിച്ചു എന്നുതന്നെ അസ്സനാർ മിക്കതും തിച്ചയാക്കി. അപ്പോഴക്കും അവൻ മാർഗ്ഗദർശകനായ ആ ദിവ്യപുരുഷൻെറ ഒരുമിച്ചു വെള്ളത്തിൻെറ അടിയിലുള്ള വേറെ ഒരു ലോകത്തിൽ എത്തിച്ചേർന്നു. അതിന്നുമുമ്പ് ആ ലോകത്തിൽ മനുഷ്യരിൽ ആരുംതന്നെ പോയിട്ടുണ്ടായിരുന്നില്ല. കുറച്ചുമുമ്പു താൻ ഭൂമിയിൽ കണ്ട സൂര്യനെപ്പോലെയുള്ള സൂര്യനെയും പ്രസന്നമായ ആകാശത്തെയും തൻെറ അധോഭാഗത്തു നല്ല പച്ചനിറത്തിലുള്ള സസ്യങ്ങളുടെ സമൃദ്ധിയേയും അവിടെ കണ്ടപ്പോൾ അവനുണ്ടായ ആശ്ചര്യം പറഞ്ഞറിയിക്കാൻ ഞെരുക്കമാണ്.

ആ ദിവ്യപുരുഷൻ പറഞ്ഞു. 'നിൻെറ ആശ്ചര്യഭാവം ഞാൻ സ്പഷ്ടമായി കാണുന്നുണ്ട്. എന്നാൽ അല്പനേരംകൂടി ക്ഷമിക്കുക. ഞാൻ നിന്നെ കണ്ട സമയത്തു നിന്നെ ബാധിച്ചിരുന്ന സംശയങ്ങൾ ഒരു കാലത്തു മഹാനായ നമ്മുടെ മഹമ്മദുനിബിയേയും ബാധിക്കയുണ്ടായി. അദ്ദേഹത്തിൻെറ സംശയനിവൃത്തിക്കുവേണ്ടി അദ്ദേഹത്തിൻെറ അപേക്ഷപ്രകാരവും അദ്ദേഹത്തിൻെറ അദ്ധ്യക്ഷതയിലും അള്ളാ ഈ ലോകത്തെ സൃഷ്ടിച്ചതാണ്. ഈ ലോകവാസികളുടെ സ്വഭാവം നിൻെറ അഭിപ്രായങ്ങളോടു യോജിച്ചിരിക്കുന്നതാണ്. അവരിൽ ഒരു ദോഷമെങ്കിലും കാണില്ലെന്നു ഖണ്ഡിച്ചു പറയാം. യാതൊരു ദോഷവും ചെയ്യാത്ത ജനങ്ങളാണ് ഈ ലോകത്തിൽ താമസിക്കുന്നത്. നീ ജനിച്ചു വളൎന്ന ഭൂമിയും ഈ ലോകവും തമ്മിലുള്ള മുഖ്യമായ വ്യത്യാസം ഇതുതന്നെയാണ്. ബാക്കിയുള്ള സംഗതികളിലെല്ലാം നിൻെറ ഭൂമിയും ഈ ലോകവും തമ്മിൽ സാമ്യമുണ്ട്. നീ കുറച്ചു മുമ്പു വിട്ടുവന്ന ഭൂമിയേക്കാൾ ഈ ലോകത്തെയാണ് നീ അധികം ഇഷ്ടപ്പെടുന്നത് എങ്കിൽ നിൻെറ ബാക്കിയുള്ള ജീവകാലം ഇവിടെ കഴിച്ചുകൂട്ടാനായി ഞാൻ നിനക്ക് അനുവാദം തരാം. എന്നാൽ നിൻെറ സംശയനിവൃത്തി വരുത്താനും ഈ ലോകവാസികളുമായി നിനക്കു നല്ലവണ്ണം പരിചയമുണ്ടാക്കിത്തരുവാനും വേണ്ടി ഞാൻ കുറെ നേരം കൂടി നിൻെറ ഒന്നിച്ചു വരാം.'

അസ്സനാർ ആനന്ദഭരിതനായി താഴെ പറയുംപ്രകാരം ഉച്ചരിച്ചു. 'ദോഷംകൂടാതെയുള്ള ഒരു ലോകം! പാപരഹിതന്മാരും വിവേകികളുമായ ജനങ്ങൾ! എൻെറ അപേക്ഷകൾ കയ്യേററ് എൻെറ മേൽ പ്രസാദിച്ചു പടച്ചോനായിക്കൊണ്ടു നമസ്കാരം; ഇതിലധികം ഒരു ഭാഗ്യവും സുഖവും പരമാനന്ദവും എനിക്കു വരാനില്ല. ജനസമുദായത്തിൽ നാനാവിധമായ കഷ്ടപ്പാടുകൾ ഉണ്ടാക്കിത്തീക്കുന്നതായ കൃതഘ്നത, അനീതി, ചതി, ക്രൂരത മുതലായ യാതൊരു ദുർഗ്ഗുണങ്ങളുമില്ലാത്ത ജനങ്ങളുടെ ഇടയിൽ അനേകകോടി സംവത്സരം ജീവിച്ചിരുന്നാൽ കൂടി എനിയ്ക്കു തൃപ്തിയാവുന്നതല്ല.'

'ഈലോകത്തെപ്പററി നീ പ്രശംസിച്ചതു മതി. നിൻെറ ചുററുമുള്ള വസ്തുക്കളെയും അവയുടെ ചേഷ്ടകളേയും കുറിച്ചു നീ നല്ലവണ്ണം പൎയ്യാലോചനചെയ്തതിൻെറ ശേഷം നിൻെറ മനസ്സിൽ തോന്നിയ അഭിപ്രായം എന്നോടു പറയണം. നിനക്ക് എവിടെയെല്ലാം പോകേണമെന്നുതോന്നുന്നുവോ അവിടെയൊക്കെ ഞാനും നിൻെറ കൂടെ വരാം. നിനക്കു വേണ്ട ഉപദേശങ്ങളും തരാം' എന്ന് ആ ദിവ്യപുരുഷൻ പറഞ്ഞു

പിന്നെ കുറെനേരം അവർ രണ്ടു പേരും ഒന്നിച്ചു മൌനമായി സഞ്ചരിച്ചു. അസ്സനാൎക്ക് ആദ്യം ഉണ്ടായ ആശ്ചൎയ്യത്തിന്ന് അവസാനമുണ്ടായില്ല. കുറച്ചുനേരത്തിന്നുള്ളിൽ അവൻെറ ആശ്ചൎയ്യം നിലച്ച് അവൻെറ മനസ്സു പൂൎവ്വസ്ഥിതിയിലായപ്പോൾ താൻ വിട്ടുവന്ന ലോകവും ഭൂമിയുടെ അന്തൎഭാഗത്തുള്ള ലോകവും തമ്മിൽ കാഴ്ചയിൽ വളരെ സാമ്യമുള്ളതായി അവന്നു തോന്നി. എങ്കിലും ഈ ലോകം ഭൂമിയേക്കാൾ അധികം കാടുപിടിച്ചു കിടക്കുന്നതായി അവൻ കണ്ടു.

'ഇവിടെ ഞാൻ കാട്ടുമൃഗങ്ങളേയും അവൎക്ക് ഇരയായി കല്പിക്കപ്പെട്ടിട്ടുള്ള മററു മൃഗങ്ങളേയും കാണുന്നുണ്ട്. നാം വിട്ടുവന്ന ഭൂമിയിലുള്ള മൃഗങ്ങളും ഇവയെപ്പോലെ തന്നെയാണ്. പുണ്യശീലനായ മുഹമ്മതനബിയെ ഉപദേശിപ്പാൻ എനിക്കു സ്വാതന്ത്ര്യമുണ്ടായിരുന്നു എങ്കിൽ അന്യജന്തുക്കളെ കൊന്നുതിന്നുന്ന ഹിംസ്രമൃഗങ്ങളെ സൃഷ്ടിച്ച് ഈ ലോകത്തിന്ന് ഒരു ദൂഷണമുണ്ടാക്കിത്തീൎക്കാൻ ഞാൻ സമ്മതിക്കില്ലായിരുന്നു.' എന്നു അസ്സനാർ പറഞ്ഞു. 'നിങ്ങൾക്കു സാധുമൃഗങ്ങളുടെ മേലുള്ള ദയ അത്യത്ഭുതം തന്നെ. എന്നാൽ ക്ഷുദ്രമൃഗങ്ങളെ സംബന്ധിച്ചേടത്തോളം ഈ ലോകവും നിങ്ങളുടെ ഭൂമിയും തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല. അതിന്നുള്ള കാരണവും സ്പഷ്ടമായിട്ടുള്ളതാണല്ലോ. മൃഗങ്ങൾ സസ്യങ്ങളും ഫലമൂലാദികളും മാത്രം ഭക്ഷിച്ചു തമ്മിൽ തമ്മിൽ ഭക്ഷിക്കാതെ ഇരുന്നിരുന്നു എങ്കിൽ ഭൂമിയിൽ ഇത്ര അധികം ജന്തുക്കൾക്കു ജീവിച്ചിരിപ്പാൻ വഴിയുണ്ടാവില്ലായിരുന്നു. അന്യോന്യം ഭക്ഷിച്ച് ഉപജീവിക്കുന്നതുകൊണ്ടു നാനാജാതിമൃഗങ്ങളുടെയും സംഖ്യ ചുരുങ്ങുന്നതിന്നു പകരം എത്രയോ അധികമായി ഭവിക്കുന്നു. നമുക്കു ജനങ്ങൾ അധിവസിക്കുന്ന സ്ഥലത്തിലേക്ക് പോയി അവിടെ നിന്നു ഗ്രഹിപ്പാനുള്ളത് എന്തെല്ലാമാണെന്നു നോക്കുക' എന്ന് ആ ദിവ്യപുരുഷൻ പറഞ്ഞു.

അവർ ഉടനെ കാട്ടുപ്രദേശങ്ങളുടെ അതൃത്തി വിട്ടു ദോഷരഹിതരായ ജനങ്ങൾ താമസിക്കുന്ന ദിക്കിലെത്തി. ഇത്ര നിൎമ്മലന്മാരായ ജനങ്ങളുടെ സംസൎഗ്ഗംകൊണ്ടു തനിക്ക് ഉണ്ടാകാവുന്ന സുഖങ്ങളെ തൻെറ മനസ്സിൽ മുൻകൂട്ടി ആലോചിച്ചു അസ്സനാർ സന്തോഷിച്ചുതുടങ്ങി. എന്നാൽ കാട്ടിൻെറ അതൃത്തി വിട്ടു അല്പം ദൂരം പോകുമ്പോഴക്കു ഒരു കൂട്ടം അണ്ണാക്കൾ ഒരാളെ പിന്തുടരുന്നതും അവൻ അവയെപ്പേടിച്ചു വിറച്ചുംകൊണ്ട് ഓടിപ്പോവുന്നതും അവർ കണ്ടു. 'ഈശ്വരാ, ഇവൻ എന്തിനാണ് ഇത്രവേഗത്തിൽ ഓടിപ്പോകുന്നത്. ഇത്ര ക്ഷുദ്രമൃഗങ്ങളിൽ നിന്നു ഇവന് എന്താണ് ഭയപ്പെടാനുള്ളതു?' എന്നു അസ്സനാർ ഉച്ചത്തിൽ പറഞ്ഞു. അസ്സനാർ പറഞ്ഞ് അവസാനിക്കുമ്പോഴക്കു രണ്ടു നാലാളും വേറെ ഒരാളെ പിന്തുടരുന്നതും അവൻ അവയിൽ നിന്നു രക്ഷപ്പെടാൻവേണ്ടി അതിവേഗത്തിൽ ഓടിപ്പോവുന്നതും അവർ കണ്ടു. അസ്സനാർ തൻെറ കൂടെയുള്ള ദിവ്യപുരുഷനോട് ഇങ്ങിനെപറഞ്ഞു. 'ഇവരുടെ പ്രവൃത്തി വളരെ ആശ്ചൎയ്യകരമായിരിക്കുന്നുവല്ലോ. ഇത്ര അസാധാരണമായ പ്രവൃത്തിയുടെ കാരണം എന്താണെന്നു എനിക്കു മനസ്സിലാവുന്നില്ല'. ദേവദൂതൻ ഉത്തരം പറഞ്ഞു. 'ഈ രാജ്യത്തിലുള്ള മൃഗങ്ങൾക്കു കാലക്രമമായിട്ടു വളരെ ശക്തി കൂടിയിരിക്കുന്നു. ഇവയെ കൊല്ലുവാൻ ചതിയോ ബലമോ ഉപയോഗിക്കുന്നത് അന്യായമാണെന്നു ഈ രാജ്യവാസികൾ ആദ്യം കരുതിയിരുന്നതുകൊണ്ടു അവ ക്രമേണ വൎദ്ധിച്ചു

വരികയും ഇപ്പോൾ കൂടെക്കൂടെ അവ നിരുപദ്രവികളായ അയൽവാസിജനങ്ങളെ ഉപദ്രവിക്കുകയും ചെയ്യുന്നു.' 'എന്നാൽ അവറ്റയെല്ലാം തീർച്ചയായും നശിപ്പിച്ചു കളയേണ്ടതായിരുന്നു. അങ്ങിനെ ചെയ്യാത്തതിന്റെ ഫലമല്ലെ നാം കാണുന്നത്' എന്ന് അസ്സനാർ പറഞ്ഞു. 'കുറച്ചു മുമ്പു തന്നെ സാധുമൃഗങ്ങളുടെ നേരെ നിങ്ങൾ വെളിപ്പെടുത്തിയ ദയ ഇപ്പോൾ എവിടെപ്പോയി? നീതിജ്ഞനായ നിങ്ങൾ ഒരു കാര്യം ഇത്ര ക്ഷണത്തിൽ മാറുമോ?' എന്ന് ആ ദിവ്യപുരുഷൻ പുഞ്ചിരിയോടുകൂടി അവനോടു ചോദിച്ചു. 'എന്റെ തെറ്റിനെ ഞാൻ സമ്മതിക്കുന്നു. മനുഷ്യർക്കു ഭൂമിയിൽ സുഖമായി താമസിക്കണമെങ്കിൽ തിര്യക്ജന്തുക്കളെ ഉപദ്രവിക്കാതെയും അവയുടെ നേരെ അന്യായം പ്രവൃത്തിക്കാതെയും കഴിയുന്നതല്ലെന്ന് എനിക്ക് ഇപ്പോൾ ബോദ്ധ്യം വന്നിരിക്കുന്നു. എന്നാൽ വിവേകശൂന്യങ്ങളായ മൃഗങ്ങളുടെ നേരെ മനുഷ്യർ ആചരിക്കേണ്ട മുറയെപ്പററി പര്യാലോചന ചെയ്യുന്നതു മതി. ഈ രാജ്യത്തിലുള്ള മനുഷ്യർ തമ്മിൽ തമ്മിൽ എങ്ങിനെയാണ് അനുവർത്തിച്ചുപോരുന്നത് എന്നു നമുക്ക ആരാഞ്ഞ് അറിയുക.' എന്ന് അസ്സനാർ ഉത്തരം പറഞ്ഞു.

(തുടരും)

കെ. കുഞ്ഞുണ്ണിനായർ ബി എ, ബി. എൽ.

---

# കംസവധം

(തുടർച്ച)

---

ബാലാ ബലാദഭിമുഖേ കമലാസഹായേ
നാലഞ്ചുപത്തുരി കാഞ്ചന കാമഖിന്നാ
ആലോലകങ്കണമുദഞ്ചിതബാഹുമൂലാ
ലീലാകുലാ തിരുകിനാളണികേശഭാരം.
കസ്യാശ്ചിദംബുജദൃശാ ഭഗവദ്വിലോകേ
നിശ്വാസപംക്തികളനംഗരുജാ വളർന്തു
നിസ്സീമമോഹമപരാ മൃദുളാംശുകത്തി-
ന്മദ്ധ്യേ ബഭാര രശനാമിവ മുല്ലമാലാം.
പെട്ടെന്നു സംഭ്രമവശാലെഴുന്നീടിനാള-
ങ്ങൊട്ടൊട്ടൊരുത്തി മഷികൊണ്ടു മലേകം
(പോലെ
കാഷ്ഠം വിമോഹമൊരു പൊന്നുടഞാണു
(കൊണ്ടു
കെട്ടീടിനാൾ കമനികാചന കേശപാശം.
ആകാംക്ഷയാ മുലകുടിക്കുമൊരാത്മബാലം
മോഹാലുപേക്ഷ്യ നടകൊണ്ടിതുകാചിനാരീ
ഏകാചിലമ്പൊരുകരത്തിരുചത്തുഭംഗ്യാ
മാഷ്ഠാതെഹേമകടകം നിജകാല്ക്കണിഞ്ഞാൾ
ഹർമ്മ്യാധിരൂഢാ രമ്യാംഗ്യഃ
സമാലോക്യ രമാപതിം
അധിഷ്ഠിതമനോരാജ്യ.
മഹാപ്യാന്യചിന്തയൻ.
നീലസ്നിഗ്ദ്ധശിരോരുഹം നിരുപമ-
ഭ്രൂവല്ലിദിവ്യലക്ഷണം
താമ്രോഷ്ഠം ഭുജഗേശപരായതഭുജം
വിസ്താരിവക്ഷസ്ഥലം
കാഞ്ചീദാമലസൽദുകൂലജഘനം
പീനോരു ശോണോജ്ജ്വലൽ-
പാദം പൂരുഷരത്നമേതദഹഹാ
പുണ്യാതിനേത്രോത്സവം
ഉല്ലാസമാർന്നിവനെ മാറിലമർത്തു ഗൂഢം
മല്ലീശരപ്പടയിലൊന്നു പുണർന്നുതാവൂ

മെല്ലെ കപോലഭുവി പാണിതലേനതാങ്ങി-
ക്കല്യാണവക്ത്രമലരൊന്നു മുകന്നുതാവൂ.

ത്തുമച്ചിൽ പുക്കു ശയ്യാനടുവിലിവനൊടുൾ
ചേൎന്നു പ്രേമാരികൊണ്ടേ
ഹേമക്കുന്നിന്നുമേലെനിരയിൽ നിലവഴ-
ക്കുന്ന ജീമൂതകാലേ
ഓമൽപ്പൂമെയ് പുണൎന്നും പലവുരു പിശകി-
ച്ചോരിവാൎത്തേൻനുകൎന്നും
കാമക്രീഡാം വളൎത്താവിത്തു പുലരെ വിധെ
ഞാനെന്നിക്കൊത്തവണ്ണം.

സ്ത്രീജന്മം ദുഃഖമെന്നുള്ളതു ജല്പവചനം
ചാരുസൌഭാഗ്യലക്ഷ്മീ-
ഭാജാ ചേൎന്നങ്ങിവൻതന്നൊടു മദനരസാ-
സ്വാദകേളീവിലാസേ
ആശാം പൂണ്ടായിരാത്താണ്ടഗതികൾ പുരു
ന്മാൎതപം ചെയ്കിലും ചെ- (ഷ-
റേറശാതോരുൾപ്രമോദപ്രസരമിതിലൊഴി-
ഞ്ഞെത്തുമോ ജീവലോകേ.

കണ്ണുമ്പിലെത്തുകിലെനിക്കു വശപ്പെടാ
(ത്തീ-
ലിന്മന്തരിൽ പുനരൊരുത്തനുമിന്നയോളം
എന്മാനസേ പെരിയരാഗമിവൻധരിച്ചാൽ
മമ്മാ പുണൎന്നുരുളുമമ്പിനൊടേതുചെയ്യും.

മൈക്കണ്ണാൾ തുകുമോരൊ കുസുമനിരകളേ-
റേററാസൌരാജധാനീ.
മൊക്കക്കണ്ടിട്ടവാനായ്മഹിതനൃപതിമാ-
ൎഗ്ഗേണ പോകും ദശായാം
അഗ്രേ പൂവാടഹസ്തം കമപി രജകനെ-
ക്കണ്ടു കൃഷ്ണൻ തദാനീം
സൽകാരാൎത്ഥം വഴങ്ങീടഭിനവവസനാ-
ന്യാവയോരിത്യവാദീൽ.

അദ്രിസാനുഷു പരിഭ്രമിച്ചു ചില കാലി
മേച്ചു വിലസുന്ന നീ
ഇത്തരം പുടവ ചെററുടുപ്പതിനു യോഗ്യ-
നൊ കിമപി ഭൂതലേ
മൂഢനായ്പ്പലിയ ഭോജരാജനഗരത്തിൽ
വന്നു വഴികേടുകേ-
ളുൾത്തിമൂപ്പൊടു തുടങ്ങുകിൽ തല തെറിച്ചു
പോം ദ്രവമടങ്ങെടോ.

ഇത്ഥം ദൃപ്ത്വാ പറഞ്ഞീടിന രജകവരം
കൊന്നസൌ ദുഷ്ടചിത്തം
വസ്ത്രേമുഖ്യേതിരഞ്ഞാൻഝടിതിഹലധര-
ന്നും തനിക്കും വിശേഷാൽ
മദ്ധ്യേ ചങ്ങാതിമാൎക്കും പുനരിവിടെ വൃഥാ
നിന്നവൎക്കും കൊടുത്താ-
നൽക്ഷേപിച്ചാൻ തകൎത്താൻ പുടവകളുമ
നേഷു ശേഷിച്ചതെല്ലാം. (ഗവാ-
മാലാകാരഃ സുദാമാ തദനു നരപതേ
രാജമാൎഗ്ഗേണ യാന്തൌ
ബാലാവാലോക്യഭക്ത്യാ നിജഭവനമുപാ-
നീയ തൌ രാമകൃഷ്ണൌ
മാലാജാലാനി താഭ്യാം നവപരിമളര-
മ്യാണി സമ്മാന്യ മമ്മാ
ചേലേന്തും തൽപ്രസാദാൽ മുനിജനദുരവാ-
പാം ഗതിം പ്രാപ ധീമാൻ.

പശ്ചാൽപോകുംവിധൌകാഞ്ചനവരവനി
കാഞ്ചനാഭാംഗവല്ലീം (താം
കല്യാമല്ലായതാക്ഷീം നരവരനു നവാ-
ലേപവും കൊണ്ടു യാന്തീം
പശ്യന്നീയാരെടോകാമിനി തവകുലമെ-
ന്താവയോരംഗരാഗം
നിശ്ശങ്കം ദേഹി ഭദ്രം തവവരുമചിരാ-
ലെന്നു കൃഷ്ണാ ബഭാഷേ.

അപ്പോളത്ഭുതഗന്ധതൈലമല്ലസ്സൃണ-
ശ്രീഖണ്ഡകസ്തൂരികാ-
കപ്പൂരാദിനവാനുലേപനിവഹൈഃ
സമ്മാന്യ സമ്മോദിനീം
കുബ്ജാം ഭക്തിനതാം വിലോക്യ ഭഗവാ-
ന്നാരീശിഖാമാലയായ്
മപ്പാരിങ്കൽ വളപ്പതിന്നു തിരുവു-
ള്ളം ചെററുറച്ചീടിനാൻ.

പദയുഗളിപദാഭ്യാമാക്രമിച്ചംബുജാക്ഷൻ
ചിബുകളവികരാഗ്രംകൊണ്ടുയർത്തുംദശാ
(യാം
വപുഷിതുടരമസ്യാ വക്രതാഫന്തശേഷി-
ച്ചിതുതലമുടിമേലും മുററുമച്ചില്ലിമേലും.
അന്നേരം തോഴമന്ദസ്മിതനറുമലർകൊ-
ണ്ടമ്പിലാരാധ്യനതപാ
ധന്യാംഗീസാകണക്കത്തുടനതിമൂട്ടനാ
പാണിനാധാരയന്തീ
പൊന്നാളെന്തമ്പുരാനെ ഭവനമിദമുപാ-
ഗമ്യ മൽകാംക്ഷിതാത്ഥാ.
നിന്നും പൂരിച്ചുവേണം വിരവിനൊടെഴുന്നെ
ള്ളീടുവാനെന്നിവണ്ണം.
മുശ്ലേധ ഞാനും വരുന്നുണ്ടയി തവ ഭവനേ
മാതുലം ഭോജരാജം
നിസ്സ്പന്ദ്രാ കണ്ടു വേഗാദിതി മധുരഗിരാ
താമഥാശപാസ്യ ദീനാം
വിത്രാസാദ്ഭുതവത്മാ സപദിപുരജനൈഃ
സാന്ദ്രഃശാഭം പ്രപേദേ
സദ്യോ വീരാഭിഗുപ്താം കലിതരസമസൌ
ചാപശാലാം വിശാലാം.
(തുടരും)

# വിധി-കാലം-യോഗം



മനുഷ്യന്റെ ഹൃദയം വിവേകപൂവ്വം കൃഷി ചെയ്യാവുന്നതോ, അല്ലെങ്കിൽ തനിയേതന്നെ ചെടികളും കൊടികളും പടന്നു പരന്നലംകോലപ്പെട്ടു കിടക്കാവുന്നതോ ആയ ഒരു തോട്ടത്തിന്നു സദൃശമാണ്. അതിനെ കൃഷി ചെയ്താലും ഇല്ലെങ്കിലും അതിൽ എന്തെങ്കിലും മുളച്ചുവളൎന്ന് അത് എന്തെങ്കിലും ഫലത്തെ ഉത്ഭവിക്കാതിരിക്കയില്ല. അതിൽ ഉപയോഗമുള്ള വിത്തുകൾ വിതയ്ക്കാഞ്ഞാൽ നിരുപയോഗകരങ്ങളും അഹിതകരങ്ങളുമായ കളകൾ തിക്കിത്തിരക്കി വളൎന്നു തുടങ്ങും.



ഒരു തോട്ടക്കാരൻ തന്റെ വയലിലുള്ള കളകളെ നശിപ്പിച്ച് അവിടെ തനിക്കു ഉപയോഗമുള്ള ഫലങ്ങളും പുഷ്പങ്ങളും വിളയുന്ന മരങ്ങളും ചെടികളും നട്ടുവളൎത്തുന്നതുപോലെ, മനുഷ്യൻ, അശുദ്ധങ്ങളും അബദ്ധങ്ങളും വിഫലങ്ങളുമായ വിചാരങ്ങളെ വിട്ടുകളഞ്ഞ് പരിശുദ്ധങ്ങളായ ശുഭവിചാരങ്ങളെ ഹൃദയത്തിൽ കൃഷിചെയ്ത് പോഷിപ്പിയ്ക്കുന്നതിന്നു അധികാരിയാണ്. ഈ അധികാരത്തെ വിവേകപൂവ്വം വിനിയോഗിച്ചുതുടങ്ങിയാൽ തന്റെ ഹൃദയത്തിന്റെയും ജീവിതത്തിന്റെയും അധിപതി താൻതന്നെയല്ലാതെ മററാരുമല്ലെന്നു മനുഷ്യൻ അവസ്ഥാനുസരണം അറിഞ്ഞുതുടങ്ങും. അവൻ വിചാരനിയമങ്ങളെ തന്നെത്താൻ കണ്ടുതുടങ്ങും. എന്നുമാത്രമല്ലാ, തന്റെ വിചാരങ്ങൾ, തന്റെ നടത്തയേയും, വിധി, കാലം, യോഗം എന്നിവയേയും എങ്ങനെ പ്രവൎത്തിപ്പിയ്ക്കുന്നുവെന്നും അവയോട് എങ്ങനെ സംബന്ധിച്ചിരിയ്ക്കുന്നുവെന്നും ആ മനുഷ്യൻ നാൾക്കുനാൾ വളൎന്നുവരുന്ന ദൃഢതയോടുകൂടി അനുഭവപ്പെടുന്നതാണ്.

നടത്ത, വിചാരലോകത്തിൽനിന്നുത്ഭവിച്ച് സ്ഥിതിയേയും കാലത്തേയും അനുകൂ

ലിച്ചു വെളിപ്പെടുന്നു. ഒരുവന്റെ ബഹിഃസ്ഥിതി അവന്റെ അന്തഃസ്ഥിതിയോടു എപ്പോഴും സംബന്ധപ്പെട്ടുകൊണ്ടുതന്നെയിരിക്കും. എന്നാൽ ഒരുവന്റെ ഏതെങ്കിലുമൊരു കാലത്തേയോ കർമ്മത്തേയോ നോക്കി അതിൽ അവന്റെ ഹൃദയം, അല്ലെങ്കിൽ വിചാരലോകം പൂർണ്ണമായി പ്രതിബിംബിച്ചിട്ടുണ്ടെന്നു തീർച്ചപ്പെടുത്തിക്കൂടാ. എങ്കിലും ആ കാലം അല്ലെങ്കിൽ ആ കർമ്മം അവന്റെ പഴയതോ പുതിയതോ ആയ ഏതെങ്കിലുമൊരു വിചാരത്തോടു എങ്ങനെയെങ്കിലും സംബന്ധപ്പെടില്ലെന്നു വരികയില്ല.

മനുഷ്യരെല്ലാവരും അവരവരുടെ വിചാരലോകനിയമത്തെ അനുസരിച്ചുകൊണ്ടാണ് അതാതു സ്ഥിതിയിലെത്തിയിരിക്കുന്നത്. ഒരുവന്റെ നടത്തകൾ അവന്റെ ഏതു വിചാരങ്ങളിൽനിന്നുണ്ടായിരിക്കുന്നുവോ ആ വിചാരങ്ങൾ അവനെ ആ സ്ഥാനത്തിൽകൊണ്ടുവന്നിരിക്കുന്നു. അവന്റെ ജീവിതത്തിൽ "യാദൃച്ഛികം" എന്നൊന്നുണ്ടാവുകയേയില്ല. എല്ലാം, ഒന്നും ഒരിക്കലും പതറാത്തവണ്ണം ഒരടക്കിവെച്ചിരിക്കുന്ന മനസ്സിന്റെ കാര്യങ്ങളാകുന്നു.

താൻ കാലയോഗങ്ങൾക്കു് കീഴ്പ്പെട്ടവനാണെന്നു മനുഷ്യൻ എത്രത്തോളം വിശ്വസിക്കുന്നുവോ അത്രത്തോളം അവൻ അവയാൽ ഗ്രസിക്കപ്പെട്ടവനായി ഭവിക്കുന്നു. എന്നാൽ സൃഷ്ടിസ്ഥിതിസംഹാരകർത്താവായ ആ മഹാശക്തി തന്നിൽ അന്തർല്ലീനമായിരിക്കുന്നുണ്ടെന്നും കാലയോഗങ്ങളുടെ ഉല്പാദനത്തിന്നു കാരണമായ വിത്തും വയലുമടങ്ങിയ അന്തരംഗത്തെ തനിക്കു കീഴടക്കാമെന്നും അവൻ എപ്പോൾ അറിയുന്നുവോ അപ്പോൾ അവൻ തനിക്കു് താൻതന്നെ വിധികർത്താവായിത്തീരുന്നു. തന്നെ, തനിക്കു കീഴടക്കുന്നതിന്നും തന്നെ പരിശുദ്ധമാക്കുന്നതിന്നും അഭ്യസിച്ച മനുഷ്യൻ കാലയോഗങ്ങൾ വിചാരങ്ങളിൽനിന്നാണു വളരുന്നതെന്നറിഞ്ഞിട്ടുണ്ട്. അവൻ, തന്റെ ആന്തരസ്ഥിതി എത്രത്തോളം ഭേദപ്പെട്ടിട്ടുണ്ടോ അത്രയും തന്റെ ബാഹ്യാവസ്ഥ ഭേദപ്പെട്ടിട്ടുണ്ടെന്നു കാണുന്നതാണ്. മനുഷ്യൻ, തന്റെ നടത്തകളിലുള്ള ദോഷങ്ങളെ പരിഹരിക്കുന്നതിന്നു ശരിയായി പരിശ്രമിച്ച് അതിൽ ശീഘ്രത്തിൽ ഉന്നമിക്കുമ്പോൾ കാലയോഗങ്ങൾ ഒന്നൊന്നായി ഉടനുടൻ മാറിമറഞ്ഞുപോകുന്നുണ്ടെന്നു തെളിവാകും.

അധികം സാമീപ്യമുള്ളതോ അധികം പ്രിയപ്പെടുന്നതോ അധികം ഭയപ്പെടുന്നതോ ആയവയെ നിരന്തരം ആകർഷിക്കുന്നതിന്നു ഹൃദയത്തിന്നു പ്രത്യേകശക്തിയുണ്ട്. ആഗ്രഹങ്ങൾ വിശുദ്ധങ്ങളും സുസ്ഥിരങ്ങളുമാണെങ്കിൽ മാത്രമേ ഹൃദയത്തിന്ന് ഉന്നതിയുണ്ടാകയുള്ളൂവെന്ന് നാം പ്രതിനിമിഷം സ്മരിക്കണം; നേരെ മറിച്ചാണെങ്കിൽ അധഃപതനമാണു ഫലം. കാലയോഗങ്ങൾ, ഹൃദയം പ്രിയപ്പെടുന്നവയെ കൈക്കൊള്ളുന്നതിനുള്ള ഉപകരണങ്ങൾ മാത്രമാണ്. മനോഭൂമിയിൽ വിതക്കുന്നതോ തനിയേ വീഴുന്നതോ ആയ വിചാരബീജമൊന്നൊന്നും ഉടൻതന്നെയോ പതുക്കെപ്പതുക്കെയോ കർമ്മപുഷ്പങ്ങളേയും അവയിൽനിന്ന് കാലയോഗഫലങ്ങളേയും അവസ്ഥാനുസരണം ഉല്പാദിപ്പിക്കുന്നു. ഈ കാലയോഗങ്ങളെന്ന ബഹിർല്ലോകം വിചാരാന്തർല്ലോകത്തിന്റെ ഗതി അനുസരിച്ച് മാറിമറിഞ്ഞുകൊണ്ടിരിക്കും. സുഖകരവും ദുഃഖകരവുമായ രണ്ടു കാലങ്ങളും ഒടുക്കം മനുഷ്യന്ന് സന്മാർഗ്ഗദർശകങ്ങളായ ഉപകരണങ്ങളായി ഭവിക്കുന്നു. താൻതന്നെ വിതച്ചവി

ളനിച്ചവയെ കൊണ്ടെട്ടന്ന മനുഷ്യൻ സുഖദുഃഖാനുഭവങ്ങളാണെ ലോകപരിചയത്തെ വർദ്ധിപ്പിക്കുകയാണ ചെയ്യുന്നത്.

മനുഷ്യൻ, തന്റെ ഹൃദയത്തിൽ ഇടവിടാതെ വളർന്നുകൊണ്ടിരിക്കുന്ന വിചാരങ്ങൾ, ആഗ്രഹങ്ങൾ, പ്രാർത്ഥനകൾ എന്നിവയെ— അശുദ്ധിയും അസ്ഥിരതയും ചേർന്ന വിചാരങ്ങളെന്ന കാനലിന്നെയോ ഉയർച്ചയും വളർച്ചയുമുള്ള പരിശ്രമങ്ങളെന്ന രാജപാതയേയോ— പിമ്പാറിനടന്ന് ഒടുവിൽ അവയെല്ലാത്ത ഫലങ്ങളെ അനുഭവഗോചരങ്ങളാക്കുന്നു.

ഒരുവൻ ചാരായക്കടയിലോ തടവുമുറിയിലോ ചെന്നുകൂടുന്നത് വിധിയുടേയോ കാലത്തിന്റേയോ നിർബ്ബന്ധത്താലല്ല. നികൃഷ്ടവിചാരങ്ങളും അശുദ്ധമോഹങ്ങളുമാണ് അവനേ അവിടെ എത്തിച്ചിരിക്കുന്നത്. ഒരു നിർമ്മലഹൃദയൻ കുററക്കാരനായിത്തീരുന്നത് അവനിൽനിന്നു പുറമേയുള്ള മറേറതു ശക്തിയാലുമല്ല; ആ കുററത്തെ സംബന്ധിച്ച വിചാരങ്ങൾ എത്ര നാൾ അവന്റെ ഹൃദയത്തിൽ സുസ്ഥിരം പരിപോഷിക്കപ്പെട്ടുവന്നതിൽനിന്ന് കാലം മുളച്ചുയർന്നുവന്ന് വിചാരാനുരൂപമായ ഫലത്തെ വെളിപ്പെടുത്തുകയാണ് ചെയ്യുന്നത്. കാലം മനുഷ്യനെ സൃഷ്ടിക്കുന്നില്ല. അത് അവനെത്തന്നെ അവന്ന് അറിയിച്ചുകൊടുക്കുന്നതേയുള്ളു. ദുർന്നടത്തകളിൽ ഇറങ്ങി ദുഃഖമനുഭവിക്കുന്നത് ദുരാഗ്രഹങ്ങളെക്കൂടാതെയും നല്ല നടത്തകളിൽ കയറി നന്മ അനുഭവിക്കുന്നത് പരിശുദ്ധവിചാരങ്ങളെക്കൂടാതെയും ഒരിക്കലും സംഭവിക്കുന്നതല്ല. അതിനാൽ മനുഷ്യൻ തന്റെ വിചാരലോകത്തിന്നു കർത്താവും അധിപതിയുമാകുന്നതു മാത്രമല്ലാ തന്റെ പുറംനിലകളെ ഇഷ്ടാനുസരണം സൃഷ്ടിക്കുന്നതിന്നും പരിഷ്കരിക്കുന്നതിന്നും അധികാരിയുമാണ്. മനുഷ്യൻ, പൂർവ്വാവസ്ഥയ്ക്കനുസരിച്ച് ജനിച്ചപിന്നിട്ട ജീവിതപദ്ധതിയിൽക്കൂടി സഞ്ചരിക്കുമ്പോൾ വെയ്ക്കുന്ന ഓരോ അടിയിൽനിന്നുമുണ്ടാകുന്ന ശുദ്ധം, അശുദ്ധം, ബലം, ബലഹീനം എന്നിവയെ വേണ്ടപോലെ പ്രതിബിംബിക്കുന്ന സ്ഥിതികളെ വെളിപ്പെടുത്തുന്ന കാലയോഗങ്ങളെ ആകർഷിച്ചുകൊണ്ടുതന്നേയിരിക്കും.

താൻ ഇഷ്ടപ്പെടുന്നതിനേയെല്ലാം സ്വാധീനപ്പെടുത്തുന്നതിന്നു മനുഷ്യന്നു ശക്തിയുണ്ടെന്നു കരുതേണ്ട, എന്നാൽ താൻ ഏതവസ്ഥയോട് താദാത്മ്യത്തേ പ്രാപിച്ചിരിക്കുന്നുവോ അതിനേയും അതിനേ പിന്തുടർന്ന മററവയേയും പ്രാപിക്കുന്നതിന്നു മാത്രമേ മനുഷ്യൻ ശക്തനാകയുള്ളൂ. ചില ഘട്ടങ്ങളിൽ മനുഷ്യന്നു പെട്ടെന്നുണ്ടാകുന്ന അഭിലാഷങ്ങളും മനോരാജ്യങ്ങളും പേരാശകളും അവന്റെ മനശ്ശക്തിയേ അധഃകരിക്കുന്നവയായിട്ടാണ തീരുന്നത്. അവന്റെ ഹൃദയത്തിൽ സുസ്ഥിരം ഊന്നിനില്ക്കുന്ന വിചാരങ്ങളും അഭിവാഞ്ഛകളും മാത്രമേ പുഷ്ടിയോടുകൂടി വളരുകയുള്ളൂ. നാം ആഗ്രഹിക്കുന്നതിനെ തരുന്ന ദൈവം നമ്മിൽ തന്നേയുണ്ട്. ആ ദൈവം നമ്മുടെ ആത്മാവാണ്. മനുഷ്യന്റെ ആഗ്രഹങ്ങളും പ്രാർത്ഥനകളും അവന്റെ വിചാരത്തോടും കർമ്മത്തോടും യോജിച്ചിരിക്കുന്നുണ്ടെങ്കിലേ ഫലപ്രാപ്തങ്ങളാകയുള്ളൂ.

തന്റെ സ്ഥിതിയേ നന്നാക്കിത്തീക്കുന്നതിന്നു മനുഷ്യന്നു മോഹം ധാരാളമുണ്ടെങ്കിലും തന്നെ മാത്രം പരിഷ്കരിക്കുന്നതിന്നു ശ്രമിക്കുന്നില്ലായ്കയാലാണ് അവന്റെ മോഹം വ്യർത്ഥമായിത്തീരുന്നത്. ക്ലേശങ്ങളേയും പ്രതിബന്ധങ്ങളെയും ലേശംപോലും ഭയപ്പെടാത്ത മനുഷ്യൻ മാത്രമേ താൻ പ്രവേശി

ച്ചിരിക്കുന്ന കമ്മത്തിൽനിന്ന് ഒരിയ്ക്കലും പി
ന്മാറാതിരിയ്ക്കയുമുള്ളു. ഈ വാസ്തവം ഐ
ഹികമായും പാരത്രികമായുമുള്ള എല്ലാ പ
രിശ്രമങ്ങളേയും സംബന്ധിയ്ക്കും. ധനസ
മ്പാദനത്തെ പ്രധാനപുരുഷാൎത്ഥമായി
അംഗീകരിച്ചവൻ കൂടി കായക്ലേശത്തിന്നു
തയ്യാറാവേണ്ടിയിരിയ്ക്കുന്നു. അങ്ങിനേയി
രിയ്ക്കേ ഉയൎച്ചയും വളൎച്ചയുമുള്ള ഉൽകൃഷ്ടജീ
വിതത്തെ മോഹിയ്ക്കുന്നവന്നു എത്രമാത്രം
കഷ്ടപ്പെടേണ്ടതാണ്.

ഇതാ, ഒരു മനുഷ്യൻ കഠിനമായ ദാ
രിദ്ര്യത്തെ അനുഭവിച്ചുകൊണ്ടിരിയ്ക്കുന്നു
അവന്ന് തന്റെ ബാഹ്യാവസ്ഥകളും ഗൃഹ
സൌകൎയ്യങ്ങളും വൃദ്ധിയാകേണമെന്ന് അ
ത്യാഗ്രഹമുണ്ട്. എന്നിട്ടും അവൻ അതി
ന്നൊത്തവണ്ണം പ്രവൃത്തിയ്ക്കുന്നതിൽ വിമു
ഖനായിത്തീൎന്നിരിക്കുന്നു എന്നു മാത്രമല്ല,
തനിക്കു കിട്ടുന്ന ശമ്പളം തൃപ്തികരമല്ലെന്നു
വെച്ച് തന്റെ യജമാനനെ വഞ്ചിയ്ക്കുന്ന
തു ന്യായമെന്നുകൂടി അവൻ കരുതിയിരി
യ്ക്കുന്നു. ഈ മനുഷ്യൻ ശരിയായ ഗാൎഹികജീ
വിതത്തിന്ന് ആധാരമായ തത്വങ്ങളെപ്പ
റ്റിയ പ്രഥമപാഠം ഇനിയും ഗ്രഹിച്ചിട്ടി
ല്ല. അവൻ തന്നെ ബാധിച്ച ദാരിദ്ര്യത്തി
ൽനിന്ന് നീങ്ങിനില്ക്കുന്നതിന്നു അപ്രാപ്ത
നായിരിയ്ക്കുന്നതുകൂടാതെ മടി, ചതി, അ
പൌരുഷം എന്നിവയെ സംബന്ധിച്ച വി
ചാരങ്ങളെ ഹൃദയത്തിൽ നിറച്ചുകൊണ്ടും
അതിന്നൊത്തവണ്ണം പ്രവൃത്തിച്ചുകൊണ്ടും
ഇപ്പോഴുള്ളതിനേക്കാൾ ഭയങ്കരമായ ദാരി
ദ്ര്യാധിക്യത്തെ തന്റെ അരികിലേയ്ക്കു ക്ഷ
ണിയ്ക്കുന്നവനായുമിരിയ്ക്കുന്നു.

ഇതാ, അമിതമായ ഭോഗങ്ങളാൽ ഒ
രു ധനികൻ വ്യാധിഗ്രസ്തനായി വലയുന്നു.
അവൻ ആ വ്യാധിയിൽനിന്ന് വിമുക്ത
നാകേണ്ടതിന്നുവേണ്ടി അളവില്ലാത്ത പ
ണം ചെലവിടുവാൻ തയ്യാറാണ്. എ
ന്നാൽ ഭക്ഷണത്തിലും കാമത്തിലും അമി
തമായി പ്രവൎത്തിയ്ക്കുന്നതിനെപ്പറ്റിയ വി
ചാരങ്ങളെ വിട്ടുകളയുവാൻ അവൻ ഇനി
യും ഒരുങ്ങീട്ടില്ല. ആ മനുഷ്യൻ രോഗരഹി
തം ജീവിയ്ക്കുന്നതിന്നു തീരേ അൎഹനല്ല. അ
വൻ അരോഗജീവിതത്തെപ്പറ്റിയുള്ള പ്ര
ഥമതത്വങ്ങൾ ഇനിയും പഠിച്ചിട്ടില്ല.

ഇതാ, കൂലിക്കാൎക്ക് ശരിയായ കൂലി
കൊടുക്കാതിരിക്കുന്നതിന്ന് അന്യായമായ
കാരണങ്ങൾ പലതും നിൎമ്മിച്ചുകൊണ്ട്
വലിയ ലാഭം നേടാമെന്നു വിശ്വാസത്തോ
ടുകൂടി ഒരു യജമാനൻ കൂലിക്കാരേ കുറക്കി
കൊണ്ടിരിയ്ക്കുന്നു. അവൻ പണക്കാരനാ
യ്ക്കുന്നതിന്നു ഒട്ടും ഭാഗ്യവാനല്ല. ആ മ
നുഷ്യൻ [illegible], [illegible], [illegible] എ
ന്നിരണ്ടു ലോകത്തിലും താൻ ദാരിദ്ര്യം അ
നുഭവിയ്ക്കുമാറാകുമ്പോൾ തന്റെ നിലയ്ക്ക്
താൻതന്നെയാണ് കാരണമെന്നറിയാതേ
കാലത്തെയോ വിധിയേയോ കുറ്റപ്പെടു
ത്തുന്നതാണ്.

മനുഷ്യൻ, തന്നെ ബാധിയ്ക്കുന്ന കാ
ലയോഗങ്ങൾക്ക് മിക്കവാറും അവൻ അറി
യാതെയാണെങ്കിലും അവൻ തന്നെ കാര
ണമെന്ന വാസ്തവത്തെയും, അവൻ ബാഹി
ൎല്ലോകത്തിൽ ഹിതകരമായ എന്തെങ്കിലും
ഫലത്തെ മോഹിച്ച് പരിശ്രമിയ്ക്കുമ്പോൾ
അന്തൎല്ലോകത്തിൽ ആ ഫലാകാംക്ഷയ്ക്കു ഒട്ടും
യോജിയ്ക്കാത്ത വിചാരങ്ങളേയും അഭിഗ്രഹ
ങ്ങളെയും വളൎത്തിക്കൂട്ടി ആ ഫലം സിദ്ധി
ക്കാത്തവിധം നിരന്തരം ദൂരപ്പെടുത്തുന്നു
വെന്ന തത്വത്തേയും വ്യക്തമാക്കുന്നതിന്നാ
ണ് ഞാൻ ഈ മൂന്നു വിഷയങ്ങളെ ഇവി
ടെ ഉദാഹരിച്ചത്. ഇത്തരം വിഷയങ്ങൾ
എണ്ണമില്ലാതെ ശേഖരിച്ചു പലപ്രകാര
ത്തിൽ പ്രകാശിപ്പിയ്ക്കാവുന്നതാണ്. എങ്കി

ല്ലാ അതിവിടെ ആവശ്യമില്ല. ഇത്രയും പറഞ്ഞതിനെത്തന്നെ വായനക്കാർ മനസ്സിരുത്തി വിചിന്തനം ചെയ്യുന്നതായാൽ തങ്ങളുടെ മനസ്സിലും ജീവിതത്തിലും വിചാരങ്ങൾ പ്രവൎത്തിക്കുന്ന ക്രമത്തെ എളുപ്പത്തിൽ കണ്ടുപിടിപ്പാൻ കഴിയും.

കുന്നത്തു ജനാൎദ്ദനമേനോൻ

# പാശുപതപ്രയാണം



കാശ്മീരരാജാവിന്റെ രാജധാനിയിൽ നിന്ന് ഏകദേശം പതിനഞ്ചു നാഴിക വടക്കായിട്ടു പാശുപതം എന്നൊരു മഹാക്ഷേത്രമുണ്ട്. ആ ക്ഷേത്രത്തിന്നു പാശുപതം എന്നു പേരു സിദ്ധിച്ചതു് അൎജ്ജുനന്നു പരമേശ്വരൻ പാശുപതാസ്ത്രം അവിടെവെച്ചു കൊടുത്തതുകൊണ്ടാണത്രെ. ആ പ്രദേശം വളരെ മഞ്ഞു നിറഞ്ഞതാണെന്നു പറയേണ്ടതില്ലല്ലോ. ആ ക്ഷേത്രത്തിൽ ദൎശനത്തിന്നായി പോകുന്നവൎക്കു പോയി പരിചയിച്ചിട്ടുള്ള ഒരാളുടെ സഹായംകൂടാതെ നിവൃത്തിയില്ല. വഴിയിൽ പല ദുൎഘടങ്ങളുമുണ്ടാകയാലും ചില ക്രിയകൾ നടത്തേണ്ടതാകകൊണ്ടും സഹായം അത്യാവശ്യമാണ്. സാധാരണയായി പാശുപതത്തെക്കു പോവാനാഗ്രഹിക്കുന്നവർ കാശ്മീരത്തുചെന്നു താമസിക്കുകയാണു പതിവ്. ചിലപ്പോൾ കൂട്ടുകാരെ കിട്ടുവാൻ രണ്ടോ മൂന്നോ കൊല്ലം താമസിക്കേണ്ടിവന്നുപോകും.

കൂട്ടുകാരെ കിട്ടിയാൽ പിന്നെ മഹാരാജാവിനെ അറിയിക്കുകയാണു വേണ്ടതു്. മഹാരാജാവു പരിചയമുള്ള ആൾ കൂട്ടത്തിലില്ലെ എന്നു ചോദിക്കുകയും പോകുന്നവൎക്കെല്ലാം രോമംകൊണ്ടുണ്ടാക്കിയ കുപ്പായം, തൊപ്പി മുതലായ ഉടുപ്പുകൾ കൊടുക്കുകയും ചെയ്യും. പോകുന്നവരുടെ ദേഹം പരിശോധിപ്പിക്കുകയും പതിവുണ്ടു്. ഒന്നോ രണ്ടോ ദിവസം, പോകുന്നവരെ സുഖമായി സൽക്കരിച്ചു താമസിപ്പിച്ചു നല്ലദിവസത്തിൽ യാത്രയയക്കുകയും ചെയ്യും.

യാത്രക്കാർ പുറപ്പെടുന്നതു പുലരാൻ ഏഴരനാഴികയുള്ള സമയത്തായിരിക്കും. ഇവർ ദൎശനം കഴിഞ്ഞു തിരിയെ എത്തുന്നതിന്നു മുമ്പു മഹാരാജാവ് അന്നത്തെ ദിവസം ആഹാരം കഴിക്കുക പതിവില്ല. ചിലപ്പോൾ വഴിമദ്ധ്യത്തിൽ യാത്രക്കാർ മരിച്ചുപോവുകകൂടി ചെയ്യാറുണ്ടെങ്കിലും ആരും തിരികെ വരാതെ കണ്ടിട്ടില്ല. പ്രാണഹാനികൂടി വന്നേക്കാവുന്ന ഈ പ്രയാണത്തിന്നു വളരെ വൈരാഗ്യമുള്ളവർ മാത്രമെ പുറപ്പെടുകയുള്ളു. ഒരു തവണയെങ്കിലും ഇരുപത്തഞ്ചിൽ അധികം ആളുകൾ പോവുകയുണ്ടായിട്ടില്ലെന്നാണു കേൾവി.

പോകുന്ന വഴി വളരെ ദുൎഘടമാണ്. മഞ്ഞിന്റെ ശക്തികൊണ്ടു് ആളെ അന്യോന്യം അറിവാനുംകൂടി കഴികയില്ല. വഴിക്കു രണ്ടോ മൂന്നോ പുഴകൾ കടപ്പാനുണ്ടു്.

ഈ പുഴകൾ മഞ്ഞുകട്ടികൊണ്ടു നിറഞ്ഞിരിക്കും. കടന്നുപോകുമ്പോൾ ആളുകൾക്കുണ്ടാകുന്ന അസഹ്യത അനുഭവിച്ചവൎക്കുമാത്രമെ അറിവാൻ പാടുള്ളൂ. ഇങ്ങിനെ പന്ത്രണ്ടുനാഴികയോളം ചെല്ലുമ്പോൾ പോകുന്ന വഴിയിൽ നിന്നു നാലുദണ്ഡു പടിഞ്ഞാറായിട്ടു മഹാകേമമായി ഒരു പാറ കാണാം. അതിൻെറ മുകളിലുള്ള വിഗ്രഹം കണ്ടാൽ സാക്ഷാൽ ഹനൂമാൻ എഴുന്നെള്ളിയിരിക്കുകയാണൊ എന്നു ശങ്കിച്ചുപോകും. വിഗ്രഹം ഒന്നരാൾ ഉയരമുള്ളതാണ്. ഒരു കയ്യിൽ മാലയും മറേറതു രാമമുദ്രയും ഇങ്ങിനെയാണു ധ്യാനം. ഹനൂമാൻെറ നിറവും മഞ്ഞിൻെറ തന്നെയാണ്. അദ്ദേഹത്തിൻെറ മുമ്പിൽചെന്നു വന്ദിച്ചുകഴിഞ്ഞാൽ തൊപ്പിയും കുപ്പായവും വസ്ത്രങ്ങളും എല്ലാം ഉപേക്ഷിക്കണം. ബ്രാഹ്മണനാണെങ്കിൽ പൂണനൂൽമാത്രം ഉപേക്ഷിക്കേണ്ട. അവിടെ നിന്നുള്ള യാത്ര അവധൂതനായിട്ടാണ്. തണുപ്പാണെങ്കിൽ സഹിക്കവയ്യാ. കണ്ണും കാണുകയില്ല. ഇങ്ങിനെ ബുദ്ധിമുട്ടി ജീവജാലങ്ങളില്ലാത്ത പ്രദേശത്തിൽക്കൂടെ കടന്നുപോകണം. പോകുന്നവർ കൈകോൎത്തുപിടിച്ചു നടക്കുകയാണു പതിവ്. ഇങ്ങിനെയെല്ലാം ബുദ്ധിമുട്ടി പകൽ രണ്ടോ മൂന്നോ മണിയാകുമ്പോൾ സാക്ഷാൽ പുണ്യസ്ഥലത്തെത്തും. ആ ക്ഷേത്രത്തിൻെറ സ്വഭാവം പരദേശത്തുള്ള ക്ഷേത്രത്തിൻെറ മാതിരിയാണ്. ക്ഷേത്രം കണ്ടാൽ മഞ്ഞുകൊണ്ടുണ്ടാക്കിയതാണെന്നുതോന്നും.

അവിടെച്ചെന്നാൽ സ്വാമിയെ ദൎശനം ചെയ്യേണമെന്നില്ല. വലിയമ്പലത്തിൽ ചെന്നിരുന്നു പരമേശ്വരനേയും ശ്രീപാൎവ്വതിയേയും ധ്യാനിക്കുകയാണു വേണ്ടത്. ധ്യാനത്തിൻെറ സമ്പ്രദായം മുമ്പുപോയി പരിചയിച്ചിട്ടുള്ള ആളുകൾ ഉപദേശിക്കുന്നതാണ്. ഒന്നോ രണ്ടോ നാഴിക ധ്യാനം കഴിഞ്ഞാൽ പാൎവ്വതിപരമേശ്വരന്മാർ പരുന്തിൻെറയൊ, പ്രാവിൻെറയോ, മൈലിൻെറയോ സ്വരൂപത്തിൽ ശ്രീകോവിലിൽനിന്നു പറന്നുവന്നു ധ്യാനക്കാരുടെ മുമ്പിൽ അങ്ങോട്ടും ഇങ്ങോട്ടും നടന്ന് ഒടുവിൽ ശ്രീകോവിലിലേക്കു തന്നെ പോകും. ഇങ്ങിനെ രണ്ടു പക്ഷികളുടെ സ്വരൂപത്തിൽ വരുന്നതു പാൎവ്വതിയും പരമേശ്വരനും ആണത്രെ. ഒരാൾതന്നെ ഒരു തവണ പ്രാവായിട്ടും മറേറാരു തവണ പരുന്തായിട്ടും കണ്ടിട്ടുള്ളതായി പറയുന്നു. ഇത് ഒരു അതിശയോക്തിയാണെന്നു പറവാനില്ല. തൃക്കുഴക്കുന്നിൽ കഴു വരുന്നതു നമ്മുടെ കൂട്ടക്കാർ ധാരാളം കണ്ടിട്ടുള്ളതാണല്ലൊ.

പക്ഷികൾ പോയാൽ ഉടനെ ധ്യാനത്തിൽനിന്നു നിവൎത്തിച്ചു പുറപ്പെടാം. അപ്പോൾ ജന്മസാഫല്യം വന്നുവെന്നു തോന്നിപ്പോകും. ഇങ്ങോട്ടുള്ള യാത്രയുടെ കഥയും വളരെ അധികം വിഷമമാണ്. എന്നാൽ ഹനൂമാൻെറ മുമ്പിൽ എത്തിയാൽ മുമ്പ് ഉപേക്ഷിച്ചിട്ടുള്ള സാധനങ്ങളെ സ്വീകരിക്കാവുന്നതുകൊണ്ട് അല്പം ആശ്വാസംകിട്ടും. നാലഞ്ചു നാഴിക കഴിയുമ്പോഴക്ക് ആദിത്യൻ അസ്തമിക്കും. കഠിനമായ തണുപ്പും ഭയങ്കരമായ ഇരുട്ടും കൂടിയ സമയത്തു ഈ മടക്കത്തിൽ മടങ്ങാത്തവരുണ്ടാകയില്ല. എന്നാൽ ചിലക്കു ജീവഹാനി വരാറുമുണ്ട്. എന്നാൽ മടങ്ങി വരുമ്പോൾ മരിക്കുന്നവൎക്കു സൽഗതി കിട്ടുമെന്നാണു വിശ്വാസം.

ഏകദേശം പന്ത്രണ്ടുമണിയോടുകൂടി കാശ്മീരത്തു തിരികെ എത്തും. രാജഭടന്മാർ രണ്ടുനാഴികയോളം അകലത്തുവന്ന് എതിരേററുകൊണ്ടുപോയി രാജസന്നിധിയിൽ എത്തിക്കും. രാജാവു വളരെ ഉപചാരങ്ങളും ശുശ്രൂഷകളും ചെയ്തു സുഖമാക്കുന്നുണ്ടു

രെ ചികിത്സകളും നടത്തിച്ചു വിട്ടയക്കുന്നതാണ്. ഈ പുണ്യസ്ഥലത്തേക്ക് ആളുകളെ അയക്കുന്നത് ഒരു വിശിഷ്ടകർമ്മമായിട്ടാണു മഹാരാജാവു വിചാരിക്കുന്നത്. കുലശേഖരപ്പെരുമാൾ ആറൊ ഏഴൊ മുറജപം നടത്തീട്ടുണ്ടെന്നു പറഞ്ഞു ജനങ്ങൾ പ്രശംസിക്കാറുള്ളതുപോലെ ഒരു നാട്ടുകാർ പാശുപതത്തേക്ക് അനേകം പ്രാവശ്യം ആളുകളെ അയച്ചിട്ടുണ്ടെന്നു പറഞ്ഞു മഹാരാജാവിനെ സ്തുതിക്കുക പതിവാണ്.

കൂടല്ലൂർ പുറത്തു രാമൻനമ്പൂതിരിപ്പാട്

# ലഘുപാണിനീയം*

ഒരു കേവലശാസ്ത്രജ്ഞൻ ശാസ്ത്രത്തിന്റെ പരിപൂർത്തിയെ മാത്രം വിചാരിച്ചു കൃതാർത്ഥനായി തീരുന്നു. എന്നാൽ ലോകത്തിന്റെ ഉപയോഗമാണു ശാസ്ത്രപരിപൂർത്തിയുടെ മാനദണ്ഡമെന്ന് ഈയാൾ അറിയുന്നതു ദുർല്ലഭമാണ്. ലോകത്തിന്റെ പ്രയോജനത്തെക്കാൾ തങ്ങളുടെ പ്രജ്ഞാശക്തിയെ വിനിയോഗിപ്പാനുള്ള സൌകര്യമാണ് ഇത്തരക്കാൎക്കു പ്രിയതമമായിരിക്കുക. ഇവർ ശാസ്ത്രീയങ്ങളായ വസ്തുക്കൾക്കു ചൈതന്യം കൊടുത്ത് അവയോടൊരുമിച്ചു മനോരാജ്യത്തിൽ താമസിച്ചു കാലം കഴിക്കുന്നവരാണ്. ബഹിർല്ലോകത്തിന്റെ ഗതിഭേദം അവരെ ബാധിക്കുന്നതല്ല. ശാസ്ത്രജ്ഞന്മാരായ ലൌകികന്മാരുടെ സ്ഥിതി ഇതിൽനിന്നു തീരെ വ്യത്യാസപ്പെട്ടതാണ്. അവർ ലോകത്തെ പ്രധാനമായും ശാസ്ത്രങ്ങളെ ലോകവ്യവഹാരത്തിന്നുപകരിക്കുന്ന സാമഗ്രികളായും ഗണിച്ചുവരുന്നു. ലോകോപകാരത്തിന്നു പ്രതിബന്ധമായി വരുന്ന വൈഷമ്യങ്ങളും അവയുടെ പരിഹാരങ്ങളും, ഇവരുടെ ദൃഷ്ടിയിൽ പെടുന്നതുപോലെ ആദ്യത്തെ കൂട്ടരുടെ ദൃഷ്ടിയിൽ പെടുകയില്ല. പ്രസ്തുതപുസ്തകത്തിന്റെ പിതാവ് രണ്ടാമതു പറഞ്ഞ തരക്കാരുടെ മാതൃകയാണെന്ന് അദ്ദേഹത്തിന്റെ ലഘുപാണിനീയമെന്ന സംസ്കൃതവ്യാകരണഗ്രന്ഥം വിശദമാക്കിയിരിക്കുന്നു.

'മൃതമായാലും അമൃതമായാലും' പ്രചാരം കുറഞ്ഞ ഭാഷയെ പഠിച്ചു സ്വാധീനമാക്കുവാൻ വ്യാകരണസഹായം കൂടാതെ കഴികയില്ല. എന്നാൽ സംസ്കൃതം പഠിക്കുവാൻ പുറപ്പെടുന്ന ദുർല്ലഭം വിദ്യാർത്ഥികളിൽതന്നെ വ്യാകരണജ്ഞാനം നേടാൻ തുനിയുന്നവരും, അഥവാ തുനിഞ്ഞാൽതന്നെ ഫലം സിദ്ധിക്കുന്നവരും വളരെ അപൂൎവ്വമാണ്. ഈ വൈമുഖ്യത്തിന്നും വൈഫല്യത്തിന്നുമുള്ള മുഖ്യകാരണം പാണിനിയുടെ 'സൂത്രപ്പണി'യിലുള്ള ഗഹനതയും, 'അനുപസർജ്ജനാൽ' എന്ന സൂത്രത്തെ മറെറാരു പ്രകരണത്തിലെക്കു പാകമാക്കുവാനായി 'അനുപസർജ്ജന+അ+അ+അൽ' (1) എന്നു മുറിച്ചു 'മൂത്താശാരി' (വൃദ്ധാചാ

* ബി. വി. ബുക്കുഡിപ്പോ, തിരുവനന്തപുരം; വില 3 ക

(1) 'സപ്തമീനി സർവ്വനാമാനി' എന്ന സൂത്രത്തിലെ ഭാഷ്യം നോക്കുക.

ഢ്യർ) മുതലായവരുടെ കൈകണക്കിന്റെ കാഠിന്യവും തന്നെയാണ്. ഇതിനെ ലോകോപകാരം കരുതു കിടക്കുന്ന 'പാണിനീയകാന്താര'ത്തിൽ മന്ദബുദ്ധികൾക്കും പ്രവേശിപ്പാനുള്ള രാജമാൎഗ്ഗമാണ ശ്രീരാജരാജവൎമ്മനിൎമ്മിതമായ ലഘുപാണിനീയം. വളരെക്കാലമായി സംസ്കൃതാദ്ധ്യാപനത്തിൽ പരിശ്രമിച്ചുവരുന്ന അവിടുന്നു വിദ്യാൎത്ഥികളുടെ ശീഘ്രബോധത്തിന്നനുകൂലിക്കുന്ന മാൎഗ്ഗങ്ങളെ അനുഭവംകൊണ്ടറിഞ്ഞിട്ടുണ്ടാവാനിടയുള്ളതുകൊണ്ട് അവിടുത്തെ ഈ വ്യാഖ്യാനരീതി വിദ്യാൎത്ഥികൾക്കു രുചിക്കുമെന്നു തന്നെയാണ വിചാരിക്കേണ്ടത്. സൂത്രങ്ങളെ അരംഭത്തു കൊണ്ടുവരുന്നതിന്നു മുമ്പായി, പ്രതിപാദിപ്പാൻ പോകുന്ന വിഷയത്തിന്റെ സ്വരൂപജ്ഞാനം ഉണ്ടാകത്തക്കവണ്ണം ലളിതമായി എഴുതിച്ചേൎത്തിട്ടുള്ള വിവരണങ്ങൾ ഈ വൃത്തിയുടെ മെച്ചങ്ങളിലൊന്നാണ്. അതു വിദ്യാൎത്ഥികൾക്കെന്നല്ല ശാസ്ത്രജ്ഞന്മാരായ പണ്ഡിതന്മാൎക്കും ഉപകരിക്കുമെന്നു ഞങ്ങൾ നിസ്സംശയമായി അഭിപ്രായപ്പെടുന്നു.

പുതിയ വ്യാകരണങ്ങളുടെ പ്രസ്ഥാനത്തെ അനുസരിച്ചുകൊണ്ടാണ ലഘുപാണിനീയത്തിലും വിഷയവിഭാഗം ചെയ്തിരിക്കുന്നത്. ആകപ്പാടെയുള്ള പ്രമേയത്തെ ശിക്ഷാകാണ്ഡം, പരിനിഷ്ഠാകാണ്ഡം, നിരുക്തകാണ്ഡം, ആകാംക്ഷാകാണ്ഡം എന്നിങ്ങിനെ നാലായി വിഭജിച്ചിട്ടുള്ളതിൽ ഗ്രന്ഥകൎത്താവു കാണിച്ചിട്ടുള്ള മനോധൎമ്മം, അവാന്തരപ്രകരണങ്ങളിലെ വിഷയനിരൂപണം ക്രമപ്പെടുത്തുന്നതിലും കൂടി പ്രദൎശിപ്പിച്ചിരുന്നാൽ ഇപ്പുസ്തകം ഇതിലധികം നന്നാകുമായിരുന്നു. തുലാമാലയായി പിണഞ്ഞുകിടക്കുന്ന വിഷയത്തിൽ ഇത്രത്തോളമെങ്കിലും ക്രമം വരുത്തിയതു പ്രശംസാൎഹം തന്നെയാണ്. പലേടങ്ങളിലും പാണിനീയസൂത്രക്രമത്തെ അനുസരിച്ചു നിരൎഗ്ഗളമായി പ്രക്രിയ കാണിച്ചിട്ടുള്ളതുകൊണ്ടു ലക്ഷ്യം കാണാതെ ലക്ഷണം ധരിപ്പാനുള്ള ക്ലേശം ഇപ്പോഴും ഏറെക്കുറെ നിലനില്ക്കുന്നുണ്ട്. വരുവാൻ പോകുന്ന പ്രക്രിയകളെ സിദ്ധവൽകരിച്ചുകൊണ്ടുള്ള ഉദാഹരണങ്ങൾ അധികമായിട്ടുമുണ്ട്. ഈ സംഗതികൾ വിദ്യാൎത്ഥികളുടെ ശീഘ്രബോധത്തിന്നു പ്രതിബന്ധമായി തീരുന്നതുമാണ്. ഈ അംശത്തിൽ ഗ്രന്ഥകൎത്താവു കുറെക്കൂടി ശ്രദ്ധവെച്ചിരുന്നുവെങ്കിൽ ഇപ്പുസ്തകം 'പ്രായേണ സാമഗ്ര്യവിധൌ ഗുണാനാം പരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തിഃ' എന്ന വാക്യത്തിന്ന് ഒരു പ്രത്യുദാഹരണമായി തീരുമായിരുന്നു.

പാണിനീയത്തിൽനിന്നു നാട്ടോടിശബ്ദങ്ങളെ സാധിപ്പാനുള്ള സൂത്രങ്ങളെ തിരഞ്ഞെടുത്തു നിൎമ്മിച്ച ലഘുപാണിനീയത്തിലും 'അണോപ്രഗൃഹ്യസ്യാനുനാസികഃ' ഇത്യാദികളായ അനത്യാവശ്യകസൂത്രങ്ങൾ നെല്ലിൽ പതിരുപോലെ ഒററയും തററയുമായി ഒഴിയാതെ കൂടിട്ടുണ്ട്. എങ്കിലും അധികം ഉപയോഗമുള്ള സൂത്രങ്ങൾക്കാണ തിരഞ്ഞെടുപ്പിൽ പ്രാധാന്യം നല്കീട്ടുള്ളത്. ഹരിദാസം വിട്ടു ലൌകികപ്രധാനമായി പുറപ്പെട്ടിട്ടുള്ള ഈ പുതിയ പുസ്തകത്തിൽ ശാസ്ത്രജ്ഞന്മാൎക്കു പല പൂൎവ്വപക്ഷങ്ങളുമുണ്ടാവാം. വിഷയത്തിന്നു പരിപൂൎത്തി വന്നിട്ടില്ലെന്നുള്ള ദുശ്ശങ്കയും ജനിച്ചേക്കാം. അതിനെല്ലാം ഗ്രന്ഥകൎത്താവിന്റെ സമാധാനം ഇങ്ങിനെയാണ്.

'യൊ വൈയാകരണാധിരാജ്യപദവീ-
സിംഹാസനാധിഷ്ഠിതം
ദ്രഷ്ടും വാഞ്ഛതി പാണിനിം സ വിവിധാഃ
കക്ഷ്യാഃ സമാരോഹതു

സീവ്യന്തം ലഘുസൂത്രജാലമുടജേ
വ്യാഘ്രാജിനാസീനമ-
പ്യേനംസേവിതുമത്സുകസ്യ വിശത്തു
സൈ്വരം മദുക്താദ്ധ്വനാ.

ശുദ്ധപത്രത്തിൽ ചേൎത്തിട്ടില്ലാത്ത അച്ചടിപ്പിഴകൾക്കു പുറമെ ഗ്രന്ഥകൎത്താവിന്റെ അനവധാനത്താലൊ 'വസ്തുവിന്റെ അതൃജ്ജിതത്വ'ത്താലൊ വന്നുപോയിട്ടുള്ള ചില സ്ഖലിതങ്ങൾ അടുത്ത പതിപ്പിൽ നീക്കംചെയ്തു കാണ്മാനാഗ്രഹിക്കുന്നു. ആഭ്യന്തരപ്രയത്നങ്ങളുടെ കൂട്ടത്തിൽ 'ഈഷദ്വിവൃത'ത്തെയും കണക്കാക്കീട്ടുള്ള സ്ഥിതിക്കു 'നാജ്ഝലൌ' എന്ന സൂത്രത്തിന്റെ ഉപന്യസനംതന്നെ അനാവശ്യകമായിരുന്നു. ഈ അംശത്തിൽ സൂത്രഭാഷ്യമതങ്ങളുടെ സാങ്കൎയ്യം വന്നുപോയിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. 'നേദമദസോ' എന്നതിന്റെ ഉദാഹരണത്തിൽ 'അമൂഭിഃ' എന്നുകൂടി ചേൎത്തിട്ടുള്ളതു പ്രാമാദികമാവാനെ തരമുള്ളു. 'നഷ്ടവ്യപ്രശാൻ' എന്ന സൂത്രത്തിലെ 'ക്ലിശ്യന്തു' എന്ന ക്രിയാപദം വ്യാകരണഗ്രന്ഥത്തിലാകയാൽ പ്രത്യേകിച്ചും ആക്ഷേപാൎഹമാണ്. ഈ വക ചില്ലറസ്ഖലിതങ്ങളെ ചൂണ്ടിക്കാണിക്കുന്നതു ഗ്രന്ഥകൎത്താവിന്റെ പ്രയത്നത്തിൽ പങ്കുകൊള്ളുവാനുള്ള കൌതുഹലംകൊണ്ടല്ലാതെ പൌരോഭാഗ്യം കൊണ്ടാണെന്നു വായനക്കാർ തെറ്റിദ്ധരിക്കയില്ലെന്നാണു ഞങ്ങളുടെ വിശ്വാസം. അപരിഹരണീയങ്ങളായ അസംഖ്യം കാൎയ്യാന്തരങ്ങളുണ്ടായിട്ടും സാഹിത്യപ്രണയംകൊണ്ട് ഈ വക ഗ്രന്ഥരത്നങ്ങളെ നിൎമ്മിച്ചു ലോകോപകാരം ചെയ്യുവരുന്ന ഗ്രന്ഥകൎത്താവിന്നു വിജയാശംസ ചെയ്തുകൊണ്ടു സാക്ഷിപ്തമായ ഈ നിരൂപണം അവസാനിപ്പിച്ചുകൊള്ളുന്നു.

# മറിമായം



കയ്യടക്കവും കൺകെട്ടും കാൎയ്യസാദ്ധ്യത്തിന്നുപയോഗിക്കുന്നവരുണ്ടെങ്കിൽ അതിനെപ്പററി അത്ര അത്ഭുതപ്പെടാനില്ല. അത് മാനുഷികമല്ലാത്ത വല്ല മൂൎത്തികളുടെയൊ മറെറാ ശക്തിവിശേഷമായിട്ടുള്ളതാകയാൽ പ്രയോഗിക്കുന്നവൎക്കു വിശേഷിച്ചൊരു വൈശിഷ്ട്യമുണ്ടാവാൻ തരമില്ലല്ലൊ. ദീവട്ടിക്കൊള്ള ചെയ്തു മുതൽ കവൎന്നുകൊണ്ടുവരുന്നത്, അനേകംപേർ കൂടി ഒരാളെ തട്ടിപ്പറിക്കുന്നതാകയാൽ അതിലും വിസ്മയജനകമായൊന്നുമില്ല. എന്നാൽ, കൃത്രിമവേഷം പൂണ്ട് ആകൃതിയും പ്രകൃതിയുമൊപ്പിച്ച്, മററുള്ളവൎക്കു സംശയത്തിന്നിടകൊടുക്കാതെ, സന്ദൎഭാനുരൂപമായി പെരുമാറി, മറിമായംകൊണ്ട് ധനസമ്പാദനം ചെയ്യുന്നതു തൊഴിലായി സ്വീകരിച്ചിട്ടുള്ള ഒരു വകക്കാരുണ്ട്. ഇവരുടെ അന്യാദൃശമായ മനോധൎമ്മവിലാസത്തെ ഒരു പ്രകാരത്തിൽ ബഹുമാനിയ്ക്കാതിരിപ്പാനും നിവൃത്തി കാണുന്നില്ല. "കണ്ണിരിക്കെ കണ്ണിന്റെ കൃഷ്ണമണി കക്കുക" എന്നു പറയുന്ന കൂട്ടർ ഇവരാണ്. മോടിയുള്ള വേഷം, ധാടിയോടുകൂടിയ വാക്ക്, പ്രസന്നമായ മുഖഭാവം ഇവകൊണ്ടു

മനുഷ്യരെ മിരട്ടുവാൻ ഒരു പ്രത്യേകവാസന മറിമായക്കാരനു സുലഭമാണ്. ഇവന്റെ മായാവിലാസക്കോട്ടിൽ "എന്റെ", "നിന്റെ" എന്നുള്ള വസ്തുക്കളുടെ അവകാശനിയമമൊന്നും പാസ്സായിട്ടില്ല. മാറ്റവല്ല ദിക്കിലുമുണ്ടെങ്കിൽ അത് ഇയ്യാൾക്കു ബാധകവുമല്ല. അന്യന്റെ ധനത്തെ പിടിച്ചടക്കുന്നത് അന്യായമാണെന്നും മോഷണമാണെന്നും നമുക്ക് തോന്നാമെങ്കിലും മറിമായക്കാരന്ന് അതൊരു നേരമ്പോക്കാണ്. ഉല്ലാസം ചിലപ്പോൾ ഒരോമ്മകേടോ അഥവാ, 'കൈപ്പിഴ'യോ ആണെന്നും സമ്മതിച്ചേയ്ക്കാം. ഇങ്ങിനെയുള്ള പെരുങ്കള്ളന്മാരുടെ കൂട്ടത്തിൽപ്പെട്ടിട്ടുള്ളവർ പലരുമുണ്ട്. 'ഇന്ദുലേഖ'യിലെ അലഹബാദ് സബ്ജഡ്ജി എത്ര ജോറുകാരനായിട്ടാണു സമർത്ഥനായ മാധവനെ പററിച്ചത്.

വലിയ പട്ടണങ്ങൾ, തീവണ്ടിയാപ്പീസുകൾ, നാടകസദസ്സുകൾ, ഇവയെല്ലാമാണ് മറിമായക്കാരനു സങ്കേതമായിട്ടുള്ളത്. പ്രമാണികളായ ജമീന്ദാരന്മാരൊ, അവരുടെ ഏകസന്താനങ്ങളോ, അല്ലെങ്കിൽ ഉയൎന്ന ഉദ്യോഗമുള്ളവരൊ ആയിട്ടേ ഇവരെ കാണ്മാൻ കഴിയൂ. മാന്യന്മാരും മര്യാദക്കാരും ആയിട്ടുള്ളവരോടു പെരുമാറേണ്ട ചിട്ട നല്ലവണ്ണം പഠിച്ചുവെച്ചിട്ടുണ്ടായിരിക്കും. ഇതിന്ന് തല്ക്കാലം അഡ്വാൻസായി വല്ലതും ചിലവുചെയ്യേണ്ടി വന്നാൽതന്നെ അയാൾ കൂസുകയില്ല. ഇങ്ങിനെയെല്ലാമിരിക്കുന്ന മറിമായക്കാരെസ്സംബന്ധിച്ച് രസകരമായ പല കഥകളുമുണ്ട്. അവയിൽ ചിലതു താഴെചേക്കുന്നത് വായനക്കാൎക്ക് രസിക്കുമെന്നു വിശ്വസിക്കുന്നു.

ഒരിക്കൽ ഒരുവൻ ഒരു വലിയ പട്ടണത്തിൽ ചെന്ന് അവിടെ പ്രധാനമായി കച്ചവടം നടക്കുന്ന സ്ഥലത്ത് ഒരു വലിയ കച്ചവടമാളിക ഏതാനും മാസങ്ങൾക്കു വാടകയ്ക്കാവശ്യപ്പെട്ടു. താൻ ഒരു വലിയ വ്യാപാരിയാണെന്നും തന്റെ സ്വദേശത്തിൽ നടക്കുന്ന കച്ചവടത്തിന്റെ ഒരു ശാഖ പരീക്ഷാൎത്ഥം ഇവിടെ സ്ഥാപിപ്പാൻ വിചാരിക്കുന്നുവെന്നും മററും പീടികയുടെ ഉടമസ്ഥനെ പറഞ്ഞു ധരിപ്പിച്ചു. സ്ഥലം പരിശോധിച്ചതിൽ, തന്റെ കച്ചവടത്തിന്റെ സ്ഥിതിയ്ക്കു മാളികയുടെ താഴത്തെ മുറിയിൽ നിന്നുതന്നെ മുകളിൽ പ്രവേശിക്കുന്നതിന്നു സൌകൎയ്യമുണ്ടാവാൻ തക്കവണ്ണം ഒരു കോണി വെട്ടി വെയ്ക്കുന്നത് അത്യാവശ്യമാണെന്നും, അതിന്നു വേണ്ടിവരുന്ന ചിലവു വാടകയിൽ വകയാക്കിത്തരുന്ന പക്ഷം, തൽക്കാലം താൻതന്നെ കയ്യിൽ നിന്നു ചിലവു ചെയ്തുകൊള്ളാമെന്നും നമ്മുടെ വ്യാപാരി അഭിപ്രായപ്പെട്ടു. മുകളിലേയ്ക്കു കയറുന്നതിന്നു അപ്പോഴുണ്ടായിരുന്ന കോണി കുറച്ചകലെയായിരുന്നതിനാൽ കച്ചവടക്കാരന്റെ ആവശ്യം ന്യായമാണെന്നു തോന്നി ഉടമസ്ഥൻ അതിന്നു സമ്മതിച്ചു. കോണി പണി തീൎന്നു. എന്നാൽ, മുകളിലെ മുറിയിലെയ്ക്കു കോണി എത്തിയ സ്ഥലത്തുതന്നെ നേരെ മുമ്പിലായി ഒരു മേശയുണ്ട്. കോണിയ്ക്കഭിമുഖമായുള്ള ഭാഗത്തുനിന്നു നോക്കിയാൽ, മേൽപറഞ്ഞ വിധത്തിൽ, ചോട്ടിൽ നിന്നു മുകളിലേയ്ക്ക് ഒരു പ്രവേശമാൎഗ്ഗമുണ്ടെന്ന് ആൎക്കുംതന്നെ മനസ്സിലാകയില്ല. കുറെ ദിവസം കഴിഞ്ഞു. സംഗതിവശാൽ സാമാനങ്ങൾ എത്താത്തതുകൊണ്ടു കച്ചവടം ഇനിയും ആരംഭിക്കാത്തതാണ്. അതു നിമിത്തം കോണി സ്ഥാപിച്ചിരിക്കുന്ന ചോട്ടിലെ മുറിയുടെ വാതിൽ സാധാരണയായി തുറക്കാറില്ല. ഒരു ദിവസം ഈ വ്യാപാരി നല്ല ഒരു വണ്ടിയിൽക്കയറി അവിടെയുള്ള

ഒരു ഉണ്ടികക്കച്ചവടക്കാരന്റെ അടുക്കൽ ചെന്ന് തനിയ്ക്കു് അമ്പതിനായിരം ഉറുപ്പികയുടെ ബാങ്ക്നോട്ട് പവനായിട്ട് മാറിക്കിട്ടിയാൽ കൊള്ളാമെന്നും അതിന്ന് ന്യായമായ വട്ടം തരാനൊരുക്കമാണെന്നും പറഞ്ഞു. അന്നു നാലുമണിയ്ക്കു്, സംഖ്യയോടുകൂടി ഉണ്ടികക്കാരൻ തന്റെ വാസസ്ഥലമായ മുൻ വിവരിച്ച മാളികയിൽ എത്തിക്കൊള്ളാമെന്നു പറകയാൽ നമ്മുടെ വ്യാപാരി മടങ്ങിപ്പോരികയും ചെയ്തു. കൃത്യം 4 മണിയ്ക്കു് ഉണ്ടികക്കാരന്റെ ആൾ പണവും കൊണ്ടു ഹാജരായി. സംഖ്യ മുഴുവനും എണ്ണി തിട്ടപ്പെടുത്തി കച്ചവടക്കാരനെ ബോദ്ധ്യംവരുത്തി. ആയാൾ അത് ഭദ്രമായി ഒരു സഞ്ചിയിൽ ഇട്ടുകെട്ടി, കയ്യിൽവെച്ച്, നോട്ടെടുക്കുവാനാണെന്നുള്ള ഭാവത്തിൽ മേൽവിവരിച്ച മേശയുടെ അപ്പുറത്തുകൂടി കടന്ന്, കോണിവഴി താഴെ ഇറങ്ങി, അവിടെ മുൻകൂട്ടി തെയ്യാറാക്കി നിറുത്തിയിരുന്ന ഒരു വേഗമുള്ള വണ്ടിയിൽക്കയറി പമ്പ കടക്കയും ചെയ്തു. പണം കൊണ്ടുവന്നാൾ കുറെനേരം നിന്നിട്ടും ആളെക്കാണാഞ്ഞതിനാൽ ചെന്നു നോക്കിയപ്പോളാണു കാര്യം മനസ്സിലാക്കിയത്. എന്നിട്ടെന്തുകാര്യം? കച്ചവടക്കാരനില്ല. നോട്ടുമില്ല. ഉണ്ടികക്കാരൻ അന്ധനായിനിന്നതു മാത്രം ശേഷിച്ചു.

വേറൊരിയ്ക്കൽ ഒരു സത്രത്തിൽ വെച്ച് കുലീനയായ ഒരു സ്ത്രീയ്ക്കു് ഒരബദ്ധം പിണഞ്ഞു. ആയാൾ ഇരുന്നതിന്നു അടുത്തുതന്നെ, വസ്ത്രാഭരണങ്ങളാൽ മര്യാദക്കാരനാണെന്നു ആർക്കും തോന്നാവുന്ന ഒരു മനുഷ്യൻ ഇരുന്നിരുന്നു. സ്ത്രീ, എന്തോ സംഗതിവശാൽ തന്റെ വക്കലുണ്ടായിരുന്ന ഏറ്റവും വിശേഷപ്പെട്ട ഒരു സ്വർണ്ണഡപ്പി അടുത്തുള്ള ഒരു കസാലയിൽവെച്ചു. അല്പം കഴിഞ്ഞു നോക്കിയപ്പോൾ ഡപ്പി അവിടെ കാൺമാനില്ല. സ്ത്രീ വലിയ പരിഭ്രമത്തിലായി. സദിരിൽ നടക്കുന്ന കാര്യങ്ങളിൽ മാത്രം വളരെ തൃഷ്ണയോടെ ശ്രദ്ധ പതിച്ചിരിക്കുന്ന അടുത്തുള്ള മാന്യൻ, ഈ സ്ത്രീയുടെ പെട്ടെന്നുണ്ടായ പരിഭ്രമത്തിന്റെ കാരണം ചോദിച്ചു. തന്റെ പ്രേമഭാജനമായ ഭർത്താവിന്റെ ഛായവെച്ചു നിർമ്മിച്ചിട്ടുള്ള ആ സ്വർണ്ണഡപ്പി കാണാതായതിൽ ഉണ്ടായ ദുസ്സഹമായ വ്യസനം അവൾ ആയാളെ അറിയിച്ചു. യഥാർത്ഥത്തിൽ ഡപ്പി മോഷ്ടിച്ച നമ്മുടെ ഗംഭീരപുരുഷൻ, ആ സ്ത്രീയുടെ വ്യസനത്തിൽ അനുകമ്പയുള്ളവനെന്നു നടിച്ച് അവളെ സമാധാനപ്പെടുത്തുവാൻ യത്നിച്ചു. ഇദ്ദേഹത്തിന്റെ മധുരമായ വാക്കും സഹോദരീനിർവിശേഷമായ സ്നേഹവും കണ്ടു സ്ത്രീയ്ക്കു ആയാളോടു വാസ്തവത്തിൽ വളരെ ബഹുമാനം തോന്നി. അടുത്തുള്ള ഒരു ഹോട്ടലിൽ ചില സ്നേഹിതന്മാരെ സൽക്കരിപ്പാൻ പോയിരിക്കുന്ന തന്റെ ഭർത്താവിന്റെ അടുക്കലേയ്ക്കു അദ്ദേഹത്തെ ക്ഷണിച്ചു. ആയാൾ ഒഴിച്ചുകൂടാത്ത ചില പ്രതിബന്ധങ്ങൾ ഉള്ളതിനാൽ തനിയ്ക്കിപ്പോൾ സ്നേഹപൂർവ്വമുള്ള ഈ ക്ഷണം സ്വീകരിപ്പാൻ നിവൃത്തിയില്ലാതെ വന്നതിൽ വ്യസനിയ്ക്കുന്നു എന്നും, അടുത്തൊരു ദിവസം വന്നു കണ്ടുകൊള്ളാമെന്നും പറഞ്ഞു ആ സ്ത്രീയുടെ വാസസ്ഥലവും മറ്റും വിവരമായി ചോദിച്ചു മനസ്സിലാക്കി ഇരുവരും പിരിഞ്ഞുപോകയും ചെയ്തു. സ്ത്രീ ഹോട്ടലിൽ തന്റെ ഭർത്താവിന്റെ അടുക്കലേയ്ക്കാണ് പോയതെന്നു മനസ്സിലായ ഉടനെ കപടക്കാരനായ ആ മനുഷ്യൻ ആ സ്ത്രീയുടെ ഭവനത്തിൽ ചെന്ന്, ഗൃഹസൂക്ഷിപ്പുകാരനെ വിളിച്ച്, "നിന്റെ യജമാനസ്ത്രീ ഇന്ന ഹോട്ടലിൽ ഉണ്ട്; അവിടെ, കുറതിയതിലധികം സ്നേഹിതന്മാർ യാദൃച്ഛികമായി വന്നു

രിയ്ക്കയാൽ ഇവിടെ ബാക്കിയുള്ള വെള്ളിക്കിണ്ണങ്ങളും മററും തന്നയപ്പാൻ പറഞ്ഞിരിയ്ക്കുന്നു" എന്നറിയിച്ചു. ഗൃഹസൂക്ഷിപ്പുകാരൻ ആളെ അറിയാത്തതിനാൽ സാധനങ്ങൾ കൊടുക്കുന്നതിന്നു മടിയ്ക്കുന്നതിനെക്കണ്ട് നമ്മുടെ വിദ്വാൻ ആ സ്വർണ്ണഡപ്പി എടുത്ത്, "ഇത് നിൻെറ യജമാനസ്ത്രീ അടയാളമായി തന്നയച്ചതാണ്. ഇതിൽ അവരുടെ ഭർത്താവിൻെറ ഛായവെച്ചിട്ടുണ്ട്." എന്നും മററും കുറെ പരിഭവത്തോടെ പറഞ്ഞു. ഗൃഹസൂക്ഷിപ്പുകാരൻ ലജ്ജിതനായി ഒന്നും പറയാതെ ഉടനെ വില പിടിച്ച ആ സാമാനങ്ങളെല്ലാം എടുത്തു കൊടുത്തു. ആയാൾ ഒരു പുഞ്ചിരിയോടുകൂടി അവിടം വിട്ടു തൻെറ വഴിയ്ക്ക് പോകയും ചെയ്തു. പിന്നത്തെ കഥ പറയേണമോ?

ഒരു ദിവസം ഒരു മാന്യൻ ഖജാനയിൽ നിന്നു വലിയ ഒരു തുകയുടെ ചെക്കുമാറി ഒരു വണ്ടി പിടിച്ച് തൻെറ വീട്ടിലേയ്ക്കു പോകയായിരുന്നു. തനിയ്ക്ക് ഇറങ്ങേണ്ട സ്ഥലവും മററും ആദ്യം വണ്ടിക്കാരനോടു പറഞ്ഞിട്ടുണ്ടായിരുന്നുവെങ്കിലും കുറെ ചെന്നപ്പോൾ ആയാൾ അതു മറന്നുപോകയാൽ, വണ്ടി ഒരു ദിക്കിൽ നിർത്തി അകത്തിരിയ്ക്കുന്ന ആളോടു വീണ്ടും ചോദിപ്പാനായി ഇറങ്ങി വന്നു നോക്കി. കഷ്ടം! വണ്ടിയിലിരിയ്ക്കുന്ന ആൾ ചത്തു കിടക്കുന്നു. വണ്ടിക്കാരൻ ഭയപ്പെട്ടു നിലവിളിക്കൂട്ടി. എന്തിനു പറയുന്നു! നിമിഷനേരത്തിനുള്ളിൽ നാലുപുറവും ആൾ നിറഞ്ഞു. പെട്ടന്നു ശുചിയായ വസ്ത്രങ്ങൾ ധരിച്ച രസികനായ ഒരു യുവാവ്, ആൾക്കൂട്ടത്തിൽ കൂടി തിക്കിത്തിരക്കിവന്ന്, "അയ്യോ അതെൻെറ അച്ഛനാണെ. എൻെറ ഏത്രയും പ്രിയപ്പെട്ട സാധുവായ അച്ഛനാണെ." എന്നിങ്ങിനെ ദയനീയമായ സ്വരത്തിൽ വിലപിയ്ക്കുകതന്നെയല്ല, വണ്ടിയ്ക്കുള്ളിൽ ചാടിവീണ്, പ്രേതത്തിന്മേൽ അവിടവിടെയായി പലവുരു ചുംബിയ്ക്കയും മാറത്തടിച്ചു നിലവിളിയ്ക്കുകയും ചെയ്തു. കണ്ടുനിന്നവരെല്ലാം വല്ലാതെയായി. ആ യുവാവിന്നു നേരിട്ട പിതൃവിയോഗത്തിൽ വ്യസനിച്ചു പലരും സാന്ത്വനവാക്കുകളാൽ ആയാളെ ആശ്വസിപ്പിച്ചു. ഏകദേശം ഒരു അരമണിക്കൂർ നേരം ഇങ്ങിനെ കഴിഞ്ഞു. മരിച്ചാളുടെ മകനായി വന്നവൻ ഒടുവിൽ ധൈര്യമവലംബിച്ച മട്ടിൽ വണ്ടിയാട്ടാൻ കല്പന കൊടുത്തു. കുറെ ദൂരം ചെന്നപ്പോൾ ആൾപ്പെരുമാററം കുറഞ്ഞ ഒരു സ്ഥലത്ത് വെച്ച് ആയാൾ പതുക്കെ വണ്ടിയിൽ നിന്നു ഇറങ്ങി മറെറാരു മാർഗ്ഗമായി പോകയും ചെയ്തു. സാധുവണ്ടിക്കാരൻ നോക്കുമ്പോൾ മകനെവിടെ? ഉടുത്ത വസ്ത്രം മാത്രം ശേഷിച്ച ഒരു പ്രേതം വണ്ടിയിൽ കിടപ്പുണ്ട്. അയാളുടെ പണസഞ്ചിയുമില്ല. സ്വർണ്ണഗഡിയാളുമില്ല. ഒന്നുമില്ല. സമർത്ഥനായ ആ മകൻ പററിച്ച കാര്യം എങ്ങിനെ? തരക്കേടുണ്ടോ?

മനോഹരമായ വിധത്തിൽ വസ്ത്രധാരണം ചെയ്ത്, ഇരട്ടക്കുതിരയെ പൂട്ടിയ വണ്ടിയിൽ കയറി, ഒരിക്കൽ, ഒരു സ്ത്രീ ഒരു ഡോക്ടരുടെ അടുക്കൽ ചെന്നു, തൻെറ ഭർത്താവിന്നു പെട്ടെന്നുണ്ടായ മുതൽനഷ്ടം നിമിത്തം ചിത്തഭ്രമം പിടിച്ചുപോയെന്നും, കഴിവുണ്ടെങ്കിൽ ആയാളെ ചികിത്സിച്ചു ഭേദം വരുത്തിയാൽ കൊള്ളാമെന്നും പറഞ്ഞു. ഡോക്ടർ രോഗിയുടെ സ്ഥിതി സൂക്ഷ്മമായി ചോദിച്ചറിഞ്ഞതിൽ, അയാൾ ഒരു രത്നവ്യാപാരിയായിരുന്നുവെന്നും ഒരു സ്ത്രീയുടെ മറിമായത്തിൽപ്പെട്ടു മുതൽ നശിച്ചു പാപ്പരായിപ്പോകനിമിത്തം നാലെട്ടുത്താൽ 'അവളെവിടെ_ പണമെവിടെ.' എന്നു ഉരുവിട്ടുകൊണ്ടിരിയ്ക്കയാണു പതി

വെന്നും മനസ്സിലായി. ഡോക്ടർ തന്നാൽ കഴിയുന്നത്ര പരിശ്രമിച്ചു നോക്കാമെന്നു സമ്മതിക്കയാൽ, ഭർത്താവിനെ കൂട്ടിക്കൊണ്ടു വരാമെന്നു പറഞ്ഞ ആ സ്ത്രീ അവിടെനിന്നും പുറപ്പെട്ടു. ആ പട്ടണത്തിലുള്ള ഒരു വലിയ രത്നവ്യാപാരിയുടെ ഷാപ്പിൽ ചെന്നു കയറി. വളരെ അധികം പണം വിലയ്ക്കുള്ള ആഭരണങ്ങൾ വാങ്ങി. ബില്ലോടുകൂടി ഒരാളെ കൂടെ അയച്ചാൽ സംഖ്യ മുഴുവനും ഇപ്പോൾത്തന്നെ കൊടുത്തയയ്ക്കാമെന്നു പറകയാൽ, രത്നവ്യാപാരി സന്തോഷത്തോടുകൂടി സമ്മതിച്ചു തന്റെ ശമ്പളക്കാരിൽ ഒരാളെ ആ സ്ത്രീയൊന്നിച്ചയച്ചു. സ്ത്രീയാകട്ടെ, മുൻപറഞ്ഞ ഡോക്ടരുടെ ഭവനത്തിന്റെ മുമ്പിൽ വണ്ടി എത്തിയപ്പോൾ, അവിടെ ഇറങ്ങി, സാമാനങ്ങളെടുത്ത്, 'ഉറുപ്പിക ഇതാ കൊണ്ടുവരാം' എന്നു പറഞ്ഞു ശമ്പളക്കാരനെ പുറമെ നിർത്തി അകത്തേയ്ക്കു കടന്നുപോയി. ഡോക്ടരെ കണ്ടു. ഭർത്താവു വന്നിട്ടുണ്ടെന്നു പറഞ്ഞു. ഉടനെതന്നെ 'ഹോ! ഞാനൊന്നു മറന്നു. ഭ്രാന്തിളകുന്ന സമയങ്ങളിൽ അദ്ദേഹത്തിന്റെ ഡയരി കണ്ടാൽകുറെ ഭേദമുണ്ട്. അത് ഉടനെ എടുത്തുകൊണ്ടുവരാം. നിങ്ങൾ ദയവുചെയ്ത് അദ്ദേഹത്തെ അകത്തുകൊണ്ടുവന്ന്, പരിശോധിക്കുക.' എന്നു പറഞ്ഞ് മറ്റൊരു വാതിൽ മാർഗ്ഗമായി പുറത്തു കടന്നുപോകയും ചെയ്തു. ഡോക്ടർ രോഗിയെ പരിശോധിപ്പാൻ വേണ്ട ചട്ടവട്ടങ്ങൾ ചെയ്തു പുറത്തു വന്നപ്പോൾ രത്നവ്യാപാരിയുടെ ശമ്പളക്കാരൻ "അവളെവിടെ. പണമെവിടെ" എന്നു പറയുന്നതാണ് കേട്ടത്. 'സാധു! ഭ്രാന്തിളകി'. എന്നു പറഞ്ഞ് ഡോക്ടർ ഉടനെതന്നെ "അവളിപ്പോൾ വരും. പണവും കിട്ടും" എന്നു നല്ല വാക്കു പറഞ്ഞ് അകത്തു കൊണ്ടുപോയി മരുന്നുകൊടുക്കുവാനുള്ള ശ്രമമായി. പിന്നത്തെ കഥ പറവാനുണ്ടോ? ഡയരിയെടുപ്പാൻ പോയവളെ പിന്നെ കാണുവാൻ സാധിച്ചിട്ടില്ല.

ഒരിയ്ക്കൽ ഒരു പെരുങ്കള്ളൻ വഴിയാത്രക്കാരനാണെന്നുള്ള ഭാവനയിൽ നാട്ടുപുറത്തുള്ള ധനവാനായ ഒരു ജന്മിയുടെ മാളികയിൽ കയറിച്ചെന്ന്, 'കയ്യിൽ പണമധികമുള്ളതിനാൽ, രാത്രി സഞ്ചരിപ്പാൻ ഭയമുണ്ടെന്നും, അതിനാൽ ദയവുചെയ്ത്, ഇന്നു രാത്രി തന്നെ ഇവിടെ താമസിപ്പിക്കണ'മെന്നും പറഞ്ഞു. ഗൃഹസ്ഥൻ സമ്മതിച്ചു. വഴിയാത്രക്കാരൻ, തന്റെ കൈപ്പെട്ടി വീട്ടുടമസ്ഥന്റെ വക്കൽത്തന്നെ സൂക്ഷിപ്പാനേല്പിച്ചു. രാത്രി എല്ലാവരും ചേന്നു ഭക്ഷണത്തിന്നിരിയ്ക്കുമ്പോൾ വഴിയാത്രക്കാരനായി വന്നവൻ, ആംഗ്യം കാണിച്ചു സംസാരിയ്ക്കുന്നതിന്നിടയിൽ, മനുഷ്യരെ ഗാഢനിദ്രയിൽപ്പെടുത്തുന്ന ഒരു സിന്ദൂരം മറ്റുള്ളവരുടെ ഭക്ഷണങ്ങളിൽ ഇട്ടു. ചുരുക്കിപ്പറഞ്ഞാൽ അവരെല്ലാവരും ഭക്ഷണം കഴിഞ്ഞ ഉടനെ ഉറക്കത്തിന്നായി അവരവരുടെ മുറിയിൽ പ്രവേശിച്ചു. വഴിയാത്രക്കാരൻ തൽക്ഷണം ജന്മിയുടെ താക്കോൽക്കൂട്ടം കരസ്ഥമാക്കി. അർദ്ധരാത്രിയിൽ, ജന്മിയുടെ പണപ്പെട്ടി തുറന്നു നോക്കിയപ്പോൾ അതിൽ ൧൦,൦൦൦ ക.യുടെ ബാങ്ക്നോട്ടുകൾ ഇരിക്കുന്നതു കണ്ടു. അതിന്റെ നമ്പ്ര് കുറിച്ചെടുത്തു താക്കോൽക്കൂട്ടം പൂർവ്വസ്ഥിതിയിൽ തന്നെ വെച്ചു കിടന്നുറങ്ങുകയും ചെയ്തു. പ്രഭാതത്തിൽ ഉണന്നു, ജന്മിയോടു തന്റെ കൈപ്പെട്ടി വാങ്ങി,യാത്ര പറഞ്ഞു. എന്തോ ഒരു സാധനം എടുപ്പാനെന്നുള്ള നാട്യത്തിൽ അവിടെ വെച്ചുതന്നെ പെട്ടി തുറന്നു.'ഹാ? ദൈവമേ!

എന്റെ അമ്പതിനായിരം ഉറുപ്പിക വിലസ്സുള്ള ബാങ്കുനോട്ടുകൾ ഇതിൽ കാണ്മാനില്ലല്ലോ' എന്നു പറഞ്ഞു ലഹളകൂട്ടി. ഉടനെ പൊല്ലീസ്സിൽ അറിവുകൊടുത്തു. പൊല്ലീസ്സുദ്യോഗസ്ഥന്മാർ വന്നു പരിശോധന നടത്തി. നോട്ടിന്റെ നമ്പ്ര് നിശ്ചയമുണ്ടോ എന്നു ചോദിച്ചു. ഉണ്ടെന്നു പറഞ്ഞ്, നമ്പ്രുകൾ കുറിച്ചിട്ടുള്ള കടലാസ് അവർ വശം ഏല്പിച്ചു. ഇതിനിടയിൽ വഴിയാത്രക്കാരൻ ജന്മിയെ തന്നെയാണ് താൻ സംശയിക്കുന്നതെന്ന് സൂചിപ്പിക്കുകയുണ്ടായി. പൊല്ലീസ്സുകാർ ജന്മിയുടെ പണപ്പെട്ടി പരിശോധിച്ചപ്പോൾ, നോട്ടുകളുടെ നമ്പ്ര ശരിയായി യോജിച്ചു. ജന്മി അമ്പരന്നു. അധികം ആളുകൾ അറിയാതെ കഴിക്കാൻവേണ്ടി ഉടനെ നോട്ടെടുത്തു വഴിയാത്രക്കാരന്നു കൊടുത്ത് അയാളെ തൽക്ഷണം സമാധാനപ്പെടുത്തി നല്ലവാക്കു പറഞ്ഞയയ്ക്കുകയും ചെയ്തു.

ജേ. പി. എം.

# जातिः ।

(अनुबन्धः)

यथा यथा ब्राह्मणानामभ्यवर्द्धत गौरवं तथा तथा स्वाधिकाररक्षाश्रद्धापि भूयसी । स्वप्राधान्यं स्थापयद्भिरमीभिः क्षत्रवैश्ययोः कृत्यानि संकोचयितुमपि यत्नो व्यतन्यत । आर्येषु यैः पुनस्तेषां नियमा नानुतष्ठिरे ते त्ववैदिकसंस्कारा व्रात्या इति निराकृताः । त्रायाणामार्यवर्णानां भाषैवैभिरभाष्यत किं त्विमे नाभ्युपागच्छन् ब्राह्मणाधीनवर्त्तनम् । व्रात्यैरप्यार्यजात्यन्तर्भावं पुनरभीप्सुभिः प्रायश्चित्तविधानेन ब्राह्मण्यं प्रत्यपद्यत । आर्यवर्णपृथग्भूता ये ते प्राथमिका विशः शूद्रा इत्यन्वमन्यन्त ब्राह्मणाधीनवृत्तयः । येऽन्ये जना ब्राह्मणानामनुवृत्तिं न चक्रिरे चातुर्वण्यबहिर्भूतांस्तान् दस्यूनस्मरन्मनुः । "मुखबाहूरुपज्जानां या लोके जातयो बहिः । म्लेच्छवाचश्चार्यवाचः सर्वे ते दस्यवः स्मृताः" इति । एवमस्मत्पुरोहितैः प्रवर्त्तितोऽयं जातिनियमो नैकेनाह्ना प्रतिष्ठां प्रापितः । मन्त्रब्राह्मणेतिहासपुराणेष्वार्याणामादिमजनानां चान्योन्यमत्सरजन्यस्य चिरं प्रवर्त्तमानस्य जन्यस्य चिह्नान्युपलभ्यन्ते । आर्येष्वप्याद्ययोर्ब्राह्मणक्षत्रिययोः परस्परमुत्कृष्टाधिकारलाभाय कलहाः प्रचण्डाः प्रावर्त्तिषत । चिराय त्रैवर्णिकैरनार्यचरमवर्णव्यतिरेकेणार्यवर्णत्वमविशेषेणान्वभावि । यज्ञियत्वाद्ब्राह्मणक्षत्रियवैश्या एवार्या इति स्पष्टमुक्तं ब्राह्मणेषु । तेषां द्विजन्मतामपि केचिदाचक्षते । पुराणानामनेकभागेषु सृष्टिक्रमकथने प्रथमा मनुष्यजातिरेकैव वर्ण्यते, या कर्मभेदात् पुनस्त्रैविध्यमाप । बृहदारण्यक एवमुच्यते । "ब्रह्म वा इदमग्र आसीदेकमेव तदेकं सन्न व्यभवत् । तच्छ्रेयोरूपमत्यसृजत क्षत्रं यान्येतानि देवत्रा क्षत्राणीन्द्रो वरुणः सोमो रुद्रः पर्जन्यो यमो मृत्युरीशान इति । स नैव व्यभवत् स विशमसृजत यान्येतानि देवजातानि गणश आख्यायन्ते वसवो रुद्रा आदित्या विश्वे देवा मरुत इति । स नैव व्यभवत् स शौद्रं व-

र्णमसृजत पूषणमियं वै पूषेयं हीदं सर्वं पुष्यति यदिदं किं च'' इति । अत्र हि देवानामपि चातुर्वर्ण्यविभागः कल्पितो दृश्यते । एवं मनुष्येषु श्रोत्रियाणां ब्राह्मणानां देवत्वमपि ब्राह्मणाविर्भावकालेऽभ्युपगतमभूदिति प्रतिभाति । यदिदं पठ्यते शतपथब्राह्मणे– ''द्वया वै देवाः; देवा अहैव देवाः, अथ ये ब्राह्मणाः शुश्रुवांसोऽनूचानास्ते मनुष्यदेवाः, तेषां द्वेधा विभक्त एव यज्ञः; आहुतय एव देवानां, दक्षिणा मनुष्यदेवानां ब्राह्मणानां शुश्रुवुषामनूचानानां; आहुतिभिरेव देवान् प्रीणाति, दक्षिणाभिर्मनुष्यदेवान् ब्राह्मणाञ्छुश्रुवुषोऽनूचानान्; त एनमुभये देवाः प्रीताः सुधायां दधति'' इति । अथापि यथावसरं ब्राह्मणाः स्वजातेरपि नियन्त्रीं क्षत्रियजातिमुररीचक्रिरे । यदेवमाम्नायते– ''तस्मात् क्षत्रात् परं नास्ति, तस्मात् ब्राह्मणः क्षत्रियमधस्तादुपास्ते राजसूये क्षत्र एव तद्यशो दधाति'' इति । राजसूयाभिषिक्तेनासन्द्यां स्थितेन राज्ञा मन्त्रितो ब्रह्मन्नित्यृत्विक् पुनस्तं प्रत्याह त्वं राजन् ब्रह्मासीति; तदेतदभिधीयते क्षत्र एव तद्यशो दधातीति''। चिरायैवं ब्राह्मणक्षत्रिययोः स्वीयोत्कर्षस्थापनाय बलवत्युत्पनीपद्यमाने कलहे ब्राह्मणैरेवान्ते जेतृभिरभावि; क्षत्रियवंशाः समूलघातं जघ्निरे; तेषु ये केऽपि शिष्टा ब्रह्मवर्चसबलाद्विशिष्टाधिकारभाजो ब्राह्मणवंशेष्वन्तरभाव्यन्तेत्येतत् पौराणिकीषु कथासु स्पष्टमवगम्यते । अन्ते ब्राह्मणजातेरेतादृशमुत्कर्षं स्थापितवान् भगवान् भर्गशिष्यो भार्गवरामाख्यः सप्तकृत्वो भुवमक्षत्रियां विधाय समन्तपञ्चकाख्यरुधिरहृदे भृगून् संतर्प्य यज्ञे भुवमपि काश्यपाय प्रदाय न्यस्तशस्त्रो महेन्द्रगिरौ तपस्तन्वन्नद्याप्यास्ते । हरेरवतारेण रैणुकेयेन येन स्रुवक्षेपोत्सारितसरस्वतोद्धृतोऽयं केरळदेशः । अस्य च ब्रह्मक्षत्रसंज्ञा प्रसिद्धा । ',ब्रह्मक्षत्रं जनपदमथ स्फीतमालक्षयेथा दर्पादर्शी दृढतरमृषेर्जामदग्न्यस्य बाह्वोः'' इति शुकसंदेशे । ब्रह्म ब्राह्मणजातिरेव क्षत्रं क्षत्रियजातिर्येवेति हि तदर्थः । अत एवात्र कैश्चिद् ब्राह्मणैरपि केरळीयैः क्षत्रधर्मः शस्त्राभ्यासादिरद्याप्याचर्यते ।

श्रीपरशुरामेण कृतं क्षत्रजातेरुन्मूलनं हि पूर्वप्रसङ्गोपसंहारे प्रास्तावि । तच्च तदानीन्तनक्षत्रियाणां क्रूरकर्मप्रयोजितमित्येतदितिहासपुराणादिभ्यः सम्यगवगम्यते । कृतवीर्याख्यस्य राज्ञो वादान्यकेन तत्पुरोहिता भृगवो निरवधिकधनधान्यसमृद्धिमन्तोऽभूवन् । तस्मिंश्च लोकान्तरं गते तद्वंश्यैराकिञ्चन्यखिन्नै राजन्यैर्भृगूणां द्रविणपुष्टिमवेत्यार्थार्थं ते प्रार्थ्यन्ते स्म । ते च भृगवः केचन निजधनमवनिगर्भे निगूहितवन्तः; अन्ये राजन्येभ्यो बिभ्यतो विप्रेभ्योऽर्पितवन्तः; कतिचन पुनस्तेभ्य एव राजन्येभ्यः केभ्यश्चन यावदावश्यकं तावद्विश्राणितवन्तः । तदानीं च भृगुभिर्भूगर्भे स्थापितं स्वापतेयमधिजिगमिषुणा केनचित् भुवं खनता राजन्येन कस्यचिद् भृगोरगारे निगूढो निधिरासादितः । तत्र संमिलिताः क्षत्रियाः शेवधीननवधीनधिगम्य धनलाभाविष्टा गर्भगतानर्भकानप्यनपहाय भृगून् अशेषान् नामावशेषानकार्षुः । तत्र काचन गर्भिणी भृगुसुभ्रूः स्वभ्रूणं समगोपयत् । क्षत्रियैश्च तद्वार्त्तामाकर्ण्य यत्नस्तद्वधाय बहुधा व्यधायि । स तु पोतो जातमात्रः स्वतेजसा तान् क्षत्रबन्धूनन्धीचकार । ते च ततस्तन्मातरं याचितवन्तो निजान्ध्यनिवृत्तिम् । सा त्ववोचत् 'अर्भकोऽद्भुतोऽयमौर्वः सर्वे यदन्तः प्रविष्टा वेदाः,

एतत्कृतं भवदान्ध्यं नान्येनापनेतुं शक्यं" इति। अथौर्वस्तेषामन्धतामपनीय पितृलोकस्थैर्गुरुभिर्निवारितस्तद्वैरानिर्यातनाद्विरराम । तत्तु भाव्येवाभवद्भार्गवरामात् , यस्य पितामह ऋचीको भृगुवंशोद्भूतः, यस्य तु पितुर्माता सत्यवती कन्याकुब्जेश्वरस्य गाधिराजस्य दुहिता कुशिकक्षत्रवंशोद्भूता । एवं च परशुरामः स्वजनको जमदग्निरिव पितृकुलक्रमाद् भृगुवंश्यो ब्राह्मणः, मातृकुलक्रमात्तु कुशिकवंश्यः क्षत्रियः । परशुरामस्य मातापि रेणुका रेणुनामकस्य राज्ञः पुत्री क्षत्रियान्वयजातैवेति प्रतिभाति । क्षत्रियान् समूलघातं हत्वा ब्राह्मणानवितवन्तमेनं प्रसूतवत्येव कुशिकवंशेऽजनि विश्वविख्यातो विश्वामित्रः, यस्तस्यैव गाधिराजस्य पुत्रो यत्पुत्रीं सत्यवतीं जमदग्नेर्मातरमुदवोढ भार्गव ऋचीकः । जात्या क्षत्रियोऽपि विश्वामित्रस्तपसा ब्राह्मण्यमधिगतवानिति पौराणिकी कथा सर्वविदितैव । अथापि यादृशेन तीव्रतपसा ब्रह्मर्षिभूयमधिजगाम गाधिनन्दनस्तादृशमनन्यसुकरं यथा प्रतीयेत तथा तदवर्णयन् व्यासादयः । तदिदं तु वेदे न क्वापि प्रतिपादितमस्ति; अपि तु कुशिकानां भरतानां वा नेता विश्वामित्रस्त्रित्सूनां नेता च वसिष्ठः पिजवनसूनोः सुदासस्य राज्ञः पौरोहित्यपदावाप्त्यर्थमकलहायेतामित्येतावदेव । इयं च कथा महाभारतादिषु बहुश उपलभ्यते । सुदासो नामेक्ष्वाकुवंश्यो राजा; विश्वामित्रस्तत्पौरोहित्याय स्पृहयामास; स तु वसिष्ठमेव वरं मेने । अथ कदाचिदाखेटगतः सुदासो वसिष्ठस्य पुत्रशते ज्येष्ठं शक्त्रिमधिमार्गमागच्छन्तमवेक्ष्य स्ववर्त्मनो निवर्त्तितुमेनं न्ययुङ्क्त; शक्त्रिस्तु सप्रश्रयमेवमुक्तवान्— 'मार्गोऽयं मामको राजन् , शाश्वतीयं व्यवस्थितिः। ब्राह्मणेभ्यः प्रदातव्यो मार्गः सर्वत्र राजभिः' इति । वक्ष्यमाणमर्वाक्कालिकं ब्रह्मवैवर्त्तवचनमज्ञास्यद्यदि शक्त्रिस्तर्हि तदेवावक्ष्यत् यथा, 'उपाध्यायं च विप्रं च देवताप्रतिमामपि, नमस्कुर्यान्न यो वीक्ष्य स भूमौ जायते किटिः' इति । एवमुक्ते दण्डः कीदृगभविष्यदिति न विद्मः । यथा प्रागुक्तमुक्तस्तु मुक्तशङ्कं शक्त्रिमभिजघान कशया सुदासः; शप्तश्च तेन क्रव्यादो भवेति । तत्र सन्निहितो विश्वामित्रो लब्धरन्ध्रः सुदासस्याभयं प्रदाय वसिष्ठे गाढं रूढवैरस्तत्पुत्रं शक्त्रिमेव स्वदत्तशापस्य प्रथमफलभोक्तारमचीकरत् । अन्येऽपि वासिष्ठपुत्राः सर्वे सुदासेनाखादिषत । पुत्रशोकार्त्तो वसिष्ठः शक्तोऽपि शापाशुशुक्षणौ शलभदशां नेतुं कौशिकवंशं केवलमात्मानं नाशयितुमयतिष्ट; असकृदसूंस्त्यक्तुमाहितयत्नोऽपि विफलोद्यमः स्वाश्रममागच्छन् पुत्रस्य शक्त्रेः पत्नीमन्तर्वत्नीमवेत्य कुलतन्तोरविच्छेदादाश्वस्तचित्तोऽभूत् । अथ सा सुतं पराशरमसूत; तमपि खादितुमुद्युञ्जानं सुदासं वसिष्ठो द्वादशाब्दिकाच्छापादमोचयत् , ऊरीचकार च यथापुरं तत्पौरोहित्यम् । ततः प्रभृति ब्राह्मणाननुरुन्धानोऽपि सुदासो ब्राह्मणप्रातिकूल्यात् क्षत्रियस्य प्रचण्डदण्डाधिगमे दृष्टान्ततया तत्र तत्र प्रतिपाद्यते ॥

(शिष्टमग्रे)

केरळवर्मा, सि. एस्. ऐ.

# വാക്യതത്വം

ആയുസ്സു പരിമിതമാണ്. പഠിപ്പാനുള്ള വിഷയങ്ങളോ അസംഖ്യം. സത്തായിട്ടുള്ളതു നോക്കി പഠിച്ചാൽ എളുപ്പത്തിൽ ഫലമനുഭവിക്കാം. പന്തീരാണ്ടു ശാസ്ത്രം പഠിച്ചാലുണ്ടാകുന്ന വ്യുൽപത്തി ഈ ലളിതലഘുപുസ്തകം വായിച്ചാൽ സിദ്ധിയ്ക്കും. വെറുതെ കൂട്ടിക്കണ്ട. ഇതിലെ സംസ്കൃതവാചകങ്ങൾ വളരെ സുഗമങ്ങളാണ്.

വില അണ 6; കാലിക്കോ ബൈന്റ് 12 അണ

മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ് — തൃശ്ശിവപേരൂർ

# രസികരഞ്ജിനി

ഈ മാസികയുടെ താഴെ നമ്പ്ര് ചേർക്കുന്ന ലക്കങ്ങൾ ഇവിടെ വില്പാനുള്ളതു തയ്യാറുണ്ട്. ലക്കം ഒന്നിന്നു വില രണ്ടണമാത്രം. തപാൽകൂലി പുറമെ.

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി. പി. യായി അയക്കുന്നതാണ്.

| | |
|---|---|
| പുസ്തകം 1 | ലക്കങ്ങൾ 2, 3, 4, 6, 7 |
| പുസ്തകം 2 | എല്ലാ ലക്കങ്ങളും |
| പുസ്തകം 3 | 2, 3, 4, 7, 8, 12 |
| പുസ്തകം 4 | എല്ലാ ലക്കങ്ങളും |
| പുസ്തകം 5 | 1, 2, 3, 4, ലക്കങ്ങൾ |

മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ്, തൃശ്ശിവപേരൂർ

—:*:—

# അറിയിപ്പ്

മംഗളോദയം മാസികയുടെ വരിപ്പണം പിരിപ്പാനും മറ്റുമായി കമ്പനി വക ഏജന്റായി നിശ്ചയിച്ചിരുന്ന കോതകുറിശ്ശി ടി. എസ്. സുബ്രഹ്മണ്യയ്യൻ ഏജന്റുസ്ഥാനത്തിൽ നിന്നൊഴിഞ്ഞിരിക്കുന്നു. മഞ്ഞപ്രഗ്രാമം എൻ. വെങ്കിടസുബ്രഹ്മണ്യയ്യരെ കമ്പനി ഏജന്റായി നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു വരിസംഖ്യ, ഷെയറുവക പണം മുതലായവ പുതിയ ഏജന്റിന്റെ വക്കൽ കൊടുക്കേണ്ടതാണെന്ന് എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

മാനേജർ

മംഗളോദയം കമ്പനി

തൃശ്ശിവപേരൂർ

—:*:*:—

# മംഗളോദയം

| വരിസംഖ്യ | |
|---|---|
| തപാൽക്കൂലി അടക്കം | |
| ഒരു കൊല്ലത്തേക്കു മുൻകൂർ | ക. 2—3—0 |
| ആറുമാസത്തേക്കു ,, | ക. 1—6—0 |
| ഒററപ്രതിക്കു | ക. 0—1—0 |
| വി. പി. കമീഷൻ പുറമെ | |

| പരസ്യക്കൂലി | |
|---|---|
| വരി ഒന്നുക്കു | 0—4—0 |

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകനിരക്കു നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്.

മാസികാസംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവർക്കു വരുന്ന മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്രുകൂടി കുറിച്ചാൽ ഉടൻ മറുപടി അയപ്പാൻ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതിരുന്നാൽ ആ ദിവസത്തിനകം അറിയിക്കേണ്ടതാണ്.

മാനേജർ.

---

# മംഗളോദയം കമ്പനി

ക്ലിപ്ത, തൃശ്ശിവപേരൂർ

ഡയറക്ടർമാർ

1 മഹാമഹിമശ്രീ കൊച്ചി II-ാംകൂറ് രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്

2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. വലിയ നാരായണൻ നമ്പൂതിരിപ്പാട് അവർകൾ

3 ,, എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാട് ,,

4 ,, വടക്കിനിയേടത്തു കിരാങ്ങാട്ടു മനയ്ക്കൽ ശ്രീധരൻ അറാജൻ നമ്പൂതിരിപ്പാട് ,,

5 ,, സി. ടി. ആവിഞ്ഞത്തിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,

6 ,, കരൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,

7 ,, ടി. എൻ. എം. ചൊവ്വരത്തു നമ്പൂതിരി ,,

8 ,, പുന്നശ്ശേരി നീലകണ്ഠശർമ്മ ,,

9 മ. രാ. രാ. ചങ്ങരംകോത കൃഷ്ണൻ കർത്താവ് ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനസംഘക്ഷേമത്തേയും ഉദ്ദേശിച്ചു, ഷെയർ 1-ക്കു 50 ക. വീതം 200 ഷെയറിൽകൂടി 10000 ക. മൂലധനമായി ഏർപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം വിലയ്ക്കു വാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ ഭാഷകളിലും കൂടി എല്ലാ തരത്തിലുമുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും കൃത്യതയോടും നടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നുപുറമെ ദേശമംഗലത്തുള്ള ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽ ചേർന്നു ഏറെറടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ ഏറ്റവും അധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനി മാനേജർക്കു എഴുതി അറിയിച്ചാൽ ഫോറവും മറ്റും അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളൂ.

മാനേജർ

൧൦൯൭ മീനം

# മംഗളോദയം

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക

പുസ്തകം 4
ലക്കം 5



## വിഷയങ്ങൾ



വരിസംഖ്യ
2—8—0

കേരളകല്പദ്രുമം അച്ചുക്കൂടം
മംഗളോദയംകമ്പനി, ക്ലിപ്തം
തൃശ്ശിവപേരൂർ.

# മംഗളോദയം
# മാസിക

പുസ്തകം ൪ | മീനമാസം | ലക്കം ൭

## മംഗളം

ശൃംഗാരോജ്ജ്വലവേഷമോഹനതനും ഗംഗാധരം കാന്തനാ-
യംഗീകൃത്യ വരിപ്പതിന്നു ലളിതാം കൈക്കൊണ്ടു പൂമാല്യകാം
ഭംഗ്യാ തുംഗതരേ സ്വയംവരമഹാരംഗേ വിളങ്ങീടുമി-
ന്നിൻകോലം മനസാ മഹേശദയിതേ നിത്യം നിഷേവാമഹേ.

ദക്ഷയാഗം



## കവിത.



ചില മനുഷ്യർക്കു സഹജമായ മുഖശ്രീ കണ്ടു നാമൊക്കെ പലപ്പോഴും സന്തോഷിച്ചിട്ടുണ്ട്. എന്നാൽ ഈ മുഖശ്രീ എന്താണെന്നു വിവരിച്ചു മറ്റൊരാളെ മനസ്സിലാക്കാൻ ഒന്നു ശ്രമിച്ചു നോക്കുക. അതു കേവലം അസാദ്ധ്യമാണെന്ന് അതിനായി ശ്രമിക്കുന്നവരൊക്കെ സമ്മതിക്കേണ്ടി വരും. ഓരോ അംഗത്തിന്റെയും പ്രത്യേകമായ ആകൃതിവിശേഷം ഇന്നവിധമായിരുന്നാലേ ആ അംഗത്തിനു സൌന്ദൎയ്യമുണ്ടെന്നു വിധിച്ചുകൂടു എന്നു തൊണ്ടിപ്പഴവും, എൾപ്പൂവും, മററും പണ്ടേ നമ്മെ പഠിപ്പിച്ചിട്ടുണ്ട്. ഈ നിയമങ്ങൾ അനുസരിച്ചുള്ള അംഗങ്ങൾ ഉണ്ടായിട്ടും മുഖശ്രീയില്ലാത്ത ജനങ്ങളെ വളരെ കാണാം. നേരെ മറിച്ച് ഓരൊ അംഗവും പ്രത്യേകം എടുത്തു പരിശോധിക്കുമ്പോൾ, പല ന്യൂനതകളും ഉണ്ടായിരുന്നാൽപോലും ആകപ്പാടെ ഒരു മുഖശ്രീയുള്ളവരായിട്ടു വളരെ പേരുണ്ട്. കാണുന്നവരുടെ മനസ്സിനെ ആകൎഷിച്ച് അവൎക്കു സന്തോഷം ജനിപ്പിക്കുന്നതായി, വിവരിക്കാൻ അസാദ്ധ്യമായ ഒരു ചൈതന്യവിശേഷമാണു മുഖശ്രീ.

കവിതയും ഇങ്ങിനെ തന്നെയാണ്. കവിത ഇന്നതാണെന്നു മനസ്സിലാക്കാൻ സഹൃദയന്മാൎക്കൊക്കെ എളുപ്പമാണെങ്കിലും, അതെന്താണെന്നു ശരിയായി വിവരി

ക്കാൻ പണ്ഡിതന്മാൎക്കുപോലും സുസാദ്ധ്യമല്ല. ഏതായാലും കവിത, കലാവിദ്യകളിൽ ഒന്നാണെന്നു നമുക്കൊക്കെ അറിയാം. എന്താണ് കലാവിദ്യ? അനുകരണമാണ് കലാവിദ്യയെന്ന് 'അരിസ്റ്റോട്ടൽ' പറഞ്ഞിരിക്കുന്നു. പ്രകൃതിയെ അനുകരിക്കുകയാണു കലാവിദ്യ ചെയ്യുന്നത്. ഇങ്ങിനെ പറഞ്ഞതുകൊണ്ടായില്ല. കുറെ വിവരിക്കണം. വിവരിക്കാനും മനസ്സിലാകാനും ഏറ്റവും സൌകൎയ്യമുള്ള ഒരു കലാവിദ്യയെ നാം ഉദാഹരണമായി എടുക്കുക. ചിത്രമെഴുത്താകട്ടെ.

ചിത്രകാരകൻ ഒരു സുന്ദരിയുടെ രൂപം വരച്ചുണ്ടാക്കുന്നുവെന്നു വിചാരിക്കുക. പ്രകൃതിയിൽ നാം കാണുന്ന സുന്ദരികളുടെ അവയവങ്ങളുടെ ആകൃതിയും ഭംഗിയുമാണ് ആ രൂപത്തിനു മാതൃകയായി അവൻ ഭാവിക്കുന്നത്. അതു മാത്രമോ, അല്ല. പ്രകൃതിയിൽ ഒരു ദിക്കിലും സൌന്ദൎയ്യം സമ്പൂൎണ്ണമായിരിക്കയില്ല. അപ്പോൾ, പ്രകൃതിയിൽ കാണുന്ന ദോഷങ്ങളൊക്കെ ഒഴിച്ചു സൎവ്വാവയവങ്ങൾക്കും സമ്പൂൎണ്ണസൌന്ദൎയ്യം നൽകിക്കൊണ്ടാണു ചിത്രകാരകൻ സ്ത്രീയുടെ രൂപം വരക്കുന്നത്. ആ സ്ഥിതിയിൽ കലാവിദ്യ, പ്രകൃതിയെ വെറുതെ അനുകരിക്കു മാത്രമല്ല ചെയ്യുന്നതെന്നും ഒരു സാധനം പ്രകൃതിയിൽ ഏതൊരു സമ്പൂൎണ്ണാവസ്ഥയിൽ എത്താനായിരിക്കും ശ്രമിച്ചതെന്നുള്ളതിനെ ഭാവനകൊണ്ടു കണ്ടറിഞ്ഞു, അതിന്റെ കുറവും കുറവും നികത്തി പ്രകൃതിയിൽ അതിന് ഒരിക്കലും പ്രാപിക്കാൻ സംഗതിവശാൽ സാധിക്കാത്തതായി, ഏററവും പരിശുദ്ധമായ ഒരു ആകൃതി അതിനു നല്കി പ്രത്യക്ഷപ്പെടുത്തുകയാണു ചെയ്യുന്നതെന്നും വരുന്നു. ഇങ്ങിനെയുള്ള പരിശുദ്ധമായ ഒരു സമ്പൂൎണ്ണാവസ്ഥയെ അതിനു നൽകുന്നതിൽ പ്രകൃതിയിലുള്ള നിയമങ്ങളെത്തന്നെ അനുസരിക്കുകയും ചെയ്യുന്നു. അങ്ങിനെ ചെയ്യാതിരിക്കുമ്പോഴാണ് ഒരു ചെറിയ കുററിക്കാടിന്റെ ചിത്രത്തിൽ 'വ്യാഘ്രഭല്ലൂകസിംഹവാരണാ'ദിദുഷ്ടമൃഗങ്ങളെ കാണാൻ സംഗതിയാകുന്നത്. ശരിയായ ഭാവനാശക്തിയുള്ള ചിത്രകാരകൻ പ്രകൃതിയെ അനുകരിക്കുമ്പോൾ അതിനു മററുള്ള കാരോ സംഗതികളുടെ ചേൎച്ചകൊണ്ടോ, ഉപദ്രവംകൊണ്ടോ, അഭാവംകൊണ്ടോ, വന്നു കൂടിയിരിക്കുന്ന ദോഷങ്ങളേയും കുറവുകളേയും അകററുക മാത്രമാണ് ചെയ്യുന്നത്. അതുകൊണ്ടാണു പുഴു തുളച്ചു ചീത്തയാക്കിയതോ സമ്പൂൎണ്ണമായ വികാസത്തിനു ഹാനി തട്ടിയതോ ആയ പുഷ്പങ്ങളെ ചിത്രങ്ങളിലൊന്നും കാണാത്തത്.

ഇപ്പോൾ, 'കലാവിദ്യ പ്രകൃതിയെ അനുകരിക്കയാണു ചെയ്യുന്നത്' എന്നതിനു, നമ്മ ഭാവനാശക്തികൊണ്ടു വരുത്താൻ സാധിക്കുന്ന സൎവ്വവിധഗുണങ്ങളോടുകൂടിയ സമ്പൂൎണ്ണസ്ഥിതിയിൽ അതിനെ പ്രത്യക്ഷപ്പെടുത്തുകയാണു ചെയ്യുന്നതെന്നാണ് അൎത്ഥമെന്നു വ്യക്തമായല്ലൊ. പ്രകൃതിയിൽ കാണുന്നവയെ ഇങ്ങിനെയുള്ള സമ്പൂൎണ്ണസ്ഥിതിയിൽ വരുത്തുകയാകുന്നു, സംഗീതം, ചിത്രമെഴുത്ത്, എന്നിവയെപ്പോലെ കവിതയും ചെയ്യുന്നത്.

എന്നാൽ, എന്താണ് ഈ സമ്പൂൎണ്ണതയുടെ ലക്ഷണം? അതു നാം എങ്ങിനെ കണ്ടറിയും? കലാവിദ്യകൊണ്ടു സൃഷ്ടിക്കപ്പെട്ട ഒരു സാധനത്തെ കാണുമ്പോൾ, നമുക്കുണ്ടാകുന്ന മനോവികാരമാണ് അതിന്റെ മാനദണ്ഡം. എങ്ങിനെയുള്ള മനോവികാരമാണു നമുക്കുണ്ടാകേണ്ടത്? നമ്മുടെ മനസ്സിൽ സന്തോഷം ജനിക്കണം. സ

ന്തോഷം പലവിധത്തിലുണ്ട്. വളരെ പണം കിട്ടിയാൽ ഒരുവൻ സന്തോഷിക്കും. പരീക്ഷയിൽ ജയിച്ചാലും സന്തോഷമുണ്ടാകും. നല്ല ഭക്ഷണം കിട്ടിയാൽ ഒരുവനു ബഹുസന്തോഷമായി. ഇങ്ങിനെ പല സംഗതികളെക്കൊണ്ടും സന്തോഷമുണ്ടാകുന്നതും ആ സന്തോഷങ്ങളുടെ സ്വഭാവത്തിനു വ്യത്യാസമുള്ളതുമാകുന്നു. കലാവിദ്യകൊണ്ടു നമുക്ക് അനുഭവമാകുന്ന സന്തോഷമാകട്ടെ, അത്യന്തം സൌന്ദര്യമുള്ള ഒരു വസ്തുവിനാൽ പ്രദാനം ചെയ്യപ്പെടാവുന്ന സന്തോഷമാകുന്നു.

നാം വല്ലതും വായിക്കുമ്പോൾ, അതിൽനിന്ന്, ഏററവും സൌന്ദര്യമുള്ള ഒരു വസ്തുവിനാൽ നമുക്കുണ്ടാകുന്ന സന്തോഷമെന്ന മനോവികാരം സിദ്ധിച്ചുവെങ്കിൽ അതിൽ കവിതയുണ്ടെന്നും മററു വല്ല വികാരവും ആണ് ഉണ്ടാകുന്നതെങ്കിൽ അതിൽ കവിത ഇല്ലെന്നും തീച്ചപ്പെടുത്താം. എന്നാൽ വായിക്കുന്ന ആൾക്ക് ആ വിധം സൌന്ദര്യത്തെ കണ്ടറിയുന്നതിനുള്ള സഹൃദയത്വവും വാസനയും ഉണ്ടായിരിക്കേണമെന്നുള്ളത് അത്യാവശ്യമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ഇങ്ങിനെയുള്ള സന്തോഷത്തെ ജനിപ്പിക്കുന്ന ഏതൊരു കൃതിയും കവിതയാകയാൽ അതു ഛന്ദശ്ശാസ്ത്രത്തെ അനുസരിച്ചുണ്ടാക്കിയതൊ, വെറും ഗദ്യത്തിൽ എഴുതിയതൊ എന്നു വ്യത്യാസമില്ല. കവിതയെന്നതു ഗദ്യമെന്നതിൻെറ വിപരീതാത്ഥത്തിലുള്ള വാക്കല്ലെന്നും, ശാസ്ത്രം എന്നതാണ് കവിതയിൽനിന്നു വ്യത്യാസപ്പെടുന്നതെന്നും ഗദ്യം പദ്യത്തിൽനിന്നാണു വേർതിരിച്ചറിയപ്പെടുന്നതെന്നും 'കോൾറിജ്'* എന്ന ആംഗ്ലേയവിദ്വാൻ പറയുന്നു. ശാസ്ത്രത്തിൻെറ ശരിയായ ഉദ്ദേശം ചില തത്വങ്ങളെ ഗ്രഹിച്ചു ജനങ്ങളെ അറിയിക്കുകയാകുന്നു; കവിതയുടെ ഉദ്ദേശം ജനങ്ങൾക്കു സന്തോഷത്തെ പ്രദാനം ചെയ്കയാകുന്നു, എന്ന് അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. 'മനസ്സിന് ഏററവും ആശ്വാസജനകങ്ങളായ സംഗതികൾ പറയുന്നവനാണു കവിശ്രേഷ്ഠൻ' എന്നു കീററ്സ് പറഞ്ഞിരിക്കുന്നു. സരസ്വതിയുടെ ജനനംതന്നെ ലോകത്തിൽ ചിന്താകുലതയെ നശിപ്പിച്ചു സന്തോഷം ജനിപ്പിക്കേണ്ടതിനായിട്ടാണത്രെ.

ഏതുതരം അനുകരണവും നമുക്കു സന്തോഷമുണ്ടാക്കുന്നുവെന്ന് അരിസ്റ്റോട്ടൽ എഴുതിയതു വായിച്ചപ്പോൾ, 'വികടകവി'യെന്നു തന്നെത്താൻ അഭിധാനം ചെയ്തുകൊണ്ടു പലടിക്കിലും 'ഭിക്ഷാംദേഹി'യായി സഞ്ചരിക്കുന്ന സരസനായ ഒരു പട്ടരെയാണ് എനിക്ക് ഓമ്മവന്നത്. തീവണ്ടി കാട്ടുന്നതും അതിൻെറ എഞ്ചിൻ ശബ്ദിക്കുന്നതും കാണുകയും കേൾക്കുകയും ചെയ്യുമ്പോൾ, അതൊരു വിനോദമായി കരുതാത്ത നാം, ഈ പട്ടർ അവയെ അനുകരിച്ചു വായകൊണ്ടു ചില ശബ്ദങ്ങൾ പുറപ്പെടുവിക്കുമ്പോൾ, വളരെ രസിച്ചു ചിരിക്കുന്നു. പട്ടികൾ കുരക്കുന്നതു കേൾക്കുമ്പോൾ കോപിക്കാറുള്ള നാം 'വികടകവി' പട്ടിയെപ്പോലെ കുരക്കുമ്പോൾ ചിരിക്കുന്നു—കുടൽ നോവുന്നതുവരെ ചിരിക്കുന്നു.

എന്നാൽ കവിതയിലെ അനുകരണംകൊണ്ടു നമുക്കുണ്ടാകുന്നതും ഉണ്ടാകേണ്ടതും ഈ വിധം വെറും സന്തോഷമല്ല. അതു വായനക്കാരുടെ അറിവു വധിപ്പിച്ചു ആത്മാവിനു തന്നെ ഉണച്ചു നൽകി ഒരു പരമാനന്ദം ജനിപ്പിക്കേണം. 'അമരുകശത

---

* Coleridge

കം" മണിപ്രവാളത്തിലെ മധുനിഷ്യന്ദികളായ ശ്ലോകങ്ങൾ ആസ്വദിച്ചു രസിച്ചുകൊണ്ടിരുന്ന ചന്തുമേനോൻ "മയൂരസന്ദേശം" വായിച്ചപ്പോൾ ആനന്ദത്തിൽ മുങ്ങിക്കുഴങ്ങി വലഞ്ഞു യാതൊരു ചൈതന്യവും ഇല്ലാത്ത ആളായിപ്പോയി പോൽ. സഹൃദയന്മാരിൽനിന്നു ഒരു കവിക്കു ലഭിക്കാവുന്ന പ്രശംസാപത്രങ്ങളിൽ ഏറ്റവും ഉത്തമമായതാണ് അത്.

മനുഷ്യരുടെ അറിവു വർദ്ധിപ്പിക്ക മാത്രമല്ല, വായിക്കുന്നതുകൊണ്ടു തന്നെ അവരുടെ ആത്മാവിന് ഉന്നവും ആനന്ദവും കൊടുക്കുകയാണ് കവി ചെയ്യേണ്ടത് എന്നു കണ്ടുവല്ലൊ. അതുകൊണ്ട് ഏതൊരു സാധനത്തിന്റേയും ശരിയായ ഒരു അനുകരണം മാത്രമല്ല കവിതയിൽ നാം പ്രതീക്ഷിക്കുന്നതെന്നും ആനന്ദജനകമായ ഒരു അനുകരണമാണു നാം അതിൽ കാണ്മാൻ ആഗ്രഹിക്കുന്നതെന്നും പ്രത്യക്ഷമാണ്.

ഭാരതയുദ്ധത്തിൽ പാർത്ഥന്റെ സാരഥിയായ നിലയിലുള്ള ശ്രീകൃഷ്ണന്റെ,

'നിറന്ന പീലികൾ നിരക്കവേ കുത്തി
നെറുകയിൽക്കൂട്ടിത്തിരുമുടി കെട്ടി
കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നീടും മണിക്കിരീടവും
കനകനച്ചിന്നം കനിരതമന്മേൽ
നറുനനപ്പൊടിതൊതായപൊടിപാറി
തിലകവുമൊട്ടു വിയർപ്പിനാൽനന-
ഞ്ഞുലകു സൃഷ്ടിച്ചു ഭരിച്ചു സംഹരി
ച്ചിളകുന്ന ചില്ലിയുഗള ഭംഗിയും'

എത്ര മേൽഭംഗിയായിരിക്കുന്നു! ഇത് ഏറ്റവും ആനന്ദജനകമായ അനുകരണസാമർത്ഥ്യത്തിന്റെ ഒരു ഉത്തമദൃഷ്ടാന്തമാകുന്നു. ഈ വക ചിത്രങ്ങൾ നിർമ്മിക്കാൻ കവികൾ പല ഉപായങ്ങളും പ്രവൃത്തിക്കുന്നു. അങ്ങിനെയുള്ള ഉപായങ്ങൾക്കാണ് അലങ്കാരങ്ങൾ എന്നു പേർ. സ്വഭാവോക്തി തുടങ്ങി അതിശയോക്തി വരെയുള്ള അനേകവിധ അലങ്കാരങ്ങളും കവികൾ തങ്ങളുടെ സാമർത്ഥ്യമനുസരിച്ചുപയോഗിച്ചു ഈ വക ചിത്രങ്ങളെ നിർമ്മിക്കുന്നു. കുഞ്ചൻനമ്പ്യാർ കദളീവനത്തെ കണ്ണുകൊണ്ടു കണ്ടതുപോലെ ഏററവും ഹൃദയംഗമമായി ഇങ്ങിനെ വർണ്ണിക്കുന്നു.

പാച്ചുക്കദളിക്കുലകൾക്കിടക്കിടെ
മെച്ചത്തിൽനന്നായ്പഴുത്തപഴങ്ങളും
ഉച്ചത്തിലങ്ങിനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചു കോർത്തുള്ള
മാലകൾ കൊണ്ടു വിരാജിച്ചു ദിക്കെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസനനില്ക്കുന്ന വാഴകൾ
നാലുഭാഗങ്ങളിൽതിങ്ങിവിങ്ങിത്തദാ,
ബാലാനിലൻ വന്നു തട്ടുന്ന നേരത്തു
കോലാഹലത്തോടമാട്ടം ദലങ്ങളും.
താഴത്തു ഭംഗത്തു വീണു കിടക്കുന്ന
വാഴപ്പഴം കൊണ്ടു മൂടീമഹീതലം
വാഴനാരാട്ടു വിരിച്ചു കണക്കിനെ
വാഴക്കച്ചുാരും പ്രകാശമുണ്ടെപ്പോഴും

എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ അവർകൾ മലയപർവ്വതത്തെ പലവിധ അലങ്കാരങ്ങൾ ഉപയോഗിച്ചു വർണ്ണിക്കുന്നു.

ഉരുണ്ടു നീണ്ടെത്തിത്തുഹനനോക്കാറിൻ
കരണ്ടിട്ടന്നു കരപത്രമെന്ന പോൽ
ഇടക്കിടെപ്പൊന്തിന ദന്തപങ്ക്തിയാൽ
ഉടക്കിവാനാമൊരു ചെമ്പുപാളിയെ
ജലേശ്വരൻ തന്നുടെ രാജധാനിയിൽ
ജലത്തിനായ്ത്തീർത്തൊരു കോട്ടതാനിതോ?
അതിങ്കലിസ്സന്ധ്യയുമക്കൂർമ്മത്തിയാൽ
പതിച്ചിട്ടന്നൊരു പുത്തുതാഴികക്കുടം?

അലങ്കാരങ്ങൾ ഉപയോഗിച്ചു പല രീതിയിൽ ഒരേ സാധനത്തിന്റെ ചിത്രത്തെ നിർമ്മിക്കാമെന്നുള്ളതു്, കവിക്കു് ചി

ത്രകാരകനെ അപേക്ഷിച്ചുള്ള ഒരു സൌക ര്യാതിശയമാണ്. ഒരു ദീണ്ണപുഷ്പത്തിന്റെ ചുറ്റും ഒരു വണ്ടുവന്നു ശബ്ദിച്ചുകൊണ്ടു പറക്കുന്നതിന്റെ ചിത്രം എട്ടുവരിയിൽ കുമാരനാശാൻ അവർകൾ എഴുതീട്ടുള്ളതു നോക്കുക.

> അന്നപ്പൊമാണഴക കണ്ടുവരിച്ചിട്ടംനീ
> എന്നോത്തു ചിത്രശലഭങ്ങളണിഞ്ഞിരിക്കാം
> എന്നല്ല, ദൂരമതിൽനിന്നനുരാഗമോതി
> വന്നെന്നുമാംവിരുതനങ്ങൊരുഭൃംഗരാജൻ.
> കില്ലില്ലയേഭ്രമരവത്തുനെനീവരിച്ചു
> തെല്ലെങ്കിലുംശലഭമേറിയെമാനിയാതെ;
> അല്ലെങ്കിൽനിന്നരികിൽവന്നിഹവട്ടമിട്ടു
> വല്ലാതിവൻനിലവിളിച്ചുകയില്ലിഭംനീ.

അലങ്കാരങ്ങൾ ആവശ്യത്തിലധികം ഉപയോഗിച്ചു ചിത്രത്തെ കോട്ടപ്പെടുത്തുന്ന ചില കവികളും ഇല്ലാതെയില്ല. ഇവരിൽ ചിലർ അതിശയോക്തിക്ക് അതിശയോക്തി കല്പിച്ചു ചന്ദ്രനെ പിടിച്ചു വലിയ സൌധങ്ങളുടെ വാതായനത്തിനുള്ളിൽ കൂടി കടത്തി അവിടെയുള്ള വിളക്കിന്റെ പുകകൊണ്ട് അതിനു കരിപിടിപ്പിക്കുന്നു. ഫലിതരസസമ്മിശ്രമായ ചില അതിശയോക്തി ചിലപ്പോൾ കവിതക്കു അത്യന്ത മനോഹരമായ ഭൂഷണമായിത്തീരാറുണ്ട്. ചെറുശ്ശേരി നമ്പൂരി, "ശീതത്തെത്തുകുന്ന ഹേമന്ത" കാലത്തെ വർണ്ണിക്കുമ്പോൾ,

> 'ശീക്ഷതന്നുള്ളിലെതോന്നിത്തുടങ്ങിതേ
> തീക്കായവേണമെനിക്കുമെന്ന്'

എന്നു പറഞ്ഞതു നോക്കുക.

നമുക്കു കാണാനും തൊടാനും കഴിയുന്ന സാധനങ്ങൾ മാത്രമെ ചിത്രകാരകന്റെ തുലികക്കു വിഷയമാകുന്നുള്ളുവെങ്കിലും മനുഷ്യരുടെ ചേഷ്ടകളെയും മനോവികാരങ്ങളെയും, എന്നല്ല, എല്ലാ അമൂർത്തവസ്തുക്കളെയും കവി അനുകരിച്ചു ചിത്രീകരിക്കുന്നു. അതുകൊണ്ടാണ് "ചിത്രത്തിന്റെ വിഷയം പരിമിതമായിരിക്കെ കവിതയുടെ വിഷയം വ്യാപകമാകുന്നു" വെന്നു പറയുന്നത്.

ഷേക്സ്പിയർ "കാരുണ്യ"ത്തെ വർണ്ണിച്ച് ഇംഗ്ലീഷിൽ എഴുതീട്ടുള്ളത് കേശവപിള്ള അവർകളുടെ കാരുണ്യംകൊണ്ടു മലയാളത്തിൽ വായിക്കാൻ നമ്മൾക്കു സംഗതി വന്നിട്ടുണ്ടല്ലൊ.

> കാരുണ്യമാകുന്നഗുണംബലത്താ-
> ലാകൃഷ്ടമായീടുവതല്ലനൂനം;
> മേൽനിന്നുകീഴോട്ടുശാന്തമായ
> വർഷംഘനാൽക്കെപൊഴിയുന്നതത്രെ.

ഇത്യാദിശ്ലോകങ്ങൾ കാരുണ്യത്തിന്റെ ഒരു ശരിയായ ചിത്രമാണെന്നു നമുക്കു തോന്നുന്നതുകൊണ്ട് അതു വായിക്കുമ്പോൾ "ശരിശരി" എന്നു തലകുലുക്കി സമ്മതിച്ചുകൊണ്ടു നാം സന്തോഷിക്കുന്നു.

സഭകളിൽചെന്നുചേരാൻ ഇടയായിട്ടുള്ളവർക്കൊക്കെ, വസ്ത്രാഡംബരം എത്ര മേൽ ബഹുമാനിക്കപ്പെടുമെന്നറിയാം. ആ ഒരു പരമാർത്ഥത്തെ വശ്യവാക്കായ ഒരു കവി,

> 'വസ്ത്രവാനായുള്ളവനാൽജിതയല്ലൊസഭ'

എന്നു പറഞ്ഞുകേൾക്കുമ്പോൾ അതിന്റെ യഥാർത്ഥത നമുക്കു പൂർവ്വാധികം ബോദ്ധ്യമാകയും അതിൽനിന്നു ഒരു ജ്ഞാനവും ആനന്ദവും സിദ്ധിക്കുകയും ചെയ്യുന്നു. എന്നാൽ,

> 'എവിടേക്കാണുപോകുന്ന-
> തിവിടെകത്തിരുന്നിടാം'

എന്നുള്ളതു സർവ്വജനങ്ങളും പലപ്പോഴും വല്ലവരോടും പറഞ്ഞിരിക്കാനിടയുള്ള ഒരു പരമാർത്ഥമാണെങ്കിലും അതു വായിച്ചാൽ നാം തൊരു വികാരവും നമ്മുടെ മനസ്സിലുണ്ടാകുന്നില്ല. അതുകൊണ്ട് അതിൽ കവിതയില്ലെന്നു നാം പറയുന്നു.

> 'താതനുപ്രേമഭരംമൂന്നേ, തൽസുര! ശൃണു
> മാതാവാംസുരുചിയിൽത്തന്നെസ്നേഹമില്ലിവ
> നെത്തുമേയധന്യയാമെന്നെ, തന്മൂലമവ-

നാദരിക്കുന്നില്ലനന്നെ.
ത്രൈലോക്യനാഥശാംബരി
തന്നുടെദ്വേഷ്യചാതുരീ
സർവ്വലോകമനോഹരീ
ഇതെല്ലാമതിൻമാതിരി
കരയാതിരി'

ഇങ്ങിനെ ഒരമ്മ മകനെ ആശ്വസിപ്പിക്കാൻ പറയുന്നതിൽ ഉപയോഗിച്ച "കരയാതിരി" എന്ന പദം അതിലെ കവിതക്കു എത്ര മേൽ പുഷ്ടി വരുത്തിയിരിക്കുന്നുവെന്നു സഹൃദയന്മാരെല്ലാം മനസ്സിലാക്കുന്നതാണ്.

"ഇന്ദുലേഖ"യിലെ ബോമ്പായിത്തുറമുഖത്തിൻെറ വർണ്ണന, "ശാരദ"യിൽ ദുഷ്ടന്മാരെ കുറിച്ചുള്ള പ്രസ്താവന, മുതലായവ ഗദ്യത്തിൽ എത്രനല്ല കവിതകൾ എഴുതാമെന്നുള്ളതിനു ദൃഷ്ടാന്തങ്ങളാകുന്നു.

കവിതയുടെ ഉദ്ദേശം മനുഷ്യഹൃദയത്തിൽ ഒരു പരമാനന്ദം ജനിപ്പിക്കുകയാണെന്നു പറഞ്ഞതിൽ നിന്ന്, ഭയങ്കരമായ വല്ല സംഭവത്തെയൊ നിന്ദ്യമായ വല്ല കാര്യത്തെയൊ വിവരിച്ചുകൊണ്ട് എഴുതിയവയിൽ കവിതയുണ്ടെന്നു പറയാമൊ, എന്നൊരു ചോദ്യം ഉൽഭവിക്കുന്നു. അതികഠിനങ്ങളും ഭയങ്കരങ്ങളുമായ സംഭവങ്ങളെ പ്രത്യക്ഷപ്പെടുത്തി എഴുതുകയൊ വരയ്ക്കുകയൊ ചെയ്തിട്ടുള്ളവ വായിക്കുകയും കാണുകയും ചെയ്യുന്നതിൽനിന്നും നമുക്കു സന്തോഷമാണ് അനുഭവമാകുന്നതെന്നു മാത്യു ആർനോൾഡ് പറഞ്ഞിരിക്കുന്നു. യുദ്ധങ്ങൾ എപ്പോഴും ഭയങ്കരങ്ങളാണ്. എന്നാലും രാമായണയുദ്ധവും ഭാരതയുദ്ധവും വായിച്ചു മടുക്കാത്തവർ എത്രയുണ്ട്. ദുഷ്ടന്മാരെ നിഗ്രഹം ചെയ്തതുകൊണ്ടു മാത്രമല്ല, ആ യുദ്ധങ്ങളുടെ വിവരണം വായിക്കുമ്പോൾ നമുക്കു സന്തോഷമുണ്ടാകുന്നത്. അങ്ങിനെയാണെങ്കിൽ അഭിമന്യുവിൻെറ യുദ്ധത്തെപ്പററി ആരും വായിക്കയില്ല.

'പാരംപരപ്പിൽപായുന്നതെന്തിനു
പോരിൽമരിപ്പാൻഇളയവർകമാരരും'

എന്നു വായിക്കുമ്പോൾ "അയ്യോ കഷ്ടം" എന്നു പറഞ്ഞു നാം വ്യസനിക്കുന്നുണ്ടെങ്കിലും ആ സങ്കടം ആ സംഭവത്തെപ്പററി മാത്രമാണെന്നും അതിൻെറ വിവരണത്തിലടങ്ങിയ കവിതയെപ്പററി നമുക്ക് പ്രീതിയാണുണ്ടാകുന്നതെന്നും ഓർമ്മിക്കണം. "അതു വായിച്ചാൽ ആരും കരഞ്ഞുപോകും" എന്നൊരു കവിതയെക്കുറിച്ചു പറഞ്ഞാൽ, അത് അത്രമേൽ ഹൃദയംഗമമായ രീതിയിൽ വിവരിച്ചിരിക്കുന്നുവെന്നർത്ഥമാണ്. അതു സാധിക്കുന്നതു അധികവും, കഠിനങ്ങളും ഭയങ്കരങ്ങളുമായ ആ സംഭവങ്ങളിൽ, ആശ, ധനകാംക്ഷ, പ്രതികാരേച്ഛ, മുതലായ ചില മനോവികാരങ്ങൾ ഉണ്ടാകത്തക്ക ചില സംഗതികളെ അടക്കുന്നതു കൊണ്ടാണ്. അങ്ങിനെയല്ലെങ്കിൽ ആ വിവരണം ആരും വായിക്കയില്ല. അതിൽ കവിത ഇല്ലെന്നു തന്നെ വരും. വായനക്കാരുടെ പ്രീതിഭാജനമായ അഭിമന്യു ജയിക്കേണമെന്ന് അവർ ആഗ്രഹിച്ചിരിക്കേ അവൻ മരിച്ചപ്പോൾ "പലരും കൂടി ഒളിയമ്പെയ്തു ചതിച്ചിട്ടല്ലെ അവനെ കൊന്നതെന്നും അവൻ എത്ര പ്രസിദ്ധരായാളുകളോടു എതിർത്തു നിന്നുവെന്നും, തൻെറ എതിരാളിയെ കൂടി കൊന്നിട്ടല്ലെ അവൻ മരിച്ചുള്ളുവെന്നും" അവൻെറ ഭാഗം ചേർന്നു വീരവാദം ചെയ്യാനും, ആലോചിച്ചാശ്വസിക്കാനും വായനക്കാർക്ക് ചില സംഗതികൾ കവി ഉണ്ടാക്കിക്കൊടുത്തിരിക്കുന്നു. അതാണ് അതിലെ കവിതയുടെ രഹസ്യം.

കവിതകൊണ്ടുള്ള ആവശ്യം വായന

ക്കാരിൽ ആനന്ദവും സൌഭാഗ്യവും വർദ്ധിപ്പിക്കേണ്ടതാണെന്നറിഞ്ഞുകഴിഞ്ഞാൽ, കവിതയിലെ ഭാഷാരീതി എളുപ്പത്തിൽ മനസ്സിലാകത്തക്കവിധം ലളിതമായിരിക്കേണമെന്നു പിന്നെ വിശേഷിച്ചു പറയേണ്ടതില്ല. മററുള്ളവൎക്കു മനസ്സിലാകാനാണ് നാം എഴുതുന്നത്. നമ്മുടെ സാമൎത്ഥ്യവും പാണ്ഡിത്യവും കാണിക്കാനല്ല. സ്വഭാവം, ബുദ്ധിശക്തി, മനോഗുണം എന്നിവകൊണ്ട് മനുഷ്യർ തമ്മിൽ വ്യത്യാസപ്പെടുന്ന കാലത്തോളം അവരുടെ ഭാഷാരീതിയും വ്യത്യാസപ്പെടും. ചിലർ കഠിനങ്ങളും അപ്രയുക്തങ്ങളും ആയ സംസ്കൃതപദങ്ങളെ ഉപയോഗിക്കാൻ ഇഷ്ടപ്പെടുന്നതുപോലെ ചിലർ സാധാരണ നടപ്പുള്ള വാക്കുകളേയും വേറെ ചിലർ എങ്ങാനും മൂലക്കൽ കിടക്കുന്ന പഴയ വാക്കുകളേയും കവിതയിൽ ഉപയോഗിക്കാൻ ആഗ്രഹിക്കുന്നു. പെരുമ്പാമ്പുവാചകങ്ങളെ ചിലർ എഴുതുന്നു. ചിലർ ചെറിയ ചെറിയ വാചകങ്ങളെ ഉപയോഗിക്കുന്നു. ചിലർ ഉപാദ്ധ്യായന്മാരെപ്പോലെ പ്രസംഗിക്കുന്നു. ചിലർ സ്നേഹിതന്മാരെപ്പോലെ സംസാരിക്കുന്നു. സന്ദൎഭവശാൽ ഇവയിൽ പല രീതികളും കവിതയിൽ ആവശ്യപ്പെട്ടേക്കാമെന്നിരുന്നാലും സാമാന്യമായി പറയുമ്പോൾ, വായനക്കാൎക്കു ക്ലേശിക്കാതെ അൎത്ഥം മനസ്സിലാകുന്ന രീതിയാകുന്നു ഉത്തമരീതി. ഈ രീതിക്കാണു താനും വൈയാകരണന്മാർ "ലളിത"മെന്നു പേർ പറയുന്നതും. ചെറിയ ചെറിയ വാചകങ്ങൾ ഉപയോഗിക്കുന്നതുകൊണ്ടോ, കഠിനസംസ്കൃതപദങ്ങളെ കേവലം ഉപേക്ഷിച്ചതുകൊണ്ടോ, രീതി ലളിതമായി വരുന്നതല്ല. സാമാന്യം വ്യുല്പന്നന്മാരായവർ സംഭാഷണത്തിൽ ഉപയോഗിക്കുന്ന വാക്കുകളെ ശബ്ദശുദ്ധിയോടുകൂടി, ആ രീതിയിൽ ഉപയോഗിക്കുകയാണു വേണ്ടത്. എന്നാൽ സംഭാഷണത്തിൽ ശ്രോതാക്കൾക്ക് അൎത്ഥം മനസ്സിലാക്കാൻ വേണ്ടി ഉപയോഗിക്കുന്ന ആംഗ്യം മുതലായ ഉപായങ്ങളുടെ അനുഭവംകൂടി ഉണ്ടാക്കത്തക്ക "പൊടിക്കൈ"കൾ വാക്യങ്ങളിൽ ഉപയോഗിക്കേണ്ടതാണ്. ഈ പൊടിക്കൈകൾ ഓരോരുത്തന്റെ ബുദ്ധിവികാസത്തിനും വാസനയ്ക്കും അനുസരിച്ചു അവനവനു തോന്നുന്നതും മററൊരാൾക്കു വിവരിക്കാൻ സാധിക്കാത്തതുമാകുന്നു. നല്ല കവിതകൾ അനേകം വായിച്ചു ഈ പൊടിക്കയ്യുകൾ കണ്ടുപിടിച്ചു മനസ്സിലാക്കിക്കൊള്ളേണ്ടതാകുന്നു. ഭാഷാശുദ്ധിയെ പ്രത്യേകം പരിപാലിച്ചുകൊള്ളുകയും വേണം. അനക്ഷരകുക്ഷികൾ അവരുടെ സംഭാഷണത്തിൽ ഉപയോഗിക്കുന്ന വഴിക്ക് അക്ഷരങ്ങൾ ലോപിച്ചും ഭേദിച്ചും അൎത്ഥം മാറിയും ദുഷിച്ചുപോയ ആകൃതിയിലുള്ള പദങ്ങൾ ഉപയോഗിക്കുന്നതുകൊണ്ടു മാത്രമല്ല ഭാഷാശുദ്ധിക്കു ദോഷം വരുന്നത്. ഇതരഭാഷകളിലെ ശൈലികളെ നേരേ പരിഭാഷചെയ്തു ഉപയോഗിക്കുന്നതുകൊണ്ടും ഭാഷയ്ക്കു ശുദ്ധികേടുണ്ടാകുന്നു. ഇംഗ്ലീഷുഭാഷയുമായി അധികം ഇടപെട്ടശേഷം മാതൃഭാഷയെ വിസ്മരിച്ചുതുടങ്ങിയ ചിലർ ഇക്കാലത്ത് ഭക്ഷണംകഴിക്കാറില്ല, — ഭക്ഷണം "എടുക്കുക"യാണു ചെയ്യാറ്. അവരിൽ ചിലർ വൈകുന്നേരം കടപ്പുറത്തു ഒരു "നടത്തമെടുക്കാ"വും ഉണ്ട്.

ഉപയോഗമില്ലാതായിത്തീൎന്നു പഴകിയ വാക്കുകളേയും വൎജ്ജിക്കേണ്ടതാണെങ്കിലും പദ്യത്തിൽ അവയെ ദുൎല്ലഭമായിട്ടെങ്കിലും ഉപയോഗിക്കേണ്ടിവരും. "വാക്കുകൾ നാണ്യംപോലെയാണ്" എന്നു ഫാസ്‌ലിററ് എന്ന വിദ്വാൻ പറഞ്ഞിരിക്കുന്നു. ഉ

പ്രയോഗത്തിലില്ലാതായിത്തീൎന്നവ വല്ല കാഷ്ഠബന്ധങ്ങളിലും സൂക്ഷിക്കാനേ കൊള്ളുകയുള്ളൂ. ഇടവാടിനു പററുകയില്ല. ജനങ്ങൾ സ്വീകരിക്കേണമെങ്കിൽ ഇക്കാലത്തു നടപ്പുള്ളതാണെന്നു കാണിക്കുന്ന മുദ്ര അതിന്മേൽ ഉണ്ടായിരിക്കണം.

കവിതകൊണ്ടുണ്ടാകേണ്ടുന്ന അനുഭവം സൌന്ദൎയ്യം നിമിത്തമുള്ള ആനന്ദമാണെന്നു കണ്ടുവല്ലൊ. ഈ ആനന്ദമുണ്ടാക്കുന്ന പല സാംഗതികളിൽ ഒന്നു അതിലെ വാക്കുകളും അവയെ ക്രമപ്പെടുത്തുന്ന രീതിയും കൊണ്ടുള്ള ശ്രവണസുഖമാണ്. അൎത്ഥംകൊണ്ടു ധരിക്കേണ്ടതായ പ്രവൃത്തികൾക്കും വികാരങ്ങൾക്കും അനുകൂലമായ ശബ്ദസൌഷ്ഠവമുള്ള വാക്കുകൾ അവയ്ക്കനുസരിച്ച രീതിയിൽ ക്രമപ്പെടുത്തി വാക്യങ്ങൾ ഘടിപ്പിക്കുന്നതുകൊണ്ടാണ് ഈ സംഗീതസുഖം ഉണ്ടാകുന്നത്.

വളരെ കോപിച്ച ഒരാൾ തന്റെ ശത്രുവിനെ അടിക്കാൻ വടിയെടുത്തു പുറപ്പെട്ടുപോയതിനെ വിവരിക്കുമ്പോൾ, "അവൻ ചാടി എഴുന്നീററു, വടിയെടുത്തു, ഇറങ്ങിപ്പോയി," എന്നോ മററോ പറകയല്ലാതെ, "അവൻ തന്റെ ആസനത്തിൽനിന്നു ഝടിതി ഉത്ഥാനം ചെയ്കയും ദീൎഘതയുള്ള ഒരു വടി എടുക്കുകയും തന്റെ ശത്രുവിനെ കാണേണ്ടതിന്നു ബദ്ധപ്പെട്ടു നടന്നുപോകയും ചെയ്തു" എന്നു പറഞ്ഞാൽ വായനക്കാൎക്കു ആ പ്രവൃത്തിയുടെ അനുഭവം സിദ്ധിക്കുകയില്ല. ഭീമസേനൻ കല്യാണസൌഗന്ധികത്തിൽ പുറപ്പെട്ടുപോകുന്ന വിവരണത്തിൽ,

> ഇത്ഥം പറഞ്ഞു ഗദയുമെടുത്തുകൊ-
> ണ്ടുത്ഥാനവും ചെയ്തു ഗന്ധവാഹാത്മജൻ

പുറപ്പെട്ടുപോയി, എന്നു കുഞ്ചൻനമ്പ്യാർ പറഞ്ഞതിൽ ശബ്ദാൎത്ഥങ്ങളുടെ ന്യൂനമുള്ള യോജിപ്പു നോക്കുവിൻ.

യഥാൎത്ഥഗുണമുള്ള വസ്തുക്കൾ എളുപ്പത്തിൽ കിട്ടാത്തപ്പോൾ കൃത്രിമവസ്തുക്കൾ ഉണ്ടാക്കാനും സമ്പാദിക്കാനും ശ്രമിക്കുന്നതു ജനങ്ങളുടെ സ്വഭാവമാണ്. അതുകൊണ്ടാണു സ്വൎണ്ണാഭരണങ്ങളിന്മേൽ വൈരക്കല്ലിന്റെ സ്ഥാനത്തു വളരെ കുപ്പിക്കഷണങ്ങൾ കാണാൻ സംഗതിവരുന്നത്. കവിതയ്ക്കുണ്ടാകേണ്ടതായി മേൽപറഞ്ഞ ശ്രവണസുഖം സന്ദൎഭാനുകൂലങ്ങളായ വാക്കുകളെക്കൊണ്ടും അവയെ ക്രമപ്പെടുത്തുന്നതുകൊണ്ടും സാധിക്കാൻ ശേഷിയില്ലാത്തവരാണു നിരൎത്ഥപദങ്ങളെക്കൊണ്ടു പലവിധപ്രാസങ്ങളും കുത്തിച്ചെലുത്തി കൃത്രിമമായ സംഗീതസുഖം സൃഷ്ടിക്കുന്നതു. ഹാസ്ലിററ് ഇങ്ങിനെ പറയുന്നു:- "കിലുകിലുങ്ങി ശബ്ദിക്കുന്ന അൎത്ഥമില്ലാത്ത വാക്കുകളും കഴിയുന്നത്ര ഉപയോഗിച്ചുകൊൾവിൻ. എന്നാൽ വെറുംശബ്ദമയമായ നിങ്ങളുടെ കപ്പൽ അൎത്ഥവൈശിഷ്ട്യമെന്ന പാറയോടു തട്ടുമ്പോൾ പൊട്ടി തകൎന്നുപോകും." ശബ്ദാലങ്കാരത്തിൽ അധികം ഭ്രമിക്കുന്നവരുടെ കവിത ചിത്രശലഭങ്ങളെപ്പോലെ മനോഹരങ്ങളായ പലവിധവൎണ്ണങ്ങളോടുകൂടിയതാണെങ്കിലും ശക്തിയും ചൈതന്യവുമില്ലാത്ത ചിറകുകളോടുകൂടിയതാണ്. ശരിയായ വിവരണംകൊണ്ടു പ്രകൃതിയെ യഥാൎത്ഥത്തിൽ അനുകരിക്കാൻ സാധിക്കാത്തവർ അതിശയോക്തി ഉപയോഗിക്കും പോലെയാണ് കവിതയിൽ സംഗീതസുഖം വരുത്താൻ സാധിക്കാത്തവർ ഈവിധം വിദ്യകൾ ഉപയോഗിക്കുന്നത്.

> ദയയൊരുലവലേശംപോലുമില്ലാത്തദേശം
> ശിവശിവ പരദേശം പാൎക്കിലത്യന്തമാശം
> പറകിൽ നരകിലാശം പാൎക്കിലിന്നേകദേശം
> സുമുഖി! നരകദേശം തന്നെയാണൊപ്പദേശം

ഇതിൽ ശബ്ദസുഖമുണ്ടായേക്കാമെങ്കിലും കവിതയില്ലാത്തതിനാൽ ഇത് ശവത്തെ പൊന്നണിയിച്ചപോലെ "അത്യന്തമോശം" തന്നെയാണെന്നു ആരും സമ്മതിക്കും.

കവിതകൊണ്ടു ഉദ്ദേശിക്കുന്ന പരമാനന്ദം വരുത്താൻ സഹായിക്കുന്ന സംഗീതസുഖത്തെ പ്രദാനം ചെയ്യുന്ന വാക്കുകളെ ഉപയോഗിക്കുകയും അവയെ അതിനനുസരിച്ചു ക്രമപ്പെടുത്തുകയും ചെയ്തുകൊണ്ടു ആർക്കും എളുപ്പത്തിൽ മനസ്സിലാകത്തക്ക ലളിതരീതിയിൽ എഴുതുകയെന്നതാണ് കവിതയിൽ ഭാഷയെ സംബന്ധിച്ച സ്വീകരിക്കേണ്ടുന്ന മുറ.

പദ്യത്തിലെ ഭാഷക്കു ചില സ്വാതന്ത്ര്യങ്ങൾ കൊടുത്തിട്ടുണ്ട്. പദ്യത്തിൽ ഛന്ദശ്ശാസ്ത്രത്തെ അനുസരിക്കേണമെന്നുള്ള നിർബ്ബന്ധമുള്ളതുകൊണ്ടാണു ചില സ്വാതന്ത്ര്യങ്ങൾ അതിനു അധികമായി നൽകിയിരിക്കുന്നത്. ഈ സ്വാതന്ത്ര്യത്തെ ഇംഗ്ലീഷിൽ 'ലൈസൻസ' എന്നു പറയുന്നു. സംസ്കൃതത്തിലായാൽ അവ 'ദോഷ'ങ്ങളായി. ദൂരാന്വയം ഒരു ദോഷമാണല്ലോ.

ആരിവൻ ലോകനിഗ്രഹക്ഷമ-
പ്പോരവൻ പുരപർവ്വതാഗ്ര വാഴവെ,
ഭീരവാം മാരവേപസ്വികന്യയിൽ
സൈരവൃത്തിയിലു- ഷ്ണഷ്ടനായ്.

ഇവിടെ 'ആരിവൻ' എന്ന പദത്തെ ദൂരാന്വയം സഹിച്ചും ആദ്യം ഉപയോഗിച്ചത് ഔചിത്യത്തിനു വേണ്ടിയാണ്. യഥാർത്ഥകവിതക്ക് ആവശ്യമുള്ള ഈ വക പ്രയോഗങ്ങൾ കവികൾ ഉപയോഗിക്കുന്നതാകയാലും, അതേസമയത്തു, വ്യാകരണദൃഷ്ട്യാ അവ ദോഷങ്ങളാകയാലും ആകുന്നു അവയെ 'കാവ്യദോഷങ്ങൾ' എന്നു പറയുന്നത്. കവിതയിൽ ഈ വക ദോഷങ്ങൾ ഒരിക്കലും ഉണ്ടാകരുതെന്നും അവയില്ലാത്ത കൃതികൾ മാത്രമാണു കവിതയെന്നും അന്ധാളിക്കുന്നതും കവിതയെന്താണെന്നു ശരിയായി അറിയാത്തതുകൊണ്ടു തന്നെയാണ്. വലുതായ ചില ഗുണങ്ങൾ കവിതക്കു വരുത്തേണ്ടതിന് ഈ വക ദോഷങ്ങൾ കൂടാതെ കഴികയില്ലെന്നു കാണുമ്പോൾ കവികൾ അറിഞ്ഞുകൊണ്ട് അവയെ വരിക്കുന്നു. ഈ വക ദോഷങ്ങളെപ്പററി അവർ,

ഏകോഹി ദോഷോ ഗുണസന്നിപാതേ
നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ

എന്നു സമാധാനിക്കുന്നു. എന്നാൽ അനാവശ്യമായ ആഡംബരത്തിനു വേണ്ടി ഈ ദോഷങ്ങളെ വരിക്കുന്നതു വെറും വിഡ്ഢിത്തമാണ്. ദ്വിതീയാക്ഷരപ്രാസത്തിനു വേണ്ടി നിരർത്ഥപദങ്ങളെ ഉപയോഗിക്കുന്നത് ഇതിലൊന്നാണ്.

മൂർക്കോത്തു കുമാരൻ.

---

# വിധി കാലം-യോഗം

## ൨



കാലങ്ങൾ വേർതിരിക്കുവാൻ ആവാത്തവണ്ണം ചുററിക്കൂടി കിടക്കുന്നതുകൊണ്ടും വിചാരങ്ങൾ അധികം ആഴത്തിൽ താണു കിടക്കുന്നതുകൊണ്ടും മനുഷ്യരുടെ സ്ഥിതി പരസ്പരം ഏററം വ്യത്യാസപ്പെട്ടിരിക്കുന്നതുകൊണ്ടും ഒരുവന്റെ ആഭ്യന്തരമായ എല്ലാ അവസ്ഥകളേയും ഇന്നിന്നവയെന്നു പുറമേനിന്നു നോക്കി നിർണ്ണയിക്കുവാൻ സാധാരണന്മാർക്കു പ്രയാസമാണ്. ഒരുവൻ ചില വി

ഷയങ്ങളിൽ യോഗ്യനായിരിക്കും; അങ്ങനെ യിരുന്നാലും അവൻ കഷ്ടനഷ്ടങ്ങൾ പലതും അനുഭവിക്കുന്നുണ്ടാവാം. വേറൊരുവൻ ചില കാര്യങ്ങളിൽ അയോഗ്യനായിരിക്കാം; എന്നിട്ടും അവൻ ധാരാളം പണം നേടുന്നുണ്ടാവാം. ഇവരിൽ ഒന്നാമൻ തനിക്കുള്ള ആ യോഗ്യതയാലാണ് കഷ്ടപ്പെടുന്നതെന്നും മററവൻ തനിക്കുള്ള ആ അയോഗ്യതയാലാണ് പണം നേടുന്നതെന്നും ജനങ്ങൾ സാധാരണമായി തീരുമാനിക്കാറുണ്ട്. ഒരു വിഷയത്തിൽ യോഗ്യനായിരിക്കുന്നവൻ മറെറല്ലാ വിഷയങ്ങളിലും യോഗ്യൻതന്നെയായിരിക്കുമെന്നും ഒരു വിഷയത്തിൽ അയോഗ്യനായിരിക്കുന്നവൻ മറെറല്ലാ വിഷയങ്ങളിലും അയോഗ്യൻതന്നെയായിരിക്കുമെന്നുമാണ് ജനങ്ങളുടെ ധാരണ. ഈ തീരുമാനവും ധാരണയും അഗാധജ്ഞാനത്തിന്റെയും വിശാലാനുഭവത്തിന്റെയും മുമ്പിൽ തീരെ അബദ്ധങ്ങളായിട്ടാണ് നില്ക്കുന്നത്. ആ അയോഗ്യൻ മററവനില്ലാത്ത ശ്ലാഘനീയങ്ങളായ ചില സൽഗുണങ്ങളോടു കൂടിയവനായിരിക്കാം. ആ 'യോഗ്യൻ' മററവനില്ലാത്ത നിന്ദനീയങ്ങളായ ചില ദുർഗ്ഗുണങ്ങളോടുകൂടിയവനുമായിരിക്കാം. ആ 'യോഗ്യൻ' തനിക്കുള്ള യോഗ്യങ്ങളായ വിചാരങ്ങളിൽനിന്നും കർമ്മങ്ങളിൽനിന്നും നല്ല ഫലങ്ങളെയെന്നപോലെ തന്നെ തനിക്കുള്ള അയോഗ്യങ്ങളായ വിചാരകർമ്മങ്ങളിൽനിന്നു കെട്ട ഫലങ്ങളേയും അനുഭവിക്കുന്നു. ഈ മട്ടിൽ തന്നെയാണ് ആ 'അയോഗ്യനും' നന്മയേയും തിന്മയേയും അനുഭവിക്കുന്നത്.

മനുഷ്യൻ, തന്റെ സൽഗുണങ്ങളാലാണ് തനിക്കു ദുഃഖമനുഭവിക്കുവാൻ ഇടയായതെന്നു തന്നെപ്പററി മററുള്ളവർ പറഞ്ഞു കേൾക്കുന്നത് അഭിമാനകരമാണെന്നു കരുതുന്നു. സൽഗുണങ്ങളെയും ദുർഗ്ഗുണങ്ങളെയും ഒരുപോലെ മനസ്സിൽ നട്ടു വളർത്തുന്നവനു നന്മതിന്മകളുടെ ഉത്ഭവസ്ഥാനം കണ്ടുപിടിക്കുവാൻ കഴികയില്ല. ഒരുവൻ, തന്റെ ഹൃദയത്തിലുള്ള ദുർഗ്ഗുണങ്ങളെ വേരോടറുത്തു കളഞ്ഞു നോക്കിയാൽ ഇത്രവരെ താൻ ദുഃഖമനുഭവിച്ചത് ആ ദുർഗ്ഗുണങ്ങൾ മൂലമാണെന്നു കാണുന്നതാണ്. മനുഷ്യൻ, ആ പരിപൂർണ്ണാവസ്ഥയിലേക്കു പ്രവേശിക്കുന്ന മാർഗ്ഗത്തിൽ—അതിനെ ലക്ഷ്യീകരിച്ച് അതിനൊത്തവണ്ണം പ്രവർത്തിച്ചു തുടങ്ങുമ്പോൾതന്നെ— ന്യായത്തിൽ നിന്നു പതറാത്തതും നന്മക്കു പകരം തിന്മയയോ തിന്മക്കു പകരം നന്മയെയോ മാറിവെക്കാത്തതുമായ നിയതി തന്റെ ഹൃദയത്തിലും ജീവിതത്തിലും വ്യാപരിക്കുന്ന ക്രമം ക്രമേണ കണ്ടറിഞ്ഞു തുടങ്ങും; തന്റെ എല്ലാ അനുഭവങ്ങളും മനസ്സിന്റെ ബഹിർവ്യാപാരങ്ങളാണെന്നും അവൻ അറിയും.

ധാന്യവർഗ്ഗത്തിൽനിന്നു ധാന്യവർഗ്ഗമല്ലാതേയും മുൾച്ചെടികളിൽനിന്നു മുൾച്ചെടികളല്ലാതെയും മറെറാന്നു മുളക്കുകയില്ലെങ്കിൽ സദ്വിചാരങ്ങളിൽനിന്നും സൽകർമ്മങ്ങളിൽനിന്നും നന്മയും ദുർവിചാരങ്ങളിൽനിന്നും ദുഷ്കർമ്മങ്ങളിൽ നിന്നും തിന്മയുമല്ലാതെ മറിച്ചായി വരികയില്ലാ. മനുഷ്യർ ഈ തത്വത്തെ, സ്ഥൂലലോകത്തെ നോക്കിയാണു ഗ്രഹിച്ചിരിക്കുന്നത്. എന്നാൽ സൂക്ഷ്മലോകമായ ഹൃദയത്തിന്റെയും നടത്തയുടേയും ഗതിയിൽനിന്ന് ഈ തത്വത്തെ തെററിപ്പോകാത്തവണ്ണം കണ്ടറിയാവുന്നതായിരുന്നിട്ടും അതിനെയറിയുന്നവർ വളരെ ചുരുക്കമേയുള്ളൂ. സ്വന്തഹൃദയത്തെ പരിശോധിക്കുവാൻ അറിയാത്ത മനുഷ്യർ നന്മതിന്മകളെ മററുള്ളവരുടെ അനുഭവങ്ങ

ങ്ങളെക്കൊണ്ടു നിൎണ്ണയിക്കുന്നതിനാൽ പല
പ്പോഴും അപഥത്തിൽ ചാടുന്നുണ്ടു്.

ദുഃഖം, എപ്പോഴെങ്കിലും ഏതെങ്കി
ലും ചീത്ത വഴിയിൽ തെററിച്ചാടിയ വി
ചാരത്തിൻെറ പ്രവൃത്തിയാണു്. ആ ദുഃ
ഖം, മനുഷ്യൻ, തന്നോടും തന്നെ സംബ
ന്ധിച്ച നിയതിയോടും പരസ്പരം ഐക്യമി
ല്ലാതിരിക്കുന്നുവെന്നു സൂചിപ്പിക്കുന്നു. ദുഃ
ഖാനുഭവം കൊണ്ടുള്ള പരമപ്രയോജനം മ
നുഷ്യനെ പരിശുദ്ധീകരിക്കുക, അവനിലു
ള്ള ദുൎഗ്ഗുണങ്ങളെ കത്താനായി ദഹിപ്പിച്ചു
കളയുക എന്നിവയാണു്. എവർ പൂൎണ്ണപ
രിശുദ്ധനായി തീരുമോ അവനു പിന്നിടു
ദുഃഖമേ ഉണ്ടാകയില്ല. കറ നീങ്ങിയാൽ പി
ന്നെ സ്വൎണ്ണത്തെ തീയിലിടേണ്ട ആവശ്യ
മുണ്ടോ?

ഒരുവനു ദുഃഖത്തെ ഉണ്ടാക്കുന്ന കാ
ലങ്ങൾ അവൻെറ മനസ്സിലുള്ള ഐക്യാഭാ
വത്തിൻെറ ഫലങ്ങളെന്നപോലെ തന്നെ
സുഖത്തെ വളൎത്തുന്ന കാലങ്ങൾ മാനസി
കമായ ഐക്യത്തിൻെറയും ഫലങ്ങളാണു്.
സദ്വിചാരങ്ങളുടെ മാനദണ്ഡം സുഖാനുഭ
വമൊന്നല്ലാതെ മററു ദ്രവ്യങ്ങളൊന്നുമ
ല്ല. ദുൎവ്വിചാരങ്ങളുടെ മാനദണ്ഡം ദുഃഖാനു
ഭവമൊന്നല്ലാതെ വേറിട്ടൊന്നുമല്ലെന്നും
തീൎച്ചതന്നെ. ഒരുവൻ ശ്രീമാനായിരുന്നിട്ടും
ദുഃഖം മാത്രമായിരിക്കും അനുഭവിക്കുന്നതു്.
മറെറാരുവൻ ദരിദ്രനായിരുന്നിട്ടും യഥേ
ഷ്ടം സുഖമനുഭവിക്കുന്നുണ്ടെന്നും വരാം.
ശ്രീയെ സന്മാൎഗ്ഗത്തിൽക്കൂടി വിവേകപൂൎവ്വം
നയിക്കുമ്പോൾ മാത്രമേ സമ്പത്തും സു
ഖവും സിദ്ധിക്കുകയുള്ളു. തനിക്കു സിദ്ധിച്ച
ദാരിദ്ര്യത്തിനു താൻ തന്നെയാണു കാരണ
മെന്നറിഞ്ഞു് അതിനു വേണ്ട പ്രതിവിധി
കൾ ചെയ്യാതെ അതിനെ സദാ പഴി
ക്കുകയും വെറുക്കുകയും ചെയ്യുന്നവർ ലോ
രമായ ദുഃഖത്തിൽ ആണ്ടു പോകയേയുള്ളു.

ഒരുവൻ, തന്നെപ്പററിയും അന്യരെ
പ്പററിയുമുള്ള നിന്ദാശീലത്തെയും വിദ്വേഷ
ബുദ്ധിയെയും വിട്ടുകളഞ്ഞു് തൻെറ ജീവി
തത്തെ ക്രമത്തിൽ നടത്തിക്കൊണ്ടു ത
ന്നിൽ മറഞ്ഞുകിടക്കുന്ന ആ നിയതിയെ
കണ്ടുപിടിക്കുവാൻ എപ്പോൾ ഒരുമ്പെടുന്നു
വോ അപ്പോൾ മാത്രമേ അവർ മനുഷ്യ
നാകുവാൻ തുടങ്ങുകയുള്ളു. ആ നിയതി
യെ കാണുമ്പോൾ താൻ ആരാണെന്നും ത
ൻെറ നിലയേതാണെന്നും അവനറിയും.
ആ നിയതിക്കു തക്കവണ്ണം തൻെറ ഹൃദ
യത്തെ ശരിപ്പെടുത്തിയാൽ തൻെറ സ്ഥി
തിക്കു മാററം കാരണഭൂതരല്ലെന്നു തച്ചു
പ്പെട്ട് ഉൽകൃഷ്ടങ്ങളും ഉചിതങ്ങളുമായ വി
ചാരങ്ങളെക്കൊണ്ടു തന്നെ ഉയൎത്തിക്കൊ
ണ്ടുവരുവാൻ അവൻ പ്രാപ്തനാകും. കാ
ലയോഗങ്ങളോടു പോരാടുന്ന സ്വഭാവത്തെ
ത്യജിച്ചു് താൻ ത്വരിതത്തിൽ അഭിവൃദ്ധി
യെ പ്രാപിക്കുന്നതിനുള്ള ഉപകരണങ്ങളാ
യും തന്നിൽ ലയിച്ചുകിടക്കുന്ന ശക്തിയെ
യും പ്രാപ്തിയെയും കണ്ടറിയുന്ന വഴികളായു
മുള്ള വിചാരങ്ങളെ വേണ്ടവണ്ണം വിനി
യോഗിക്കുവാൻ അവൻ ആരംഭിക്കും.

പ്രപഞ്ചത്തിലെ പ്രഥമവും പ്രധാന
വുമായ തത്വം ക്രമമല്ലാതെ അക്രമമല്ല;
ജീവിതത്തിൻെറ ജീവനും സാരവും ന്യായ
മല്ലാതെ അന്യായമല്ല; ആത്മസംബന്ധമാ
യ ഭരണത്തെ ക്രമപ്പെടുത്തി നടത്തിവരു
ന്ന ശക്തി ധൎമ്മമല്ലാതെ അധൎമ്മമല്ല. പ്ര
പഞ്ചം ശരിയായും ഹിതകരമായും വൎത്തി
ക്കുന്നുവെന്നു കാണുന്നതിന്നു മനുഷ്യർ ത
ന്നെമാത്രം ശരിപ്പെടുത്തിയാൽ മതി. അ
വർ തന്നെ പരിഷ്കരിച്ചു വസ്തുക്കളെപ്പററി
യും മററുള്ളവരെപ്പററിയുമുള്ള തൻെറ വി

ചാരങ്ങളെ മാററുന്നതായാൽ അതിന്നനു സരിച്ച് ആ വസ്തുക്കളും മാറവരും തന്റെ നേരെയും മാറിക്കൊണ്ടു വരുന്നതു കാണാം. ഈ വാസ്തവതത്വത്തിന്നുള്ള തെളിവുകൾ എല്ലാ മനുഷ്യരിലുമുണ്ട്. പക്ഷപാതമില്ലാത്ത അന്തർദൃഷ്ടിയാലും ബുദ്ധിപൂർവ്വമായ വകതിരിവാലും ഈ തത്വം എളുപ്പത്തിൽ കണ്ടുപിടിക്കാവുന്നതാണ്. അവൻ തന്റെ വിചാരങ്ങൾ തന്റെ ബാഹ്യാവസ്ഥകളെ സൃഷ്ടിക്കുന്ന ക്രമത്തെക്കൊണ്ട് അത്ഭുതപരവശനാകും. മനുഷ്യർ വിചാരങ്ങളെ ഹൃദയത്തിൽ ഒളിച്ചുവെയ്ക്കാമെന്നു കരുതുന്നുണ്ട്; വിപുലാശയന്മാരുടെ മുമ്പിൽ അത് സാധ്യമല്ല. വിചാരക്ഷണത്തിൽ പരിചയമായി തീരുന്നു; പരിചയം കാലമായി മാറുന്നു. മൃഗോചിതങ്ങളായ വിചാരങ്ങൾ മദ്യപാനം, കാമം എന്നീ പരിചയങ്ങളായി തീരുന്നു. ഈ പരിചയങ്ങൾ ദാരിദ്ര്യം വ്യാധി തുടങ്ങിയ കാലങ്ങളായി മാറുന്നു. എല്ലാവിധ അശുദ്ധവിചാരങ്ങളും ദൗർബ്ബല്യത്തെയും വ്യാകുലത്തെയുമുണ്ടാക്കുന്ന പരിചയങ്ങളായി തീർന്നു പിന്നെ അഹിതകരങ്ങളും പ്രതികൂലങ്ങളുമായ കാലങ്ങളെ ഉണ്ടാക്കുന്നു. ഭയം, സംശയം, അസ്ഥിരത എന്നിവയെപ്പററിയ വിചാരങ്ങൾ ആരോഗ്യക്ഷയം, പൌരുഷക്കുറവ്, കരളുറപ്പില്ലായ്മ, എന്നീ വഴക്കങ്ങളായി തീരുന്നു; ആ വഴക്കങ്ങൾ അപഥസഞ്ചാരം, ദാരിദ്ര്യം, പരാധീനം എന്നീ കാലങ്ങളായി മാറുന്നു. അസൂയ, വിദ്വേഷം, എന്നിവയെപ്പററിയ വിചാരങ്ങൾ അന്യനെക്കുററപ്പെടുത്തൽ, പരപരിഹാസം എന്നീ പരിചയങ്ങളായിത്തീരുന്നു. ആ പരിചയങ്ങൾ തിന്മ, ദുഃഖം, ബന്ധനം തുടങ്ങിയ കാലങ്ങളായി പരിണമിക്കുന്നു. എല്ലാവിധ സ്വാർത്ഥവിചാരങ്ങളും തന്നെത്താൻ കഷ്ടപ്പെടുത്തുന്ന വഴക്കത്തെയും പിന്നീട് അധഃപതനകാലത്തെയുമുണ്ടാക്കുന്നു. എന്നാൽ സദ്വിചാരങ്ങളെല്ലാം ആദരം, കാരുണ്യം എന്നീ പരിചയങ്ങളായി മാറി മനോഹരവും ആനന്ദകരവുമായ കാലത്തെയുണ്ടാക്കുന്നു. പരിശുദ്ധവിചാരങ്ങൾ മിതഭോഗശീലം സ്വാഭിമാനം എന്നീ വഴക്കങ്ങളായി തീരുന്നു. ഈ വഴക്കങ്ങൾ ശാന്തി, സമാധാനം എന്നീ കാലങ്ങളായി മാറുന്നു. ധൈര്യം, സ്വാത്മവിശ്വാസം, എന്നിവയെ സംബന്ധിച്ച വിചാരങ്ങൾ പൌരുഷോചിതങ്ങളായ വഴക്കങ്ങളായി തീർന്ന് വിജയം, സമ്പത്തി, സ്വാധീനത എന്നീ കാലങ്ങളായി മാറുന്നു. ഉത്സാഹകരങ്ങളായ വിചാരങ്ങൾ പരിശ്രമശീലത്തെ വളർത്തി സുഖത്തെ ഉല്പാദിപ്പിക്കുന്നു. കാരുണ്യം സ്വാർത്ഥരാഹിത്യം, ക്ഷമ എന്നിവയെ സംബന്ധിച്ച വിചാരങ്ങൾ തന്നെപ്പററല്ലാതെ, തന്നെപ്പോലെ തന്നെ അന്യനേയും കരുതുക എന്നീ വഴക്കങ്ങളായി തീരുന്നു. ഈ വഴക്കങ്ങൾ ഐശ്വര്യം, ഉന്നതി തുടങ്ങിയ കാലങ്ങളായി മാറുന്നു.

ഒരുവൻ തന്നിലുള്ള ദുർവ്വിചാരങ്ങളെ നീക്കിക്കളയട്ടെ; ഉടൻ ലോകംമുഴവനും അവനിൽ പ്രിയത്തോടുകൂടി അവനെ സഹായിക്കുവാൻ മുന്നിട്ടുവരും. ഒരുവൻ തന്നിലുള്ള അശക്തി, വ്യാധി എന്നിവയെപ്പററിയ എല്ലാവിചാരങ്ങളെയും ദൂരത്തിൽ കളയട്ടെ, എന്നാൽ ലോകത്തിലെ ഉത്കൃഷ്ടമുറപ്പുമുള്ള എല്ലാ സാമഗ്രികളും അവന്റെ കാലടിയിൽ കിടക്കുന്നതു കാണാം. ഒരുവൻ സദ്വിചാരങ്ങളോടു പരിചയിച്ചു തുടങ്ങട്ടെ; ദുഃഖത്തിലും അവമാനത്തിലും താഴ്ത്തുന്ന ദൗർഭാഗ്യം ഉടൻ അവനിൽ നിന്നു പറന്നുപോകുന്നതാണ്. ലോകം നിങ്ങളുടെ ഹൃദയത്തിൽ അപ്പപ്പോൾ മാറിക്കൊണ്ടിരിക്കുന്ന വിവിധചിത്രവർണ്ണങ്ങളെ പ്രദർശിപ്പി

ക്കുന്ന കണ്ണാടിയാണ്. ലോകം നിമിഷം പ്രതി നിങ്ങൾക്ക കാട്ടിത്തരുന്ന പലതരം നിറങ്ങൾ സദാപി ചലിച്ചുകൊണ്ടിരിക്കുന്ന നിങ്ങളുടെ വിചാരങ്ങൾക്ക തുല്യങ്ങളായ ചിത്രങ്ങളാകുന്നു.

കന്നത്തു ജനാർദ്ദനമേനോൻ

# ഒരു തെററായ ധാരണ

(തുടച്ച)



അവർ രണ്ടുപേരും കൂടി കുറെ നേരം ആ രാജ്യത്തിൽ കൂടി മുമ്പോട്ടു നടന്നുപോയി. എന്നിട്ടു ആ പ്രദേശത്തിലെ ങ്ങും വിശേഷപ്പെട്ട കെട്ടിടങ്ങളൊ, നഗരങ്ങളൊ ശില്പവിധാനവൈചിത്ര്യത്തിന്റെ അടയാളങ്ങളൊ കാണാഞ്ഞപ്പോൾ അസ്സുന്മാരുടെ ആശ്ചര്യം ഒന്നുകൂടി വർദ്ധിച്ചു. അസ്സുന്മാരുടെ ആശ്ചര്യഭാവം കണ്ടു ദേവദൂതൻ പറഞ്ഞു "ഈ പുതിയ ലോകത്തിലെ നിവാസികൾക്ക് ആഡംബരത്തിന്നു ലേശം മോഹമില്ല. പഴയ സമ്പ്രദായങ്ങളിലാണ് അവർക്ക് അധികം തൃപ്തിയുള്ളത്. അവരുടെ വീടുകൾ ചെറുതാണെങ്കിലും അവരുടെ ചുരുങ്ങിയ കുഡുംബങ്ങൾക്ക താമസിക്കാൻ ധാരാളം മതിയാവുന്നതാണ്. തങ്ങളുടെ അഹംഭാവത്തേയും കാണികളുടെ അസൂയയേയും വർദ്ധിപ്പിക്കത്തക്കതായ വലിയ കെട്ടിടങ്ങളൊന്നും അവർ പണിയിക്കാറില്ല. അവർ വീടുകൾ പണിയുന്നത് ഉപയോഗത്തിന്നുമാത്രമാണ്. ആഡംബരത്തിന്നു വേണ്ടിയല്ല". "ഈ സ്ഥിതിക്ക് ഇവരുടെ ഇടയിൽ നല്ല ശില്പികളൊ, ചിത്രമെഴുത്തുകാരൊ, പ്രതിമ നിർമ്മിക്കുന്നവരൊ ഇല്ലെന്നു തീർച്ചയായി. എന്നാൽ ഈ ശില്പവിദ്യകൾ അത്യാവശ്യങ്ങളല്ലാത്തതുകൊണ്ട് അവയൊന്നുമില്ലെങ്കിലും ഒരു വിധം കഴിച്ചുകൂട്ടാം. അതെങ്ങിനെയെങ്കിലുമാവട്ടെ, അധികം കലശലായ താമസം കൂടാതെ ഇവരുടെ ഇടയിൽ വെച്ച് ഏററവും വിവേകികളും ജ്ഞാനികളുമായ ആളുകളുമായി എന്നെ നിങ്ങൾ പരിചയമാക്കിത്തന്നാൽ കൊള്ളാം. വിശിഷ്ടപുരുഷന്മാരുമായിട്ടുള്ള സംഭാഷണം പോലെ ആനന്ദത്തെക്കൊടുക്കുന്ന വസ്തു ഭൂമിയിൽ ഇല്ല. ജ്ഞാനസമ്പാദനത്തിൽ എനിക്കുള്ള ആസക്തി പറഞ്ഞറിയിക്കാൻ ഞെരുക്കമാണ്" എന്ന് അസ്സുനാർ പറഞ്ഞു. "എന്തൊരസംബന്ധമാണു നീ പറയുന്നത്? ഈ ലോകത്തിൽ ജ്ഞാനമൊ? ഇവിടെ ജ്ഞാനമേ ഇല്ല. അതിന്ന് ആവശ്യവുമില്ല. യഥാർത്ഥജ്ഞാനമെന്നതു നമ്മുടെ സ്വന്തം മുറകളെയും അന്യന്മാർ നമ്മുടെ നേരെ അനുവർത്തിക്കേണ്ട മുറകളെയും പ്രതിപാദിക്കുന്ന ഒരു വിദ്യമാത്രമാണ്. ഇങ്ങിനെയുള്ള ജ്ഞാനംകൊണ്ട് ഇവിടെ എന്തു പ്രയോജനമാണുള്ളത്? ഇവിടെയുള്ളവരെല്ലാം തങ്ങളുടെ കൃത്യങ്ങളെ സഹജജ്ഞാനംകൊണ്ടു ശരിയായി അനുഷ്ഠിക്കുകയും അപ്രകാരം മററുള്ളവരും അവരുടെ കൃത്യങ്ങൾ ചെയ്യുമെന്നു വിശ്വസിക്കുകയും ചെയ്യുന്നു. ജ്ഞാനത്തിന്നു നിരർത്ഥമായ ജിജ്ഞാസയെന്നും ശൂന്യമായ വിമർശമെന്നും നിരർത്ഥം കല്പിക്കുന്നപക്ഷം ആവക സ

ന്തോഷങ്ങൾ അഹംഭാവം, വിഷയസുഖം അല്ലെങ്കിൽ ലോഭം തുടങ്ങിയവയിൽ നിന്ന് ഉത്ഭവിക്കുന്നതാകകൊണ്ട്, ഈ രാജ്യത്തിലുള്ളവൎക്ക് അവയിൽ ലേശം അഭിരുചിയില്ല" എന്നു ദേവദൂതൻ പറഞ്ഞു. "ഇതെല്ലാം ശരിയായിരിക്കാം. തങ്ങളുടെ സഹജീവികളുമായിട്ടുള്ള സംസൎഗ്ഗസുഖാനുഭവത്തിൽ വൈമുഖ്യത്തോടുകൂടിയും ഏകാന്തവാസത്തിൽ താല്പൎയ്യമുള്ളവരായിട്ടുമാണ് ഈ ലോകവാസികൾ കാണപ്പെടുന്നത്. ഓരോ കുഡുംബക്കാർ അയൽകുഡുംബക്കാരുമായി ഇടപഴകാതെ തങ്ങളുടെ വീട്ടിനുള്ളിൽ തന്നെ കാലംകഴിച്ചു പോരുന്നു" എന്ന് അസ്സനാർ പറഞ്ഞു. "അത് ഏററവും ശരിയായിട്ടുള്ളതാണ്. ഈ ലോകത്തിൽ സമുദായവ്യവസ്ഥയൊന്നുമില്ല. അതിന്നാവശ്യവുമില്ല. ജനങ്ങൾ തമ്മിൽ തമ്മിലുള്ള ഭയമൊ അല്ലെങ്കിൽ സ്നേഹമൊ ആണു സമുദായത്തിന്റെ മൂലകാരണം. ഈ ലോകത്തിലുള്ളവർ ഏററവും സൽസ്വഭാവികളായതുകൊണ്ട് അവൎക്ക് തമ്മിൽ തമ്മിൽ ഭയപ്പെടേണ്ട ആവശ്യമില്ല. പിന്നെ ഇവിടെയുള്ളവരെല്ലാം ഒരുപോലെ ധനസമ്പന്നന്മാരായതുകൊണ്ടു മററുള്ളവരുടെ സ്നേഹസമ്പാദനത്തിന് ഇവൎക്ക് ഒരു പ്രത്യേകകാരണവും ഇല്ല" എന്നു ദേവദൂതൻ പറഞ്ഞു. "അത് അങ്ങിനെയാവട്ടെ എനിക്ക് ഇവിടെ കാലംകഴിച്ചുകൂട്ടേണ്ടതായി വന്ന സ്ഥിതിക്കും ഈ ലോകത്തിൽ കലാവിദ്യകളൊ, ജ്ഞാനമൊ, സ്നേഹമൊ ഇല്ലാത്ത സ്ഥിതിക്കും എനിക്ക ബുദ്ധിമാനായ ഒരു ചങ്ങാതിയെ എങ്കിലും കിട്ടിയാൽ ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം. അയാളുടെ അനുഗ്രഹങ്ങൾ എന്നോടും എന്റെ അനുഗ്രഹങ്ങൾ അയാളോടും തമ്മിൽ പറഞ്ഞുകൊണ്ടു സുഖമായി കാലക്ഷേപം കഴിക്കാമല്ലൊ" എന്ന് അസ്സനാർ പറഞ്ഞു "ഇതു രണ്ടും കൊണ്ട് എന്താണു പ്രയോജനം? ജ്ഞാനസമ്പാദനത്തിനൊ, കോപ്പുഫലനിവൃത്തിക്കോ അല്ലെങ്കിൽ മുഖസ്തുതി പറയാനൊ വേണ്ടിയാണു മനുഷ്യർ തമ്മിൽ സംസാരിക്കുന്നത്. ഇതിൽ ഒടുവിലത്തെ ഉദ്ദേശങ്ങൾ രണ്ടും ചീത്തയായതുകൊണ്ട് ഈ ലോകത്തിൽ അനുവദിക്കപ്പെടുന്നതല്ല. ജ്ഞാനം ഇവിടെ ഇല്ലാത്തതുകൊണ്ട് അതിനെപ്പററി ഒന്നും തന്നെ പറവാനുമില്ലല്ലൊ" എന്നു ദേവദൂതൻ പറഞ്ഞു.

"എതു നിലയിലും ഈ രാജ്യവാസികൾ കൃതാൎത്ഥന്മാരായിരിക്കണമെന്നതിനു സംശയമില്ല. എന്തെന്നാൽ തങ്ങൾക്കുള്ള സ്വത്തുകൊണ്ട് അവർ തൃപ്തിപ്പെടുന്നു. കാരോഭത്തിന്റെ അഹവൃത്തിക്കു വേണ്ടുന്നതിലധികം ദ്രവ്യം നേടാൻ അവർ ശ്രമിക്കുന്നതെയില്ല. അതുകൊണ്ടു തങ്ങളുടെ ദയക്കു പാത്രമായി ഭവിക്കുന്നവരുടെ സ്ഥിതിയെപ്പററി അനുശോചിപ്പാൻ ഇവൎക്ക് ധാരാളം അവസരം ഉണ്ട്" എന്ന് അസ്സനാർ പറഞ്ഞു മുഴുവനാക്കുന്നതിനു മുമ്പായിത്തന്നെ വഴിയരികെ കിടന്നിരുന്ന ഒരു നിൎഭാഗ്യപക്ഷിയുടെ വിലാപങ്ങൾ അവനു കേൾക്കാറായി. ആ കൃപണൻ തന്റെ ഏററവും ദയനീയമായ സ്ഥിതിയെക്കുറിച്ചു ശാന്തതയോടുകൂടി പിറുപിറുത്തിരുന്നു. അസ്സനാർ ഉടനെ അവനെ സഹായിക്കാനായി ഓടിച്ചെന്നപ്പോൾ അവൻ ക്ഷയരോഗം പിടിച്ചു മരിക്കാറായി കിടക്കുന്നതു കണ്ടു. "യാതൊരു സഹായവും കൂടാതെ നിൎദ്ദോഷികളായ ജനങ്ങൾക്ക് ഇത്ര വലിയ കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടിവരുന്നതു വല്ലാത്ത ആശ്ചൎയ്യം തന്നെ" എന്ന് അസ്സനാർ ഉച്ചരിച്ചു. "നിങ്ങൾ ആശ്ചൎയ്യപ്പെടേണ്ട. അ

ങ്ങളുടെ അഹവൃത്തിക്ക് അത്യാവശ്യമായ സാധനങ്ങൾ മാത്രം ഉള്ളവരും ഏററവും പരിമിതമായ ആഹാരംകൊണ്ടു തൃപ്തിപ്പെടുന്നവരും ആയ ജനങ്ങൾ തങ്ങളുടെ പ്രാണധാരണത്തിന്നുള്ള ഭക്ഷണദ്രവ്യങ്ങൾ തങ്ങൾതന്നെ ഉപയോഗിക്കാതെ എനിക്കു ഭക്ഷിപ്പാൻ തരുന്നതായാൽ അത് ഏററവും വലിയ ഒരു അനീതിയായിരിക്കില്ലെ? അവർ ഒരു നേരത്തിന്നുള്ള ഭക്ഷണത്തിലധികം കരുതിവെക്കാറില്ല". എന്ന് മരിക്കാറായിക്കിടക്കുന്ന ആൾ പറഞ്ഞു. "തങ്ങളുടെ അത്യാവശ്യങ്ങൾക്കു വേണ്ടുന്നതിലധികം അവർ കരുതിവെക്കേണ്ടതായിരുന്നു. ഹാ! ഈ പറഞ്ഞതു ഞാൻ ഒരു നിമിഷം മുമ്പു പറഞ്ഞ അഭിപ്രായത്തിന്നു നേരെ വിപരീതമായിരിക്കുന്നുവെല്ലൊ. എന്റെ മനസ്സിൽ സംശയത്തെയും വ്യാമോഹത്തെയും ഉണ്ടാക്കിത്തീക്കുന്ന വസ്തുക്കളല്ലാതെ ഒന്നും ഞാൻ കാണുന്നില്ല. ഈ ലോകത്തിലെ ജനങ്ങൾക്കു തമ്മിൽ തമ്മിൽ ഉപകാരം ചെയ്യുന്നതിന്നുള്ള ആവശ്യം ഇല്ലാത്തതുകൊണ്ടു ഇവിടെ ഉപകാരസ്മരണ കൂടി ഒരു സൽഗുണമായി ഗണിക്കപ്പെടുന്നില്ല. എങ്കിലും ഇവക്കു വേറെ ഒരു വിശിഷ്ടഗുണം ഉണ്ട്. സ്വരാജ്യസ്നേഹം ഇവരുടെ ഇടയിൽ ഏററവും ആദരണീയമായ ഒരു സൽഗുണമാണെന്നു ഞാൻ വിചാരിക്കുന്നു" എന്ന് അസ്സനാർ പറഞ്ഞു. "അസ്സനാരെ! ഈ മാതിരി അസാമാന്യാഭിപ്രായങ്ങളെക്കൊണ്ടു നിന്റെ മൂഢതയെ വെളിപ്പെടുത്തുന്നതിനേക്കാൾ അധികം നല്ലതു മിണ്ടാതിരിക്കുകയാണ്. അവനവന്റെ കാര്യത്തിൽ അന്യന്മാരെക്കാൾ അധികം താല്പര്യവും ശ്രദ്ധയും ഉണ്ടാക്കിത്തീക്കുന്ന സ്വാർത്ഥപരതതന്നെയാണ് അന്യരാജ്യങ്ങളെക്കാളധികം [illegible] രാജ്യത്തെ സ്നേഹിക്കാൻ നമ്മെ പ്രേരിപ്പിക്കുന്നത്. സാർവ്വത്രികമായ ഔദാര്യം മാത്രമേ ദോഷരഹിതമായിട്ടുള്ളു. അത് ഇവിടത്തെ ജനങ്ങൾ ആചരിച്ചുപോരുന്നുണ്ട്." എന്നു ദേവദൂതൻ പരുഷമായ മുഖഭാവത്തോടുകൂടി പറഞ്ഞു. ഭഗ്നാശനായ അസ്സനാർ ദുഃഖപരവശനായിട്ട് ഇപ്രകാരം മന്ത്രിച്ചു. "ആശ്ചര്യം തന്നെ. എന്തുമാതിരി ജനങ്ങളുടെ ഇടയിലാണു ഞാൻ വന്നുചേർന്നത്? മിതഭക്ഷണം എന്ന ഒരു ഗുണമല്ലാതെ വേറെ ഒരു ഗുണവും ഞാൻ ഇവരിൽ കാണുന്നില്ല. ഈ ഗുണം തിര്യഗ്ജന്തുക്കളിലും ധാരാളം കാണുന്നുണ്ട്. വിനോദങ്ങളിലൊന്നിലെങ്കിലും ഇവക്ക് ആസക്തിയുള്ളതായി കാണുന്നില്ല. ധൈര്യം, ദാനശീലത, സ്നേഹം, സംഭാഷണചാതുര്യം, സ്വദേശസ്നേഹം തുടങ്ങിയുള്ള സൽഗുണങ്ങളിൽ ഒന്നെങ്കിലും ഇവരിൽ കാണപ്പെടുന്നില്ല. ദുർഗ്ഗുണങ്ങളുടെ പരിജ്ഞാനമില്ലാത്തവക്കു സൽഗുണങ്ങളുടെ സ്വഭാവജ്ഞാനവും ഉണ്ടായിരിക്കില്ലെന്ന് ഇതുകൊണ്ടു വിചാരിക്കേണ്ടിയിരിക്കുന്നു. അല്ലയോ ദേവദൂതാ! ഞാൻ ഏററവും സന്തോഷത്തോടുകൂടി വിചാരിച്ചു വന്ന എന്റെ ജന്മഭൂമിയിലേക്കുതന്നെ എന്നെ കൊണ്ടുപോയി ആക്കിയാലും. അള്ളാ സൃഷ്ടിച്ചിട്ടുള്ള ആ ലോകം മുഹമ്മദുനബിയുടെ ഭക്തികളെ സഹിച്ചു നിർമ്മിച്ചിട്ടുള്ള ഈ ലോകത്തെക്കാൾ എത്രയോ ഉൽകൃഷ്ടമായിട്ടുള്ളതാണ്. ക്രൂരത്വം, ഹിംസ, കോപം മുതലായതു ഞാൻ ഇപ്പോൾ സഹിച്ചുകൊള്ളാം. ഒരു സമയം അതിനെല്ലാം ഞാൻ പാത്രമായിരിക്കാം. സർവ്വജ്ഞനായ ഈശ്വരന്റെ ജ്ഞാനത്തെപ്പറ്റി അധിക്ഷേപിച്ചതിൽ ഞാൻ എന്റെ മൂഢതയെ മാത്രമേ വെളിപ്പെടുത്തിയതു. ഇനി മേലിൽ ഞാൻ [illegible]രാചാരങ്ങളിൽനിന്നു [illegible] പരം[illegible]

യ്യുന്നവരുടെ നേരെ ദയയോടുകൂടി അനുവത്തിക്കുന്നതാണ്".

അസ്സുനാർ പറഞ്ഞ് അവസാനിക്കുന്നതിന്നു മുമ്പായി ദേവദൂതൻ പ്രശാന്തഗംഭീരമായ മുഖഭാവത്തോടുകൂടി ഘോരമായ ഇടിമുഴക്കത്തോടുകൂടിയ ഒരു കൊടുങ്കാററിൽ മറഞ്ഞുകളഞ്ഞു. അസ്സുനാർ ഈ ഭയങ്കരമായ കാഴ്ച കണ്ട് അതിശയിച്ചു തന്റെ ചുററും നോക്കിയപ്പോൾ താൻ ആദ്യം ഏതു ദിക്കിലിരുന്നു വ്യസനിക്കാനും നിരാശപ്പെട്ടവാനും തുടങ്ങിയോ അതെ ദിക്കിൽ അതെ സ്ഥിതിയിൽ തന്നെയാണു താൻ നില്ക്കുന്നതെന്ന് അവന്നു മനസ്സിലായി. തടാകത്തിലേക്കു ചാടാൻ വേണ്ടി മുന്നോട്ടു വെച്ച അവന്റെ വലത്തുകാൽ അതെ സ്ഥിതിയിൽ ഇരിക്കുന്നു. ഇത്ര ക്ഷണനേരത്തിന്നുള്ളിൽ ദൈവം മുമ്പവിവരിച്ച തത്വപരമ്പരകളെ അവന്നു മനസ്സിലാക്കിക്കൊടുത്തു. അതിന്നു ശേഷം അവൻ മനസ്സമാധാനത്തോടുകൂടി ആ തടാകത്തിന്റെ തീരത്തിൽനിന്നു പോയി. തന്റെ ഭയങ്കരമായ വാസസ്ഥാനം വെടിഞ്ഞ് അവൻ തന്റെ സ്വന്തം രാജ്യമായ സെഗസ്സാൻ പട്ടണത്തിലേക്കു പോയി. അവിടെ അവൻ ജാഗ്രതയോടുകൂടി കച്ചവടം ചെയ്തുതുടങ്ങി. വിജനവാസംകൊണ്ടു സിദ്ധിച്ച അറിവിനെ അവൻ വഴിപോലെ ഉപയോഗിച്ചു. മൂന്നുനാലു കൊല്ലംകൊണ്ട് അവൻ ഒരു ധനികനായിത്തീൎന്നു. അവന്റെ കീഴിൽ വളരെ പണിക്കാർ ഉണ്ടായി. പട്ടണത്തിലെ പല ഭാഗങ്ങളിൽനിന്നും അവന്റെ സ്നേഹിതന്മാർ അവനെ കാണ്മാൻ വന്നു. അവൻ അവരെ നിന്ദിക്കാതെ ആദരവോടുകൂടിത്തന്നെ സൽകരിച്ചു. വളരെ കഷ്ടപ്പാടുകളോടുകൂടിയ അസ്സുനാരുടെ യൗവനദശ ധനസമൃദ്ധിയോടും സൌഖ്യത്തോടും കൂടിയ വാൎദ്ധക്യത്തിൽ പൎയ്യവസാനിക്കയും ചെയ്തു.

കെ. കുഞ്ഞുണ്ണിനായർ ബി. ഏ., ബി. എൽ

---

# കംസവധം

(തുടൎച്ച)

---

ചണ്ഡാത്മാ കലവില്ലു പാണികമലേ
കൊണ്ടും കുലച്ചാനസൌ
വിണ്ടോർ നോക്കിയിരിക്കവെ ചെവികഴി-
ച്ചൊന്നം വലിക്കം വിധൌ
പണ്ടെജ്ജനനി വമ്പിനാൽ വിരചിതം
ത്രൈയ്യംബകഛേദവും
കൊണ്ടാടുംപടി മൈഥിലിപരിണയ-
ഘോഷ്പം നിനച്ചീടിനാൻ.

വ്യാജാപേതം തദാനീം മധുരിപു ദലിതേ-
ഷ്വാസംഘോഷം നിനച്ചാ-
ലിശാ ശൌരേജ്ജയശ്രീ നവനവരണനാ-!
രംഭപുണ്യാഹവാദ്യോ
പോർ ചേരും വൈരിഭൂപാലകവിറയൽ വി
റക്കുന്നു, നഷ്ടതമോ കോ
ഭോജേന്ദ്ര സ്വൎഗ്ഗയാത്രക്കു പെരിയ പുറ-
പ്പാടുകൊട്ടോ ന ജാനേ.
ചിത്തുന്ന ചാപദലനേ പരിരക്ഷകന്മാ- (ർ
രൊന്നിച്ചുടൻ നിലവിളിച്ചു മുരത്തകോപം-
എന്തെന്തെടാ പശുപതസ്കരനില്ലനില്ലെ
ന്നരത്തമ്മദേന കലഹത്തിനണിഞ്ഞു തണ-
ഞ്ഞാർ

ചത്മാക്ഷൻ താനുമപ്പോൾ തെരുതെരെ
വിവിധൈധരായുധൈരോങ്ങിയും കൊ-
ണ്ടൽഭ്രാന്താൻ കണ്ടു യോധാൻ ധൃതിനി-
ധിപുറമെ പൂണ്ടു ഇന്ദ്രഹാസം
കെല്പോടാദായ ചേൺ താവിന കലചില
തൻഖണ്ഡശഃ മകം നിമേഷാ-
ലെപ്പേരും കൊന്നൊടുക്കിപ്പിതൃപതിപുരി-
യാത്രാക്കിനാനാത്തരോഷം.

ഈവണ്ണം വിവിധകൃതാപദാനഭ്രമാ
ഭ്രുഃയാസൌ ശകടമസങ്കടം പ്രപേദേ
സായാഹ്നേ കമലവിലോചനസ്തദാനീം
ദേവോപി ഗ്രഹപതിരസ്തഭൂധരേന്ദ്രം.
ദുഃഖം വിയോഗജനിതം വ്രജസുന്ദരീണാ-
മുൾക്കാമ്പിലാത്തുമതിദീർഘവിചിന്ത
(കൊണ്ടും
ലക്ഷ്മീശനും തദനു കംസനുമന്നിശായാം
പ്രക്ഷീണനിദ്രമുടനുഷതുരാപ്രഭാതം.
നേരേ നാരായണന്താന്തദനു ദിനമുഖേ
മല്ലവീരാതപമാനാം
ഭേരീകോലാഹലം കേട്ടടനുടനുടനിളകും,
കൌതുകോത്സാഹശാലീ
പാരാതെ ഭോജരാജം മഹിതതിറയുമായി
ച്ചെന്നു കണ്ടീടുകെന്നു.
ഞ്ഞാരോ ഗോപാലവൃദ്ധൈഃ സഹപിതര-
മയച്ചീടിനാൻ നന്ദഗോപം.
കൃതപാ സ കൃത്യമഖിലം ഉദ്ധവബാധകക്ഷ്യാ
യുക്തഃ സപൂർവ്വജനൊടും ചിലതോഴരോടും
പ്രസ്ഥായ മന്നിലുരചൊങ്ങിന മല്ലലീലാം
നിർദ്ധ്യാതുമുത്സുകമനാ നടകൊണ്ടുതെല്ലോ.

തദനു മനുജവൈരിതാനും തദാ രാജ
ധാനീമകം പൃക്ക തസ്യാമൊരൊ ചതുരാ
മിന്ദംഘ്യാപണാഗാരഭാഗാനതിക്രമ്യ മൈ
ക്കണ്ണിമാരൊക്കയും മേളമാളുന്ന വെൺമാളി
കാഗ്രേ കരേറി പ്രമോദേന തൂകുന്ന ലാജപ്ര
സൂനങ്ങൾ മൂർദ്ധാവിലേറെറഴുന്നള്ളുമപ്പോ
ളാരൊ പൌരലോകങ്ങൾ വാഴ്ത്തൽ പൂത
ച്ചുഗ്രതോ വന്നു ദേവൻ മഹാരാജനിങ്ങോ
ട്ടെഴുന്നള്ളിയാലും വിഭോ മല്ലരങ്ങിന്നിതോ
ഗമ്യതാം കേളിതോ ഗമ്യതാമെന്നിവണ്ണം
നിബദ്ധാദരം ഗൌരവപ്രൌഢികൊണ്ടും
ഭയംകൊണ്ടുമുക്തപാ വിശേഷേണ സമ്മാ
നിതാത്മാ സപത്മാലയാവല്ലഭോ മെല്ലമെ
ല്ലന്നസൌ ചൊല്ലെഴും മല്ലരങ്ങിന്മഹാഗോ
പുരദ്വാരമാസേദിവാൻ. കരധൃതമുസലം ത
ദാ രംഗവാതിക്കലാമ്മാറു തുംഗാചലാഭം
പ്രചണ്ഡാൽഭടാടോപമങ്ങുൽപലാപീഡ
മാം വാരണേന്ദ്രം മഹാഭീഷണം കണ്ടടോ
കേളിതാധോരണാ ദേഹിമാർഗ്ഗം നമുക്കെ
ന്നു പാവാനൊടാവോളമാഭാഷ്യ കോപിച്ചു
ലാവുന്തദാജ്ഞയാ കൊല്ലുവാനായടുക്കുന്നു
മത്തദ്വിപാധീശ്വരൻ മുമ്പിലാമ്മാറു ചെന്നു
മ്പെഴും കൊമ്പു രണ്ടും കരാംഭോരുഹാ
ഭ്യാം പിടിച്ചൊന്നിളക്കിപ്പുരമ്മസ്തകേ പ
ത്തു മൂന്നുറു സന്താഡ്യ മെന്മേൽ മിളൽ
ക്രോധമുൾക്കൊണ്ടു വാലും പിടിച്ചുത്തര
ക്രോശമാർഗ്ഗം ബലാൽ പിംബലിച്ചും ഭയ
ഭ്രാന്തി ഭാവിച്ചു നാഗേന്ദ്രമുമ്പിൽ ക്ഷണം
വീണെഴുന്നോറുമേററം ചിരിച്ചും കരുത്തോ
ടടുത്താശു ഹുങ്കാരവേഗാലിടംകാലിലാമ്മാ
റു ഭംഗ്യാ കളിച്ചും പുളച്ചീടിനാനേഷ പൂ
ർണ്ണോദയം. പ്രതിമുഹുരിതി ചലിലയാ രതമ
ഞ്ചേഷു ചേരുന്ന ഭൂപാലകന്മാരുടൻ വിസ്മ
യിച്ചഞ്ജസാ നോക്കമാറൊട്ടു നേരം ജഗ
ന്നാഥനും കൊള്ളിമീനെന്നപോലെ മഹാ
വാരണേന്ദ്രന്നിടത്തും വലത്തും തതോ മു
ന്നിലും പിന്നിലും വട്ടമിട്ടുച്ചകൈരെത്തുമു
ൾക്കോപശോണേക്ഷണം മർമ്മഭാഗങ്ങളിൽ
ചാരുതൃക്കൈകൾകൊണ്ടേ കുമക്കുന്ന ഘോ
രപ്രഹാരങ്ങളേല്ക്കും ദശായാമസൌ ലോ
ഹിതം തുപ്പിയും മോഹഭാരേണ വിൺമൂത്ര
ജാലം ചൊരിച്ചും ഗതശ്വാസനായിക്കണ്ണു
രണ്ടും മിഴിച്ചൊന്നു പാരം കരഞ്ഞുർവ്വരാമ
ണ്ഡലം വമ്പൊടാകമ്പയൻ പച്ചതാധീ

ശരൻ വേർപറിഞ്ഞാശു വീഴുന്നപോലെ
തടിച്ചൊരു കമ്മന്മരിച്ചാശു വീണീടിനാൻ.
കലിതരഭസമപ്പോളണഞ്ഞത്തുതാഭോഗമ
ക്കൊമ്പുരണ്ടും പറിച്ചമ്പിലേകം കൊടുത്ത
ഗ്രജന്നുഗ്രകോപാകുലം ചോരെടുത്തിട്ടമാ
ധോരണാനൊക്കയും കൊമ്പുകൊണ്ടു വ
ധിച്ചംബുജാക്ഷൻ വലന്തോളിൽ വെച്ചൊ
രു ദന്തപ്രഭാങ്കുരഗൌരാഭ്ഃദഹസ്തദാ ചാ
രുഭാഗീരഥീമിശ്രകാളിന്ദിതൻ വാരിപൂരം
കണക്കെ കനക്കപ്രകാശോദയം ചേർന്നു
ചൊല്ലാർന്നെഴും മല്ലരത്തിന്നകത്തു കടഴുന്ന
ള്ളി നില്ക്കുംവിധൌ തൂര്യഭേര്യാദ്യവാദ്യപ്ര
ഘോഷങ്ങളെങ്ങും മുഴങ്ങീടവേ രത്നമഞ്ചേ
ഷു ചേരുന്ന ഭൂപാലകന്മാരെയും പൊന്മ
യെ രാജമഞ്ചേ നിറഞ്ചേരുമൂത്തുംഗസിംഹാ
സനേ ചാലെ വീയിച്ച വെൺചാമരൌ
ഘം മഹാസേവകാമാത്യഭൃത്യൈഃ സമം
പ്രാഭവേനാസ്ഥിതം കംസനെത്തന്നെയും
ഖിന്നവക്ത്രാംബുജാനന്യമഞ്ചാസ്ഥിതാന
ന്തികേ ഹന്ത നന്ദാദിഗോപാലകന്മാരെ
യും തത്ര കണ്ടീടിനാൻ.

മല്ലാനാമശനിർന്നൃണാം നരവരഃ
സ്ത്രീണാം സ്മരോ മൂർത്തിമാൻ
ഗോപാനാം സ്വജനോസതാം ക്ഷിതിഭൃതാം
ശാസ്താ സ്വപിത്രോഃ ശിശുഃ
മൃത്യുർഭോജപതേർവ്വിരാഡവിദുഷാം
തത്ത്വം പരം ധീമതാം
വൃഷ്ണീനാം പരദേവതാ സ ശുശുഭേ
രംഗം ഗതഃ സാഗ്രജഃ

(തുടരും)

# സാഹിത്യകാലനിർണ്ണയം

(മേക്സ്മുള്ളരുടെ അഭിപ്രായം.)



മേക്സ്മുള്ളർ എന്ന പാശ്ചാത്യപണ്ഡിതരെപ്പററി കേട്ടിട്ടില്ലാത്തവർ പഠിപ്പുള്ള ഇന്ത്യക്കാരിൽ ആരും ഉണ്ടായിരിക്കയില്ല. ഹിന്തുക്കൾ വളരെ രഹസ്യമായി വെച്ചിരുന്ന വേദത്തെ പാശ്ചാത്യഭാഷയിൽ പരിഭാഷപ്പെടുത്തിയതിനാൽ പടിഞ്ഞാറൻനാട്ടിലെ പണ്ഡിതലോകത്തിൽ അദ്ദേഹം പ്രസിദ്ധനായിത്തീൎന്നു. പാശ്ചാത്യഭാഷാഭ്യാസം നമ്മുടെ നാട്ടിൽ പ്രബലപ്പെട്ടിരിക്കുന്ന ഇക്കാലത്തു പരിഷ്കൃതപണ്ഡിതന്മാരെല്ലാം വേദത്തെപ്പററി അല്പമെങ്കിലും അറിയുന്നതു മേക്സ്മുള്ളരുടെ ഗ്രന്ഥങ്ങളിൽനിന്നു മാത്രമാണു്. ഈ ഒരു സംഗതികൊണ്ടു തന്നെ അദ്ദേഹത്തോടു ഹിന്തുക്കൾ എന്നെന്നും കൃതജ്ഞരായിരിക്കേണ്ടതാണ്. ഇതിന്നുംപുറമെ, സംസ്കൃതസാഹിത്യത്തിലെ എല്ലാ വിഭാഗങ്ങളിലുമുള്ള പ്രാചീനഗ്രന്ഥങ്ങളെ മുഴുവൻ പര്യാലോചിച്ച് അവയെപ്പററി അനേകം വിമൎശനങ്ങളെഴുതി അദ്ദേഹം പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. ആ വക വിമൎശനങ്ങളിൽനിന്നു മാത്രമാണ്, സംസ്കൃതസാഹിത്യത്തിലുള്ള ഗ്രന്ഥസമുദായത്തെക്കുറിച്ച് ചരിത്രരീതിയിൽ നമുക്കു കുറച്ചെങ്കി

ല്ലം അറിവാനിടയായത്. പ്രാചീനകാലങ്ങളിലെ സംസ്കൃതകവികൾ ഊരും പേരും വെക്കാതെ എഴുതിവെച്ചിട്ടുള്ള ഗ്രന്ഥങ്ങളെ പരിശോധിച്ച്, ഒരാൾ മറ്റൊരാളുടെ ഗ്രന്ഥത്തിൽനിന്നുദ്ധരിച്ചിട്ടുള്ള ഉദാഹരണശ്ലോകങ്ങളെയും മറ്റും എടുത്ത് ഒരുവിധത്തിൽ വിദ്വത്സമ്മതമായ ഒരു കാലനിൎണ്ണയം ചെയ്വാൻ മേക്സ്മുള്ളർ ചെയ്തിട്ടുള്ള പരിശ്രമം വാചാമഗോചരമാകുന്നു. ചുരുക്കിപ്പറയുന്നതായാൽ മേക്സ്മുള്ളരുടെ കാലത്തും അതിന്നു പിന്നീടും സംസ്കൃതസാഹിത്യചരിത്രത്തെപ്പറ്റി ഗ്രന്ഥങ്ങളെഴുതീട്ടുള്ള എല്ലാ പണ്ഡിതന്മാൎക്കും ഒരു മാൎഗ്ഗദൎശിയായിരുന്നത് ആ മഹാനുഭാവൻതന്നെയാണ്. ഈ വിഷയത്തിൽ മേക്ഡൊനൽഡ് മുതലായ പല പാശ്ചാത്യപണ്ഡിതന്മാരും രമേശചന്ദ്രദത്തൻ മുതലായ പൌരസ്ത്യപണ്ഡിതന്മാരും വിസ്മരിക്കപ്പെടാവുന്നവരല്ലെങ്കിലും, അവരുടെയെല്ലാം പരിചയം മേക്സ്മുള്ളരുടെ പാരമ്പൎയ്യം വഴിക്കു സിദ്ധിച്ചതാണ്.

മേക്സ്മുള്ളരുടെ ഗ്രന്ഥങ്ങളിൽനിന്നു, സാഹിത്യചരിത്രത്തെപ്പറ്റി പലതും അറിയേണ്ടതുണ്ട്. വിക്രമാദിത്യമഹാരാജാവിന്റെ കാലം മുതല്ക്കുണ്ടായിട്ടുള്ള സംസ്കൃതകവികളുടേയും അവരുണ്ടാക്കീട്ടുള്ള ഗ്രന്ഥങ്ങളുടേയും കാലം ആ വക ഗ്രന്ഥങ്ങളിൽനിന്നറിയാവുന്നതാണ്. വിക്രമാദിത്യന്റെ കാലം നിൎണ്ണയിക്കുന്നതിന്നു "വിക്രമാബ്ദം" എന്ന പേരിൽ നടപ്പുള്ള സംവത്സരംതന്നെ പ്രമാണമാണെന്നു നാം വിചാരിക്കുന്നുണ്ടല്ലോ. വിക്രമാബ്ദത്തിലും ക്രിസ്താബ്ദത്തിലും ഇന്നത്തെ തിയ്യതിക്കു കഴിഞ്ഞിട്ടുള്ള സംവത്സരങ്ങളെ തട്ടിച്ചു നോക്കിക്കണക്കാക്കിയാൽ, ക്രിസ്തു ജനിക്കുന്നതിന്ന് അയ്മ്പത്താറുകൊല്ലം മുമ്പാണു വിക്രമാദിത്യൻ ജീവിച്ചിരുന്നതെന്നു കാണാം. പക്ഷേ, മേക്സ്മുള്ളരും മറ്റു പാശ്ചാത്യവിദ്വാന്മാരും ഇതു സമ്മതിക്കുന്നില്ല. വിക്രമാബ്ദത്തിന്റെ ആഗമം, സംസ്കൃതസാഹിത്യപ്രസിദ്ധനായ വിക്രമാദിത്യമഹാരാജാവിന്റെ പാരമ്പൎയ്യവഴിക്കല്ലെന്നും ആ സംവത്സരത്തിന്നു കാരണഭൂതനായ വിക്രമൻ ക്രിസ്തുവിന്നുമുമ്പു ജീവിച്ചിരുന്ന ഒരു വിക്രമരാജാവായിരിക്കണമെന്നുമാണ് അവരുടെ സിദ്ധാന്തം. ഈ സിദ്ധാന്തത്തെ അടിസ്ഥാനപ്പെടുത്തി മേക്സ്മുള്ളർ ചെയ്തിട്ടുള്ള കാലനിൎണ്ണയത്തിലെ ചില ഭാഗങ്ങൾ താഴെ ചേൎക്കുന്നു:—

ക്രി. അ. (A. D.) 550

വിക്രമാദിത്യൻ, അല്ലെങ്കിൽ ഹൎഷൻ. ഉജ്ജയിനിയിലെ രാജാവ്.

ക്രി. അ. (A. D.) 531—579

പൎഷ്യാരാജാവ്, തന്റെ രാജധാനിയിലെ രാജവൈദ്യനായ "ബാൎജയി" എന്ന വിദ്വാനെ, പഞ്ചതന്ത്രം തൎജ്ജമചെയ്യാനായി ഇന്ത്യയിലേക്കയച്ചു (1)

ക്രി. അ. (A. D.) 544

കോറാർയുദ്ധം. അതിൽവെച്ച് വിക്രമാദിത്യൻ മ്ലേച്ഛന്മാരെ പരാജയപ്പെടുത്തി. ഈ കൊല്ലത്തിൽത്തന്നെ തന്റെ വിജയത്തിന്നു ചിഹ്നമായി, മുമ്പു നടപ്പുണ്ടായിരുന്ന വിക്രമാബ്ദത്തെ "വിക്രമസംവൽ" എന്ന പേരിൽ നടപ്പാക്കി.

സിദ്ധസേനൻ എന്ന ജൈനപണ്ഡി

---

(1) "ബാൎജയി" ഇങ്ങിനെ പറയുന്നു:— എന്നെ ഇന്ത്യയിലേക്കയച്ചതു 'മൃതസഞ്ജീവനി' കൊണ്ടുവരാനായിട്ടാണ്. കൊണ്ടുവന്നതു പഞ്ചതന്ത്രമാണ്. ഈ ഗ്രന്ഥം വായിച്ചാൽ മരിച്ചവർകൂടി ജീവിക്കും;

തൻ ഇതിൽ വിക്രമാദിത്യനെ സഹായിച്ചു.

കാഷ്മീർരാജാവായ മാതൃഗുപ്തനും ഭർത്തൃമേണ്ഠൻ (ii) എന്ന കവിയും വിക്രമാദിത്യന്റെ സമകാലീനന്മാരാണ്.

കാളിദാസൻ ദിങ്നാഗന്റെയും, അസംഗൻ, വസുബന്ധു എന്ന രണ്ടു ബൌദ്ധഗ്രന്ഥകാരന്മാരുടെയും സമകാലികനാണ്.

634-ലെ ശാസനത്തിൽ കാളിദാസരെയും ഭാരവിയെയും പറ്റി പറഞ്ഞിരിക്കുന്നു.

6-ാം നൂറ്റാണ്ടിലുണ്ടായ ദണ്ഡി കാളിദാസരുടെ സേതുകാവ്യ(രഘുവംശമായിരിക്കാം)ത്തെ പ്രശംസിച്ചിരിക്കുന്നു.

കാളിദാസൻ ഭാസന്റെയും സൌമിലിയുടെയും പേരുകൾ എടുത്തു പറഞ്ഞിട്ടുണ്ട്.

ക്രി. അ. (A. D.) 587

വരാഹമിഹിരൻ മരിച്ചു. ഇദ്ദേഹം 476-ൽ ഉണ്ടായ ആര്യഭടന്റെ പേരു പ്രസ്താവിച്ചിരിക്കുന്നു. 505-ൽ ഉണ്ടായ രോമകസിദ്ധാന്തം, പൌലൂസ്. അല്. യുനാനി ഉണ്ടാക്കിയ പുലിശസിദ്ധാന്തം, വിഷ്ണുചന്ദ്രന്റെ 'വസിഷ്ഠസിദ്ധാന്തം, പൈതാമഹസിദ്ധാന്തം എന്നിവയുടെ പേരും ഉദ്ധരിച്ചിരിക്കുന്നു.

ക്രി. അ. (A. D.) 561-566

അമരകോശം ചീനഭാഷയിൽ പരിഭാഷപ്പെടുത്തി.

(ii) "ഹയഗ്രീവവധ" പ്രണേതാവായ ഭർത്തൃമേണ്ഠൻ, വിക്രമാദിത്യനാൽ രക്ഷിക്കപ്പെട്ടുവെങ്കിലും പിന്നീടു പ്രവരസേനനാൽ തോല്പിക്കപ്പെട്ടവനായ മാതൃഗുപ്തന്റെ ആസ്ഥാനപണ്ഡിതരായിരുന്നു.

(രാജതരംഗിണി; അ- 2)

ക്രി. അ. (A. D.) 598

ജ്യോതിഷികനായ ബ്രഹ്മഗുപ്തന്റെ അച്ഛൻ ജിഷ്ണു.

ദിങ്നാഗന്റെ മതത്തെ ഉദ്ദ്യോതകരൻ (ന്യായവാത്തികകത്താ) പരിശീലിച്ചു. ഉദ്ദ്യോതകരനെ സുബന്ധു (വാസവദത്താകത്താ)വും സുബന്ധുവിനെ ബാണഭട്ടനും പ്രശംസിച്ചിരിക്കുന്നു.

ക്രി. അ. (A. D.) 550-560

ശിലാദിത്യൻ എന്നും പ്രതാപശീലൻ എന്നും പേരുള്ള പ്രഭാകരവർദ്ധനൻ (മാളവരാജാവ്.) ഇദ്ദേഹത്തിന്റെ സഭയിലെ വിദ്വാന്മാർ മാധവഗുപ്തൻ, താരകൻ, സുഷേണൻ എന്നിവർ.

പ്രഭാകരവർദ്ധനന്റെ ജ്യേഷ്ഠപുത്രൻ രാജ്യവർദ്ധനനാണ്. ഇദ്ദേഹം മാളവരാജാവിനെ ജയിച്ചു. ഗൌഡരാജാവായ ഗുപ്തനാലോ, കണ്ണസുവർണ്ണരാജാവായ ശശാങ്കനാലോ താനും തോല്പിക്കപ്പെട്ടു.

ക്രി. അ. (A. D.) 610-650

ശിലാദിത്യൻ എന്ന ഹഷവർദ്ധനൻ പ്രഭാകരവർദ്ധനന്റെ കനിഷ്ഠപുത്രൻ. ഇദ്ദേഹത്തിന്റെ സഹോദരിയായ രാജ്യശ്രീയെ ഗ്രഹവർമ്മാവിന്നു കൊടുത്തിരുന്നു. രാജ്യശ്രീയുടെ ഭർത്താവിനെ മാളവത്തിലെ രാജാവ് നിഗ്രഹിച്ചു. ഹഷന്നു "ഭാണ്ഡി" എന്നൊരു മന്ത്രി ഉണ്ടായിരുന്നു. അദ്ദേഹവും, പ്രാഗ്ജ്യോതിഷത്തിലെ രാജകുമാരനായ ഭാസ്കരവർമ്മാവും തമ്മിൽ സ്നേഹമായി മഹാരാഷ്ട്രരാജാവായ പുലകേശിയോടു യുദ്ധം നടന്നു. അദ്ദേഹം ചീനസഞ്ചാരിയായ ഹ്യുയൻസ്യാംഗിന്റെ സമകാലീനൻ (629-645) ആകുന്നു.

കാവ്യാദശം- ദശകുമാരചരിതം ഇവയുടെ പ്രണേതാവായ ദണ്ഡി.

വാസവദത്താകത്താവായ സുബന്ധു

ഹർഷചരിതം, കാദംബരി, ചണ്ഡിശതകം, ഇവയുടെ കർത്താവായ ബാണൻ.

മയൂരൻ, ഭക്താമരസ്തോത്രകാരനായ മാനതുംഗൻ, നാരായണൻ, ആഢ്യരാജൻ.

ഭർത്തൃഹരി മരിച്ചു. (550) കാശികാകാരനായ ജയാദിത്യനും മരിച്ചു. (660)

ക്രി. അ. (A. D) 660

ബ്രഹ്മഗുപ്തൻ ജനിച്ചു.

ഇക്കാണിച്ചിട്ടുള്ള കാലനിർണ്ണയത്തിൽ ഇനിയും അല്പാല്പം സംശയങ്ങളുള്ളതായി പറഞ്ഞിരിക്കുന്നു. വിക്രമാദിത്യന്റെ കാലം അപ്രാചീനമായിപ്പറഞ്ഞതിൽ എത്രകാലംവിട്ടുപോയിരിക്കുന്നുവോ അത്രകാലത്തെ അപ്രാചീനത്വം ഇതിൽ സമ്മതിക്കാതെ കഴിയുന്നതല്ല. ഈ വ്യത്യയാനം, പാക്ഷ പാശ്ചാത്യർ പ്രാചീനതയെ ആദരിക്കാത്തതുകൊണ്ടു വന്നതായിരിക്കാം.

മിത്രഗോഷ്ഠീ.

പരേതനായ ബഹുമാനപ്പെട്ട

# വി. കൃഷ്ണസ്വാമി അയ്യർ

സി. എസ്സ്. ഐ.



അല്പകാലത്തിനുള്ളിൽ അനല്പമായ സമ്പത്തും അനശ്വരമായ യശസ്സും സമ്പാദിച്ചു യൂറോപ്യന്മാരുടെ ബഹുമാനത്തിനെന്നപോലെ ഭാരതീയന്മാരുടെ അഭിമാനത്തിന്നും വിഷയമായിതീർന്ന ഈ



പുരുഷസിംഹം ഇക്കഴിഞ്ഞ ഡിസമ്പർ 28-ാംനു- തന്റെ 48-ാമത്തെ വയസ്സിൽ ഇഹലോകവാസം വെടിയുക നിമിത്തം ഇന്ത്യക്കാൎക്കു വന്നിട്ടുള്ള നഷ്ടം ഒരുകാലത്തും തീൎത്താൽ തീരാവുന്നതല്ല. അഗാധമായ മേധയും, വിശാലമായ ഹൃദയവും, നിഷ്കളങ്കമായ പ്രകൃതിയും ഒത്തുകൂടിയ ഈ മഹാപുരുഷനെ ഇത്ര വേഗം അപഹരിച്ചുകൊണ്ടുപോയ ഹതവിധിയുടെ ദുശ്ചേഷ്ടിതം കഠിനത്തിലും കഠിനമായിട്ടുള്ളതാണ്. ദുസ്സഹമായ ഈ ദുഃഖം ഇത്ര പെട്ടെന്നു വരുമെന്ന് ഇന്ത്യക്കാരാരും സ്വപ്നേപി വിചാരിച്ചിരുന്നില്ല. എന്തുചെയ്യാം? അപ്രതിഹതമായി പ്രവഹിക്കുന്ന കാലഗതിയെ തടുത്തുനിൎത്തുവാൻ മനുഷ്യകീടങ്ങൾക്കു ശക്തിയില്ലല്ലൊ. അദ്ദേഹത്തിന്റെ ജീവിതം ഇന്ത്യക്കാൎക്കു സ്വാഭിമാനം വൎദ്ധിപ്പിക്കുന്നതും അവരിൽ ലയിച്ചുകിടക്കുന്ന ശക്തികളെ ഉൽബോധിപ്പിക്കുന്നതുമാകയാൽ അത് അവരുടെ ഹൃദയത്തിൽ പതിഞ്ഞുകിടക്കേണ്ടതാണെന്നു നിസ്സംശയമായി പറയാം.

മഹാശയന്മാരായ പുരുഷകേസരികളുടെ വിളനിലമായ തഞ്ചാവൂർജില്ലയിലുൾപ്പെട്ട തിരുവഡമരുതൂർ എന്ന ഗ്രാമമാണു കൃഷ്ണസ്വാമിഅയ്യരുടെ ജന്മഭൂമി. അദ്ദേഹത്തിന്റെ ജനനം 1863-ാമാണ്ടിലാണ്. ആദ്യകാലത്തെ വിദ്യാഭ്യാസം തഞ്ചാവൂർ, കുംഭകോണം എന്നീ സ്ഥലങ്ങളിലെ വിദ്യാലയങ്ങളിലായിരുന്നു. പിന്നീട് അദ്ദേഹം മ

മിരാശി പ്രസിഡൻസികോളേജിൽ ചേൎന്നു ബി.എ ക്കു പഠിക്കുകയും പത്തൊമ്പതാം വയസ്സിൽ ബി. എ. പാസ്സാവുകയും ചെയ്തു. 21-ാമത്തെ വയസ്സിൽ ബി എൽ പരീക്ഷയിലും ജയിച്ചു. മദിരാശി ഹൈക്കോർട്ടിൽ ഒരു വക്കീലാവുകയും ചെയ്തു.

വക്കിൽ പ്രവൃത്തിയിൽ വിജയം നേടുവാൻ ആദ്യത്തിൽ പല പ്രതിബന്ധങ്ങളും ബുദ്ധിക്ഷയത്തിന്നുള്ള സന്ദർഭങ്ങളും ഇദ്ദേഹത്തിന്നുണ്ടായിയെങ്കിലും "നഹികസ്തൂരികാമോദഃ ശപഥേനനിവാൎയ്യതേ" എന്ന ന്യായത്തെ അനുസരിച്ച് കാലംകൊണ്ട് ഇദ്ദേഹത്തിൻെറ യഥാൎത്ഥമായ യോഗ്യതയെ ജനങ്ങൾ അറിഞ്ഞുതുടങ്ങുകയും ആ യോഗ്യതക്കനുരൂപമായ പദവി ഇദ്ദേഹത്തിന്നു കിട്ടുകയും ചെയ്തു. കൃഷ്ണസ്വാമി അയ്യർ ഹൈക്കോർട്ടുവക്കീൽമാരുടെ ഒരു നായകനായിതീൎന്നു. 'ഭാഷ്യമയ്യങ്കാരുടെ ബുദ്ധിശക്തിയും, നോട്ടൻെറ വാഗ്വിലാസവും' ഒത്തുകൂടിയ ദേഹമാണു കൃഷ്ണസ്വാമി അയ്യരെന്ന് ഒരു മഹാശയൻ പറഞ്ഞിട്ടുള്ളതു വളരെ ശരിയായിട്ടുള്ളതാണ്. എതിരാളി അവിതൎക്കിതമായി കൊണ്ടുവരുന്ന വാദങ്ങളെപ്പോലും പെട്ടെന്നു ഖണ്ഡിപ്പാനുള്ള പ്രതിഭയും സാമൎത്ഥ്യവും അദ്ദേഹത്തിന്നൊന്നു വേറെതന്നെയാണ്. താൻ പിടിച്ച ഭാഗം സാധിപ്പാനുള്ള ന്യായങ്ങളെ മുഴവൻ അരാഞ്ഞു ക്രമപ്പെടുത്തി ശ്രോതാക്കന്മാരുടെ മനസ്സിൽ പതിയത്തക്കവണ്ണം പ്രകടിപ്പാൻ അദ്ദേഹത്തിന്നുണ്ടായിരുന്ന പാടവവും അനിതരസാധാരണമാണ്. എല്പെട്ട കാൎയ്യങ്ങളിൽ അതിയായ ശുഷ്കാന്തി അദ്ദേഹത്തിന്നു സ്വതസ്സിദ്ധമായിരുന്നു. പരോൽകൎഷാസഹിഷ്ണുക്കളായ ചില പുരോഭാഗികൾ അദ്ദേഹത്തിൻെറ ശുഷ്കാന്തിയെ ക്ഷമയില്ലായ്മയാണെന്നു പലപ്പോഴും വ്യാഖ്യാനിക്കാറുണ്ടായിരുന്നു. എങ്കിലും മനസ്സാക്ഷിയെ മാത്രം പ്രമാണിച്ചു ചെയ്യേണ്ടതു ചെയ്യാനൊരുങ്ങിയിരുന്ന അദ്ദേഹം മററുള്ളവരുടെ നിന്ദാപ്രശംസകൾക്കു വലിയ വിലയൊന്നും വെച്ചിരുന്നില്ല. വക്കീലിൻെറ നിലയിൽ അദ്ദേഹം വളരെ സമ്പത്തും ഖ്യാതിയും സമ്പാദിച്ചിട്ടുണ്ട്.

എന്നാൽ ഇപ്പറഞ്ഞ സംഗതികൾ കൊണ്ടല്ല കൃഷ്ണസ്വാമി അയ്യർ പൊതുജനങ്ങളുടെ പ്രീതിക്കും ബഹുമാനത്തിന്നും കൃതജ്ഞതക്കും പാത്രമായിതീൎന്നത്. കൃഷ്ണസ്വാമിഅയ്യരോളവും അതിലധികവും പണം നേടീട്ടുള്ള 'നിധിഭൃത'ങ്ങളിൽ കണികാണ്മാൻപോലുമില്ലാത്ത പല ഗുണങ്ങളും ആ മഹാശയന്നു സ്വാഭാവികങ്ങളായിരുന്നു. അവയിൽവെച്ചു പ്രധാനമായിട്ടുള്ളതാണ് അദ്ദേഹത്തിൻെറ ഔദാൎയ്യം. 'ഉദാരഹൃദയാനാം തു വസുധൈവ കുടുംബകം' എന്നു പറയുന്ന ഔദാൎയ്യലക്ഷണത്തെ പ്രവൃത്തികൊണ്ടു പ്രത്യക്ഷമാക്കീട്ടുള്ളവരിൽ പ്രഥമഗണനീയനാണ് ഈ മഹാപുരുഷൻ. സ്വപ്രയത്നംകൊണ്ടു സമ്പാദിച്ചിട്ടുള്ള ധനത്തിൽനിന്നു രണ്ടുലക്ഷത്തിലധികം ഉറുപ്പിക ധൎമ്മകാൎയ്യങ്ങൾക്കും മററുമായി പൊതുസ്വത്താക്കി നീക്കിവെപ്പാനുള്ള ധൈൎയ്യവും ഔദാൎയ്യവും കൃഷ്ണസ്വാമിഅയ്യരെപ്പോലെയുള്ള അപൂൎവ്വപുരുഷന്മാൎക്കെ ഉണ്ടാകയുള്ളു. സ്വാതന്ത്ര്യവും, സാധുക്കളിൽ അനുകമ്പയും അദ്ദേഹത്തിൻെറ പ്രവൃത്തികളിലെല്ലാം വ്യാപിച്ചുകാണുന്നതാണ്. അസത്യത്തിലുള്ള കഠിനമായ വിദ്വേഷം അദ്ദേഹത്തിന്നു സഹജമായിരുന്നു. ഈ ഗുണമാണു, യാതൊരു പ്രതിഫലേച്ഛയുംകൂടാതെ 'പൊളിഞ്ഞു പാപ്പരായിതീൎന്ന' ആർബത്ത്നാട്ടിൻെറപേരിൽ വ്യവഹാരം നടത്തുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. ആ പ്രവൃത്തിയു

ലും അദ്ദേഹത്തിന്റെ യശസ്സ് നാട്ടിലൊക്കെ പരക്കുകയും ജനങ്ങളുടെ ബഹുമാനം അതിരുകവിഞ്ഞു വർദ്ധിക്കുകയും ചെയ്തു.

വക്കീൽപ്രവൃത്തിയെ പുരുഷാർത്ഥമായിട്ടല്ല, വൃത്തിധർമ്മമായിട്ടാണ് അദ്ദേഹം കണക്കാക്കിയിരുന്നത്. അല്ലെങ്കിൽ ഇന്ത്യാരാജ്യത്തിന്റെ ശ്രേയസ്സിന്നു വേണ്ടപ്പെട്ട അനേകം ഏർപ്പാടുകളിൽ കച്ചകെട്ടി പുറപ്പെടുവാൻ അദ്ദേഹത്തിന്നു മനസ്സും സമയവും ഉണ്ടാകയില്ലായിരുന്നു. ഭാരതമഹാസഭയുടെ ശ്രേയസ്സിന്നായി അദ്ദേഹം വളരെക്കാലം പ്രയത്നിച്ചിട്ടുണ്ട്. മതിരാശിക്കാരുടെ പ്രാതിനിധ്യം വഹിച്ച് അദ്ദേഹം പല തവണയും മഹാസഭയിൽ ഹാജരാവുകയും പ്രധാനപ്പെട്ട വിഷയങ്ങളെപ്പററി പ്രൌഢങ്ങളായ പ്രസംഗങ്ങൾ ചെയ്കയുമുണ്ടായിട്ടുണ്ട്. ആരുടേയും മുഖംനോക്കാതെ അദ്ദേഹം തുറന്നുപറയുന്ന അഭിപ്രായങ്ങൾ ചില അവസരങ്ങളിൽ അവിനീതബുദ്ധികളായ ചില ചെറുപ്പക്കാരുടെ വൈരസ്യത്തിന്നു കാരണമായിട്ടില്ലെന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ നിഷ്കളങ്കതയെ അവരും അഭിനന്ദിക്കുകയെ ചെയ്തിട്ടുള്ളൂ. നാട്ടുകാരുടെ വ്യവസായാഭിവൃദ്ധിയിലും അദ്ദേഹം ശ്രദ്ധവെച്ചിരുന്നു. ഇപ്പോൾ നല്ല നിലയിൽ നടന്നുവരുന്ന ഇന്ത്യൻബാങ്കിന്റെ പ്രവർത്തകനും അദ്ദേഹംതന്നെയാണ്.

വിദ്യാഭ്യാസകാര്യത്തിൽ കൃഷ്ണസ്വാമി അയ്യർ ചെയ്തിട്ടുള്ള പരിശ്രമം ചില്ലറയല്ല. പത്തുകൊല്ലത്തോളം കാലം അദ്ദേഹം സർവ്വകലാശാലയിലേയും പരീക്ഷകസംഘത്തിലേയും മാറും അംഗമായിരുന്നിട്ടുണ്ട്. എന്നാൽ അദ്ദേഹം ആ വക സംഘങ്ങളിൽ അലങ്കാരം മാത്രമല്ലതാനും. എല്ലാവിഷയങ്ങളിലും ഒരുപോലെ പാണ്ഡിത്യമുണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ എല്ലാവരും ആദരിച്ചിരുന്നു. അദ്ദേഹം രണ്ടുപ്രാവശ്യം സർവ്വകലാശാലയുടെ പ്രതിനിധിയായി നിയമനിർമ്മാണസഭയിലേക്കു തിരഞ്ഞെടുക്കപ്പെടുകയും, അവിടെയും പല സംഗതികളിലും തന്റെ അസാമാന്യമായ ബുദ്ധിവൈഭവത്തെ പ്രകാശിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ സ്വന്തപരിശ്രമത്താൽ മൈലാപ്പൂരിൽ സ്ഥാപിച്ചിട്ടുള്ള സംസ്കൃതകോളേജും, വൈദ്യപാഠശാലയും അദ്ദേഹത്തിന്റെ സ്മരണയെ എന്നെന്നേക്കും നിലനിർത്തുന്നതാണ്. പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ പരിപൂർത്തിവന്നിട്ടുള്ള അദ്ദേഹത്തിന്നു സംസ്കൃതവിദ്യയിലും വളരെ പ്രതിപത്തിയുണ്ടായിരുന്നു. സംസ്കൃതവിദ്യാഭ്യാസംകൊണ്ടുണ്ടാകുന്ന ഗുണങ്ങളെ അദ്ദേഹം അനുഭവിച്ചറിഞ്ഞിരുന്നതിനാൽ അതിനെ അറിയാതെ വെറുക്കുന്ന പാതിപ്പരിഷ്കാരികളുടെ ദോഷം അദ്ദേഹത്തെ ബാധിച്ചിരുന്നില്ല. സർവ്വകലാശാല വകയായി 1911-ാമത്തു കൊല്ലത്തിലുണ്ടായ ഉപദേശപ്രസംഗം വായിച്ചാൽ അദ്ദേഹത്തിന്നു സംസ്കൃതസാഹിത്യത്തിലുണ്ടായിരുന്ന നൈപുണ്യം ഏറക്കുറെ അറിയാവുന്നതാണ്. സംസ്കൃത വിദ്യാഭ്യാസത്തിന്റെ അഭിവൃദ്ധിക്കായി മദിരാശിസർവ്വകലാശാലക്കാർ അടുത്ത കാലത്തു ചെയ്തിട്ടുള്ള ഏർപ്പാടുകളുടെ ജീവനും കൃഷ്ണസ്വാമിഅയ്യർതന്നെയാണ്.

ഇന്ത്യക്കാരെല്ലാവരും അസത്യം പറയുന്നവരാണെന്നു പരക്കെ ആക്ഷേപിച്ചു പറഞ്ഞ ഒരു രാജപ്രതിനിധിയുടെ വചനത്തെ ഖണ്ഡിപ്പാനായി നമ്മുടെ പുരാണേതിഹാസങ്ങളിലുള്ള ഉത്തമപുരുഷചരിതങ്ങളെ എടുത്തു കാണിച്ചു ഇന്ത്യക്കാരുടെ സദാചാരനിഷ്ഠയെ വെളിപ്പെടുത്തുവാനും ഈ മഹാശയൻ തന്നെയാണു സ

ധൈര്യമായി തുനിഞ്ഞത്. 'ആര്യചരിത'മെന്ന പുസ്തകം അന്നത്തെ പരിശ്രമം വഴിയായി ജനിച്ചതാകുന്നു. കൃഷ്ണസ്വാമി അയ്യർക്കു ഇന്ത്യയുടെ പൌരാണികചരിത്രത്തെപ്പററി എത്രമാത്രം അഭിമാനമുണ്ടായിരുന്നുവെന്നു ഇതിൽനിന്നു തെളിയുന്നുണ്ടല്ലൊ. വൈദികമായ ഹിന്തുമതത്തിൽ അദ്ദേഹത്തിന്നു അമിതമായ വിശ്വാസവും പ്രതിപത്തിയുമുണ്ടായിരുന്നു.

അനിതരസാധാരണങ്ങളായ ഈ മാതിരി യോഗ്യതകളെ ഗവൎമ്മേണ്ടിൽനിന്നും വേണ്ടതുപോലെ അറിയുകയും അഭിനന്ദിക്കുകയും ചെയ്തതുനിമിത്തം ഇന്ത്യക്കാൎക്കു കിട്ടാവുന്ന അത്യുന്നതങ്ങളായ പദവികളിലെത്തുവാനും അദ്ദേഹത്തിന്നു ഭാഗ്യമുണ്ടായി. 1909-ൽ അദ്ദേഹം മദിരാശിഹൈക്കോട്ടിലെ ഒരു ജഡ്ജിയായി നിയമിക്കപ്പെട്ടു. ആ സ്ഥാനത്തിലും അദ്ദേഹം അസാധാരണമായി പ്രകാശിച്ചു. എന്നാൽ അധികകാലം അദ്ദേഹത്തിന്നു ആ സ്ഥാനം വഹിപ്പാൻ സംഗതിവന്നില്ല. ഒരു കൊല്ലം കഴിയുമ്പോഴക്കു ഗവൎണ്ണരുടെ ആലോചനസഭയിലെ ഇന്ത്യൻസാമാജികസ്ഥാനം ഒഴിവാവുകയും കൃഷ്ണസ്വാമിഅയ്യർ ആ സ്ഥാനം ലഭിക്കുകയും ചെയ്തു. ആലോചനസഭാസാമാജികന്റെ നിലയിൽ നാട്ടുകാൎക്കു ഗുണകരങ്ങളായ പല കാൎയ്യങ്ങളും ചെയ്വാൻ കിട്ടിയിരുന്ന ശുഭാവസരം ഇത്ര സങ്കുചിതമായി പോയതു നാട്ടുകാരുടെ ഭാഗ്യദോഷമെന്നേ പറവാനുള്ളു. സാമാജികനായിരുന്നകാലത്തു ഗവൎണ്ണരുടേയും മററു സഭാംഗങ്ങളുടേയും തുഷ്ടിയും ബഹുമാനവും സമ്പാദിപ്പാൻ അദ്ദേഹത്തിന്നു പ്രയാസമുണ്ടായിട്ടില്ല.

കൃഷ്ണസ്വാമി അയ്യർ ബിരുദം കിട്ടുവാൻ വേണ്ടി പ്രയത്നിക്കുന്നവരുടെ കൂട്ടത്തിലല്ലായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ ഗുണഗണങ്ങളേയും ജനോപകാരശീലത്തേയും അഭിനന്ദിച്ചു ഗവൎമ്മേണ്ടിൽനിന്നു ഒരു 'കേസരിഹിൻഡ് മെഡൽ' സമ്മാനിക്കയും, ജോൎജ്ജുചക്രവൎത്തിതിരുമനസ്സുകൊണ്ടു ഡല്ലിപട്ടാഭിഷേകാഘോഷത്തിൽ വെച്ചു സി. എസ്സ്. ഐ. എന്ന ബിരുദം കല്പിച്ചുകൊടുക്കയും ചെയ്തിട്ടുണ്ടു. ഡർബാറിന്നായി ഡില്ലിയിലെക്കു പോയ ഈ മഹാശയന്നു പെട്ടെന്നുണ്ടായ അസ്വാസ്ഥ്യംനിമിത്തം ഡർബാറാഘോഷത്തിൽ ഹാജരാവാൻ സാധിക്കാതെയും ഉടനെ മദിരാശിയിലെക്കു മടങ്ങേണ്ടതായും വന്നു. സ്വഗൃഹത്തിലെത്തി പത്തുദിവസം കഴിയുമ്പോഴക്കു ചരമഗതിയും വന്നുചേൎന്നു. എത്ര ഗുണവാനായ പുരുഷന്നും മരണം അപരിഹരണീയമാണല്ലൊ.

> ഏകഏവസതാംദോഷഃ
> സഏവഹ്യസതാംഗുണഃ
> യദ്ധ്രിയേരൻകചിൽകാലേ
> ചിരകാലസ്ഥിതാഅപി

എന്നാണൊരു കവി പറയുന്നത്. ഈ മഹാശയനെസ്സംബന്ധിച്ചേടത്തോളം 'ചിരകാലസ്ഥിത'നാണെന്നുള്ള സമാധാനത്തിന്നുംകൂടി നിവൃത്തിയില്ലാതായിപോയി.

# ഭീമസിംഹന്റെ പുത്രി



സമയം അതിഭയങ്കരമായ അർദ്ധരാത്രി. ആകാശത്തിൽ കറുത്തിരുണ്ട മേഘങ്ങളെക്കൊണ്ടു നക്ഷത്രങ്ങൾ യാതൊന്നും കാണ്മാൻപോലുമില്ല. നിശീഥിനിയാകുന്ന രാക്ഷസിയുടെ ഭയങ്കരമായ അട്ടഹാസമൊ എന്നു തോന്നുംപോലെ ഇടിമുഴങ്ങുന്നതു കേൾപ്പാനുണ്ട്. മേഘങ്ങളുടെ ഇടയിൽക്കൂടി പ്രകാശിച്ചുകാണുന്ന മിന്നൽപിണരുകളല്ലാതെ നിബിഡമായ അന്ധകാരത്തിനു യാതൊരു വിഘ്നവും വരുത്തിയില്ല. മഴ ധാരമുറിയാതെ പെയ്യുന്നുണ്ട്. ഗംഗാനദിയുടെ ഉൽപത്തിസ്ഥാനമായ ഹരിദ്വാരത്തിന്നടുക്കെ ഹിമാലയതാഴ്‌വാരത്തിൽ 'സിദ്ധവനം' എന്ന സ്ഥലത്തു തന്റെ ആശ്രമത്തിൽ നിത്യാനുഷ്ഠാനങ്ങൾ എല്ലാം കഴിഞ്ഞു പുരാണഗ്രന്ഥങ്ങളും നോക്കിയിരിക്കുന്ന സനാതനമഹർഷിയുടെ ശ്രദ്ധയെ അതിദീനമായ ഒരു വിലാപസ്വരം ആകർഷിച്ചു. സമീപമുള്ള കാട്ടിൽ നിന്നു ചെന്നായ്ക്കൾ നിലവിളിക്കുന്നതൊ അല്ലെങ്കിൽ കാററിൽ വൃക്ഷങ്ങൾ ഇളകുന്നതൊ ആയിരിക്കണമെന്നു കരുതി ആദ്യം അല്പനേരം അനങ്ങാതെ ഇരുന്നു. പിന്നെ വ്യക്തമായി മഹർഷിക്കു ആ ആർത്തനാദം കേൾക്കാറായി. "ഈശ്വര! അർദ്ധരാത്രി സമയത്ത് അതിഭയങ്കരമായ ഈ കാട്ടിൽ കാററും മഴയും സഹിച്ചു ഞാൻ എങ്ങിനെയാണിരിക്കുന്നത്? ഈ ഭയങ്കരമായ സ്ഥലത്തു യാതൊരു സഹായവുംകൂടാതെ അലഞ്ഞു നടന്നു വല്ല ദുഷ്ടമൃഗങ്ങൾക്കും ഇരയായി തീരേണമെന്നൊ അങ്ങയുടെ സിദ്ധാന്തം! എന്നാൽ അങ്ങിനെ തന്നെ. മരണം മാത്രമാണ് എനിക്ക് ബന്ധു". മഹർഷിയുടെ സംശയങ്ങളെല്ലാം തീർന്നു. വേഗം ഗ്രന്ഥങ്ങളെല്ലാം താഴെ കെട്ടിവെച്ചു തന്റെ പലാശദണ്ഡും സമീപത്തിൽ ചുമരിന്മേൽ നിന്നു കാട്ടിലുള്ള ഒരു വിധം വൃക്ഷത്തിന്റെ കൊമ്പു കത്തിക്കൊണ്ടിരിക്കുന്നതും എടുത്തു പുറത്തെക്കിറങ്ങി കാട്ടിലേക്കു തിരിച്ചു. ഒരു വൃക്ഷച്ചുവട്ടിൽ വെള്ളവസ്ത്രം ധരിച്ചിരിക്കുന്ന ഒരു സ്ത്രീയെ മഹർഷിക്കു കാണാറായി. സമീപത്തിൽചെന്ന് അല്പം അകലെയായി മാറിനിന്നു. "പുത്രി! ആശ്വസിച്ചെഴുനീല്ക്കു. നിനക്കു സങ്കേതസ്ഥാനം ഞാൻ കാണിച്ചുതരാം" സമാധാനവാക്കുകൾ കേട്ടു സ്ത്രീ തല ഉയർത്തിനോക്കി. കഠിനമായ ദുഃഖവും ആ തരുണിയുടെ മുഖത്തിന്റെ സൌന്ദര്യശോഭയെ വർദ്ധിപ്പിക്കുന്നതേയുള്ളു. തലമുടി മുഴുവൻ ജടയായി പിരിച്ചിട്ടു ദേഹം ആസകലം ഭസ്മവും പൂശി കാഷായവസ്ത്രവും പലാശദണ്ഡും ധരിച്ചിരിക്കുന്ന ആ സിദ്ധനെക്കണ്ടു അവൾ പറഞ്ഞു. "പ്രഭോ! അങ്ങ് ആരാണെന്നു ഞാൻ അറിയുന്നില്ല. എങ്കിലും ഞാൻ വിശ്വാസത്തോടെ അങ്ങയുടെ പിന്നാലെ വരാം. ഏകാകിനി ആയി കാട്ടിൽ കിടന്നുഴലുന്ന ഒരു സ്ത്രീയെ രക്ഷിച്ചതിന് അങ്ങേക്കു പ്രത്യുപകാരം ഈശ്വരൻ ചെയ്യട്ടെ; എന്നാൽ സാധിക്കുന്നതല്ല." "വ്യസനമടക്കി ധൈര്യപ്പെട്ടു എന്റെ കൂടെ വരു! സർവ്വശക്തനായ ഈശ്വരൻ അനുഗ്രഹിക്കുന്നുവെങ്കിൽ നിന്റെ ദുഃഖം ഉടനെ ശമിക്കും. എന്റെ ആശ്രമത്തിൽ നിനക്കു

എല്ലാ ആപത്തുകളിൽനിന്നു രക്ഷ ലഭിക്കുന്നതാണ്. ഞാൻ നിന്നെ എൻെറ പുത്രിയെന്നപോലെ സ്നേഹിച്ചു രക്ഷിക്കും. വേഗത്തിൽ വരു!" സ്ത്രീ എഴുനീററു മഹർഷിയുടെ പിന്നാലെ ആശ്രമത്തിലെക്കു പോയി.

അവിടെ എത്തി അവളുടെ ഭക്ഷണത്തിന്നും ഉറക്കത്തിന്നും വേണ്ടുന്ന ഏർപ്പാടുകളെല്ലാം ശിഷ്യന്മാരെ ഏല്പിച്ചു മഹർഷി തൻെറ ഗ്രന്ഥങ്ങളെ വീണ്ടും നോക്കിയുംകൊണ്ടിരുന്നു. എങ്കിലും അന്നെത്തെ ദിവസം പതഞ്ജലിയുടെ മഹാഭാഷ്യത്തിലൊ വ്യാസൻെറ സൂത്രങ്ങളിലൊ അദ്ദേഹത്തിന്നു മനസ്സ നിന്നില്ല. താൻ അറിയാതെ തന്നെ പലെ ആലോചനകളും അദ്ദേഹത്തിൻെറ മനസ്സിൽ കടന്നുകൂടി. ആ സ്ത്രീയുടെ പൂർവ്വവൃത്താന്തം അറിവാൻ അതിയായ ഉൽകണ്ഠ ഉണ്ടായി. അല്പനേരം കഴിഞ്ഞശേഷം ശിഷ്യനെ സമീപം വിളിച്ചു "ആ സ്ത്രീ എന്തുചെയ്യുന്നു. ഭക്ഷണംകഴിച്ചുവൊ" എന്നു ചോദിച്ചു. "ഭക്ഷണം യാതൊന്നും വേണ്ട. ഭയംകൂടാതെ ഒരു സ്ഥലത്തു കിടന്നുറങ്ങിയാൽ മതി". എന്നാണു പറഞ്ഞത്. അതിന്നു വേണ്ടതെല്ലാം ചെയ്തിട്ടുണ്ട്. "ആകട്ടെ നീ പോയി ഉറങ്ങിക്കൊ നേരം അസമയമായിതുടങ്ങി." ശിഷ്യൻ നമസ്കരിച്ചു അകത്തേക്കു പോയി. തൻെറ ഗുരുനാഥൻ എവിടുന്നാണ് ഈ സ്ത്രീയെ കൂട്ടികൊണ്ടുവന്നതെന്നും അവൾ ആരാണെന്നും മററുമുള്ള ആലോചനകൾ ശിഷ്യൻെറ മനസ്സിലുമുണ്ട്. മഹർഷി പിന്നെയും ആലോചനയിൽ തന്നെയിരുന്നു. അല്പനേരം കഴിഞ്ഞശേഷം ഒരു ദീർഘനിശ്വാസത്തോടുകൂടി ഗ്രന്ഥങ്ങളെല്ലാം അതാതിൻെറ സ്ഥാനത്തു കെട്ടിവെച്ച് ഉറങ്ങുവാൻ പോകയും ചെയ്തു. ആ ദീർഘനിശ്വാസത്തിൻെറ കാരണമെന്തായിരിക്കണം. ആ സ്ത്രീയെ കണ്ടതിൽ ഈ അല്പനേരത്തിനുള്ളിൽ ഇത്ര ഗാഢമായ ഒരു ആലോചന ആ സിദ്ധൻെറ മനസ്സിൽ കടന്നുകൂടി ഇപ്രകാരം അദ്ദേഹത്തിൻെറ മനസ്സിന്നൊരിളക്കം വരുത്തുവാൻ കാരണമെന്താണ്? യോഗ്യനായ അദ്ദേഹത്തിന്ന് അരക്ഷിതയായ ഒരു സ്ത്രീയുടെ ദുഃഖത്തിൽ സഹതാപം തോന്നുന്നതിൽ അത്ഭുതപ്പെടുവാനില്ല. എങ്കിലും ലോകത്തിൽ സുഖവും ദുഃഖവും എന്നും കുരുപോലെയിരിക്കുമെന്നും സൂക്ഷ്മം ആലോചിച്ചാൽ ഇവിടെ മനുഷ്യർക്കുണ്ടാവുന്ന സന്തോഷത്തിന്നും സന്താപത്തിന്നും യാതൊരു വിലയില്ലെന്നും അവയെല്ലാം യഥാർത്ഥത്തിൽ പൂർവ്വജന്മകർമ്മങ്ങളുടെ ശക്തികൊണ്ടു മനുഷ്യൻെറ മനസ്സിൽ തോന്നുന്ന വ്യാപാരങ്ങൾ മാത്രമാണെന്നും അറിയുന്ന ഈ മഹാത്മാവിന്ന് ഇത്ര വലുതായ ഒരു വ്യഥ എങ്ങിനെയുണ്ടായി? അഥവാ ഈശ്വരൻെറ വിലാസങ്ങൾ ആരറിയും?

പ്രഭാതത്തിൽ കുളിച്ചു സന്ധ്യാവന്ദനങ്ങളെല്ലാം കഴിഞ്ഞശേഷം മഹർഷി ശിഷ്യനെ വിളിച്ചു "വിരോധമില്ലെങ്കിൽ എനിക്ക് ഒന്നു കാണുവാൻ ആഗ്രഹമുണ്ടെന്ന് ആ സ്ത്രീയോടു ചെന്നു പറയുക" എന്ന് ആജ്ഞാപിച്ചു. ശിഷ്യൻ പോയി മടങ്ങിവന്നു ഗുരുവിനെ ആ സ്ത്രീ കാത്തിരിക്കുന്നുണ്ട് എന്നറിയിച്ചു. ശിഷ്യനോടു വഴികാണിപ്പാൻ പറഞ്ഞു മഹർഷി ശിഷ്യൻെറ പിന്നാലെ ആ സ്ത്രീയുടെ മുമ്പിൽ എത്തി. മഹർഷിയെ കണ്ടപ്പോൾ അവൾ വേഗം എഴുനീററു യഥാവിധി ഉപചാരങ്ങളെല്ലാം ചെയ്തു "പ്രഭോ! രക്ഷ ഇല്ലാത്ത ഒരു സ്ത്രീയെ ആപത്തിൽ നിന്നു രക്ഷിച്ച മഹാത്മാവ് ആരാണെന്നറിവാൻ എനിക്കു ആഗ്രഹമുണ്ട്. വിരോധമില്ലെങ്കിൽ അങ്ങു ആരാണെന്നു എന്നോടു പറയണം. ക്ഷീണംകൊണ്ടും കഠിനമായ ദുഃഖംകൊണ്ടും, എന്നെ രക്ഷിച്ച ഭവാനോടു വേണ്ടതുപോലെ കൃതജ്ഞത കാണിപ്പാൻ എനിക്കിന്നലെ സാധിച്ചില്ല."

"ഞാൻ ഈ കാട്ടിൽ തപസ്സു ചെയ്യുന്ന ഒരു സന്ന്യാസിയാണ്. ഇവിടെ വന്നിരുന്നിട്ടു നാലഞ്ചുകൊല്ലമായി. എൻെറ കൂടെ ചില ശിഷ്യന്മാരും ഉണ്ട്. നിനക്കു എന്നാൽ കഴിയുന്ന ഉപകാരമെല്ലാം ചെയ്തു തരുവാൻ ഞാൻ ഒരുക്കമാണ്. നിൻെറ വ്യസനകാര

ണ്ടമെന്താണെന്ന് വിരോധമില്ലെങ്കിൽ എന്നോട്ട പറയാം."

സ്ത്രീ:— "ഞാൻ രാജസ്ഥാനത്തിലെ രാജപുത്രരാജാക്കന്മാരിൽ പ്രസിദ്ധപ്പെട്ട ഭീമപുരിയിലെ ഭീമസിംഹനെന്ന രാജാവിൻെറ ഏകസന്താനമാണ്. ചെറുപ്പത്തിൽ തന്നെ മാതാവു കാലഗതിയെ പ്രാപിച്ചു. അതുകൊണ്ടു വിശേഷിച്ചും ഞാൻ അച്ഛൻെറ പ്രേമഭാജനമായി തന്നെ വളൎന്നു. എനിക്കു ഏകദേശം പന്ത്രണ്ടു വയസ്സുകാലത്തു അച്ഛൻെറ രാജ്യം ശത്രുക്കൾ ആക്രമിച്ചു. എങ്കിലും നേരിട്ടു യുദ്ധം ചെയ്തു രാജ്യം കൈവശപ്പെടുത്തുവാൻ അവൎക്കു കഴിഞ്ഞില്ല. യുദ്ധം അവസാനിപ്പിക്കണമെന്നു അവർ എൻെറ അച്ഛനായ ഭീമസിംഹനോടു അപേക്ഷിച്ചു. വളരെ ദിവസമായി ഭയങ്കരമായ യുദ്ധംചെയ്തു സേനാനായകന്മാരുടേയും സൈന്യങ്ങളുടേയും അവശസ്ഥിതികണ്ടു ഇനി യുദ്ധം മതിയാക്കുന്നതു നല്ലതെന്നു തോന്നി അച്ഛനും സന്ധിക്കു സമ്മതിച്ചു. വളരെ ദിവസമായി ശത്രുവിൻെറ പെട്ടെന്നുള്ള ആക്രമത്തെ ശങ്കിച്ചു നിദ്രയില്ലാതെ ഇരിക്കുന്ന സൈന്യങ്ങളും എൻെറ അച്ഛനായ രാജാവും രാത്രി മനസ്സമാധാനത്തോടു കൂടി ഉറങ്ങുമ്പോൾ ശത്രുക്കൾ രാജധാനിയെ വളഞ്ഞു ഉള്ളിലേക്കു പ്രവേശിച്ചതുമാത്രമെ ഞങ്ങൾ അറിഞ്ഞുള്ളു. രാജധാനിയിലെ ഒരു ഭൃത്യൻെറ സഹായത്തോടു കൂടിയാണ് അവർ ഈ ചതിപ്രവൃത്തി ചെയ്തതെന്നു പിന്നെ അറിഞ്ഞു. ശത്രുക്കളുടെ സന്തോഷവും ഞങ്ങളുടെ പരിഭ്രമവും ഒരുപോലെ വൎദ്ധിച്ചു. കൂട്ടിലിട്ടിരിക്കുന്ന നരികളെ കാട്ടാളന്മാർ ആയുധംകൊണ്ടു കുത്തികൊല്ലുമ്പോലെ എൻെറ അച്ഛനേയും സൈനികന്മാരേയും അവർ വധിച്ചു. ഞാൻ കുട്ടിയായിരുന്നുവെങ്കിലും അന്നു കഴിഞ്ഞ കഥയെല്ലാം ഇപ്പോഴും എനിക്കു നല്ല ഓൎമ്മയുണ്ട്. ധീരന്മാരായ യോദ്ധാക്കൾ മുറിവേററു ദാഹം സഹിച്ച് ഒരു തുള്ളിവെള്ളം കിട്ടാതെ ദയനീയമായി നിലവിളിക്കുന്നതും ശത്രുക്കൾ സന്തോഷംകൊണ്ടുച്ചത്തിൽ ആൎത്തുവിളിക്കുന്ന ശബ്ദവും എല്ലാം എനിക്കിപ്പോഴും എൻെറ ചെവിയിൽ കേൾക്കുന്നുവെന്നു തോന്നുന്നു. ഏതായാലും എൻെറ കഥ പറഞ്ഞവസാനിപ്പിക്കട്ടെ. എന്നെ ആ തിരക്കിൽ നിന്നു അച്ഛൻെറ സൈന്യത്തിലുള്ള ഒരു യോദ്ധാവ് എടുത്തു പുറത്തേക്കു കൊണ്ടുവന്നു. പിന്നേയുള്ള കഥയൊന്നും എനിക്കു ഓൎമ്മയില്ല. ഞാൻ മോഹാലസ്യപ്പെട്ടു പോയിട്ടുണ്ടായിരിക്കണം." യുവതി സംസാരം നിൎത്തി ദീൎഘനിശ്വാസത്തോടു കൂടി സന്ന്യാസിയുടെ മുഖത്തേക്കു നോക്കി. "എൻെറ ശൈശവംമുതൽക്കുതന്നെ ഞാൻ ദുഃഖം അനുഭവിപ്പാൻ തുടങ്ങിയിരിക്കുന്നു എന്നു എൻെറ ചരിത്രം മുഴുവൻ കേൾക്കുമ്പോൾ അങ്ങെക്കു മനസ്സിലാവും. അന്നു ഞാൻ അനുഭവിച്ച കഷ്ടപ്പാടുകൾ ആലോചിച്ചാൽ ഇപ്പോഴും എൻെറ മനസ്സിൽ കണക്കില്ലാത്ത ഭയവും വ്യസനവും തോന്നുന്നു. എൻെറ ചരിത്രം മുഴുവൻ ഞാൻ പറഞ്ഞവസാനിപ്പിക്കട്ടെ. എന്നെ രക്ഷിച്ച ഭടൻ എന്നെ ഉദയപുരത്തിലെ രാജാവിൻെറ സമീപത്തിൽ എത്തിച്ചു. രണ്ടു നാലു കൊല്ലത്തോളം ഞാൻ ആ രാജധാനിയിലെ അന്തഃപുരത്തിൽ സുഖമായി കഴിച്ചു. ഉദയസിംഹൻെറ പട്ടമഹിഷി എന്നെ ഒരു സഹോദരിയെപ്പോലെ സ്നേഹിച്ചു രക്ഷിച്ചു. ഏകദേശം പതിനേഴ വയസ്സായപ്പോൾ എൻെറ ഭൎത്താവായ പ്രതാപസിംഹൻ എന്നെ വിവാഹം കഴിച്ചു. ഇദ്ദേഹം ഉദയസിംഹൻെറ സേനാനായകന്മാരിൽവെച്ചു പ്രസിദ്ധനായ ഒരു യോദ്ധാവാണ്. ഒരു കൊല്ലം സുഖമായി

ഞാൻ ഭർത്തൃഗൃഹത്തിൽ താമസിച്ചു. ആ കാലത്താണു മുഗൾചക്രവർത്തിയായ അക്ബർ രാജസ്ഥാനത്തെ ആക്രമിച്ചത്. രാജസ്ഥാനത്തിലെ രാജാക്കന്മാരെല്ലാം ഈ ആക്രമത്തെ എതിർത്തു. അനേകം പേർ തോററുപോയി. ചിലർ ഇന്നും എതിർത്തുവരുന്നു. പരാജയത്തെ സമ്മതിക്കാതെ സിദ്ധാന്തമായി ചക്രവർത്തിയുടെ സൈന്യങ്ങളെ എതിർത്ത രാജാക്കന്മാരിൽ പ്രധാനപ്പെട്ടവൻ ഉദയസിംഹനായിരുന്നു. ചക്രവർത്തിയുടെ സൈന്യത്തിന്റെ പ്രധാനഭാഗം ഗുലാംഖാൻ എന്ന യോദ്ധാവിന്റെ കീഴിൽ ഉദയപുരത്തെ ആക്രമിച്ചു. പ്രതാപസിംഹനും അദ്ദേഹത്തിന്റെ കീഴിലുള്ള ഒരു ചെറിയ സൈന്യവും ഈ വമ്പിച്ച സേനയോട് എതിർക്കേണ്ടി വന്നു. സംഘബലം മുഹമ്മദീയസൈന്യത്തിന്നധികമുണ്ടാകകൊണ്ടു പ്രതാപസിംഹന്റെ സൈന്യം ക്ഷണത്തിൽ നശിച്ചു തുടങ്ങി. ജീവനോടുകൂടി എന്റെ ഭർത്താവ് ഇരിക്കുന്നകാലം അദ്ദേഹം ശത്രുവിന്നു കീഴടങ്ങുന്നതല്ലായിരുന്നു. ഒടുവിൽ അദ്ദേഹത്തിന്നു കഠിനമായ ഒരു മുറിവേററു യുദ്ധം അസാദ്ധ്യമായി. ചക്രവർത്തിയുടെ സൈന്യം ക്ഷണത്തിൽ ഞങ്ങളുടെ സൈന്യത്തെ കീഴടക്കി. പ്രതാപസിംഹനെ യുദ്ധത്തിൽ തടവുകാരനായി പിടിക്കയോ അദ്ദേഹം യുദ്ധത്തിൽ മരിക്കയൊ ചെയ്തതെന്നു എനിക്കു നിശ്ചയമില്ല. യുദ്ധം കഴിഞ്ഞശേഷം ഗുലാംഖാൻ ബലാൽകാരമായി ഞങ്ങളുടെ ഭവനത്തെ ആക്രമിച്ചു. ഗൃഹത്തിൽ ആയുധം ധരിച്ച ഒരു രാജപുത്രയോദ്ധാവും ഉണ്ടായിരുന്നില്ല. ഏകാകിനിയായിരിക്കുന്ന എന്നെ സ്വാധീനപ്പെടുത്താൻ പല കൌശലങ്ങളും അവൻ പറഞ്ഞു നോക്കി. ഒരു രാജപുത്രരാജാവിന്റെ പുത്രിയും രാജപുത്രയോദ്ധാവിന്റെ ഭാര്യയും ആയ എനിക്കു മാനഹാനിയേക്കാൾ മരണം എത്രയോ യോഗ്യമാണെന്നും സംശയം കൂടാതെ എന്നെ വധിച്ചുകൊള്ളണമെന്നും ഞാൻ അവനോടു പറഞ്ഞു. "എന്റെ ഭർത്താവിനെ നിങ്ങൾ കൊന്നു. ഉദയസിംഹൻ ജീവിച്ചിരിക്കുന്നുണ്ടൊ എന്നുള്ള കാര്യം തന്നെ സംശയമാണ്. എനിക്കിനി ഒരു ശരണം ലോകത്തിലാരുമില്ല. ക്ഷണത്തിൽ നിങ്ങളുടെ ക്രൂരകൃത്യം നിങ്ങൾ നടത്തിക്കൊള്ളണം. മരണത്തിൽ എനിക്കു ഭയമില്ല. മഹായോഗ്യന്മാരായ അസംഖ്യം രാജപുത്രയോദ്ധാക്കളെ നശിപ്പിച്ച നിങ്ങളുടെ കയ്യിന്ന് ഒരു അബലയായ സ്ത്രീയുടെ വധം ഇത്ര പ്രയാസമായ കാര്യമോ?" എന്നു ഞാൻ അയാളോടു ഈർഷ്യയോടെ പറഞ്ഞതിന്നു "നിന്റെ ഭർത്താവു മരിച്ചിട്ടില്ല. കഠിനമായി മുറിപെററിട്ടെയുള്ളു. നീ എന്റെ അപേക്ഷയെ സ്വീകരിക്കാത്തപക്ഷം പ്രതാപസിംഹന്റെ മരണം നിശ്ചയം തന്നെ. ഗുലാംഖാനിന്റെ പ്രേമത്തെ ധിക്കാരമായി ഇതു വരെ ഒരു സ്ത്രീയും നിരസിച്ചിട്ടില്ല. ആദ്യമായി അപ്രകാരം നീ ചെയ്യാൻ ഒരുങ്ങുന്നതായാൽ അതിന്റെ ഫലം അനുഭവിക്കേണ്ടിവരും. ഇതുവരെ താണപേക്ഷിക്കുക എന്നതു ഗുലാംഖാൻ ചെയ്തിട്ടില്ല. എന്റെ അസാമാന്യമായ ധൈര്യവും പരാക്രമവും കണ്ടിട്ടു കൂടി നിന്റെ ഭർത്താവു സ്വന്തമനസ്സാലെ എനിക്കു കീഴടങ്ങിയില്ല. എങ്കിലും ഗുലാംഖാന്റെ ഭാഗ്യം ഉച്ചത്തിൽ തന്നെയാണു നില്ക്കുന്നത്. പ്രതാപസിംഹനെ ഞാൻ തന്നെയാണ് മുറിവേല്പിച്ചത്. എന്റെ നിശ്ചയം നിണക്ക് അറിയിച്ചുതന്നു. ഇനി നിന്റെ ഹിതംപോലെ ചെയ്യാം. നിന്റെ തീർച്ച എന്താണെന്നറിവാൻ ഞാൻ നാളെ രാവിലെ ഇവിടെ വരും. ഇങ്ങിനെ പറഞ്ഞ് തന്റെ വിശ്വസ്തഭൃത്യന്മാരിൽ അഞ്ചാറുപേരെ ആ ഗൃഹത്തിൽ കാവലാക്കി അവരോടു എല്ലാം, ഭദ്രമായി സൂക്ഷിച്ചുകൊള്ളുവാൻ പറഞ്ഞ് ആ നിഷ്ഠുരൻ എന്റെ മുമ്പിൽ നിന്നിറങ്ങിപ്പോയി.

(തുടരും)

പി. പി.

# जातिः ।

(अनुबन्धः)

जन्मना राजन्येनापि विश्वामित्रेण ब्राह्मण्यं कथमध्यगम्यतेति प्रतिपादयितुं विचित्रास्तास्ताः कथाः पुराणेषु वर्ण्यन्ते । प्रथमं तावद्वसिष्ठस्य कामदुघां होमधेनुमचीकमत विश्वामित्रः; अन्ते विफलाभिलाषोऽपि वत्सरसहस्राण्यनुष्ठाय गरिष्ठां तपश्चर्यामलभत ब्राह्मण्यमित्यादि ।

स्मृतिकारो मनुरपि वैवस्वतो राजन्य एव । 'इमं विवस्वते योगं' इत्यत्र 'विवस्वते सूर्याय, सर्वेषां क्षत्रियाणामादिभूताय' इति मधुसूदनादिभिर्व्याख्यातत्वात् । तस्य स्वधर्मातिक्रान्तं धर्मशास्त्राध्यापनं समर्थयितुं मीमांसकैः कुशलयुक्त्युपन्यासपुरःसरं महान् यत्न आस्थितः । अजातशत्रुः काशिराजो राजन्योऽपि बलाकस्य पुत्राद्गार्ग्यादपि ब्रह्मवित्तमोऽभूदिति कृत्वा गार्ग्यस्तच्छिष्यतामाशासितवानिति कथा कौषीतकिब्राह्मणोपनिषद्युपलभ्यते । शतपथब्राह्मणेपि दृप्तबलाकिं गार्ग्यमुद्दिश्यैषा कथैव वर्णिता । पञ्चालानां राजा प्रवाहनजैवालिः श्वेतकेतुमारुणेयं तत्पितरं च वाचोयुक्त्या पराजित्य ब्राह्मणैः कदाप्यविदितचरान् क्षत्रियैरेव विदितान् सिद्धान्तानेतौ श्रावितवानिति कथा छान्दोग्योपनिषद्यपि दृश्यते । विदेहराजस्य जनकस्यापि ब्रह्मवित्तमत्वं याज्ञवल्क्येनैवाभ्युपगतं; तथा च शतपथब्राह्मणे जनकस्य ब्राह्मण्यावाप्तिः स्पष्टमुक्ता । एवं क्षत्रियाणामपि ज्ञानविशेषात् केषाञ्चिदध्यापनाधिकारः सिद्ध इत्युपनिषद्भ्य एवावगम्यते । कालक्रमेण तु राजन्येषु योधवृत्तिमेवावलम्ब्य ज्ञानसंपादनपराङ्मुखेषु जातेषु ब्राह्मणैरेवात्मसादकारिषत सर्वेऽप्यधिकाराः । सम्यक् स्थापिते च सकृदेतेषामितरजातिभ्य उत्कर्षे पुनस्तस्य भङ्गो मा प्रसाङ्क्षीदिति प्रेक्षावद्भिरेतैर्जातिनियमेषु पूर्वाधिका बहवो निर्बन्धाः प्रावर्त्यन्त । न केवलमार्यजातीनां शूद्रजातेश्चान्योन्यमुद्वाहो न्यषेधि अपि तु आर्यजातिष्वपि तिसृषु परस्परपरिणयप्रतिषेधो ब्राह्मणानां स्वोत्कर्षस्थापनार्थमावश्यकोऽभूत् ।

एतादृशैर्वेदाननुशिष्टैरर्वाचीनकाले मन्वादिभिः प्रवर्तितैर्ब्राह्मणोत्कर्षपर्यवसायिभिर्जात्याचारनियमैर्विविधैरितरनिर्बन्धैश्च विगलितस्वातन्त्र्या निगळितप्राया जनाः प्राक्तनकाल एव तानुल्लिलङ्घयिषवोऽभूवन्नित्येतद्वत्सरसहस्रद्वितयात् पूर्वं हिन्दुदेशे सर्वत्र प्रतिष्ठां प्राप्तवतो बौद्धमतस्य प्रचारादुन्नेयम् । एतन्मतप्रवर्तको बुद्धोऽपि विश्वामित्रवज्जनकवच्च क्षत्रवंशोद्भूतो राजा सन्नपि विप्रधर्मे प्रवक्तृत्वमङ्गीकृतवानिति कुमारिळभट्टाचार्यैरुक्तम् । यथा, 'स्वधर्मातिरेकेण च क्षत्रियेण सता प्रवक्तृत्वप्रतिग्रहौ प्रतिपन्नौ' इति । अन्यत्रापि ।

बुद्धादेः पुनरयमेवातिक्रमोलङ्कारबुद्धौ स्थितः, येनैवमाह कलिकलुषकृतानि यानि लोके मयि निपतन्तु विमुच्यतां तु लोकः इति । स किल लोकहितार्थं क्षत्रियधर्ममतिक्रम्य ब्राह्मणवृत्तिं प्रवक्तृत्वं प्रतिपद्य प्रतिषेधातिक्रमासमर्थैर्ब्राह्मणैरननुशिष्टं धर्मं बाह्यजनानुशास्ति धर्मपीडामप्यात्मनोऽङ्गीकृत्य परानुग्रहं कृतवानित्येवंविधैरेव गुणैः स्तूयते' इति । बुद्धादनेकवर्षशतेन प्राक्कालिकयोर्जनकविश्वामित्रयोस्तत्श्चरितवैलक्षण्ये सत्यपि त्रयाणामपि तेषां ब्राह्मणोत्कर्षनिराकरणेच्छा तुल्यैवासीत् । बुद्धस्यान्यादृशी प्रसिद्धिस्तु ब्राह्मणकल्पितनियमानादरजन्या । विश्वामित्रजनकौ तु ब्राह्मणतुल्यकक्ष्यामेवारुरुक्षताम् । बुद्धः सर्वानपि जनान्, विशिष्य तु दरिद्रान् नीचांश्च, स्वमतसिद्धान्तानध्यापयामास । जातिविभागः केवलं लौकिकनिबन्धनतया तेनाभ्युपगतोऽभूत्; न च तदुल्लङ्घने तस्य निर्बन्धः । ब्राह्मणैस्तत्तदधिकारान् स्वायत्तीकृत्यावरवर्गेषु निष्कारणदारुणैर्दम्भवितन्यमानं परं नासहत बुद्धः । अथ स्वाधिकारलोपभीरवो ब्राह्मणाः प्रत्यवातिष्ठन्त 'कथङ्कारं क्षत्रियः प्रवक्तृत्वमाविशन्तुं शक्नुयात्? वेदानुशिष्टधर्मविरुद्धाचरणात् स महापातकी स्यात्' इति । बुद्धः स्वात्मोत्कर्षनिरपेक्षतया तैः सह कलहायानुयुञ्जान एव लोकहितैकतानतया वक्ष्यमाणान् स्वमतसिद्धान्तान् प्रख्यापयामास; ते च सिद्धान्ताः स्वयं राज्ञा सतापि स्वीयामुन्नतां स्थितिमनादृत्य निकृष्टतमैरपि जनैर्मैत्रीं कृतवता बुद्धमुनिना प्रख्यापितत्वात् सर्वेषां हृदयङ्गमा अभूवन् । 'जातमात्रमवश्यं नश्येत् । पुण्यं पापाज्ज्यायः । यावदात्मानमात्मीयमपि समस्तं हातुं मनुजः सज्जीभवति तावत् कामक्रोधादीन् नियच्छेत् । यथा गङ्गामेलिन्यश्चतस्रः कालिन्द्यादयो नद्यो जगत्पावन्यां जाह्नव्यां पतित्वैकीभवन्ति नामरूपरहिताश्च जायन्ते तद्वद् ब्राह्मणाद्या जातयोऽपि तथागतस्य भगवतो नीतौ प्रविष्टमात्रा एव लुप्तभेदा भवन्ति । ब्राह्मणस्य तदन्यवर्णस्य च न तावान् भेदो यावान् सुवर्णमृत्तिकयोस्तेजस्तिमिरयोर्वा । ब्राह्मणोऽपि चण्डालवदेव स्त्रीप्रसूतः मृतो 'ब्राह्मणस्तदितरतुल्यमशुचि'रित्युपेक्ष्यते । को भेद उभयोः? यदि ब्राह्मणानां पुण्यपापनियमातिक्रमः शक्यः, यदि तत्कृतं पापं पुण्यमेव परिणमेत्, तदा स्यादाशास्यं ब्राह्मण्यम् । सर्वेऽपि प्राणिनस्तुल्यमनुकम्प्याः । अस्मन्मतमन्तरिक्षसदृक्षम्; तत्रावकाशः पुंसां स्त्रीणां बालानां कन्यानां दरिद्राणां धनिनां वा सर्वेषां' । ब्राह्मणपारतन्त्र्याद्विविग्नचेतसा ... धीनानां जनानां राजमुख्यादेतादृशसौगतसिद्धान्तश्रवणं स्वागतमेवाभूत् । जातिः पिशाचीव सर्वार्थसिद्धिसिद्धान्तमान्त्रिकेणोच्चाटिताभूत् । चोराः किराताः पह्लवः कुणयः कुलटाः कृपणा याचका रोगिणश्च सर्वे तं परिवव्रुः । राजानोऽपि केचित् स्वपापप्रायश्चित्ताचरणायैनं प्रपेदिरे । श्रोत्रियाग्रेसरैरपि भूसुरैर्बुद्धमुनेरग्रे स्वमज्ञानमद्धाभ्युपगतम् । आर्यसमाज एव तदा विपर्यासमगादधरोत्तरतां च हिन्दुसभा । भारतखण्डे प्रथिता जनपदाः शूद्रवंश्यानां राज्ञामधीनीबभूवुः । तदुपयुक्ता भाषा अपि संस्कृताद्भिन्नाः प्राकृतपाल्यादिरीत्या प्रववृतिरे । चैत्यप्रासादा हिन्दुदेशे सर्वत्रापि प्रतिष्ठां प्रापुः; तत्र सर्वेषामपि जनानां सुलभोऽभूदवकाशः । किं बहुना चिरमयं बुद्धमतप्रचारः प्रावर्त्ततेति न ख्यात

ते निश्चेतुम् । पञ्चशत्यधिकवर्षसहस्रात् प्रागिह्यागतवता फाहियनाख्येन चीनादेशीयेन तदानीमेवात्र कुत्रचित् ब्राह्मणाधिकारस्य पुनरुज्जीवनचिह्नान्युपलभ्यान्यासन्निति लिखितमास्ते। ततो वर्षद्विशत्यनन्तरमागतोऽन्यो बुद्धमतं पातोन्मुखमालोकितवानित्यलिखन् । ब्राह्मणानां प्राक्तनाधिकाराः सर्वेऽपि प्रागेव प्रायः प्रतिलब्धा अभवन् । तदावतीर्णैराचार्यभगवत्पादैरद्वैतमतसिद्धान्तस्थापनया बौद्धसिद्धान्तः समूलकाषं कषितोऽभूत् । हिन्दुजनाचाराः प्राग्वन प्रावर्त्तिषत । अद्य बुद्धमतानुसारिणः सिंहळदेशे नेपाळदेशे तिबत्तदेशे चीनादेशे च सन्ति बहुशो नान्यत्र । क्षीयमाणे च क्रमेणात्र बुद्धमतप्रचारे पुनर्ब्राह्मणैः प्राचीनजात्याचाराः पूर्वाधिकनिर्बन्धेन प्रवर्त्तयाञ्चक्रिरे ; प्रदेशे च तैर्बुद्धमताविर्भावात् पुरेव भूदेवभूयम् ; परन्तु तत्कृतजातिनिबन्धनाया भङ्गो जातचर एवाभूत् । मन्वादिभिर्ब्राह्मणक्षत्रियवैश्यशूद्रभेदेन व्यवस्थापिते नाममात्रतस्तदवस्थेऽपि चातुर्वर्ण्ये बुद्धमतप्रचारकालजनितसामुदायिकाचारसाङ्कर्येण जातिभेदः प्राधान्येनैक एवाभवत् एकतः शुद्धा ब्राह्मणजातिरन्यतो मिश्रास्तदितरजातय इति । शुद्धा क्षत्रियजातिर्वैश्यजातिश्च बहुषु देशेषु लुप्तप्रायैवाजनि; अब्राह्मणाः सर्वेऽप्यवरवर्णतयागाणिषत । केवलराजन्याः केवलवैश्या वा न विद्यन्तेऽद्यत्वे हिन्दुदेशे । तथात्वाभिमानिभिर्विश्वामित्रगोत्रता भार्गवगोत्रता च तत्र तत्र येदानीं प्रख्याप्यते सापि नातीव विश्वसनीयेति केचिदाहुः । तदास्तां, शुद्धा शूद्रजातिरपि दुर्लभैवैतत्काले । स्मृत्युक्तोऽन्त्यजोऽपि शूद्रः सङ्कीर्णवर्णेभ्यो बहुशः शुद्धिमत्तरः । तदुक्तं मनुना— 'व्यभिचारेण वर्णानामवेद्यावेदनेन च । स्वकर्मणां च त्यागेन जायन्ते वर्णसङ्कराः । सङ्कीर्णयोनयो ये तु प्रतिलोमानुलोमजाः । अन्योन्यव्यतिषक्ताश्च तान् प्रवक्ष्याम्यशेषतः । सूतो वैदेहकश्चैव चण्डालश्च नराधमः। मागधः क्षत्तृजातिश्च तथा योगव एव च । एते षट् सदृशान् वर्णान् जनयन्ति स्वयोनिषु । यथा त्रयाणां वर्णानां द्वयोरात्मास्य जायते । आनन्तर्यात् स्वयोन्यां तु तथा बाह्येष्वपि क्रमात् । ते चापि बाह्यान् सुबहूंस्ततोऽप्यधिकदूषितान् । परस्परस्य दारेषु जनयन्ति विगर्हितान् । यथैव शूद्रो ब्राह्मण्यां बाह्यं जन्तुं प्रसूयते । तथा बाह्यतरं बाह्यश्चातुर्वर्ण्ये प्रसूयते' इत्यादि, । अतः प्रतीयते निकृष्टवर्गसङ्गेन स्त्रीणामधिकपातित्यमिति । अत एवोक्तं— 'शूद्रायां ब्राह्मणाज्जातः श्रेयसा चेत् प्रजायते । अश्रेयान् श्रेयसीं जातिं गच्छत्यासप्तमाद्युगात्' इति । शूद्राद् ब्राह्मण्यां जातास्तु शश्वद्धिश्चबाह्याश्चण्डाला एव, येषां वृत्तिरेवं निर्दिष्टा— 'चण्डालश्वपचानां तु बहिर्ग्रामात् प्रतिश्रयः । अपपात्राश्च कर्तव्या धनमेषां श्वगर्दभम् । वासांसि मृतचेलानि भिन्नभाण्डेषु भोजनम् । कार्ष्णायसमलङ्कारः परिव्रज्या च नित्यशः । न तैः समयमन्विच्छेत् पुरुषो धर्ममाचरन् । व्यवहारो मिथस्तेषां विवाहः सदृशैः सह । अन्नमेषां पराधीनं देयं स्याद्भिन्नभाजने । रात्रौ न विचरेयुस्ते ग्रामेषु नगरेषु च । दिवा चरेयुः कार्यार्थं चिह्निता राजशासनैः । अबान्धवं शवं चैव निर्हरेयुरिति स्थितिः' इति । चातुर्वर्ण्यस्य शुद्धिस्त्वेवमुक्ता मनुना— सर्ववर्णेषु तुल्यासु पत्नीष्वक्षतयोनिषु । आनुलोम्येन संभूता जात्या ज्ञेयास्तयैव ते' इति । ब्राह्मणादिजातिषु चतसृ-

ष्वपि समानजातीयासु यथाविधि कृतोद्वाहा-
स्वक्षतयोनिषु ब्राह्मणेन ब्राह्मण्यां क्षत्रियेण
क्षत्रियायामित्याद्यानुलोम्येन जाता एव माता-
पितृसमानजातीया भवन्तीति ब्राह्मणादिजा-
तिलक्षणोक्तिरवयवसंस्थानस्य गवाश्वादिवत्तदभि-
व्यञ्जकत्वाभावाद् बोध्या । अथ ब्राह्मणेन क्ष-
त्रियायां क्षत्रियेण वैश्यायां वैश्येन शूद्राया-
मित्यानुलोम्येनाव्यवहितजातीयासु भार्यासूत्पा-
दिताः पुत्रा मातृदोषाद्गर्हिता अपि पितृसदृशा
एवेत्याह मनुः । 'स्त्रीष्वनन्तरजातासु द्विजैरु-
त्पादितान् सुतान् । सदृशानेव तानाहुर्मातृ-
दोषविगर्हितान्' इत्यनन्तरासु जातानां विधिमु-
क्त्वा व्येकान्तरासु जातानामपि विधिं 'ब्राह्मणा-
द्वैश्यकन्यायामम्बष्ठो नाम जायते । निषादः
शूद्रकन्यायां यः पारशव उच्यते' इत्यादिना
प्रतिपादितवान् । अथ प्रतिलोमजानपि बहून्
क्षत्रियाद्विप्रकन्यायां सूतो भवति जातितः ।
वैश्यान्मागधवैदेहौ राजविप्राङ्गनासुतौ इत्या-
दिना निर्दिश्य 'प्रसाधनोपचारज्ञमदासं दास-
जीवनम् । सैरन्ध्रं वागुरावृत्तिं सूतेदस्युरयो-
गवे' इत्यादिना तेषां वृत्तीरपि कल्पितवान् ।
एवं जातिनिबन्धनासु वृत्तिषु कल्पितासु चि-
राद्वृत्तिनिबन्धना जातयोऽपि बहुविधाः प्रादु-
र्बभूवुः । वृत्तयो व्यवसायाश्च जातिनिबन्धना
एवेति न शक्यं व्यवस्थापयितुम् । यथाय-
था जनसमुदाये परिष्काराभिवृद्धिर्जायते तथा
तथा व्यवसायाश्च बहुलीभवन्ति । एवंस्थिते
काचिज्जातिः काञ्चिदेव वृत्तिमनुतिष्ठेदिति नि-
यमकल्पनया सामुदायिकपरिष्काराभिवृद्धिर्ब-
हुशो व्याहता स्यात् । अत एव खल्विदा-
नीं स्वस्वजातिनिरपेक्षमेव जनैर्यथेच्छं वृत्तय
आद्रियन्ते । पूर्वकाले हि ब्राह्मणानामेव सर्वथा
प्रामाण्यमभूत् ; त एव च सर्वेषां वर्णानां यथा-
शास्त्रं जीवनोपायं ज्ञात्वोपदिष्टवन्तः । अत ए-
वाह मनुः— 'सर्वेषां ब्राह्मणो विद्याद्वृत्त्युपायान्
यथाविधि । प्रब्रूयादितरेभ्यश्च स्वयं चैव तथा
भवेत्' इति ; 'वैशेष्यात् प्रकृतिश्रैष्ठ्यान्नियमस्य
च धारणात् । संस्कारस्य विशेषाच्च वर्णानां ब्रा-
ह्मणः प्रभुः' इति च । एवं सर्ववर्णप्रभुभिः स-
र्ववर्णवृत्त्युपायप्रवक्तृभिश्च ब्राह्मणैः स्वीयवृत्त्यु-
पायस्थिरीकरणायैवाध्ययनाध्यापनयजनयाज-
नदानप्रतिग्रहरूपाणां षण्णां कर्मणां मध्येऽध्याप-
नयाजनप्रतिग्रहरूपाणि त्रीणि जीवनोपायभू-
तानि स्वायत्तीकृतानीति सुव्यक्तमेव । स्मर्य-
ते ह्येवं "अध्यापनं चाध्ययनं यजनं याजनं
तथा । दानं प्रतिग्रहश्चैव षट् कर्माण्यग्रजन्म-
नः । षण्णां तु कर्मणामस्य त्रीणि कर्माणि
जीविका । याजनाध्यापने चैव विशुद्धाच्च प्र-
तिग्रहः इति । स्वार्थैकपरायणैर्ब्राह्मणैः प्रे-
क्षावद्भिः स्वजीविकाभूतान्येतानि कर्माणि य-
थान्ये नानुतिष्ठेयुर्यथा च तैर्नोपजीवेयुस्तथा
तेष्वनधिकारोऽप्यन्येषामाम्नातः ; यथा । 'त्र-
यो धर्मा निवर्तन्ते ब्राह्मणात् क्षत्रियं प्रति ।
अध्यापनं याजनं च तृतीयश्च प्रतिग्रहः ।
वैश्यं प्रति तथैवैते निवर्तेरन्निति स्थितिः ।
न तौ प्रतिहितान् धर्मान् मनुराह प्रजापतिः'
इति तत्र षण्णां कर्मणां मध्ये येषु ब्राह्मणा-
नामेवाधिकार इति तैरेव व्यवस्था कृता
तान्येव त्रीण्यध्यापनयाजनप्रतिग्रहरूपाणि जी-
वनौपयिकानि भवन्ति, न त्वध्ययनयजनदा-
नानीति स्पष्टमेवैतत् ।

(शिष्टमग्रे)

केरळवर्मा, सि. एस्. ऐ.

# മംഗളോദയം

**വരിസംഖ്യ**

തപാൽകൂലി അടക്കം

| | | |
|---|---|---|
| കൊല്ലത്തേക്കു മുൻകൂർ | | ക. 2-8-0 |
| ആറുമാസത്തേക്കു | ,, | ക. 1-4-0 |
| ഒറ്റപ്രതിക്കു | | ക. 0-4-0 |

വി. പി. കമീഷൻപുറമെ

**പരസ്യക്കൂലി**

വരി ഒന്നുക്കു 0-3-0

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകനിരക്കു നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്.

മാസികാസംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവർക്കു വരുന്ന മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്രുകൂടി കുറിച്ചാൽ ഉടൻ മറുവടി അയപ്പാൻ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതെ വന്നാൽ എട്ടു ദിവസത്തിനകം അറിവു തരേണ്ടതാകുന്നു.

മാനേജർ.

---

# മംഗളോദയം കമ്പനി

ക്ലിപ്തം. തൃശ്ശിവപേരൂർ.

ഡയറക്ടർമാർ.

മഹാമഹിമശ്രീ കൊച്ചി 11-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു
2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. വലിയ നാരായണൻ നമ്പൂതിരിപ്പാട് അവർകൾ
3 ,, എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാട് ,,
4 വടക്കിനിയേടത്തു കിരാങ്ങാട്ടു മനയ്ക്കൽ ശ്രീധരൻ അനുജൻ നമ്പൂതിരിപ്പാട് ,,
5 ,, സി. ടി. അമ്പിഞ്ഞിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,
6 ,, കരൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,
7 ,, ടി. ഐ. എം. പൊറമരതന നമ്പൂതിരി ,,
8 ,, പുന്നശ്ശേരി നീലകണ്ഠശർമ്മ ,,
9 മ-രാ-രാ- ചങ്ങരൻകോത ഉണ്ണിക്കണ്ണരാവ് ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി, ഷെയർ ഒന്നുക്കു ൰ ക. വീതം ൧൦,൦൦൦ ഷെയറിൽകൂടി ൧൦൦,൦൦൦ ക മൂലധനമായി ഏർപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം തീറുവാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലുംകൂടി എതു തരത്തിലുമുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും ക്ഷിപ്രത്തിലും നടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നുപുറമെ ദേശമംഗലത്തുനിന്നു ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽനിന്നു ഏറ്റെടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂർവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനി മാനേജർക്കു അറിയിച്ചാൽ ഫാറം പ്രകാരം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളൂ.

മാനേജർ

# ൧൦൯൭ മേടം

# മംഗളോദയം

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക

പുസ്തകം 4
ലക്കം [illegible]

## വിഷയങ്ങൾ



വരിസംഖ്യ
2—8—0

കേരളകല്പദ്രുമം അച്ചുകൂടം
മംഗളോദയം കമ്പനി, ക്ലിപ്തം
തൃശ്ശിവപേരൂർ

# മംഗളോദയം

## ൲൦൯൧

പുസ്തകം ൮ | മേടമാസം | ലക്കം ൩


### മംഗളം

ഈടുറ്റോരുലകങ്ങളാസകലവും താനംഗമാക്കിബ്ഭരി-
ച്ചീടുന്നോരു ജഗന്മയൻ നിയതിയായ്പ്പാലിക്കുവാനന്വഹം
നാടൊക്കെപ്പുകഴുന്ന യോഗിനിവഹം ധ്യാനിച്ചിടും മൂർത്തിയാം
മാടക്ഷേത്രശപദം നമുക്കു സതതം തന്നീടുമേ മംഗളം.

# രാജയോഗം



സർവ്വസമ്മതമായുള്ള ഭഗവൽഗീതയിൽ രാജവിദ്യാരാജഗുഹ്യയോഗമെന്ന ഒമ്പതാമദ്ധ്യായത്തിൽ രാജയോഗം പ്രത്യക്ഷമായി അറിയത്തക്കവണ്ണം പറഞ്ഞിട്ടുണ്ട്. ഗീതാശാസ്ത്രം സമഗ്രഭാഗംകൊണ്ടും പറയുന്നതു രാജയോഗത്തെത്തന്നെയാണെങ്കിലും, പ്രത്യക്ഷാവഗമമാക്കി പറയുന്നത് ഒമ്പതാമദ്ധ്യായത്തിലാണെന്നു ഭഗവദ്വചനംകൊണ്ടുതന്നെ സ്പഷ്ടമായിട്ടുണ്ടുതാനും. പിന്നെയും രാജയോഗത്തെത്തന്നെ വ്യാഖ്യാനിക്കുന്നതെന്തിനാണെന്നാൽ- തെറ്റിദ്ധാരണയെക്കളയുവാൻതന്നെ. എങ്ങിനെയാണു തെറ്റിദ്ധരിക്കുന്നതെന്നാൽ- 'ആശാ' എന്നൊരു പിശാചിയുടെ ബാധ പരക്കെയുള്ളതാണല്ലോ ആ പിശാചി പിടികൂടുമ്പോൾ, സർവ്വജ്ഞാനവും സൌഭാഗ്യവും വിട്ടു മലിനന്മാരാകുന്നു. എന്തുകൊണ്ടെന്നാൽ അനേകവിധ ചിത്തചാഞ്ചല്യം വരികകൊണ്ടുതന്നെ. ചാഞ്ചല്യങ്ങളായ തിരമാലകൾക്കാണല്ലോ, മദമത്സരാദികളെന്നു പേർ പറയുന്നതു്. അതിരിക്കട്ടേ, പ്രകൃതമായ പിശാചിയുടെ ചേഷ്ടകൊണ്ടുള്ള തെറ്റിദ്ധാരണയെ ചുരുക്കിപ്പറയാം.

ശുക്ലപക്ഷചന്ദ്രനെക്കാണുവാൻ ചിലർ ആശയോടെ ആകാശത്തിൽ ദൃഷ്ടിവെച്ചുനിന്നു, ഒരു ക്ഷണംകൊണ്ടു, നിൽക്കുന്ന സ്ഥലത്തിലെ കുണ്ടു കുഴികളെ മറന്നിട്ടു പദന്യാസം ചെയ്യുകയാൽ, വീണതായിക്കണ്ടറിയുന്നു. എന്നതുപോലെ യോഗഫല

മായുള്ള അഷ്ടൈശ്വര്യത്തെക്കേൾക്കുമ്പോൾ അതിൽ ആശ ജനിക്കുകയാൽ അതിൽ തന്നെ ദൃഷ്ടിവെച്ചുകൊണ്ടു താൻനില്ക്കുന്ന നിലയായ സ്വധർമ്മത്തെ മറന്നിട്ടു, അന്യ ധർമ്മങ്ങളിൽ പദന്യാസം ചെയ്യുന്നു. അടി തെററിയാൽപിന്നെ, പറയണോ?

എന്നാലിതു പറയുന്നവനോ? ഭൈവ എന്നിരിക്കിലും, ഈശ്വരവചനത്തെ സ്വാനുഭവത്തിൽ അനുസരിച്ചുള്ള ചിലവിഷയങ്ങളെ വെളിവാക്കുന്നതു സഹൃദയന്മാർക്കു സന്തോഷകരമാണെന്നുള്ള വിശ്വാസത്താൽ ഇങ്ങിനെ പറയുന്നു.

ആശയെ കഴിച്ചുള്ള ചിത്തത്തിൽ മാത്രമേ രാജയോഗം പ്രകാശിക്കുകയുള്ളൂ. ഈ പിശാചിയെയൊഴിയേണമെങ്കിൽ, സ്വധർമ്മം കൊണ്ടുള്ള "പരിതൃപ്തി" എന്നുള്ള ബലി കൊടുത്തേ മതിയാവൂ. ഈ പരിതൃപ്തി വരേണമെങ്കിൽ ആശയെയൊഴിയണം. എന്നാൽ, സ്വധർമ്മമെന്നതുതന്നെ രാജയോഗമായിത്തീരുന്നു. ഇനി സ്വധർമ്മമെന്താണെന്നു മാത്രമറിഞ്ഞാൽ ഒക്കെ ആയല്ലോ.

സ്വധർമ്മമെന്നതു "നിയതിയെ" അനുസരിച്ചിരിക്കുകയും അതുപോലെ ആചരിക്കയുമാകുന്നു. നിയതിയെന്നതു ആരാലും ഒരിക്കലും അന്യഥാകരിപ്പാൻ പാടില്ലാത്ത ഒരു ശക്തിവിശേഷമാകുന്നു. ഈ ശക്തിതന്നെയാണു സകല സൃഷ്ടിയും ഭരണവുംചെയ്തു വരുന്നതു. ആകയാൽ നിയതിതന്നെയാണു ഈശ്വരൻ. ചുരുക്കത്തിൽ ചിതിന്റെ ലക്ഷണം.

"ഇതിനെബ്ഭയപ്പെട്ടിട്ടഗ്നികത്തുന്നു,സൂര്യൻ ചതിവായുദിക്കുന്നു,വായുവുംവീശിടുന്നു. (മൃ) മൃത്യുവുംസംഹാരത്തെച്ചെയ്യുന്നിതിന്ദ്രൻസ്വനിത്യവുംപാലിക്കുന്നുസർവ്വരുമിതുപോലെ കൃത്യമായ്സ്വകൃത്യത്തെച്ചെയ്യുന്നു." എന്നു തുടങ്ങീട്ടുള്ള സകലവും നിയതിയാകുന്നു. ചരാചരങ്ങളെല്ലാം ഇതു വ്യാപിച്ചു നില്ക്കുന്നുണ്ടെങ്കിലും, ഇതിനെ അനുസരിച്ചു നടക്കുവാനുള്ള വിശേഷജ്ഞാനം, മനുഷ്യർ മുതലായവർക്കു മാത്രമല്ലാതെ, താഴേയുള്ള ജീവങ്ങൾക്കില്ലായ്കയാൽ, നിയമവിധികൾ അവരെ സംബന്ധിക്കുന്നില്ല. മനുഷ്യരാകട്ടെ വിശേഷജ്ഞാനമെന്ന വകതിരിവിനു പാത്രമായിരിക്കുകയാൽ സർവ്വനിയമശാസ്ത്രവും മനുഷ്യർക്കു സംബന്ധിക്കുന്നതാകുന്നു. ആകയാൽ എല്ലാ മനുഷ്യരും സർവ്വനിയമനശക്തിയായ ഈ നിയതിയെ ഭയഭക്തിപൂർവ്വം അനുസരിച്ചു നടക്കുന്നുവെങ്കിൽ അവർതന്നെയാണു കൃതകൃത്യന്മാർ എന്നു ശാസ്ത്രം പറയുന്നു.

ഇങ്ങിനെയാകയാൽ ധർമ്മാധർമ്മവിവേകവും സ്വധർമ്മാചരണവും മനുഷ്യർക്കു കൂടിയേ കഴിയൂ. എന്നുള്ളതാണല്ലോ. ഈ സ്വധർമ്മം രണ്ടുപ്രകാരത്തിലിരിക്കുന്നു. ഒന്നു വൈദികവും, രണ്ടു ലൌകികവുമാകുന്നു. വൈദികവും രണ്ടു പ്രകാരത്തിലിരിക്കുന്നു. ഒന്നു, ആന്തരവും, രണ്ടു ബാഹ്യവുമാകുന്നു. ആന്തരമായുള്ള വൈദികധർമ്മത്തെ അനുഷ്ഠിക്കുന്നവർ മഹാരാജയോഗികളാകുന്നു.

ആന്തരമായുള്ള വൈദികധർമ്മത്തെ അനുഷ്ഠിക്കണമെങ്കിൽ വേദത്തിന്റെ ജ്ഞാനമുള്ളവർക്കു മാത്രമേ സാദ്ധ്യമാവുകയുള്ളൂ. അതിന്റെ സൂക്ഷ്മജ്ഞാനമാകട്ടെ, വ്യാകരണം, മന്ത്രശാസ്ത്രങ്ങൾ, ജ്യോതിശ്ശാസ്ത്രങ്ങൾ, മുതലായ വേദാംഗങ്ങളുടെ ജ്ഞാനവും, അവശ്യം വേണ്ടതായിരിക്കുന്നു. ആ വകയെല്ലാം വർണ്ണാശ്രമാദി സംസ്കാരസാപേക്ഷങ്ങളായിരിക്കുകയാൽ സൂക്ഷ്മങ്ങളായിരിക്കുന്നു. അതിരിക്കട്ടേ, നമുക്കു ബാഹ്യമായുള്ള വൈ

ദികാനുഷ്ഠാനംപോലും ദുഷ്കരമായിട്ടാണ് ഇരിക്കുന്നത്. എന്നാലതുംവേണ്ടാ. കേവലം ലൗകികമായ സ്ഥൂലധൎമ്മത്തെയെങ്കിലും അനുഷ്ഠിക്കാതെ കഴിയുന്നതല്ലായ്കയാൽ അതിന്നു ശ്രമിക്കുക.

നിയതിയെ ഭയമുണ്ടായിരിക്കണമെന്നു മുൻപറഞ്ഞ സംഗതികൊണ്ടു സ്പഷ്ടമായല്ലോ. ആ നിയതി എല്ലാവരിലും കൂടി പകിട്ടു നിൽക്കുന്നതാണ്. ഈ നിയമനശക്തികൊണ്ടു ഒരു ഗൃഹസ്ഥൻ തന്റെ കീഴിൽ നിയാമ്യന്മാരായവരെ നിയമിച്ചു നടത്തുന്നു. ഇതുപോലെ ഒരു രാജാവു തന്റെ കീഴിലുള്ള പ്രജകളെ നിയമിച്ചു നടത്തുന്നു. ഇങ്ങിനെ താരതമ്യഭേദത്താൽ പല പാത്രങ്ങളിലും പകിട്ടിരിക്കുന്നുവെങ്കിലും, ഇത് അഖണ്ഡമായി സൎവ്വത്തേയും സ്വാധീനത്തിലാക്കി നിയമിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങിനെയാകയാൽ അവരവർ ഏതു നിലയിൽ എത്തിയിരിക്കുന്നുവോ, ആ നിലയിൽ, തന്നെസ്സംബന്ധിച്ചേടത്തോളം നിയതിയെ ലംഘിക്കാതെ നടന്നാൽ സ്വധൎമ്മം സാധിച്ചുവെന്നു പറയാം. പ്രത്യക്ഷത്തിൽ രാജനീതിയെ അനുസരിക്കുന്നതുതന്നെയാണ് സ്ഥൂലമായുള്ള സ്വധൎമ്മം. സ്ഥൂലമായുള്ള വൈദികധൎമ്മങ്ങളാകട്ടെ, മുഴുവനും പ്രത്യക്ഷത്തിൽ വരുത്താവുന്നതല്ലായ്കയാൽ അതിലുള്ള തെറ്റുകൾക്കു "അന്തഃപ്രച്ഛന്നപാപാനാം ശാസ്താവൈവസ്വതോയമഃ" എന്നു പറഞ്ഞിരിക്കയാൽ രാജനിയതി ശിക്ഷിക്കുന്നതല്ല. എങ്കിലും, യമശിക്ഷ അനുഭവിക്കാതിരിപ്പാൻ തന്നെയാണല്ലോ പ്രയത്നം വേണ്ടതു. അതിരിക്കട്ടെ, ആ വക ദോഷം അവരവൎക്കു മാത്രം ബാധകമായിരിക്കയാൽ അതിനെപ്പറ്റി പറഞ്ഞിട്ടാവശ്യമില്ലാതെ വന്നിരിക്കുന്നു.

പരസ്പരം ദോഷങ്ങൾ വന്നുകൂടുന്ന സ്ഥലത്തിലെ കൃത്യങ്ങളിൽ മനസ്സുവെക്കാതിരുന്നാൽ, നിയമശാസ്ത്രം വെറുതെ വിട്ടുകയില്ലല്ലോ.

ഇപ്രകാരം പറയപ്പെട്ട നിയതി, സാക്ഷാൽ ഈശ്വരനാണെന്നു വരികയാൽ സൎവ്വനിയന്താവായ അദ്ദേഹത്തെ സൎവ്വാത്മനാ ആശ്രയിക്കുന്നവർ ഈശ്വരവിഭൂതികളായ ഉൽകൃഷ്ടന്മാരിൽ ഭയഭക്തിയുള്ളവരായിരിക്കേണ്ടതാണെന്നു മാത്രമാണു പറയുന്നത്. ഈ സ്വധൎമ്മംകൊണ്ടു തൃപ്തിയില്ലാത്തവർ വളരെ അപകടത്തിലായിത്തീരുന്നതു നമുക്കനുഭവമുള്ള സംഗതിയാണല്ലോ.

ആകയാൽ സൎവ്വസൃഷ്ടിയും, രക്ഷയും, സംഹാരവും, പുനഃസൃഷ്ടിയും രക്ഷയും നിയമേന ചെയ്തുകൊണ്ടു തന്റെ സന്തതികളായ സൎവ്വലോകങ്ങളെയും കാത്തുകൊള്ളുവാൻ ലോകപാലന്മാരായിട്ടും, പ്രത്യേകം ലോകത്തിൽ രാജമൂൎത്തിയായിട്ടും പിന്നെയും താരതമ്യേന പ്രബലന്മാരായിട്ടും ഉള്ളവരിൽ വിനയപൂൎവ്വം നടക്കുകയും, താഴെയുള്ളവരിൽ ദയയോടുകൂടി സന്മാൎഗ്ഗത്തെ ഉപദേശിക്കുകയും സമന്മാരിൽ സമഭാവത്തോടെ ഇരിക്കുകയും, സ്വധൎമ്മത്തിൽനിന്നു തെറ്റാതിരിക്കുകയും, എല്ലാവൎക്കുമുള്ള കടമാകുന്നു.

ഇങ്ങിനെ നടപ്പാൻ സൽബുദ്ധിയുണ്ടാകത്തക്കവിധത്തിൽ ആ സൎവ്വശക്തനായ ഈശ്വരൻ നമ്മെ അനുഗ്രഹിക്കട്ടെ.

# സൌശീല്യവും വിശേഷജ്ഞാനവും

നമ്മുടെ ജീവിതം, ആൎക്കും ഉപദ്രവമാകാതെയും പൊതുവിൽ ഒരുവിധം ഉപകാരപ്രദമായും സുഖകരമായും തീരുന്നതിന്ന് ആരോഗ്യം, ദ്രവ്യപുഷ്ടി, വിദ്യാഭ്യാസം



ഇതുകൾ വളരെ ആവശ്യമായിട്ടുള്ളതാണെന്ന സംഗതി നിരാക്ഷേപമായിട്ടുള്ളതാണ്. എന്നാൽ ഇതുകളെക്കൊണ്ടുള്ള ഫലം പൂൎണ്ണമായും നിൎബ്ബാധമായും അനുഭവിക്കെണമെങ്കിൽ നമുക്ക് മററു ചില ഗുണങ്ങൾകൂടി അവശ്യം ഉണ്ടായിരിക്കേണ്ടതുണ്ടു. അതുകൾ മനൊഗുണങ്ങളാകുന്നു. സുഖം എന്നത്, മെൽപറഞ്ഞ ആരൊഗ്യം മുതലായവയെക്കാൾ മനൊഗുണത്തെയാണ അധികം ആശ്രയിച്ചു നിൽക്കുന്നതു. ആരോഗ്യം മുതലായവയെല്ലാം ഉണ്ടായിരുന്നിട്ടും മനൊഗുണം ഒന്നുമാത്രം ഇല്ലാത്തതിനാൽ തീരെ സുഖമില്ലാത്തവരായും മറിച്ച്, മെൽപറഞ്ഞ അവസ്ഥകളെല്ലാം കുറെ കുറവായിരുന്നിട്ടും മനൊഗുണം ഒന്നുമാത്രം കൊണ്ടു വളരെ സമാധാനവും സുഖവുമുള്ളവരായും നാം ധാരാളം കാണുന്നില്ലെ? അതുകൊണ്ട് മനൊഗുണമാണ് ലോകത്തിൽ ഏററവും പ്രധാനമായിട്ടുള്ളതെന്നതിന്നു യാതൊരു സംശയവുമില്ല ഇത്രയും ശ്രേഷ്ഠമായ ഈ ഗുണത്തെപററി എഴുതുന്നതോ, പ്രസംഗിക്കുന്നതോ, എത്രതന്നെ പിഷ്ടപെഷണമായിരുന്നാലും അതു ഒരിക്കലും അധികമായിപ്പോയിഎന്നുവരുന്നതല്ല.

മനോഗുണങ്ങളിൽ എല്ലാററിലുംവെച്ച് മാഹാത്മ്യമെറിട്ടുള്ളത് സൌശീല്യവും വിശെഷജ്ഞാനവുമാകുന്നു. ഈ രണ്ടു ഗുണങ്ങളും കൂടി ഇണങ്ങി സ്വഭാവമായി ഏതൊരുവനിൽ പ്രകാശിക്കുന്നുവോ അവൻ ലൊകത്തിൽ സൎവ്വവിജയവും പ്രാപിക്കുന്നു. ഏതൊരുവനിൽ ഈ രണ്ടു ഗുണങ്ങളും ഇല്ലാതിരിക്കുന്നുവൊ അവൻ കേവലം നഷ്ടപ്രായൻ തന്നെ. എന്നാൽ ഇതിൽ ഏതെങ്കിലും ഒരു ഗുണം മാത്രമുണ്ടായതുകൊണ്ടു അതാതിന്റെ പൂൎണ്ണഫലം സിദ്ധിപ്പാൻ കഴിയുന്നതല്ല. ഒരുവൻ വളരെ സുശീലനായിരുന്നാലും വിശേഷജ്ഞാനം കൂടി ഇല്ലെങ്കിൽ അവന്റെ വിവെകത്തിന്നു ദാൎഢ്യം മതിയാവാതെ വന്നുപൊകുന്നതിനാൽ അവൻ ദുൎജ്ജനസഹവാസത്താലും മററും ചിലപ്പോൾ ദുഷിക്കപ്പെട്ടുപൊയിഎന്നുവരാം. അതിനാൽ വിശെഷജ്ഞാനം ഈ കൂട്ടത്തിൽ ഒരിക്കലും ഒഴിച്ചുകൂടാത്തതാണെന്നുവരുന്നു. വിശേഷജ്ഞാനം മാത്രമായതുകൊണ്ടും അതിന്റെ പ്രയൊജനം തികച്ചും അനുഭവിപ്പാൻ നമുക്കു സാധിക്കുന്നതല്ല. സൌശീല്യത്തോടു കൂടാത്ത വിശേഷജ്ഞാനം പ്രവൃത്തിയിൽ വരുവാൻ വളരെ പ്രയാസം. എന്നല്ല, പലപ്പൊഴും സ്വാൎത്ഥം, ദ്വേഷ്യം, അസൂയ മുതലായ ദുൎഗ്ഗുണങ്ങൾക്കടിമപ്പെട്ടു, സന്മാൎഗ്ഗത്തിൽ നിന്നുതെററി വലിയ അപകടത്തിൽ ചാടുവാനാണ് അധികംഎളുപ്പം. വിശേഷജ്ഞാനമില്ലാതെ സൌശീല്യം മാത്രമുള്ളവനെ വിഡ്ഢ്യാനെന്നും അതുപൊലെ തന്നെ സൌശീല്യമില്ലാതെ വിശേഷജ്ഞാനം മാത്രമുള്ളവനെ കൌശലക്കാരനെന്നുമാണ് ജനങ്ങൾ സാധാരണ പറഞ്ഞു വരാറുള്ളതു. അ

തുകൊണ്ട് തൻെറ അപാകം കൊണ്ടും മററും അന്യന്നു ഉപദ്രവമായിതീരാതിരിക്കുന്നതിന്നു സൌശീല്യവും അന്യന്മാരുടെ ഉപദ്രവത്തിൽ നിന്നു തനിക്കു രക്ഷപ്പെടുവാൻ വിശേഷജ്ഞാനവും ഒരുപോലെ ആവശ്യമായിട്ടുള്ളതാണെന്നുള്ളതിന്നു സംശയമില്ല. വിശേഷജ്ഞാനം, സൌശീല്യത്തിൻെറ അതിയായ മാർദ്ദവം ഒന്നു കളഞ്ഞ് അല്പമായ ഒരു ദൃഢത വരുത്തുവാൻ ഉപയോഗപ്പെടുന്നുവെങ്കിൽ, സൌശീല്യം വിശേഷജ്ഞാനത്തിൻെറ കാഠിന്യം ഒന്നു കുറച്ച് സ്വല്പമായ ഒരു മാർദ്ദവം വരുത്തുവാൻ ഉപകരിക്കുന്നു. ഈ രണ്ടു ഗുണങ്ങളുംകൂടി ഇണങ്ങിട്ടുള്ള സ്വഭാവം ആമാടയും പവനും കൂടി ചേർന്നിട്ടുള്ള സ്വർണ്ണംപോലെ വിശേഷമായിശോഭിക്കുന്നതാകുന്നു. ഈ രണ്ടു ഗുണങ്ങളുടേയും അവിരുദ്ധസമ്മേളനം ഐഹികപാരത്രികങ്ങളായ സകലസുഖങ്ങൾക്കും നിദാനമായിട്ടുള്ളതാകുന്നു. ഇത്രയും പറഞ്ഞുവെച്ച് ഇനി ഈ രണ്ടു ഗുണങ്ങളേയും പ്രത്യേകം എടുത്ത് കുറച്ചൊന്നു വിവരിക്കാം.

സ്വാർത്ഥം, സിദ്ധാന്തം, ദ്വേഷ്യം മുതലായ ദോഷങ്ങളൊന്നും ബാധിക്കാത്ത നിർമ്മലമായ സ്വഭാവമാകുന്നു സൌശീല്യം. അതു സകല സൽഗുണങ്ങൾക്കും വിളനിലമായിട്ടുള്ളതാണ്. പാകത, ക്ഷമ, വിനയം, അനുസരണം തുടങ്ങിയുള്ള സൽസ്വഭാവങ്ങളെല്ലാം സൌശീല്യത്തിൽനിന്നാണ് ഉൽഭവിക്കുന്നത്. സൌശീല്യം പാകംവന്ന പഴംപോലെ അതിമധുരമായും ഏററവും ആസ്വാദ്യമായുമുള്ള ഒരു ഉൽകൃഷ്ടസ്വഭാവമാണെന്നു പറയാം. നേരെ മറിച്ച് ദുശ്ശീലമാകട്ടെ, പാകംവരാത്ത പഴംപോലെ, കറച്ചുക്കുന്നതും ഏററവും അനാസ്വാദ്യമായിട്ടുള്ളതുമായ ഒരു നീചസ്വഭാവമാകുന്നു. ആദ്യത്തേത് ലോകത്തിൽ സമാധാനത്തേയും ക്ഷേമത്തേയും ഉണ്ടാക്കുന്നു. രണ്ടാമത്തേത് വിരോധത്തേയും അസുഖത്തേയും വർദ്ധിപ്പിക്കുന്നു. ഈ സന്ദർഭത്തിൽ മനുഷ്യരേ, സ്വഭാവമനുസരിച്ച് മൂന്നുതരമാക്കി തിരിക്കുന്നതു യുക്തമായിരിക്കുമെന്നു തോന്നുന്നു.

മനുഷ്യർ, അസാധാരണഗുണമുള്ളവരെന്നും, അസാധാരണ ദോഷമുള്ളവരെന്നും, സാധാരണ ഗുണദോഷമുള്ളവരെന്നും എന്നിങ്ങിനെ മൂന്നുതരത്തിലാണുള്ളത്. ഇതിൽ കടുവിൽപറഞ്ഞ വകക്കാർ ഗുണത്തിന്നു ഗുണം, ദോഷത്തിന്നുദോഷം, എന്നു കരുതുന്നവരാണ്. അവർ തങ്ങളുടെ നേരേ ഒരുവൻ സ്നേഹം കാണിച്ചാൽ പകരം സ്നേഹം കാണിക്കും; ദ്വേഷമാണ് കാണിച്ചതെങ്കിൽ അവരും പകരം ദ്വേഷം കാണിക്കും. ഇങ്ങിനേയാണ് അവരുടെ സ്വഭാവം. രണ്ടാം തരക്കാർ, എത്രതന്നെ അങ്ങോട്ടു ഗുണം ചെയ്താലും ദോഷമേ പകരം ചെയ്യുകയുള്ളു എന്ന ദൃഢനിശ്ചയത്തോടുകൂടിയവരാണ്. സ്നേഹം, വിശ്വാസം, ബഹുമാനം മുതലായതുകളെക്കൊണ്ട് എത്രത്തോളം ഒരുവൻ അങ്ങോട്ടു അനുസരിക്കുന്നുവോ അത്രത്തോളം അവർ ക്രോധം, അവിശ്വാസം, തിരസ്കാരം മുതലായ വിപരീതഗുണങ്ങളെ പകരം പ്രദർശിപ്പിക്കുന്നു. എന്നാൽ ആദ്യത്തെ തരക്കാരാകട്ടെ എത്രതന്നെ ദോഷം കാണിച്ചാലും അതിനെ ഒന്നും അശേഷം വകവെക്കാതെ പകരം ഗുണം ചെയ്യുവാൻ സദാ സന്നദ്ധന്മാരാകുന്നു. ഇവർ ക്രോധത്തെ ക്രോധംകൊണ്ടു തടുക്കുന്നില്ല; സ്നേഹംകൊണ്ടു തടുക്കുന്നു.

"ക്ഷാന്ത്യൈവാക്ഷേപരൂക്ഷാക്ഷരമുഖരമുഖാൻ ദുർജ്ജനാൻ ദുഃഖയന്തഃ" എന്ന് ഭർത്തൃഹരി പറഞ്ഞിട്ടുള്ളത് ഇവരെ പററിയാണ്, സൌശീല്യത്തിന്നു ഉത്തമദൃഷ്ടാന്തമായി പറവാൻ അർഹതയുള്ളവർ ഇവരാണെ

ന്നുള്ളതിന്നു യാതൊരു സംശയവുമില്ല. ഈ സംഗതിയെ കുറെക്കൂടി വെളിപ്പെടുത്തുന്നതിന്ന് 'സനാതനധമ്മ'ത്തിൽനിന്ന് ഒരു വകപ്പ് എടുത്ത് താഴെ ചേക്കാം.

രണ്ടാളുകൾ ഒന്നിച്ച് കൂടി. അവരിൽ ഒരുവൻ ദുശ്ശീലംഹേതുവായിട്ട് ക്രോധത്തോടുകൂടി സംസാരിക്കുന്നു. മറേറയാൾ മാധുയ്യസഹിതമായ പുഞ്ചിരിയോടും ഇഷ്ടചേഷ്ടയോടുംകൂടി മൃദുസ്വരത്തിൽ മറുവടി പറയുന്നു. ആദ്യത്തെ ആളുടെ കോപം, വിറകില്ലാത്ത അഗ്നിപോലെ കെട്ടുപോകുന്നു. എന്നു മാത്രമല്ല, മൃദുഭാഷണവും മന്ദഹാസവും കണ്ട് ആയാളുടെ മുഖം പ്രത്യുത്തരമായ മന്ദസ്മിതത്താൽ വികസിക്കുകയും ചെയ്യുന്നു. ആയാളുടെ കോപം ശമിച്ച് രണ്ടുപേരും കൈകോത്തുപിടിച്ചു സന്തുഷ്ടന്മാരായിപോകുന്നു."

നോക്കുക! സൌശീല്യത്തിന്റെ ഒരു ശക്തി! മനുഷ്യനു ഈ ഒരു ഗുണമില്ലാതെ പോയാൽ പിന്നെ എത്രതന്നെ ബുദ്ധിയും സാമത്ഥ്യവുമുണ്ടായിരുന്നിട്ടും അവകൊണ്ടൊന്നും യാതൊരു പ്രയോജനവുമുണ്ടാകുന്നതല്ല. നല്ല ബുദ്ധിയും സാമത്ഥ്യവുമുള്ള എത്ര ആളുകളാണ് ദുരഭിമാനം, ദുവ്വാശി, അസൂയ മുതലായ ദുഗ്ഗുണങ്ങളുടെ ബാധ നിമിത്തം ലോകത്തിന്നു ധൂമകേതുക്കളായി കാലം കഴിക്കുന്നത്. അതുകൊണ്ടു അവനവന്റെ പ്രവൃത്തി നന്നാക്കുവാനും തൻമൂലം അന്യന്റെ പ്രീതി സമ്പാദിപ്പാനും സൌശീല്യം ഒന്നില്ലെങ്കിൽ ഒരിക്കലും സാധിക്കുന്നതല്ലെന്നു സ്പഷ്ടമാണല്ലോ. ഈ പറഞ്ഞതിൽനിന്നു ബുദ്ധിയും സാമത്ഥ്യവും തീരെ അനാവശ്യമാണെന്നാണ് എന്റെ അഭിപ്രായമെന്നു ആരും തെററിദ്ധരിക്കാതിരിപ്പാനപേക്ഷ. അങ്ങിനെ ആരും ഒരിക്കലും അഭിപ്രായപ്പെടുന്നതല്ല. പക്ഷേ മറെറന്തുയോഗ്യതയുണ്ടെങ്കിലും അവയെല്ലാം സൌശീല്യത്തോടുകൂടിയെങ്കിൽ മാത്രമെ ശോഭിക്കയുള്ളു. എന്നു മാത്രമാണ് ഞാൻ പറഞ്ഞതിന്റെ താല്പയ്യം. സുശീലനെ എല്ലാവരും സ്നേഹിക്കുകയും ബഹുമാനിക്കുകയും വിശ്വസിക്കുകയും അനുസരിക്കുകയും ചെയ്യുന്നു. "ശീലം പ്രധാനം ന കുലം പ്രധാനം" എന്നും "സ്വഭാവോമൂദ്ധ്നിവത്തതേ" എന്നും മററുമുള്ള ആപ്തവാക്യം ഈ പ്രകൃതത്തിൽ മറക്കാൻ പാടുള്ളതല്ല.

ഇത്രയും പറഞ്ഞതിൽനിന്നു സൌശീല്യത്തിന്റെ സ്വഭാവം ഒരുവിധം മനസ്സിലാക്കാം. എന്നാൽ ഈ ഗുണത്തോടുകൂടി വിശേഷജ്ഞാനംകൂടി ഇല്ലെങ്കിൽ അതിന്റെ ഫലം പൂണ്ണമായി അനുഭവിപ്പാൻ കഴിയുന്നതല്ലെന്ന് ആദ്യം പറഞ്ഞിട്ടുണ്ടല്ലോ. വിശേഷജ്ഞാനത്തോടുകൂടാത്ത സൌശീല്യം ഒരിക്കലും സ്ഥിരമായി നിൽക്കുന്നതല്ല. ഗുണങ്ങൾ അറിഞ്ഞു പ്രവത്തിച്ചെങ്കിൽ മാത്രമേ അവ നമ്മളിൽ സ്ഥിരമായി പ്രകാശിക്കയുള്ളു. ഇതാണ് വിദ്വാന്റെയും മൂഢന്റെയും ഗുണങ്ങൾ തമ്മിലുള്ള ഭേദം. വിദ്വാൻ തന്റെ ഗുണങ്ങളെ വിശേഷജ്ഞാനംകൊണ്ടറിഞ്ഞു അതിനെ വളരെ ആദരവോടും ശ്രദ്ധയോടുംകൂടി ശുശ്രൂഷിച്ചു പരിപാലിക്കുന്നു. മൂഢനാകട്ടെ, പൂവ്വപുണ്യത്താൽ തനിക്കു സിദ്ധിച്ചിട്ടുള്ള ഗുണത്തിന്റെ മാഹാത്മ്യത്തെ ഒന്നും മനസ്സിലാക്കാതെ ഹസ്തലബ്ധമായ അമൃതിനെ ചോത്തുകളയുംപോലെ, വെറുതെ നശിപ്പിച്ചുകളയുന്നു. അതിനാൽ വിശേഷജ്ഞാനത്തോടുകൂടാത്ത സൌശീല്യം കേവലം നിഷ്ഫലം തന്നെ എന്നു വന്നുവല്ലോ. ഇനി വിശേഷജ്ഞാനത്തിന്റെ സ്വഭാവത്തെപ്പററിയുംകൂടി രണ്ടുവാക്കു പറഞ്ഞ് ലേഖനം അവസാനിപ്പിക്കാം.

ഹംസം പാലിനെ വെള്ളത്തിൽനിന്നു വേർതിരിക്കുന്നതുപോലെ, വിശേഷജ്ഞാനംകൊണ്ടു കാൎയ്യങ്ങളുടെ ഗുണദോഷങ്ങളെ സൂക്ഷ്മമായി തിരിച്ചറിയുന്നു. സാരഗ്രാഹിത്വം, വിവേകം, ആലോചനാശക്തി ഇതുകളെല്ലാം വിശേഷജ്ഞാനത്തിന്റെ ശാഖകളാകുന്നു. കാലദേശാവസ്ഥകളെ അറിഞ്ഞു പ്രവൎത്തിപ്പാനുള്ള സാമൎത്ഥ്യം വിശേഷജ്ഞാനത്തിന്റെ മുഖ്യഫലമാകുന്നു. വിശേഷജ്ഞൻ ഏതു കാൎയ്യത്തിലും വിജയിയായിതന്നെ ഇരിക്കും. ഉന്നതന്മാരിൽ വണക്കം, അല്പന്മാരിൽ അനുകമ്പ, സമന്മാരിൽ സമഭാവം, എന്നുവേണ്ട, ഉചിതംപോലെ എല്ലാം പ്രവൎത്തിപ്പാനുള്ള വാസന ഇയ്യാൾക്കു സ്വതസ്സിദ്ധമായിട്ടുള്ളതാണ്. വിശേഷജ്ഞൻ മാത്രമേ സമൎത്ഥൻ എന്ന പേരിനെ അൎഹിക്കുന്നുള്ളു.

കാവിൽ അവിഞ്ഞിക്കാട്ട് ഭവദാസൻ ഭട്ടതിരിപ്പാട്.

# ഭീമസിംഹന്റെ പുത്രി

(തുടൎച്ച)

അന്നത്തെ രാത്രി ഞാൻ എങ്ങിനേയാണു കഴിച്ചതെന്ന് എനിക്കു നിശ്ചയമില്ല. പ്രതാപസിംഹന്റെ ആപൽകരമായ അവസ്ഥയിലുള്ള ദുഃഖവും എന്റെ കഷ്ടസ്ഥിതി കണ്ട് അശേഷം ദയ തോന്നാതെ എന്നെ ഉപദ്രവിക്കുന്ന നിൎദ്ദയനെ കുറിച്ചുള്ള



ഭയവും, എങ്ങിനെയാണ് അവന്റെ രക്ഷയിൽ നിന്ന് വിട്ടുപോകുന്നതെന്നുള്ള ആലോചനയും എന്റെ മനസ്സിനെ വളരെ അസ്വാസ്ഥതയിലാക്കി. ഇങ്ങിനേ ഞാൻ അൎദ്ധരാത്രിവരെ കഴിച്ചുകൂട്ടി. എല്ലാം നിശ്ശബ്ദമായിരിക്കുന്നു. ഞാൻ പതുക്കെ വീട്ടിന്റെ അകത്തുനിന്നു പുറത്തേക്കിറങ്ങിനോക്കി. കാവല്ക്കാരിൽ ഒരാൾ വീട്ടിന്റെ മുൻഭാഗത്തു വാതില്ക്കൽതന്നെ കിടന്നുറങ്ങുന്നതു കണ്ടു. സമീപത്തിൽ തന്നേ മേൽകുപ്പായങ്ങളും തൊപ്പിയും മററും അഴിച്ചുവെച്ചിരിക്കുന്നു. എന്റെ ജീവനേയും മാനത്തേയും രക്ഷിപ്പാനുള്ള ഒരു മാൎഗ്ഗം പെട്ടെന്ന് എനിക്കുതോന്നി. സന്തോഷത്തോടും ഐശ്വൎയ്യത്തോടുംകൂടി ഇരിക്കുന്ന കാലത്തു അങ്ങിനേ ഒരു പ്രവൃത്തി ചെയ്‌വാൻ എനിക്കു സ്വപ്നത്തിൽ പോലും ധൈൎയ്യം വരുന്നതല്ലായിരുന്നു. എങ്കിലും ആപത്തു വരുമ്പോൾ അസാധാരണമായ മനസ്സുറപ്പുണ്ടാകുന്നത് അനുഭവമാണല്ലൊ. ഞാൻ ക്ഷണനേരത്തിൽ ആ മുഹമ്മദീയന്റെ ഉടുപ്പും തൊപ്പിയും എടുത്ത് അകത്തേക്കു കൊണ്ടുവന്നു അവയേധരിച്ചു. വാതിൽ തുറന്ന ശബ്ദം വല്ലതും കേൾക്കുന്നുണ്ടോ എന്നു ശ്രദ്ധിച്ചുനിന്നു. എന്റെ ഹൃദയം തുടിക്കുന്ന ശബ്ദമല്ലാതേ യാതൊന്നുമില്ല. ഞാൻ പുറത്തേക്കിറങ്ങി അലക്ഷ്യഭാവത്തിൽ വീട്ടിന്റെ പടിവാതില്ക്കലേക്കു നടന്നു. ഒരു കാവല്ക്കാരൻ അവിടേയും നടക്കുന്നുണ്ടായിരുന്നു. ദൈവാധീനം കൊണ്ടു അവൻ എന്നെ കണ്ടറിഞ്ഞില്ല. തന്റെ കൂട്ടുകാരനാണെന്നു വിചാരിച്ചുള്ള "നിന്റെ പതിവെടുത്തു

അല്ലേ? കൂട്ടിൽ നിന്നു പക്ഷിപറന്നുപോയാൽ എന്റെ കുററമല്ല; നി രാത്രി കുടിച്ചു ബോധം കെട്ടു കിടക്കയായിരുന്നു എന്നു ഞാൻ യജമാനനോടു പറയും. നോക്കിക്കോ! പോയിക്കോ! വേഗം ആവട്ടെ; താമസിച്ചാൽ ചാരായപീടികക്കാരൻ അവന്റെ പാട്ടിന്നു പോവും" ഈ വാക്കുകളെ അഗണ്യമായി തള്ളിക്കളഞ്ഞ ഭാവത്തിൽ ഞാൻ പുറത്തേക്കു കടന്നു. കാവല്ക്കാരന്റെ ദൃഷ്ടിയിൽ നിന്നു മറയുന്നതുവരേ സാവധാനത്തിൽ നടന്നു. സാമാന്യം ദൂരെയായപ്പോൾ എന്നാൽ കഴിയുന്നത്ര വേഗത്തിൽ ഓടുവാൻ തുടങ്ങി. ഞാൻ ഏകദേശം മൂന്നു നാഴികയോളം ഇങ്ങിനേ ഓടീട്ടുണ്ടായിരിക്കണം. ശ്വാസം കഴിപ്പാൻ വേണ്ടി അര നിമിഷം ഞാൻ നിന്നു. അന്നെത്തേ ദിവസം ഭക്ഷണം യാതൊന്നും ഞാൻ കൈ കൊണ്ടു തൊട്ടിട്ടുണ്ടായിരുന്നില്ല. ക്ഷീണംകൊണ്ടു എനിക്കു ഓടിവെക്കാൻ കഴിയാതെയായി സമീപമുള്ള ഒരു വീട്ടിന്റെ പടിവാതില്ക്കലേക്കു സാവധാനത്തിൽ നടന്നു. ഒരു വിധത്തിൽ അവിടേ എത്തി ഒരു കല്ലിന്മേലിരുന്നു. എനിക്കു ബോധവും വിട്ടു. സുബോധമുണ്ടായപ്പോൾ പൂർവ്വകഥയെല്ലാം എനിക്ക് ഓർമ്മവന്നു. പ്രഭാതമാവാൻ അല്പസമയം മാത്രമേയുള്ളു എന്നു എനിക്ക് മനസ്സിലായി. മുസൽമാന്റെ ഉടുപ്പുകൾ കാണുമ്പോൾ ജനങ്ങൾ എന്നെ സംശയിക്കുമോ എന്നു ശങ്കിച്ചു ഞാൻ അവയേ ദൂരേ കളഞ്ഞു. ശത്രുക്കളുടെ സമീപത്തിൽ നിന്നു കഴിയുന്നത്ര ദൂരെ പോകേണമെന്ന ആഗ്രഹത്തോടേ ഞാൻ പിന്നേയും എഴുനീററു നടപ്പാൻ തുടങ്ങി. പ്രഭാതമായപ്പോൾ ഒരു നഗരവീഥിയിലെത്തി. ഏതു നഗരമാണെന്നു എനിക്കു നിശ്ചയമില്ല. വിശപ്പും ദാഹവും സഹിപ്പാൻ പാടില്ലാതെ ആയി. കുറെ നടന്നും ക്ഷീണം സഹിപ്പാൻ വയ്യാതെ ആവുമ്പോൾ വഴിയരികെ ഇരുന്നു വിശ്രമിച്ചും ഒരുവിധത്തിൽ സൂര്യൻ നല്ലവണ്ണം ഉദിച്ചുയരുന്നതുവരെ യാത്രചെയ്തു. പിന്നീടു എഴുന്നേററുനില്പാൻ തന്നെ കേവലം അസാധ്യമാണെന്നു എനിക്കു തോന്നി. വഴിയരികെയുള്ള ചെറിയ പുൽമേഞ്ഞിട്ടുള്ള വീട്ടിന്റെ മുററത്തു ചെന്നിരുന്നു. വീട്ടിൽനിന്നു ഒരു വൃദ്ധയായ ബ്രാഹ്മണസ്ത്രീ പുറത്തേക്കു വന്നു ഞാൻ ആരാണെന്നും എവിടെനിന്നുവരുന്നുവെന്നും ചോദിച്ചു. എന്റെ വസ്തുതമുഴുവൻ തുറന്നു പറയാതെ ഞാൻ ഉദയസിംഹന്റെ ഭടന്മാരിൽ ഒരാളുടെ ഭാര്യയാണെന്നും എന്റെ ഭർത്താവു ശത്രുക്കളുടെ അധീനത്തിൽ പെട്ടുപോയെന്നും വീടും ധനവും അവർ പിടിച്ചടക്കിയപ്പോൾ പ്രാണരക്ഷക്കുവേണ്ടി ഓടിപ്പോന്നതാണെന്നും പറഞ്ഞു. കുറച്ചു ഭക്ഷണം തരേണമെന്നു ഞാൻ അവളോടു യാചിച്ചു. എന്റെ ദയനീയമായ അവസ്ഥകണ്ടു ആ സ്ത്രീക്ക് അനുകമ്പ തോന്നീട്ടുണ്ടായിരിക്കണം. അവൾ വേഗം അകത്തുപോയി കുറെ ചോളംകൊണ്ടുണ്ടാക്കിയ റൊട്ടി കൊണ്ടുവന്നു. എനിക്കു ദാഹം സഹിച്ചുകൂടാ, കുറച്ചു വെള്ളം ആദ്യം തരേണമെന്നു ഞാൻ അപേക്ഷിച്ചു. ആ സ്ത്രീ വേഗം അകത്തേക്കു മടങ്ങിപ്പോയി വെള്ളവും കൊണ്ടുവന്നുതന്നു. അതു ഞാൻ ആർത്തിയോടെ വാങ്ങി കുടിച്ചു. ദാഹം ശമിച്ചപ്പോൾ ഞാൻ ആ സ്ത്രീയുടെ ഔദാര്യത്തിന്നു നന്ദിപറഞ്ഞു ഭക്ഷണം കഴിപ്പാനിരുന്നു. നാലുദിവസംമുമ്പ് ആ കുതിരി ആഹാരത്തിൽ എനിക്കുണ്ടായിരുന്ന വെറുപ്പും ഇപ്പോൾ അതിൽ തോന്നിയ അത്യാഗ്രഹവും ആലോചിച്ചു എനിക്കുതന്നെ അത്ഭുതം തോന്നി.

ബ്രാഹ്മണസ്ത്രീ:—"ഇതുവരെ ഐശ്വര്യത്തോടും പ്രഭാവത്തോടുംകൂടി ഇരുന്നവളാണെന്ന് എനിക്ക് നിന്നെ കണ്ടിട്ടു തോന്നുന്നുവല്ലോ. നിൻെറ ബാല്യവും അസാമാന്യമായ സൌന്ദൎയ്യവും ഈ കഷ്ടാവസ്ഥക്കു ഒട്ടും അനുരൂപമല്ല". വൃദ്ധയുടെ വാക്കുകേട്ടപ്പോൾ മനസ്സിൽ ഒതുക്കിയിരുന്ന വ്യസനം ഞാൻ അറിയാതെതന്നെ പുറത്തുവന്നു. കഠിനമായ വ്യസനമുള്ളപ്പോൾ ഒരുത്തിൽ അന്യൻ അനുതപിക്കുന്നതുകൊണ്ടു ഇങ്ങിനെയുണ്ടാവുന്നതു സാധാരണയല്ലേ? എൻെറ കണ്ണിൽ വെള്ളം നിറഞ്ഞു കണ്ടപ്പോൾ സുശീലയായ ആ വൃദ്ധ, "ദുഃഖിക്കാതിരിക്കു— ഈശ്വരാനുഗ്രഹംകൊണ്ടു നിൻെറ വ്യസനം ശമിച്ചു സുഖമായിരിപ്പാൻ നിണക്കു സംഗതി വരും" എന്ന് എന്നോടു സമാധാനവാക്കുകൾ പറഞ്ഞു. ഭക്ഷണം കഴിഞ്ഞ ഉടനെ എൻെറ ജീവനെ രക്ഷിച്ച ആ സ്ത്രീയോടു യാത്രയുംപറഞ്ഞു ഞാൻ അവിടെ നിന്നുപോന്നു. രണ്ടുമൂന്നുദിവസത്തോളം രാത്രിയിൽ എത്തുന്നേടത്തു കിടന്നും പകൽ മുഴുവനും നടന്നും എൻെറ സ്ഥിതികണ്ട് ദയതോന്നിയ ഗൃഹസ്ഥന്മാരോടു യാചിച്ചു ഭക്ഷണം കഴിച്ചും കഴിച്ചുകൂട്ടി. എൻെറ സ്വന്തരാജ്യമായ ഉദയപുരത്തിൽനിന്നു കഴിയുന്നത്ര ദൂരെ പോകണമെന്നല്ലാതെ ഇന്നദിക്കിലെത്തണമെന്നു പ്രത്യേകോദ്ദേശം യാതൊന്നും എനിക്കുണ്ടായിരുന്നില്ല. ഇന്നലെ വൈകുന്നേരം ഒരു ഊടുവഴിയിൽക്കൂടി, എവിടേയാണ് എനിക്ക് രാത്രി ഒരു സങ്കേതം കിട്ടുന്നതെന്നു ആലോചിച്ചു നടക്കുമ്പോൾ അതിദൂരത്തിൽ ഒരു വെളിച്ചം കണ്ടതായിതോന്നി. ഞാൻ അതിൻെറ സമീപത്തിലേക്കു ബദ്ധപ്പെട്ടു നടന്നു. ആ സ്ഥലത്തെത്തിയപ്പോൾ വെളിച്ചമല്ല മിന്നാമിനുങ്ങോ മറ്റൊ പാറന്നു പോകുന്നതാണ് ഞാൻ കണ്ടതെന്ന് എനിക്കു ബോധ്യംവന്നു. മടങ്ങിപ്പോകുവാൻ ഭാവിച്ചപ്പോൾ ഞാൻ ഒരു വലിയ കാട്ടിലാണെത്തിയതെന്നു എനിക്കു മനസ്സിലായി. കാറ്റും മഴയും ധാരാളമായി തുടങ്ങുകയും ചെയ്തു. എൻെറ അപ്പോഴത്തെ പരിഭ്രമവും വ്യസനവും ഈശ്വരന്നുമാത്രം അറിയാം. അവിടെ നിന്നാണ് അങ്ങ് എന്നെ രക്ഷിച്ചത്. ഈ ദുഃഖങ്ങളെല്ലാം ഞാൻ എങ്ങിനെയാണ് സഹിച്ചതെന്നു എനിക്കിപ്പോൾ അത്ഭുതം തോന്നുന്നു. എൻെറ ദുഃഖകാരണം ഇപ്പോൾ ഇവിടേക്കു മനസ്സിലായില്ലേ.

സന്യാസി:—നീ അശേഷവും വ്യസനിക്കാതിരിക്കു. രാത്രിക്കു ശേഷം പകലും പകൽ കഴിഞ്ഞാൽ രാത്രിയുമെന്നപോലെ ദുഃഖത്തിന്നുശേഷം സുഖവും സുഖത്തിന്നുശേഷം ദുഃഖവും മനുഷ്യന്നു സാധാരണമാണ്. ഏതൊരുസമയത്തിൽ സുഖത്തിൽ ആഗ്രഹം തോന്നുകയും അതിൽ മനസ്സു ലയിക്കയുംചെയ്യുന്നുവോ അപ്പോൾ തന്നെ ദുഃഖവും മനസ്സിൽ ഉദിപ്പാൻ തുടങ്ങും. ഈ രണ്ടവസ്ഥക്കും മനസ്സു സ്വാധീനമാവാതെ വരുമ്പോൾ മാത്രമെ മനുഷ്യന്നു യഥാൎത്ഥത്തിൽ സൌഖ്യമുള്ളൂ. എങ്കിലും ഇതുവരെ എല്ലാവിധസമ്പത്തുകളോടുകൂടി കാലം കഴിച്ച ബാലയായ നിന്നോടു ഇതൊന്നും പറഞ്ഞിട്ടു യാതൊരു പ്രയോജനവുമില്ല. സുഖമെന്നതുപോലെ ദുഃഖവും ഈശ്വരനിൽനിന്നുണ്ടാകുന്നതെന്നറിഞ്ഞു എല്ലാം അദ്ദേഹത്തിൽ സമൎപ്പിച്ചിരിക്കുക. സമയം അതിക്രമിക്കുന്നു. നീ വളരെ ദിവസമായി വിശപ്പും ദാഹവും സഹിച്ചു യാത്രചെയ്തു ക്ഷീണിച്ചിട്ടുണ്ടല്ലോ. ക്ഷണത്തിൽ കുളികഴിഞ്ഞു ഭക്ഷണം കഴിക്കു. എൻെറ നിത്യകൎമ്മങ്ങൾക്കും തപോനുഷ്ഠാ

നങ്ങൾക്കും ഉള്ള സമയവും അതിക്രമിക്കു
ന്നു. ഈ വനപ്രദേശത്തു കിട്ടുവാൻതരമു
ള്ള ആഹാരവും മററു നിനക്കാവശ്യമായി
വരുന്ന എല്ലാ പദാൎത്ഥങ്ങളും ഈ ആശ്ര
മത്തിൽ നിണക്കു സ്വാധീനമെന്നു കരുത
ണം. കുലദേവതകളെ പൂജിക്കുവാനുള്ള പു
ഷ്പങ്ങളും എന്റെ ശിഷ്യന്മാർ നിണക്കു
കൊണ്ടുവന്നു തരും. അവരും ഞാനും ഞ
ങ്ങളാൽ കഴിയുന്ന ഉപചാരങ്ങളെല്ലാം
നിണക്കുവേണ്ടി ചെയ്യാൻ ഒരുക്കമാണ്.

സ്ത്രീ:— പൂജ്യനായ മഹൎഷേ! ഈ
ശാന്തമായ ആശ്രമത്തിൽ എനിക്ക് അഭ
യംതന്ന അങ്ങെക്കു നമസ്കാരം. അല്ലെ
ങ്കിൽ എന്റെ കൃതജ്ഞതകൊണ്ടു ഭവാ
ന്ന് എന്തു ഫലമാണുള്ളതു? ബലഹീന
ന്മാരെ രക്ഷിക്ക എന്ന ധൎമ്മമല്ലാതെ അ
ങ്ങെക്കു ലോകത്തിൽ കൎത്തവ്യകൎമ്മം യാ
തൊന്നുമില്ല. അതല്ലാതെ ലോകമായിട്ടു
യാതൊരു ബന്ധവുമില്ല.

സന്യാസി:—എന്നെ ഇത്രയൊന്നും
സ്തുതിക്കേണ്ട ആവശ്യമില്ല. മനോവൃത്തിക
ളെ അടക്കുവാൻ എനിക്കു ശക്തിയുണ്ടെ
ന്നും സംസാരത്തിൽ എനിക്കിനി ആഗ്ര
ഹമില്ലെന്നും ഒരു നിമിഷമെങ്കിലും എനി
ക്കു തോന്നീട്ടുണ്ടെങ്കിൽ ഈ അല്പനേരം
കൊണ്ടു ആ വിശ്വാസം എത്ര അസ്ഥാന
ത്തിലാണെന്നു എനിക്കു മനസ്സിലായി. നി
ന്റെ വ്യസനം കാലതാമസംകൂടാതെ തീ
രും. ഭാഗ്യവതിയായ ഒരു ഭാൎയ്യയും മാതാ
വുമായിരിപ്പാൻ നിണക്കു ദൈവം സഹാ
യിക്കും. മടിയിൽവെച്ചു പുത്രനെ ലാളിക്കു
ന്ന നിന്നെ നിന്റെ ഭൎത്തൃഗൃഹത്തിൽ വ
ന്നു കാണ്മാൻ എനിക്കും സംഗതിവരും.

ഇത്രയും പറഞ്ഞു സന്യാസി തന്റെ
നിത്യകൎമ്മങ്ങളും ചെയ്യാനായി പോയി.

ഉദയപുരം നിരോധനത്തിൽ തടവു
കാരാക്കി പിടിച്ച ഭടന്മാരെ ആഗ്രാപട്ടണ
ത്തിലുള്ള ബലമായ ഒരു കോട്ടയിലാണ്
ബന്ധനം ചെയ്തിട്ടുള്ളതു. പ്രതാപസിംഹ
നും അതിന്റെ കൂട്ടത്തിലുണ്ട്. ഔദാൎയ്യശീ
ലനായ മുഗൾ ചക്രവൎത്തിയുടെ കല്പനപ്ര
കാരം തടവുകാൎക്കു ഭക്ഷണത്തിന്നോ അ
വരിൽ മുറിവേററവൎക്കു വേണ്ടുന്ന ശുശ്രൂഷ
കൾക്കോ യാതൊരുവിധത്തിലും മു
ട്ടുണ്ടായിരുന്നില്ല. അസ്തമനസൂൎയ്യന്റെ കി
രണങ്ങൾ പ്രതാപസിംഹൻ ഇരിക്കുന്ന മു
റിയിലേക്കു വളരെ ഉയരത്തുള്ള ഒരു ജന
വാതിലിന്റെ ഇരുമ്പഴിയുടെ ഇടയിൽകൂടി
പ്രവേശിച്ച് അദ്ദേഹത്തിന്റെ മുഖത്തുത
ന്നെ തട്ടുന്നു. വിചാരമഗ്നനായിരിക്കുന്ന
അദ്ദേഹം അതറിയുന്നില്ല. തന്റെ ജീവ
നും സ്വാതന്ത്ര്യവും ശത്രുക്കളുടെ അധീന
ത്തിൽ. സ്വന്തഗൃഹം ശത്രുക്കൾ ആക്രമി
ക്കുന്നതായാൽ തന്റെ ഭാൎയ്യയുടെ സ്ഥിതി
ഭയങ്കരം. അവളുടെ ചെറുപ്പമാവട്ടെ സൌ
ന്ദൎയ്യമാവട്ടെ അനാഥസ്ഥിതിയാവട്ടെ ശ
ത്രുക്കളുടെ മനസ്സിൽ ദയ തോന്നിക്കുവാ
ൻ മതിയാകുന്നതല്ലെന്നു തനിക്കു നല്ലവ
ണ്ണം അറിയാം. ഉദയസിംഹന്റെ അവ
സ്ഥ എന്താണെന്നു യാതൊരു രൂപവുമി
ല്ല. ഈ സംഗതികളെല്ലാം ആലോചിച്ചി
രിക്കുന്നതിൻമദ്ധ്യേ അകത്തിന്റെ വാതി
ൽതുറക്കുന്ന ശബ്ദംകേട്ടു തിരിഞ്ഞുനോക്കി.
തടവുകാർ ഭക്ഷണംകഴിച്ചാൽ പാത്രങ്ങ
ളെല്ലാം എടുത്തുകൊണ്ടുപോകുവാനുള്ള ഭൃ
ത്യനാണെന്നറിഞ്ഞു ഒന്നും സംസാരിക്കാ
തെ ഇരുന്നു. ഭൃത്യൻ ഒരു പാണിയാണ്.
അവൻ പ്രതാപസിംഹന്റെ അടുക്കെ
ചെന്നു ഒരു കടലാസ്സുചുരുൾ സമീപത്തിൽ
വെച്ചു. പ്രതാപസിംഹൻ അത്ഭുതപ്പെട്ടു
അവന്റെ മുഖത്തേയ്ക്കു നോക്കി. പാണി
മിണ്ടരുതു എന്ന സംജ്ഞ കാണിച്ചു പാത്ര

ങ്ങളെല്ലാം എടുത്തു വാതിലും അടച്ചു പുറ
ത്തേക്കു പോയി പ്രതാപസിംഹൻ എഴു
ത്തെടുത്തു തുറന്നു വായിച്ചപ്പോൾ അത്ഭു
തവും സന്തോഷവും തോന്നി. എഴുത്തി
ൽ താഴെപറയും പ്രകാരമാണ് കണ്ടത്:—

"രക്ഷക്കുള്ള മാർഗ്ഗം സമീപമുണ്ട്. ഇ
തു തരുന്ന ആൾ അന്യമതക്കാരനല്ല. ഇ
വിടുത്തേപ്പോലെതന്നെ ഒരു രജപുത്രയോ
ദ്ധാവാണ്. ധൈര്യക്കുറവുകൊണ്ടു ബന്ധ
നത്തിൽനിന്നു വിടുവിക്കുന്നതിൽ യാതൊ
രു അപകടവും വരുത്തുന്നവനല്ല. അർദ്ധ
രാത്രി ആവുമ്പോഴേക്കു എല്ലാം ഒരുങ്ങി
വിശ്വാസത്തോടുകൂടി ഒരുമിച്ചു പോര
ണം." പ്രതാപസിംഹന്നു ആശ്ചര്യത്തിൽ സ
ന്തോഷവും അത്ഭുതവും തോന്നി എന്നു പ
റഞ്ഞുവല്ലോ. എന്നാൽ എഴുത്ത് വായിച്ചു
കഴിഞ്ഞപ്പോൾ ഒരു സമയം ഇതു ശത്രു
ക്കളുടെ ചതിപ്രയോഗമായിരിക്കുമോ എ
ന്നു സംശയംതോന്നി. "വരുന്നതു വരട്ടെ!
ഇവനെ വിശ്വസിച്ചാൽ പക്ഷേ ജീവൻ
പോകുമായിരിക്കാം. ഇങ്ങിനെ തടവിൽ
ആജീവനാന്തം ഞാൻ കിടന്നിട്ടു യാതൊ
രു പ്രയോജനവുമില്ല. ജീവനും സ്വാതന്ത്ര്യ
ത്തിനുംവേണ്ടി യുദ്ധംചെയ്തു മരിക്കുന്നതാ
ണ് ഒരു യോദ്ധാവിന്നുചിതം" എന്നു ആ
ലോചിച്ചു തീർച്ചപ്പെടുത്തി. പലേവിധ ആ
ലോചനകളെക്കൊണ്ടും മനസ്സിനെ അ
സ്വാസ്ഥ്യത്തിലാക്കി അർദ്ധരാത്രിയാവുന്ന
തും കാത്ത് അക്ഷമനായിരുന്നു. നിശ്ചിത
സമയത്തു പാണി കതകു പതുക്കെ തു
റന്നു അകത്തേക്കു കടന്നു. "എല്ലാം ഒരു
ങ്ങിയിരിക്കുന്നു. എന്റെ ഒരുമിച്ചുവരണം.
ശബ്ദമുണ്ടാക്കരുത്." "കോട്ടയുടെ പുറത്തേ
മതിലിന്നുള്ള വലിയ ഇരുമ്പുവാതിലോ."
എല്ലാം ഞാൻ ആലോചിച്ചു തീർച്ചപ്പെടു
ത്തിയിരിക്കുന്നു. ക്ഷണത്തിൽ വരണം അ
രനിമിഷംപോലും വെറുതെ കളയരുത്.
പ്രതാപസിംഹൻ പാണിയുടെ പിന്നാ
ലെ നടന്നു. കോട്ടയുടെ അകത്തെ ചിററു
കഴിഞ്ഞു ഒഴിഞ്ഞുകിടക്കുന്ന മുററത്തു രണ്ടാ
ളുംകൂടി ഇറങ്ങി. നല്ല ചന്ദ്രികയുണ്ടായിരു
ന്നു. പ്രതാപസിംഹൻ ഭയത്തോടുകൂടി നാ
ലുഭാഗവും തിരിഞ്ഞുനോക്കി.

പാണി:— സംശയിക്കേണ്ട. കാ
വൽക്കാരെല്ലാം ഗാഢനിദ്രയിലാണ്. മ
ദ്യത്തിൽ അവീൻ ചേർത്തിരുന്നു. ഇത്രയും
പറഞ്ഞപ്പോൾ മാത്രമെ തന്റെ രക്ഷക്കു
വേണ്ടി ആ പാണി പ്രവർത്തിച്ച കൌശല
ങ്ങൾ പ്രതാപസിംഹന്ന് മനസ്സിലായുള്ളു.
കൃതജ്ഞതയും സന്തോഷവും അത്ഭുതവും
ഒരേ സമയത്തിൽ തന്നെ അദ്ദേഹത്തി
ന്റെ മുഖത്തു സ്ഫുരിച്ചു കാണാറായി. "നി
ങ്ങൾ ആരാണ്? എന്നെ ഈ കാരാഗൃഹ
ത്തിൽനിന്നു മോചിപ്പാൻ ഇത്ര അതി
സാഹസം ചെയ്യുവാനുള്ള കാരണമെന്താ
ണ്? ഇതിന്ന് എനിക്കു യാതൊരു പ്രത്യു
പകാരവും ചെയ്വാൻ സാധിക്കുന്നതല്ലെ
ങ്കിലും എന്റെ ജീവനെ രക്ഷിച്ചു തന്ന മ
ഹാത്മാവ് ആരാണെന്നറിവാൻ എനി
ക്ക് ആഗ്രഹമുണ്ട്". "ഞാൻ പ്രത്യുപകാ
രത്തെ ആഗ്രഹിച്ചു ചെയ്തതല്ല ഈ പ്രവൃ
ത്തി. ഞാൻ ആരാണെന്നു നിങ്ങൾക്കു
കാലതാമസംകൂടാതെ അറിയാറാവും. ക്ഷ
ണത്തിൽ നമുക്ക് ഈ സ്ഥലത്തുനിന്നു
പോവുക. ആ സമയത്ത് ഈ സ്ഥലത്തു
നിന്ന് ശബ്ദങ്ങൾ കേൾക്കുമ്പോൾ രാജ
വീഥിയിൽകൂടി പോകുന്നവരെങ്കിലും ശ
ങ്കിപ്പാൻ വഴിയുണ്ട്". പാണി ഇത്രത്തോ
ളം പറഞ്ഞു കഴിയുമ്പോഴേക്ക് കോട്ടയി
ൽനിന്നു പുറത്തേക്കുള്ള വാതിലിന്റെ അ
ടുക്കെ എത്തി. പാണി തന്റെ കയ്യി
ലുള്ള താക്കോൽകൊണ്ട് അശേഷവും പ്ര

യാസംകൂടാതെ വാതിൽ തുറന്നു. രണ്ടാളും പുറത്തു കടന്നു. വാതിൽ പുറത്തുനിന്നു പൂട്ടി താക്കോൽ മതിലിൻെറ മുകളിൽക്കൂടി കോട്ടയുടെ അകത്തേയ്ക്കു വലിച്ചെറിഞ്ഞ് ത്വരിതഗതിയായി ഇരുവരും നടന്നുതുടങ്ങി. അതു ആഗ്രാ നഗരത്തിലെ പ്രധാനതെരുവീഥിയാണ്. പാണി അല്പം ദൂരം നടന്ന് ഒരു ഊടുവഴിയിലേയ്ക്കു തിരിയേണ്ട മാൎഗ്ഗത്തിലെത്തി. അവിടെ ഒരു ബ്രാഹ്മണയുവാവ് നില്ക്കുന്നതായി പ്രതാപസിംഹൻ കണ്ടു. പാണി പ്രതാപസിംഹനോടു 'രക്ഷയ്ക്കുള്ള സ്ഥലം ഇയ്യാൾ കാണിച്ചു തരും. ഇയ്യാളുടെകൂടെ പോകേണം. വേണ്ടുന്ന എല്ലാ ഉപചാരങ്ങളും ഇയ്യാൾതന്നെ ചെയ്യും. അല്പദിവസങ്ങൾക്കുള്ളിൽ ഞാൻ മടങ്ങി എത്തും' എന്നു പറഞ്ഞു വല്ല ചോദ്യവും പ്രതാപസിംഹനു ചോദിപ്പാൻ അവസരം കൊടുക്കുന്നതിന്നു മുമ്പായി തൻെറ വഴിക്കു പോയി.

ബ്രാഹ്മണൻ:— വേഗത്തിൽ വരിക. അസമയമായിത്തുടങ്ങി; അംശേഷം ഭയപ്പെടേണ്ട ആവശ്യമില്ല. അതാ ദൂരത്തിൽ ഒരു ചെറുഗൃഹം കാണുന്നു. രണ്ടുനാലുദിവസങ്ങൾ ഇവിടുന്ന് അവിടെ കഴിച്ചുകൂട്ടേണ്ടി വരും. ഇത് ഒരു ബ്രാഹ്മണൻെറ ഗൃഹമാണ്. ഭക്ഷണത്തിന്നും മറ്റും അവിടെ ഒരുങ്ങിയിട്ടുണ്ടാവും. ഇപ്പോൾ ഇവിടുന്ന് അറിയാത്ത കാൎയ്യങ്ങളെല്ലാം അവിടെ എത്തിയാൽ ഞാൻ തുറന്നു പറഞ്ഞ്, മനസ്സിൽ ഞങ്ങളെപ്പറ്റി വല്ല അവിശ്വാസവും ഉണ്ടെങ്കിൽ അതു തീൎത്തു തരാം. പ്രതാപസിംഹനും ബ്രാഹ്മണനും അല്പനേരംകൊണ്ട് ആ ഗൃഹത്തിലെത്തി ബ്രാഹ്മണൻ കതകിന്നു മുട്ടി. അകത്തുനിന്ന് ഒരു ഭൃത്യൻ പുറത്തേയ്ക്കു വന്നു. നിദ്രയ്ക്കു വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്വാൻ ഏല്പിച്ചു ബ്രാഹ്മണൻ അവനെ പറഞ്ഞയച്ചു. പ്രതാപസിംഹനോട്:— ഇവിടെ അല്പം ഇരുന്നു വിശ്രമിയ്ക്കാം. ഇവിടുത്തെ സ്ഥിതിയ്ക്കു യോഗ്യമായ സല്ക്കാരം ചെയ്വാൻ സാധിക്കാത്തതിനാൽ വ്യസനിക്കുന്നു. പ്രതാപസിംഹൻ:— 'ശത്രുവിൻെറ അധീനത്തിൽനിന്ന് എന്നെ മോചിപ്പിച്ച നിങ്ങളുടെ ഏതുവിധത്തിലുള്ള സല്ക്കാരവും എനിയ്ക്കു പ്രിയമായിരിയ്ക്കും. നിങ്ങളുടെ രണ്ടാളുടേയും യഥാൎത്ഥസ്ഥിതി അറിവാൻ എനിയ്ക്കാഗ്രഹമുണ്ട്. വിരോധമില്ലെങ്കിൽ എന്നോട് അതു പറയണം. ഞാൻ ഈ തറയിന്മേൽ തന്നെ ഇരിയ്ക്കാം. നിങ്ങളും ഉത്തരീയവും നിലത്തിട്ട് അതിലിരിയ്ക്കുക.' ബ്രാഹ്മണൻ പ്രതാപസിംഹൻ പറഞ്ഞപ്രകാരം ചെയ്തു. രണ്ടാളും ഇരുന്നശേഷം ബ്രാഹ്മണൻ:— ഞാൻ ആദ്യത്തിൽതന്നെ ഒരു സന്തോഷവൎത്തമാനം ഇവിടേയ്ക്ക് അറിയിയ്ക്കാം. ഇവിടുത്തെ പത്നിയായ രത്നപ്രഭാദേവി വലുതായ ആപത്തിൽ പെട്ടിരുന്നു. അതിൽനിന്നു രക്ഷപ്പെട്ട് ഇപ്പോൾ ഞങ്ങളുടെ അധീനത്തിൽതന്നെ സുഖമായിരിയ്ക്കുന്നു. പ്രതാപ:— എന്താപത്ത്? എങ്ങിനെ നിങ്ങൾ കണ്ടെത്തി. ബ്രാഹ്മണൻ:— അതു വഴിയെ പറയാം. ഞങ്ങൾ ഇവിടെ കൊണ്ടുവന്ന ആളുടെ ചരിത്രം ആദ്യമായി കേൾക്കണം. അദ്ദേഹം മുഹമ്മദീയനല്ലെന്ന് പക്ഷെ ഇപ്പോൾ ഇവിടെയ്ക്കു അറിയുമായിരിക്കും. അദ്ദേഹം ജാതികൊണ്ട് ഒരു രജപുത്രനും ചെറുപ്പകാലത്തിൽ വളരെ ധീരനായ ഒരു യോദ്ധാവുമായിരുന്നു. രാജസ്ഥാനത്തിലെ പ്രധാനരാജ്യങ്ങളിൽ ഒന്നിലേ രാജാവുമായിരുന്നു. ആ കാലത്തിൽ ഞാൻ അദ്ദേഹത്തിൻെറ യോ

ഥോകളിൽ എത്രയോ താണ സ്ഥിതിയിലുള്ള ഒരാളായിരുന്നു. ശത്രുക്കൾ വന്നു ഞങ്ങളുടെ രാജ്യം ആക്രമിച്ചു ചതികൊണ്ട് അവർ ഞങ്ങളെ ജയിച്ചു. എന്റെ സ്വാമിക്കു കഠിനമായ മുറിവേററു യുദ്ധത്തിൽ വീണു. മരിച്ചുവെന്നു ഞങ്ങൾ തീർച്ചപ്പെടുത്തി. ശത്രുക്കളും അങ്ങിനെതന്നെ നിശ്ചയിച്ചു. മരിച്ചവരുടെ ശവം മറവു ചെയ്യാൻ കൊണ്ടുപോയ കൂട്ടത്തിൽ അദ്ദേഹത്തേയും കൊണ്ടുപോയി. ശവസംസ്കാരത്തിന്നുള്ള സ്ഥലത്തെത്തിയപ്പോഴാണ് അദ്ദേഹത്തിന്നു ബോധമുണ്ടായത്. കാര്യത്തിന്റെ യഥാർത്ഥസ്ഥിതി ക്ഷണത്തിൽ അദ്ദേഹം ഗ്രഹിച്ചു. ഒരുവിധത്തിൽ അവിടെനിന്നിഴഞ്ഞുപോയി അല്പം അകലെ എത്തി. മുറികളിൽനിന്നു രക്തം ഒരോമത്തും ഒഴുകുവാൻ തുടങ്ങി; രണ്ടാമത്തും ബോധക്ഷയവും ഉണ്ടായി. ഈ സ്ഥിതിയിൽ ഒരു ഭൃത്യൻ കണ്ടെത്തി യജമാനനെ എടുത്തു തന്റെ ഗൃഹത്തിൽ കൊണ്ടുപോയി വേണ്ടുന്ന ശുശ്രൂഷകളെല്ലാം ചെയ്തു മുറിവുകളെല്ലാം ഉണക്കി. ഇതിന്ന് ഏകദേശം ഒരു കൊല്ലത്തോളം വേണ്ടിവന്നു. പൂർണ്ണമായി സുഖമായതിന്റെ ശേഷം ഇനിയെന്താണ് വേണ്ടതെന്ന് അദ്ദേഹം ആലോചിച്ചു. യാതൊരു വഴിയും കണ്ടില്ല. ശത്രുക്കൾ രാജ്യം ആക്രമിച്ചു കീഴടക്കി. കഠിനമായി മുറിവേററിട്ടും അതു കാരണമായുണ്ടായ ജ്വരംകൊണ്ടും ശരീരത്തിന്റെ ബലം മുഴുവൻ ക്ഷയിച്ച് അവശസ്ഥിതിയിലായി. തനിക്കുണ്ടായിരുന്ന ഏകസന്താനം രക്ഷപ്രാപിച്ചുവെന്ന് അദ്ദേഹം ഇപ്പോൾ അറിഞ്ഞു. ശത്രുക്കളോടു യുദ്ധം ചെയ്തു രാജ്യം തിരിയെ ലഭിക്കുന്നതു തന്റെ സൈന്യങ്ങളും അതിലെ ധീരന്മാരായ നായകന്മാരും മുഴുവൻ നശിച്ച സ്ഥിതിക്ക് അസാദ്ധ്യം. താൻ മരിച്ചുവെന്നു ബന്ധുക്കൾ എല്ലാം കരുതീട്ടുണ്ടായിരിക്കണമെന്ന് അദ്ദേഹം ഊഹിച്ചു. ഇനി തനിക്ക് ഉത്തമമായിട്ടുള്ളതു രാജ്യം, ധനം, പ്രാഭവം മുതലായവയിൽനിന്നു തന്റെ മനസ്സിനെ പിൻവലിക്കുകയാണെന്നു തീർച്ചയാക്കി ഉത്തരദേശങ്ങളിലേക്കു പോയി ഹരിദ്വാരത്തിന്നു സമീപത്തിൽവെച്ച് ഒരു സിദ്ധനെ ഗുരുവായി വരിപ്പാനുള്ള ഭാഗ്യം അദ്ദേഹത്തിന്നു സിദ്ധിച്ചു. അവിടെ സമീപംതന്നെ ഹിമാലയത്തിന്റെ താഴ്വാരത്തിൽ സിദ്ധവനം എന്നു പറയുന്ന സ്ഥലത്തു ശാന്തമായിരിക്കുന്ന ഒരു പ്രദേശത്തിൽ ലൌകീക ജനങ്ങളുടേയും വിഷയങ്ങളുടേയും ബഹളത്തിൽനിന്നു വേർവിട്ട് ജ്ഞാനസമ്പാദ്യത്തിൽതന്നെ ഇതുവരെ കാലംകഴിച്ചു. എന്റെ അപേക്ഷപ്രകാരം എന്നെ ശിഷ്യന്മാരിലൊരുവനായി സ്വീകരിക്കയും ഞാൻ അദ്ദേഹത്തിന്റെ സമീപത്തിൽതന്നെ താമസിച്ചുവരികയും ചെയ്തു. അവിടെ വെച്ചാണ് രത്നപ്രഭാദേവിയെ കണ്ടെത്തിയത്. മുഹമ്മദീയസൈന്യത്തിന്റെ നാഥനായ ഗുലാംഖാനിന്റെ അപേക്ഷകളേയും അപേക്ഷകൊണ്ടു പ്രയോജനമില്ലെന്നു കണ്ടപ്പോൾ ഉണ്ടായ അക്രമങ്ങളേയും ഭയപ്പെട്ട ആ സ്ത്രീക്കു തന്റെ വീട്ടിൽനിന്ന് രാത്രിസമയം ഒളിച്ചോടിപോരേണ്ടി വന്നു. പല കഷ്ടതകളും സഹിച്ച് ഒരു മാസത്തിന്നു മുമ്പായി ഞങ്ങളുടെ ആശ്രമത്തിന്നു സമീപമുള്ള കാട്ടിലെത്തി. അവിടുന്ന് ഗുരുനാഥൻ ആ സ്ത്രീയെ കണ്ടെത്തി. ആശ്രമത്തിൽ അഭയം കൊടുത്തു. അവിടെ രത്നപ്രഭാദേവി സുഖമായിരിക്കുന്നു. രക്ഷയായി ഗുരുനാഥന്റെ അനേകം ശിഷ്യന്മാരുമുണ്ട്. യാതൊരു ഭയത്തിന്നും ആപത്തിന്നും ആ ദേവിക്ക് അവകാശമില്ല. ഇവിടുത്തെ കാര്യസ്ഥിതികൾ ആ സ്ത്രീ പറഞ്ഞു ഗുരുനാഥ

ൻ അറിഞ്ഞു. ഏകദേശം പതിനഞ്ചു ദിവസങ്ങൾക്കു മുമ്പ് ഇവിടുത്തെ തടവിൽനിന്നു വിടുവിക്കേണ്ട ഉദ്ദേശത്തോടുകൂടി ആശ്രമത്തിൽനിന്നു പുറപ്പെട്ടു നാലഞ്ചു ദിവസം മുമ്പെ ഇവിടെ എത്തി. ഒരു മുഹമ്മദീയന്റെ വേഷത്തോടുകൂടി ഒരു ഭൃത്യനായി കോട്ടക്കുള്ളിൽ പ്രവേശിപ്പാൻസാധിച്ചു. മുഹമ്മദീയസൈന്യത്തിലെ ഭടന്മാർ ചിലർ അവിടെ കാവലുണ്ടെന്ന് അങ്ങേക്ക് അറിയാമല്ലൊ. ഇന്നലെ വൈകുന്നേരം മദ്യം വാങ്ങേണ്ടുന്ന ആവശ്യത്തിലേക്ക് അവർ ഗുരുനാഥനെ പുറത്തേക്കയച്ചു. പ്രബലനായ ജരു യോദ്ധാവിനെ ബന്ധനത്തിൽനിന്നു വിടുവിക്കേണ്ടുന്ന ഉദ്ദേശത്തോടുകൂടിയാണ് അദ്ദേഹം കോട്ടയുടെ ഉള്ളിൽ കടന്നതെന്ന് അവർ സ്വപ്നേപി കരുതിയില്ല. അദ്ദേഹത്തിന്റെ വേഷം കണ്ടാൽ ആ സംശയം തോന്നുവാനും സംഗതിയില്ല. ഒരു സന്യാസിയുടെ വേഷത്തിൽ അദ്ദേഹത്തെ കണ്ടാൽ ഇവിടുന്നുതന്നെ അത്ഭുതപ്പെട്ടുപോകും. ആ കാണുന്ന ശ്മശ്രു കൃത്രിമമാണ്. തലയിൽ കെട്ടിയ ചുമപ്പുവസ്ത്രം അഴിച്ചാൽ അതിദീർഘമായും വിപുലമായും ഉള്ള ജടകളെയാണ് കാണുക. ആ കഥ അവിടെ നില്ക്കട്ടെ. ഗുരുനാഥൻ സന്തോഷത്തോടുകൂടി പണവും വാങ്ങി മദ്യത്തിനു പോയി. കൂട്ടത്തിൽ കുറെ അവീനും വാങ്ങി കലർത്തി. മദ്യം ഭടന്മാൎക്കു കൊണ്ടുപോയി കൊടുത്തു. എന്നതിന്റെ ശേഷമാണ് അങ്ങെ കണ്ടത്. അല്പനേരംകൊണ്ടു മദ്യത്തിന്റെ ഫലം ഭടന്മാൎക്കു നല്ലവണ്ണം പ്രത്യക്ഷമായി ഫലിച്ചു. ഗുരുനാഥൻ കുറെക്കൂടി മദ്യം അവരുടെ മുമ്പിൽ കൊണ്ടുപോയി വെച്ചു. അതിൽ അവീൻ ചേൎത്തിരുന്നു. ശുദ്ധന്മാർ അതറിയാതെ ആൎത്തിയോടെ വാങ്ങി കഴിച്ചു. അല്പനേരത്തിന്നുള്ളിൽ ഗാഢനിദ്രയെ പ്രാപിച്ചു. ഈ സ്ഥിതിയിൽ അതിൽ പ്രധാനിയുടെ ദേഹത്തിൽനിന്നു കോട്ടയുടെ പുറത്തെ ഇരുമ്പുവാതിലിന്റെ താക്കോലെടുക്കുന്നതിന്നു ഗുരുനാഥന് അശേഷവും പ്രയാസമുണ്ടായില്ല. ശേഷമുള്ള വിവരങ്ങളെല്ലാം ഇവിടേക്ക് അറിയാമല്ലൊ."

(തുടരും)

പി. പി.

—ഃ൦ഃ—

# ഒരു സ്വപ്നം



ഞാൻ ഒരു ദിവസം മഹമ്മദിന്റെ ജീവചരിത്രം വായിക്കയുണ്ടായി. അതിൽ ആ മഹാപുരുഷൻ അമാനുഷമായ പല കൃത്യങ്ങളും ചെയ്തിട്ടുള്ളതായി പറഞ്ഞിട്ടുണ്ട്. ആ കൂട്ടത്തിൽ മഹമ്മദിന്റെ ൪-ാം വയസ്സിൽ ഒരു ദിവസം മററു കുട്ടികളൊന്നിച്ച് അദ്ദേഹം വഴിയിൽ കളിച്ചുകൊണ്ടിരിക്കുമ്പോൾ ഗബ്രിയൽ എന്ന ദൈവദൂതൻ പ്രത്യക്ഷപ്പെട്ടു മഹമ്മദിനെ വിളിച്ചു കൊണ്ടുപോയി എന്നും, ദൈവദൂതൻ മഹമ്മദിന്റെ മാറു രണ്ടായി പിളൎന്ന് ഹൃദയം വേറെ എടുത്തു അതിൽനിന്നു ഒരു തുള്ളി കറുത്ത രക്തം പിഴിഞ്ഞുകളഞ്ഞു എന്നും, ഈ രക്തമാണ് പാപബീജത്തിന്റെ ഉറിപ്പിടമെന്നു മുസ്ലിംകൾ വിശ്വസിച്ചു പോരുന്നതിനാൽ അ

ന്നതെറ്റു മഹത്തുക്കളുടെ പാപരഹിതനും ദിവ്യനുമായിത്തീൎന്ന എന്നും പ്രസ്താവിച്ചുകണ്ടു. ഈ പറഞ്ഞ സംഗതി കേവലം ഒരു കെട്ടുകഥയാണെന്നുതന്നെ വരികിലും, എല്ലാവരും അവരവരുടെ ഹൃദയങ്ങളിൽനിന്നു പാപാവഹമായ ദുൎവ്വിചാരങ്ങളെ ദൂരീകരിപ്പാൻ ശ്രമിക്കേണ്ടതാണെന്നുള്ള സാരോപദേശം ഇതിൽ നിന്നു ഗ്രഹിപ്പാനുണ്ടെന്നും, അപ്രകാരം ദൂരീകരിപ്പനുള്ള ദൈവകാരുണ്യം ഉണ്ടായാൽ എത്ര നന്നായിരുന്നു എന്നും മററുമുള്ള ഓരോ സംഗതികളെപ്പററി ആലോചിച്ചിരുന്ന മദ്ധ്യേ ഞാൻ പെട്ടെന്നു ഉറങ്ങിപ്പോയി. ഉടനെ തന്നെ രണ്ടു കൂലിക്കാർ കൂടി ഒരു ഘനമുള്ള പെട്ടി താങ്ങിപ്പിടിച്ച് വിയൎത്തൊലിച്ച് എന്റെ അകത്തേക്കു കടന്ന് പെട്ടി എന്റെ സമീപത്തു വെച്ചതായി ഇനിക്കു തോന്നി. ഇതിലെന്താണ്, ആരുടെയാണ് ഈ പെട്ടി എന്നും മററുമുള്ള വിവരങ്ങൾ ചോദിച്ചറിയുന്നതിന്നു മുമ്പ് കൂലിക്കാർ രണ്ടുപേരും പടികടന്നു പോയ്ക്കളഞ്ഞു. എന്തായാലും ഈ വിവരങ്ങൾ അറികതന്നെ എന്നു കരുതി ഞാൻ പെട്ടിക്കരികെ ചെന്നു. പെട്ടി തുറക്കാൻ ഭാവിച്ചപ്പോൾ "ആ പെട്ടിക്കകത്തു നിറച്ച് തന്റെ ഇഷ്ടന്മാരുടേയും മററുപല പരിചയക്കാരുടേയും ഹൃദയങ്ങളാണ്; അതു തുറന്ന് അവരിൽ ഓരോരുത്തരുടേയും ഹൃദയത്തിന്റെ ഗുണദോഷം അറിവാൻ തനിക്കു ഇച്ഛയുണ്ടാകേണമെങ്കിൽ മുമ്പിൽ തന്നെ തന്റെ ഹൃദയം പരിശുദ്ധമാക്കീട്ടു വേണം എന്നിട്ടല്ലാതെ പെട്ടിമേൽ കൈവെച്ചുപോകരുത്" എന്ന് പറഞ്ഞുംകൊണ്ടു ഒരു ദിവ്യപുരുഷൻ അകത്തേക്കു കടന്നു. കടന്ന ഉടനെ എന്നെപിടികൂടി. അദ്ദേഹത്തിന്റെ അരയിൽ തിരുകിയിരുന്ന ഒരു ശസ്ത്രം ജോനകക്കത്തി ഊരി എടുക്കലും എന്റെ മാറുപിളൎന്നു ഹൃദയം കയ്ക്കലാക്കലും ഒന്നിച്ചു കഴിഞ്ഞു. ഞാൻ വല്ലാതെ പരിഭ്രമിച്ചു. ഹൃദയം കയ്യിൽ വച്ചുപിഴിച്ചുതുടങ്ങി. അപ്പോഴത്തെ കാഴ്ച! ശിവനേ! കാണേണ്ടതുതന്നെയാണ്. ഞാൻ ഒരിക്കലും മാച്ചു ശങ്കിക്കാത്തവയും, അസാധാരണങ്ങളായ ചില പ്രത്യേക സൽഗുണങ്ങൾ തന്നെയാണെന്നു അഭിമാനിച്ചിരുന്നവയും ആയ എന്തെല്ലാമൊക്കെയാണ് പിഴിച്ചിക്കളഞ്ഞതെന്ന് രേഖപ്പെടുത്തുവാൻ ഞാൻ ലജ്ജിക്കുന്നു. പിഴിച്ചൽ മുഴുവനും കലാശിച്ചപ്പോൾ എന്റെ ഹൃദയത്തിൽ വായുപോലും ശേഷിച്ചിട്ടില്ല. പിന്നിട് അതെടുത്തു നല്ലവണ്ണം കഴകി വൃത്തിയാക്കി അതിൽ ആ മഹാൻ തന്നെ ഊതി പരിശുദ്ധവായു നിറച്ച് യഥാസ്ഥാനത്തു വച്ച് തുന്നികെട്ടി എന്നെ വീണ്ടും പൂൎവ്വസ്ഥിതിയിലാക്കി. "ഇനി പെട്ടി തുറന്നോളൂ" എന്നു പറഞ്ഞ് എന്നെ വിട്ടു.

ഞാൻ പെട്ടി തുറന്നു. അതിൽ അസംഖ്യംകുപ്പികൾ കണ്ടു. ഓരോ കുപ്പിയിലും മുക്കാൽ നിറയെ ഒരു തൈലവും അതിൽ ഹൃദയവും കിടക്കുന്നുണ്ട്. കുപ്പിയിൽ കടന്ന് കീഴ്മേൽ മറിഞ്ഞും കൂടക്കൂടെ ഓരോ ഭാഗത്തേക്കു തെറിച്ചും, കാണികൾക്കു ഓ! ഇതു കുപ്പി പൊട്ടിച്ചു പുറത്തു ചാടുവാനുള്ള ശ്രമം കൊണ്ടു പിടിക്കുകയാണ്! എന്നു തോന്നികുമാറും, പെരുമാറുന്ന ഒരു ഹൃദയത്തിന്മേലാണ് ആദ്യമായി എന്റെ കണ്ണു ചെന്നത്. ആ ഹൃദയത്തിൽകണ്ട പാപാപബീജം അഥവാ നടുക്കുള്ള'പാട്' വളരെ വലുതായിരുന്നില്ലാ. കടുംചുകപ്പുനിറമാണ്. ഒരു സമയം കുപ്പിയിൽ കിടന്നു കാണിക്കുന്ന കോലാഹലങ്ങൾക്കു കാരണം ഈ പ്രത്യേകവൎണ്ണമായിരിക്കാമെന്നു ഞാൻ ശങ്കിച്ചു. "അത് ആരുടെ

കാലംവരെ യോദ്ധാവായിരുന്നു നല്ല പേരു കേട്ടവനും, അതു പോരെന്നു വെച്ച് മറെറാരു ഉയൎന്ന പദം ലഭിക്കാൻ ശ്രമം ചെയ്യതും ഫലിക്കായ്കയാൽ ഭഗ്നാശയനായിതീൎന്ന നിമിത്തം കോപാവേശത്താൽ മതിമറന്നവനും ആയ പ്രചണ്ഡൻെറ ഹൃദയമാണ്; ഇയ്യാൾക്കു തൻെറ അഭിലാഷസാദ്ധ്യത്തിന്നു പ്രതിബന്ധമുണ്ടാക്കി തീൎത്തവരോടുള്ള ഈൎഷ്യസദാപി ജ്വലിച്ചുകൊണ്ടാണിരിക്കുന്നത്; അതിന്നു ഒരിക്കലും ശമനവും വരുന്നതല്ല. അതാണ് ഈ കാണുന്ന ലഹളകൾക്കു കാരണം" എന്ന് ആദിവ്യൻ എന്നെ ധരിപ്പിച്ചു. എന്നെ രണ്ടാമതെടുത്തു കാണിച്ച ഹൃദയം വളരെ ചെറുതാണ്. എന്നു മാത്രമല്ല അതിനു ഒരു നോട്ടത്തിൽ ചലനം കൂടിയുണ്ടെന്നു ഇനിക്കു തോന്നിയില്ല. അതിലുള്ള 'പാട്' കറുപ്പുവൎണ്ണമാണ് ആ കറുപ്പിൻെറ ലാഞ്ഛന ഹൃദയമാസകലം വ്യാപിച്ചതായും തോന്നും. "ഇതു ദ്രവ്യത്തിൽ മാത്രം കാംക്ഷയുള്ള അതിതഷൻെറ ഹൃദയമാണ്. എത്ര ശ്രമിച്ചിട്ടും ഇവൻ ദാരിദ്ര്യത്തിൽ നിന്നു കരയേറുന്നില്ല; ഈ കാരണത്താൽ വലിയ ചിന്താകുലനായിട്ടാണ് കിടപ്പ്; അസൂയ, മടി, പരനിന്ദ ഇതുകളാണ് കൂട്ടുകാർ. ഒരിക്കലും ഗുണംപിടിക്കയുമില്ല." എന്നു പറഞ്ഞ് മറെറാരു കപ്പി കാണിച്ചു. ഇതിലെ 'പാടിന്' അസാധാരണ വലിപ്പം കണ്ടു. എന്നുതന്നെയല്ലാ സമ്മിശ്രവൎണ്ണങ്ങളോടുകൂടിയും ഇരിക്കുന്നുണ്ട്. ഇതിന്നുംപുറമെ കൂടക്കൂടെ ആന്തയെപ്പോലെ നിറങ്ങൾ പകൎന്നും കാണുന്നുണ്ട്. "ഇതാണ് തൻെറ മാതുലപുത്രനായ ആ വിടകേസരി" എന്നു ഗുരുനാഥൻ പറഞ്ഞു.

ഇപ്രകാരം കാമം, ക്രോധം, ലോഭം തുടങ്ങിയ ദുൎഗ്ഗുണങ്ങൾ കുടികേറി പാൎക്കുന്ന എൻെറ പല പരിചയക്കാരുടേയും, സന്തോഷം, ദയ, പിതൃരക്ഷ തുടങ്ങിയുള്ള സൽഗുണങ്ങൾക്കാലയങ്ങളായ പല ചങ്ങാതിമാരുടേയും ഹൃദയങ്ങൾ വെവ്വേറെ എടുത്തുകാണിച്ചു ലക്ഷണസഹിതം പറഞ്ഞുതന്നതിൻെറ ശേഷം ആ ദിവ്യപുരുഷൻ ഒരേ തരത്തിലുള്ള അസംഖ്യം ഹൃദയങ്ങൾ കന്നിച്ചുകിടക്കുന്നതു എന്നെ കാണിച്ചുതന്നു. ഇതുകൾക്കെല്ലാം പാപബീജമായ 'പാടി'ൻെറ വലിപ്പം, പെരുമാററത്തിൻെറ രീതി, മുതലായതുകൾക്കു ഈഷൽഭേദങ്ങൾ ഉണ്ടെങ്കിലും എല്ലാററിലും നിരന്തരമായ ഒരു "ഇരുനിറം" കാണുന്നുണ്ട്. "ഇതുകളെല്ലാം സ്ത്രീഹൃദയങ്ങളാണ്; ആ കാണുന്ന "ഇരുനിറം" ചാപല്യത്തോടുകൂടിയ കാപട്യമാണ്" എന്ന് എൻെറ ഉപദേഷ്ടാവു പറഞ്ഞു.

ഇതുകൾ കൂടാതെ എൻെറ ചങ്ങാതിമാരിൽ പ്രത്യേകം ചിലരുടെ ഹൃദയങ്ങൾ കൂടി കാട്ടിത്തരണമെന്നാവശ്യപ്പെടുകയുണ്ടായി. അപ്പോൾ "അത് ഇനിയൊരിക്കൽ" എന്നു പറഞ്ഞ് പെട്ടികൊട്ടി അടച്ച ശബ്ദം കേട്ട് ഞാൻ പെട്ടെന്നു ഞെട്ടി ഉണൎന്നുപോയി.

ആർ. പി.

# കംസവധം

(തുടർച്ച)

അനന്തരം മല്ലരംഗേ വിലസുമസിതപീ-
താംബരം ചാർത്തിമമ്മാ
മിന്നീടും ദന്തിദന്തായുധപരിലസിതൌ
സുന്ദരൌ കൃഷ്ണരാമൌ
മുമ്പിൽ കണ്ടുന്നതാം സൌമുഖമതിവദനൌ
തുഷ്ട്യാഘോഷാ കരാഭ്യാം
മുന്നിട്ടും മാററിമദ്ധ്യേ നൃപതിസദസി ചാ
ണൂരാമല്ലൌ ബഭാഷേ.
ധന്യശ്രീയും നിയുദ്ധേ നിപുണതയുമഹോ
ശൌര്യവും വീര്യവായ്പും
ദണ്ഡിപ്പാം നിങ്ങളോളം കരുതുകിലൊരുവ
ന്നില്ലമാററിത്രിലോക്യാം
എന്നെല്ലാം കേട്ടു കൌതൂഹലവിവശതയാ
കാണ്മതിന്നാസ്ഥയാർത്തി (വാ
മനോർനാഥൻ ഭവന്തൌ സദസി നവവന
ഭോഗിനൌ ഭാഗിനേയൌ.
വൈകാതേ നിങ്ങളും ഞങ്ങളുമരിയനിയു
ദ്ധേന ഭൂപാലമൌലേ (ത്തു
രാകാംക്ഷാം ചേർപ്പതിന്നായിരവിനൊടു മു
ക്കൊന്നതേ വേണ്ടതുള്ളൂ
സാകൂതോല്ലാസമേവം മദമിളകിന ചാ
ണൂരവാക്യാവസാനേ
ശ്രീകൃഷ്ണൻ താനുമല്പസ്മിതരുചി പുറമേ
ത്തൂകി മാനീ ബഭാഷേ.
നന്നത്രേ വീര! നീ ചൊന്നതു മഹിതമഹാ
രാജസന്ദേശമോ കേ
ളെന്നാൽ കർത്തവ്യമോർത്താലതു സഭയിലക
പ്പെട്ടതും ഭാഗ്യമല്ലോ?
ഉന്നിച്ചാൽ വമ്പരാം നിങ്ങളുമതിനു
സഖേ ബാലരാം ഞങ്ങളല്ലി-
ന്നിദ്ധേമല്ലയുദ്ധേ ബത സമുചിതത
രാകുന്നതിത്രേ വിശേഷം.

സാരസ്യപ്രൌഢിവാചാമഴകിതിതു ഭവാൻ
ബാലനെന്നുള്ളതിന്നോ (തോ
നേരേ സാക്ഷാൽ പ്രമാണം ഭുജബലനിഹ
ഹന്തദന്തീശ്വരോയം. (നിധേ
പോരും പോരും പ്രഗത്ഭോക്തികൾ വിനയ
കേളിതെല്ലാമിനിക്കും
വാരാതൊന്നല്പ കാലം കളയരുതു നിയു
ദ്ധായ നീയാരഭേഥാഃ.
എന്നോ വൈഷമ്യമേ ഞാൻ ഭയതരളനന
ഞ്ഞല്ല തൊട്ടല്ലടോ ത-
ന്നുന്യായം കൊണ്ടുതന്നെ ഗജപതിമൃതനാ
യ്ത്തീർന്നിതമ്മാവനാണ് (ധൃ
എന്നാലിഞ്ഞങ്ങളോടിങ്ങെളിയവരൊടിമ
പരാധം ബലാൽ ചേ-
ത്തിന്നീവണ്ണം തുടങ്ങുന്നടവിനു മതിയേ
ദൈവമേ സാക്ഷിയുള്ളൂ. (ൻ
ഭോ ഭോ ഗോപാലധൃഷ്ടാവിനയവിചുളികാ
വാക്പ്രപഞ്ചാനടക്കീ
ട്ടാഭോഗം പൂണ്ടു യുദ്ധത്തിനു തുടിതിതുനി-
ഞ്ഞാലുമദ്യൈക്കതനിഞ്ഞാൻ.
പാപാത്മാ കൊന്നു നിന്നഗ്രജകനെയുമുടനേ
പള്ളിവില്ലും മുറിച്ചി-
ട്ടീ ഭോഷാ ഞങ്ങളോടെന്തിനൊരനുനയവും
സാന്ത്വവും ഭ്രാന്തനോ നീ?
കഷ്ടം ബാലസ്വഭാവേ പെരുകിന കുതുകം
കൊണ്ടു കോദണ്ഡദണ്ഡം
പട്ടാങ്ങത്രേ വലിച്ചേനതിനു കിമപി കേ-
ടും ബലാൽ വന്നു പോയി.
ചട്ടററീടുന്നയുഷ്മാൻ പുനരിവിടെ നിന-
ച്ചെത്തുമില്ലമ്പിലെന്നാൽ
പെട്ടന്നുണ്ടായ കാര്യത്തിനു പരുഷ മുട-
ക്കാള്ളടക്കം പ്രധാനം

കേൾ കേളെന്നേ വിശേധാ ചെറുതുമദമക
ക്കാമ്പിൽ മൂടിപ്പറഞ്ഞോ-
രാളുഢാക്ഷേപ മിശ്രം വചനമിതധികം
നന്നടോ നന്ദസൂനോ.
വേശാലിന്നിന്നെ മുഷ്ടിപ്രഹൃതിഭിരധുനാ-
കൊന്നുവൈവസ്വതീയേ
ഗേഹേയാത്രാക്കിയേ വിക്രമമിളകിനചാ
ണൂരനോ ചൊററടങ്ങൂ.
ഞാനോ സമ്പ്രതികാലനങ്ങതിഥിതിയായ്
നീയോ ഭവിക്കുന്നതെ
ന്നീനമ്മിൽ പറയേണ്ടതില്ലതറിവോർ
മാലോകരാലോകനേ.
ചാണൂരാ! മദമാന്നു ലോകവിപദം
ചെയ്യുന്നവൎക്കൊക്കയും
താനേപോന്നുവരുംവിനാശമചിരാ
ലെന്നുള്ളതോൎത്തീട്ടു നീ
കേൾ കേൾ പൂതനയല്ലടഞ്ഞു ശകടം
താനായ ദൈതേയന-
ല്ലീഗോപാലക കേശിയല്ല ബകന-
ല്ലല്ല പ്രലംബാസുരൻ.
നാഗാധീശ്വരനല്ലെടോ രജകന-
ല്ലിന്നിത്രിലോകീജയ-
ശ്ലാഘാവിക്രമമാന്നു നിന്നഹിതനാം
ചാണൂരമല്ലോസ്മി ഞാൻ.
കെൽപ്പോടേവംപറഞ്ഞത്രിഭുവനപെരുമാ
ളോടു ചാണൂരമല്ലൻ
ദ്ദൎപ്പാത്മാമല്ലടക്കിത്വരിതമൊരുനിയു
ദ്ധായ പെട്ടന്നണഞ്ഞാൻ.
അപ്പാകാണേണമാസ്ഥ്യപ്രചുരിമശിവനേ
മുഷ്ടികൻ മുഷ്ടികൈയ്യോ-
ടെപ്പോളേപാററപോലെഹലധരദഹനൻ
തന്നൊടും പോർ തുനിഞ്ഞാൻ
ഹരഹര! ശിവശിവ! മുഷ്ടികചാണൂര
ന്മാരോടേരാമമുകുന്ദന്മാർ ചെന്നുകയൎത്തു
തുടൎന്നിയുദ്ധാടോപം പറവതസാദ്ധ്യം.
പെരുകിന ഭുജബലകണ്ഡൂലതയാ മ
ല്ലും തട്ടിച്ചണ്ടധരവത്തൊടു രണ്ടു പുറത്തും
വയ്മ്പൊടിരുത്തികടുതരസാഹസമൂടലിൽ
ചാഞ്ഞും വിരവിലകന്നും ഗളഭുവി കൈ
വെച്ചടവു പകൎന്നും കൈകാലാശു പിണ
ഞ്ഞും വീണും വമ്പിലനേകം തമ്മിലഴെ
ച്ചും പാദപ്രഹൃതികൾ പാണിസ്ഫോടന മൂ
ൎന്നിബന്ധം പക്ഷനിബന്ധം വിക്ഷോഭ
ത്തൊടു വക്ഷോഘട്ടനമംഘ്രിനിരോധം ക
ണ്ഠഗ്രഹണം കൈവാരുകയും കാൽവാരു
കയും പതനോൽപതനം നമനോന്നമനം
ബഹുവിധമേവം വിജിഗീഷാംപൂണ്ടധികമ
ദേനപൊരുന്നതുകണ്ടപ്പൌരപുരന്ധ്രികൾ
മാളികമേൽ നിന്നോരോ വാൎത്ത പറഞ്ഞു
തുടങ്ങി. കഷ്ടംകഷ്ടം ദുഷ്ടതരാത്മാകംസ
മഹീപൻ ഭഗിനീപുത്രൌ ചെറിയ കിടാ
ങ്ങളെ മല്ലന്മാരെക്കൊണ്ടേ കൊല്ലിപ്പാനാ
യിക്കോപ്പു മുതൎത്താനെല്ലായിലുമതികഷ്ടമി
തോൎത്താലുല്ലാസം പെരുമവനീ പതികൾ
ക്കെല്ലാക്കും പുനരഭിമതമായതു ബാലന്മാ
ക്കൊരു സങ്കടമെന്താപാലിച്ചീടും പങ്കജ
നാഭൻ ചാരുശിരീഷ മലൎക്കലപോലെ
കോമളമൃദുലം 'പൃമൈ' ചെന്നു ശിലാഘനക
ൎക്കശമല്ലതനുക്കളിലേൽക്കുന്നേരത്തല്ലൽ വ
രുന്നു ഖേദിച്ചീടാസ്സീശ്വരനുണ്ടു നിരാശ്രയ
മിത്രം കൊല്ലുവതിന്നായ് മുമ്പിലണ
ഞ്ഞൊരു കുഞ്ജരവരനും ചത്തുമടിഞ്ഞാന
യ്യോ പാപം ബലകൃഷ്ണന്മാർ കീഴ്പ്പെട്ടായീ
മല്ലഭടന്മാരാശ്ചര്യം കാണാക്രമ്യാഹിത വ
ക്ഷസികൃഷ്ണൻ താക്കുന്നു ചിലമുഷ്ടികൾ കൊ
ണ്ടേ രാമനുമെഴനീററിതു കാണ്മല്ലും ഭൂമിത
ലത്തിലിഴച്ചീടുന്നു നല്ലതു വരിക 'മുകുന്ദബല
ന്മാൎക്കധിക വിചിത്രമിതോക്കുന്തോറും കാ
ലഭയങ്കരകിങ്കരസംഘംപോലെ ഹുംകൃതി
പൂണ്ടു വിശങ്കം മല്ലഭടന്മാർ ചെല്ലുന്നേര
ത്തെള്ളോളമില്ല ഭയം പുനരനയോരിത
മൊരൊന്നേരത്തുൾത്തോഷം ബലകൃഷ്ണന്മ

ർ പെരുമാററത്തിൽ പിടിപെട്ടേതൌ ക
ക്ഷേചേത്തു മുഷ്ടികമുഷ്ടിഭിരാവതു കത്തി
ഞെരിച്ചു വധിച്ചു ചുഴററി നിലത്തു സലീല
മെറിഞ്ഞഥരാശായാം പുനരപിഘോരിനട
ത്തീടുഞ്ചല കോസല കൂടാന്മല്ലപ്രവരാൻ
കൊന്നു നിതാന്തമദേന കൃതാന്തപുരത്തി
നതാന്ത മയച്ചളവു പചിതഭീത്യാതൽ
ഭൃത്യജനെ ദിശി ദിശി ധാവത്യഭിത ക്ഷു
ഭിതേ രാജകദംബേ ഹാഹാനാദിഷു ഭൃ
ത്യജനാദിഷു തലമൂടേറിനമാനംകൈക്കൊ
ണ്ടധികനൃശംസൻ കംസമഹീപതി കളക
ളഘോഷം കരയുഗളെനനിവാര്യസരോഷം
കൂട്ടത്തോടേ പലരുക്കൂടി ദൌഷ്ട്യംകോല്യം
വസുദേവസുതാവാട്ടിക്കളക വിരഞ്ഞു സഭാ
യാംനന്ദം ചെന്നുപിടിച്ചിഹകെട്ടുകഗോപ
ജനാനാംഹരതധനൌഘാൻ വസുദേവരെ
യും ദേവകിതന്നെയുമഹിതമിഹോദ്യതമാള
ർ നെയുമുടനിന്നേകൊല്ലുക സത്യമമീഷാം
ദുർവൃത്തുകൾകൊണ്ടിത്രകരേറി തവിനയമ
നയോളെന്നുവിശങ്കം കിങ്കരപാളിയോടാ
ജ്ഞാപിച്ചതു കേട്ടതദാനീമാശ്ചര്യംബുധി
രോഷകഷായിതലോചനകമല ശ്രീദാമോദ
രനഖിലജഗൽപ്രഭു ഝടുതികൃതംകൊണ്ട
ഖിലസമക്ഷം മണിമഞ്ചോപരി ചെന്നുക
രേറി കംസവധാത്ഥം പ്രസഭമണഞ്ഞു.

അന്നേരത്താത്മരംഗാൽ ഭയതരളമിറ-
ങ്ങിദ്രുതേ മന്ത്രിസംഘേ
സന്നദ്ധാം കണ്ടു ഹന്തും പ്രസഭമഭിമുഖം
ഭാഗിനേയം മുകുന്ദം
സന്നാത്മാ ഭോജരാജൻ ധൃതരഭസമെഴു-
ന്നീററുദൌർഭ്യാം ഗൃഹീതാ
മിന്നീടും ഖഡ്ഗ ചർമ്മങ്ങളെ വിരവിനൊട-
ഭ്യായയൌ വാസുദേവം.

ചുച്ചുക്രോധേനകംസൻ വരതരകരവാ-
ളേന ചെക്കപ്രഹാരം
ചാട്ടന്നും വഞ്ചയിത്വാ കടുമയൊടുടലിൽ
ചേന്നു ഗൃഹ്ണൻ കചാന്തേ

ദൂഷ്ടംഭ്രമൌ നിപാത്യസപദിമഥസുരഗോ
ബ്രാഹ്മണസ്വസ്തിവാദീ
തസ്മിൻവിശ്വംഭരോയന്നൃപതദഹിപതൌ
താർക്ഷ്യനങ്ങെന്നപോലേ.

പാരാതന്നാരു ചരാചരാത്മക ജഗ-
ദ്വാസസ്യലക്ഷ്മീപതേ
ർഭാരേണാശു വിശീർണ്ണമൂർത്തിഃ വധൂ-
താശേഷപാപോൽക്കരഃ
ശ്രീരാമാഹരി വൈഷ്ണവം ത്രിഭുവനാ-
നന്ദം പുരസ്താദസൌ
നേരേപൊന്മുടിതൊട്ടു തൃക്കഴലൊളം
പൂമേനി കണ്ടീടിനാൻ.

കാണായീ ചാരുപൊന്നിൻതിരുമുടികമലാ-
ക്ഷേമനോജ്ഞം മുഖാബ്ജം
കാണായീശംഖചക്രാദികൾ തടവിനതു-
കൈകൾ നാലും വിശേഷാൽ
കാണായീ നാഭിപത്മം തിരുമടിയിൽമഹീ
ദേവിതാനത്രെയല്ലേ
കാണായീ പാൽപ്പയോധൌ ഫണിശയന
ഗതം പത്മനാഭസ്വരൂപം

സോയം ധന്യാഗ്രയായീ കമലനയനതു-
പാമൃതം ലോചനാഭ്യാം
പായംപായംതദാനീം നിരുപമപരമാ-
നന്ദശുദ്ധാന്തരാത്മാ
ജീവാപായം പ്രപന്നസ്ത്രിഭുവനപെരുമാൾ
തന്നൊടൈക്യം ഗതോഭൂൽ
ഭൂയാനോംഘസ്രവന്ത്യാ നലമുടയപയോ-
രാശിയോടെന്നപോലേ.

കംഹപന്ന്യഗ്രാസകാദീൻ ദ്രുതമഭിപതത-
സ്സ്തീരിണാപാതിതാൻക-
ണ്ടപ്പൌതൽഭ്രാതൃവീരാന്നുരിതകളകളോ-
ദീർണ്ണഹാഹാനിനാദാൻ
പ്രക്ഷുബ്ധാം പൌരഭൂപാല കപരിഷദമം
ശ്വാസയന്നുത്ഥിതാഭ്യാം
സാശ്രുനേത്രാവഥ പിജചിതരൌവാസു-
ദേവോവവന്ദേ.

ബന്ധാന്നിർമ്മുച്യ താനേ വിരവൊടു പിതരൌ
ഭൂയ്യുപാശ്രായമെന്നേ-
ലന്തസ്സന്തോഷബാഷ്പൈഷ്ഴകിനൊടഭിഷി-
ച്യാകുലാഭ്യാമമീഭ്യാം
നന്നായ്മാറത്തണച്ചാവതുദ്ധതരമാ-
ലിംഗതോ മാതുലസ്യാ
വ്യന്ത്യേഷാംതദപ്യൂർദ്ധ്വരചയദഥശേ
ഷക്രിയാമേഷധീമാൻ.

മുഖ്യേസിംഹാസനേവെച്ചഴകിനൊടഭിഷി-
ച്യോഗ്രസേനംവിശങ്കം
വൃഷ്ണീനാമാധിരാജ്യേഭുവനപതിപിതൃ-
ഭ്യാംസതാലാളിതാത്മാ
കൃഷ്ണോരാമേണസാകംജനപദനഗരാ-
വാസിനാംമോദമുൾച്ചേ-
ത്യഗ്രേമാനിച്ചനന്ദാംതെളിവൊടുമഥുരാ
രാജധാന്യാന്യവാത്സീൽ.

കംസവധം സമാപ്തം.

# ആദിചിത്രകാരി



ലോകത്തിലെ സകല സൃഷ്ടികളും ചിത്രമെഴുത്തുകാർക്കു മാതൃകകളാണ്. എന്നാൽ ഈ മാതൃകകളെ പ്രദർശിപ്പിക്കുന്ന ഒന്നാമത്തെ ചിത്രമെഴുത്തുകാരി 'പ്രകൃതി'യാണ്. മൃഗങ്ങളുടെ രോമം, പക്ഷികളുടെ തൂവൽ, ഈച്ചകളുടെ ചിറക്, വൃക്ഷങ്ങളുടെ തളിർ, ഇല, തടി മുതലായവയിൽ കാണുന്ന നിറഭേദങ്ങളാണ് പ്രകൃതിയുടെ ചായക്കോപ്പുകൾ. തന്റെ സന്താനങ്ങളായ ജീവലോകമാണ് ചിത്രമെഴുത്തിന്നുപയോഗിക്കുന്ന ഭിത്തികൾ. ശത്രുക്കളുടെ ദൃഷ്ടികളെ പകപ്പിച്ചു രക്ഷപ്പെട്ടു കൊള്ളേണ്ടതിന്നു, പർവ്വതം, താഴ്‌വര, വനം, ആകാശം, ജലം, മരുഭൂമി തുടങ്ങിയുള്ളവയുടെ പ്രതിഛായകളെ അതാതിനങ്ങൾക്കനുകൂലങ്ങളായ നിഴൽ, വെളിച്ചം ഇതുകളോടുകൂടി എഴുതിട്ടാണ് ആ ദേവി തന്റെ സന്താനങ്ങളെ ഭൂഷ്പശം ചെയ്യിക്കുന്നത്.

ഒരു കഴുതപ്പുലിയുടെ പുറത്തു നിഴലും വെളിച്ചവും വരുത്തീട്ടുണ്ട്. അതുകൊണ്ടു സൂര്യരശ്മി ഇടകലർന്നുള്ള നിഴൽസ്ഥലങ്ങളിൽ കഴുതപ്പുലി ഇരിക്കുന്നത് അത്ര വേഗത്തിൽ അറിവാൻ സാധിക്കയില്ല. ഒരു കഴിമുയലിന്റെ വെളുത്ത വാലിന്മേൽ ആകാശവർണ്ണം പ്രതിഫലിച്ചിട്ടുള്ളതുകൊണ്ട്, ആകാശത്തിന്നെതിരായി വെച്ചിരിക്കയാണെങ്കിൽ ആ വാൽ എളുപ്പത്തിൽ ദൃഷ്ടിഗോചരമാകുന്നില്ല. ഒരു മൂങ്ങയുടെ പുറത്തും ചിറകിന്മേലും ഒരു വനത്തിന്റെ പ്രതിഛായ തത്തുല്യമായി പരക്കയാൽ മരക്കൊമ്പിലിരിക്കുന്ന മൂങ്ങയെ ശാഖകളുടെയും ഇലകളുടേയും കൂട്ടത്തിൽനിന്നു വേർതിരിച്ചറിവാൻ പ്രയാസം. ചുറ്റും വെങ്കിളിയിട്ടു ഒരു നിലാമുറ്റത്തിരിക്കുന്ന ഒരു മയിലിനെ എല്ലാവരും പ്രത്യക്ഷത്തിൽ അറിയുന്നു. എന്നാൽ നാനാവർണ്ണസമ്മിശ്രമായി ഇടതിങ്ങി നില്ക്കുന്ന വങ്കാടുകളിൽ തിക്കിത്തിരക്കി പ്രവേശിക്കുന്ന സൂര്യകിരണങ്ങൾ തട്ടുന്ന പ്രദേശത്തിലിരിക്കയാണെങ്കിൽ, അസാധാരണപടുത്വമുള്ള ഒരു ചിത്രകാരന്റെ ദൃഷ്ടികൾക്കുകൂടി തിരിച്ചറിവാൻ പാടില്ലാത്ത വിധമുള്ള വനവർണ്ണങ്ങളോടു താദാത്മ്യമുള്ള ചായങ്ങൾ ഉപയോഗിച്ചാണ്

നമ്മുടെ ചിത്രകാരി മയിൽപേടകളെ എഴുതിവിട്ടിരിക്കുന്നത്. ഒരേസ്ഥലത്തധിവസിക്കുന്നവയും, ഒരേ സ്വഭാവക്കാരും, ആകുന്നു എങ്കിൽ, വൎഗ്ഗവ്യത്യാസം കൂടാതെ അതാതു തരക്കാൎക്കു കൊടുക്കുന്ന നിറം, അധിവസിക്കുന്ന സ്ഥലത്തിന്റേതുതന്നെയായിരിക്കും. നിലത്തു സഞ്ചരിക്കുന്ന ജീവികൾക്ക് നിലത്തിന്റെയും, മത്സ്യങ്ങൾക്കു സമുദ്രജലത്തിന്റെയും, വനവാസികളായ പക്ഷിമൃഗാദികൾക്കു അവക്കനുരൂപങ്ങളായ വനത്തിന്റെയും, കേവലം ആകാശസഞ്ചാരികളായ പക്ഷികൾക്കു ആകാശത്തിന്റെയും മേഘങ്ങളുടെയും, വൎണ്ണങ്ങൾ പ്രത്യേകം കൊടുക്കുന്നതല്ലാതെ തങ്ങടെ വാസസ്ഥലത്തിന്നു വിപരീതമായ വൎണ്ണം എതെങ്കിലും ഒരു ജീവിക്ക് കൊടുത്തുപോയി എന്ന തെററ് പ്രകൃതിക്ക് ഒരിക്കലും വന്നുപോകുന്നില്ല. ചുരുക്കിപ്പറയുന്നതായാൽ "ശത്രുക്കളുടെ കണ്ണു തെററിക്ക" മാത്രമാണ് ചായക്കോപ്പുകൾ കൊണ്ട് ആ ദേവി ചെയ്വാൻ ഉദ്ദേശിക്കുന്നത്.

ശത്രുവിന്റെ ദൃഷ്ടിയിൽ നിന്നു അര നൊടിയിടയെങ്കിലും ഒളിപ്പാനിടവന്നാൽ ഒരു ജീവി രക്ഷപ്പെട്ടേക്കും. കൂരിയാററ തുടങ്ങിയുള്ള ചെറുപക്ഷികളെ പിൻതുടൎന്ന് അതിവേഗത്തിൽ പാറുന്ന ചക്കിപ്പരുന്തു മുതലായവക്കു തങ്ങടെ ഇരയെ കിട്ടുന്നതു വളരെ അപൂൎവ്വവും, ഉണ്ടെങ്കിൽ തന്നെ ഏററവും ശ്രമസാദ്ധ്യവുമാണ്. ഗതിവേഗതയുടെ വ്യത്യാസമാണ് ഇതു പലപ്പോഴും ദുസ്സാദ്ധ്യമാകുന്നതെന്നു വിചാരിക്കേണ്ട. എന്നാൽ ചില സമയം പിടികിട്ടുന്നുണ്ടെന്നു വെച്ച് ആ ചിത്രകാരിയെ കുററപ്പെടുത്താൻ നിൎവ്വാഹമുണ്ടെന്നും തോന്നില്ല. എന്തെന്നാൽ തന്നിഷ്ടംപോലെ മറയാൻ തക്ക സ്വാധീനമുള്ള വൎണ്ണങ്ങളുടെ മദ്ധ്യത്തിൽ നിന്ന് പരിഭ്രമിച്ച് വിജാതീയവൎണ്ണങ്ങളാൽ ചുററപ്പെട്ട പ്രദേശത്തെ ശരണംപ്രാപിക്കുമ്പോഴാണ് ശത്രുവിന്റെ ദൃഷ്ടിയിൽ പെട്ട് കുടുങ്ങുന്നത്.

തങ്ങടെ ചുററുമുള്ള പ്രദേശത്തിന്റെ നിറം ജീവികൾക്കു കൊടുക്കുക മാത്രമല്ല പ്രകൃതി ചെയ്യുന്നത്. അതു മാത്രം കൊണ്ട് ഉദ്ദിഷ്ടഫലം ലഭിക്കുന്നതും പ്രയാസം. എന്തെന്നാൽ ചുററുമുള്ള സ്ഥലത്തിന്നു തുല്യമായ വൎണ്ണം മാത്രം എത്ര നിഷ്കൎഷയോടെ തന്നെ ഒരു ജീവിക്കു കൊടുത്തിട്ടുണ്ടെങ്കിലും, ആ ജീവിയുടെ ആകൃതിയിലുള്ള ഒരു പാട് വേറിട്ടു തന്നെ പൊന്തിനില്ക്കുമെന്നു ചിത്രകാരന്മാൎക്കു പറയാതെ തന്നെ അറിയാം. അതുകൊണ്ടു ചായക്കൂട്ടുകളാൽ ആദ്യം തന്നെ ജീവിയുടെ സമ്പ്രദായത്തെ ഭിന്നിച്ച്, നിഴൽ, വെളിച്ചം ഇതുകളെ കൌശലത്തോടെ ഉപയോഗിച്ച് ജീവിയുടെ ആകൃതിക്കു തന്നെ അയൽപ്രദേശത്തോട് താദാത്മ്യം വരുത്തുകയാണ് പ്രകൃതി ചെയ്യുന്നത്. ഉദാഹരണത്തിന്നായി, മേല്പോട്ടെറിഞ്ഞ ഒരു പന്തിന്റെ ഛായ നാം വരയ്ക്കുന്നു എന്ന് വിചാരിക്കുക. പന്തിന്റെ കീഴ്ഭാഗം നിഴലിട്ടും, മേൽഭാഗം വെളിച്ചംതട്ടിച്ചും ആണല്ലൊ നാം എഴുതുക. എന്നാൽ ആ പന്തിന്റെ ഛായ പ്രകൃതിയാണ് വരക്കുന്നതെങ്കിൽ നാം പ്രവൃത്തിച്ചതിന്നു വിപരീതമായി, മേൽഭാഗം നിഴലിട്ടും, കീഴ്ഭാഗം വെളിച്ചംതട്ടിച്ചും, ആണ് എഴുതുക. ഇങ്ങിനെ എഴുതുന്നതുകൊണ്ടു എഴുതപ്പെട്ട പന്ത്, നീളം, വീതി ഇതുമാത്രമുള്ളതും ഘനം ലേശംപോലും ഇല്ലാത്തതും ആയ ഒരുപരന്ന ആകൃതി മാത്രം വേറിട്ട് നില്ക്കുന്നതായിട്ടാണ് കലാശിക്കുന്നത്. ഈ നിലയിൽ പരന്ന ആകൃതിക്കു അയൽപ്രദേശത്തിന്റെ

വൎണ്ണമൊത്ത ചായം കൊടുത്തുവെങ്കിൽ, നമ്മുടെ പന്ത് അയൽപ്രദേശമായ ആകാശത്തോടു സായൂജ്യം പ്രാപിക്കയല്ലാതെ നമുക്കു കാണാൻകൂടി സാധിക്കുന്നതല്ല. ഇപ്രകാരം ചിത്രകാരന്മാരുടെ അസാധാരണങ്ങളായ ധൎമ്മങ്ങളാണ് പ്രകൃതചിത്രകാരി കൈക്കൊണ്ടിരിക്കുന്നത്.

ചരൽ, ചളി, കല്ല്, പുല്ല്, കുറുങ്കാട്, ഇതുകളാലും, ആകാശംമുട്ടത്തക്ക ഉയരമുള്ള മരങ്ങളാലും, പച്ചപിടിച്ച സസ്യവൎഗ്ഗങ്ങളാലും മററും ചുററപ്പെട്ടിരിക്കുന്ന നാനാവിധമായ നിറഭേദങ്ങൾക്കിടയിൽ സ്ഥിതിചെയ്യുന്ന ഒരു ജീവിക്കു സാവൎണ്ണ്യം കൊടുക്കേണമെങ്കിൽ എത്രതരം ചായക്കൂട്ടുകൾ വേണമെന്നു കണക്കാക്കാൻ എത്രപ്രമാണികളായ ചിത്രകാരന്മാൎക്കും അസാദ്ധ്യമാണ്. അപ്രകാരമുള്ള പ്രദേശങ്ങളിൽ സദാപി അധിവസിച്ചുവരുന്ന പക്ഷിമൃഗാദികളുടെ ചിത്രങ്ങൾ വരക്കുന്നതിൽ നമ്മുടെ ചിത്രകാരി പ്രദൎശിപ്പിക്കുന്ന വാസന, കൌശലം, മനോധൎമ്മം ഇതുകളുടെ ആധിക്യം എത്രത്തോളമുണ്ടെന്ന് ആ വക വനവാസികളിൽ ഒന്നിനെ എടുത്തു പരിശോധിക്കുക. പരിശോധനക്ക് ആദ്യം പറഞ്ഞ മയിൽപേടതന്നെയാകട്ടെ. മരക്കൊമ്പിലിരിക്കുന്നതായാൽ അതിന്റെ കഴുത്തു കാൎമ്മേഘവൎണ്ണത്തെ അനുസരിച്ച് കടും നീലവൎണ്ണമാണ്. മുകളിൽനിന്നു നോക്കുന്നതായാൽ, ചുവട്ടിലുള്ള പച്ചപിടിച്ച സസ്യവൎഗ്ഗത്തോടൊത്ത കടുംപച്ചവൎണ്ണവുമായി. ഈ പ്രകാരം മയിലിന്റെ ഓരോ അവയവങ്ങളും ഒരു അയൽപ്രദേശനിറത്തോടു സാവൎണ്ണ്യം പ്രാപിച്ചു കാണുകയാൽ ശത്രുക്കളുടെ ദൃഷ്ടിയിൽ പെട്ടെന്നകപ്പെട്ടു കുടുങ്ങുന്നതുമില്ല.

ഇതുപോലെതന്നെ എടുത്തെടുത്തു പറകയാണെങ്കിൽ എല്ലാ ജീവികൾക്കും സ്വയരക്ഷക്കു വേണ്ടുന്നതായ സൌകൎയ്യങ്ങൾ ആ ആദിചിത്രകാരി ചെയ്തുവെച്ചിട്ടുണ്ടെന്നു യുക്തിപൂൎവ്വം തെളിയിക്കാവുന്നതാണ്.

എ. രാഘവപ്പുതുവാൾ.

—ം—

ശ്രീമതി

# സത്യബാലാദേവി അവൎകൾ



സംഗീതവിദ്യയിൽ അനല്പമായ പാണ്ഡിത്യവും അനശ്വരമായ കീൎത്തിയും സമ്പാദിച്ച്, പൌരസ്ത്യന്മാരുടേയും പാശ്ചാത്യന്മാരുടേയും ബഹുമാനത്തിന്നും ആദരവിന്നും ഒരുപോലെ പാത്രീഭവിച്ച ഒരു വനിതാരത്നമാണ് ശ്രീമതി സത്യബാലാദേവി. കുറെക്കാലത്തിന്നു മുമ്പ് ഇന്ത്യക്കാർ സംഗീതത്തിൽ ലേശംപോലും ജ്ഞാനമില്ലാത്ത അരസികന്മാരാണെന്നു പറഞ്ഞിരുന്ന പാശ്ചാത്യപണ്ഡിതന്മാർ കൂടി ൧൯ വയസ്സു മാത്രം പ്രായമുള്ള സത്യബാലാദേവിയുടെ അനിതരസാധാരണമായ സാമൎത്ഥ്യം കണ്ടു വിസ്മയിച്ചുപോയതായി കാണുന്നു. കഴിഞ്ഞ ൧൯൧൧ ഫെബ്രുവരിമാസം ൧൭-ാംനു അമേരിക്കയിലെ ഐക്യനാടുകളുടെ തലസ്ഥാനനഗരമായ ന്യൂയോൎക്ക് പട്ടണത്തിൽ അനേകം സ്ത്രീപുരു

ഷന്മാരടങ്ങിയ ഒരു മാന്യമഹായോഗത്തിൽ വെച്ച്, നമ്മുടെ ചരിത്രനായിക ഇന്ത്യക്കാരുടെയും യൂറോപ്യന്മാരുടെയും സംഗീതങ്ങൾക്കുള്ള വ്യത്യാസങ്ങളെ വിശദമാക്കി രസകരമായ ഒരു പ്രസംഗം ചെയ്കയും തന്റെ യുക്തിവാദങ്ങളെ വീണ വായനയാൽ സർവ്വശ്ലാഘ്യമായ വിധത്തിൽ ഉദാഹരിക്കയും ചെയ്തിരിക്കുന്നു. ഈ സംഭവം സത്യബലാദേവിക്കു ബഹുമാനത്തിന്നെന്നപോലെ നമുക്ക് അഭിമാനത്തിന്നും ഹേതുവായിട്ടുള്ളതാണ്.

സുമാർ 30-സംവത്സരങ്ങൾക്കു മുമ്പിൽ, ഇന്ത്യക്കാരെയും അവരുടെ കലാവിദ്യകളെയും സംബന്ധിച്ച്, പാശ്ചാത്യന്മാർ വളരെ പുച്ഛമായിട്ടാണ് കരുതിവന്നിരുന്നത്. ഇന്ത്യക്കാരുടെ ഗ്രന്ഥങ്ങൾ ആകക്കൂടി നോക്കിയാലും, പാശ്ചാത്യഗ്രന്ഥങ്ങളിൽ പന്ത്രണ്ട് എണ്ണത്തോടു കിടപിടിക്കുന്നതിന്നു വകയില്ലെന്നു, മുമ്പൊരിക്കൽ പ്രമാണിയായ ഒരു പാശ്ചാത്യ ഗ്രന്ഥകാരൻ അഭിപ്രായപ്പെട്ടിട്ടുള്ളതായി കേട്ടിട്ടുണ്ട്. എന്നാൽ, അദ്ദേഹവും കൂട്ടുകാരും, ഹിന്ദുക്കളുടെ ഗ്രന്ഥസമുച്ചയങ്ങളിൽ കൈവെപ്പാൻ തുടങ്ങിയതോടുകൂടി, മേൽപ്രസ്താവിച്ച അഭിപ്രായം കേവലം അബദ്ധമായിട്ടുള്ളതാണെന്നും ജ്ഞാനാഗാധമായ ഭഗവൽഗീതയ്ക്കു സമമായി മറ്റു യാതൊരു ഗ്രന്ഥവുമില്ലെന്നും അവർക്കു തന്നെ ബോധ്യമായിത്തുടങ്ങീട്ടുണ്ട്. ഇന്ത്യയിലെ സംഗീതവിദ്യയെ സംബന്ധിച്ചും, ഏതാണ്ടൊ മുൻപറഞ്ഞ പ്രകാരമുള്ള ഒരഭിപ്രായം തന്നെയായിരുന്നു യൂറോപ്യന്മാർക്കുണ്ടായിരുന്നത്. നമ്മുടെ "വീണാവേണുമൃദംഗാ"ദികൾ വെറും "പായടി"ക്കുള്ള ഉപകരണങ്ങളായിട്ടും, ഗാനരീതികൾ "തോറ്റംപാട്ടു"കളുടെ മട്ടിലായിട്ടുമാണ് അവർ ആദ്യകാലങ്ങളിൽ വിചാരിച്ചിരുന്നത്. ഈ വക അബദ്ധവിചാരങ്ങളെ സവിശേഷം ദൂരീകരിച്ച്, നമ്മുടെ സംഗീതത്തിൽ അഭിരുചി ജനിക്കത്തക്കവണ്ണം, വിദേശീയരുടെ ഹൃദയത്തെ തന്റെ സംഗീതപാടവത്താൽ ആകർഷിച്ച സത്യബലാദേവി എത്രമേൽ സ്തുത്യർഹയാണെന്നു പറയേണ്ടതില്ലല്ലൊ. ഇവർക്കു ജീവിതരംഗത്തിൽ പ്രവേശം സിദ്ധിച്ചിട്ട്, അധികം കാലമായിട്ടില്ലാത്തതിനാൽ "ജീവചരിത്ര"മെന്ന നിലയിൽ അധികമൊന്നും പറവാനില്ലെങ്കിലും ഈ അല്പകാലത്തിന്നുള്ളിൽ, ഉണ്ടായ സംഗതികളെയും അമേരിക്കയിൽ ഇവർ ചെയ്ത പ്രസംഗത്തെപ്പററിയും സംക്ഷിപ്തമായി താഴെ വിവരിക്കാം.

വിദ്യാപാരംഗതന്മാരായ അനേകം യോഗ്യപുരുഷന്മാരുടെ ജന്മഭൂമിയായ ബംഗാൾ രാജ്യത്തിലെ ശ്രേഷ്ഠമായ ഒരു ബ്രാഹ്മണകുലത്തിൽ ക്രിസ്ത്വബ്ദം ൧൮൯൨-ൽ സത്യബലാദേവി ജനിച്ചു. വിദ്യാഭ്യാസം ചെയ്യുന്നതിൽ അതിതല്പരയായിരുന്നുവെന്നു മാത്രമല്ലാതെ, ബാല്യത്തിൽ പ്രസ്താവയോഗ്യമായ വിശേഷസംഭവങ്ങൾ ഒന്നും ഉണ്ടായിട്ടുള്ളതായി അറിയുന്നില്ല. ചെറുപ്പത്തിൽതന്നെ സംഗീതത്തിൽ വളരെ വാസനയുള്ള ഒരു കുട്ടിയായിരുന്നു. സ്വഭാഷയ്ക്കു പുറമെ, ഇംഗ്ലീഷിലും സാമാന്യം നല്ല അറിവ് ഇവർ സമ്പാദിച്ചിട്ടുണ്ട്. വീണവായനയും വിവിധങ്ങളായ സംഗീതലക്ഷണങ്ങളും ഇവർ എത്രകാലം അഭ്യസിച്ചുവെന്നും, തെറ്റും തടവും കൂടാതെ, ഇംഗ്ലീഷുഭാഷ സംസാരിക്കുവാൻ എത്രകാലം വേണ്ടിവന്നുവെന്നും മററും ക്ലിപ്തമായിപ്പറയുവാൻ സാധിക്കുകയില്ല. ചുരുക്കിപ്പറകയാണെങ്കിൽ, പാശ്ചാത്യന്മാരായ വിദ്വാന്മാരും വിദുഷികളും നിറഞ്ഞിട്ടുള്ള ഒരു മഹാസഭയിൽ വെച്ച്,

ലവലേശം സങ്കോചം കൂടാതെ, ഇന്ത്യക്കാരുടെ സംഗീതമാഹാത്മ്യം ഇംഗ്ലീഷിൽ ലളിതവും സരസവുമായ പ്രസംഗം വഴിയായി വെളിപ്പെടുത്തുന്നതിന്നും, വീണയിൽ "സാമവേദം—അഷ്ടപദി" മുതലായ ഗാനരീതികൾ ഹൃദയാകർഷകമായ വിധത്തിൽ വായിച്ചു, വിശദീകരിക്കുന്നതിന്നും, വേണ്ട പഠിപ്പും പാണ്ഡിത്യവും ഇവർ ൨൦ൻ വയസ്സിനകത്തു സമ്പാദിച്ചുകഴിഞ്ഞു. ഇംഗ്ലീഷു വിദ്യാഭ്യാസംകൊണ്ടു പലരും പരിഷ്കാരികളാണെന്നഭിമാനിച്ചു കുലം, ഗോത്രം, മതം, ആചാരം മുതലായവയെ അഗണ്യമാക്കി തോന്നിയമട്ടിൽ പ്രവർത്തിക്കുന്നതായി നാം കാണുന്നുണ്ട്. സത്യബാലാദേവിക്ക് ഇംഗ്ലീഷുവിദ്യാഭ്യാസം ഒരുവിധം നല്ലവണ്ണം ഉണ്ടായിരുന്നിട്ടും, കുലാചാരങ്ങളെ കഴിയുന്നത്ര അനുഷ്ഠിക്കുന്നതിൽ വളരെ നിഷ്കർഷ കാണിച്ചതേയുള്ളൂ. എന്നാൽ, മതനിബന്ധനനിമിത്തം, കടന്നുകൂടീട്ടുള്ള ചില അർത്ഥമില്ലാത്ത ആചാരാഭാസങ്ങളെ അനുസരിക്കുന്നതിൽ ദേവിക്കു വളരെ വൈമുഖ്യമാണുതാനും. തന്റെ ജീവിതത്തിൽ, പുരാണപ്രസിദ്ധകളായ കഥാനായികമാരെ അനുകരിക്കുക എന്നത് ഒരു നിഷ്ഠയായിട്ടാണ് ഇവർ കരുതീട്ടുള്ളത്. ഇങ്ങിനെ, ഭാവികാലത്തിൽ എത്രയും ശ്ലാഘ്യമായ ഒരു നിലയിൽ എത്തുന്നതാണെന്നു സൂചിപ്പിക്കുന്ന പല ശുഭലക്ഷണങ്ങളും ബാല്യത്തിൽത്തന്നെ ഈ ശ്രീമതിയിൽ കണ്ടുതുടങ്ങിയിരുന്നു. ബാല്യം വിട്ടു വളരെക്കഴിയുന്നതിന്നു മുമ്പുതന്നെ സത്യബാലാദേവിയുടെ വിവാഹവും കഴിഞ്ഞു. ഇംഗ്ലണ്ടിൽ പോയി വൈദ്യം പഠിച്ചു സമർത്ഥനായിത്തീർന്ന ഡാക്ടർ ദേശാ അവർകളാണ് സത്യബാലാദേവിയുടെ പ്രാണപ്രിയൻ. ഈ ദമ്പതിമാർക്ക് അനുരൂപങ്ങളായ സന്താനങ്ങളും ഇപ്പോൾ ഉണ്ടായിട്ടുണ്ട്.

ഇന്ത്യക്കാരുടെ സംഗീതമാഹാത്മ്യം വിദേശീയരെ ഗ്രഹിപ്പിക്കേണമെന്നുള്ള ആഗ്രഹത്തിന്മേൽ, ഇവർ പരദേശയാത്ര ആരംഭിച്ചു. കേവലം അബലയായ ഒരു ഹിന്തുസ്ത്രീക്കു ഇത്രമേൽ സ്വരാജ്യാഭിമാനവും ധൈര്യവും ഉണ്ടായതു വാസ്തവത്തിൽ ബഹുമാനയോഗ്യമാണല്ലോ. അമേരിക്കയിലേക്കു പോകണമെന്നുള്ള താല്പര്യം സത്യബാലാദേവിക്കു വളരെ അധികമായിരുന്നുവെങ്കിലും ഒന്നാമത് ഇവർ പോയതു ജപ്പാനിലേക്കാണ്. ഡാക്ടർ ദേശാ, ദേശസഞ്ചാരം ചെയ്തു പരിചയമുള്ള ഒരാളായിരുന്നതിനാൽ, അദ്ദേഹത്തിന് എവിടെപ്പോകുന്നതിലും യാതൊരു കുലുക്കവുമില്ല. എന്നാൽ ദേവി, ചെറുപ്പമായതിനാലും, ദീർഘയാത്രകളിൽ പരിചയമില്ലായ്കയാലും തങ്ങളുടെ യാത്രയിൽ പല അസൗകര്യങ്ങളും ക്ലേശങ്ങളും ഉണ്ടാവാനിടയുണ്ടെന്ന് ആദ്യം ഒരു ഭയമുണ്ടായിരുന്നു. എങ്കിലും, തന്റെ പ്രിയതമനും, കുട്ടികളും ഒന്നിച്ചുണ്ടായിരുന്നതിനാൽ, സത്യബാലാദേവിക്കു താൻ ചെയ്ത യാത്രകളിലൊന്നിലും തന്നെ യാതൊരുവിധ മാർഗ്ഗക്ലേശവും ശ്രമവും തോന്നിയില്ല. ലജ്ജ, വിനയം, പാതിവ്രത്യം മുതലായ സൽഗുണങ്ങളുടെ നിലയനമായിരിക്കുന്ന ഒരു സ്ത്രീ തന്റെ ഭർത്താവൊന്നിച്ചു, ജപ്പാനിലെയ്ക്കുന്നല്ല, അതിന്നപ്പുറമുള്ള മറേതു രാജ്യത്തിലെയ്ക്കു പോയാലും എന്തു ബുദ്ധിമുട്ടാണ് അവൾക്കു നേരിടുവാനുള്ളത്!

സത്യബാലാദേവിയുടെ യാത്രോദ്ദേശ്യം സഫലമായിത്തീരുവാൻ സമാജങ്ങളിൽ അവശ്യം പ്രവേശിക്കേണ്ടിവന്ന നിമിത്തം പഴയ സമ്പ്രദായങ്ങളിൽ ചിലവ ഉപേക്ഷിക്കാതെ ഇവർക്ക് നിവൃത്തിയില്ലാതെയായി. ബങ്കാളത്തിലെ കുലസ്ത്രീകൾ മൂടുപടം

ധരിക്കുന്നത് നാട്ടുനടപ്പാണ്. ദേവി, ഇന്ത്യ വിട്ട ഉടനെ, ഈ സമ്പ്രദായം മാററി തിരിച്ചുവരുന്നതുവരെ, മററുള്ളവർക്ക് തന്നെ കാണുവാൻ തക്കവണ്ണം ഉള്ള ഒരു നിലയെ അവലംബിച്ചു. ചെന്ന സ്ഥലങ്ങളിലും സഭകളിലും വളരെ അടക്കത്തോടും ഭർത്താവിനോടിണപ്പെട്ടവളെന്ന ബോധത്തോടും കൂടിയാണു ദേവി പെരുമാറിയത്. ഒരു ഉത്തമകുലത്തിൽ പിറന്നു സൌശീല്യാദിഗുണങ്ങളിൽ വളൎന്നുവന്ന ഒരു യുവതിയെ സംബന്ധിച്ചു വേറെ പ്രകാരത്തിൽ സംഭവിക്കുവാൻ തരമില്ലല്ലോ. ജപ്പാനിൽ സഞ്ചരിച്ച കാലത്തു യോഗ്യന്മാരായ പലരുടേയും സ്നേഹം ഇവർ സമ്പാദിച്ചു. ഇവിടെ വച്ചാണ്, ദേവി, പ്രസിദ്ധനായ പ്രേമാനന്ദഭാരതി* അവർകളെ കണ്ടത്. സൎവ്വസമ്മതനും വിദ്വാനും ആയ ഒരു സ്വദേശിയെ കണ്ടതും അദ്ദേഹത്തിന്റെ സഖ്യം ലഭിച്ചതും ദേവി സമയോചിതമായ ഒരു വലിയ അനുഗ്രഹമായിട്ടാണ് വിചാരിച്ചത്. പ്രേമാനന്ദഭാരതി, അഞ്ചു വൎഷക്കാലം അമേരിക്കയിൽ സഞ്ചരിച്ച വൎത്തമാനവും മററും അറിഞ്ഞപ്പോൾ, ദേവിക്കു താൻ കുറെ നാളായി ആഗ്രഹിച്ചുവരുന്ന അമേരിക്കായാത്രയിൽ പൂൎവ്വാധികം ഉത്സാഹമുണ്ടാവുകയും, അധികം കഴിയുന്നതിനു മുമ്പിൽ തന്റെ ആഗ്രഹം സാധിക്കുകയും ചെയ്തു.

അമേരിക്കായാത്രയിലും, അമേരിക്കയിൽ ചെന്നതിന്നു ശേഷവും, ദേവിക്കു യാതൊരു പ്രകാരത്തിലുമുള്ള അന്തസ്സാപചയത്തിന്നും എടയുണ്ടായിട്ടില്ല. വിദ്യ, വിനയം എന്നീ ഉത്തമഗുണങ്ങളാൽ സവിശേഷം അലംകൃതയായ സത്യബാലാദേവി, ചുരുങ്ങിയ കാലത്തിന്നുള്ളിൽ, അമേരിക്കയിലെ വിദ്വാന്മാരുടെയെല്ലാം കണ്ണിലുണ്ണിയായിത്തീൎന്നു. ഈ ലേഖനത്തിന്റെ ആദ്യഘട്ടത്തിൽ പ്രസ്താവിച്ചതുപോലെ ന്യൂയോൎക്കിൽ കാർണീജി ഹോളിൽവെച്ചു കൂടിയ മഹായോഗത്തിൽ, വീണയും ധരിച്ചു സംഗീതത്തെപ്പററി ഒരു വാചാപ്രസംഗം ചെയ്വാൻ ദേവിയെ ധൈൎയ്യപ്പെടുത്തിയത്, അമേരിക്കയിലെ ജനങ്ങൾ ദേവിയോടു കാണിച്ച ആദരവും വാത്സല്യവുമാണ്. ദേവിയുടെ പ്രസംഗം, സംഗീതത്തിൽ തനിക്കുള്ള അപാരമായ ജ്ഞാനത്തെ വിശദപ്പെടുത്തുന്നതും ഇന്ത്യക്കാരുടെ ഗാനരീതികൾ സൎവ്വോപരി ശ്ലാഘ്യമായിട്ടുള്ളതാണെന്നു കേൾവിക്കാരെ ധരിപ്പിക്കുന്നതുമായിരുന്നു. മനുഷ്യന്റെ അത്ഭുതകരമായ സ്വരത്തിന്നു തുല്യമായി വീണയിൽനിന്നു ശബ്ദം പുറപ്പെടുവിക്കാമെന്നുള്ള തന്റെ അഭിപ്രായത്തെ ദേവി യുക്തിയുക്തമായി സ്ഥാപിക്കുകയും, അതിനെ ദൃഷ്ടാന്തപ്പെടുത്തുവാൻ അക്ബർ ചക്രവൎത്തിയുടെ കാലത്തിൽ ജീവിച്ചിരുന്ന ഗോപാലനായകഭാഗവതരുടെ ഒരു കൃതി 'രാഗിണീദീപകം' എന്ന മട്ടിൽ വീണയിൽ വായിക്കുകയും ചെയ്തതിനെ കേട്ട് ആ സദസ്സിൽ കൂടിയിരുന്ന എല്ലാവരും, ആനന്ദപരവശരായി "അത്ഭുതം! അത്ഭുതം!!" എന്നു വിളിച്ചുപറഞ്ഞു. ദേവിയുടെ പ്രസംഗം വിജ്ഞേയങ്ങളായ പല സംഗതികളും അടങ്ങിയിട്ടുള്ളതാണെങ്കിലും വളരെ ദീൎഘമായിട്ടുള്ളതാകയാൽ ഇവിടെ ചേൎക്കാത്തതാണ്. പ്രസംഗാനന്തരം, സഭയിൽ ആദ്ധ്യക്ഷം വഹിച്ചിരുന്ന ഡാക്ടർ വില്ൎസായ്യ് തന്റെ ഉപസംഹാരപ്രസംഗത്തിൽ പറഞ്ഞതിനെക്കൂടി ഇവിടെ ഉദ്ധരിക്കാം.

"അല്ലയോ! സ്നേഹിതന്മാരെ, ഇന്ത്യ

* പ്രേമാനന്ദഭാരതി അവർകളുടെ കുറിപ്പുകളെ അടിസ്ഥാനപ്പെടുത്തി എഴുതീട്ടുള്ളതാണ് ഈ ലേഖനത്തിന്റെ മൂലം.

ഒരു അത്ഭുതരാജ്യമാണ്. നമ്മുടെ മതപ്രാസംഗികന്മാർ ആ രാജ്യം അജ്ഞാനികളുടെ അഗ്രഹാരമാണെന്നു പറയുന്നുണ്ട്. ഞാൻ ഇതുവരെ കണ്ടതും അറിഞ്ഞതും ആലോചിച്ചു നോക്കുമ്പോൾ ആ അജ്ഞാനികളുടെ വംശത്തിൽ ആണ് എൻെറ ജനനം എങ്കിൽ എത്ര നന്നായിരുന്നുവെന്നു ഞാൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ആ അജ്ഞാനികളാണ് വാസ്തവത്തിൽ ജ്ഞാനികൾ! അവരാണ് വിവേകികളെന്നു പറയുന്ന മററുള്ളവരുടെയിടയിൽ രാമശപാഭക്തിയും സംഗീതവും പ്രചരിപ്പിക്കുന്നത്. ൧൮ വയസ്സു മാത്രം പ്രായമുള്ള ഈ യുവതി സാധാരണ മനുഷ്യരുടെ കൂട്ടത്തിൽ പെട്ടവരാണൊ? ഒരു നോട്ടോ കുറിപ്പോ കൂടാതെ, ഇത്രയധികം കൃതികളെ വെറും മനഃപാഠമായും കൈത്താളക്കത്തോടു കൂടിയും എങ്ങിനെ വായിച്ചു? നമ്മുടെ സംഗീതങ്ങളെല്ലാം കൂടിയാലും ആ കൃതികളിൽ ഏതെങ്കിലും ഒന്നിനോടു സാമ്യപ്പെടുത്താവുന്നതല്ലെന്നു ഞാൻ ധൈൎയ്യമായി പറയാം. ഞാൻ ഈ അഗ്രാസനം വഹിക്കുവാൻ ആരംഭിച്ചപ്പോൾ എനിക്കുണ്ടായിരുന്ന തലവേദന ഇപ്പോൾ നിശ്ശേഷം നീങ്ങിപ്പോയിരിക്കുന്നു." യഥാൎത്ഥമായ സംഗീതം രോഗശാന്തിക്കു ഉതകുന്നതാണെന്നുള്ള ദേവിയുടെ അഭിപ്രായം എത്രമേൽ വാസ്തവമാണെന്നു അദ്ധ്യക്ഷൻെറ ഒടുവിലത്തെ വാക്കുകളാൽ പ്രത്യക്ഷമാകുന്നുണ്ടല്ലോ. ഇന്ത്യയിലെ മഹതികളിൽ എല്ലാംകൊണ്ടും ഒരു ഉത്തമസ്ഥാനത്തിന്നു അൎഹയായിരിക്കുന്ന ഈ യുവതി തൻെറ സഹോദരിമാൎക്കു ഒരു മാതൃകയായി 'ആയുരാരോഗ്യസമ്പൽസമൃദ്ധി'യോടു കൂടി ചിരകാലം ജീവിച്ചിരിപ്പാൻ സൎവ്വശക്തൻ സഹായിക്കട്ടെ.

ജെ. പി. എം.

# ഉപ്പിൽചളി

പ്രയോഗഭേദത്താൽ സ്ഥാവരജംഗമങ്ങളായ രണ്ടു വിഷങ്ങളെയും കളയുന്ന ശക്തി, ഈ ചളിക്കുണ്ടു.



ദേഹത്തിൽ പുറമെ പുരട്ടുക മുതലായ ക്രിയകൾകൊണ്ടു ചില ജംഗമവിഷത്തെ കളയുന്നു. സ്ഥാവരവിഷദ്രവ്യത്തെ ശുദ്ധി ചെയ്യുന്നതിനാൽ ആ ദ്രവ്യത്തെ ദിവ്യൌഷധമാക്കിത്തീൎക്കയും ചെയ്യുന്നു.

ഇങ്ങിനെയൊക്കെയും ഗുണമുള്ളതാണെങ്കിലും, ഈ ചളി കഠിനവിഷവുമാണു. ഭക്ഷണപദാൎത്ഥങ്ങളിൽ ഉപയോഗിക്കുന്ന ഉപ്പു ചളിയോടുകൂടിയതാണെങ്കിൽ കാലക്രമത്തിൽ, കഠിനരോഗങ്ങൾക്കു കാരണമായിത്തീരുന്നുണ്ടു.

ഇങ്ങിനെ അവരവർ വരുത്തുന്ന ദോഷത്തിനാൽ വ്യാധിതന്മാരാകുന്നവരാണു 'മനുഷ്യർ' എന്നു തമിഴിൽ, പദ്യരൂപേണ ചമച്ചിട്ടുള്ള വൈദ്യഗ്രന്ഥകൎത്താക്കന്മാരായ അഗസ്ത്യർ മുതൽക്കുള്ള പല സിദ്ധന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്.

അതു മാത്രമല്ല, ഉപ്പുകൂട്ടുമ്പോൾ സൎവ്വദാ ശുദ്ധിചെയ്തതു വേണമെന്നു നിൎബ്ബന്ധിച്ചുമിരിക്കുന്നു. അധികകാലം ഉപ്പിൻെറ ചളി അകത്തു ചെലുത്തിയാൽ അവൻെറ രക്തം ദുഷിച്ചുപോകുന്നതിനാൽ പിന്നെ വൈദ്യൻ കുററക്കാരനാകുന്നതല്ല.

ൻ്റെ, ഔഷധം പിടിക്കുന്നതുമല്ല. എന്നൊക്കെയാണു അഭിപ്രായം.

ഇവിടെ ഞാൻ സഞ്ചരിക്കുന്ന ദിക്കിലുള്ളവരെല്ലാവരും തൽക്കാലം ഉപ്പുവാങ്ങികൊണ്ടുവരും, കല്ലും മണ്ണുമായിരിക്കും; അതിൽനിന്നു ഒരു പിടി വാരും, അടുപ്പിൽ വെക്കുന്ന കഷണങ്ങളിൽമീതേ വിതറും, ഇങ്ങിനെയാണു കണ്ടുവരുന്നത്.

അതുകൊണ്ടു ഇനി മേലിലെങ്കിലും ഉപ്പുതിന്നുന്നവർ ചളികളഞ്ഞുതിന്നാൽ കൊള്ളാമെന്നാഗ്രഹിക്കുന്നു. നാളികേരച്ചന്തിയും വായിലിട്ടു ഇരുമ്പു കടികൂട്ടിയപ്പൊഴും, തുപ്പിക്കളയുവാൻ മടിച്ചിട്ടു വിഴുങ്ങിയ ഒരു മനുഷ്യർ, എന്നോടു കാണാത്ത ഇരുമ്പു കണ്ണിനു ഗുണമാണെന്നു പറകയുണ്ടായി. അതുപോലെ ചില കീടങ്ങളെയും, ഉപ്പിൻെറ ചളിയോടുകൂടിയരിയും, ഉഴുന്നുമെല്ലാം കൂട്ടിയരച്ചുണ്ടാക്കിത്തീൎക്കുന്നവയും എല്ലാം രോഗങ്ങൾതന്നെയാണെന്നു പറയേണ്ടതില്ലല്ലൊ?

ഇതൊന്നും പോരാ; അവർ ശകാരിക്കുന്നതുകേട്ടാൽ 'മാട്ടുതാനാനാലുമൊരു പോക്കണ്ടു. അത്തിനെയും തെരിയാതുമനിതക്കപ്പാ'.

എന്നൊക്കെയാണു സിദ്ധന്മാർ, ശകാരിക്കുന്നത്. അഗസ്ത്യർ, പതഞ്ജലി, രോമശർ, മുതലായ പൂൎവ്വസിദ്ധന്മാരും, അച്ചാൎയ്യന്മാരായ ഭോഗർ കൊങ്കണർ മുതലായ സിദ്ധന്മാരും, മനുഷ്യരിൽ ദയകൊണ്ടു പാടിയിരിക്കുന്ന വൈദ്യഗ്രന്ഥങ്ങളിൽ, 'ഉപ്പിനെ പരിശോധിക്കുന്തോറും അതു വൈരംപോലെ മിന്നുന്നതും വേഗത്തിൽ അലിയാത്തതുമാകുമെന്നും, അതു സകല വ്യാധിയേയും കളയുമെന്നും പറയുന്നു.

അതിന്നുംപുറമേ, വൈരംപോലെ ആയിട്ടുള്ള ഉപ്പിനെ പിന്നെയും ചില ദ്രവ്യങ്ങളോടുകൂടി ഭസ്മമാക്കി സേവിക്കുന്ന കല്പപ്രകാരം ജരാനരകൾ കൂടാതെ ദീൎഘജീവിയായിരിക്കുമെന്നും അതിന്നു ചില പഥ്യങ്ങളും ഗുഹാവാസങ്ങളും വേണമെന്നും പറഞ്ഞിട്ടുണ്ട്.

സംസ്കൃതഗ്രന്ഥങ്ങളിലും വാജീകരണം മുതലായ ചില വിശേഷങ്ങൾ കാണപ്പെടുന്നു. ആ വക സിദ്ധികളൊക്കെ എവിടെയോ എന്തോ, നമുക്കു തൽക്കാലം തിന്നുന്ന ഉപ്പിനെ ശുദ്ധിചെയ്തുതന്നെ തിന്നുവാൻ ഉത്സാഹിക്കുക.

രക്തം ദുഷിക്കുന്നതിനാൽ ബുദ്ധിയും ദുഷിക്കുന്നതാകുന്നു. ബുദ്ധി ദുഷിച്ചാൽ പിന്നെയൊന്നുമില്ലല്ലൊ.

> ആഹാരാചാരയോശ്ശുദ്ധ്യാ
> മനശ്ശുദ്ധിഃപ്രജായതേ
> ശുദ്ധേമനസിവിശേഷശഃ
> സ്വയമേവപ്രകാശതേ.

എന്ന പ്രമാണമുള്ളതും, പ്രസിദ്ധവുമാകയാൽ അധികം പറയുന്നില്ല.

സിദ്ധന്മാർ തിന്നുന്ന ഉപ്പിനെ മാത്രമല്ല, വെടിയുപ്പു മുതലായ മററുള്ള ഉപ്പുകളെയും, ചെടികൾ മുതലായവയിൽ നിന്നെടുക്കുന്ന മൂലികയുപ്പുകളെയും ശുദ്ധിചെയ്തു് അതുകളെക്കൊണ്ടുണ്ടാക്കിത്തീൎക്കുന്ന ദ്രാവകങ്ങൾ, ജയനീരുകൾ, ഭസ്മങ്ങൾ, സിന്ദൂരങ്ങൾ, ചൂൎണ്ണങ്ങൾ, മിഴുക, കളങ്കം, മാത്ര, ഗുളിക മുതലായിട്ടുള്ള പലമാതിരി ഔഷധങ്ങളെയും നിൎമ്മിക്കുന്ന മാൎഗ്ഗങ്ങളെയും, ഉപയോഗിക്കുന്ന സമ്പ്രദായങ്ങളെയും രോഗലക്ഷണങ്ങളെയും, നാഡീലക്ഷണങ്ങളെയും മററുമൊക്കെ സവിസ്തരം പറഞ്ഞിട്ടുണ്ട്.

ആവകയെല്ലാം ചുരുക്കിപ്പറയത്തക്കതല്ലാത്തതുയാൽ ഇപ്പോൾ വിരമിക്കുന്നു.

ശ്രീ ൨൦ കൃഷ്ണനമ്പൂതിരി

---

# ഞങ്ങളുടെ വായനശാല

ദയാനന്ദസരസ്വതി

വാക്യസാരള്യവും അർത്ഥപുഷ്ടിയും രീതിഗുണവും എല്ലാമുള്ള ഒരു ഗദ്യപ്രബന്ധമായിട്ടുണ്ട്.

എങ്കിലും ഇതിൽ സരസ്വതി സ്വാമികൾ ഉപദേശിക്കുന്ന ഉപദേശങ്ങൾ പരക്കെ സമ്മതമായിട്ടില്ലെന്നു ഗ്രന്ഥകർത്താവു തന്നെ പറഞ്ഞു കാണുകയാൽ പിന്നെ ഞങ്ങൾക്കൊന്നും അഭിപ്രായഭേദമില്ല. എങ്കിലും പൂർവ്വപക്ഷങ്ങളുണ്ടാകുന്നേടത്തോളം ആലോചിപ്പാൻ മാർഗ്ഗമുണ്ടാകുമല്ലൊ എന്നാണു ഞങ്ങളുടെ അഭിപ്രായം.

പദ്യപാഠാവലി

൧, ൨, ൩, ഭാഗങ്ങൾ വായിച്ചു.

ശൃംഗാരവീരകരുണാദികളും, ഭക്തിജ്ഞാനവൈരാഗ്യാദികളും, ശോകമോഹാദികളും, എന്നുവേണ്ടാ പ്രപഞ്ചത്തിൽ ഏതെല്ലാം തരത്തിൽ ചിത്തവൃത്തികളെ ജനിപ്പിക്കുന്ന രസഭാവങ്ങളുണ്ടോ, ആ തരത്തിലൊക്കയും, ഉത്തമകവികളാൽ രത്നങ്ങളായും, പുഷ്പങ്ങളായും, പല്ലവങ്ങളായും, പത്രങ്ങളായും, മററും ഫലങ്ങളായും വർഷിക്കപ്പെട്ടിട്ടുള്ള സൂക്തികളെ തിരഞ്ഞെടുത്തു രചിച്ചിട്ടുള്ള ഈ "വന്യമാല" കേവലം വിദ്യാർത്ഥികൾക്കു മാത്രമല്ല, മനനശീലന്മാരായ എല്ലാവൎക്കും അത്യന്തോപകാരത്തെയും ആഹ്ലാദത്തെയും ജനിപ്പിക്കുന്നതാണെന്നതിന്നു യാതൊരു ഭിന്നാഭിപ്രായവും ഉണ്ടാകുവാനിടയില്ല.

സർവ്വദാ വിദ്യാർത്ഥികളെ അനുഗ്രഹിക്കുന്ന അസാധാരണ സ്വഭാവത്തോടുകൂടിയ ഒരു സിദ്ധമഹാപുരുഷനായ കേരളവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ സങ്കല്പങ്ങളായ അനുഗ്രഹങ്ങളെ അഭിനന്ദിക്കാത്തവരാരുള്ളു?

ശങ്കരവിജയം

ഭാഷാഗാനം.

ലോകഗുരുവായ നമ്മുടെ ശങ്കരാചാര്യസ്വാമികളുടെ ചരിത്രത്തെ, ലോകാനുഗ്രഹത്തിന്നു വേണ്ടി തന്നെ ഗ്രന്ഥമാക്കി, വിദ്യാരണ്യസ്വാമികൾ നിർമ്മിച്ച ഈ ശങ്കരവിജയകാവ്യം സംസ്കൃതഭാഷയിലുള്ളതും, അതിഗഹനങ്ങളായ അർത്ഥങ്ങളാൽ നിറക്കപ്പെട്ടതും അനേകവിധവൃത്താലങ്കാരസങ്കലിതവുമായിരിക്കയാൽ ഇതുവരെ, മലയാളികൾ പൊതുവിലറിഞ്ഞിട്ടില്ലാത്തതാണ് ഈ ഗ്രന്ഥമെന്നു പറയുന്നതിൽ സംശയമില്ല.

ഇതിൻെറ അർത്ഥങ്ങളെ വിടാതെയും, ഭാവങ്ങളെക്കേടു വരുത്താതെയും, കിളിപ്പാട്ടു രീതിയിൽ പല വൃത്തങ്ങളാക്കിച്ചേർത്തു, വായനക്കാൎക്കു സുഗമമാക്കിക്കൊടുക്കേണ്ടതിന്നു സരളകവിയായ വിദ്വാൻ, രാജശ്രീ വരവൂർ ശാമുമേനോൻ അവർകൾ ചെയ്തിട്ടുള്ള സുയത്നം സഫലമായിരിക്കയാൽ ആരെത്തന്നെ സന്തോഷിപ്പിക്കുന്നില്ല?

എന്നാലിതിൽ— മൂലത്തിലും, ഒരു

ദ്ധ്യായത്തിൻെറ വ്യാഖ്യാനത്തിലും ഒന്നര ണ്ടു ദിക്കിൽ ചില അക്ഷരങ്ങൾ തെററിപ്പോയിട്ടുള്ളതു വിരുദ്ധാൎത്ഥം തോന്നിക്കുന്നതുകൊണ്ടു, ഞങ്ങൾക്കു സുഖവിരോധത്തെയും ജനിപ്പിക്കുന്നു.

എങ്കിലും അതു സൂക്ഷ്മദൃഷ്ടിയെത്താത്തയാൽ വന്നുപോയ തെററാകയാൽ ഇനിയൊരു പതിപ്പിൽ ആവക ദോഷത്തെ തീൎക്കാമല്ലൊ? എന്നു മാത്രം സമാധാനപ്പെടുന്നു.

# ശൃംഗേരി ജഗൽഗുരു

ജഗൽഗുരു ശ്രീസച്ചിദാനന്ദ ശിവാഭിനവനൃസിംഹഭാരതിസ്വാമികൾ എന്ന നാമധേയത്തിൽ ഇന്ത്യാരാജ്യം മുഴുവനും പുറമെയും കീൎത്തിപ്പെട്ട മഹാത്മാ ശൃംഗേരിമഠപീഠത്തെ ൩൦ കൊല്ലത്തോളം അലങ്കരിച്ച ഈ കഴിഞ്ഞ മാൎച്ച് ൨൦ ാംനു- ൬൭ ാമത്തെ പ്രായത്തിൽ വിദേഹമുക്തി അടഞ്ഞ വാൎത്ത ഏകദേശം എല്ലാവരും അറിയുന്നതാണ്. അന്തികാലം അടുക്കുന്നവരേ ഇങ്ങിനെ ഒരു സംഭവം ഉണ്ടാവാൻ പോകുന്നു എന്ന് ആൎക്കും സ്വപ്നേപി ആലോചനയുണ്ടായില്ല. കുറെ ദിവസത്തേക്കുണ്ടായിരുന്ന കണ്ഠത്തിൻെറ ഉപദ്രവം കൊല്ലന്തോറുമുള്ളതു മാത്രമാണെന്നും കരുതിയിരുന്നു.

വിദ്യാറും മൈസൂർ രാജധാനിയിൽ പ്രധാനപ്പെട്ട ഉദ്യോഗസ്ഥനാം ആയിരുന്ന ഒരു യോഗ്യൻെറ മഹനായി ൧൮൫൮ മാൎച്ച് മാസത്തിൽ തന്നെയാണ് സ്വാമിയവരുടെ ജനനവും ൨ വയസ്സാകുമ്പോൾതന്നെ അച്ഛൻ പരലോകപ്രാപ്തിയാവുകയും, മാതാവിൻെറ രക്ഷയിലായിരുന്ന ഈ കുട്ടിയുടെ ബുദ്ധിയോഗ്യതയെ കണ്ട് അപ്പോഴത്തെ ശൃംഗേരിസ്വാമികൾ തൻെറ പിൻതുടൎച്ചക്കായിട്ട്. വയസ്സു പ്രായമായ ഈ കുട്ടിയേ പൂനായിൽ സന്യസിപ്പിക്കുകയാണ് ഉണ്ടായത്. ൧൧ കൊല്ലം കഴിഞ്ഞ ശേഷം 'നരസിംഹഭാരതി' എന്ന പേരോടുകൂടി വലിയ സ്വാമികളുടെ സ്ഥാനത്തിൽ ആരോഹണം ചെയ്ത് ൩൩ ാമത്തെജഗൽഗുരു൩൩ കൊല്ലം മാത്രം സ്ഥാനത്തിൽ ഇരുന്നത് ഒരു അത്യത്ഭുതമായ സംഭവം തന്നെയാണല്ലൊ. ഇതിന്നിടയിൽ പലേ ഉൽകൃഷ്ടകൃത്യങ്ങളും നിൎവ്വഹിച്ചതും രണ്ടുമൂന്നു കൊല്ലത്തിലധികം താമസമാംവണ്ണം രാജ്യസഞ്ചാരങ്ങൾചെയ്തതും ൧൦ ലക്ഷം ഉറുപ്പികയിലധികം ചിലവുള്ള ശൃംഗേരിയിലെ വലിയ ക്ഷേത്ര നിൎമ്മാണവും ഈ മഹാത്മാവു എന്നെന്നും ഓൎമ്മവെക്കപ്പെടേണ്ടതിന്നു കാരണമായി ഭവിക്കുന്നു. ൧൯൧൦-ൽ ആദിശങ്കരാചാൎയ്യസ്വാമികളുടെ ജനനസ്ഥലമായ കാലടിയിൽ ഈ ജഗൽഗുരു എഴുന്നെള്ളി ക്ഷേത്രം നിൎമ്മിച്ച പ്രതിഷ്ഠ ചെയ്തതും ആ സമയത്തുണ്ടായ ഘോഷങ്ങളും വായനക്കാൎക്കു മറന്നുപോവാൻ സമയമായിട്ടില്ലാത്തതാണ്. ഒരു സ്വൎണ്ണബിംബശാരദാംബാളെ പ്രത്യേകവും പൂജ ചെയ്തുവരുന്ന ഈ സ്വാമികൾ ക്കു സംസ്കൃതവിദ്യാഭ്യാസത്തിൽ വളരെ പ്രതിപത്തിയുണ്ടെന്നുള്ളത് അറിവാനിടയായിട്ടുണ്ട്. ഇന്ത്യാരാജ്യത്തിലെ പാഠശാലകളിലെല്ലാം മതസംബന്ധമായ പഠിപ്പിന്നു ഏൎപ്പാടു ലഭിക്കേണമെന്നുള്ളതിലെക്കായി ഇന്ത്യാസ്റ്റേററു സിക്രട്ടറിക്ക് എഴുതിയിരുന്നു.

38 *

വിദ്യാഭ്യാസംകൊണ്ടും യോഗ്യതകൊണ്ടും മതകാൎയ്യങ്ങളിലെ പലെ തീൎപ്പുകൾകൊണ്ടും ശൃംഗേരിമഠത്തിന്നു വളരെ കീൎത്തി കൂട്ടീട്ടുണ്ടെന്നാണ് ലോകാഭിപ്രായം.

കാലടിയാത്രയായി പുറപ്പെടുന്നതിന്നു മുമ്പേതന്നെ തന്റെ പിൻവാഴ്ചക്കായി തിരഞ്ഞു തീൎച്ചപ്പെടുത്തിയതു ബങ്കളൂരു സംസ്കൃതപാഠശാലയിൽ വിദ്യാൎത്ഥിയായിരുന്ന ഗോപിശാസ്ത്രികൾ നരസിംഹശാസ്ത്രികളേയാണ്. ചന്ദ്രശേഖരഭാരതീശാസ്ത്രികൾ എന്ന പേർ ഇദ്ദേഹം ധരിക്കേണമെന്നുംകൂടി അദ്ദേഹം തീൎച്ചപ്പെടുത്തി പരലോകപ്രാപ്തി അടയുന്നതിന്നു ൩ ദിവസംമുമ്പെ മഹാരാജാവിന്റെ സമ്മതത്തോടുകൂടി ഇദ്ദേഹത്തിനെ ബങ്കളൂരുനിന്നു വരുത്തുകയാണ് ഉണ്ടായത്. ഈ ഏപ്രിൽ ൭-ാംനു-താഴെ പറയും പ്രകാരം ഒരു കമ്പി മൈസൂർ ഗവൎമ്മേണ്ടിൽനിന്നു കിട്ടുകയുണ്ടായി:— "സ്വാമികളുടെ ഇഷ്ടത്തിന്നനുസരിച്ച ഗോപിശാസ്ത്രികൾ മഹൻ നരസിംഹശാസ്ത്രികൾ ശൃംഗേരിമഠപീഠാരോഹണം ചെയ്യുന്നതിനെ മഹാരാജാവനുവദിക്കുന്നു." ഈ കൃത്യം ൮-ാംനു-ക്കാണ് തീൎച്ചപ്പെടുത്തിയത്. ൧൯ വയസ്സു പ്രായമുള്ള ഇദ്ദേഹം ഒരു വലിയ കവിതക്കാരനും, തൎക്കശാസ്ത്രത്തിൽ വളരെ നൈപുണ്യത സമ്പാദിച്ച മീമാംസം പഠിക്കുന്ന സ്ഥിതിയിലുമാണ്. സുബ്ബശാസ്ത്രികൾ എന്നു പേരോടുകൂടിയ ഇദ്ദേഹത്തിന്റെ പിതാമഹൻ ശൃംഗേരിയിൽ അതിയോഗ്യത സമ്പാദിച്ച പണ്ഡിതരായിരുന്നു. പരലോകപ്രാപ്തിയടഞ്ഞ സ്വാമികളുടെ അനുഗ്രഹത്താലും മററും ഇപ്പോഴത്തെ സ്വാമികൾ വളരെക്കാലം വാണു സകല സൽഗുണങ്ങളോടും ശ്രേയസ്സോടുംകൂടി ശൃംഗേരിക്ക് ഇതിലും വലിയ കീൎത്തിയുണ്ടാകുമെന്നാണ് പൊതുജനവിശ്വാസവും പ്രാൎത്ഥനയും.

(ലോകപ്രകാശം)

# जातिः ।

( अनुबन्धः )

एतेषां च जात्याचारनिर्बन्धानां स्थैर्येण प्रवर्तका ऐदम्पर्येण गोप्तारश्च स्वप्रयोजनैकदृष्टयो विप्रजना एवाभवन् । तेषामनुल्लङ्घनीयतायां सम्यक् स्थापितायां पुनस्तानेव नियमान् लूतातन्तुवितानरीत्या विस्तार्य शतधा सहस्रधा च विभज्य तदन्तःपातिनोऽन्यजनानन्योन्यसाहाय्याक्षमान् स्पन्दितुमप्यशक्तान् विधाय स्वयं जागरूकास्तिष्ठन्त ऊर्णनाभकीटरीतिमनुकुर्वन्तः स्वनियमशतपाशयन्त्रितान् परतन्त्रांस्तान् निर्दयमर्दयामासुः ।

एवं ब्राह्मणानां सर्वोत्तराधिकारस्वीकारेणाऽन्येषामनेकप्रकारकोपद्रवसम्भवेऽपि तत्कृतजात्याचारनियमास्सामुदायिकसदाचारप्रचारनिदानतया श्रेयःफलजनका अप्यासन्; यदमी आधुनिकदण्डनीतिनियमैरदण्डार्हेभ्योपि मद्यपानादिदुराचारेभ्यो जातिभ्रंशभीत्या जनान् न्यवारयन्। देशकालानुगुण्येन भेदयितुं यथायथं परिष्कर्तुं च शक्येभ्यस्सकलसामुदायिकनियमेभ्यो व्यतिरेकेण स्वप्रयोजनमात्रमुद्दिश्य ब्राह्मणैरभेद्यतयापरिष्कार्यतया च शश्वदेकरूप्येण व्यवस्थापिता एते जात्याचारनिर्बन्धा यदि मताङ्गतयाभिमता नाभविष्यंस्तदा निस्संशयमद्यत्वेप्येतेभ्योऽनेकप्रकारकाणि सत्प्रयोजनान्यजनिष्यन्; किञ्चैतेषां झटित्युच्छेदे सत्फलापेक्षयाधिकानि दुष्फलान्येवापतिष्यन्।

इदानीन्तनजातिसङ्केतप्रयोजितनिर्बन्धेषु तावद्दिष्टैर्यैः कैश्चिदपि सहभोजनस्य प्रियाया यस्याः कस्याश्चिदप्युद्वाहस्य, यथारुचि यत्किञ्चिज्जीविकास्वीकारस्य च निषेधं केचन न क्षमन्ते। तत्र सहभोजननिषेधस्तावदेतद्देशेऽकिञ्चित्करः, यदत्र जातिभेदात् सहाभुञ्जाना अपि जनाः प्रायस्सहभोजिभ्योपि स्थेयसीं मैत्रीमालम्ब्यान्येषु लौकिकव्यवहारेषु सहकृत्वानो भवन्ति। यौरोप्याणां तु नायं सम्प्रदायः। तेषां सहभोजनोत्सवावसरेषु कस्याचिदनामन्त्रणं तस्य निकर्षावहतयाऽभिमन्येत। अत्र त्ववरवर्णेन केनचित् सह भोजनार्थमामन्त्रित उत्तमवर्ण आत्मानमवधीरितं मन्वानः कुप्यति। प्रायेणात्र जनास्सर्वेपि स्वीयां जातिमुत्कृष्टां मन्यन्ते। पाण्ड्यदेशीयाः केचन शूद्रा उत्तमब्राह्मणवदेवाभिजात्यगर्विताःस्वाचाराननुतिष्ठन्ति। केचिच्च शूद्रान्तुराख्या इति केनचिद्यौरोप्यपण्डितेन कथितास्स्वगृहाणां ब्राह्मणागमनादशुद्धिं मत्वा तत्रत्यपाकपात्राणि दूरादुत्सृजन्ति। उत्कृष्टस्थानगतेनापि यौरोप्यप्रभुणा भुक्त्यर्थमामन्त्रितो निकृष्टोपि शूद्रस्तेन सह भोक्तुं न कदाचिद्व्यवस्यति। सहभुक्तिरिति किमपि गृहकृत्यमेव ह्यत्रत्यानां, न तथा यौरोप्याणां। एवमेव निषेधोपि केषाञ्चिद्विवाहानां यौरोप्यदेश इवात्र न तादृक्क्लेशतयाऽभिमन्येत न चायं निषेधो विवाहस्य जातिसङ्केतमात्रप्रयुक्तः। सजातिभिरपि विवाहसम्बन्धो गोत्रचरणादिविचारपुरस्सरमेवाऽचर्यते। कुलीनाःश्रोत्रिया वंशजाश्च सहभुञ्जानास्सर्वे ब्राह्मणास्सन्तोपि परस्परेण परिणये विचिकित्सन्ते। लोके न कोपि देशो दारपरिग्रहविषयकनियमाविरहितः श्रूयते। बहुधा परिष्कृततरास्वपि यौरोप्यजातिषु विवाहविषये महानस्ति निर्बन्धः। किन्तु केषाञ्चिदुद्वाहनिषेधानां पाक्षिकतापेक्षया वरमात्यन्तिकतैव; तर्कस्याऽविपर्योयं विचित्रो वास्तवार्थः, यत् स्त्रीपुंसावत्यन्तानिषिद्धे विवाहे न मिथः काममश्नुवाते इति। लोके सर्वत्र सर्वदापि सामुदायिका भेदा जननस्थानज्ञानधनादिकृतास्तदवस्था एव। अतस्तत्संरक्षणाय प्रायस्तुल्यावस्थयोरेव स्त्रीपुंसयोर्न्याय्यः परिणयः। येषु तु स्त्रीणामेतद्देशाद्व्यत्ययेनाधिकतरं स्वातन्त्र्यमस्ति तेषु यौरोप्यदेशेषु नायं नियमश्शक्यः स्थापयितुं। तत्र हि धनाभिजनसम्पन्नः कश्चित् प्रभुः कृपणामकुलीनां कामपि स्वसमानजातीयप्रभुवंशजयुवत्यपेक्षयाऽभिरूपतरामनुरूपतरां च मन्येत; धनिनो महाकुलस्य कस्यचित् कन्या च कञ्चनाकिञ्चनं युवानमात्मतुल्याभिजनैश्वर्ययुवजनापेक्षयाऽधिकसौभाग्य-

शालिनमाकलयेत्; तथाप्येतादृशा विवाहाः पितृभिर्मातृभिर्भ्रातृभिरन्यैश्च बन्धुवर्गैर्न कदापि सम्मन्यन्ते, यत् बलीयांस्तत्र धनाभिजनाद्यभिमानो जात्यभिमानादप्यत्रत्यानां। असदृशावस्थयोस्त्रीपुंसयोर्विवाहस्याऽत्यान्तिकस्तत्र न निषेधः; अत एव तावन्योन्यं कामयेते, पित्रादिभिरसम्मते च परिणये भग्नाशौ दूयेते। यथास्मद्देशे केषाञ्चिद्विवाहानामात्यन्तिको निषेधस्तथा यौरोप्यदेशेपि यदि स्यात्तदा नेदृशानामाशाभङ्गानामवकाश; तादृशनिषेधजन्यः क्लेशश्च तत्रेदानीं सर्वस्यापि साधारणजनस्य रूपोत्तरराजकन्याकामुकीभाववर्जनजन्यान्नातिरिच्येत।

जातिसङ्केतप्रयुक्तमिष्टजीविकाग्रहणप्रतिषेधं प्रति कश्चिद्विपश्चिदित्थमभिधत्ते "जनानामध्ययनरीतिभिर्वृत्तिभिश्च तत्तज्जात्यायत्ताभिर्भवितव्यमिति निर्बन्धस्सर्वथानुचितोऽन्याय्यो बहुदोषहेतुश्च। स्वतन्त्रं हि मनो मनुष्याणां न नियन्त्रितुं शक्यं; न च तद्यथातथाकारिभिःस्मृतिकारैराम्नातानयुक्तिकान्नियमान् प्रह्वतयाऽभ्युपगच्छेत्। यदि कश्चित् ब्राह्मण ऊर्ज्वस्वलशीलः स्वपितृपरम्पराप्राप्तवृत्तेरन्यां स्वाभिमतां शस्त्राजवितामादित्सेत्; तथा कश्चन क्षत्रियः श्रोत्रियो योधवृत्तिमनदृत्याध्यापकतायै स्पृहयेत्, धनार्जनेच्छुर्वाणिज्यंपाशुपाल्यं कार्षीवल्यंवान्विच्छेत्। वैश्यश्च कश्चिद्वार्ताकर्मणि निर्वेदाच्शस्त्रास्त्रभृत्त्वमभिलषेत्; कश्चनशूद्रश्च द्विजातिशुश्रूषाकारुकर्मादिविमुखस्त्रैवर्णिकानां विहितासु वृत्तिष्वन्यतमामीप्सेत्, तदा 'नत्वेव ज्यायसीं वृत्तिमभिमन्येत कर्हिचित् यो लोभादधमोजात्याजीवेदुत्कृष्टकर्मभिः तं राजानिर्द्धनं कृत्वा क्षिप्रमेव प्रवासयेत् वरं स्वधर्मो विगुणो न पारक्यःस्वनुष्ठितः परधर्मेण जीवन् हि सद्यः पतति जातितः' इत्यादिस्मरणात्तदीप्सितजीविकाग्रहणनिवारणं कतिधा न तस्य मतिमान्द्यमादधीत?, इति।

इदञ्चेदानीमिंग्लण्ड्देशीयान् प्रत्यभिहितं चेद्युज्येत, न तावदेतद्देशीयान् प्रति। जनानामुपयुक्ततत्तत्कलाकौशलसम्पादनाय यत्रानेकविधपाठशालाः प्रतिष्ठापिताः सन्ति तत्र बालानां वृत्त्यर्थं यथारुचि विद्योपादानं शक्यमेव; यत्र तु ता न सन्ति, यथैतद्देशेऽन्यत्रापि तत्र पितैव पुत्रस्योत्तमाध्यापकस्तुल्यैव च जीविकोभयोस्स्यात्। कियतः कालात् प्रागेवेङ्ग्लण्ट्देशेपि विविधा जनपदाधिकाराः सर्वेषामप्यविशेषेण देया इति व्यवस्थाकारि। तत्र कस्यचिद्देवायतनाधिकृतस्य पुत्रः कुत्रापि प्रभुसमाजसम्बन्धिन्यधिकारे स्थापितोभूदिति कृत्वा असहिष्णुना केनाप्यमात्यवरेणेतः परमेतादृशाधिकारः कुलीनानामपरैरग्राह्यो जात इत्यभ्यधायि सभ्यजनसमक्षम्। जातिभेदकल्पना जनयत्येव जनसमुदाये तांस्तान् निर्बन्धान्; किन्तु प्रायशस्ते सर्वजनसमुदायसाधारणा एवास्मद्देशनिर्विशेषमितरदेशेष्वपि विद्यन्ते, न च शक्याः कदापि समूलमुन्मूलयितुम्।

अवशिष्टमन्यदा

केरळवर्मा, सि. एस्. ऐ.

# വാക്യതത്വം

ആയുസ്സ പരിമിതമാണ്. പഠിപ്പാനുള്ള വിഷയങ്ങളൊ അസംഖ്യം. സത്തായിട്ടുള്ളതു നോക്കി പഠിച്ചാൽ എളുപ്പത്തിൽ ഫലമനുഭവിക്കാം. പന്തിരാണ്ടു ശാസ്ത്രം പഠിച്ചാലുണ്ടാകുന്ന വ്യുൽപത്തി ഈ ലളിതലഘുപുസ്തകം വായിച്ചാൽ സിദ്ധിക്കും. വെറുതെ കല്പിക്കണ്ട. ഇതിലെ സംസ്കൃതവാചകങ്ങൾ വളരെ സുഗമങ്ങളാണ്.

വില അണ 6൳ കാലിക്കോബൈൻഡ് 12 ണ

മനേജർ, മംഗളോദയം കമ്പനി, ലിമിററഡ്. തൃശ്ശിവപേരൂർ

---

# രസികരഞ്ജിനി

ഈ മാസികയുടെ താഴെ നമ്പ്ര് ചേൎക്കുന്ന ലക്കങ്ങൾ ഇവിടെ വില്പനയ്ക്കു തയ്യാറുണ്ട്. ലക്കം ഒന്നിനു വില രണ്ടണമാത്രം   തപാൽക്കൂലി പുറമെ

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി-പി.യായി അയക്കുന്നതാണ്.

| | |
|---|---|
| പുസ്തകം 1 | ലക്കങ്ങൾ 2, 3, 4, 6, 7 |
| പുസ്തകം 2 | എല്ലാലക്കങ്ങളും |
| പുസ്തകം 3 | 2, 3, 4, 7, 8, 12 |
| പുസ്തകം 4 | എല്ലാലക്കങ്ങളും |
| പുസ്തകം 5 | 1, 2, 3, 4, ലക്കങ്ങൾ |

മാനേജർ, മംഗളോദയം കമ്പനി, ലിമിററഡ്, തൃശ്ശിവപേരൂർ.

---

# അറിയിപ്പ്

“മംഗളോദയം” മാസികയുടെ വരിപ്പണം പിരിപ്പാനും മററുമായി കമ്പനി വക ഏജൻറായി നിശ്ചയിച്ചിരുന്ന കോതകുറിശ്ശി ടി. എസ്. സുബ്രഹ്മണ്യയ്യർ ഏജൻറു സ്ഥാനത്തിൽ നിന്നൊഴിഞ്ഞിരിക്കുന്നു. മഞ്ഞപ്രഗ്രാമം എൻ. വെങ്കിടസുബ്രഹ്മണ്യയ്യരെ കമ്പനി ഏജൻറായി നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു വരിസംഖ്യ, ചെറുവക പണം മുതലായവ പുതിയ ഏജൻറിൻെറ പക്കൽ കൊടുക്കേണ്ടതാണെന്ന് എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

മാനേജർ
മംഗളോദയം കമ്പനി
തൃശ്ശിവപേരൂർ.

---

# മംഗളോദയം

**വരിസംഖ്യ**

തപാൽകൂലി അടക്കം

| | |
|---|---|
| ഒരുകൊല്ലത്തേയ്ക്കു മുൻകൂർ | ക 2-8-0 |
| ആറുമാസത്തേയ്ക്കു ,, | ക 1-6-0 |
| ഒറ്റപ്രതിക്ക് | 0-4-0 |

വി. പി. കമീഷൻപുറമെ.

**പരസ്യക്കൂലി**

വരി ഒന്നുക്ക് 0—3—0

സ്ഥിരപരസ്യങ്ങൾക്ക പ്രത്യേകനിരക്ക നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീൎത്തു രശീതി വാങ്ങേണ്ടതാണ്.

മാസിക സംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവൎക്ക വരുന്ന മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്രകൂടി കാണിച്ചാൽ ഉടൻ മറുവടി അയപ്പാൻ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതിരുന്നാൽ പത്തു ദിവസത്തിനകം അറിവു തരേണ്ടതാകുന്നു.

മാനേജർ

---

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ

ഡയറക്ടരന്മാർ

1 മഹാമഹിമശ്രീ കൊച്ചി 11-ാംകൂർ രാമവൎമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്
2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. വലിയ നാരായണൻ നമ്പൂതിരിപ്പാട് അവർകൾ
3 ,, എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാട് ,,
4 ,, വടക്കിനിയേടത്തു കിരാങ്ങാട്ടു മനയ്ക്കൽ ശ്രീധരൻ [illegible] നമ്പൂതിരിപ്പാട് ,,
5 ,, സി. ടി. അവണത്തിക്കാട്ടു [illegible] ഭട്ടതിരിപ്പാട് ,,
6 ,, കുറൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,
7 ,, ടി. വൈ. എം. പൊറമത്തു നമ്പൂതിരി ,,
8 ,, പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മാ ,,
9 മ- രാ- രാ ചങ്ങരംകോത കൃഷ്ണൻ കൎത്താവ് ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി, ഷെയർ ഒന്നുക്കു 100 ക വീതം 500 ഷെയറുകൾകൂടി 50000 ക. മൂലധനമായി ഏൎപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം വിലയ്ക്കു വാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലും കൂടി ഏതുതരത്തിലുമുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും കൃത്യത്തിനും നടത്തിക്കൊടുക്കുന്നതാണ്.

ഇതിനുപുറമെ ദേശമംഗലത്തുനിന്ന് ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽ നിന്നു ഏറ്റെടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂൎവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി- കമ്പനി മാനേജൎക്ക് അറിയിച്ചാൽ ഹരജിഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളു.

മാനേജർ

൧൦൯൫ ഇടവം

# മംഗളോദയം

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക.

പുസ്തകം 4
ലക്കം ൮

## വിഷയങ്ങൾ





കേരളകല്പദ്രുമം അച്ചുക്കൂടം
മംഗളോദയം കമ്പനി, ക്ലിപ്തം,
തൃശ്ശിവപേരൂർ.

വരിസംഖ്യ
2—8—0

# മംഗളോദയം
## ൧൦൮൭

| പുസ്തകം ൪ | എടവമാസം | ലക്കം ൧ |
|---|---|---|


### മംഗളം.

ഓരോരോലോകരോരോവഴിയിഹതിരയുന്നുണ്ടുനന്മക്കിതെന്തി-
ന്നൊരോന്നും കാൎയ്യമൊക്കുന്നതുവരെയനിശംക്ലേശമുണ്ടാക്കിടുന്നു
നേരോക്കിൽസാധുസംഗാലതിസുഖവഴിയായിഷ്ടമൊട്ടുക്കുനേടാം
പാരാകെക്കാത്തുകൊള്ളും തിരുവടിയതിനാൽസാധുസംഗം തരട്ടെ.

# ഹിന്തുമതം



ഋഗ്വേദം മുതലായ നാലു വേദങ്ങളെ അടിസ്ഥാനപ്പെടുത്തി ഭാരതവൎഷത്തിലെ പുരാതന ആൎയ്യന്മാരുടെ ഇടയിൽ ജ്ഞാനം, ഇന്ദ്രിയനിഗ്രഹം, ഭൂതാനുകമ്പ മുതലായവകളാൽ ഈശ്വരാവതാരങ്ങൾ തന്നെയോ എന്നു സംശയം ജനിപ്പിക്കുന്ന ഋഷികളാൽ സ്ഥാപിക്കപ്പെട്ട മതമാണ് ഹിന്തുമതം. ഈശ്വരൻ, ജഗൽസൃഷ്ടി, മനുഷ്യന്റെ ആത്മാവു ഇവയെപ്പറ്റിയുള്ള തത്വങ്ങളെന്നല്ലാതെ വേദം എന്ന ശബ്ദത്തിന്നു ചില പ്രത്യേകഗ്രന്ഥങ്ങൾ എന്നൎത്ഥമില്ല. ആദിമദ്ധ്യാന്തരഹിതങ്ങളാണ് ഈ വിഷയങ്ങൾ. അതുകൊണ്ടു അവയെ സംബന്ധിക്കുന്നതായ തത്വങ്ങളും ആദിമദ്ധ്യാന്തരഹിതങ്ങളാണ്. ഈ തത്വങ്ങളുടെ സൂക്ഷ്മസ്ഥിതി ഗ്രഹിച്ചവരാണ് മുൻപറഞ്ഞ ഋഷികൾ. മനുഷ്യന്ന് ഇവയെപ്പറ്റി ജ്ഞാനമുണ്ടാകുന്നതിന്നു മുമ്പായി ആ തത്വങ്ങളുടെ അന്യോന്യാശ്രയം തന്നെ ലോകത്തിലുണ്ടായിട്ടില്ലെന്നു പറയുന്നവനും, പുതുതായി കണ്ടുപിടിച്ചതായ ഒരു രാജ്യം അതിന്നുമുമ്പുണ്ടായിട്ടില്ലെന്നു നിൎബ്ബന്ധിക്കുന്നവനുമായി യഥാൎത്ഥത്തിൽ വലിയ വ്യത്യാസമുണ്ടെന്നു തോന്നുന്നില്ല. ഇതരമതങ്ങളിൽനിന്നു വ്യത്യാസപ്പെട്ടു, ഹിന്തുമതത്തിലും അതിന്റെ ഉപശാഖയെന്നു വിളിക്കപ്പെടാവുന്ന ബുദ്ധമതത്തിലും കാണപ്പെടുന്ന ചില പ്രത്യേകവിശ്വാസങ്ങളെയും അവയെ സത്യമെന്നു

സ്ഥിരീകരിപ്പാൻ ഹിന്തുമതസ്ഥാപകന്മാർ ഉപയോഗിക്കുന്ന ചില ന്യായങ്ങളെയും ആണ് താഴെ പ്രസ്താവിക്കുന്നതു.

(1) ഈശ്വരങ്കൽ ദൃഢമായ വിശ്വാസം.

ഇതു എല്ലാ മതവിശ്വാസികളുടെയും പ്രധാനധർമ്മമെങ്കിലും ഇവിടെയും ഹിന്തുമതത്തിന്നു അല്പം വ്യത്യാസമുണ്ട്. നമ്മുടെ ഭൂലോകത്തിൽനിന്നു ഭിന്നമായി സ്വർഗ്ഗമെന്നു അവർണ്ണനിയമായ സ്ഥലത്തിരുന്ന്, ഭൂമിയിലെ ഒരു രാജാവു തന്റെ പ്രജകളെ എന്നപോലെ ഭൂലോകവാസികളെ ശിക്ഷാരക്ഷ ചെയ്യുന്ന ഒരു പ്രത്യേകദേഹമാണ് ഈശ്വരനെന്ന് ഹിന്തുമതം സിദ്ധാന്തിക്കുന്നില്ല. മനുഷ്യനിൽ എന്നുവേണ്ട സർവ്വചരാചരങ്ങളിലും അധിവസിക്കുന്ന ഒരു മഹൽശക്തിയാണ് ഈശ്വരൻ എന്നാണ് ഹിന്തുമതത്തിന്റെ അടിസ്ഥാനമായ തത്വം.

മനുഷ്യന്റെ ആത്മാവ് ('ഞാൻ' എന്ന അനിർവാച്യമായ വസ്തു) ആ ഈശ്വരൻ തന്നെ. (ഈശ്വരൻ അഭിന്നനായതുകൊണ്ട് ഈശ്വരന്റെ അംശമെന്നു പറവാൻ പാടില്ല.) ആത്മാവു ഇന്ദ്രിയങ്ങൾക്കു വിഷയീഭൂതനല്ലാത്തതുകൊണ്ട് അതിന്നു രൂപമില്ലെന്നു സാധിക്കുന്നു. രൂപമില്ലാത്ത വസ്തു സർവ്വവ്യാപിയാണ്. ഈശ്വരനും സർവ്വവ്യാപിയാണ്. സർവ്വവ്യാപിയായി രണ്ടു വസ്തു ഉണ്ടാവാൻ തരമില്ലല്ലൊ. അതുകൊണ്ടു മനുഷ്യന്റെ ആത്മാവും ഈശ്വരനും ഭിന്നമല്ലെന്നു സ്ഥിരപ്പെടുന്നു. മനുഷ്യനിലെന്നപോലെ സർവ്വചരാചരങ്ങളിലും ആ ഈശ്വരൻ സ്ഥിതിചെയ്യുന്നുണ്ട്. ഈശ്വരഭക്തിയുടെ പരമാവസ്ഥയിലെത്തിയ ഒരു ഋഷി ഇപ്രകാരം പറയുന്നു. "എവം സർവ്വേഷു ഭൂതേഷു ഭക്തിരവ്യഭിചാരിണീ കർത്തവ്യാപണ്ഡിതൈർജ്ഞാത്വാ സർവ്വഭൂതമയം ഹരിം" കരുണാകരനെന്നും സർവ്വശക്തനെന്നും പറയപ്പെടുന്ന ഈശ്വരൻ ഒരു പ്രത്യേക ദേഹമാണെങ്കിൽ ലോകത്തിലുള്ള അനവധി ദുഃഖങ്ങൾക്കു കാരണമെന്ത്? ദൈവവിധിയെന്നു പറയുന്നതു ന്യായമായ സമാധാനമാണോ? തന്റെ സൃഷ്ടികളിൽ അനേകലക്ഷം, നിമിഷംതോറും നശിക്കുന്നതും ദുഃഖിക്കുന്നതും കണ്ട് സർവ്വശക്തനായ അദ്ദേഹം സഹിക്കുന്ന അവസ്ഥക്ക് എങ്ങിനെയാണ് അദ്ദേഹത്തെ കരുണാകരനെന്നും ആർത്തബന്ധുവെന്നും മററും സ്തുതിക്കുന്നതു?

(2) മനുഷ്യന്റെ ആത്മാവിന്റെ ദിവ്യത്വം.

മനുഷ്യൻ പാപദുഷ്ടമായ ഒരു വസ്തുവാണെന്ന് അന്യമതങ്ങളെപോലെ ഹിന്തുമതം പ്രതിപാദിക്കുന്നില്ല. മനുഷ്യന്റെ ആത്മാവിന്റെ ദിവ്യത്വത്തെ ബലമായും പ്രത്യക്ഷമായും കാണിക്കുന്ന മഹാവാക്യങ്ങളെ അധിക്ഷേപിച്ച് ഒരു പാശ്ചാത്യപണ്ഡിതൻ ഇപ്രകാരം പറയുന്നു. 'നിസ്സാരനായ മനുഷ്യൻ താൻ ബ്രഹ്മമാണെന്നും ഈശ്വരനാണെന്നും പറയുന്നതിൽമീതെ കഠിനമായ പാപമെന്താണ്. ഭൂലോകത്തിലെ ഒരു രാജാവിന്റെ അധികാരത്തെ ലംഘിക്കുന്നതുകൊണ്ടു മനുഷ്യൻ ശിക്ഷക്കു പാത്രമായി ഭവിക്കുമെങ്കിൽ 'താനും ഈശ്വരനും അഭേദമാണ്' എന്നു പറയുന്ന ഒരുവൻ അനുഭവിക്കേണ്ട ശിക്ഷ എന്തായിരിക്കും'. ഈശ്വരൻ ഒരു പ്രത്യേക ദേഹമാണെന്നും അദ്ദേഹത്തിന്നു നമ്മെപ്പോലെ തന്നെ കാമം, ക്രോധം, അഹങ്കാരം (ഞാൻ എന്ന ബോധം) മുതലായവ ഉണ്ടെന്നും അടിസ്ഥാനപ്പെടുത്തിയാണ് ഈ വാദമെന്നതു പ്രത്യക്ഷമാണല്ലോ. ഇത് അസംഭവ്യമായ അവസ്ഥയാണെന്നു

മുൻപറഞ്ഞുവല്ലോ. ദിവ്യത്വത്തിന്റെ ലക്ഷണങ്ങൾ സ്വയംപ്രകാശം, സർവ്വജ്ഞത്വം, പരിശുദ്ധത ഇവയാണ്. ഇവ ആത്മാവിന്നു സ്വതവെ ഇല്ലെങ്കിൽ മനുഷ്യന് ഇഹലോകാവസ്ഥയെക്കാൾ ശ്രേഷ്ഠമായ അവസ്ഥയുണ്ടാകുന്നത് അസാദ്ധ്യമെന്നു സിദ്ധനായ കപിലമഹർഷി അഭിപ്രായപ്പെട്ടിരിക്കുന്നു. എന്തെന്നാൽ:—ആത്മാവു പാപഭ്രയിഷ്ഠമാണെന്നു നിശ്ചയിക്കുന്നുവെങ്കിൽ 'നൈർമ്മല്യം' എന്ന അവസ്ഥ അതിന്നു മറ്റൊന്നിനെ ആശ്രയിച്ചുണ്ടാകണം. ആശ്രയിച്ചുണ്ടാവുന്ന ഗുണങ്ങൾ അസ്ഥിരങ്ങളാണ്. അഗ്നിയെ ആശ്രയിച്ചു ലോഹങ്ങൾക്കുണ്ടാവുന്ന പ്രകാശം അസ്ഥിരമാണെന്ന് അനുഭവമല്ലെ. സ്വതവെ ആത്മാവ് അശുദ്ധമാണെന്നും, സൽകർമ്മങ്ങളുടെ ഫലം സ്വർഗ്ഗാനുഭൂതിയാണെന്നും, ആ അവസ്ഥയിലിരിക്കുന്ന മനുഷ്യനു 'സ്ഥിരനിർമ്മലത' എന്ന അവസ്ഥയുണ്ടാകുന്നുവെന്നും ഒരേ സമയത്തിൽ തന്നെ സിദ്ധാന്തിക്കുന്നതു പൂർവ്വാപരവിരുദ്ധമല്ലെ?

പുനർജ്ജന്മവും പൂർവ്വജന്മവും. ഹിന്തുമതത്തിലും ബുദ്ധമതത്തിലും മാത്രമെ പുനർജ്ജന്മമുണ്ടെന്ന് കാരണസഹിതം പ്രസ്താവിക്കുന്നുള്ളു. ഈ വിശ്വാസത്തെ അധിക്ഷേപിച്ചു വരുന്ന പാശ്ചാത്യപണ്ഡിതന്മാരുടെ വാദം എന്തെന്നാൽ— "പൂർവ്വജന്മങ്ങളിലെ അവസ്ഥകളെപ്പററി നമുക്ക് യാതൊരു ജ്ഞാനവുമില്ലാത്തതിനാൽ ആ അവസ്ഥ മനുഷ്യനുണ്ടെന്ന് വിശ്വാസയോഗ്യമല്ലെന്നാണ്." ഈ വാദം ഉപയോഗിക്കുന്നവനും, ശൈശവം എന്ന അവസ്ഥ നമുക്ക് ഓർമ്മയില്ലാത്തതിനാൽ അപ്രകാരം ഒരവസ്ഥ ഉണ്ടായിട്ടില്ലെന്നു വാദിക്കുന്നവനും തമ്മിൽ അധികം വ്യത്യാസമുണ്ടെന്നു തോന്നുന്നില്ല. ഏതെങ്കിലും ഒരു വിഷയത്തെപ്പററി ആലോചിച്ചുകൊണ്ടിരിക്കുന്ന സമയം അന്യവിഷയങ്ങളെപ്പററിയുള്ള സ്മരണതന്നെ നമുക്കുണ്ടാവുന്നതല്ല. എങ്കിലും അല്പപരിശ്രമംകൊണ്ട് നമുക്ക് ആലോചനാവിഷയം മറന്ന് അന്യവിഷയങ്ങളെപ്പററി ബോധം ഉടനെ സിദ്ധിക്കുന്നു. അപ്രകാരംതന്നെ നമ്മുടെ ബുദ്ധിയുടെ അന്തർഭാഗത്തിൽ മറഞ്ഞുകിടക്കുന്ന പൂർവ്വജന്മവൃത്താന്തങ്ങളെപ്പററി ബോധമുണ്ടാകണമെങ്കിൽ സ്ഥിരമായ അധികകാലത്തെ പരിശ്രമം വേണം. (യോഗത്തിന്റെ പരമാവസ്ഥയായ സമാധിയിൽ ഇവയെപ്പററി പ്രത്യക്ഷാനുഭവമുണ്ടാവുമെന്നും ഋഷികൾ പറയുന്നു). തന്റെ ജീവദശയെ മുഴുവൻ പാപകർമ്മത്തിലോ സൽകർമ്മത്തിലോ കഴിക്കുന്ന ഒരു മനുഷ്യനുപോലും അനന്തമായ സ്വർഗ്ഗാനുഭൂതിയോ നരകാനുഭൂതിയോ ഉണ്ടാവാൻ പാടുള്ളതല്ല. എന്തെന്നാൽ മനുഷ്യരുടെ ഇഹലോകവാസം എത്രയൊ അല്പമാണ്. അതിനാൽ ആ ദശയിൽ അവർ ചെയ്യുന്ന കർമ്മങ്ങൾക്ക് അനശ്വരമായ ഫലം അനുഭവിക്കുന്നതെങ്ങിനെ? പരിമിതമായ കാരണത്തിന്ന് അനശ്വരമായ ഫലം ശാസ്ത്രവിരുദ്ധമാണെല്ലൊ. ഇഹലോകകർമ്മങ്ങളുടെ ഫലം അനശ്വരമായ ഒരു ലോകത്തിൽനിന്ന് അനുഭവിപ്പാൻ സാധിക്കയില്ലെന്നും, ഒരു ജന്മംകൊണ്ട് സാദ്ധ്യമായില്ലെങ്കിൽ അനേകജന്മങ്ങൾകൊണ്ട് ഈ കർമ്മഭൂമിയിൽ നിന്ന്തന്നെ അവ അനുഭവിച്ചു നശിക്കേണ്ടിവരുമെന്നും മേൽപറഞ്ഞ സംഗതികളെക്കൊണ്ട് ഒരു ഹിന്തു വിശ്വസിച്ചുപോരുന്നു.

4 അനുഭൂതിയിൽ പരിശ്രമം. മതഗ്ര

ഗ്രന്ഥങ്ങളെ വായിച്ചു അവയിൽ കാണുന്ന മതതത്വങ്ങളെ വിശ്വസിച്ചു തൃപ്തിപ്പെട്ടിരിക്കയല്ല ഹിന്തുവിന്റെ ധൎമ്മം. ഇവകൾ സത്യമോ അസത്യമോ എന്നും, ഈശ്വരനുണ്ടോ ഇല്ലയോ എന്നും, സ്വാനുഭവം കൊണ്ടു് അറിവാൻ എവനും സാധിക്കുന്നതാണെന്നും പുരാതനകാലത്തുള്ള സിദ്ധന്മാൎക്കു് അനുഭൂതിയുടെ ഫലമാണു് ഈ തത്വങ്ങളെപ്പറ്റിയുള്ള അറിവെന്നും വേദങ്ങളിൽ പറഞ്ഞുകാണുന്നു. ഈ അനുഭൂതിക്കാണു് "മുക്തി, മോക്ഷം, സായൂജ്യം" എന്നും മറ്റും പേർ പറയപ്പെടുന്നതു്.

സകല വിഷയസുഖങ്ങളിലുമുള്ള ആഗ്രഹത്തെ ജയിച്ചവരും സൎവ്വചരാചരങ്ങളും തങ്ങളുടെ ആത്മാവിന്നു തുല്യമാണെന്നുറച്ചു ആ ആത്മാവിനെ സച്ചിദാനന്ദസ്വരൂപനായ ഈശ്വരനെന്ന ബുദ്ധിയോടെ ആരാധിച്ചു വരുന്നവരും ആയ ഭാരതവൎഷത്തിലെ ആ പുരാണഋഷികളുടേയും സൎവ്വശക്തനായ ഈശ്വരന്റെയും അനുഗ്രഹത്തെ പ്രാൎത്ഥിച്ചു കൊണ്ടു വിരമിക്കുന്നു.

---

ജോൎജ്ജ് ചക്രവൎത്തിയുടെ

# ദിനചൎയ്യ.

മഹാരാജാവിന്റെ രാജധാനിവക കാൎയ്യങ്ങൾ കലവറ, പള്ളിയറ, കുതിര, എന്നിങ്ങിനെ മൂന്നു വകുപ്പുകളായി വിഭജിച്ചിരിക്കുന്നു. ഈ വിഭാഗങ്ങളിലെ മേലുദ്യോഗസ്ഥന്മാരിൽ കലവറ വിചാരിപ്പുകാരനു,



'ലോർഡ്സ്റ്റുവർഡ്,' എന്നും പള്ളിയറ വിചാരിപ്പുകാരനു 'ലോർഡ് ചേംബർലെയിൻ' എന്നും കുതിരവക വിചാരിപ്പുകാരനു 'മാസ്റ്റർ ഓഫ് ദിഹോഴ്സ്' എന്നും പേരാണു്. ഇവർ കൂടാതെ ഏറ്റവും പ്രധാനിയായി നാലാമതൊരുദ്യോഗസ്ഥനുള്ളതു മഹാരാജാവിന്റെ സ്വന്തകാൎയ്യങ്ങളെ നടത്തുന്ന പ്രൈവററ് സിക്രട്ടേരി 'ലോർഡ് സ്റ്റാംഫോർഡ്' ആകുന്നു. ഇദ്ദേഹത്തെ, സർ. ആർ. ദർ. ബി, ഗി എന്നാണു് ജനങ്ങൾ വിളിച്ചുവരുന്നതു്. മുൻനടവടിക്കനുസരിച്ചു സ്ഥാനക്രമംകൊണ്ടു ലോർഡ്സ്റ്റുവർഡ്, ഒന്നാമനും ലോർഡ് ചേംബർലെയിൻ, രണ്ടാമനും മാസ്റ്റർ ഓഫ് ദിഹോഴ്സ്, മൂന്നാമനുമാകുന്നു. വെസ്റ്റ്ഫീൽഡിലെ 'ഏറൽ,' 'ഏറൽസ്പെൻസർ,' 'ഏറൽ ഗ്രാണർഡ്' എന്നു മൂന്നു മാന്യന്മാരാകുന്നു ഇപ്പോൾ ഈ ഉദ്യോഗങ്ങളെ ഭരിക്കുന്നതു്. രാജധാനിയിൽ ഒരു പ്രഭുവിന്റെ എല്ലാ അവസ്ഥകളും ഈ ഉദ്യോഗസ്ഥന്മാൎക്കുണ്ടു്. സാധാരണ ഉദ്യോഗനിയമനങ്ങൾപോലെ ഇവരെ നിയമിക്കുന്നതും രാജ്യകാൎയ്യങ്ങളിൽ ഉൾപ്പെടുന്നതാണു്.

പ്രൈവററു സിക്രട്ടേരി മററുള്ള ഉദ്യോഗസ്ഥന്മാരെപ്പോലെയല്ലാ. ഇദ്ദേഹത്തെ മഹാരാജാവു തന്നെ വിശ്വസ്ത നിലയിൽ നിയമിക്കുന്നു. മഹാരാജാവിന്റെ പ്രൈവററു സിക്രട്ടേരിയെന്നാൽ ബ്രിട്ടീ

ഷ് സാമ്രാജ്യത്തിന്റെ ശാഖോപശാഖകളായി കിടക്കുന്ന അനേകം മർമ്മങ്ങളിൽ ജീവരക്തത്തെ നൽകുന്ന ഒരാളാകുന്നു.

മഹാരാജാവ് ഉദ്യോഗസംബന്ധമായി അയക്കുന്ന കല്പനയിൽ 'ലോർഡ് ചേംബർലേയിന്റെ'യോ 'ലോർഡ് മാർഷലിന്റെ'യോ കയ്യൊപ്പുണ്ടായിരിക്കണം. ഈ രണ്ടാമത് പറഞ്ഞ ഉദ്യോഗസ്ഥൻ രാജധാനിയെ സംബന്ധിക്കുന്ന ആളല്ല. രാജ്യകാര്യസംബന്ധിയാണ്. രണ്ടുദ്യോഗങ്ങൾക്കും തമ്മിൽ വളരെ ഭേദമുണ്ട്. മഹാരാജാവു പ്രജകളിലാരെങ്കിലും സ്വകാര്യക്കത്തോ, മറുവടിയോ എഴുതുന്നതായാൽ പ്രൈവററ് സിക്രട്ടേരി ഒരു കരടു പകർപ്പെഴുതി മഹാരാജാവിനെ കാണിക്കും. അവിടുന്ന് അതു നോക്കി സമ്മതിച്ചാൽ അയയ്ക്കുകയും ചെയ്യും. കേമമായി നടത്തുന്ന ചില ആട്ടങ്ങൾ, (ബാൾ) മുഖം കാണിക്കൽ (ലവി) തുടങ്ങിയുള്ളവ, നടത്തുന്നതിലേക്കെല്ലാം കത്തുകളോ മറുവടികളോ അയയ്ക്കുന്നത് "ലോർഡ് ചേംബർലെയിന്റെ" ആഫീസ്സു മുഖാന്തരമാണ്. മഹാരാജാവും രാജ്ഞിയുമായുള്ള സ്വകാര്യ കൂടിക്കാഴ്ചക്കും ഭക്ഷണത്തിനും ചുരുക്കം ചിലനായാട്ടുകൾക്കും മററുമുള്ള ക്ഷണനക്കത്തുകളെല്ലാം പ്രൈവററ് സിക്രട്ടേരിയുടെ ആഫീസ്സിൽ നിന്നും പുറപ്പെടുന്നു.

മഹാരാജാവിന്റെ ആഫീസ്സ്, 'ബക്കിങ്ങാം' രാജധാനിയിൽ ഒന്നാം നിലയിൽ "ഉദ്യാനമുഖം" എന്നുവിളിച്ചുവരുന്നതും എഡ്വേർഡ് ചക്രവർത്തി തിരുമനസ്സുകൊണ്ട് മുമ്പ് ഉപയോഗിച്ചു വന്നതും അവിടുന്ന് തീപ്പെട്ട മുറിയ്ക്കുചേർന്നതുമാകുന്നു. അവിടെ വായുവിന്റെ ഗതാഗതവും വെളിച്ചവും വേണ്ടവിധമുണ്ട്. അലങ്കാരസാധനങ്ങൾ കുറെ കുറയും. കുറെ കൊല്ലങ്ങൾക്കു മുമ്പു എഡ്വേർഡ് മഹാരാജാവിന്നു രാജ്യസംബന്ധങ്ങളായ പ്രവൃത്തികൾ വളരെ വർദ്ധിക്കയും അവയിൽ ചിലഭാഗം അന്ന് വെയിൽസിലെ രാജകുമാരനായിരുന്ന ജോർജ്ജ് തിരുമനസ്സിലെക്കൊണ്ടു നടത്തിക്കയുമുണ്ടായപ്പോൾ സൌകര്യത്തിനുവേണ്ടി അഗ്രം ഉരുണ്ടതായ ഒരു മേശ ഈ മുറിയിൽ ഇട്ടിട്ടുണ്ട്. മഹാരാജാവ് ആ മേശയേയും തന്റെ അച്ഛൻ ഉപയോഗിച്ചിരുന്ന ഒരെഴുത്തു മേശയേയും ഇന്നും വിടാതിരിക്കുന്നത് ജനങ്ങളുടെ മനസ്സിളക്കുന്ന ഒരു സംഭവമാണ്.

ഈ മുറിയിലൊരുഭാഗത്തു തന്നെ പ്രൈവററ് സിക്രട്ടേരിയുടെ മേശയുണ്ട്. പെട്ടന്ന് വിളിക്കുമ്പോൾ ഹാജരാവേണ്ടതിന്നും മററുമായി അസിസ്റ്റാണ്ടു സിക്രട്ടേരിമാരും ചില ഗുമസ്തന്മാരും അടുത്തുതന്നെയിരിക്കുന്നു.

തിരുമനസ്സിലേക്കു രാവിലെ വളരെ നേരത്തെ എഴുന്നേല്ക്കുന്ന സമ്പ്രദായമാണ്. ചിലദിവസം സിക്രട്ടേരിമാർ എഴുന്നേററുവന്നു പ്രവൃത്തിയിലേർപ്പെടുമ്പോൾ മഹാരാജാവ് അതിന്നു എത്രയോമുമ്പായിത്തന്നെ പണിയെടുത്ത് തുടങ്ങിയതായി കാണാറുണ്ട്. മഹാരാജാവിന്നും മഹാരാജ്ഞിക്കുമുള്ള എല്ലാ തപ്പാൽസാധനങ്ങളും അവർ അന്നു താമസിക്കുന്ന കൊട്ടാരങ്ങളിലേക്കു മേൽവിലാസം വെച്ചു ലണ്ടനിലെ ജനറൽ പോസ്റ്റാഫീസ്സിൽ നിന്ന് മുദ്രവെച്ചു ഒരു പ്രത്യേക സഞ്ചിയിലാക്കി അയയ്ക്കുന്നു. "ബക്കിങ്ങാം" കൊട്ടാരത്തിൽ എഴുന്നെള്ളി താമസിക്കുന്നകാലത്തു രാത്രിയിൽ അത്താഴസമയത്തായിരിക്കും അവിടെ തപാലെത്തുന്നത്. തപാൽ പൊളിപ്പാനുള്ള അധികാരം സിക്രട്ടേരിക്കു കൊടുത്തിട്ടുണ്ട്. അദ്ദേഹം കത്തുകളെല്ലാം പരിശോധിച്ചു മഹാരാജാവിന്റെ പ്രത്യേകശ്രദ്ധക്കു വിഷയീഭവി

ച്ചവയെ ആ രാത്രിയിൽ തന്നെ തിരുമുമ്പാകെ വെക്കുന്നു. ചില വിശേഷസംഗതികളിലൊഴികെ മഹാരാജാവു രാത്രിയിൽ കത്തുകളിന്മേൽ അത്ര ശ്രദ്ധവെക്കാറില്ല. എല്ലാ കത്തുകളും മൊത്തത്തിലൊന്നു നോക്കി അവയിൽ ചിലനോട്ടുകൾ കുറിച്ചു പുലർച്ചേ നോക്കത്തക്കനിലയിൽ ഒരു പെട്ടിയിലാക്കി പൂട്ടിസൂക്ഷിച്ചു വെക്കുകയാണു് പതിവു്.

രാവിലെ പ്രാതലിന്നുമുമ്പായി ആ വക കത്തുകൾ നോക്കുന്നു. അപ്പോഴക്കുതന്നെ വലിയ കത്തുകെട്ടുകളും എത്തിച്ചേരും. ജർമ്മൻ ചക്രവർത്തി തുടങ്ങിയുള്ള മഹാരാജാക്കന്മാരുടെ കത്തുകൾ എന്നും ഉണ്ടായിരിക്കും. എന്നാൽ കത്തുകളുടെ തുക ഇത്ര വലുതാണെങ്കിലും ജോർജ്ജ് ചക്രവർത്തിയുടെ ശ്രദ്ധ ഒന്നിന്മേലും പതിയാതിരിക്കയില്ലെന്നും വേഗേന വായിച്ചുതീർക്കുമെന്നും ഉള്ളതു് ഒരു വിശേഷവിധിയാണു്. സിക്രട്ടേരി കത്തുകൾ തുറന്നു് ക്രമപ്രകാരം ഓരോ ചുകന്ന തോൽസഞ്ചിയിലാക്കീട്ടാണു് മഹാരാജാവിന്റെ മുമ്പിൽ വെക്കുന്നതു്. ക്ഷണനക്കത്തുകൾ മുതലായവ ഒരു സഞ്ചിയിൽ; ധർമ്മവിഷയമായ അപേക്ഷകളും മറ്റും മറ്റൊരു സഞ്ചിയിൽ; പാർളിമേണ്ടുസഭയിലെ കാര്യവിവരങ്ങൾ മൂന്നാമതൊരു സഞ്ചിയിൽ; സ്വകാര്യക്കത്തുകളും മറ്റും വേറെയൊന്നിൽ; ഇതിനെയെല്ലാം ക്രമപ്പെടുത്തിയിരിക്കും ഇതുവിധം അധികസഞ്ചികളും ഒഴിയുമ്പോൾ മറ്റൊരു വിഷയത്തിലുള്ള അസംഖ്യം കത്തുകൾ ഒന്നായികൂടിയിരിക്കും. അവ അന്യമഹാരാജാക്കന്മാരുടെ എഴുത്തുകളും അന്യരാജ്യങ്ങളിൽ നിന്നു തന്റെ പ്രതിനിധികളയയ്ക്കുന്ന സ്വകാര്യറിപ്പോർട്ടുകളും മന്ത്രിമാരുടെ അറിയിപ്പുകളുംമറ്റുമായിരിക്കും. ആ വക കത്തുകൾ പൊളിപ്പാൻ ആർക്കും അധികാരം കൊടുത്തിട്ടില്ല. മഹാരാജാവിന്റെ മേശമേൽ മേല്പോട്ടു ദ്വാരമുള്ള ഒരു പെട്ടിയുണ്ടു്. ആ ദ്വാരത്തിൽ കൂടെ കത്തുകളിടാൻ കഴിയും. ആ പെട്ടിയുടെ താക്കോൽ മഹാരാജാവിന്റേയും പ്രൈവറ്റ് സിക്രട്ടേരിയുടേയും അഡ്വൈസറി പ്രൈവറ്റ് സിക്രട്ടേരിയുടേയും ൦ ക്കലുണ്ടു്. ആ പെട്ടിയിൽ നിന്നു വല്ലസാധനങ്ങളും വിധിവശാലെങ്കിലും നിലത്തു വീണുപോയാൽ ഈ മൂന്നാൾക്കൊഴികെ മറ്റൊരാൾക്കും എടുപ്പാൻ പാടുള്ളതല്ല.

ദിവസവും രാവിലെ സിക്രട്ടേരി മഹാരാജാവിന്റെ തൃക്കയ്യിൽ കൊടുക്കുന്ന കത്തുകളോടുകൂടി അന്നു നടത്തേണ്ടുന്ന കാര്യപരിപാടിയുടെ ഒരുകുറിപ്പുമുണ്ടായിരിക്കും. തിരുമനസ്സുകൊണ്ടു് കത്തുകൾക്കു മറുവടിയെഴുതുന്നതു് സ്വഹസ്താക്ഷരത്തിലാണു്. ചിലപ്പോൾ സിക്രട്ടേരിമാരിലൊരാളെ വരുത്തിയും എഴുതിക്കും. നല്ലവണ്ണം ആലോചിക്കാതെ ഒന്നും തിരുമനസ്സുകൊണ്ടു് എഴുതുന്നതല്ല. എഴുത്തിൽ വിവരിപ്പാൻ പോകുന്ന ഏതുവാക്കുകളെക്കുറിച്ചും മുന്നാലോചന ചെയ്തിരിക്കും. ഇക്കാര്യത്തിൽ അവിടുന്നു തന്റെ അച്ഛന്റെ സമ്പ്രദായത്തിൽ നിന്നു ഭേദിച്ചിട്ടാണു്. എഡ്വാർഡ് മഹാരാജാവു് എത്ര പ്രധാനപ്പെട്ട കത്തുകൾക്കും മറുവടി ക്ഷണത്തിൽ എഴുതിയിരുന്നു. എഴുതിയാൽ പിന്നെ അതുമാററുകയോ ഭേദപ്പെടുത്തുകയോ ഉണ്ടാകുന്നതും അപൂർവ്വമായിരുന്നു. ജോർജ്ജ് മഹാരാജാവു് എഴുതുന്നകത്തുകളെല്ലാം വിൻസർ രാജധാനിയിലുള്ള സ്വകാര്യ റിക്കാർട്ടുകളിൽ ചേർത്തുവെക്കേണ്ടതിനായി പകർപ്പുകൾ അങ്ങോട്ടയക്കുന്നു.

മഹാരാജാവു കഴിയുന്നാവേഗത്തിൽ എഴുത്തുവായന മുഴുമിക്കും. പാർളിമേണ്ടുകാര്യങ്ങളിൽ അവിടുക്കു വളരെ ശ്രദ്ധയാണു്

തലേദിവസം നടന്ന വിവരങ്ങൾ (പ്രൊസീഡിംഗ്സ്) എല്ലാം ശ്രദ്ധിച്ചു നോക്കും. ഏതു വിഷയത്തിലും സംശയം നേരിട്ടുവെങ്കിൽ വിവരം കിട്ടേണ്ടതിന്നു എഴുതുകയും ചെയ്യാറുണ്ട്. ചില പ്രത്യേകാവസരങ്ങളിൽ പ്രധാനമന്ത്രിയേയും വിദേശമന്ത്രിയേയും മററും നേരിട്ടു വരുത്തിത്തന്നെ ചോദ്യങ്ങൾ ചോദിക്കേണ്ടി വരുന്നു. ജോർജ്ജ് ചക്രവർത്തി രാജധാനിയിൽ പാർത്തു അവിടുത്തെ വിവരം മാത്രമറിയുന്ന ഒരു രാജാവല്ല. അവിടുന്ന് തന്റെ എല്ലാ രാജ്യത്തിലേയും സ്ഥിതികളെ അറിയുന്ന ഒരാളാണ്. ജോർജ്ജ് മഹാരാജാവിന്നു തന്റെ പ്രിയപ്പെട്ട അച്ഛനെപ്പോലെ യൂറോപ്പിലെ രാജ്യതന്ത്രജ്ഞന്മാരുമായി അത്ര അടുത്ത പരിചയമില്ലെങ്കിലും എവിടെ നടക്കുന്ന വിശേഷസംഗതികളുടേയും വിവരം അവിടെക്കുണ്ട്. മഹാ കോയ്മകളും മററും തമ്മിൽ സന്ധികരാറിനെക്കുറിച്ചോ മററൊ വല്ല തർക്കങ്ങളും ഉണ്ടാകുന്ന അവസരങ്ങളിൽ തിരുമനസ്സിലേക്കു അതാതു രാജ്യങ്ങളുടെ അതൃത്തികളും മററും ധാരാളം പരിചയമുള്ളതുകൊണ്ടു വാസ്തവസ്ഥിതി ക്ഷണത്തിൽ മനസ്സിലാകുന്നു.

ചക്രവർത്തി തന്റെ രാജധാനിയിലുള്ള എല്ലാ വകുപ്പുകളിലും പ്രത്യേകം ഉണർച്ചയുള്ളാളാണ്. അവിടുന്നു കുതിരകളെ പരിചരിക്കുന്നതിലും മററും അച്ഛനെപ്പോലെ തന്നെ മനസ്സിരുത്തുന്നില്ലെങ്കിലും ആ വക കാര്യത്തിൽ പ്രത്യേകം അന്വേഷണം ചെയ്യുന്നു. ചില ദിവസം അവിടുന്ന് രാജധാനി വിട്ടു പട്ടണത്തിലും മററും താമസമാക്കുമ്പോൾ വാഹനവകുപ്പിലുള്ള ഒരുദ്യോഗസ്ഥൻ (ക്രൗൺഈക്വറി) സമയപ്രകാരം റിപ്പോർട്ടയച്ചു കൊടുക്കണം. സിംഹാസനാരോഹണത്തിന്നു ശേഷം അവിടുന്ന് വാഹനങ്ങളുടെ കാര്യത്തിൽ വലിയ മാററങ്ങൾ ചെയ്തിട്ടുണ്ട്. കുതിരകളുടെ സ്ഥാനത്തു അധികം മോട്ടർ വണ്ടികളെ ഏർപ്പെടുത്തിക്കഴിഞ്ഞു. പത്തുകൊല്ലം മുമ്പെയും ഇപ്പൊഴമായാൽ അന്നു രാജധാനിയിൽ നിർത്തിയിരുന്ന മൃഗങ്ങളിൽ കാലോഹരിയെങ്കിലും ഇപ്പോളുണ്ടൊ എന്നു സംശയമാണ്. പാർളിമേണ്ട് സഭ തുറക്കൽ, മുതലായ പ്രധാന അടിയന്തരങ്ങളിൽ ഉപയോഗിക്കുന്നതായ രാജകീയരഥം ഇപ്പോൾ വാഹനശാലയിൽ തന്നെ കാണപ്പെടുന്നില്ല. അതു ചില ഉദ്യോഗസ്ഥന്മാരുടെ അന്വേഷണത്തിൽ ഭദ്രമായി സൂക്ഷിച്ചിരിക്കയാണ്. ലായത്തിൽ കുറെ കുതിരകളെ നിർത്തീട്ടുണ്ട്. മേരി മഹാരാജ്ഞിക്കു, പാർക്ക്, വെസ്റ്റ്എൻഡ് മുതലായ ദിക്കുകളിലേക്കു പോകുമ്പോൾ പ്രത്യേകം ഉപയോഗിക്കുന്നതിന്നു ഒരു ജോടി കറുത്ത കുതിരകളുണ്ട്. മഹാരാജാവിന്നു രാവിലത്തെ സഞ്ചാരിക്കും ചില ഉദ്യോഗസ്ഥന്മാരുടെ ആവശ്യത്തിന്നും മററുമായി അല്പം ക്ലുലിക്കുതിരകളേയും നിർത്തീട്ടുണ്ട്. കുതിരകൾക്കു പകരം മോട്ടർവണ്ടികളായിട്ടുണ്ടെന്നു മുമ്പെ പറഞ്ഞുവല്ലൊ. മഹാരാജാവിന്നും രാജ്ഞിക്കും ആവശ്യമുള്ളപ്പൊളെല്ലാം അവ ഒരുക്കമായിരിക്കും.

രാജധാനിയിലെ സകല ഡിപ്പാർട്ടുമേണ്ടുമായി അടുത്തു പരിചയമുള്ള ഒരു രാജാവ് ഇംഗ്ലണ്ടിൽ ജോർജ്ജ് മഹാരാജാവിനെപ്പോലെ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. കലവറവിചാരിപ്പുകാർ, പള്ളിയറവിചാരിപ്പുകാർ, മുതലായവരിൽ നിന്നുള്ള റിപ്പോർട്ടുകൾ നിശ്ചിതസമയങ്ങളിൽ മഹാരാജാവിന്നു എത്തിച്ചേരുകയും അവിടുന്ന് അവയെപ്പററി ശ്രദ്ധാപൂ

ക്കുകയും ചെയ്യുന്നു. അവിടുന്ന് കുറെ ക്ലേശിച്ചെങ്കിലും കൃത്യമായി കണക്കുകളെല്ലാം പരിശോധിക്കുന്നു. രാജധാനിയിലെ വരവു ചിലവുകളെല്ലാം മാസാന്തത്തിൽ അവിടുന്ന് അറിയാതിരിക്കില്ല. അങ്ങിനെതന്നെ 'കോറൺവാളി'ലെ 'ഡച്ചി' എന്ന എസ്റ്റേറ്റിൻെറ ഭരണക്രമത്തെ കണ്ടു പഠിക്കേണ്ടതിന്നു മഹാരാജാവിൻെറ നിർബ്ബന്ധപ്രകാരം ഇപ്പോഴത്തെ വെയിൽസിലെ രാജകുമാരൻ 'ബക്കിങ്ങാംഗെയിററിൽ' 'ഡച്ചി' ആപ്പീസ്സിൽ പോയി ഭരണതന്ത്രങ്ങളെ മനസ്സിലാക്കി വരുന്നതുമുണ്ടു.

അവിടുന്ന് നേരത്തെ ഉറക്കുണരുന്നുവെന്നു മുമ്പെ വിവരിച്ചുവല്ലൊ. രാജ്യകാര്യങ്ങളെ സംബന്ധിച്ചുള്ള പണികളെല്ലാം അവിടുന്ന് ഉച്ചയോടുകൂടി തീൎത്തു കഴിയും. പിന്നെ മന്ത്രിമാർ, അന്യരാജപ്രതിനിധികൾ, മുതലായവരുമായി കൂടിക്കാഴ്ചക്കുള്ള അവസരമാണ്. അതിനുശേഷം കുറച്ചു നേരത്തെ വിശ്രമമുണ്ട്. അപ്പോൾ മഹാരാജ്ഞിയേയും സന്താനങ്ങളേയും ചെന്നു കാണുന്നു. ദിനംപ്രതി തൻെറ പ്രവൃത്തിത്തിരക്കിന്നിടയിൽ അരമണിക്കൂറെങ്കിലും കുട്ടികളുടെ ഇഷ്ടത്തിന്നായി അവരുടെ മുറികളിലോ വായു ഗതാഗതമുള്ള വല്ല സ്ഥലത്തൊ അവിടുന്ന് കഴിച്ചു കൂട്ടാതിരിക്കയില്ല. ഇതു കുട്ടികളെപ്പററിയുള്ള അന്വേഷണം ചെയ്യുന്നതിന്നുള്ള ഒരു സമയമാണെന്നു പറയേണ്ടതില്ലല്ലൊ.

മന്ത്രിമാരൊ അന്യരാജ്യപ്രതിനിധികളൊ വല്ലവരുമായി ഉദ്യോഗസംബന്ധമായുള്ള കൂടിക്കാഴ്ചകളിലൊഴികെ മററുള്ള എല്ലാ കൂടിക്കാഴ്ചകളിലും നടക്കുന്ന സംഗതികളെല്ലാം സ്വഹസ്താക്ഷരത്തിൽ ചുരുക്കിയെഴുതി ഒരു പകൎപ്പ് മഹാരാജാവു സ്വകാൎയ്യറിക്കാൎഡുകളിൽ ഫയൽ ചെയ്യുന്നു. ചിലപ്പോൾ മാത്രം ഈ പ്രവൃത്തിയെ സിക്രട്ടരിമാരെക്കൊണ്ടും നടത്താറുണ്ട്. അവിടുന്ന് അന്യകാൎയ്യങ്ങളുമായി നല്ലവണ്ണം ഇടപഴകുന്ന ആളാണ്. പെട്ടെന്നു ചില കാൎയ്യങ്ങളിൽ അധികവിവരങ്ങൾക്കുവേണ്ടി അന്യരാജപ്രതിനിധികളുടെ ആപ്പീസ്സിലേക്കു ദൂതന്മാരെ അയക്കുന്നു. ട്രിപ്പോളിയുദ്ധത്തെപ്പററി നമ്മുടെ മഹാരാജാവിന്നു വളരെ ശ്രദ്ധയാണ്. ഇററലിയുടെ അപ്രതീക്ഷിതമായ യുദ്ധാരംഭത്തിൽ താൻ ആശ്ചൎയ്യപ്പെട്ടുവെന്നായി അവിടുന്ന് പലതവണയും പ്രസ്താവിക്കാറുണ്ട്. അതു അവിടത്തെ സ്വന്തം അഭിപ്രായമെന്നല്ലാതെ ഉദ്യോഗ സംബന്ധമായുള്ളതല്ലതാനും.

തൻെറ ഉൽകൃഷ്ടപദവിയെ നിലനിൎത്തിപ്പോരുന്നതിൽ അവിടുന്ന് എഡ്വേർഡ് ചക്രവൎത്തിയേക്കാൾ മനസ്സിരുത്തുന്നുണ്ട്. മന്ത്രിമാരെല്ലാവരുടേയും നേരെ എപ്പോഴും ദൃഷ്ടിയുണ്ട്. അവിടുന്ന് ഏത് അഭിപ്രായങ്ങൾക്കും ആലോചനക്കിടവെക്കും. മുന്നഭിപ്രായം പറഞ്ഞതായ ചില കാൎയ്യങ്ങളുടെ ഫലാനുഭവം കൊണ്ട് അവിടുന്ന് പലപ്പോഴും കീഴുദ്യോഗസ്ഥന്മാരെയെല്ലാം ജയിക്കാറുമുണ്ട്.

അല്പം മുമ്പു തിരുമനസ്സിലെ കല്പനപ്രകാരം ചില രേഖകൾ എഴുതേണ്ടതിന്നു ഒരു ചില്ലറ ഉദ്യോഗസ്ഥന്നു പകൎപ്പുകൾ അയച്ചുകിട്ടി. അവയിൽ സ്വന്തം യുക്തികൾ ചേൎത്താൽ കുറെ ഗുണംകൂടി കിട്ടുവാനുണ്ടെന്ന് ആ ഉദ്യോഗസ്ഥന്നു തോന്നുകയാൽ യുക്തിപ്രകാരം എഴുതിത്തീൎത്ത ആ റിക്കാർഡുകൾ തിരുമുമ്പാകെ കൊണ്ടുചെന്നു. അവിടുന്ന് അതെല്ലാം നീരസത്തോടെ ഒന്നു നോക്കി ഉടനെ പിച്ചിക്കീറി ചവററുകൊട്ടയിലിട്ടുകൊണ്ട് 'മിസ്റ്റർ—ഇവ എൻെറ ആവശ്യത്തിന്നനുസരിച്ചു ഒന്നുകൂടി എഴുതണം' എന്നുമാത്രം പറഞ്ഞു.

മഹാരാജാവു പ്രവൃത്തിക്കായി വിനിയോഗിച്ചിട്ടുള്ള മുറിയിൽ അവിടത്തെ സ്വന്തം ചില ഉപകരണങ്ങൾ വെക്കുക മാത്രമേ ചെയ്യുന്നുള്ളു. ഉദ്യോഗസ്ഥന്മാർമുതലായവരെ കാണുന്നത് ആപ്പീസ്സ് മുറിയിൽ വെച്ചാണ്. സ്വന്തം ചില സ്നേഹിതന്മാരെ ചുരുട്ടു വലിക്കുന്നമുറിയിലെക്കു ക്ഷണിക്കാറുണ്ട്. രാജധാനിയിലെ ഉടുപ്പു മുതലായവ സൂക്ഷിക്കുന്ന വലിയ മുറിമനോഹരവും സാധനസമ്പൂൎണ്ണവും എഡ്വേർഡ് മഹാരാജാവ് പ്രത്യേകം ദൃഷ്ടിവെച്ചിരുന്നതുമാണ്. വെടി മുതലായ ആയുധവിദ്യകളിൽ എഡ്വേർഡ് മഹാരാജാവിന്നുണ്ടായിരുന്ന സാമൎത്ഥ്യത്തിന്നു പലദൃഷ്ടാന്തങ്ങളും അവിടെ കാണാറുണ്ട്. ചില ദിവസങ്ങളിൽ രാവിലെ "സൺസ്റ്റാംഫോർഡാം" കൎണ്ണൽ സർ എഫ് പോൺസൺബി, തുടങ്ങിയ സിക്രട്ടേരിമാരെ ചുരുട്ടു വലിക്കേണ്ടതിന്നു മുറിയിലേക്കു ക്ഷണിക്കാറുണ്ട്. കഴിഞ്ഞുപോയ മഹാരാജാവിനെപ്പോലെ ഇവിടെക്കു ചുരുട്ടുവലിയില്ല. ആതിഥമനസ്സിലെ വായിൽ ചുരുട്ടില്ലാതെ ഒരു രാവിലേയും കുളിമുറിക്കു പോകുന്നതായി ആരും കണ്ടിട്ടില്ല. കപ്പൽ യാത്രകളിൽ കൂടി കുറെശ്ശ സിക്രട്ടല്ലാതെ ജോൎജ്ജു ചക്രവൎത്തി ഉപയോഗിക്കാറില്ല. അവിടുന്ന് വലിയോരു ചുരുട്ടു വലിക്കാരനാണെന്നു പറവാൻ ഏതുവിധവും പാടുള്ളതല്ല. കാരണം മഹാരാജ്ഞി പുകയില നാററമുള്ള മുറിയിൽ കടപ്പാൻ കൂടി ഇഷ്ടപ്പെടാത്തതായിരിക്കാം.

ചില പ്രധാന ജോലികളുള്ള ദിവസങ്ങളിലൊഴികെ എന്നും ഉച്ചനേരം അവിടത്തേ സ്വന്ത സമയമാണെന്നാണ് നിശ്ചയം. അവിടുന്ന് ബക്കിങ്ങാം രാജധാനിയിലാണെങ്കിൽ ഈ സമയം മഹാരാജ്ഞിയൊന്നിച്ചു ഉദ്യാനത്തിലോ മററൊ നേരംപോക്കു പറകയോ വായിക്കയോ ചെയ്തിരിക്കും. അല്ലെങ്കിൽ ചിത്രശാലയിലാകും. അവിടുന്നു ഉച്ചക്ക് ചായ കഴിക്കയില്ല. ഇടനേരത്തേ ചായമുതലായതിന്നും, അത്താഴത്തിന്നും മദ്ധ്യേ യാതൊന്നും അവിടുന്നു ഭക്ഷിക്കില്ല. നാടകത്തിനൊ മററൊ പോവാനില്ലെങ്കിൽ അത്താഴത്തിന്റെ സമയം എട്ടു മണിക്കാണ്. പോവാനുണ്ടെങ്കിൽ ഏഴു മണിക്കു കഴിയും. എഡ്വേർഡ് മഹാരാജാവ് ഒമ്പതു മണിക്കു മുമ്പെ അത്താഴം കഴിച്ചിരുന്നില്ല. പുറത്തുപോകാത്ത ദിവസം അര മണിക്കൂർ കൂടി വൈകിയിട്ടായിരിക്കും. മഹാരാജാവിന്നു ഇപ്പോഴത്തെ അവസ്ഥകൊണ്ടു താൻ വെയിത്സിലെ രാജകുമാരനായിരുന്ന കാലത്തെപ്പോലെ പാർളിമേണ്ടിൽ ചെന്നിരിപ്പാൻ ഇട വരാത്തതിനാൽ വ്യസനമുണ്ട്. അക്കാലത്തവിടെക്കു നേരം പോക്കുവാൻ പാർളിമേണ്ടായിരുന്നു. ഭരണ കാൎയ്യങ്ങളിൽ വളരെ മനസ്സു വെക്കും. പ്രഭുസമാജത്തിലേയും പൊതു ജനസമാജത്തിലേയും ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ടുകളെല്ലാം അവിടുന്ന് നിഷ്കൎഷയിൽ വായിക്കുമെന്ന് മാത്രമല്ല പ്രധാന പത്രങ്ങളിൽ കാണുന്ന ശ്രദ്ധേയങ്ങളായ ലേഖനങ്ങളും വായിക്കാറുണ്ട്. ലോയിഡ് ജോൎജ്ജിന്റെ "ഇൻഷ്വറൻസ് ബീ" ലിന്മേൽ തിരുമനസ്സിലേക്കു അത്യന്തം പ്രതിപത്തിയായിരുന്നതു തന്നെ ഇതിലേക്കൊരുദാഹരണമാണ്. അവിടെക്കു ആ ബീലെല്ലാം കാണാപ്പാഠമായിരുന്നു.

മഹാരാജാവിന്റെ രാത്രിയിലെ ശട്ടവട്ടങ്ങൾക്കു ക്ലിപ്തമില്ല. ചിലപ്പോൾ പകൽ സമയം തന്റെദൃഷ്ടിയിൽ പ്പെട്ടിട്ടുള്ള പ്രധാന കാൎയ്യങ്ങളിൽ മനസ്സു വെച്ചുകൊണ്ട് ഉറങ്ങുവാൻ ഒന്നോ രണ്ടോ മണിക്കൂർ താമസിക്കും. ചിലതിൽ താൻ എന്തു പ്രവൃത്തി

ക്കെണമെന്നു തീച്ചയാവാതെ പുലച്ചവരക്കം ആലോചനയിൽ നിമഗ്നനായി പോകുന്നു. പാതിരാക്കു ശേഷമേ അവിടുന്ന് ഉറങ്ങുകയുള്ളൂ.

ജോർജ്ജ് മഹാരാജാവ് എഡ്വേർഡ് ചക്രവത്തിയെപ്പോലെ കൊല്ലത്തിൽ രണ്ടു കുറി യൂറോപ്പുഖണ്ഡങ്ങളിലെല്ലാം ചുററിവരാറില്ല. അതിനാൽ ഇവിടെക്കു യൂറോപ്പുകാര്യങ്ങളിൽ അവിടുത്തെപ്പോലെ തന്നെ വശതയില്ലെന്നു പറയാം. ജമ്മനി, റഷ്യ, ഇററലി, സ്പെയിൻ, ഗ്രീസ്സ്, നോർവെ, തുടങ്ങിയുള്ള യൂറോപ്പിലെ മഹാകോയ്മകളുമായി മഹാരാജാവു കത്തെടവാടുകൾ നടത്തുന്നുണ്ട്. അവസരം വരുമ്പോൾ അവരുടെ രാജ്യങ്ങളെല്ലാം ചെന്നു സന്ദശിക്കാമെന്നു പ്രതിജ്ഞയും ചെയ്തു പതിവാണ്. നാററികത്വം സിദ്ധിച്ച മിക്കവാറും രാജ്യങ്ങളിലെ വിശേഷകാര്യങ്ങളും, ഈ രാജ്യത്തെ സംബന്ധിക്കുന്നവ പ്രത്യേകിച്ചും രേഖകളാക്കി തിരുമനസ്സിലെ ആജ്ഞപ്രകാരം സിക്രട്ടറിമാർ സൂക്ഷിച്ചു വെക്കുന്നു.

ചിലസമയം ഒരു മഹാനായ ജനപ്രതിനിധിയുടെ നിലയിലും ചിലപ്പോൾ വിദ്യാത്ഥിയുടെ നിലയിലും കാണപ്പെട്ടു വരുന്ന നമ്മുടെ മഹാരാജാവിന്നു തൻെറ സാമ്രാജ്യത്തിലെ എല്ലാ വിഭാഗങ്ങളിലും ആകപ്പാടെ അഭിനിവേശമുണ്ട്. ജോർജ്ജ് ചക്രവത്തിയെപ്പോലെ ബ്രിട്ടീഷുസാമ്രാജ്യത്തിന്മേൽ ഇത്ര അഭിനിവേശവും താല്പയ്യവുമുള്ള ഒരു രാജാവ് ഉണ്ടായിട്ടില്ലെന്നത് തീച്ചയാണ്. കോളനികളുടേയും ഉപരാജ്യങ്ങളുടേയും മററും ആധിപത്യമുള്ള ബ്രിട്ടീഷു സിംഹാസനത്തെ അലങ്കരിച്ചിരുന്ന ഒരു രാജാവും ഇങ്ങിനെ തൻെറ സാമ്രാജ്യം മുഴവനും അടുത്ത് പരിചയിച്ചിട്ടില്ല. മഹാരാജാവിന്നു കോളനികളെ സംബന്ധിച്ചുള്ള പരിചയം വളരെയധികമാണ്. അവയെ സംബന്ധിച്ച വല്ലവാദവും വന്നാൽ കണ്ടുപരിചയിച്ചതു കൊണ്ട് ക്ഷണേനകാര്യം തീച്ചയാക്കാൻ തനിക്കു കഴിയും. ബ്രിട്ടീഷു രാജധാനിയിലെ എല്ലാവകുപ്പുകളേയും വിവരിപ്പാൻ ഇവിടെ സൌകര്യമില്ല. എന്നാൽ ഏതൊരു ഏപ്പാടിന്നു ജോർജ്ജ് ചക്രവത്തി തലവനായിരിക്കുന്നുവോ ആ ഏപ്പാടിനേക്കാളധികം പരിപൂത്തിയായും യോഗ്യമായുമുള്ള ഒന്നു ലോകത്തിലില്ലെന്നു തീച്ചയാണ്. അദ്ധ്വാനശീലമാണ് അവിടെക്കു ഇഷ്ടം. അദ്ധ്വാനമൊഴിച്ചുള്ള ജീവിതം അനിഷ്ടമാണ് മഹാരാജാവു നല്ലകാര്യശ്രദ്ധയുള്ളാളാകയാൽ തൻെറ പ്രവൃത്തിക്കാരും തന്നെപ്പോലെയുള്ളവരായിത്തീരണമെന്ന് നിബ്ബന്ധമുണ്ട് അവിടുന്ന് ഒരു ക്ഷണനേരവും അജാഗ്രതയിൽ കഴിച്ചുകൂട്ടുകയില്ല. ഇത്ര യോഗ്യനും വിവേകിയുമായ ഒരു യജമാനനെ കിട്ടുന്ന ഭൃത്യർതന്നെ വലിയ ഭാഗ്യവാന്മാരാണല്ലൊ.

തേലപ്പുറത്ത് നാരായണനമ്പി

ഇരിങ്ങാലക്കുട ക്ഷേത്രത്തെപ്പററിയുള്ള

# ചില ഐതിഹ്യങ്ങൾ

ശ്രീപരശുരാമനാൽ ലോകരക്ഷാത്ഥം പ്രതിഷ്ഠിക്കപ്പെട്ട മഹാക്ഷേത്രങ്ങളിൽ ഒന്നാണ് ഇരിങ്ങാലക്കുടക്ഷേത്രം. ഇപ്പോൾ ഇതിൻെറ അവകാശികൾ ചില നമ്പൂരിമാരും പെരുമ്പടപ്പു, തൃപ്പാപ്പി ഈ സ്വരൂപങ്ങളുമാണ്. ഈ ക്ഷേത്രം കൊച്ചിരാജ

ത്തിൽവെച്ച് ഏററവും സുഖപ്രദമായ ഇരിങ്ങാലക്കട എന്ന ദേശത്തിൽ "കലീപിനി" എന്ന തീൎത്ഥത്തിന്റെ ദക്ഷിണതീരത്തിങ്കലാണ് ഇരിക്കുന്നത്. (കലീപിനി എന്നു പേരായ ഒരു മഹൎഷി ഈ സ്ഥലത്ത് വന്നിരുന്നു ഏറെ കാലം തപസ്സു ചെയ്യുകയും അദ്ദേഹത്തിന്റെ പേരിനെ നിലനിൎത്തുവാനായി ചരമകാലത്തിങ്കൽ ഇങ്ങിനെ ഒരു തീൎത്ഥം നിൎമ്മിക്കുകയും ചെയ്തിട്ടുള്ളതാണ്) ഇവിടെ പ്രതിഷ്ഠിക്കപ്പെട്ട ബിംബത്തിന്ന് നാലു കൈകൾ ഉണ്ടു. അതിൽ ഇടത്തു കൈകളിൽ ശംഖചക്രങ്ങളും വലത്തുകൈകളിൽ ഗദയും അക്ഷമാലയും ആണ്. പിന്നെ ശ്രീവത്സം, കൌസ്തുഭം കിരീടം മുതലായതുകളും ഉണ്ടു. ഇതെല്ലാംകൊണ്ടും മഹാവിഷ്ണു എന്നുള്ള ശങ്കക്കു അവകാശമുണ്ടെങ്കിലും ഇപ്പോൾ ഒരു മാതിരി തീരുമാനിച്ചിട്ടുള്ളത് 'ഭരതമൂൎത്തി'യുടെതാണെന്നാണ്. ശ്രീരാമസ്വാമി താതാജ്ഞയാ വനവാസത്തിന്നു പോയി ചിത്രകൂടത്തിങ്കൽ വസിക്കുന്ന അവസരത്തിൽ നാട്ടിലേക്കു കൂട്ടികൊണ്ടുവരുവാനായി സഹോദരനായ ഭരതൻ പരിവാരസമേതനായിചെന്നു എന്നും ശ്രീരാമസ്വാമി നിശ്ചിതകാലം കഴിഞ്ഞല്ലാതെ നാട്ടിലേക്കു മടങ്ങുകയില്ലന്നു ശപഥം ചെയ്തു തന്റെ മെതിയടികളെ കൊടുത്തു സ്വഭക്തനായ ഭരതനെ തിരിയെ അയച്ചു എന്നും പുരാണാദികളിൽ പ്രസിദ്ധമാണെല്ലൊ. ഭരതൻ ശ്രീരാമനാൽ കൊടുക്കപ്പെട്ട ആ മെതിയടികളെ സ്വരാജധാനിയിൽ കൊണ്ടുവന്ന് സിംഹാസനത്തിങ്കൽവെച്ചു ശ്രീരാമസ്വാമിയാണെന്നു സങ്കല്പിച്ചു പൂജിച്ചു. രാജ്യപരിപാലനം ചെയ്തിരുന്ന ആ ഭാവമാണത്രെ ഇവിടെ പ്രതിഷ്ഠാസമയത്തുള്ള ഭാവനം. ഭരതൻ ശ്രീരാമപാദുകകളെ പൂജിച്ചുകൊണ്ടിരിക്കുമ്പോൾ പൂജാസാമഗ്രികളെ ശേഖരിച്ചു കൊടുത്തിരുന്നവൎക്കു വിശേഷാൽ പ്രതിഫലമൊന്നും കൊടുത്തിരുന്നില്ല. കാരണം, രാജ്യാവകാശി ശ്രീരാമനാകയാൽ അവിടുത്തെ അനുവാദംകൂടാതെ സ്വന്താവശ്യങ്ങൾക്കു ചിലവു ചെയ്യുന്നത് യുക്തമല്ലെന്നുള്ള വിചാരം കൊണ്ടായിരുന്നുവത്രെ. എന്നാൽ ഒരു അനുഗ്രഹം മാത്രം അവൎക്കു കൊടുത്തിരുന്നു. അതായത്:— "നിങ്ങളെല്ലാവരും കലിയുഗത്തിങ്കൽ ദേവലന്മാരായി ജനിക്കുവിൻ! ഞാൻ "കലീപിനി" തീൎത്ഥക്കരയിൽ വന്നിരിക്കും* അക്കാലത്ത് നിങ്ങൾ എന്നെക്കാണ്മാൻ വരുന്നതായാൽ, എന്നെക്കാണ്മാൻ വരുന്ന മറ്റുള്ള ഭക്തന്മാർ നിങ്ങൾക്ക് ഇതിന്റെ പ്രതിഫലം തന്നുകൊള്ളും" എന്നായിരുന്നു. ഇതുകൊണ്ടാണ് ഇവിടെ അമ്പലവാസികൾക്ക് "മാലക്കുപുത്തൻ കൊടുക്കൽ" എന്ന വഴിപാട് വളരെ പ്രധാനമായിട്ടുള്ളത്. ഇങ്ങിനെയുള്ള ഐതിഹ്യത്തെ പ്രമാണിച്ചിട്ടോ എന്തോ "മാലക്കു പുത്തൻ കൊടുക്കൽ" എന്ന വഴിപാട് ഈ ദേവപ്രീതിക്കു വളരെ നല്ലതാണെന്നു ജനങ്ങൾ വിശ്വസിച്ചു വരികയും അതിലേയ്ക്കായി യഥാശക്തി ദ്രവ്യം ചിലവിടുകയും ചെയ്യുന്നുണ്ട്. കൊച്ചിരാജകുഡുംബത്തിൽനിന്നും ഈ വഴിപാട് പലപ്പോഴും ഇവിടെ വെച്ച് നടത്തീട്ടുണ്ട്. കാശിയിൽ വെച്ചു നാടുനീങ്ങിയ പാലിയത്ത് വലിയച്ചൻ കാശിക്കായി പോകുമ്പോൾ ഒരായിരത്തിൽ ചില്വാനം ഉറുപ്പിക മേൽപറഞ്ഞ വഴിപാടിന്നായി ഇവിടെ ചിലവു ചെയ്തിട്ടുണ്ട്. അമ്പലവാസിവൎഗ്ഗത്തിൽപെട്ട ഏതവൎക്കും ഈ വഴിപാട് വാങ്ങിക്കാവുന്നതാണ്. ഇങ്ങിനെ ഒരു സാംഖ്യവാങ്ങുന്നതുകൊണ്ട് അവർ അവിടെ യാതൊരു കൃത്യവും

*ഇതുകൊണ്ടു സ്വയംഭൂവാണെന്നും ഊഹിക്കാം. (മാ. പ)

ചെയ്യേണമെന്നില്ല. ചെയ്യാതിരിക്കുന്നത് ദേവന്നു അധികം സന്തോഷമാണത്രെ. അഥവാ ഇക്കൂട്ടർ മാല കെട്ടി ചാൎത്തുവാൻ കൊടുക്കുന്നതായാൽ അതിനുള്ള പ്രതിഫലം ദേവസ്വത്തിൽ നിന്നു കൊടുക്കുന്നതുമാണ്. ഇതുകൊണ്ടും ഭരതമൂൎത്തിയാണെന്നുള്ള തീൎച്ചമാനം കേവലം അസ്ഥാനത്തിങ്കലാവുന്നില്ലെല്ലൊ. ഇനി ബിംബം മാറിക്കലശം മുതലായവകളെ സംബന്ധിച്ചുള്ള ചില ഐതിഹ്യങ്ങളെ പറയാം. പണ്ട് "വാക്കയിൽ കയ്മൾ" എന്ന പ്രഭുവംശത്തിലെ കാരണവനും വളരെ സത്യവാനും ഈശ്വരഭക്തനുമായ ഒരാൾ ഒരു ദിവസം രാത്രി ഉറങ്ങുമ്പോൾ "തന്റെ ഭവനത്തിന്നു സമീപമുള്ള കടല്പുറയിൽ ശ്രീരാമഭരതലക്ഷ്മണശത്രുഘ്നന്മാരുടേതായിട്ടു നാലു ബിംബങ്ങൾ ഇരിപ്പുണ്ടെന്നും അതിൽ ശ്രീരാമബിംബം തൃപ്രയാറ്റും ഭരതബിംബം ഇരിങ്ങാലക്കുടയും ലക്ഷ്മണബിംബം മൂഴിക്കുളത്തും ശത്രുഘ്നബിംബം പടിയൂരും പ്രതിഷ്ഠിക്കുവാൻ കഴിയുന്ന ശ്രമം ചെയ്യേണമെന്നും" ആരോ അടുക്കൽ വന്നു പറഞ്ഞതുപോലെ തോന്നി. കയ്മൾ ഉടനെ ഉണൎന്നു നാലുഭാഗവും നോക്കി. ആരെയും കണ്ടില്ല. അപ്പോൾ നേരം പുലരാറാവുകയും ചെയ്തിരിക്കുന്നു. ഏതായാലും ഇതൊന്നു പരീക്ഷിക്കണമെന്നു വെച്ച് കയ്മൾ തന്റെ ഭൃത്യനോടു കൂടെ കടല്പുറയിലേക്കു പുറപ്പെട്ടു. ചെന്നുനോക്കിയപ്പോൾ അതിതേജോമയങ്ങളായ നാലുബിംബങ്ങൾ കിടക്കുന്നതായി കണ്ടതിന്റെ ശേഷം താൻകണ്ട സ്വപ്നത്തെപ്പറ്റി പ്രസ്താവിക്കുകയും ഈ വിവരം അറിഞ്ഞവരും കണ്ടവരുമായ എല്ലാവരും അത്ഭുതഭരിതന്മാരായി ഈബിംബങ്ങൾക്ക് അതിയായ മാഹാത്മ്യമുണ്ടെന്ന് തിച്ചപ്പെടുത്തുകയും ചെയ്തു. പിന്നെ കയ്മളുടെ സ്വപ്നപ്രകാരം മൂന്നു ബിംബങ്ങളെ യഥാസ്ഥാനം പ്രതിഷ്ഠിപ്പിക്കുകയും ഭരതബിംബം ഇരിങ്ങാലക്കുടക്കായി അയക്കുകയും ചെയ്തു. ഇരിങ്ങാലക്കുട തന്ത്രികളും യോഗക്കാരുമായ നമ്പൂതിരിമാർ ഈ സ്വപ്നത്തെ പൂൎണ്ണമായി വിശ്വസിക്കാതെ ജ്യോതിഷത്തെ ആശ്രയിക്കുകയും അതുപ്രകാരം ഈ ബിംബം സ്വീകാൎയ്യമാണെന്നു കണ്ടതിനാൽ ശുഭമുഹൂൎത്തത്തിൽ പരശുരാമപ്രതിഷ്ഠിതമായ ബിംബം മാറി ഈ ബിംബം പ്രതിഷ്ഠിക്കുകയും ചെയ്തു. ഇങ്ങിനെയാണ് ബിംബം മാറിക്കലശം ഒന്നാമതായി നടന്നത്. ഈ ബിംബം മാറിക്കലശം കഴിച്ച കാലത്തു അതിവിശേഷമായ ഒരു മാണിക്യരത്നം കായംകുളം രാജാവിന്റെ അടുക്കൽ നിന്നും വരുത്തുകയും ആയത് കലശസമയം തിരുനെററിയിൽ ചാൎത്തുകയും ചെയ്തു. കലശം കഴിഞ്ഞു നടഅടച്ചു. പിന്നെക്രമപ്രകാരം നടതുറക്കേണ്ടുന്ന ദിവസം തുറന്നുനോക്കിയപ്പോൾ മാണിക്യരത്നം ബിംബത്തിനോടു ചേൎന്നു പോയതായികണ്ടു. എല്ലാവരും വളരെ അത്ഭുതപ്പെട്ടു. അന്നുമുതൽ "കൂടൽമാണിക്കം" എന്നൊരു പേരു സിദ്ധിക്കുകയും ചെയ്തു. (ഇതു മറെറാരു വിധവും കേട്ടിട്ടുണ്ട്.) അതായത്:— പരശുരാമപ്രതിഷ്ഠിതമായ ബിംബത്തിന്മേൽ അതിവിശേഷമായ ഒരു രത്നം തിളങ്ങിക്കൊണ്ടിരിക്കുന്നുണ്ടായിരുന്നു. അക്കാലത്തു കായംകുളം രാജാവിന്റെ കൈവശം ഒരു രത്നമുണ്ടെന്നു കേട്ടതിനാൽ ആ രത്നവും ബിംബത്തിന്മേൽ കാണുന്ന രത്നവും തമ്മിൽ ഏതിന്നാണു ഗുണാധിക്യം എന്നു ഒത്തുനോക്കുവാനായി, യോഗക്കാരിൽ പ്രധാനിയായ അയിത്തൂർ കോവിലകം രാജാവിന്റെ തിരുവെഴുത്തിൽ പ്രകാരം കായംകുളം രാജാവു രത്നം അയച്ചു. ആ രത്നം ഇവിടെ കൊണ്ടുവന്നു, രത്നങ്ങളുടെ ഗുണദോഷജ്ഞാനത്തിൽ അ

തിസമൎത്ഥന്മാരായ ചില ബ്രാഹ്മണർ ബിംബത്തിന്റെ അടുക്കൽ വെച്ചു ഗുണദോഷവിവേചനം ചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിൽ എങ്ങിനെയെന്നറിയാതെ ആ രത്നം ബിംബത്തിന്മേലുള്ള രത്നത്തോടു ഐക്യം പ്രാപിച്ചുപോയി. അന്നുമുതൽ കൂടൽമാണിക്കം" എന്നപേരുണ്ടായി* എന്നാണ്. രത്നം മടക്കിക്കൊടുക്കുവാൻ സാധിക്കാതെ വന്നതിനാൽ കായംകുളം രാജാവിന്നു ക്ഷേത്രത്തിന്റെ പ്രധാനാവകാശം കൊടുക്കേണ്ടിവന്നു. കായംകുളം രാജാവിന്നു ക്ഷേത്രത്തിന്റെ മേൽക്കോയ്മസ്ഥാനം കിട്ടിയമുതൽ യോഗക്കാരുടെ അനുമതിയോടുകൂടെ ക്ഷേത്രകാൎയ്യങ്ങളെ അന്വേഷിക്കുന്നതിന്നു "തനിച്ചുടയകയ്മൾ" എന്നസ്ഥാനപ്പേരും കൊടുത്ത് പ്രതിനിധിയായി ഒരാളെ അയക്കുകപതിവായിരുന്നു. ഈ ആൾ രാജപ്രതിനിധി എന്നപോലെ ദേവപ്രതിനിധിയുമാണ്. ബ്രാഹ്മണർ മന്ത്രതന്ത്രവിഹിതകൎമ്മങ്ങളാലാണ് ഇദ്ദേഹത്തെ ദേവപ്രതിനിധിയായി വാഴിക്കുന്നത്. ഈ കാൎയ്യത്തിന്നു 'അവരോധം' എന്നാണ് പേർപറഞ്ഞുവരുന്നത്. "തനിച്ചുടയകയ്മൾ" എന്നതു ലോപിച്ചു. ഇപ്പോൾ 'തച്ചുടയകയ്മൾ' എന്നായതാണ്. തച്ചുടയകയ്മളുടെ നടവടിയെപ്പറ്റിയും മറ്റും അനേകം നിയമങ്ങളുണ്ട്. ഈ നിയമങ്ങളെ ലംഘിക്കുന്നതായാൽ "സ്ഥാനഭ്രംശം" എന്ന ശിക്ഷയും അനുഭവിക്കേണ്ടിവരുമത്രെ. സ്ഥാനഭ്രംശം കല്പിച്ചിട്ടുള്ള കയ്മൾക്കു ഇരിക്കുവാനുള്ള സ്ഥലം ഇരിങ്ങാലക്കുടനിന്നും ഉദ്ദേശം എട്ടുനാഴിക കിഴക്കുവടക്കായി "പോട്ടയിൽ" എന്ന പ്രദേശത്താണ്. തച്ചുടയകയ്മൾക്കു സംബന്ധത്തിൽ പുലസംബന്ധമായ അവകാശം പോലുമില്ല. തച്ചുടയകയ്മളുടെ അവകാശി, ദേവനും ദേവന്റെ അവകാശി തച്ചുടയകയ്മളും ഇങ്ങിനെയാണ് അവരോധക്രിയയുടെ ക്രമം. ഇങ്ങിനെ തച്ചുടയകയ്മളെ വാഴിക്കുന്ന ഒരു അവസരത്തിൽ യോഗക്കാരുടെ എന്തോ ചില പ്രവൃത്തികൾ യോഗപ്രധാനിയായ അയിരൂർ കോവിലകം രാജാവിന്നു രസിക്കാതെവന്നു. അതു നിമിത്തം ചില വഴക്കുകൾ സംഭവിക്കുകയും അയിരൂർ രാജാവ് ആ യോഗത്തിൽ നിന്നു പിരിയുകയുംചെയ്തു. ആ അവകാശമാണ് പെരുമ്പടപ്പു സ്വരൂപത്തിലേക്കു സിദ്ധിച്ചിട്ടുള്ളത്. കായംകുളം രാജ്യം പിന്നീടു തിരുവനന്തപുരം രാജാവു (മാൎത്താണ്ഡവൎമ്മ) കൈവശപ്പെടുത്തിയതോടുകൂടി. ടി ക്ഷേത്രത്തിന്റെ അവകാശവും അവിടേക്കു സിദ്ധിച്ചു. (തിരുവനന്തപുരം രാജവംശത്തിന്നു "തൃപ്പാപ്പിസ്വരൂപം" എന്നും കൊച്ചിരാജവംശത്തിന്നു "പെരുമ്പടപ്പുസ്വരൂപം" എന്നുംപറഞ്ഞുവരാറുണ്ട്.) തിരുവനന്തപുരത്തേക്കു അവകാശം സിദ്ധിച്ചുമുതൽ അവിടുന്നും യോഗക്കാരുടെ അനുമതിയോടുകൂടെ തച്ചുടയകയ്മളെ അയക്കുകപതിവായി. ഇങ്ങിനെ അയച്ചുവന്നിരുന്ന ഒരു കയ്മളുടെ കാലത്ത് വീണ്ടും ഒരു ബിംബമാറിക്കലശമുണ്ടായി. ഇപ്പോൾ കാണുന്ന ബിംബം അക്കാലത്തു പ്രതിഷ്ഠിച്ചതാണത്രെ. ബിംബം മാറിക്കലശക്കാലത്ത് പഴയ ബിംബത്തിൽ നിന്നു പുതിയ ബിംബത്തിലേക്കു ആവാഹിച്ചാൽ പിന്നെ പഴയബിംബം അടുത്തുള്ള തീൎത്ഥത്തിൽ ഇടുകപതിവായിരുന്നു. ഈ പതിവനുസരിച്ച് മേൽപറഞ്ഞകലശകാലത്തിലും ബിംബം തീൎത്ഥത്തിലിടുകയുണ്ടായി. അതു വെള്ളത്തിൽ താഴാതെ പൊന്തിക്കിടക്കുന്നതായിക്കണ്ടു എല്ലാവരും അത്ഭുതപ്പെട്ടു. 'ആവാഹനം' ശരിയാവാത്തതിനാലാണ് ബിം

* ഇതു കവനകൌമുദിയിൽ വേറൊരുവിധത്തിലും കാണുന്നു. (മം. പ)

ബിംബം വെള്ളത്തിൽ താഴാത്തതെന്നു തീൎച്ചപ്പെടുത്തി രണ്ടാമതും പഴയബിംബത്തിൽനിന്നു പുതിയബിംബത്തിലേക്കു ആവാഹിച്ചു. അതിൽപിന്നെ പഴയ ബിംബം വെള്ളത്തിൽ താഴുകയുംചെയ്തു. ഈ വൎത്തമാനം പരക്കെ ജനങ്ങൾ അറിഞ്ഞതിനാൽ അന്നത്തെ പ്രതിഷ്ഠാചകനായ ബ്രാഹ്മണൻ സൎവ്വരാലും പരിഹാസ്യനായിത്തീൎന്നു. അതുനിമിത്തം അദ്ദേഹം പലവിധമായ ചിന്തകളാൽ ആക്രാന്തനായി ദുഃഖിച്ചുംകൊണ്ടു "നടതുറക്കുന്നതിന്റെ രണ്ടുദിവസം മുമ്പെ ഒരു ദിവസം രാവിലെ കുളിച്ചുവന്നു അമ്പലത്തിന്നകത്തു ഒരുമുറിയിൽ കടന്നു വാതിലടച്ചു, നാം പ്രതിഷ്ഠിച്ചതു ശരിയായിട്ടുണ്ടെന്നതിലേക്കു തക്കതായ വല്ലദൃഷ്ടാന്തവും കണ്ടെങ്കിലല്ലാതെ ഈ വാതിൽ തുറക്കുന്നതല്ലെന്നു മനസ്സിൽ ഉറപ്പിച്ചു" ഈശ്വരനെ ധ്യാനിച്ചുംകൊണ്ടിരുന്നു. നടതുറക്കേണ്ടുന്ന സമയമായപ്പോഴും തന്ത്രിയെ കാണായ്കയാൽ വളരെ അന്വേഷിച്ചു. കണ്ടില്ല. ഒടുക്കം മറ്റുചിലർ നടതുറക്കാമെന്നു തീൎച്ചപ്പെടുത്തി. തുറന്നുനോക്കിയപ്പോൾ കണ്ട കാഴ്ച "ഹാ! എന്തൊരത്ഭുതം!" ശ്രീകോവിലിന്നകത്തു മുഴുവനും അതിവിശേഷമായ ഒരു തേജസ്സു തിളങ്ങിക്കൊണ്ടിരിക്കുന്നു. ഈ വിവരങ്ങളെ "ഗതാനുഗതിക" ന്യായേന അറിഞ്ഞു വന്നുകൂടിയ ജനങ്ങൾക്കു സംഖ്യയുണ്ടായിരുന്നില്ല. ഇവരുടെ തിക്കം, തിരക്കം ലഹളയും കേട്ടു തന്ത്രിയായ ബ്രാഹ്മണൻ എന്തോ ഒരു വിശേഷമുണ്ടെന്നു നിശ്ചയിച്ചു വാതിൽ തുറന്നു, ഉപവാസംകൊണ്ടുള്ള ക്ഷീണത്തെ വകവെക്കാതെ അതിവേഗത്തിൽ വന്നുനോക്കിയപ്പോൾ "മുമ്പിലത്തെ ബിംബത്തിലുണ്ടായിരുന്ന മാണിക്യരത്നം ഈ ബിംബത്തിന്മേൽ പ്രതിഫലിച്ച ശോഭയാണ്" ആ കാണുന്നതെന്നു നിശ്ചയിച്ചു നിശ്ചലയായ ഭക്തിശ്രദ്ധയോടുകൂടെ സാഷ്ടാംഗമായി നമസ്കരിച്ചു. തൽക്ഷണം ആ പ്രഭ കാണാതാവുകയും ചെയ്തു. ഇതു കണ്ടുനിന്നിരുന്നവരെല്ലാം അദ്ദേഹത്തിന്റെ ആവാഹനം അതിവിശേഷമായിട്ടുണ്ടെന്നു സ്തുതിക്കുകയും വിശ്വസിക്കുകയും ചെയ്തു.

ഈ വിവരങ്ങൾ തദ്ദേശവാസികളും വയോവൃദ്ധന്മാരുമായ പലരിൽനിന്നും മനസ്സിലായിട്ടുള്ളതാകയാൽ ഇതിന്റെ "സംഭവ്യാസംഭവ്യ വിവേചനഭാരം" വായനക്കാരിൽ സമൎപ്പിച്ചുകൊള്ളുന്നു.

വി. കെ. എർ

# ഭീമസിംഹന്റെ പുത്രി.

(തുടൎച്ച)

ബ്രാഹ്മണൻ മുൻപ്രസ്താവിച്ച വിധം പറഞ്ഞപ്പോഴേക്കു പ്രതാപസിംഹൻ അക്ഷമനായി. "നിങ്ങളുടെ ഗുരുനാഥൻ ഏതു രാജ്യത്തെ രാജാവായിരുന്നു? അദ്ദേഹത്തിന്റെ സന്താനത്തിന്റെ ഗതിയെന്തായി? അദ്ദേഹത്തെ രക്ഷിച്ച ഭൃത്യൻ ആരാണ്? ഇപ്പോൾ എവിടെ?" എന്നെല്ലാം ഒരു നിമിഷത്തിൽതന്നെ ചോദിച്ചുകഴിഞ്ഞു.

ബ്രാഹ്മണൻ—ഇവിടുന്ന് എനിക്കു മാപ്പു തരണം. ഈ സംഗതികളെല്ലാം എനിക്കറിവുണ്ടെങ്കിലും ഇത്രമാത്രമെ അങ്ങയോട് പറവാൻ എനിക്കു ഗുരുനാഥന്റെ കല്പനയുള്ളു. എനിക്ക് അദ്ദേഹത്തിന്റെ ആജ്ഞയെ ഒരുവിധത്തിലും അതിക്രമി

പ്പാൻ പാടുള്ളതല്ല. അതിന്നിവിടുന്ന് എന്നെ നിബ്ബന്ധിക്കയും ചെയ്യരുത്. 'കുറച്ചു ദിവസവും കൂടി ക്ഷമയായിരിക്കണം. ഇവിടുത്തെ സംശയങ്ങളെല്ലാം അദ്ദേഹം വന്നു ഉടനെ തീൎത്തുകൊള്ളും.' പ്രതാപസിംഹൻ തൻെറ ജിജ്ഞാസയെ ഒരുവിധം അടക്കി നിൎത്തി. അദ്ദേഹത്തിൻെറ മനസ്സിൽ ബലമായ ഒരു സംശയം അങ്കുരിച്ചു. എങ്കിലും ആലോചിച്ചു നോക്കിയപ്പോൾ അതു കേവലം അസംഭവ്യമെന്ന് അദ്ദേഹത്തിന്നു തോന്നി. ഇങ്ങിനെ ഏതാനും ദിവസങ്ങളും ആഴ്ചകളും കഴിഞ്ഞു. പ്രതാപസിംഹൻ പ്രഭാതം മുതൽ അസ്തമനംവരെ ആ സന്ന്യാസി ഇന്നു വരുമെന്നു തീൎച്ചപ്പെടുത്തിയും അസ്തമനമായാൽ 'നാളെ നിശ്ചയമായി എത്തും' എന്നു സമാധാനിച്ചും ദിവസം കഴിച്ചുവന്നു. ഏകദേശം രണ്ടുമാസം കഴിഞ്ഞപ്പോൾ ഒരു ദിവസം മദ്ധ്യാഹ്നത്തിൽ ദൂരയാത്രകൊണ്ടു ക്ഷീണിച്ചു വലഞ്ഞ കുതിരയെ നടത്തി കൊണ്ട് അദ്ദേഹം ആ ചെറിയ ഭവനത്തിൻെറ മുററത്തെത്തി. വന്നപ്പോൾ ബ്രാഹ്മണനും പ്രതാപസിംഹനും ഉമ്മറത്തു തന്നെയുണ്ട്. ബ്രാഹ്മണൻ ക്ഷണത്തിൽ ചെന്നു ഗുരുവിനെ നമസ്കരിച്ചു എങ്കിലും പ്രതാപസിംഹൻ അദ്ദേഹം ആരെന്ന് അറിയാതെ അത്ഭുതപ്പെട്ടു മേൽപ്പെട്ടു മിഴിച്ചുനിന്നു. പ്രഥമദൃഷ്ടിയിൽതന്നെ ധീരനും അത്യുൽകൃഷ്ടനുമാണെന്നു തോന്നുന്ന ഒരു രാജപുത്രരാജാവിനെയാണ് താൻ മുമ്പിൽ കണ്ടത്.

സന്ന്യാസി— 'എന്താണ് പ്രതാപസിംഹ! നിൻെറ അഭിപ്രായത്തിൽ എനിക്കു പാണിയുടെ വേഷം തന്നെയാണോ ഉചിതം? നീ എനിക്കു സ്വാഗതവുംകൂടി പറയുന്നില്ലല്ലൊ.' ലേശം ഗൎവ്വില്ലാത്ത ഈ വാക്കുകളും മനസ്സിനെ വശീകരിക്കുന്ന മന്ദഹാസവും വിനയസ്വഭാവവും അദ്ദേഹത്തിൻെറ ഗാംഭീൎയ്യത്തിന്നു ശക്തി വൎദ്ധിപ്പിക്കുന്നതേയുള്ളു.

പ്രതാ— മഹാത്മാവായ അങ്ങേക്ക് ഏതു വേഷവും ഉചിതംതന്നെ. എന്നാൽ അങ്ങ് ആരാണെന്ന് എനിക്കറിവാനാഗ്രഹമുണ്ട്. എന്നെ വിരോധമില്ലെങ്കിൽ അതു മനസ്സിലാക്കി തരണം.

'കുളിച്ചു ഭക്ഷണം വല്ലതും കഴിച്ചശേഷം പറയാം. വിശന്നുംകൊണ്ടു വെയിലിൽ ദൂരയാത്ര ചെയ്യുന്നത് ഒട്ടും സുഖകരമായ അവസ്ഥയല്ല' എന്നു പറഞ്ഞു സന്ന്യാസിയും ശിഷ്യനും അകത്തേക്കു പോയി. സായാഹ്നകാലത്ത് ആ സന്ന്യാസി പ്രതാപസിംഹനേയും ശിഷ്യനേയും സമീപം വിളിച്ചു വീട്ടിൻെറ മുററത്തുള്ള ഒരു അശോകവൃക്ഷത്തിൻെറ ചുവട്ടിലിരുത്തി താനുമിരുന്ന ശേഷം തൻെറ പൂൎവ്വചരിത്രവും താൻ പോയ കാൎയ്യവും പറയുവാൻ തുടങ്ങി. 'നീ അല്പനേരം മുമ്പ് എന്നോടു ചോദിച്ച ചോദ്യംതന്നെ നിൻെറ ഭാൎയ്യയായ രത്നപ്രഭയും എന്നോടു ചോദിക്കയുണ്ടായി. ഞാൻ ആ കാട്ടിൽ തപസ്സു ചെയ്യുന്ന ഒരു സന്ന്യാസിയാണെന്ന് അവളോടു പറഞ്ഞു. നിന്നോട് എൻെറ ശിഷ്യൻ ഞാൻ ഒരു രാജപുത്രരാജാവാണെന്നും പറഞ്ഞിട്ടുണ്ടായിരിക്കും. ഇതുരണ്ടും സത്യംതന്നെയാണ്. എങ്കിലും മുഴുവൻ വസ്തുത ആയില്ല. രത്നപ്രഭയുടെ അച്ഛനായ ഭീമസിംഹനാണ് ഞാൻ. എൻെറ കുട്ടിയെ ശത്രുക്കളിൽനിന്നും, എന്നെ ഭയങ്കരമായ ഒരു മരണത്തിൽനിന്നും,രക്ഷിച്ച വിശ്വസ്തനായ ജയസിംഹനാണ് എൻെറ ശിഷ്യനായ ഈ ബ്രാഹ്മണൻ. 'ഇപ്പോൾ നിൻെറ സംശയങ്ങളെല്ലാം തീൎന്നുവെന്നു ഞാൻ വിചാരിക്കുന്നു.'

പ്രതാ—ഇദ്ദേഹം ഭവാൻെറ ചരിത്രം എന്നെ മനസ്സിലാക്കിയപ്പോൾ ഈ സംശയം എൻെറ മനസ്സിൽ തോന്നി. എങ്കിലും ഭീമസിംഹൻ യുദ്ധത്തിൽ മരിച്ച വീരനായ ഒരു യോദ്ധാവിൻെറ യശസ്സും സൽഗതിയും ലഭിച്ചു എന്നായിരുന്നു എൻെറ പൂണ്ണമായ വിശ്വാസം. മൂന്നുമാസം മുമ്പ് ഇവിടുന്നു കാട്ടിൽ സന്യാസിയായി ജീവിച്ചിരിക്കുന്നുണ്ടെന്ന് ഒരുവൻ എന്നോടു പറഞ്ഞിരുന്നുവെങ്കിൽ അതു വിശ്വാസയോഗ്യമല്ലെന്നുവെച്ചു ഞാൻ തള്ളിക്കളയുമായിരുന്നു. അതുകൊണ്ട് എൻെറ സംശയം അസംഭവ്യമെന്നു ഞാൻ തീച്ചപ്പെടുത്തിയതിൽ എന്താണ് അത്ഭുതം. ജയസിംഹൻ താനിവിടുത്തെ ജീവനെ രക്ഷിച്ചവനാണെന്ന് എന്നോടു പറഞ്ഞതുമില്ല.

ഭീമ—അതിൽ നിണക്ക് അത്ഭുതത്തിന്ന് അശേഷം അവകാശമില്ല. യഥാത്ഥത്തിൽ യോഗ്യതയുള്ളവൻെറ ലക്ഷണം ആത്മപ്രശംസ ഇല്ലായ്മ തന്നെയാണ്.

പ്രതാ—അതു ശരിതന്നെയാണ്. എന്നാൽ ഇവിടുന്ന് എനിക്ക് ചെയ്തിട്ടുള്ള ഉപകാരത്തിന് പ്രത്യുപകാരംചെയ്യാൻ സാധിക്കുന്നതല്ല. അങ്ങയുടെ ദയകൊണ്ടു മാത്രമാണ് ഞാൻ ഇപ്പോൾ ഈ സ്ഥിതിയിലായത്. പരാക്രമശാലിയായ ഭീമസിംഹന് ഒരു നിസ്സാരനായ യോദ്ധാവിനെകൊണ്ടു എന്തു പ്രത്യുപകാരമാണ് ചെയ്യാൻ കഴിയുന്നത്?

ഭീമ—പ്രത്യുപകാരത്തിൻെറ കായ്യത്തെപ്പററി നീ യാതൊന്നും പറയേണ്ടതില്ല. നിണക്കു വല്ല ഗുണവും ഞാൻ ചെയ്തിട്ടുണ്ടെന്നു തോന്നുന്നുവെങ്കിൽ ആ കടം എൻെറ പുത്രിയോടുള്ള സ്നേഹംകൊണ്ടു നിണക്കു വീട്ടാവുന്നതാണ്. അതിദീഘമായ വിരഹത്തിന്നുശേഷം ദയനീയമായ അവസ്ഥയിൽ എൻെറ കുട്ടിയെ കണ്ട രാത്രിയിൽ എന്തെല്ലാം വികാരങ്ങളാണ് എൻെറ മനസ്സിലുദിച്ചത് എന്ന് എനിക്കു പറവാൻ സാധിക്കയില്ല. രാജ്യവും ധനവും ശത്രുക്കൾ എന്നെ പരാജിതനാക്കി പിടിച്ചടക്കിയല്ലൊ എന്നുള്ള ദൈന്യതയേക്കാൾ അധികമായി എൻെറ ഏകപുത്രിയുടെ കഥയെന്തായെന്നറിവാൻ സാധിക്കാത്ത വ്യസനമാണ് എനിക്കുണ്ടായത്. ഈശ്വരാനുഗ്രഹംകൊണ്ട് അതും ഇപ്പോൾ തീൎന്നു. എൻെറ പുത്രി അവൾ ജനിച്ച വംശത്തിൻെറ പ്രാഭവത്തിന്നനുസരിച്ചും ധീരനായ ഒരു ക്ഷത്രിയയോദ്ധാവിൻെറ ഭായ്യയുടെ യോഗ്യതക്കനുസരിച്ചും തൻെറ കത്തവ്യകമ്മമനുഷ്ഠിച്ചു വെന്നറിയുന്നതിൽ എനിക്ക് അസാമാന്യമായ സന്തോഷമുണ്ട്. അതിരിക്കട്ടെ. ഞാൻ ഇവിടുന്നുപോയ ശേഷമുള്ള കായ്യങ്ങൾ കേൾക്കുക:— നേരെ ഡൽഹിയിലേക്കാണ് ഞാൻ പോയത്. നാലു ദിവസംകൊണ്ട് അവിടെ എത്തി. ചക്രവത്തിക്കു വളരെ വിശ്വാസമുള്ള രാജാ ടോഡർമാൾ എന്ന മന്ത്രിയെ കണ്ടു. അദ്ദേഹത്തിനെ നിണക്കു പരിചയമുണ്ടായിരിക്കും. അതുകൊണ്ടു ഞാൻ വിശേഷിച്ചു യാതൊന്നും പറയേണ്ടതില്ല. നല്ല നീതിജ്ഞനും രാജ്യകായ്യങ്ങൾ നടത്തുന്നതിൽ അതിസമത്ഥനുമാണെന്നാണ് എനിക്കു തോന്നിയത്. അദ്ദേഹത്തോടു ഞാൻ എൻെറ പൂവ്വകഥയും നിന്നെ ബന്ധനത്തിൽനിന്നു വിടുവിച്ചതും വിസ്തരിച്ചു പറഞ്ഞു. 'നിങ്ങൾ അതിസാഹസമായ കായ്യമാണ് ചെയ്തത്. രാജകല്പനപ്രകാരം ബന്ധനത്തിലിരിക്കുന്ന ഒരു തടവുകാരനെ വിടുവിക്കുന്നത് അല്പമായ കുററമല്ല. എന്തായാലും നിങ്ങൾ അറിയിച്ച സംഗതികളെല്ലാം ചക്രവത്തിയെ ഞാനുണത്തിച്ചു

കൊള്ളാം. അദ്ദേഹത്തിൻെറ മറുവടി എന്തായിരിക്കുമെന്ന് എനിക്ക് ഇപ്പോൾ പറവാൻ സാധിക്കയില്ല.' പതിനഞ്ചു ദിവസത്തോളം ഞാൻ ഡൽഹിയിൽത്തന്നെ താമസിച്ചു. എന്നതിൻെറ ശേഷം എനിക്കു ചക്രവൎത്തിയുടെ മുമ്പാകെ ഹാജരാവാനുള്ള കല്പന കിട്ടി. ഞാൻ നിശ്ചിതസമയത്ത് അദ്ദേഹത്തിൻെറ ആസ്ഥാനമണ്ഡപത്തിലെത്തി. വളരെ ഔദാൎയ്യത്തോടും സന്തോഷത്തോടും കൂടിയാണ് അദ്ദേഹം എന്നെ എതിരേററത്. ഹിന്തുസ്ഥാനത്തിലുള്ള അസംഖ്യം ലക്ഷം പ്രജകൾക്ക് അദ്ദേഹത്തെക്കുറിച്ചുള്ള ബഹുമാനവും ഭക്തിയും ശത്രുരാജാക്കന്മാരുടെ ഭയവും ഒട്ടും അസ്ഥാനത്തിലല്ലെന്ന് എനിക്കു ചക്രവൎത്തിയെ കണ്ട ഉടനെ തോന്നി. ഉചിതപ്രകാരം ഞാനദ്ദേഹത്തെ വന്ദിച്ച ശേഷം അദ്ദേഹം 'നിങ്ങൾ അസാധാരണയായ ഒരു കുററമാണ് ചെയ്തത്. നമ്മുടെ കല്പനയെ ലംഘിച്ചു പ്രവൃത്തിച്ചതുകൊണ്ടു രാജദ്രോഹകുററം ചെയ്തവനായിട്ടേ നിങ്ങളെ വിചാരിപ്പാൻ തരമുള്ളു.

ഞാൻ—'മഹാപരാക്രമിയായ ചക്രവൎത്തി! ക്ഷമിക്കണം. ഞാൻ ഇവിടുത്തെ ആധിപത്യത്തിൻകീഴിലുള്ള ഒരു രാജാവോ അങ്ങിനെയുള്ള ഒരു രാജാവിൻെറ പ്രജയോ, അല്ല. എൻെറ ബന്ധുവായ ഒരു യോദ്ധാവിനെ ഇവിടുന്നു തടവിലിട്ടു. അദ്ദേഹത്തെ അവിടെനിന്നു മോചിപ്പിപ്പാൻ ഞാൻ ഉത്സാഹിച്ചു. ദൈവാനുഗ്രഹംകൊണ്ടു സാധിക്കയും ചെയ്തു. ഇതിൽ ഞാനെങ്ങിനെയാണ് രാജദ്രോഹകുററക്കാരനാവുന്നത്. പ്രതാപസിംഹനും തെററുകാരനല്ല. തൻെറ സ്വാമിക്കുവേണ്ടി ധൈൎയ്യത്തോടുകൂടി ജീവനുംകൂടി വിലവെക്കാതെ യുദ്ധം ചെയ്തത് ഒരു കുററമാണെന്ന് അങ്ങേപ്പോലെയുള്ള ഒരു യോദ്ധാവും ചക്രവൎത്തിയും ഒരിക്കലും പറയുന്നതല്ല.'

ചക്ര— അതിരിക്കട്ടെ, 'ഞാൻ ഈ അക്രമം സഹിക്കുന്നതായാൽ ഏതുപ്രകാരമാണ് നിങ്ങൾ എന്നോടു അതിന്ന് കൃതജ്ഞതയെ കാണിക്കുക?'

ഞാൻ— ആജീവനാന്തം ഞാനും എൻെറ കാലശേഷം പ്രതാപസിംഹനും ഇവിടുത്തെ ബന്ധുക്കളായിരിക്കുന്നതാണെന്ന് ഞാൻ പ്രതിജ്ഞ ചെയ്യുന്നു. പക്ഷേ ഭീമപുരിയിലെ രാജാക്കന്മാർ ഇതുവരെ മേൽകോയ്മക്കു കീഴടങ്ങി കരംകൊടുക്കുക പതിവുണ്ടായിട്ടില്ല. അതിന്ന് ഇപ്പോൾ ഇവിടുന്നു നിൎബ്ബന്ധിക്കുന്നതായാൽ അങ്ങിനെ ചെയ്വാൻ ഞാൻ ഒരുക്കമല്ലെന്നു ചക്രവൎത്തിയെ വ്യസനപൂൎവ്വം അറിയിച്ചുകൊള്ളുന്നു.

ച— നിങ്ങൾ ശത്രുരാജാവിനെ കീഴടക്കി രാജ്യം തിരിയെ ലഭിപ്പാൻ ഉത്സാഹിച്ചു വരുന്നുണ്ടോ?

ഞാൻ— ഗോപ്യമായ രാജ്യകാൎയ്യങ്ങളെപ്പററി ബന്ധുവാണെന്നു തീൎച്ചയില്ലാത്ത ഒരു അന്യരാജാവോടു യാതൊരു രാജ്യഭരണകൎത്താവും തുറന്നു പറഞ്ഞതായറിയുന്നില്ല. അതുകൊണ്ടു എന്നെ ബന്ധുവായി സ്വീകരിപ്പാനോ ശത്രുവായി വെപ്പാനോ ഇവിടുന്ന് തീൎച്ചപ്പെടുത്തുന്നതെന്നറിയണം. എന്നാൽ ഞാൻ ചോദ്യത്തിന്നുത്തരം പറയാം.

ചക്ര— നമ്മുടെ തീൎച്ച നാളെ അറിയിച്ചുകൊള്ളാം. 'നാളെ മദ്ധ്യാഹ്നത്തിൽ നിങ്ങൾ ഇവിടെ ഹാജരാവുമെന്നു വിശ്വസിക്കുന്നു.' ചക്രവൎത്തിയേയും സഭയേയും വന്ദിച്ചു ഞാൻ അദ്ദേഹത്തിൻെറ സന്നിധാനത്തിൽനിന്നു പോന്നു. ചക്രവൎത്തിയുടെ തീൎച്ച എനിക്കു ഗുണമായിരിക്കുമെന്ന്

ഏതാണ്ടു ഞാൻ നിശ്ചയിച്ചു. 'എന്റെ ശത്രുവായ ഭീമപുരിയെ ഇപ്പോൾ ഭരിച്ചുവരുന്ന രാജാവു ചക്രവൎത്തിയുമായി ബദ്ധമത്സരമാണ്. അദ്ദേഹത്തെ കീഴടക്കുന്നതിന്ന് ഭയങ്കരമായ യുദ്ധവും വലുതായ ജീവനാശവും ദ്രവ്യനാശവും വേണ്ടിവരും. ഭീമപുരിയിലെ ഒരു ശത്രുരാജാവു തന്റെ പ്രയത്നം യാതൊന്നും കൂടാതെ രാജ്യഭ്രഷ്ടനായി ആ സ്ഥാനത്തു പ്രബലനായ ഒരു ബന്ധുവിനെ രാജാവായി കിട്ടുന്നതു ചക്രവൎത്തിക്കു അല്പമായ ലാഭമല്ല. പിന്നെ രാജസ്ഥാനത്തിലെ പലേ പ്രബലന്മാരായ രാജാക്കന്മാരും എന്റെ ബന്ധുക്കളാണെന്നു ഞാൻ മന്ത്രിയോടും അല്പം സൂചിപ്പിച്ചിട്ടുമുണ്ട്. അതു അദ്ദേഹം ചക്രവൎത്തിയെ അറിയിച്ചിട്ടുണ്ടെന്ന് ചക്രവൎത്തിയുടെ ചോദ്യംകൊണ്ടു എനിക്ക് മനസ്സിലായി. ഈ പലവിധ ആലോചനകളോടുകൂടിയാണ് ഞാൻ രാജസദസ്സിൽനിന്നിറങ്ങിപ്പോന്നതു.

പിറ്റേദിവസം ചക്രവൎത്തിയുടെ തീൎച്ച ഇന്നതാണെന്ന് എനിക്കറിവു കിട്ടി. എന്നെ തടവിൽനിന്നു വിടുവിച്ചതിന്ന് യാതൊരു പ്രതികാരവും ചെയ്യുന്നതല്ലെന്നും ഭീമപുരിയെ ഭരിക്കുന്ന രാജാവിന്റെയും അവരുടെ ന്യായമായ അവകാശികളുടേയും രാജ്യത്തേയോ സ്വാതന്ത്ര്യത്തേയോ ആക്രമിക്കുന്നതല്ലെന്നും ചക്രവൎത്തി വാഗ്ദത്തം ചെയ്തു. അദ്ദേഹത്തിന്റെ ശത്രുക്കളെ ഞാൻ സഹായിക്കുന്നതല്ലെന്നും ന്യായമായ ഒരു യുദ്ധത്തിൽ അദ്ദേഹം ഏൎപ്പെടുന്നതായാൽ സൈന്യംകൊണ്ടും ദ്രവ്യംകൊണ്ടും അവസ്ഥാനുസരണമുള്ള സഹായങ്ങൾ ചെയ്യാമെന്നും ഞാനും പ്രതിജ്ഞ ചെയ്തു. എല്ലാവിധ ബഹുമതിയോടും ഭീമപുരിയിലെ രാജാവിന്ന് യോഗ്യമായ അകമ്പടിയോടുംകൂടി അദ്ദേഹം എന്നെ രാജസ്ഥാനത്തിലേക്കയച്ചു.

സിദ്ധവനത്തിൽവെച്ചു രത്നപ്രഭയെ കണ്ടയുടനെതന്നെ ഞാൻ ജയസിംഹനെ രാജസ്ഥാനത്തിലേക്കയച്ചിരുന്നു. ഞാൻ ഭീമപുരിയിലെ രാജാവായിരിക്കുന്ന കാലത്തു എന്റെ ബന്ധുക്കളായിരുന്ന രാജാക്കന്മാരെ ചെന്നു കണ്ടു ഞാൻ ജീവിച്ചിരിക്കുന്നുണ്ടെന്നും ശത്രുവിനോടു പ്രതികാരം ചെയ്വാൻ ആലോചിക്കുന്നുണ്ടെന്നും അവരെ സ്വകാൎയ്യമായി അറിയിപ്പാനുള്ള അനുവാദത്തോടുംകൂടിയാണ് അവനെ പറഞ്ഞയച്ചതു. ശത്രുവിനെ കീഴടക്കുന്നതിന്നു വേണ്ടുന്ന സഹായങ്ങൾക്ക് ഞാൻ അവരോടപേക്ഷിച്ചു. രാജ്യം തിരിയെ ലഭിച്ചാൽ അവർ എനിക്കുവേണ്ടി ചെയ്തിട്ടുള്ള യുദ്ധത്തിന്റെ ചിലവു എന്റെ ശത്രുവിന്റെ ഖജാനയിൽനിന്നും പോരാതെ വരുന്നതു രാജാവായ ഉടനെ കൊല്ലംതോറുമായിട്ടും ഞാൻ കൊടുത്തു കൊള്ളാമെന്നും വാഗ്ദത്തം ചെയ്തു. മിക്കവരും എന്റെ അപേക്ഷയെ സന്തോഷത്തോടു കൂടി സ്വീകരിച്ചു.

ഞാൻ രാജസ്ഥാനത്തിലെത്തി ചക്രവൎത്തിയുടെ അകമ്പടിയെ തിരിച്ചയച്ചു. എന്റെ ബന്ധുക്കളോടുകൂടി വേണ്ട ആലോചനകളെല്ലാം ചെയ്തു സാമാന്യം വലുതായ ഒരു സൈന്യത്തെ ശേഖരിച്ചു ഭീമപുരിയെ ആക്രമിക്കുവാനുള്ള അവസരവും കാത്തിരുന്നു. ശത്രുവിന്ന് ഞങ്ങളുടെ പ്രവൃത്തികളൊന്നും അറിയാൻ പാടില്ലാത്തവിധം അവ അത്ര ഗോപ്യമായിരുന്നു. ചക്രവൎത്തിയുമായുള്ള യുദ്ധങ്ങളെകൊണ്ടു ക്ഷീണിച്ചു സേനാബലത്തോടും ദ്രവ്യത്തോടും കൂടിയ ഒരു ശത്രുവിനെ കീഴടക്കുവാൻ അശേഷം പ്രയാസമുണ്ടെന്നു ഞാൻ വിചാരിച്ചില്ല.

(തുടരും)

പി. പി.

# തെംകൈലാസനാഥോദയം

പ്രബന്ധം.

വിലാസല്ലാപമല്ലെൻപ്രിയസഖ! നിയതം
ഭക്തിഭാജാം വിധേയോ
നാലാമ്നായാഭിധേയസ്ത്രിഭുവനപെരുമാൾ
പാർവ്വതീഭാഗധേയം
കൈലാസാൽപോന്നു ദേവീപരിജനസഹി
തോജാമദഗ്ന്യന്നുവേണ്ടി
ച്ചേലേന്തും കേരളെ ചെയ്തൊരു വൃഷപുരസം
വാസമേതൽപ്രമാണം.
ശാസ്ത്രാമ്നായേതിഹാസസ്മൃതിഷു വിവിധകാ
വ്യോൽക്കരെ നാടകേഷു
ശ്ലാഘ്യേ സാരസ്വതെ വാക്‌പരിചിതിഷു
പരാം കോടിമാടീകമാനെ
ഗംഭീരെസ്മിൻസമാജെ സുമഹതി നവസ-
ന്ദർപ്പമാല്യോപഹാര
പ്രക്രാന്തസ്യാസ്യമേദാസ്യതി വൃഷപുരനാ-
ഥാനുകമ്പാവലംബം.
വാർകോലും കേരളക്ഷ്മാതലവൃഷഭമഹാ-
ക്ഷേത്രമൂലപ്രതിഷ്ഠാ-
മാഹാത്മ്യോല്ലാസകല്ലോലിതപരമശിവോ
ൽക്കർഷസംഭാവനീയം
നീ കേളെന്തോഴ! ചിത്രം ഭൃഗുതനയചരി-
ത്രൈരതിശ്ലാഘനീയൈ-
ർമ്മോഹധ്വാന്തപ്രകാശം വിപദുദധിതരി
ത്രം നവീനം പ്രബന്ധം.
കല്യാണശ്രീതഴക്കും ഭുജബലദമിത
പ്രൌഢവൈരാകരാണാ-
മുല്ലോലദ്ഭ്രൂനടീനാടികധരണിപരി-
ത്രാണനൃത്താന്തരാണാം
ചൊല്ലേറും കീർത്തിപാളീകബളിതജഗതാം
കൊച്ചിയെന്നുണ്ടു ഭൂമൌ
വെല്ലുന്നു കാപി മേളം പെരിയ കുലപുരീ
മാടധാത്രീപതീനാം.

അസ്തി ഖലു സമസ്തഭുവനവിസ്താരനിസ്തുല
പ്രശസ്തിമഹിതാസ്വിദെ ഭൃഗുകുലാകല്പകല്പി
തേ കേരളക്ഷോണീഭാഗേ നിരന്തരോൽഗ
തത്വരകീർത്തിമൌക്തികച്ഛടാവിതാനിതനി
ഖിലജഗദണ്ഡമണ്ഡലാനാം പ്രചണ്ഡഭു
ജശൌണ്ഡീര്യഖണ്ഡിതകണ്ണകിരീടികാക
ൽസ്ഥകാർത്തവീര്യാദി വീരപുരുഷഗർവ്വസർവ്വ
സ്വാനാം നിരതിശയജാജ്വല്യമാനപ്രതാ
പപാവകജ്വാലാവലീഭിരവലീഢരിപുബല
ശലഭാനാം വിപുലപ്രഥനവിതന്യമാനവ
രദാനസമ്പാദിതവരസുഖലാഭസംഫുല്ലമന
സ്കാരസുമനസ്ത്രൈണനിത്യോദീര്യമാണസൂ
ക്ത്യാശീർവ്വിശേഷാണാം മനുകുലമണിപ്രദീപാ
നാം മാടധാത്രീഭൃതാം വിശ്വവിസ്മാപകാഭോ
ഭാഗാ കൊച്ചീതി നാമ കുലരാജധാനീ

സുരാലയസ്യോജ്ജയിനീവിഭൂത്യാ
പരൈരയോദ്ധ്യാമധുരാവിശാലാ
വിരാജതേ ഭോഗവതീസ്വയം യാ
ശ്രിതേവ സംഭൂയ്യ മഹാപുരീഭിഃ.

മനുകുലമണിദീപൌ
തത്ര പൂജ്യാമഭൂതാം
മഹിതഗുണനിധാനൌ
രാമവർമ്മാഭിധാനൌ
പ്രതിഭടമദകുംഭി-
പ്രൌഢസംഹാരസിംഹൌ
സലിലനിധിഗഭീരൌ
ദ്വൌ മഹീപാലവീരൌ.

തദനു വിപുലവൈദുഷീനിധാനം
മനുജവരോജനി തത്ര ഗോദവർമ്മാ
അഗണിതഗുണശേവധിശ്ച മദ്ധ്യേ

രവിസദൃശോരവിവർമ്മനാമധേയഃ.
ആവിബ്ഭൂവതദനന്തരമാവിഭഗ-
ഖ്ഭ്രൂവല്ലിവിഭ്രമവശംവദവിശ്വലോകഃ
സാവിത്രവംശതിലകസ്ത്രിദിവേന്ദ്രധാമാ
ശ്രീവീരകേരളഇതിക്ഷിതിപാലചന്ദ്രഃ.

തതസ്സരാജാസരോജാരിചൂഡാഭരണചരണകമലപരിചരണ നിസ്തുഷസംസ്കാര മനസ്കാരസമുദിതപരബോധസാരനിർദ്ധാരിതനിഖിലകൃത്യാകൃത്യവിശേഷഃ ചതുരുദധിമേഖലാദാമബന്ധുരാംവസുന്ധരാം വിക്രമോച്ചണ്ഡേനഭുജദണ്ഡേനബിഭ്രാണഃ ജഗൽഭ്രമണഹേതി മഹേളാരബ്ധവൈരിവീരകണ്ഠഗ്രഹസമയസമുദിതപരയശോത്രപാൽ ഭൂതകുമാരവിക്രമാക്രാന്തചതുർദ്ദശഭുവനാന്തരാളഃ ശക്തിത്രയീസമുദ്ധേനപുണ്യഷാഡ്ഗുണ്യചതുരുപായചതുരേണ രാജ്ഞാമുത്തംസായമാനേന ബലവദാജ്ഞാബലെനൈവ സപ്താംഗരാജ്യം യഥാവിധിപരിപാലയൻ പുരുഹൂതഭുജവാമരാവതീം പുരാണനഗരീംതാം ചിരായസുഖമദ്ധ്യുവാസ.

തൽക്കാലെ ചതുരന്തഭൂമിവലയ
പ്രാകാശ്യഹേതോർന്നൃണാ
മദ്രികൈതെസ്സുകൃതൈസ്സരോരുഹഭുവാ
സങ്കല്പിതസ്സാദരം
പ്രൌഢശ്രീരുദിയായപുണ്യദിവസേ
കശ്ചിൽകുമാരാത്മനാ
മാടക്ഷ്മാപതിവംശഹർമ്മ്യശിഖരേ
മാണിക്യദീപാങ്കുരഃ
കാന്തിംകാഞ്ചനമൂർത്തിധാരമദന-
പ്രഖ്യാംപ്രവീരശ്രിയം
പ്രൌഢാനാമപിചിത്തവൃത്തിമതിഗം-
ഭീരാംപ്രിയംഭാവുകാം
ക്ഷാന്തിംനിസ്തുഷവൈദുഷീഞ്ചനിതരാം
ബിഭ്രന്നരേന്ദ്രാർക-
സ്സാന്ദ്രാവിഷ്കൃതദിവ്യലക്ഷണപരീ-
താത്മാവ്യലാസീദസൌ.
സാമ്രാജ്യാധികൃതോവയസ്യഃനിവൈ
ശ്രീരാമവർമ്മാഭിധോ
രാജേന്ദ്രസ്സഹഗോദവർമ്മസഹജേ-
നാക്രമ്യവർഗ്ഗംദ്വിഷാം
കൃതപാദാനപരംതുലാദ്യപുരുഷം
വാരാണസീസന്നിധൌ
സംപ്രാപ്തശ്ശിവലോകമനപഗനുജോ-
പ്യാനമ്യരാമേശ്വരാൽ
അനന്തരമനന്തരായര-
മണീയനാനാഗുണ-
പ്രഭാവജിതരാഘവോവിഹി-
തലാഘവോവൈരിണാം
ശശാസവിധിവന്മഹീംഗുണ-
മഹീയസീംപൂരയ-
ന്നൃശോജഗതിവീരകേരള
ഇതിപ്രതീതോനൃപഃ
നീത്യാദ്വീപാന്തരേഭ്യഃപ്രവഹണപുരമൈഷ
രാഷ്ട്രതൈസ്തർപ്പയന്നേ-
വാതൈർത്ഥസാർദ്ധദൂരംക്ഷിതിസുരവരദൌ
ർഗ്ഗത്യമുദ്രാപിശാചീം
യോദ്ധുംനെവ്യാധികാരാദരിഭിരധികനി-
ർവ്യൂഢസർവ്വാഭിസാരൈ-
സ്സാർദ്ധംസപ്തത്രയുദ്ധോത്സവമഹഹചിരാ
ദനപഭൂദന്നതാത്മാ
സോയംനിശ്ശേഷവിദ്യാനിപുണമതിരുപാ-
ലിംഗിതൊവീരലക്ഷ്മ്യാ
മായംകൂടാതമാനാംബുധിവിമതഭടൈ-
ർദ്ദുർദ്ധബന്ധാഭിയോഗൈഃ
ആവിർവ്വൈരംപെടസ്ക്കായ്വൃഷപുരിയിലെഴ-
ന്നള്ളമക്കാലമുച്ചൈ-
രാബദ്ധാഡംബരംമെന്മയൊടൊരുശിവരാ
ത്ര്യുത്സവംപ്രാദുരാസീൽ.
വീരാണാംമണിവീരകേരളനൃപൻ
ദിവ്യോത്സവെചെന്നസൌ
നേരേശ്ശൂരഭടാവലീകളകള-
വ്യാലോളിതാശാന്തരം
ഗൌരീനേത്രചകോരപാർവ്വണശര-
ച്ചന്ദ്രംപ്രണമ്യപ്രഭും
വാരാളുംവൃഷഭാലയെസഹൃദയൈ-
രുഡംച്ചേന്നിരുന്നീടിനാൻ.

(തുടരും)

# ഭാഷാഗദ്യസാഹിത്യം.



കലാവിദ്യകളിൽ പ്രഥമസ്ഥാനം അർഹിക്കുന്നതു സാഹിത്യമെന്നും, ഐഹികപാരത്രികസുഖങ്ങൾക്ക് ഏകാസ്പദമായ മനസ്സംസ്കാരമാണ് അതിന്റെ ഉദ്ദേശമെന്നും പറഞ്ഞാൽ അതിന്റെ പ്രാധാന്യം മിക്കവക്കും ഊഹഗോചരമായിത്തീരുന്നതാണല്ലൊ. ഇങ്ങിനെയുള്ള സാഹിത്യത്തിന്നു, വിഷയപ്രതിപാദനയേ പററിയേടത്തോളം 'വേദം', 'ശാസ്ത്രം', 'കാവ്യം' എന്നിങ്ങിനെ മൂന്നു അവാന്തരവിഭാഗങ്ങളുണ്ട്. രീതിയേ, അഥവാ പദവിന്യാസക്രമത്തെ അനുസരിച്ചു നോക്കുന്നതായാൽ സാഹിത്യത്തിന്നു 'ഗദ്യം', 'പദ്യം' എന്നിങ്ങിനെ രണ്ടു വിഭാഗങ്ങൾ മാത്രമേ ഉള്ളു.

കൃത്യാകൃത്യോപദേശമാണ് വേദശാസ്ത്രകാവ്യങ്ങളുടെ ഏകോദ്ദേശമെങ്കിലും, മൂന്നിന്റെയും ഗതി മൂന്നു വഴിക്കാണ്. പ്രതാപരുദ്രീയത്തിൽനിന്നും താഴെ എടുത്തു കാണിക്കുന്ന ഒരു ശ്ലോകത്താൽ ഇതു വെളിവാകുന്നതാണ്.

'യദ്വേദാൽപ്രഭുസമ്മിതാദധിഗതം
ശബ്ദപ്രധാനാച്ചിരം
യച്ചാർത്ഥപ്രവണാൽപുരാണവചനാ
ദാപ്തസ്സുഹൃത്സമ്മിതാൽ
കാന്താസമ്മിതയായയാസരസതാ
മാപാദ്യകാവ്യശ്രിയാ
കർത്തവ്യേകുതുകിബുധോവിരചിത
സ്തസ്യൈസ്പൃഹാംകുർമ്മഹേ.'

കൃത്യാകൃത്യങ്ങളേ ഒരു രാജാവെന്നപോലെ വിധിക്കുന്നതു വേദം. ഒരു സുഹൃത്തെന്നപോലെ ഉപദേശരൂപേണ അവയെ സ്പഷ്ടീകരിക്കുന്നതു ശാസ്ത്രം. വാങ്മാധുര്യം കൊണ്ടു തന്മയത്വം വരുത്തി സന്മാർഗ്ഗത്തിൽകൂടെ മനുഷ്യരെ ഒരു പ്രിയതമയെന്നപോലെ നയിക്കുന്നതു കാവ്യം. ഇവ ഇപ്രകാരം ഭിന്നമാർഗ്ഗങ്ങളായിട്ടാണ് പ്രവർത്തിക്കുന്നതെങ്കിലും എല്ലാററിന്റെയും അഗ്രഗാമി ഒന്നുതന്നെയാണ്. എന്നാൽ കാവ്യത്തിന്റെ പ്രവൃത്തി പ്രാബല്യം മററു രണ്ടിന്റെതിനേയും അധികരിച്ചാണല്ലൊ പര്യവസിക്കുന്നത്. അതിനാൽ കാവ്യമാണ് നമ്മുടെ ശ്രദ്ധക്കു മുഖ്യമായി വിഷയീഭവിക്കേണ്ടതും.

'വാക്യം രസാത്മകം കാവ്യം' എന്ന പ്രമാണപ്രകാരം ശൃംഗാരാദിരസസ്ഫൂർത്തിയുള്ള ഏതു സാഹിത്യഗ്രന്ഥവും കാവ്യമാകുന്നു. കൃഷ്ണഗാഥ, രാമായണം, ഇന്ദുലേഖ മുതലായവയെല്ലാം കാവ്യങ്ങൾതന്നെ. ഭാഷയേയോ രീതിയേയോകാലത്തേയൊ അനുസരിച്ചല്ലാ കാവ്യമിരിക്കുന്നതെന്നും, രസമാണ് കാവ്യത്തിന്റെ ജീവനെന്നും മേൽ പറഞ്ഞതിൽ നിന്നും വ്യക്തമാകുന്നുണ്ടല്ലൊ. അതിനാൽ രസപ്രധാനങ്ങളായ ഗദ്യഗ്രന്ഥങ്ങളെകാവ്യപേടകത്തിൽ ചേർത്തതിനെപ്പററിആരും വിസ്മയിക്കയും വേണ്ട.

'കോൽത്തേനോലേണമോരോപദമതിനെ
നറുമ്പാലിൽനീരെന്നപോലേ
ചേർത്തീടേണംവിശേഷിച്ചുടനതിലൊരലം-
കാരമുണ്ടായ്വരേണം
പേർത്തും ചിന്തിക്കിലർത്ഥംനിരുപമരുചിതോ
ന്നേണമെന്നിത്രവന്നേ

തീൎത്തീടാവൂശിളോകംശിവശിവകവിതാ
രീതിവൈഷമ്യമത്രേ.'

എന്നുംമററും കുഞ്ചൻനമ്പ്യാർ തുട ങ്ങിയുള്ളവർ പറഞ്ഞിട്ടുണ്ടെങ്കിലും പദ്യ മെഴുത്തിന്നു നല്ല ഗദ്യമെഴുത്തിനേക്കാൾ അധികം പ്രയാസമൊന്നുമുണ്ടെന്നു തോ ന്നുന്നില്ല. 'മറിപ്പദ്യജാലം മുരണ്ടു' നടക്കു ന്ന 'യോഗ്യർ' നല്ല ഗദ്യമെഴുത്തിന്നു ഝുവ ലെടുത്തിരുന്നാലറിയാം ഇക്കാൎയ്യത്തിൻെറ വാസ്തവം.

ചില സന്ദൎഭങ്ങളിൽ പദ്യത്തേക്കാൾ അധികമായ ഒരു പ്രാബല്യം ഗദ്യത്തിന്നു കണ്ടുവരുന്നുണ്ട്. ആത്മീയമായും ശാ സ്ത്രീയമായും മററു ഗൌരവമേറിയ വിധ ത്തിലുമുള്ള വിഷയങ്ങളേക്കുറിച്ചു പ്രതിപാ ദിക്കുന്നിടത്തു ഗദ്യമായിരിക്കും അധികം അനുയുക്തം. എന്തെന്നാൽ:—അത്യഗാ ധങ്ങളായ ആത്മീയതത്വങ്ങളെ വിവരി ക്കുന്ന ഉപനിഷത്തുകൾ മുതലായവകളി ൽ ഗദ്യത്തിനാണ് പ്രാചുൎയ്യം കാണുന്നത്. നാനാശാസ്ത്രഭണ്ഡാകാരമായ സംസ്കൃതസാ ഹിത്യസമുച്ചയത്തിൽ ഭൂരിപക്ഷം ഗ്രന്ഥ ങ്ങൾ ഗദ്യമയങ്ങളാണെന്നുള്ള വാസ്തവ വും മേൽപറഞ്ഞ സംഗതിയെ പിൻതാ ങ്ങുന്നു.

ഒരു ഭാഷയുടെ വയസ്സിനെ കുറിക്കു ന്നവയാണ് ആ ഭാഷയിലെ ഗദ്യഗ്രന്ഥ ങ്ങളെന്ന കാൎയ്യം ഇവിടെ സ്മരണീയമാകു ന്നു. പദ്യാധിക്യവും ഗദ്യദൌൎല്ലഭ്യവും എ ന്തു ഭാഷയിൽ കാണുന്നുവോ ആ ഭാഷ ത ൻെറ ശൈശവം വിട്ടിട്ട് അധികം കാല മായിട്ടില്ലെന്നു നമുക്കു ശരിയായി ഊഹി ക്കാം. ഇതിന്നുള്ള കാരണം മാന്യന്മാർ ഇ ങ്ങിനെയാണ് പറയുന്നത്:—പദ്യമെന്ന ത് ആഹ്ലാദത്തിൻെറയും മനസ്സമാധാന ത്തിൻെറയും ഒരു ബഹിഃസ്രവണമാണ്. അതിനാൽ പദ്യരചനയുടെ ആസ്പദം മ നസ്സമാധാനമാണ്. ആദികാലങ്ങളിൽ മ ദ്ധ്യമകാലങ്ങളിലെന്നപോലെയുള്ള യുദ്ധ വും കലഹവും മററും വളരെക്കുറവായിരു ന്നതിനാൽ ജനസാമാന്യത്തിന്നു മനശ്ശാ ന്തതഹസ്താമലകമായിരുന്നു. അപ്പോൾ ആഖേടനാദികളേക്കുറിച്ചും മററും സംഗീ തലേശസംകീൎണ്ണങ്ങളായ സാഹിത്യശകല ങ്ങൾ അവരുടെവക്ത്രങ്ങളിൽനിന്നും സ്ഖ ലിച്ചുതുടങ്ങി. സ്മരണക്കു നിഷ്പ്രയാസങ്ങളാ യ ഈ പദ്യങ്ങളെ ശ്രോതാക്കൾ എളുപ്പ ത്തിൽ ഗ്രഹിക്കയും പാടുകയും ചെയ്തിരു ന്നുവത്രേ. ഇങ്ങിനെ പ്രശാന്തങ്ങളായിരു ന്ന പ്രാഥമികകാലങ്ങളിൽ പദ്യപ്രചാര ത്തിന്നു പ്രാബല്യം ഉപൎയ്യുപരി കൂടിവന്നു. പദ്യസൌലഭ്യത്തിന്നുള്ള നിദാനം ഇതാ ണ്.

ഗദ്യഗ്രന്ഥങ്ങളുടെ സംഖ്യ നോക്കി ഭാ ഷയുടെ പ്രായം പരിഗണിക്കാമെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. ഈ നിയമത്തെ മലയാ ളഭാഷയുടെ സ്ഥിതിയോടു ഒന്നനുയോജി പ്പിച്ചു നോക്കുന്നതായാൽ അതിൻെറ ശൈ ശവാവസ്ഥ എനിയും വിട്ടിട്ടില്ലെന്നു തെ ളിയുന്നതാണ്. മലയാളഭാഷയിൽ ഇ പ്പോഴുള്ള സകല ഗ്രന്ഥങ്ങളും കൂടിയാൽ ഒരു വലിയ 'അറമാല' പൂൎത്തിയാക്കുവാൻ മതിയാകുമോ എന്നു സംശയമാണ്. അ വയിൽതന്നെ, പുരാണഗ്രന്ഥങ്ങളും അവ യെ സംബന്ധിക്കുന്ന പദ്യകാവ്യങ്ങളും ക ഴിച്ചു നിൎത്തുന്നതായാൽ ശേഷമുള്ള ഗ്രന്ഥ ങ്ങളുടെ സംഖ്യ, ഹൃദയമുള്ള സകല കേര ളീയരേയും സന്തപ്തരാക്കുവാൻ മതിയാകു ന്നതാണ് എന്നു നിസ്സംശയം പറയാം. കുറെക്കൊല്ലത്തേക്കു പാഠശാലകളിൽ ഗ ദ്യപുസ്തകങ്ങൾക്കു പകരം കഥകളികൾ പാഠപുസ്തകങ്ങളായി നിയമിക്കേണ്ടി വന്ന

'ബുക്കകമ്മിററി'ക്കാക്ക് മലയാളഗദ്യസാഹിത്യദൌല്ലഭ്യം പ്രത്യേകിച്ചും അറിയുമാറായിരുന്നു.

മുൻപ്രസ്താവിച്ചപോലെ, മലയാളഭാഷയിൽ ആദ്യകാലങ്ങളിൽ പദ്യഗ്രന്ഥങ്ങൾ അടിക്കടിയായി വളൎന്നുവന്നു. ഉദ്വേവതാബാധകളെ പരിഹരിക്കുന്നതിന്നായിട്ടു, ഒന്നാമതായി കേരളത്തെ അധിവസിച്ച പരദേശിയർ ഭദ്രകാളീസ്തോത്രം, തോററാൻപാട്ടു മുതലായവ നിൎമ്മിച്ചു. പിന്നീടു, തച്ചോളി ഒതേനൻ മുതലായ വീരപുരുഷന്മാരെപ്പററിയുള്ള പാട്ടുകൾ, പാനകൾ, നിഴൽകുത്തിപ്പാട്ടു മുതലായവയും ക്രമേണ വൎദ്ധിച്ചു. അപ്പോഴൊന്നും ഗദ്യസാഹിത്യം മലയാളഭാഷയിൽ കണികാണ്മാൻ പോലുമുണ്ടായിരുന്നില്ല. എഴുത്തുകുത്തുകളും മററും പണ്ടുതന്നെ ഉണ്ടായിരുന്നതിനാൽ ഒരുതരം ഗദ്യവും അന്നുതന്നെ നടപ്പുണ്ടായിരുന്നിരിക്കാമെങ്കിലും യഥാൎത്ഥഗദ്യസാഹിത്യം അന്നു മലയാളത്തിലില്ലായിരുന്നു. 'ചിറയ്ക്കൽ, തലശ്ശേരി, കോഴിക്കോടു, കൊച്ചി, തിരുവിതാംകൂർ ഇവിടങ്ങളിലെ ഗ്രന്ഥവരികളെഴുതുവാൻ തുടങ്ങിയതുവരെ ഗദ്യഗ്രന്ഥങ്ങൾ യാതൊന്നുമുണ്ടായിരുന്നതായി തോന്നുന്നില്ല.' 'ഗദ്യരീതിയിലുള്ള കവനം മലയാളത്തിലുണ്ടായതു ശക്തൻസാമൂതിരിപ്പാടു തമ്പുരാന്റെ കാലത്തു മാത്രമാണ്.' ഇപ്പറഞ്ഞ ഗദ്യം ഇപ്പോൾ സാധാരണ നടപ്പുള്ള ഗദ്യംപോലെയല്ല. ചില പ്രത്യേകമാത്രകളോടും പ്രാസാനുപ്രാസാദികളോടും സംസ്കൃതബാഹുല്യത്തോടും കൂടി, രീതിയിൽ ഇപ്പോഴത്തെ ഓട്ടൻതുള്ളലിനോടു് ഏകദേശം സാമ്യമുള്ള ഒരുവിധം ഗദ്യമാണ് അതു്. മഹിഷമംഗലം, പുനം മുതലായ നമ്പൂതിരിമാരുടെ ചമ്പുപ്രബന്ധങ്ങളിൽ കണ്ടുവരുന്ന ഗദ്യമാണ് മേൽവിവരിച്ചതെന്നറിയുമ്പോൾ ആധുനികഗദ്യകൃത്തുകൾ തീൎച്ചയായും തല പൊക്കുന്നതാണ്. പ്രബന്ധങ്ങൾ കൂടാതെ ഗദ്യസ്വയംബരങ്ങളും മററും അവർ എഴുതിയിരുന്നു. രണ്ടിലും ഗദ്യരീതി ഒന്നുതന്നെ. 'ദമയന്തീസ്വയംബരം ഗദ്യത്തിൽനിന്നും ഉദാഹരണത്തിന്നൊരു ഭാഗം താഴെ ചേൎക്കുന്നു:—

"പ്രതിദിനമിതിബത ബാല്യം വിട്ടൊരു മതിമുഖിമണിയുടെ പരിമൃദുഹസിതം പുതിയനിലാവു കണക്കെപൊഴിഞ്ഞു, സഭയിൽഭാവം സപദികുറഞ്ഞു, മന്ദാക്ഷാദികൾ മനസിനിറഞ്ഞു, വപുഷിസുഷുമ്നാഭംഗിതികണ്ടു,നാളീകായതലോചനയാൾക്കുന്നാളീ പാളീകേളീശുകതതികേളീകന്ദുകമെന്നിവയിങ്കൽ നാളിനുനാളായ് പ്രീതിതുടങ്ങി, സ്മിതാമോദം തരുണീമണിയുടെ താതനുമനസികവിഞ്ഞു വഴിഞ്ഞു, കനമൊടുനിഖിലധരായാമന്നാൾ ധനധാന്യാദിസമൃദ്ധിഭവിച്ചു, ദാരിദ്ര്യത്തിനു ദാരിദ്ര്യസ്ഥിതി പാരിലശേഷവുമുണ്ടായ്പന്നു;തിങ്ങിനകാന്തികലൎന്നുവിളങ്ങിന മംഗലമൂൎത്തി ദമയന്തീസാസംഗീതാദിഷുനിപുണാതരുണീ, ഭംഗം കൂടാതിങ്ങിനെനിത്യം തണ്ടാരിൻമകൾമിഹിലാരാജ്യെപണ്ടെന്നതു പോലിവിടെവളൎന്നാൾ".

ഇക്കാലത്തു ബ്രാഹ്മണികൾ ഭദ്രകാളീക്ഷേത്രങ്ങളിൽ പാടിവരുന്ന മാതിരിയിലുള്ള ഈ ഗദ്യം ഒരു യഥാൎത്ഥ ഗദ്യമാക്കി കണക്കാക്കുക വയ്യെന്നും, എന്നാൽ ഇതു് പദ്യഗദ്യങ്ങളുടേ സമ്മേളനരംഗമാണെന്നും മേൽ കാണിച്ചതിൽ നിന്നും വ്യക്തമാകുന്നുണ്ടല്ലോ. അതിനാൽ അപ്പോഴും ഗദ്യസാഹിത്യം പിറന്നിട്ടില്ലെന്നുതന്നെ പറയേണ്ടി വന്നിരിക്കുന്നു.

ഇങ്ങിനേ കുറെക്കാലം കഴിഞ്ഞപ്പോ

ഴെക്ക മാണ് "കുന്ദലത"യുടെ ആവിർഭാവം. മുൻ കാണിച്ച ഗദ്യത്തിൽ നിന്നും രീതിയിലും ഭാഷയിലും എത്രയോ ഭിന്നാവസ്ഥയിലിരിക്കുന്ന 'കുന്ദലത'യിലെ വാചകങ്ങൾ വായിച്ചു നോക്കുന്നതായാൽ മലയാളത്തിൽ യഥാർത്ഥ ഗദ്യത്വമുള്ള പ്രഥമഗ്രന്ഥം ഇത് തന്നെയാണെന്ന് പറയുന്നതിൽ രണ്ടു പക്ഷമുണ്ടാകയില്ല.

അതിൽ പിന്നെ ഇന്ദുലേഖ, ശാരദ, മാർത്താണ്ഡവർമ്മ, അക്ബർ മുതലായി ചില ഗദ്യ ഗ്രന്ഥങ്ങൾ മലയാള ഭാഷയിൽ ക്രമേണ വർദ്ധിച്ചു വന്നിട്ടുണ്ട്.

പുതുമോടിയിൽ ജനങ്ങൾക്കു ആഗ്രഹം കടന്നു കൂടുക പതിവാണല്ലോ. ആ പ്രകാരം കുറെയിടയ്ക്കു ഭാഷാഭിമാനികളുടെ മനസ്സും ശ്രമങ്ങളും ഗദ്യമാർഗ്ഗത്തിലേക്കു തിരിഞ്ഞതിന്റെ ഫലമായിട്ടു ഇപ്പോൾ ഭാഷയിൽ കുറെയെങ്കിലും ഗദ്യഗ്രന്ഥങ്ങളുണ്ടായിക്കഴിഞ്ഞു. ഗദ്യദൌർല്ലഭ്യദശനമാകുന്ന മിന്നൽ വെളിച്ചവും പുതുമോടിയിലുള്ള ആഗ്രഹമാകുന്ന ഇടിവെട്ടും മിക്കവരുടേയും മനസ്സിൽ തട്ടി. തൽഫലങ്ങളായ ഗദ്യ ഗ്രന്ഥങ്ങൾ എല്ലാം വിദൂര ഭൂമിയിൽ നിന്നുണ്ടാകുന്ന വൈഡൂര്യ രത്നങ്ങളോ, അല്ല പങ്കിലങ്ങളിലുണ്ടാകുന്ന ശിലീന്ധ്രങ്ങളോ എന്നു ഇനിയും തീർച്ചയാക്കാറായിട്ടില്ല.

അതുകൊണ്ടു കൂണുകളേയും വൈഡൂര്യ രത്നങ്ങളേയും തിരിച്ചറിവാനുള്ള മാർഗ്ഗമാണ് ഇനി നോക്കേണ്ടതു. അതായതു സാഹിത്യ വിമർശനത്തെ ഒന്നു വിവരിക്കുക തന്നേ.

വിഷം പോലെ സർവ്വദേശങ്ങളിലും പ്രചരിച്ചു ജനമനസ്സുകളെ മലിനപ്പെടുത്തുന്ന ക്ഷുദ്രഗ്രന്ഥങ്ങളെ ഉന്മൂലനാശം ചെയ്യാനും, അന്തഃകരണ പരിഷ്കാരണത്തിന്നുതകുന്ന സൽഗ്രന്ഥങ്ങളെ പ്രചരിപ്പിക്കുവാനും സാഹിത്യ വിമർശനം അത്യന്താപേക്ഷിതമാകുന്നുവെന്നുള്ള സംഗതി അതിന്റെ പ്രാധാന്യത്തെ സ്ഫുടീകരിക്കുന്നുണ്ടല്ലോ. ഗദ്യമെഴുതുന്നതിൽ പ്രത്യേകം ഓർമ്മ വെക്കേണ്ടവയായ വിഷയരീതിക്രമങ്ങളെ കുറിച്ചാണു സാഹിത്യ വിമർശനം വിവരിക്കേണ്ടതു.

ഗദ്യം കാവ്യശാഖയിൽ പെട്ടതാകയാൽ കാവ്യ ഗുണങ്ങളിൽ മിക്കവയും ഗദ്യത്തിന്നു യോജിക്കുന്നവയാണ്. സൽഫലകരമായ വിധത്തിൽ കൃത്യാകൃത്യോപദേശം ചെയ്യുകയാണ് ഗദ്യഗ്രന്ഥങ്ങളുടേയും ഉദ്ദേശം. അതിന്നു ഒന്നാമതായി വേണ്ടതു തന്മയത്വമാണ്. ഗ്രന്ഥ കൃത്ത് വിചാരിക്കുന്ന മാതിരിയിൽ തന്നേ വായനക്കാരേക്കൊണ്ടും വിചാരിപ്പിക്കുവാൻ ഭാഷയ്ക്കു വേണ്ടുന്ന ഗുണമാണ് 'തന്മയത്വം' എന്നു പറയുന്നത്. തന്മയത്വമാണ് കാവ്യത്തിന്റെ ജീവൻ" എന്നും 'രസാത്മകമായ വാക്യമാണ് കാവ്യം' എന്നും മററും വിദ്വാന്മാർ പറഞ്ഞിരിക്കേ, തന്മയത്വത്തിന്റെ ബീജം രസമാണെന്നും തെളിയുന്നു. അതിനാൽ രസസ്ഫൂർത്തിക്കുള്ള വഴികളാലോചിച്ചാൽ നല്ല ഗദ്യത്തിന്റെ ജീവൻ ഗ്രഹിക്കാമെന്നും സാധിക്കുന്നു. പ്രശസ്തവിധേയാദിപദങ്ങളെ മർമ്മം അറിഞ്ഞു പ്രയോഗിച്ചാൽ തന്മയത്വം പകുതിയും വരുത്താം. ഇതുമാത്രം പോര. 'ഭിന്നരുചിർഹി ലോകഃ' എന്ന പ്രമാണപ്രകാരം, ഗദ്യമെഴുത്തിനെപ്പററി ഗുണദോഷനിരൂപണം ചെയ്യുമ്പോൾ, രുചിഭേദമനുസരിച്ച് ഓരോരുത്തർക്കും ഓരോ അഭിപ്രായം ജനിക്കുന്നതാകയാൽ, ഇന്ന ഗദ്യം നല്ലതെന്നോ, ഇന്നതു ചീത്തയെന്നോ ദൃഢമായിപ്പറവാൻ അത്ര എളുപ്പത്തിൽ കഴിയുന്നതല്ല. എങ്കിലും ഗദ്യമെഴുത്തിന്നു സാമാന്യേന സ്പൃഹണീയങ്ങളായ ചില ഗുണങ്ങളെ മാത്രം പറയുവാൻ കഴിയുന്നതാകയാൽ അവയെ ഇനി വിവരിക്കാം.

ഗദ്യരചനാരീതി എഴുത്തുകാരന്റെ സ്വഭാവത്തെ ആശ്രയിച്ചിരിക്കും. സ്വഭാവേന മിതഭാഷികൾ, വാചാലന്മാർ ഇങ്ങിനെ രണ്ടുതരക്കാരാണ് മനുഷ്യർ. അവരുടെ സ്വഭാവം അവർ എഴുതുന്ന ഗദ്യത്തിൽ പ്രതിബിംബിച്ചു കാണാം. രണ്ടു രീതികൾക്കും അന്യോന്യം വളരെ വ്യത്യാസം നോക്കിയാലറിയാം. തങ്ങൾ ഉപയോഗിക്കുന്ന വാക്കുകൾ പൂർവ്വാപരവിരുദ്ധം കൂടാതെ ആദ്യന്തം കാര്യകാരണസംബന്ധത്തെ യഥാക്രമം വെളിവാക്കിയും, വിഷയപദ്ധതിയിൽനിന്നു തെററാതെയും എഴുതുന്നമാന്യന്മാർ സ്വഭാവേന മിതഭാഷികളായിരിക്കും. മേൽപറഞ്ഞ കാര്യങ്ങൾ, ശാസ്ത്രീയമായും അദ്ധ്യാത്മികമായും മററും ഗൌരവമേറിയ വിഷയങ്ങളെപ്പററി എഴുതുമ്പോൾ ആവശ്യങ്ങളാകയാൽ, മിതഭാഷികളുടെ രീതി ഈ വിഷയങ്ങൾക്കാണ് ഉപയുക്തമായിത്തീരുന്നത്. വാചാലന്മാരുടെ രീതിക്ക് ഇപ്പറഞ്ഞ വ്യവസ്ഥകളൊന്നുമില്ല. വേണ്ടേടത്തും വേണ്ടാത്തേടത്തും ക്ഷാമം കൂടാതെ വിശേഷണങ്ങൾ കോരി വാരിച്ചൊരിഞ്ഞു പ്രബന്ധം വളരെ കെട്ടി നീട്ടുമെങ്കിലും അനർഗ്ഗളമായി കർണ്ണാമൃതധാര ചെയ്യുന്ന വശ്യവാക്കുകളായ വാചാലന്മാരുടെഗദ്യരീതിയാകട്ടെ, ഉത്സവം, നഗരം, യാത്ര മുതലായവയെ വർണ്ണിക്കുന്നതിനാകുന്നു ആവശ്യമായി വരുന്നത്. രണ്ടു ഭിന്നവിഷയങ്ങൾക്കു രണ്ടുതരം രീതിയും ക്രമേണ ഉപയുക്തമത്രെ. എന്നു മാത്രമല്ല, രീതികളെ പരസ്പരം മാററുവാനും പാടുള്ളതല്ല.

രാഗപ്രഹർഷാദിചിത്തവൃത്തികളെ വർണ്ണിക്കുന്നേടത്ത് അവസരാനുയുക്തപദങ്ങളെ പ്രയോഗിച്ചു തന്മയത്വം വരുത്തുക; സന്ദർഭോചിതങ്ങളായ ശബ്ദാലംകാരാദികൾ ഉപയോഗിക്കുക; വായനക്കാരെ മുഷിപ്പിക്കാത്തവണ്ണം തുടക്കം മുതൽ അവസാനംവരെ വാചകപദാദികൾക്കു ഐകരൂപ്യം വരുത്താതിരിക്കുക; വാചകങ്ങളുടെ രണ്ടു തലയ്ക്കലും തൂക്കം ശരിയാക്കുക; അർത്ഥവ്യക്തിയും കാര്യകാരണസംബന്ധവും നിലനിർത്തുവാൻ വേണ്ടി, കടലാസിലെഴുതുന്നതിനു മുമ്പുതന്നെ വിഷയവിഭജനം ചെയ്തു മനസ്സിലൊന്നൊഴരി നോക്കുക; ഇത്യാദികളായ നിയമങ്ങളനുസരിച്ചു, നല്ല മലയാളികൾ സംസാരിക്കുന്ന രീതിയിൽ മനസ്സിരുത്തി ഗദ്യമെഴുതുന്നതായാൽ അതു നന്നാകാതിരിക്കയില്ലെന്നാണ് ഗദ്യമർമ്മജ്ഞന്മാർ പറയുന്നത്. മലയാളത്തിൽ വിദ്വാന്മാരെന്ന കീർത്തിയും ബഹുമതിയും സമ്പാദിച്ചിട്ടുള്ള പണ്ഡിതന്മാരും മലയാളാദ്ധ്യാപകന്മാരും മററും സംസാരിക്കുമ്പോൾ ഇംഗ്ലീഷു മുതലായ ഇതരഭാഷകളിലുള്ള പദങ്ങളെ മലയാളപദങ്ങളോടു കൂട്ടിക്കലർത്തി അവരെ അനുകരിക്കുന്ന ശിഷ്യാദികൾക്ക് ഒരു ദുശ്ശീലം പഠിപ്പിക്കുന്നതായി ഇപ്പോൾ പലപ്പോഴും കണ്ടുവരുന്നതിനാൽ, ഗദ്യദോഷാസ്പദമായ അവരുടെസംഭാഷണരീതിയെ അനുസരിച്ചെഴുതരുതെന്നുംകൂടി ഈ അവസരത്തിൽ എല്ലാവരും ഓർമ്മവെക്കേണ്ടതാണ്.

ഭാഷാഗദ്യത്തിന്നു ഐകരൂപ്യമില്ലെന്നൊരു ദോഷമുണ്ട്. എന്നാൽ അന്യഭാഷാസമ്പർക്കംകൊണ്ടു ദൂഷിക്കുവാൻ അധികം വഴിയില്ലാതിരിക്കുന്ന മദ്ധ്യകേരളഭാഷാരീതിയാണ് അനുകരണീയമായിട്ടുള്ളതെന്നു വിദ്വജ്ജനം അഭിപ്രായപ്പെടുന്നു.

ആഖ്യായികകൾ തുടങ്ങിയ കാവ്യങ്ങളിലെ പാത്രങ്ങളെ വർണ്ണിക്കുന്നതിനാണ് പിന്നെ നിഷ്കർഷിക്കേണ്ടത്. ഓരോ പാത്രങ്ങളുടെ സ്വഭാവം നേരേയെടുത്തു പറയാതെ അവരേക്കൊണ്ടു നടത്തി

ക്കുന്ന ക്രിയകളിൽനിന്നും വായനക്കാർക്ക് ഊഹിപ്പാൻ വിട്ടുകൊടുത്ത് ഉദ്ദിഷ്ടകാൎയ്യം സാധിക്കുന്നതിനാണ് പാണ്ഡിത്യമെന്നു പറയേണ്ടത്. ഇതാണ് കാവ്യത്തിന്റെ മൎമ്മം. ഗ്രന്ഥകാരന്റെ കല്പനാശക്തിയേയും വൈദഗ്ദ്ധ്യത്തേയും വിളിച്ചുപറയുത്തും ഇതാണ്. ദുഷ്പാത്രങ്ങളെ നിന്ദിപ്പാനും സൽപാത്രങ്ങളെ അനുകരിപ്പാനും വായനക്കാരെ പ്രേരിപ്പിക്കുന്ന ശക്തിയും ഇതുതന്നേയാണ്. ഈ ബലം ലോകപരിചയംകൊണ്ടുണ്ടാകുന്ന ജ്ഞാനത്തിന്റെ ഫലമാകുന്നു. ഇന്ദുലേഖ ഒന്നു വായിച്ചാൽ 'സൂരിനമ്പൂരിപ്പാടി'നേയൊ 'പഞ്ചുമേനോനെ'യൊ അനുകരിപ്പാൻ നോക്കുന്നവർ ആരുമുണ്ടാകുന്നതല്ലല്ലൊ.

ഇനി വേണ്ടതു ഭാഷാഗദ്യഗ്രന്ഥങ്ങൾക്കുള്ള വിഷയങ്ങൾ വിധിക്കയാണ്. പുരാണങ്ങളും അവയെ സംബന്ധിക്കുന്ന ഗ്രന്ഥങ്ങളും മലയാളഭാഷയിൽ ധാരാളമായിക്കഴിഞ്ഞു. പൌരാണികാന്ധവിശ്വാസത്തെ വളരെ ആളുകളുടെ മനസ്സിൽനിന്നും ബഹിഷ്കരിക്കുന്നതിന്നും തന്മൂലം മനസ്സിനെ സംസ്കരിക്കുന്നതിന്നും ഈ വക ഗ്രന്ഥങ്ങളാൽ വളരെ പ്രയോജനമൊന്നും കാണുന്നില്ലാത്തതിനാൽ യഥാൎത്ഥകാവ്യതയുള്ള ഗ്രന്ഥങ്ങൾ ഇവയിലധികം നന്നായി ഇനിയും എഴുതാവുന്നതാണ്. അതിന്നു, വിഷയങ്ങളൊന്നു മാറി നോക്കിയാലൊ എന്നൊരു ശങ്ക.

ആധുനികകാലങ്ങളിൽ ലോകത്തിന്റെ ഓരോ ഭാഗത്തു നവീനങ്ങളായ പല പരിഷ്കാരങ്ങളും നടന്നുവരുന്നുണ്ട്. രാജ്യാഭിവൃദ്ധിക്കും പ്രജാശ്രേയസ്സിന്നും ഇവയുടെ ജ്ഞാനം ആവശ്യമത്രെ. അതിനാൽ അവയുടെ ഗതിയനുസരിച്ചു കേരളഭാഷയേയും നയിക്കേണ്ടതാകുന്നു. കച്ചവടം, കൈത്തൊഴിൽ, രാജ്യഭരണകാൎയ്യങ്ങൾ, യാത്ര, ചരിത്രം, മഹജ്ജീവചരിത്രം, നവീനയന്ത്രവിവരണങ്ങൾ, ശാസ്ത്രകാൎയ്യങ്ങൾ, നല്ല ആഖ്യായികകൾ ഇവയായിരിക്കണം മേലാലെഴുതുന്ന ഗദ്യഗ്രന്ഥങ്ങളുടെ വിഷയങ്ങൾ എന്നു ഭാഷാഭിമാനികൾ പ്രത്യേകം സ്മരിക്കേണ്ടതാണ്. ഇവകൊണ്ടു മനസ്സംസ്കാരം, സാമുദായികപരിഷ്കാരണം, സ്വരാജ്യസ്നേഹം, സ്വാഭിമാനം, അന്ധവിശ്വാസദൂരീകരണം മുതലായ അനേകഗുണങ്ങൾ സിദ്ധിക്കുന്നതാകയാലും, ഇക്കാൎയ്യം കേരളീയരുടെ അഭിവൃദ്ധിക്ക് ആവശ്യമായിരിക്കകൊണ്ടും, ഗ്രന്ഥവിഷയങ്ങൾ മുൻപ്രസ്താവിച്ചവ തന്നേയായിരുന്നാൽ കൎത്താക്കൾ ജനസാമാന്യോപകാരേച്ഛുക്കളാണെന്നു സമ്മതിക്കാം.

ഗദ്യസാഹിത്യത്തെ സംബന്ധിച്ചേടത്തോളം കൈരളി, ഫൈൗണിക്കു കടപ്പെട്ടിരിക്കുന്നുവെന്നു സുപ്രസിദ്ധമാണല്ലൊ. ഇനിയും അപ്രകാരംതന്നെ ഫൈൗണിയെ ആശ്രയിക്കുന്നതായാൽ വളരെ ഗുണം കിട്ടുവാൻ വഴിയുണ്ടെന്നു കാണുന്നു. അതിനാൽ ആംഗ്ലേയാശയങ്ങളെ മലയാളത്തിലേക്കു 'ഇറക്കുമതി' ചെയ്യുന്നതിന്നുള്ള പ്രധാനമാൎഗ്ഗമായ പരിഭാഷാക്രമത്തെക്കുറിച്ചും അല്പം ആലോചിക്കേണ്ടത് ആവശ്യം തന്നെ.

പരിഭാഷക്കുസാഹിക്കുമ്പോൾ മൂലഗ്രന്ഥത്തിന്റെ യോഗ്യതായോഗ്യതകളെപ്പറ്റി നല്ലവണ്ണം പൎയ്യാലോചിക്കണം. വായനക്കാരിൽ ഭൂരിപക്ഷക്കാൎക്കും മാനസികാഭിവൃദ്ധിക്കുതകുന്ന മട്ടിലുള്ള പുസ്തകങ്ങൾ വേണം പരിഭാഷപ്പെടുത്തുവാൻ. വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ തൎജ്ജിമകളായ 'ശാകുന്തളം', 'അമരുകശതകം' ഇവ രണ്ടിൽവെച്ച് ആദ്യത്തേതി

ന്റെ പ്രചാരാധിക്യം മൂലഗ്രന്ഥനിരൂപണത്തിന്റെ പ്രാധാന്യം പ്രത്യക്ഷീഭവിപ്പിക്കുന്നുണ്ടല്ലൊ. 'സരോജാമിനിവിലാസം,' രസലേശിക, ലസന്മുഖനും ഇളാവതിയും, എന്നീ ഗദ്യപരിഭാഷകളെ ഒന്നു താരതമ്യപ്പെടുത്തി നോക്കേണ്ടതുമാണ്. പരിഭാഷാരീതിക്കു തന്മയത്വം വരുത്തുന്നതിന്നു കാലദേശഭാഷാഭേദങ്ങളനുസരിച്ചു ശബ്ദാശയാദികൾക്കും ഭേദം വരുത്തേണ്ടതാണെന്നുള്ളതിന്ന്, ആദ്യം പറഞ്ഞ മൂന്നു തര്‍ജ്ജമകളോ, ഷേക്സ്പിയർ മഹാകവിയുടെ 'mid-summer nights Dream' എന്ന നാടകത്തിന്റെ ഭാഷാന്തരമായ 'വാസന്തികാസ്വപ്നമോ' മതിയായ ഉദാഹരണങ്ങളാണല്ലൊ.

പിന്നെ നോക്കേണ്ടുന്നതു സ്വഭാഷമാത്രം കഴിയുന്നതും ഉപയോഗിക്കണമെന്നതാണ്. "മലയാളത്തിലെവിടെയാണ് വാക്ക്?" എന്നു ചോദിക്കുന്ന പലരേയും ഞാൻ കണ്ടിട്ടുണ്ട്. അങ്ങിനെ ചോദിക്കുന്നത് അവരുടെ അജ്ഞാനത്താലോ പരിചയക്കുറവിനാലോ ആയിരിക്കണം. "അങ്കത്തട്ടിട്ട് അങ്കമാടിക്കയറി, കഴത്തില ഇടകടഞ്ഞ്, മുനകടഞ്ഞ്, മുനയിൽ കതിരവനേയും തെളിയിപ്പിച്ച്, നീട്ടുകിൽനെഞ്ചുപിളപ്പൻ, അടക്കുകിൽ കളരിക്കുപുറത്തെറിഞ്ഞമ്മാനമാടുവൻ, അവന്റെ വലത്തെപ്പുറത്തിനൊന്നു വെട്ടിക്കണ്ടാൽ, വെട്ടിയത് ഇരുമ്പിയും പാലക്കാട്ടുശ്ശേരി ഇട്ടുണ്ണിരാമത്തരകന്റെ വെള്ളിക്കോൽക്കു തൂക്കിക്കണ്ടാൽ, കുന്നിക്കുഞ്ഞൊടിമാകാണിക്കുനിക്കമുണ്ടെങ്കിൽ വെട്ടിയതു വെട്ടല്ല, കുത്തിയതു, കുത്തല്ല, മലനാട്ടിൽനിന്നും തുളുനാട്ടിലേക്കു പോകുന്നോനല്ല, തുളുനാട്ടിൽനിന്നും മലനാട്ടിൽ ചവിട്ടുന്നോനല്ല വല്ല പട്ടാകുരുക്കളെന്നും ചൊല്ലവേണ്ട." എന്നിങ്ങിനെ സംഘക്കളിക്കാരുടേ കുറിശ്ലോകം മുതലായവയിൽ പച്ചമലയാളത്തിൽതന്നേ അര്‍ത്ഥത്തികവും രസസ്ഫൂര്‍ത്തിയും തെളിഞ്ഞിരിക്കുന്ന ഗദ്യങ്ങൾ കണ്ടാൽ മലയാളത്തിൽ വാക്കുണ്ടോ ഇല്ലയോ എന്നറിയാറാകും. തക്കതായ പദങ്ങളും, പാരിഭാഷ്യങ്ങളും ഇല്ലാതെ വരുന്നേടത്തോ, ശബ്ദംകെട്ടിനീട്ടി അര്‍ത്ഥവ്യക്തിയെ ഹോമിച്ചുകളയാതേ നിവൃത്തിയില്ലാതെ ഭവിക്കുന്നിടത്തോ, മാത്രം ഇതരഭാഷയേ ആശ്രയിക്കുവാനും അതുതന്നേ കഴിയുന്നതും സോദരിഭാഷയേ ആകുവാനും ഭാഷാഭിമാനികൾ ഓക്കുന്നതായാൽ പഴയ മലയാളഭാഷയുടേ പുനരുദ്ധാരണം തന്നേ മിക്കവാറും സാധിക്കുമെന്നും പറയാം. ശേഷമുള്ള നിയമങ്ങളെല്ലാം ഗദ്യരചനാരീതിയെക്കുറിച്ചു പറഞ്ഞപ്പോൾ വിവരിച്ചവതന്നേ മതി. വര്‍ത്തമാനപ്പത്രങ്ങൾ, മാസികകൾ, സമാജങ്ങൾ മുതലായവയാൽ ഭാഷാഗദ്യസാഹിത്യത്തിന്നു സിദ്ധിച്ചിട്ടുള്ള ഗുണങ്ങൾ അവര്‍ണ്ണനീയങ്ങൾതന്നേ. രസികരഞ്ജിനി, വിദ്യാവിനോദിനി, ഭാഷാപോഷണി മുതലായ മാസികകളും അവ പ്രസവിച്ചുണ്ടായ ഗദ്യമാലിക മൂന്നു ഭാഗങ്ങളും ഗദ്യസാഹിത്യപേടകത്തിലേക്കു കൂട്ടിയമുതൽ ഇത്രയെന്നു മിക്കവക്കും ഏതാണ്ടറിയാമല്ലോ.

ഇനി മലയാളഭാഷയിൽ ഒഴിച്ചുകൂടാത്തതായ ഒരു ഗ്രന്ഥമുണ്ടെങ്കിൽ അതു ഒരു സാഹിത്യവിമര്‍ശനഗ്രന്ഥമാണ്. ശാസ്ത്രഗ്രന്ഥങ്ങൾ, സാങ്കേതികപദനിഘണ്ടു, ഒരു നല്ല ഭാഷാചരിത്രം ഇവയും ഭാഷക്കു ആവശ്യങ്ങൾ തന്നെ. വിദ്വാന്മാരും ഭാഷാപോഷണതല്പരന്മാരുമായവരുടെ ശ്രദ്ധ ഈ വിഷയത്തിലേക്കു തിരിഞ്ഞാൽ കേരളീയക്ക് ഒരുവിധം കൃതാര്‍ത്ഥതക്കു വഴിയാകും. അതിനാൽ തന്മയത്വം വരുന്നതിന്നായി യഥാവസരം ശ്രേഷ്ഠപദങ്ങളേ ഉപയോഗിച്ച്,

ഇംഗ്ലീഷു ഭാഷാപദങ്ങളെ കൂട്ടിക്കലൎത്തുന്നതിന്നു പകരം കഴിയുന്നതും മൃതപ്രായങ്ങളായ പ്രാചീനമലയാളപദങ്ങളെ സ്വീകരിച്ചു ജനസാമാന്യത്തിന്റെ മനസ്സംസ്കാരത്തിന്നുതകുന്ന വിഷയങ്ങളെപ്പററി വിശിഷ്ടങ്ങളായ ഗദ്യഗ്രന്ഥങ്ങളെഴുതി ഭാഷയ്ക്കു ഇപ്പോഴുള്ള ന്യൂനതകളെ പരിഹരിപ്പാൻ ഭാഷാഭിമാനികളായ മഹാന്മാർ ശ്രമിയ്ക്കുമെന്നു വിശ്വസിച്ചു സമാധാനിച്ചും, പറക്കുവാൻ ഉപയോഗിച്ച ചിറകു നീൎത്തുവാൻ ഉപകരിച്ചുവെന്നു 'രസലേശിക'യിൽ പറഞ്ഞിരിക്കുന്നപ്രകാരം, "വലിയകോയിത്തമ്പുരാൻതിരുമനസ്സിനേയോ, വള്ളത്തോൾ നാരായണമേനോൻ അവർകളേയോ" അനുകരിപ്പാൻ ചിലർ ഓങ്ങിയ ബുദ്ധിഗദ്യസാഹിത്യസരസ്സിന്റെ ഉപരിഭാഗത്തു പ്ലവിക്കുവാൻ അവരെ സഹായിക്കുമെന്നു വിശ്വസിച്ചും, ഇപ്പോൾ ശൈശവാവസ്ഥയിലിരിക്കുന്ന ഭാഷാഗദ്യസാഹിത്യത്തിന്നു ഉപയ്യുപരി അഭിവൃദ്ധിയേ പ്രദാനം ചെയ്യാൻ "ശബ്ദബ്രഹ്മരൂപി"യോടു സദാ പ്രാൎത്ഥിച്ചും തൽക്കാലം ഈ ഉപന്യാസത്തേ ഉപസംഹരിക്കട്ടെ.

പി. ശങ്കരൻനമ്പ്യാർ

——:o:——

## പൂരം

ലോകത്തിലുള്ള പലേവസ്തുക്കളേയും



ഒരുമിച്ച് കാണിക്കുന്നതിനാണ് 'പ്രദൎശനം'മെന്നു പറയുന്നത്. പരിഷ്കൃതരാജ്യങ്ങളിൽ ഇയ്യിടയിൽ നടപ്പിൽ വരുത്തീട്ടുള്ള പലപ്രദൎശനങ്ങളും ഉള്ളതുപോലെത്തന്നെ പൌരാണികന്മാരുടെ ഇടയിലും പ്രദൎശനമുണ്ടായിരുന്നു. അതിൽ കന്നുകാലിപ്രദൎശനം, കൈത്തൊഴിൽ പ്രദൎശനം, സ്നേഹിതപ്രദൎശനം, എന്നുവേണ്ട, സകലവിധ പ്രദൎശനങ്ങളും ഉൾപ്പെട്ടിരുന്നു. ഇങ്ങിനെയുള്ള പ്രദൎശനമേതയാണ് "പൂര"മെന്നു വ്യവഹരിക്കുന്നതു. സത്വരജസ്തമോ ഗുണപ്രഭാവങ്ങളെ വേർതിരിച്ചുകാണിക്കുന്നതായ ഈ പ്രദൎശനത്തെ 'സംസാരപ്രദൎശന'മെന്നു കൂടി അഭിധാനം ചെയ്യുന്നതിൽ യുക്തിഭംഗമുണ്ടാവാനിടയുണ്ടെന്നു തോന്നുന്നില്ല.

നടപ്പ് ഉടുപ്പ്, വെടിപ്പ് മുതലായി പലവിധത്തിൽ ഭിന്നിച്ചു കിടക്കുന്ന നാനാജാതമനുഷ്യവൎഗ്ഗത്തെ ഒരുമിച്ചു കാണുന്നതിന്നും ബ്രഹ്മസൃഷ്ടിയിൾപ്പെട്ട വൎഗ്ഗങ്ങളിൽ പ്രധാനപ്പെട്ട ഈ വൎഗ്ഗത്തിന്റെ ഗുണദോഷങ്ങളെ പ്രത്യേകം കണ്ടറിഞ്ഞ് താരതമ്യവിവേചനം ചെയ്തു ത്യാജ്യങ്ങളും യോജ്യങ്ങളും ഇന്നിന്നവയെന്നു നിഷ്പ്രയാസം അറിയുന്നതിന്നും ഇത്ര സൌകൎയ്യമുള്ള ഘട്ടം വേറെ ഉണ്ടായിരിക്കയില്ലന്നുമാത്രമല്ല, വളരെ നല്ല സ്നേഹിതന്മാരെ സമ്പാദിക്കുന്നതിന്നും പഴയസ്നേഹിതന്മാരെ പുതുക്കുന്നതിന്നും ഇത്ര നല്ല മറെറാരവസരം ഉണ്ടാവുമെന്നും തോന്നുന്നില്ല.

പണ്ഡിതപാമരന്മാരെ ഒരുപോലെ രസിപ്പിച്ചുംകൊണ്ടു ലോകതത്വത്തെ ഉപ

'പണ്ഡിതപാമരന്മാരെ ഒരുപോലെ രസിപ്പിച്ചുംകൊണ്ടു ലോകതത്വത്തെ ഉപദേശിക്കുക' എന്നകാവ്യഗുണത്തെ മുൻനിത്തി ഭാഷാപോഷണ വിഷയത്തിൽ അശ്രാന്തപരിശ്രമം ചെയ്യുന്ന കവികുലതിലകന്മാക്കു ദൃഷ്ടാന്തത്രുപേണയുള്ള അവരുടെ ഉദ്ദിഷ്ടസിദ്ധിക്കും ഇതുതന്നെയാണു് നല്ലഅവസരം.

കരജീവികളിൽ വെച്ചു ഏററവും വലിയവയും സ്വഭാവേന കാഴ്ചക്കു ഭംഗിയുള്ളവയുമായ കൊമ്പനാനകളെ കനകമയമായ തലക്കെട്ടു്, വെൺകൊററക്കുട, ആലവട്ടം, വെഞ്ചാമരം മുതലായ ആഡംബരങ്ങളോടു കൂടെ അണിയണിയായി നിരത്തി നിത്തിയാലുണ്ടാവുന്ന ഭംഗി സഹൃദയഹൃദയാഹ്ലാദകമായിരിക്കുമെന്നതിനു സംശയമില്ലല്ലോ. ബലവത്തരന്മാരായ ഇത്തരം വനമൃഗങ്ങൾ ബലഹീനനായ (ദേഹം സംബന്ധിച്ചുമാത്രം) ഒരു മനുഷ്യനെ ഭയപ്പെട്ടു അവന്റെ ആജ്ഞക്കുവശംവദരായിത്തിന്നു കാണുമ്പോൾ "വിധിവിഹിതമവനാ ലംഘിച്ചുകൂടുമോ?" എന്നുള്ള ആപ്തവാക്യത്തിന്നു നല്ല ഒരു ദൃഷ്ടാന്തവുമായിത്തീരുന്നുണ്ടു്.

'ധമ്മാത്ഥകാമമോക്ഷ' സാധകമായ മനുഷ്യജീവിതത്തിന്റെ ഉത്തമസാരമായ ദൈവവിശ്വാസത്തെ നിലനിത്തുന്നതായ ഈശ്വരബിംബപ്രദശനമാണു് "പൂര"ത്തിന്റെ പ്രധാനാംഗം. ഇതുകൊണ്ടു് പുരുഷാത്ഥസാധകത്വം ഇതിന്നുണ്ടെന്നു വേറെ പറയേണ്ടതില്ലല്ലോ.

പലേ നാടുകളിൽ നിന്നും കൊണ്ടുവന്നു വില്ക്കുവാൻ അണിയായി നിരത്തിവെച്ചിട്ടുള്ള നൂതനസാധനങ്ങളുടെ മോടി ആരുടെ ഹൃദയത്തെ ആകഷിക്കയില്ല? പൂരത്തിന്റെ പ്രധാനാംഗങ്ങളിൽ ഒന്നായി ഗണിച്ചുവരുന്ന 'വെടിക്കെട്ടു്' പ്രഥമദൃഷ്ടിയിൽതന്നെ ഏവക്കും സന്തോഷപ്രദമാണല്ലോ. അതിന്നുപുറമേ; അതിൽനിന്നു സംഭവിക്കാവുന്ന അപായഭയം നിമിത്തം പാമരന്മാരുടെ ഹൃദയത്തിൽപോലും തദവസാനം വരെ നിലനില്ക്കുന്ന ഈശ്വരഭക്തിയെ എങ്ങിനെ വണ്ണിക്കാം? എന്നുമാത്രമല്ല; പ്രകൃതിയിൽ അപ്രത്യക്ഷങ്ങളായ വസ്തുക്കളെ എല്ലാവക്കും ഒരുപോലെ സന്തോഷിക്കത്തക്ക നിലയിൽ നിമ്മിക്കുന്നതിനുള്ള വൈദഗ്ദ്ധ്യം മനുഷ്യക്കുണ്ടെന്നും പ്രത്യക്ഷപ്പെടുത്തുന്നുണ്ടു്.

ഇതിന്നുപുറമെ, സംഗീതരസികന്മാക്കു സംഗീതം, വാദ്യരസികന്മാക്കു വാദ്യം, കൈവേലയെപ്പററി അഭിനന്ദിക്കുന്നവക്കു അതങ്ങിനെ, പലഹാരപ്രിയന്മാക്കു അതു ധാരാളം "വിഷയിക"ളുടെ ഹൃദയങ്ങൾക്കു സ്വതവെ അതിപ്രിയമായവയും, പുതുമോടികളാൽ പരിഷ്കരിക്കപ്പെട്ടവയും, ഒരിക്കൽ കണ്ടാൽ പിന്നെയും കാണേണമെന്നുള്ള ഉൽകണ്ഠയെ ജനിപ്പിക്കുന്നതു കൊണ്ടു് 'മനോഹരം' എന്നു് പരസ്യവും ആയ രഹസ്യവസ്തുക്കൾ എത്രതരം?. ഇങ്ങിനെ ഓരോന്നൊ, ഈരണ്ടോ എല്ലാംകൂടിയുമോ? സകലജനങ്ങൾക്കും അവരവരുടെ വാസനപോലെ കണ്ടും കേട്ടും അനുഭവിച്ചും, ആനന്ദിക്കുന്നതിനുള്ള സൌകര്യം പൂരത്തിൽ ഉണ്ടായിരിക്കും.

ഈ വക എല്ലാംകൊണ്ടും പൂരത്തിന്നു ശരിയായ, വേറെ ഒരു പ്രദശനം ലോകത്തിൽ ഇല്ലെന്നുള്ളതു് നിഷ്പക്ഷപാതം ആലോചിക്കുന്നതായാൽ എല്ലാ സഹൃദയന്മാരുടേയും അന്തഃകരണത്തിൽ സ്ഫുരിക്കാതിരിക്കയില്ല. അവകളിൽ ഓരോന്നിനേയും

പ്രത്യേകം വിമൎശിക്കുന്നതായാൽ ദീൎഘമായ ഓരോ ഉപന്യാസമായിത്തീരാവുന്നതാകകൊണ്ടു ഇതിലധികം ഇപ്പോൾ വിസ്തരിക്കുന്നില്ല.

ഇപ്രകാരം സൎവ്വഗുണസമ്പൂൎണ്ണമായ പൂരത്തിന്നു ഉപൎയ്യുപരി അഭിവൃദ്ധിയുണ്ടാവാൻ സകലചരാചരനിയന്താവായ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ.

ചങ്ങരംകോത കൃഷ്ണൻകൎത്താവു്

---

# *ഒരു തിരുവെഴുത്തു്

കൃഷ്ണൻ സമൎപ്പിച്ച മംഗളപത്രത്തെ പ്രീതിയോടെ സ്വീകരിക്കയും സന്തോഷിക്കയും ചെയ്യുന്നു. അവസരക്കുറവിനാൽ ഇതിന്നുമുമ്പായി മറുവടി അയപ്പാൻ സാധിക്കാഞ്ഞതിനെക്കുറിച്ചു വ്യസനിക്കുന്നു.

ഈശ്വരാനുഗ്രഹം കൊണ്ടും സ്വാമിഭക്തന്മാരായ നമ്മുടെ ജനങ്ങളുടെ പ്രാൎത്ഥനയാലും നാം വഴിക്കും ഡൽഹിയിലും വലിയ ബുദ്ധിമുട്ടുകൾ ഒന്നുംകൂടാതെ അവിടെ നടത്തേണ്ടതായ കാൎയ്യങ്ങൾ ഒക്കെയും ഒരുവിധം ഭംഗിയായിതന്നെ കഴിച്ചുകൂട്ടി സുഖമായി തിരികെ എത്തിയ സമയം കൃഷ്ണനു ഉണ്ടായിട്ടുള്ള സന്തോഷത്തെയും സ്വാമിഭക്തിയേയും ഏററവും പ്രകാശിക്കുന്നതായ ഈ മംഗളപത്രത്തെ സമൎപ്പിച്ചതുകൊണ്ടു നമുക്കു ഏററവും സന്തോഷമായിരിക്കുന്നു.

എന്നു, 1087-ാമാണ്ടു കുംഭമാസം 8-ാംനു- കുന്നിന്മേൽ ബംഗ്ലാവിൽ നിന്നും.

(തൃക്കൈവിളയാട്ടം.)

---

# जातिः।

(अनुबन्धः)

यद्यपि चातुर्वर्ण्यविभागो हिन्दुभिरेवाऽऽहृतस्तथाऽपि सन्त्येव विवाहादिविषयका निर्बन्धा यौरोप्याणामपीति ह्युपसमहारि पूर्वः प्रसङ्गः। तत्र तावद्धिन्दुदेशीयाया यौरोप्यदेशीयायाश्च जातिविवेचनप्रक्रियाया इयानितरेतरस्या विशेषः। पूर्वा श्रुतिस्मृत्याद्युपबृंहिता लौकिकनियमायत्ततयाऽभेद्येत्यध्यवसिता, परा तु परम्पराप्राप्ततत्तज्जनसमुदायाभिमानमात्राधिष्ठाना लौकिकाभिप्रायगौरवानुसारेण यथायथं भेद्या च। केचिदत्र जातिव्यवस्थाया एतादृशानुष्ठ-

---

*കൊച്ചിവലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു ചങ്ങരംകോതകൃഷ്ണൻകൎത്താവിന്നയച്ചത്.

ङ्घनीयवैदिकनियमत्वेन हिन्दुदेशे प्रख्यापनं ब्राह्मणकृतप्रतारणमात्रत्वादश्रद्धेयमभिदधते। अन्तर्भूतानामेवाऽत्र जातिप्रयोजितेषु तत्तन्नियमेषु सामुदायिकानामावश्यकानामाचारभेदानामनुल्लङ्घनेनैव जातेर्वैदिकनियमत्वं प्रत्याख्येयमिति तदाशयः। प्रयोजनेच्छया ब्राह्मणैः प्रवर्तितानां जात्याचाराणां वैदिकनियमत्वनिदानं गौरवं प्रहीयते। कथं तर्हि मन्वादयो धर्मशास्त्रप्रणेतारो जातिव्यवस्था उच्चावचाः प्राख्यापयन्निति चेत् प्रतिबन्द्या तावदिदमनुयुज्यते। किं सर्वा अपि मनुना प्रख्यापिता व्यवस्था ब्राह्मणैरद्यानुष्ठीयन्ते? प्रतिदिनमिह खल्वेतैरुल्लङ्घ्यन्ते सहस्रशस्ताः। निषिद्ध एव हि मनुना शूद्रात् प्रतिग्रहः। अद्य तु ब्राह्मणो न केवलं शूद्रादपि तु जात्या ततोऽपि निकृष्टाच्च जनाद्वित्तमादत्त एव। नीचजन्मनोऽपि धनिनोऽग्रे श्रोत्रियाग्रेसरोऽपि लालाटिकतामालम्ब्य कृताञ्जलिपुटश्चटुपटुतां प्रकटयति। यद्यपि "सहासनमभिप्रेप्सुरुत्कृष्टेनाऽऽपकृष्टजः। कट्यां कृताङ्को निर्वास्यः स्फिजं वास्यावकर्तयेत्" इत्याद्यूचुषा मनुना ब्राह्मणेन सहैकासिकामभिलषतश्शूद्रस्य तत्तादृग्दण्ड आम्नायते तथाप्यद्य ब्राह्मणः स्वयमेवापणगतो म्लेच्छेन वणिजा साकमेकमेव कटमसंशयं प्रकटमध्यास्ते। वस्तुतस्तु जातिनियमान् कथमप्यनुल्लङ्घनीयान् पश्यन्तो ब्राह्मणाश्चक्षूंष्युन्मील्य तेषु तेषु जनपदेषु नगरेषु ग्रामेषु गृहेषु चाद्यप्रवर्तमानांस्तांस्तानाचारान् निरूप्य पूर्वाचार्यानुशासनेन कियदेते विसंवदन्त इति यदि मुहूर्तमात्रं पर्यालोचयेयुस्तदैते जातिप्रयुक्तनिर्बन्धाः कालभेदाच्छिथिलीभवन्त्येवेति स्फुटं प्रतिभायात्। कल्कत्तादिषु नगरवरेषु धर्मसभायास्समाजान्तराणां चाध्यक्षाः प्रायश्शूद्रास्तदधीनवृत्तयः कायस्थाश्च ब्राह्मणाः। धर्मराज्येऽप्यत्रैव पूर्वं बहवः प्रसिद्धास्सचिवाश्शूद्रा आसन्। अद्यापि ब्राह्मणसमुदाये भूयान् भागोऽन्येषां भृत्यभूयमालम्ब्यजीविकां निर्वर्तयति। औत्तराहेषु बहवो महीसुराः सुरागोमांसविक्रयादिविविधहेयव्यवसायैरुपजीवन्ति। मनुना निषिद्धानि जातिभ्रंशकराणि विविधानि कृत्यान्याचरन्तोपि ब्राह्मणा न समुदायात् बहिष्क्रियन्ते। मानवधर्मसंहितया युगान्तराचारा एव विधीयन्ते कलियुगाचाराणां व्यवस्था तु पराशरस्मृत्युक्तरीत्येति ब्राह्मणैरेव कैश्चिन्मनुना कल्पितानां नियमानां कलावप्रामाण्यमभ्युपगम्यत एव। यौरोप्यजनैः बहुशः संसर्गादधुना खलु कल्कत्तामुम्बामद्रादिनगरवासिनां हिन्दुजनानां मध्ये जातिसङ्केतनियमाः क्रमात् प्रक्षामतां प्राप्नुवन्ति। तेषां नियमानामन्याय्यताप्रतिपादनेन तदनादरणाय जनान् प्रोत्साहयितुं कैश्चित् क्रिस्तुमतप्रवर्तकैः क्रियमाणात् संरम्भादपि न तावदीदृक्फलमुत्पद्यते। अस्मज्जनपदेऽप्यस्मिन् यौरोप्याधिष्ठितेषु तत्तन्नगरेषु जातिप्रयुक्तनिर्बन्धानां शनैश्शनैरनवधार्यमाण एव शिथिलीभावस्तावदुपलभ्यते भूयान्। यदा हिन्दुदेशे स्त्रीणां सम्प्रति दयनीयतमा स्थितिः परिष्कृतिं नीयते, यदा विद्याभ्यासादिना तासां स्वाधिकारस्य गरीयसो बोधस्सम्यग्जायते, यदा प्रेमधर्ममहिम्ना पुरुषानप्यध्यापयितुं ताभिः प्रभूयते, तदाऽऽमी जातिनियमाः कथं भवेयुरिति द्रष्टव्यं। क्रिस्तुमतप्रचारणाय प्रयतमानैः बहुभिः यौरोप्यैः जातिभेदस्तावदुन्मूलनीय इत्यैदम्पर्येणाध्यवसायः क्रियते। तेष्वेव केचित् प्रेक्षावन्तस्त्वेवमाहुः जनानामवस्थाभेदकृतं तारतम्यं तदनुरूपाश्च वृत्तयो य-

था वा लोके सर्वत्रापि विद्यन्ते तथैवास्तु नाम जातिभेदप्रयुक्तमपि तारतम्यं; जातिभेदे समुन्मूलित एव जनसमुदाये परिष्काराभिवृद्धिस्स्यादिति वादो न युक्तिसहः इति युक्तं चैतत्, यतो यौरोप्यदेशेष्वपि सन्त्येव सर्वजनसम्मतास्ते ते सामुदायिकाचारभेदा जातिभेदवदेवास्मद्देशे । न च ते कथञ्चन परिष्कारं प्रतिबध्नन्ति । राज्याधिकारिभिः नियमप्रवर्त्तनया जात्याचाराणां निषेधः कर्त्तव्य इत्यपि केचिद्वदन्ति । तदिदमत्यन्तानुचितमेव स्यात् । अस्मद्गृहेषु जातिधर्मानुरोधेन विद्यमानायाः कालक्षेपरीतेरस्मदाचारानुसारिणो विवाहक्रमस्याऽस्मदीश्वराराधनसम्प्रदायस्याऽन्यासामप्यस्मन्मर्यादानां निषेधो निरवद्यनीतिनिरतैः भारतमहाराज्याधिकारिभिर्नाऽऽरभ्येत कदाचिदपि । अहम्मतिग्रन्थिला महम्मदीयाः कियतः कालात् प्रागेतन्महाराज्यस्यैकच्छत्राधिपत्यमधिगत्याऽपि सम्प्रत्यपेतराज्या वर्त्तन्त इति यत्तस्य निमित्तं तेषामस्मज्जातिधर्मनिर्मूलने जातस्संरम्भ एव । किं किं न कष्ट मन्वभावि तदा केरळीयैर्जनैर्निष्करुणानिरङ्कुशतुरुष्ककदर्थ्यमानैः । यदि तदात्वे धर्मराज्याधिपतिना कुलशेखरमहाराजेन वर्णाश्रमधर्मसंरक्षणप्रतिभुवा नाऽऽभावि तदा भार्गवक्षेत्रमिदं कथमभविष्यदिति न शक्यते वक्तुं । यद्यपि तत्तादृश्यातुरता न कदाप्याधुनिकभारताधिकारिभिराचर्येत् तथापि केषाञ्चिदन्याय्यानामाचाराणां निषेधं कुर्वत एव ते । स्त्रीणां [illegible]मीतैर्भर्तृभिस्सह चितारोपणं तैर्न्यषेधि । यदा स्त्रियः स्वयमेव पतिव्रताधर्ममनुरुन्धाना बन्धुभिर्निवारिता अपि भर्तॄनन्वमुमूर्षन्स्तदा तादृशाचारस्य निषेधो नाऽत्यावश्यकतयाऽभिमतोऽभूत् । यदा तु भर्तृदायादैस्तदीयधनसम्पादनलोभाद्यसदुद्देश्यप्रेर्यमाणैः स्त्रियो निर्बन्धेन चितायामारोपितास्तदा सदारुण आचारोऽवश्यनिषेध्य एवाऽऽसीत् । एवं स्वकीयराज्यतन्त्रव्यवस्थापितनीत्यविरोधेनैव भारतीयराज्यभारधुरीणैरन्याय्यानामन्येषामपि जात्याचाराणां निषेधः करणीयः । हिन्दुदेशीयासु स्वप्रजासु यदि कश्चित् जनो हीनजातिरिति कृत्वाऽन्यैः कदर्थ्यते तदा राज्याधिकारिभिः प्रदेयमेव तस्याऽभयं । पूर्वकाले हि श्वपचैः प्रतोळीषु चरद्भिः स्वसामीप्यज्ञापनाय काचन घण्टा हस्ते नेयेति निर्बन्धोऽभूत् । चतुस्सप्तति पदान्तरे तदवस्थितिप्रसक्तौ ब्राह्मणैः सचेलस्नानमाचरणीयमासीत् । शूद्रोऽपि श्वपचस्य समीपागमनं न सम्मन्यते । एवमत्यन्तनिकृष्टतया गणितोऽपि श्वपच इतरजननिर्विशेषमेव राज्याधिकारिभिः न संरक्षितश्चेत्तस्य का पुनर्गतिः ? यद्यस्मिन् विषये राज्याधिकारिभिरौदासीन्यमालम्ब्येत तर्हि निष्पक्षपातं सर्वजनरक्षणाय प्रवृत्ता तन्नीतिर्व्याहतैव स्यात् । अत एव ह्यत्रापि धर्मराज्ये भारतीयमहाराज्यप्रवर्त्यमानतत्तत्परिष्कारप्रकारान् सम्प्रत्यनुकुर्वाणे महाराजनियोगादखिलजनोपयोगोपयिकेषु राजपथेषु हीनजनानां साधारणं गतागतमनुमन्यते । अथाऽपि हीनजातयः प्रायोऽत्र स्वयमेव दूरीभूयोत्कृष्टजातीनां प्रदिशन्त्येव मार्गं ॥

(शिष्टमग्रे)

केरळवर्मा, सि. एस्. ऐ.

# വാക്യതത്വം

ആയുസ്സ് പരിമിതമാണ്. പഠിപ്പാനുള്ള വിഷയങ്ങളോ അസംഖ്യം. സത്തായിട്ടുള്ളതു നോക്കി പഠിച്ചാൽ എളുപ്പത്തിൽ ഫലമനുഭവിക്കാം. പന്തീരാണ്ടു ശാസ്ത്രം പഠിച്ചാലുണ്ടാകുന്ന വ്യുൽപത്തി ഈ ലളിതപുസ്തകം വായിച്ചാൽ സിദ്ധിക്കും. വെറുതെ കണ്ണിക്കുണ്ടു. ഇതിലെ സംസ്കൃതവാചകങ്ങൾ വളരെ സുഗമങ്ങളാണ്.

വില അണ 6; കാലിക്കോബൈണ്ട് 12-ണ.

---

# രസികരഞ്ജിനി

ഈ മാസികയുടെ താഴെ നമ്പ്ര് ചേൎക്കുന്ന ലക്കങ്ങൾ ഇവിടെ വില്പനയ്ക്കു തയ്യാറുണ്ടു. ലക്കം ഒന്നിന്നു വില രണ്ടണമാത്രം. തപാൽക്കൂലി പുറമെ.

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി-പി-യായി അയക്കുന്നതാണ്.

| | |
|---|---|
| പുസ്തകം 1 | ലക്കങ്ങൾ 2, 3, 4, 6, 7. |
| പുസ്തകം 2 | 2, 3, 4, 5, 6, 7, 8, 9, 10, 11, 12. |
| പുസ്തകം 3 | 3, 4, 7, 8, 12. |
| പുസ്തകം 4 | എല്ലാലക്കങ്ങളും |
| പുസ്തകം 5 | 1, 2, 3, 4, |

---

സ്കൂൾ പുസ്തകങ്ങൾ.

നീതിമാല 1-ാം വാല്യം 0-1-2    ടി 2-ാം വാല്യം 0-1-10.

കൊച്ചി ഭൂമിശാസ്ത്രം 0-3-9

മേൽവിലാസം—മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ്, തൃശ്ശിവപേരൂർ.

---

# അറിയിപ്പ്

'മംഗളോദയം' മാസികയുടെ വരിപ്പണം പിരിപ്പാനും മറ്റുമായി കമ്പനി വക ഏജന്റായി നിശ്ചയിച്ചിരുന്ന കോതകുറിശ്ശി ടി. എസ്. സുബ്രഹ്മണ്യയ്യർ ഏജന്റു സ്ഥാനത്തിൽ നിന്നൊഴിഞ്ഞിരിക്കുന്നു. മഞ്ഞപ്രഗ്രാമം എൻ. വെങ്കിടസുബ്രഹ്മണ്യയ്യരെ കമ്പനി ഏജന്റായി നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു വരിസംഖ്യ, ഷെയറുവക പണം മുതലായവ പുതിയ ഏജന്റിന്റെ പക്കൽ കൊടുക്കേണ്ടതാണെന്നു എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ്, തൃശ്ശിവപേരൂർ.

# മംഗളോദയം

**വരിസംഖ്യ**

തപാൽക്കൂലി അടക്കം

ഒരു കൊല്ലത്തേയ്ക്കു മുൻകൂർ ക. 2-8-0
ആറുമാസത്തേയ്ക്കു ,, ക. 1-6-0
ഓരാപ്രതിക്കു് ,, 0-4-0

വി- പി- കമീഷൻ പുറമെ.

**പരസ്യക്കൂലി**

വരി ഒന്നുക്കു് 0-3-0

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകനിരക്കു നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീത്തു രശീതി വാങ്ങേണ്ടതാണ്.

മാസിക സംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവർക്കു വരുന്ന മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്രുകൂടി കുറിച്ചാൽ ഉടൻ മറുവടി അയപ്പാൻ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതിരുന്നാൽ 15 ദിവസത്തിനകം അറിവു തരേണ്ടതാകുന്നു.

മാനേജർ.

---

# മംഗളോദയംകമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

**ഡയറക്ടന്മാർ**

1 മഹാമഹിമശ്രീ കൊച്ചി 11-ാംകൂർ കേരളവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു്
2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാട് അവർകൾ
3 ,, വടക്കിനിയേടത്തു കിരാങ്ങാട്ടു മനയ്ക്കൽ ശ്രീധരൻ ജാതവേദൻ നമ്പൂതിരിപ്പാട്
4 ,, സി. ടി. അവണത്തിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,
5 ,, കൂറൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,
6 ,, ടി. ഐ. എം. പൊറമത്തൻ നമ്പൂതിരി ,,
7 ,, പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ ,,
8 മ-രാ-രാ- ചങ്ങരംകോത കൃഷ്ണൻ കർത്താവ് ,,
9 ,, ഡാക്ടർ ടി. സി. കൃഷ്ണമേനോൻ ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി, ഷെയർ 1-ക്കു 10ക വീതം 3000 ഷെയറിൽകൂടി 30000 ക. മൂലധനമായി ഏർപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം തീറുവാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലും കൂടി എല്ലാ തരത്തിലുമുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും കൃത്യത്തിനും നടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നുപുറമെ ദേശമംഗലത്തുനിന്ന ബ്രഹ്മശ്രീ എ- കെ- ടി- കെ- എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽനിന്നു ഏറെറടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂർവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി-കമ്പനി മാനേജർക്കു അറിയിച്ചാൽ ഫാറങ്ങൾ അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളു.

മാനേജർ

# ൧൦൯൭ മിഥുനം

# മംഗളോദയം

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക

പുസ്തകം 4
ലക്കം 8

## വിഷയങ്ങൾ





കേരളകല്പദ്രുമം അച്ചുകൂടം
മംഗളോദയം കമ്പനി, ക്ലിപ്തം,
തൃശ്ശിവപേരൂർ

വരിസംഖ്യ
2—8—0

ഇംഗ്ലീഷിൽ പരിജ്ഞാനമില്ലാത്തവൎക്ക്

തിങ്കളാഴ്ചതോറും തൃശ്ശൂർനിന്നും ടി. എൻ. വൈദ്യീശപരയ്യർ പരസ്യപ്പെടുത്തുന്ന

# ലോകപ്രകാശം

പോലെ ഇത്ര ഉപയോഗമുള്ള പത്രങ്ങൾ കാണുന്നതല്ല.

ലോകം മുഴുവനുമുള്ള സകല വൎത്തമാനച്ചുരുക്കങ്ങളും പുതിയ കമ്പിവാൎത്തകളും മററും ഇതിൽ കാണാവുന്നതാണ്. പത്രം കാണ്മാൻ ഇച്ഛിക്കുന്നവർ രണ്ടര അണക്കു തപ്പാൽമുദ്രയോ അഞ്ചൽമുദ്രയോ മാനേജൎക്കയച്ചാൽ ഉടൻ കിട്ടും. കൊല്ലത്തേക്കു വരിസംഖ്യ 4ക 8ണ മാത്രം. പരസ്യക്കൂലിയും മററും മാനേജരോടപേക്ഷിക്കേണ്ടതാണ്.

ഒരു കൊല്ലത്തെ വരിസംഖ്യ കൊടുക്കുന്നവൎക്ക് സ്ഥലപുരാണത്തിന്റെ സംഗ്രഹമായ 'ശ്രീവില്വാദ്രിമാഹാത്മ്യം' പകുതിവിലെ (ഒന്നര അണക്കു) മാനേജർ കൊടുക്കുന്നതാണ്.

---

# പുത്രോൽപാദനവിധി

പരിഷ്കരിച്ച രണ്ടാംപതിപ്പ് അച്ചടിച്ചു വില്പാൻ തയ്യാറായിരിക്കുന്നു.

'നാപുത്രസ്യഹി ലോകോസ്തി.' അതായതു 'പുത്രനില്ലാത്തവന്നു ഗതിയില്ല' എന്നാണ് ശ്രുതിവാക്യം. സന്തതിയുണ്ടായാൽതന്നെ ദീൎഘായുസ്സും ആരോഗ്യവും സൌന്ദൎയ്യവും ഉള്ള പുത്രന്മാരുണ്ടായാൽ മാത്രമേ ഇഹലോകത്തിൽ ആനന്ദമുള്ളു. മനോരഥാനുരൂപമായ സന്താനമുണ്ടാവാനുള്ള മാൎഗ്ഗങ്ങൾ ഈ പുസ്തകത്തിൽ വിശദമായി വിവരിച്ചിരിക്കുന്നു. രണ്ടാംപതിപ്പിൽ മരുന്നുകളേയും മററും വിവരിക്കുന്ന ഒരു ടിപ്പണം എഴുതിച്ചേൎത്തിട്ടുണ്ട് — വില 8ണ.

---

ശ്രീമേല്പുത്തൂർ നാരായണൻ നമ്പൂരിയുടെ സംസ്കൃതകൃതികൾ

ദേവീമാഹാത്മ്യം (നാരായണീയം) വില 0-4-0

പാൎവ്വതീവിരഹം 0-2-0

---

ചെറിയ

# *മുഹൂൎത്തപദവി

ബാലശങ്കരം, വരദീപികാ, തമ്പ്രാക്കളുടെ ഭാഷാ മുതലായ വ്യാഖ്യാനഗ്രന്ഥങ്ങളിലെയും ആചാരസംഗ്രഹം, കാലദീപിക മുതലായ മൂലഗ്രന്ഥങ്ങളിലെയും സാരങ്ങളെ ക്രോഡീകരിച്ചും സദാചാരത്തെ ആസ്പദമാക്കി അനേകം ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളിൽനിന്നും എഴുതീട്ടുള്ളതും എടുത്തു ചേൎത്തിട്ടുള്ള സന്ദൎഭോചിതങ്ങളായ പ്രമാണശ്ലോകങ്ങളോടും കോഴിശ്ശേരി രാമൻനമ്പൂതിരി അവൎകളുടെ അവതാരികയോടും പുലിയ്യൂർ പി. എസ്സ്. പുരുഷോത്തമൻപോററി അവൎകളുടെ 'സൎവ്വാൎത്ഥബോധിനി' എന്ന ഭാഷാവ്യാഖ്യാനത്തോടും കൂടിയത്. വില രണ്ടുറുപ്പിക മാത്രം. തപാൽക്കൂലി പുറമേ.

മേൽവിലാസം — മാനേജർ, മംഗളോദയം കമ്പനി ലിമിററഡ്; തൃശ്ശിവപേരൂർ.

* ഇതിനു പത്തിനു രണ്ടുവീതം കമ്മീഷ്യൻ കൊടുക്കുന്നതാണ്.

# മംഗളോദയം

## ൧൦൮൭

| പുസ്തകം ൪ | മിഥുനം | ലക്കം ൮ |
|---|---|---|


### മംഗളം.

നെഞ്ചിൽ ചിന്തിക്കകൊണ്ടും പെരുകിനപരിതാപങ്ങളാകെക്കളഞ്ഞും
ചഞ്ചന്മെയ്യിൽ കെടാതെ തെളിയുമൊളിയെഴും മിന്നലെങ്ങും വളഞ്ഞും
തഞ്ചംനൊക്കിക്കളിന്ദാത്മജയുടെ കരവുക്കഞ്ഞു നീലക്കടമ്പിൽ-
ത്തുഞ്ചത്തമ്പുന്നകൊണ്ടൽ പുതുമമമസദാ കാണുമാറാകവേണം.

# ശ്രദ്ധ

മനുഷ്യൎക്ക് വളരെ പ്രിയമായോ, ദുർല്ലഭമായോ ഇരിക്കുന്ന വല്ലകാൎയ്യങ്ങൾ പ്രവൎത്തിക്കുമ്പോഴും വാക്കുകൾ പറയുമ്പോഴും മററും, മനസ്സിരുത്തി, (അതാൎയ്യ് ബുദ്ധിയിൽ അന്യവിഷയങ്ങളെ പ്രവേശിപ്പിക്കാതെ; ഏതുപ്രവൃത്തി ചെയ്യുന്നുവോ അതിനെമാത്രം ആലോചിച്ചു കൊണ്ട്) ചെയ്യണം, പറയണം, കേൾക്കണം എന്നിങ്ങിനെ പറയേണ്ടുന്ന ഘട്ടങ്ങളിൽ സാധാരണയായി ചിലർ; ശ്രദ്ധവെച്ചു ചെയ്യണം, ശ്രദ്ധവെച്ചുപറയണം, ശ്രദ്ധവെച്ചുകേൾക്കണം, എന്നിങ്ങിനെ "ശ്രദ്ധ"എന്ന പദത്തെ ചേൎത്തുപറയാറുണ്ടല്ലൊ. ഈ ശ്രദ്ധയെന്നാലെന്ത്? അത് എത്ര വിധം? എവിടെയുണ്ട്? അതുകൊണ്ടുള്ള ഫലമെന്ത്? എന്നും മററും നാം ഇവിടെ അല്പം ആലോചിച്ചുനോക്കുക.

ശ്രദ്ധയെന്നാൽ; മനസ്സ് ഏകവിഷയരൂപമായി പരിണമിക്കുകയാണ് എന്നു ചുരുക്കത്തിൽ ഒരൎത്ഥം പറയാവുന്നതാകുന്നു. ബുദ്ധിയുള്ള മനനരൂപത്തിന്റെ മറെറാരു പൎയ്യായമാണ് 'ശ്രദ്ധ'എന്നും പറയാം. ശ്രദ്ധയോടെ പ്രവൎത്തിക്കുന്ന മിക്കകൎമ്മങ്ങളും ഫലാനുഭവങ്ങളായിത്തീരാവുന്നതാകയാൽ, മാനസികമായ ഒരു ഫലദാതൃത്വശക്തിയാണ് "ശ്രദ്ധ" എന്നുപറയുന്നതിലും യുക്ത്യാഭാസമുണ്ടെന്നു തോന്നുന്നില്ല. "ആഗ്രഹദാതാസമസ്തേശ്വരൻപരമാത്മാ" എന്നുള്ളവാക്യം കൊണ്ട്, സകല ജഗദന്തൎയ്യാമിയായിരിക്കുന്ന പരമാത്മാവു (ഈശ്വരൻ) ആരെന്തിനെ ആഗ്രഹിക്കുന്നുവോ ആ ആഗ്രഹത്തിങ്കലെ ശ്രദ്ധാധിക്യത്തെ അ

നുസരിച്ച അവനു ഫലദാനം ചെയ്യുന്നവ
നാകുന്നു; എന്നുവെച്ചാൽ:—നാംഏതുകാൎയ്യ
ത്തിന്നുവേണ്ടി നിരന്തരമായ ശ്രദ്ധയോടെ
ഉത്സാഹിക്കുന്നുവോ ആകാൎയ്യം അചിരേണ
സാധിക്കുന്നതിന്നു ദൈവാനുഗ്രഹം ഉണ്ടാ
കാതെ വരികയില്ല എന്നാകുന്നു. ഇത്കൊ
ണ്ട് ശ്രദ്ധയെന്നത് "ഫലകാംക്ഷ" എന്നസി
ദ്ധിക്കുന്നുണ്ട്. ഇതിനെ അമരസിംഹനും
പിൻതാങ്ങുന്നില്ലെന്നില്ല. 'ശ്രദ്ധാസംപ്രത്യ
യഃസ്പൃഹാ' എന്നുള്ള ഗ്രന്ഥശകലത്തിൽ ശ്ര
ദ്ധാശബ്ദപൎയ്യായമായി സ്പൃഹാശബ്ദത്തെ വി
ധിച്ചുകാണുന്നതുകൊണ്ടുതന്നെ മേൽപറ
ഞ്ഞ സംഗതി വ്യക്തമാകുന്നുണ്ടല്ലൊ. എ
ന്നാൽ ശ്രദ്ധയ്ക്ക് കേവലം "കാംക്ഷ" എ
ന്നുപറഞ്ഞാൽ മതിയെന്നു തോന്നുന്നില്ല.*
"ശ്രദ്ധേവസാക്ഷാദ്വിധിനോപപന്നാ" എ
ന്നു രഘുവംശത്തിൽ കാളിദാസൻ പറ
ഞ്ഞത് നോക്കുക. ഇതിൽ ശ്രദ്ധയെന്ന
തിന്നു ആസ്തിക്യബുദ്ധിയെന്നാണ് അൎത്ഥം
പറഞ്ഞുവരുന്നത്. ആസ്തിക്യമെന്നാൽ;
ഈശ്വര സൽഭാവം. ഇതുകൊണ്ട് ഈശ്വ
രസൽഭാവത്തോടുകൂടിയ ബുദ്ധിയാണ് ശ്ര
ദ്ധ എന്നു കാണുന്നതിനാലും, മാനസികത
ത്വങ്ങളെ വിവരിക്കുന്ന ചില ഗ്രന്ഥങ്ങളിൽ,
ഇച്ഛാ ഭക്തി ശ്രദ്ധാ എന്നിങ്ങിനെ പ്രയോ
ഗം കാണുന്നതിനാലും ഇച്ഛയേക്കാൾ ഉൽ
കൃഷ്ടത ഭക്തിക്കുണ്ടെന്നും അതിനേക്കാൾ ഉ
ൽകൃഷ്ടത ശ്രദ്ധയ്ക്കുണ്ടെന്നും സിദ്ധിക്കുന്നുണ്ട്.
ഇതിനെത്തന്നെ "ശ്രദ്ധയോടുംകൂടെ വാരി
കയെന്നാകിലും ഭക്തനായുള്ളവൻ തന്നാല
തിപ്രിയം" എന്നുള്ള രാമായണത്തിലെ വാ
ക്യം ബലപ്പെടുത്തുന്നുമുണ്ട് (ഭക്തനായിട്ടുള്ള
വൻ ശ്രദ്ധയോടുകൂടിത്തരേണമെന്നു പറയു
മ്പോൾ ഭക്തിയേക്കാൾ വൈശിഷ്ട്യം ശ്ര
ദ്ധയ്ക്കുണ്ടെന്നു സ്പഷ്ടമാണല്ലൊ.) ഇതെല്ലാം
കൊണ്ടും "ശ്രദ്ധ" എന്നപദത്തിന്നു മുമ്പു
പറഞ്ഞ "മാനസികമായ ഒരു ഫലദാതൃത്വ
ശക്തി" എന്നോ, ഈശ്വരസൽഭാവത്തോ
ടു കൂടിയ ബുദ്ധിയുടെ വിഷയാനുരോധേന
യുള്ള "ഏകാഗ്രത" എന്നോ അൎത്ഥം വി
ചാരിക്കുന്നതിന്നു അധികഭാഗവും യുക്തി
സഹായിക്കുന്നുണ്ട്. അതിന്നുപുറമെ 'ശാസ്ത്ര
സ്യ ഗുരുവാക്യസ്യ "സത്യബുദ്ധ്യവധാര
ണം" സാ ശ്രദ്ധാ കഥിതാ സത്ഭിൎയ്യയാവസ്തൂ
പലഭ്യതേ' എന്നിങ്ങിനെയുള്ള വിവേക
ചൂഡാമണിയിലെ പദ്യവും ഉണ്ടു
ല്ലൊ.

ഈ ശ്രദ്ധയെന്നത് ബ്രഹ്മസൃഷ്ടങ്ങളാ
യ സകല ജീവികളിലും തത്തദനുരൂപേ
ണ ഏറക്കുറയെ കണ്ടുവരുന്നതിനാൽ "പ്ര
കൃതിപ്രേരകം" എന്ന ഒരവസ്ഥ ഇതിന്നു
ണ്ടെന്നും ഊഹിക്കാവുന്നതാണ്. വിവേക
രഹിതങ്ങളായ പശ്വാദികളിൽ പോലും ചി
ലപ്പോൾ കാണപ്പെടുന്ന ശ്രദ്ധാധിക്യം ഏ
വനൊരുത്തന്റെ ഹൃദയത്തെ വിസ്മയിപ്പി
ക്കയില്ല? ഒരു പശു പ്രസവിച്ചു, ഉടനെ അ
തിന്റെ ശിശുവോടുള്ള ശ്രദ്ധ നിമിത്തം
അതിനെപ്പിരിഞ്ഞു അകലെപ്പോകയില്ല.
അഥവാ പോയെങ്കിൽതന്നെ ആരെങ്കിലും
ആ പശുവിന്റെ അടുക്കൽ നിന്നു പശുക്കു
ട്ടിയുടെ ശബ്ദത്തിന്നു സാമ്യമുള്ള ശബ്ദം പുറ
പ്പെടുവിക്കുന്നതായാൽ മേഞ്ഞുകൊണ്ടിരി
ക്കുന്ന പശു ഉടനെ അത്യുൽകണ്ഠമായി ത
ന്റെ വക്ത്രത്തിലിരിക്കുന്ന തൃണത്തെ അ
നക്കാതെവെച്ചുകൊണ്ട് ചെവികൂൎപ്പിച്ചു
കഴുത്തുയൎത്തിയുംകൊണ്ട് ആശബ്ദത്തെ ശ്ര
ദ്ധിക്കും. അതു തന്റെ ശിശുവിന്റെ ശബ്ദ
മല്ലെന്നു അറിഞ്ഞാൽ മാത്രമേ ആ പശു
വീണ്ടും മേയുവാൻ തുടങ്ങുന്നുള്ളൂ. "നിശ
മ്യതന്ദ്യധ്വനിമുൽകൎണ്ണാ ഖില്ലനാപാശാൽ

* അമരസിംഹനും അങ്ങിനെ അഭിപ്രായമു
ണ്ടെന്നല്ല.

ശുതസ്യ കിന്ത്യ: വത്സാനപി സ്വാനവേക്ഷ്യ ഗാവസ്സസംഭ്രമം നിർയ്യുരാലയേഭ്യ:" എന്നുള്ള ശ്രീകൃഷ്ണവിലാസത്തിലേ ശ്ലോകം കൊണ്ടു, തിൎയ്യഗ്യോനിജങ്ങളായ പശുക്കളുടെ ശ്രദ്ധയ്ക്കുള്ള ദാർഢ്യം നല്ലവണ്ണം വെളിപ്പെടുന്നുണ്ടല്ലൊ. പിന്നെവിശേഷജ്ഞാനസമ്പന്നന്മാരായ മനുഷ്യരുടെ ശ്രദ്ധയ്ക്കുവരുത്താവുന്ന ദാർഢ്യം നമുക്ക അനുമാനിക്കാവുന്നതുമാണ്.

മേൽപ്രകാരമിരിക്കുന്ന ശ്രദ്ധയെ സഹജയെന്നും അഭ്യാസജയെന്നും രണ്ടായി വിഭാഗിക്കാം. ഇതിൽ സഹജയെന്നത്; മറ്റുയാതൊരാളുടേയും ഉപദേശം കൂടാതെ പ്രകൃത്യാ സിദ്ധിക്കുന്നതാണ്. ഇതിന്നു അനേകം ഉദാഹരണങ്ങൾ പറവാനുണ്ടെങ്കിലും അതൊക്കയും എടുത്തുകാണിച്ചു സ്ഥലം മുടക്കേണമെന്നു വിചാരിക്കുന്നില്ല. എങ്കിലും എല്ലാവൎക്കും എളുപ്പത്തിൽ അറിവാൻ കഴിയുന്നതും അഥവാ ചിലൎക്ക അനുഭവപ്പെട്ടതുമായ ഒരു സംഗതിയെ എടുത്തുകാണിക്കാം. ജനനാൽതന്നെ ചെവികേൾക്കാതെയും യാതൊന്നും സംസാരിക്കുവാൻ ശീലിക്കാതെയുമിരിക്കുന്ന ഒരുവന്നു ബാല്യം വിട്ടു യൌവനദശയുടെ ആരംഭത്തോടുകൂടെ മന്മഥവികാരവും ഹൃദയത്തിൽ ആവിൎഭവിക്കുന്നു. മദനനാടകത്തിന്റെ കൂത്തരംഗമായ മല്പാക്ഷീനിവഹത്തെക്കാണുമ്പോൾ അവന്റെ കണ്ണുകൾക്കും മുഖത്തിന്നും മറ്റും ഉണ്ടാവുന്ന ആനന്ദഭാവം കൊണ്ടും കരചരണാദികളാൽ കാണിക്കപ്പെടുന്ന ചില ഗോഷ്ഠികളെക്കൊണ്ടും തദ്വിഷയകമായി ഒരു വിചാരം അവന്റെ ഉള്ളിലുണ്ടെന്നു നമുക്ക ഊഹിക്കാം. ഈ വിചാരത്തിന്നു ദാർഢ്യം വരുമ്പോൾ അതിന്നാണ് സഹജയായശ്രദ്ധയെന്നു പറയപ്പെടുന്നത്. (ഇതുപോലെ മററനേകവിധചിന്തകളും ക്രമേണ ശ്രദ്ധയായി പരിണമിക്കുന്നുണ്ട്.) ഇതിലേക്ക, അന്ധനോ, ബധിരനോ മാത്രമല്ല പൌരാണികന്മാരും ആധുനികന്മാരുമായ അനേകം നായികാനായകന്മാരും ദൃഷ്ടാന്തങ്ങളാണ്. അന്യന്മാരുടെ ഉപദേശം നിമിത്തവും ഏറെക്കാലമുള്ള പരിചയത്താലും ഉണ്ടാകുന്ന "ചിത്തൈകാഗ്രത്"യ്ക്കാണ് അഭ്യാസജയായശ്രദ്ധ, എന്നു പേർ കൊടുത്തിട്ടുള്ളത്.

മേൽപറഞ്ഞ രണ്ടുവിധമുള്ള ശ്രദ്ധകളേയും അതുകളുടെ വിഷയങ്ങളെ അനുസരിച്ചു ശുദ്ധ, മലിന, എന്നിങ്ങിനെയുള്ള ഈ രണ്ടു അവാന്തരഭേദങ്ങളോടുകൂടിയും വിഭജിക്കാം. അതുകളിൽ ശുദ്ധശ്രദ്ധയ്ക്കു, സൽക്രിയകളും മലിനശ്രദ്ധക്ക അസൽക്രിയകളും വിഷയങ്ങളാകുന്നു. അസൽക്രിയാവിഷയികിയായ മലിനശ്രദ്ധ, കാരാഗൃഹവാസം മുതലായ അനേകകഷ്ടഫലങ്ങളേയും പിന്നെയും പിന്നെയുമുള്ള ജനനാദിക്ലേശത്തേയും ദാനം ചെയ്യുന്നതാകുന്നു. സൽക്രിയാവിഷയികിയായ ശുദ്ധശ്രദ്ധയാകട്ടെ, ഇഹത്തിങ്കലുള്ള സകല സുഖങ്ങൾക്കും കാരണമായിത്തീരുന്നു എന്നു മാത്രമല്ല; അപ്രതിമമായ ബ്രഹ്മാനന്ദാനുഭവത്തെയും ജന്മാഭാവത്തേയും പ്രദാനം ചെയ്യുന്നതുമാകുന്നു.

അതുകൊണ്ടു സൎവരും സദ്വിഷയികിയായ ശുദ്ധശ്രദ്ധയെ അഭ്യസിച്ചു അനശ്വരമായ സുഖത്തെ അനുഭവിക്കുവാൻ ജാഗരൂകന്മാരായിരിക്കേണ്ടതാണ്. സൎവജ്ഞശിരോമണിയായിരിക്കുന്ന ദൈവം അതിന്നായി അനുഗ്രഹിക്കുമാറാകട്ടേ എന്നു പ്രാൎത്ഥിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

# പൌരസ്ത്യപ്രബോധനം

പൌരസ്ത്യപ്രബോധനം എന്നത് എന്താണെന്ന് വിവരിച്ചു പറയണമെന്നു ഞാൻ വിചാരിക്കുന്നില്ലാ. ആദിത്യദേവൻ ഉദിച്ചുയൎന്നുകൊണ്ടിരിക്കവെ സൂൎയ്യപ്രകാശം ഇന്നതാണെന്നു വാക്കുകൾകൊണ്ടു പറഞ്ഞറിയിച്ചിട്ടാവശ്യമില്ലല്ലൊ. അടച്ചിരിക്കുന്ന ദൃഷ്ടികളെക്കൂടി അരുണകിരണങ്ങൾ തങ്ങളുടെ സാന്നിദ്ധ്യത്തെ അറിയിക്കുന്നതുപോലെ, ലോകഗതിയിൽ മനസ്സുവെക്കാത്ത ഒരാൾക്കുകൂടി എന്തെന്നില്ലാത്ത ഒരു ചലനം പൂൎവ്വദേശങ്ങളിൽ ഇപ്പോൾ പ്രചരിക്കുന്നുണ്ടെന്നു സമ്മതിക്കാതെ കഴികയില്ല. കേവലം അപ്രശസ്തമായിരുന്ന ജാപ്പാനും റഷ്യയും തമ്മിലുണ്ടായ യുദ്ധത്തെ പററി ആരാഞ്ഞറിഞ്ഞ് അതിൻെറ ഫലത്തെക്കുറിച്ചു സന്തോഷിക്കാതിരുന്ന പൌരസ്ത്യരുണ്ടോ? ആ മഹാസംഭവം നടക്കുന്നകാലത്തു് വിദ്യാഭ്യാസംതൊട്ടു തളിച്ചിട്ടില്ലാത്ത കൎഷകന്മാർ, കൈത്തൊഴിലുകാർ എന്നു വേണ്ട, ബാലന്മാരും തെരുവീഥിയിൽ അലഞ്ഞുനടക്കുന്ന ഭിക്ഷക്കാർ പോലും ആ കലഹത്തെക്കുറിച്ച് ജിജ്ഞാസകാണിക്കയും, പൌരസ്ത്യരാണെന്നുള്ള ഏകകാരണംകൊണ്ടു തന്നെ ജാപ്പാൻകാരോട് സ്നേഹവും അനുകമ്പയും ഭാവിക്കയും ചെയ്തിരുന്നില്ലെ? അനേകശതവൎഷങ്ങളായി മങ്ങി മയങ്ങിക്കിടന്ന ചീനാ സാമ്രാജ്യംപെട്ടന്നു ഒരു ചേതനസത്വം തന്നെ എന്നു കാണിക്കാൻ തുടങ്ങിയ സ്ഥിതി ഏതൊരു ഭാരതീയനാണു ഉൾകണ്ഠയോടുകൂടി കേട്ടിട്ടില്ലാത്തതു? ചീനാക്കാൎക്കു ഒരേയടിയായി പൊതുജനാധിപത്യം സിദ്ധിച്ചതിൽ അവരോടുകൂടി ആഹ്ളാദിക്കാത്തവരാർ? ഈ കഴിഞ്ഞ എട്ടു പത്തു വൎഷങ്ങൾക്കിടയിൽ ഇന്ത്യയിൽ നടന്ന കോലാഹലങ്ങൾ പരക്കെ വ്യാപിച്ചിരിക്കുന്ന ഒരു ഉണൎച്ചയുടെ ചിഹ്നങ്ങളല്ലെങ്കിൽ പിന്നെയെന്താണ്? ഇന്ത്യാഗവൎമ്മേണ്ടിൽ നിന്നു ഇക്കഴിഞ്ഞ കിരീടധാരണത്തെ സംബന്ധിച്ച് ഇന്ത്യാസിക്രട്ടറിയുടെ സംവദത്തിനായി അയച്ച ആ സുപ്രസിദ്ധമായ സാധനത്താൽ നിൎദ്ദേശിക്കപ്പെട്ടിരിക്കുന്ന ഭരണോദ്ദേശ്യംഗവൎമ്മേണ്ടിൽനിന്നും ഭാരതീയ പ്രബോധനത്തെ വകവെച്ചിട്ടുണ്ടെന്നുള്ളതിനു ഒരു വലിയ തെളിവല്ലെ? വിശേഷിച്ചു, പൌരസ്ത്യമഹിളാസാമ്രാജ്യത്തിൽ ശോഭിക്കുന്നതായി കാണുന്ന ക്ഷോഭം ഈ പ്രബോധം സമുദായത്തിൻെറ ഉൾഭാഗങ്ങളിലും ഗാഢമായിത്തട്ടീട്ടുണ്ടെന്നു ദൃഢപ്പെടുത്തുന്നില്ലേ?

ഇപ്രകാരമെല്ലാമിരിക്കുന്ന ഈ ഗംഭീര വിഷയത്തെ അനുരൂപമായ വിധത്തിൽ ഉപന്യസിക്കണമെങ്കിൽ ഇതുപോലെയുള്ള അഞ്ചോ പത്തോ ലേഖനങ്ങൾകൊണ്ടേ സാധിക്കൂ. അതിനാൽ ഈ പ്രബോധനത്തിൻെറ സ്വഭാവത്തെപ്പററി മാത്രം രണ്ടു വാക്കു പറയേണമെന്നെ തല്ക്കാലം ഉദ്ദേശിച്ചിട്ടുള്ളു. പൌരസ്ത്യദേശങ്ങളിൽ കാണുന്ന ദൈവികമായ ചലനം എന്തെല്ലാം ശക്തികളിൽ നിന്നു ആവിൎഭവിച്ചിട്ടുള്ളതെന്നു തല്ക്കാലം ഒരന്വേഷണം നടത്തണമെന്നു വിചാരിക്കുന്നില്ലാ. എന്നാൽ അതിൻെറ സ്വഭാവത്തെ വ്യക്തമാക്കുന്നതിനു മാത്രം ആവശ്യമെന്നു തോന്നുന്ന കാരണങ്ങളെക്കുറിച്ചു അവിടവിടെ കുറഞ്ഞൊന്നു പറഞ്ഞേക്കാം

നം മതി. ഈ ഉണർച്ചയെ യൂറോപ്പ് ചരിത്രത്തിൽ ഓരോ സന്ദർഭത്തിൽ ഉൽഭവിച്ചുവ്യാപിച്ച് പരിഷ്കാരോന്മുഖങ്ങളായി പരിണമിച്ചിട്ടുള്ള മഹത്തായ ചലനങ്ങളുമായി ഉപമിക്കാറുണ്ട്. എന്നാൽ ക്രിസ്ത്വാബ്ദം ൧൫-ം ൧൬-ം നൂററാണ്ടുകളിൽ യൂറോപ്പിൽ ഉണ്ടായ റനൈസൻസും (Renaissance) അതിൽ പിന്നട് ഒന്നു രണ്ടു ശതവർഷങ്ങൾ കഴിഞ്ഞിട്ടുണ്ടായ റിഫോർമേഷൻ (Reformation) എന്ന മതപരിഷ്കാരവും, പിന്നേ അത്രയും കാലം കഴിഞ്ഞിട്ട ഗുണപ്രദങ്ങളായ അനവധി ഫലങ്ങൾക്കടിസ്ഥാനമായതും ഫ്രഞ്ച്റവല്യൂഷൻ (French Revolution) എന്നരൂപത്തിൽ മൂർത്തീകരിച്ചതും യൂറൊപ്പു ഖണ്ഡത്തെ ഒട്ടുക്ക ഒന്നു ഇളക്കി മറിച്ചതും ഗംഭീരവുമായ ജനക്ഷോഭവും പൂർവ്വദേശങ്ങളിൽ ഇപ്പോൾ കാണുന്നക്ഷോഭത്തിൽ നിന്നു ഗണ്യമായ വിധത്തിൽ വ്യത്യാസപ്പെട്ടിട്ടുള്ളതാണ്.

യൂറൊപ്പിൽ ഏതൊരു കാലത്തു ഒരു ക്ഷോഭം ഉണ്ടാകുന്നുവോ ആ ക്ഷോഭത്തിന്റെ മുഖ്യ കാരണം അതിനു മുമ്പു അനുസരിച്ചു വന്ന ഓരോരോ സാമുദായികരീതികൾ കാലക്രമേണ കാലാനുസൃതമല്ലാതെ വന്നതുകൊണ്ടും തന്നിമിത്തം ജനങ്ങൾ അനുഭവിക്കുന്ന അതിരററ അരിഷ്ടം കൊണ്ടും ആണെന്നു സൂക്ഷ്മം നോക്കിയാൽ കാണുന്നതാണ്. ആ ക്ഷോഭങ്ങളുടെ ഫലം സാധാരണയായി നിയമങ്ങളുടെ പരിഷ്കാരവും പൊതുജനങ്ങൾക്കു പൂർവ്വാധികമായ അധികാരദാനവും മററും ആകുന്നു. പ്രത്യുത, കിഴക്കൻ ദിക്കുകളിലെ ക്ഷോഭത്തെ കുറിച്ചു സൂക്ഷ്മമായി ആലോചിച്ചാൽ അതിന്റെ ഉദ്ദേശം മേൽ പറയപ്പെട്ട ഗുണങ്ങൾക്കായി മാത്രമല്ലെന്നും തങ്ങൾക്ക് പുരാതന കാലത്തു ഇപ്പോഴത്തെതിനേക്കാൾ തുലോം ഉപരിയായ ഒരു സ്ഥാനം ഉണ്ടായിരുന്നു എന്നും ആ സ്ഥാനത്തെ വീണ്ടും കരസ്ഥമാക്കുന്നതിനുള്ള ആഗ്രഹം പൌരസ്ത്യരെക്രമത്തിലധികം ആയാസപ്പെടുത്തുന്നുണ്ടെന്നും പ്രത്യക്ഷപ്പെടും. ഈ വാസ്തവം ജപ്പാൻ ചരിത്രത്തിൽ നിന്ന് അത്ര വെളിവാകുന്നില്ലെങ്കിലും ടർക്കി, പേർഷ്യാ, ചീനാ, ഇന്ത്യാ ഈ രാജ്യങ്ങളുടെ താല്ക്കാലികസ്ഥിതി അതിനെ വേണ്ടുംവണ്ണം തെളിയിക്കുന്നുണ്ട്. ജപ്പാന്റെ ഔന്നത്യം മറു രാജ്യങ്ങളെ അപേക്ഷിച്ചു ഇന്നലെമുതൽക്കെയുള്ളു. ആ ഔന്നത്യത്തിന്റെ മുഖ്യകാരണം അമേരിക്കയുമായി ജപ്പാൻ രാജ്യത്തിനുള്ള സാമീപ്യമാണ്. മറക്കുവാനൊ കാണാതിരിപ്പാനൊ പാടില്ലാത്തതായ അമേരിക്ക്യയിലെ ഐക്യനാടുകളിലെ ഉൽക്കർഷം ജപ്പാനു എന്നെന്നേക്കും ഒരു മാതൃകയായിത്തീന്നു. ജാത്യാ ജപ്പാൻകാർക്കുണ്ടായിരുന്ന ഉത്സാഹശീലം ഈ മാതൃകയെ അനുകരിക്കുന്നതിന് എളുപ്പമുണ്ടാക്കുകയും, അതിനെ പരീക്ഷിക്കുന്നതിനു അവർക്കു എളുപ്പത്തിൽ ഒരു സന്ദർഭം ലഭിക്കുകയും ചെയ്തു. അതിൽഭാഗ്യലക്ഷ്മി അവരെ കടാക്ഷിച്ചു. പരാജിതമായ ശക്തി യൂറോപ്പിലെ മഹാശക്തികളിൽ ഒന്നായിരുന്നതുകൊണ്ടു അവരുടെവിജയത്തിന്റെ ജ്യോതി ലോകമെങ്ങും പതിന്മടങ്ങു ശക്തിയോടു കൂടി പ്രചരിക്കുന്നതിന് ഇടയാവുകയും ചെയ്തു.

മുൻ പറഞ്ഞ മററുരാജ്യങ്ങളുടെ അവസ്ഥ ഇതുപോലെ അല്ല. ചീനാസാമ്രാജ്യം ഇപ്പോൾ പരിഷ്കൃതമെന്നു ഗണിക്കപ്പെട്ടുവരുന്ന രാജ്യങ്ങളുടെ നാമംകൂടിയും ഉണ്ടാകുന്നതിനു വളരെ ശതവർഷങ്ങൾക്കു മുമ്പു പരിഷ്കാരപദ്ധതിയിൽ അഗ്രഗണ്യസ്ഥാനം വഹിച്ചു വിളയാടിക്കൊണ്ടിരുന്നു. കായികമായും മാനസികമായും ഉള്ള വിഷയങ്ങളിൽ മിക്കതും ചീനക്കാരുടെ ശ്രദ്ധക്കും പരിശ്രമത്തിനും പാത്രീഭവിച്ചിരു

ന്നു. കൈത്തൊഴിലുകളിൽ അക്കാലത്ത് അവൎക്കുണ്ടായിരുന്ന നൈപുണ്യം ഇപ്പോഴും മററുരാജ്യക്കാൎക്കു ലഭിച്ചിട്ടുണ്ടോ എന്നു സംശയമാണ്. നാവികവിദ്യയിൽ അന്നുതന്നെ അവൎക്കു അതിശയിക്കത്തക്ക പാടവം സിദ്ധിച്ചിട്ടുണ്ടായിരുന്നു. രാജ്യഭരണരീതികൾ അക്കാലത്തെ പരിഷ്കാരമനുസരിച്ചു ഒരുവിധം തൃപ്തികരമായിത്തന്നെയിരുന്നു. അവർ ആചരിച്ചുപോന്ന മതവിശ്വാസാദികളുടെ പ്രത്യേകിച്ചു ബുദ്ധമതത്തിന്റെ പ്രവേശം മുതൽക്ക്, അവയുടെ അടിസ്ഥാനങ്ങളായിത്തീൎന്ന ഗ്രന്ഥങ്ങളും ഏതുകാലത്തും ആദരണീയങ്ങളായ തത്വങ്ങളേയും സദാചാരങ്ങളേയും നിഷ്കൎഷിച്ചിരുന്നു. വൈദ്യശാസ്ത്രത്തിൽ അവൎക്കുണ്ടായിരുന്ന നൈപുണ്യം പശ്ചിമവൈദ്യൎക്കു ഇനിയും സിദ്ധിച്ചിട്ടില്ല. ഇപ്രകാരമുള്ള യോഗ്യത ചീനാക്കാൎക്കു ഉണ്ടായിരുന്നതു വളരെ ശതവൎഷങ്ങൾക്കു മുമ്പായിരുന്നു എന്നും, അതു ദീൎഘകാലത്തേക്കു നിലനിന്നു എന്നും ഓൎക്കുമ്പോൾ അവർ എത്രമാത്രം പരിശ്രമിച്ചിട്ടുണ്ടെന്നു അറിയാം. ഈ പരിശ്രമത്തിന്റെ ഫലമായിട്ടോ, എന്തോ, പകൽ മുഴുവനും അദ്ധ്വാനിച്ചു ഒരു കൃഷികൻ അല്പം മദ്യവും കഴിച്ച് സുഖമായി രാത്രിമുഴുവൻ ഉറങ്ങികഴിക്കുന്നതുപോലെ ചീനാസാമ്രാജ്യം അഫീൻലഹരിയിലകപ്പെട്ടു ദീൎഘകാലത്തേക്കു കുംഭകൎണ്ണനെ സേവിച്ചു. ഈ നിദ്ര ദീൎഘനിദ്രയെന്നുകരുതി ചില അല്പായുസ്സുകളായ കാക്കകളും കഴുകന്മാരും പടിഞ്ഞാറുനിന്നു പറന്നെത്തി തടിച്ചു കൊഴുത്തിരിക്കുന്ന ചീനാസാമ്രാജ്യത്തെ അവിടവിടെ കൊത്തിമുറിവേല്പിച്ചു. അങ്ങിനെയിരിക്കെ ഇതാ സ്വപ്നംകൊണ്ടോ ആരോഗ്യം ക്ഷീണീഭവിച്ചോ, മഹാഗന്ധൎവ്വൻ എഴുനീററു കണ്ണു തുറന്നു കൈകാൽ കുടയുന്നു. കഴുകങ്ങളും കാക്കകളും സംശയിച്ചു പിൻവാങ്ങുന്നു.

ചീനക്കാരുടെ ശാപം അഫീൻലഹരിക്കധീനമാകട്ടെ എന്നായിരുന്നെങ്കിൽ ഭാരതീയരുടെ ശാപം തത്വശാസ്ത്രലഹരിയിൽ അകപ്പെടട്ടെ എന്നായിരുന്നു. ഇന്ത്യായിലെ ഉഷ്ണാധിക്യം ഏതുതരം ലഹരിയുടെയും ശക്തിവൎദ്ധിപ്പിച്ചു ആലസ്യം ഉണ്ടാക്കുമെന്നു വൈദ്യന്മാർ സമ്മതിക്കാതിരിക്കയില്ല. പരിഷ്കാരവിഷയത്തിൽ ഭാരതീയർ ചീനക്കാരെ പലസംഗതികളിലും അതിശയിച്ചു. എന്നാൽ അവർ അധികം പരിശ്രമിച്ചതു് മാനസികവിദ്യകളിലായിരുന്നു. അവയിൽ അവൎക്കു അളവില്ലാത്ത പാടവം സിദ്ധിക്കുകയും ചെയ്തു. ഇങ്ങിനെ ഭാരതീയരിൽ ബുദ്ധിമാന്മാരായ മിക്കവരും ഐഹികകാൎയ്യങ്ങളിൽ അലസന്മാരാവുന്നതിനു ഇടയായി. ഇതിനാലും സ്വരാജ്യസ്നേഹം എന്ന ഉൽകൃഷ്ടഗുണം അക്കാലത്തു മിക്കവാറും ഇല്ലാതിരുന്നതിനാലും, ജീവിതമാൎഗ്ഗങ്ങൾക്കു ഇക്കാലത്തെ അപേക്ഷിച്ചു പ്രയാസം കുറവായിരുന്നതുകൊണ്ടും രാജ്യൈശ്വൎയ്യത്തിനുവേണ്ട കാൎയ്യങ്ങളെ വിസ്മരിച്ചുപോന്നു. വിദേശീയൎക്കു ഇന്ത്യയിൽ പ്രാധാന്യം ലഭിക്കുന്നതിനും ഇതു് ഒരു വഴിയായിത്തീൎന്നു. ആദിയിൽ ജനസമുദായത്തിന്റെ സൌകൎയ്യത്തിനായി ഏൎപ്പെടുത്തപ്പെട്ട ജാതിവിഭാഗങ്ങൾ കാലക്രമേണ ദുഷിക്കുകയും ജാതിവ്യത്യാസത്താൽ ഔന്നത്യം ഉണ്ടായിരുന്നവരെ പൂൎവ്വാധികം ഉയൎത്തുന്നതിനും പതിത്വം കല്പിക്കപ്പെട്ടിരുന്നവരെ പിന്നേയും താഴ്ത്തുന്നതിനും സംഗതിയാക്കി. പുരോഹിതന്മാരായിരുന്ന ബ്രാഹ്മണരുടെ ആധിപത്യം ജാതിയെ മതത്തിൽനിന്നു വേർതിരിക്കുന്നതിനു കരുസ്ഥിരപ്രതിബന്ധമായി പരിണമിച്ചു. താണജാതിക്കാ

ക്കടെ സംഖ്യ കൂടിവരികയും ജാതി നിയമങ്ങളനുസരിച്ചു അവൎക്കു പരിഷ്കാരപന്ഥാക്കളിൽ പ്രവേശം പാടില്ലാതിരുന്നതിനാൽ അവർ പൊതുജനാഭിവൃദ്ധിക്കു തടസ്ഥമാകയും ചെയ്തു.

ഇന്ത്യയിലെന്നപോലെ ചീനാരാജ്യത്തും ബുദ്ധമതപുരോഹിതന്മാരുടെ ശക്തി രാജ്യാഭിവൃദ്ധിക്കു ഹാനികരമായിത്തന്നെയിരുന്നു. മതമാൎഗ്ഗമായി ഒരു വൎഗ്ഗക്കാർ മറ്റൊരു വൎഗ്ഗക്കാരുടെ മേൽ ആധിപത്യം ലഭിച്ചാൽ അതു സമുദായത്തിന്റെ ശ്രേയസ്സിന്നും അഭിവൃദ്ധിക്കും ഉപദ്രവകരമായിരിക്കുമെന്നു യൂറോപ്പിലെ റോമൻ കത്തോലിക്കാ മതവൎഗ്ഗത്തിന്റെ ചരിത്രം കൊണ്ടും ഇപ്പോഴത്തെ പോൎത്തുഗൽ രാജ്യസ്ഥിതികൊണ്ടും നമുക്കു ബോധപ്പെടുന്നതാണ്. എന്നാൽ അപ്രകാരമുള്ള ആധിപത്യം ഏറെക്കുറെയും പൊതുജനങ്ങളുടെ അന്ധവിശ്വാസത്തെ ആശ്രയിച്ചിരിക്കുന്നതുകൊണ്ടു ആ വിശ്വാസങ്ങൾ മാറിത്തുടങ്ങുന്നതോടുകൂടി ആ ആധിപത്യത്തിനും ലാഘവം ഭവിക്കാതിരിക്കില്ല. ഈ വാസ്തവം യൂറോപ്പിലെ റിഫർമേഷൻ (Reformation) കൊണ്ടും ഇദാനീന്തനമായ ഭാരതീയ പ്രബോധം കൊണ്ടും മാറും നമുക്കു വ്യക്തമാകുന്നു.

അനേകകാലത്തെ അനാസ്ഥകൊണ്ടും വിദേശീയരുടെ ആക്രമണങ്ങൾ ഹേതുവായും വിശിഷ്യ അന്തഃഛിദ്രങ്ങൾ കൊണ്ടും ഭാരതസാമ്രാജ്യം കലി ബാധിച്ചു കിടക്കുമ്പോഴാണ് കച്ചവടത്തിനും മറ്റുമായി പാശ്ചാത്യർ അവിടെ കടന്നുകൂടിയതു. പശ്ചിമദേശങ്ങളിലെ ജനബാഹുല്യവും തന്നിവാസികൾക്കു ജാത്യാ ഉള്ള ഉത്സാഹശീലവും അവരെ ഇതരദേശങ്ങളിലേക്കു നയിപ്പിച്ചു ഏറെക്കുറെ അനായാസേന ദ്രവ്യാസമ്പാദിക്കാവുന്ന വൃത്തികളിൽ അതിസമൎത്ഥന്മാരായ അവർ വേഗത്തിൽതങ്ങളുടെ ഉദ്ദേശത്തെ സാധിക്കാൻ തുടങ്ങി. ക്രമേണ കച്ചവടം വിട്ടു തദ്ദേശവാസികളുടെ രാജ്യകാൎയ്യങ്ങളിൽ അവർ പ്രവേശിക്കാൻ ആരംഭിച്ചു. കഴകംമൂത്തു ഊരാണ്മയായി. ഭാരതസാമ്രാജ്യത്തിലെ അന്തഃഛിദ്രങ്ങൾ ഓടുന്നതോണിക്കു ഒരു ഊന്നു എന്നപോലെ അവരെ സഹായിച്ചു. ഒടുവിൽ ബ്രിട്ടീഷുകാൎക്കു ഇന്ത്യാരാജ്യത്തിന്റെ മേൽകോയ്മസ്ഥാനം ലഭിക്കയും ചെയ്തു. ഇങ്ങിനെ സ്ഥാപിക്കപ്പെട്ട ബ്രിട്ടീഷാധിപത്യം സൎവ്വനിയന്താവായ ഈശ്വരൻ ഇന്ത്യാനിവാസികൾക്കു നല്കീട്ടുള്ള അനുഗ്രഹങ്ങളിൽ ഏറ്റവും പ്രധാനമായതത്രെ. പരിഷ്കൃതബുദ്ധികളും വിശാലമാനസന്മാരും ആയ ബ്രിട്ടീഷുകാരുമായുള്ള സമ്പൎക്കവും തദ്വാരാ ലഭിച്ചിട്ടുള്ള നവീനജീവിതരീതികളും ഭാരതീയൎക്കു അപരിമിതമായ ഗുണത്തെ ചെയ്തു. ഇന്ത്യാസാമ്രാജ്യത്തിൽ അനേകവൎഷങ്ങളായി വ്യാപിച്ചിരുന്നു, അന്ധവിശ്വാസങ്ങളെ ദൂരീകരിക്കുന്നതു പാശ്ചാത്യകിരണങ്ങളാണ്. അജ്ഞതമായ കാർമേഘങ്ങളെ അടിച്ചുമാറ്റി ശാശ്വതമായ സുഖത്തേയും ബോധങ്ങളേയും വെളിപ്പെടുത്തുന്നകാറ്റ് പാശ്ചാത്യമാണ്. ഇന്ത്യക്കാൎക്കു ഇംഗ്ലീഷുകാരിൽനിന്നു സിദ്ധിച്ചിട്ടുള്ള ഗുണങ്ങളിൽ മുഖ്യമായവ അവർ നമ്മുടെ വിദ്യാഭ്യാസത്തിന്നു വേണ്ടി ചെയ്തിട്ടുള്ള പരിശ്രമങ്ങളും അവരുടെ സാഹിത്യവിതരണനിക്ഷേപവും ആകുന്നു. വൈസ്രോയിയുടെ കാൎയ്യാലോചനസഭയിൽ അഗ്ര്യസാമാജികന്മാരിൽ ഒരാളായ മെക്കാളെ [illegible]മഹാൻ നാട്ടുകാൎക്കു ഇംഗ്ലീഷുഭാഷാമാൎഗ്ഗമായിത്തന്നെ വിദ്യയെ അഭ്യസിപ്പിക്കേണമെന്നു നിശ്ചയിച്ച ദിവസമായിരുന്നു ഭാഗ്യദേവത ആദ്യമായി ഇന്ത്യക്കാരെ കടാക്ഷിച്ചതു. [illegible]

ഹാത്മ്യത്തെ ഇവിടെ വൎണ്ണിച്ചിട്ടാവശ്യമി
ല്ലാ. ബ്രിട്ടീഷുകാരുടെ ചരിത്രം തന്നെ ഇതര
രാജ്യക്കാൎക്ക് ഒരു അനശ്വരമായ ദീപസ്തംഭ
മാകുന്നു. രാജാവിനെ ദൈവത്തിന്റെ പ്ര
തിനിധിയെന്നു ദൃഢമായി വിശ്വസിച്ചുപോ
ന്നകാലം മുതല്ക്കേ, സ്വതന്ത്രബുദ്ധികളായ
ആ ചെറുദ്വീപുകാരിൽ പൊതുജനങ്ങൾ ഒ
രുഭാഗത്തും ജനനാൽ അധികാരാവകാശ
ങ്ങൾ സിദ്ധിച്ചവരായ രാജാവും പ്രഭുക്കന്മാ
രും മറെറാരുഭാഗത്തുമായി യുദ്ധം ചെയ്കയും
ഓരോ പദ്ധതിയിലും ജനതതിക്കു വിജയം
ലഭിക്കുകയും ചെയ്തു. ചുരുക്കിപ്പറയുന്നതാ
യാൽ ഇംഗ്ലാണ്ടിന്റെ ചരിത്രം ആ യുദ്ധ
ത്തിന്റെ ചരിത്രമത്രെ. ആയുദ്ധത്തിന്റെ
ഫലം സ്വാതന്ത്ര്യവും. ഇങ്ങിനെയുള്ള ഒരു
ചരിത്രം എത്രയും മാഹാത്മ്യമുള്ളതായിരി
ക്കും. പൊതുജനസ്വാതന്ത്ര്യത്തിന്ന് വേണ്ടി
ബ്രിട്ടീഷുകാരിൽ എത്രപേർ അടിമപ്പെട്ടു!
എത്രപേർജീവനെത്തന്നെ ത്യജിച്ചു! സ്വാ
ൎത്ഥത്തിന്റെ ഗന്ധംപോലും അറിഞ്ഞിട്ടി
ല്ലാത്ത എത്രപേർ തങ്ങളുടെ ജീവിതത്തെ
മാതൃഭൂമിയുടെ ശ്രേയസ്സിനുവേണ്ടി സമൎപ്പി
ച്ചു. തന്റെ അഭിപ്രായം ശരിയെന്നും
ന്യായമെന്നും തോന്നിയാൽ പിന്നെ യാ
തൊന്നും കൂസാതെ അതിനെ ക്രിയാരൂപ
മാക്കുന്നതിന് ധൈൎയ്യത്തോടും ക്ഷമയോടും
കൂടി ശ്രമിച്ച എത്രപുരുഷരത്നങ്ങൾ ആ ച
രിത്രത്തിൽ അവിടവിടെയായി പ്രശോഭി
ക്കുന്നു. പൂൎവ്വദേശങ്ങളിലെന്നപോലെ പ
ശ്ചിമദേശങ്ങളിലും വ്യാപിച്ചിരുന്ന മതോ
ദ്ഭൂതങ്ങളായ ദോഷങ്ങളെ ഉന്മൂലനം ചെ
യ്യുന്നതിനുഎത്രധീരന്മാർ തങ്ങളുടെ ജീവ
നെ തൃണവൽക്കരിച്ചു! ഒരുകാലത്തും ആം
ഗ്ലേയരുടെ ബുദ്ധിയുടെയും അഭിപ്രായങ്ങളു
ടെയും പരിണാമം പരിഷ്കൃതോന്മുഖമല്ലാതി
രുന്നിട്ടില്ലാ. ചരിത്രസാഹിത്യത്തിന്റെ സൂ
ക്ഷ്മസ്വഭാവം ഇപ്രകാരമിരിക്കെ മററുസാ
ഹിത്യപദ്ധതികളിൽ അവർ സൃഷ്ടിച്ചിട്ടുള്ള
തും, നമുക്ക് ഇപ്പോൾ സുലഭമായിരിക്കുന്ന
തുമായ ഗ്രന്ഥാവലികൾ മനുഷ്യരുടെ അ
ഭിവൃദ്ധിക്കും ശ്രേയസ്സിനും എന്തുമാത്രം പ്ര
യോജനകരമാണെന്നു പ്രത്യേകിച്ചു പറ
യേണ്ടതില്ലാ. ഷേക്സ്പിയർ, മിൽട്ടൻ ഇ
വരാൽ രചിതങ്ങളായ കഥാപാത്രങ്ങളിൽ
ഏതൊന്നാണ് നമുക്ക് മനുഷ്യസ്വഭാവ
ത്തെപ്പററിയുള്ള അറിവിനെ വൎദ്ധിപ്പിക്കാ
ത്തത്? ഹക്സ്ലി, സ്പെൻസർ മുതലായ ബു
ദ്ധിമാന്മാർ ആലോചിച്ചു വെച്ചിട്ടുള്ള ജീ
വിതമാൎഗ്ഗങ്ങൾ സാധാരണ മനുഷ്യജീവി
തത്തെ നയിക്കുന്നതിനു എളുപ്പമുണ്ടാക്കു
ന്നില്ലെ? ഹാമ്പ്ഡൻ, ക്രോംവെൽ മുതലാ
യവരുടെ ജീവിതചരിത്രം ദുൎഘടമെന്നു
തോന്നുന്ന പല കാൎയ്യങ്ങളേയും ക്ഷമ, ധൈ
ൎയ്യം, സ്ഥിരോത്സാഹം, സ്വരാജ്യസ്നേഹം
മുതലായ സൽഗുണങ്ങളാൽ സാധിക്കാ
മെന്നു നമ്മെ പഠിപ്പിക്കുന്നില്ലെ? ബക്ക്,
ബ്രൈററ് മുതലായവരുടെ മനോഗതി
കൾ അറിഞ്ഞിട്ടുള്ളവൎക്കു ഋജുബുദ്ധിയേ
യോ, നീചത്വത്തേയോ വെച്ചുകൊണ്ടി
രിപ്പാൻ സാധിക്കുമോ? എന്നുവേണ്ടാ ആ
കാശമണ്ഡലത്തിൽ തിളങ്ങുന്ന താരാഗ
ണങ്ങളെപ്പോലെ അടുത്തടുത്ത് കാന്തിമ
ത്തുക്കളായി പ്രശോഭിക്കുന്ന ആംഗ്ലേയ
വിദ്വൻമണികളുടെ നാമശ്രവണം ത
ന്നെ മനസ്സിനു എന്തൊരു ഊൎജ്ജിതത്തേ
യും വികാസത്തേയും പ്രദാനം ചെയ്യുന്നു.
ഇംഗ്ലീഷുവിദ്യാഭ്യാസഹീനന്മാരായിരുന്നെ
ങ്കിൽ ഇതിനെന്തിനെങ്കിലും ഭാരതീയൎക്കു
സാധിക്കുമൊ? ബ്രിട്ടീഷാധിപത്യം തുടങ്ങി
യകാലത്തു, സ്വദേശഭാഷകളിലും അവയു
ടെ സാഹിത്യങ്ങളിലും ഭരണകൎത്താക്ക
ന്മാൎക്കു തോന്നിയ പരിഹാസം മൂലമൊ, ന

ക്കുടെ പ്രധാനാവശ്യം പൂർണ്ണമായി ഗ്രഹിച്ചതുകൊണ്ടോ ഇന്ത്യാനിവാസികളെ ഇംഗ്ലീഷിൽ വിദ്യാഭ്യാസം ചെയ്യിക്കണമെന്നു അവർ തീർച്ചപ്പെടുത്തി. ഈ തീർച്ചയെ അനുസരിച്ചു വിദ്യാലയങ്ങളും സർവ്വകലാശാലകളും സ്ഥാപിക്കപ്പെട്ടു. അവ വഴിയായി ഈ ഭൂമണ്ഡലത്തിൽ ഏററവും ഉന്നതപദവിയിൽ ഇരിക്കുന്ന ജാതിക്കാരുടെ മനോഗതികളെ നമുക്ക് അറിയുന്നതിനും സാധിച്ചു. ഇക്കാലത്തു ഈ സർവ്വകലാശാലകളെപ്പററിയും വിദ്യാഭ്യാസരീതികളെപ്പററിയും ദൂഷിക്കുന്നതു പരിഷ്കാരഭ്രമങ്ങളിൽ ഒന്നായിതീർന്നിട്ടുണ്ട്. ഭാരതീയരെ അജ്ഞാനതിമിരത്തിൽനിന്നു ബഹിഷ്കരിക്കുന്നതിൽ ഈ മഹാ വിദ്യാലയങ്ങൾ എത്ര മാത്രം പ്രയോജനപ്പെട്ടിട്ടുണ്ടെന്നു നമ്മുടെ അപ്പോഴത്തേയും ഇപ്പോഴത്തേയും സ്ഥിതികളെ ഉപമിച്ചുനോക്കിയാൽ എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാകുന്നു. ഉണ്ടചോററിൽ കല്ലിടരുത്. നമ്മുടെ മാതാപിതാക്കന്മാർ നമ്മെപ്പോലെ മനോവികാസമില്ലെങ്കിൽ അതു നമുക്കു അവരെ ആക്ഷേപിക്കുന്നതിനോ അവരോടു നന്ദിയില്ലാതാകുന്നതിനോ ഒരു കാരണമാകുമൊ. ഉപകാരസ്മരണ മററുള്ള സൽഗുണങ്ങളെപ്പോലെതന്നെ തൽകർത്താക്കന്മാർക്കും ഗുണപ്രദമായിട്ടുള്ളതാകുന്നു. നമുക്കു ഇതുവരെ കിട്ടിവന്ന വിദ്യാഭ്യാസം നാസ്തികവിദ്യാഭ്യാസമായിരുന്നു എങ്കിൽ തന്നേയും ആയതു മതത്തിൻെറ അമിതഭക്ഷണഹേതുവാൽ കുക്ഷിരോഗാതുരന്മാരായ ഭാരതീയർക്കു ഒരു സിദ്ധൌഷധമായി പരിണമിച്ചു എന്നെ പറവാനുള്ളു.

ഭാരതീയപ്രബോധനത്തിൻെറ മുഖ്യകാരണം ബ്രിട്ടീഷുസമ്പർക്കവും ഉദ്ദേശം നാ സംവത്സരങ്ങൾക്കുമുമ്പു സ്ഥാപിതങ്ങളായ വിദ്യാലയങ്ങളും വിദ്യാഭ്യാസരീതികളും ആകുന്നു എന്നു മേൽപറഞ്ഞതുകൊണ്ടു വ്യക്തമാകുന്നു. കുശാഗ്രബുദ്ധികളായ ഭാരതീയർക്കു പാശ്ചാത്യ പരിഷ്കാരതത്വം ഇന്നതാണെന്നു വേഗത്തിൽ മനസ്സിലാകുന്നതിനും അതനുസരിച്ചു തങ്ങളുടെ ആഗ്രഹങ്ങളേയും അഭിപ്രായങ്ങളേയും ക്രമപ്പെടുത്തുന്നതിനും ഇടയായി. അനേകശതവർഷങ്ങളായി സർവ്വദാ തങ്ങൾ അടിമപ്പെട്ടിരുന്നു എന്നും യാഥാർത്ഥികമായ സൌഖ്യം സ്വാതന്ത്ര്യത്തെ അവലംബിച്ചിരിക്കുന്നു എന്നും, സ്വരാജ്യസ്നേഹം ഉൽകൃഷ്ടഗുണങ്ങളിൽ ഒന്നാണെന്നും, മനുഷ്യശ്രമം ആത്മാഭിവൃദ്ധിക്കുവേണ്ടി മാത്രമാകരുതെന്നും ഏവനും തൻെറ സമുദായോന്നതിക്കായി യത്നം ചെയ്യുന്നതിനു ജന്മനാൽ തന്നെ ബാദ്ധ്യതപ്പെട്ടിരിക്കുന്നു എന്നും മററുംതുടങ്ങിയ സാരമായ കാര്യബോധങ്ങൾ അപ്പോഴാണ് അവർക്കു ആദ്യമായുണ്ടായത്. ഈ ബോധം വന്നതോടുകൂടി ഇന്ത്യാക്കാർ മുഴുവനും ഒരു രാജ്യക്കാരാണെന്നും, ജാതി, മതം, നിറം, നാഗരികത്വം, ഭൂഭാഗം മുതലായവകൊണ്ടുണ്ടായിരിക്കുന്ന അവാന്തരവിഭാഗങ്ങൾ ഭാരതമഹാരാജ്യത്തിൻെറ ഓരോ അവയവങ്ങൾ മാത്രമാണെന്നും, പൊതുവിലുള്ള അഭിവൃദ്ധിയുണ്ടാകണമെങ്കിൽ അവയെയെല്ലാംയോജിപ്പിച്ചു ഒന്നായും പരസ്പരോന്നതിക്കായും പ്രവൃത്തിക്കണമെന്നും അവർക്കു ബോധപ്പെട്ടു. യൂറോപ്യന്മാർ വഴിയായി വന്ന ഈ ബോദ്ധ്യം പൌരസ്ത്യരിൽ ഒന്നുപോലെ വ്യാപിച്ചു ജീവിതോദ്ദേശ്യങ്ങൾക്കു വലുതായ മാററങ്ങൾ വരുത്തി. ഈ മാററം സ്ഥായിയായി കാണുന്നതു രാജ്യഭരണരീതികളിലാകുന്നു. പൂർവ്വദേശങ്ങളിൽ രാജ്യാധികാരങ്ങളെല്ലാം ഏകനിൽ അന്തർഭവിച്ചും ആയാൾക്ക് അധീനരായി മററു ഭരണകർത്താക്കൾ തങ്ങളുടെ അധികാരങ്ങളെ ഉപ

യോഗിച്ചും ആണല്ലോ ചരിത്രം തുടങ്ങിയ മുതൽക്കേയുള്ള ഭരണരീതി. പൊതുജനങ്ങളെ വിശ്വസിച്ച് അവൎക്ക ശാശ്വതമായ അധികാരങ്ങളെ ഒരുകാലത്തും കൊടുത്തിട്ടുള്ളതായി കാണുന്നില്ല. അശോകൻ, ഹൎഷവൎദ്ധനൻ; അക്ബർ മുതലായി ഗുണവാന്മാരായ രാജാക്കന്മാരെ പൌരസ്ത്യചരിത്രങ്ങളിൽ അവിടവിടെ കാണുന്നുണ്ടെങ്കിലും അവർ കൂടിയും പൊതുജനേച്ഛകൾ നേരിട്ടു ജനപ്രതിനിധികൾ മുഖാന്തിരം ഗ്രഹിക്കയോ അവരുടെ അദ്ധ്വാനഫലമായ പൊതുസ്വത്തിനെ വിനിയോഗിക്കുന്നതിൽ പൊതുജനഹിതത്തെ വകവെക്കയോ ചെയ്തിരുന്നില്ല. അനേകകാലത്തെ പരിചയംകൊണ്ട് ഇതാണ് ന്യായമായ രാജ്യഭരണം എന്ന് ഒരുവേള പ്രജകൾക്കും തോന്നിയിരുന്നു. ചീനായിലെ പ്രജകൾ എല്ലാകാലത്തും തങ്ങളുടെ രാജ്യഭരണനയങ്ങളെ സമ്മതിച്ചിരുന്നതായി തോന്നുന്നില്ല. അവർ പരിഷ്കൃതന്മാരെന്നു ഗണിക്കപ്പെട്ടു തുടങ്ങിയതിനു ശേഷംതന്നെ 31 ജനക്ഷോഭങ്ങൾ ഉണ്ടായതായി കാണുന്നു. എന്നാൽ ഇവയുടെ ഉദ്ദേശം ഭരണത്തിന് അപ്രാപ്തരായി കാണപ്പെട്ട ഒരു രാജകുഡുംബത്തെ മാററി മറെറാരു രാജകുഡുംബത്തെ സ്ഥാപിക്കുന്നതിനു മാത്രമായിരുന്നു എന്നും ഭരണരീതിയേയൊ അധികാരസ്ഥാനങ്ങളേയൊ ആകപ്പാടെ മാററി പുനഃസ്ഥാപനം ചെയ്യണമെന്ന് ആഗ്രഹമുണ്ടായിരുന്നില്ലെന്നും പ്രത്യക്ഷപ്പെടുന്നുണ്ട്.

ഈ അടുത്ത കാലത്തിനുള്ളിൽ പൂൎവ്വദേശങ്ങളിലെ രാജ്യഭരണരീതികൾക്ക സാരമായ ഒരു മാററം സംഭവിച്ചിട്ടുണ്ട്. ഈ മാററത്തിന്റെ പ്രധാനമായ ഗുണം; രാജ്യാധികാരം ഏകനിൽ നിന്നെടുത്തു പൊതുജനസമ്മതന്മാരായ അനേകരിൽ സമൎപ്പിക്കുന്നതാകുന്നു. ചീനാസാമ്രാജ്യത്തിൽ വളരെക്കാലമായി വാണുകൊണ്ടിരുന്ന മഞ്ചു രാജകുടുംബം പൊതുജനഹിതം അറിഞ്ഞിട്ടെന്നപോലെ ഭരണത്തിൽനിന്നു പിൻവാങ്ങിയതും, തൽസ്ഥാനത്തിൽ യുവാൻഷിക്കൈ എന്ന ആളുടെ അഗ്രാസനാധിപത്യത്തോടുകൂടിയ പൊതുജനാധിപത്യത്തെ സ്ഥാപിച്ചതും ഈ ഭേദഗതികളെ ജനങ്ങളിൽ ഭൂരിപക്ഷവും സമ്മതിച്ചതും എല്ലാവരും കേട്ടിരിക്കും. അതുപോലെതന്നെ ടൎക്കിയിലും; പേൎഷ്യായിലും പൊതുജനങ്ങൾക്ക ഭരണവിഷയത്തിൽ അധികാരങ്ങളെ നല്കിയതും അവരുടെ സഭകൾ ഏൎപ്പെടുത്തപ്പെട്ടതും വിഖ്യാതസംഗതികളാണ്. ഇന്ത്യാരാജ്യഭരണത്തിന്റേയും ഗതി അതുതന്നെയെന്നു പ്രത്യേകം പറയേണ്ടതില്ല. (ഇന്ത്യാസാമ്രാജ്യത്തിലെ ഓരോ സംസ്ഥാനത്തിന്റെയും ഭരണം അതിലെ ജനപ്രതിനിധികളിൽ സമൎപ്പിക്കുന്നതാണെന്നും ഇന്ത്യാഗവൎമ്മേണ്ടിനു പൊതുവിൽ ഒരു മേലന്വേഷണം മാത്രമ ഉണ്ടായിരിക്കയുള്ളൂ എന്നും, ഇനിമേൽ ഇന്ത്യയിൽ ചെയ്യപ്പെടുന്ന ഭരണകൃത്യങ്ങളിൽ ഈ ഉദ്ദേശം പുരസ്കരിച്ചുകൊള്ളണമെന്നുമാകുന്നു അതിന്റെ തത്വം.)

രാജ്യഭരണതന്ത്രങ്ങളിലെന്നപോലെ സാമുദായികവിഷയങ്ങളിലും പാശ്ചാത്യസമ്പൎക്കവും ഇംഗ്ലീഷ് വിദ്യാഭ്യാസവും ഒരു വലിയ കുഴപ്പം വരുത്തീട്ടുണ്ട്. ജാതിവിഭാഗങ്ങൾ മൂലമായി ഇന്ത്യക്ക സംഭവിച്ച ദോഷങ്ങളെപ്പററി ഇതിനുമുമ്പ് അല്പം സൂചിപ്പിച്ചു പറഞ്ഞിട്ടുണ്ടല്ലോ. വിദേശസഞ്ചാരം, കപ്പൽയാത്ര മുതലായതുകളെ ജാതിനിയമങ്ങൾ നിരോധിച്ചിരുന്നു. ജനസംഖ്യയുടെ വൎദ്ധനകൊണ്ടും, സമുദായപരി

ശ്രമങ്ങൾ പൂർവ്വാധികം വിവിധങ്ങളായ്വരുന്നത് ആവശ്യമായി വന്നതുകൊണ്ടും, ഒരു രാജ്യത്തിനു മററു രാജ്യങ്ങളുമായുള്ള സംബന്ധം ദിവസംതോറും അപരിഹാര്യമായ് തീരുന്നതിനാൽ ഈ നിയമങ്ങൾ രാജ്യാഭിവൃദ്ധിക്കു വളരെ തടസ്ഥമായിരുന്നു. ഇതുപോലെതന്നെ വിവാഹം, മുതലായി ഗൃഹസംബന്ധമായ വിഷയങ്ങളിലും വളരെ ഭേദഗതികൾ വന്നിട്ടുണ്ട്, ഈ ഭേദഗതികളുടെ ആവിർഭാവത്തെ വഴിയാത്രക്കുള്ള കൂടുതൽ സൌകര്യങ്ങൾ സഹായിച്ചിട്ടുമുണ്ട്. ജാതിയും ആ വഴിക്ക് ഉണ്ടായിട്ടുള്ള സാമുദായികവിഭാഗങ്ങളും രാജ്യത്തിൻെറ ഉന്നതിയ്ക്കുതകുന്നതാണെന്നും അവക്കു നാശം വന്നിട്ടുണ്ടെങ്കിൽ പുനർജ്ജീവിപ്പിച്ച് അവയെ നിലനിർത്തി കൊണ്ടുപോകണമെന്നും ശഠിക്കുന്ന ഒരു കൂട്ടർ ഇപ്പോഴും ഉണ്ട്. എന്നാൽ ആ മതക്കാർ മേൽപറയപ്പെട്ട വ്യത്യാസങ്ങൾകൊണ്ടുള്ള അന്യായഗുണങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്നവരൊ അവയുടെ ധ്വംസനത്താൽ കഷ്ടനഷ്ടങ്ങൾ അനുഭവിക്കേണ്ടി വരുമെന്നു ഭയപ്പെടുന്നവരൊ മാത്രമാകുന്നു എന്നുള്ളത് ആശ്വാസജനകംതന്നെ. ജാതിവ്യത്യാസങ്ങൾകൊണ്ടുള്ള ഉപദ്രവം സഹിക്കവഹിയാതിരുന്ന കാലത്തുതന്നെയാണ് സർവ്വപ്രകാരേണയും ഐക്യത്തേയും സമതയേയും നിഷ്കർഷിക്കുന്ന ക്രിസ്തുമതവും ഇന്ത്യയിൽ പ്രവേശിച്ചത്. ക്രിസ്തുമതത്തിൻെറ അംഗീകരണം ഹേതുവായി താഴ്ന്ന സ്ഥിതിയിൽ കിടന്നിരുന്ന അനവധി ജനങ്ങൾ തങ്ങളുടെ യജമാനന്മാരെന്നു ഭാവിച്ചിരുന്നവരോടൊപ്പം എത്തുന്നതിനും, ധനം ശക്തി, അധികാരം, വിദ്യ ഇവയെ സമ്പാദിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ തുറന്നു കിട്ടുന്നതിനും സാധിച്ചു. ജാതിവ്യത്യാസങ്ങളിൽ ലയിച്ചുപോയ ഹിന്തുമതം ജനാഭിവൃദ്ധിക്കു തടസ്ഥമായിരുന്നതുകൊണ്ടായിരിക്കാം ബ്രാഹ്മോ മതക്കാരും മററും ഉത്ഭവിച്ചതും അവക്കു പ്രചാരം ലഭിച്ചതും. പൌരസ്ത്യദേശങ്ങളെ ഉണർത്തുന്നതിനു ക്രിസ്തുമതപ്രവർത്തകന്മാർ ചെയ്ത നിരന്തരപരിശ്രമവും ഗണനീയമാകുന്നു. ഹിന്തുമതത്താൽ ത്യജിക്കപ്പെട്ടിരുന്ന അനവധി സാധുക്കളെ ഉൽകൃഷ്ടമാർഗ്ഗങ്ങളിൽ പ്രവേശിപ്പിച്ചു. ഉത്തമമായ വിധത്തിൽ ജീവിതത്തെ നയിക്കുന്നതിനു ക്രിസ്തുമതക്കാർ അവരെ പഠിപ്പിച്ചിട്ടുണ്ട്.

പൌരസ്ത്യപ്രബോധനത്തെ യഥാർത്ഥമായി തെളിയിക്കുന്നതു സ്ത്രീലോകത്തിനു വന്നിട്ടുള്ള പരിണാമമാകുന്നു. പൂർവ്വദേശങ്ങളിലെ സ്ത്രീകൾക്കു സ്വാതന്ത്ര്യം വിധിച്ചിട്ടില്ലാ എന്നായിരുന്നു ബോദ്ധ്യം. ആ ബോധം വേഗത്തിൽ നീങ്ങുന്നുണ്ട് എന്നു കാണിക്കുന്നതിനു വേണ്ട തെളിവുണ്ട്. പുരുഷന്മാർക്കു വന്നിട്ടുള്ള ബോധത്തോടുകൂടി സഹചാരിണികളായ സ്ത്രീകൾക്കും ഒരു ഉണർച്ച വന്നതിൽ എന്താണ് അത്ഭുതം! പാശ്ചാത്യമഹിളാവൃന്ദങ്ങൾ പുരുഷന്മാരെ കൂടി അതിശയിക്കത്തക്ക ബുദ്ധിയും സാമർത്ഥ്യവും ചിലപ്പോൾ കാണിക്കുന്നു. അവരുടെ സ്വാതന്ത്ര്യം രാജ്യാഭിവൃദ്ധിക്കു ഹാനികരമായി വരുന്നില്ലെന്നു മാത്രമല്ലാ അതു പുരുഷന്മാരുടെ ഭാരങ്ങളെ ലഘൂകരിക്കയാണു ചെയ്യുന്നത്. അങ്ങിനെയിരിക്കെ തങ്ങൾക്കും രാജ്യാധികാരത്തിൽ ഒരു പങ്കു കിട്ടണം എന്നു അവർ അവകാശപ്പെടാതിരിക്കുമോ? പാശ്ചാത്യരീതികൾ മാതൃകകളായി വന്നിരിക്കുന്ന ഇക്കാലത്തു ഭാരതീയവനിതകളും സ്വാതന്ത്ര്യത്തെ കാംക്ഷിക്കുന്നു. ശരിയായ വിദ്യാഭ്യാസമല്ലൊ അതിനുള്ള എളുപ്പമായ മാർഗ്ഗം. അതു ലഭിക്കുന്ന

തോടുകൂടി അവരുടെ ഇടയിലും, തങ്ങളുടെ ശക്തികളേയും യത്നങ്ങളേയും ഏകീകരിച്ചു ഉപയുപരി സ്വാതന്ത്ര്യം വർദ്ധിക്കുന്നതിനു അനുരൂപങ്ങളായ മനസ്സംസ്കരണമാർഗ്ഗങ്ങളെ അവർ തേടുകയും, സഭകൾ സമാജങ്ങൾ മുതലായവ ഏർപ്പെടുത്തിവരികയും ചെയ്യുന്നു.

പൌരസ്ത്യപ്രബോധനത്തിൻെറ വ്യത്യസ്തസ്വഭാവം എന്താണെന്നു ഇതിനുമുമ്പെ പറഞ്ഞിട്ടുണ്ടല്ലോ. പുരാതനോൽക്കർഷത്തെ പുനർജ്ജീവിപ്പിക്കണമെന്നുള്ള താല്പര്യം പ്രധാനമായി കാണുന്നതു ധനസംബന്ധമായും മതസംബന്ധമായും ഉള്ള വിഷയങ്ങളിലാണ്. ഇന്ത്യാക്കാരുടെ ദാരിദ്ര്യാവസ്ഥയേയും അതു വരുത്തിക്കൂട്ടിയസംഗതികളേയും കുറിച്ചു ദീർഘമായി ഉപന്യസിക്കുന്നതു സന്ദർഭോചിതമെന്നു വരികിലും സ്ഥലച്ചുരുക്കത്താൽ അതിനു തുനിയുന്നില്ലാ. ഭാരതസാമ്രാജ്യം പ്രാചീനകാലങ്ങളിൽ ധനസമൃദ്ധികൊണ്ടും കലാവൈദഗ്ദ്ധ്യംകൊണ്ടും വിശ്വവിശ്രുതമായിരുന്നുവല്ലോ. എന്നാൽ അവയെ പോഷിപ്പിക്കുന്നതിനു വേണ്ടുന്നതായ ശാസ്ത്രീകമായ അറിവും ഉപകരണങ്ങളും തക്കതായ പ്രോത്സാഹനവും ഇടക്കാലങ്ങളിൽ വെച്ച് ഇല്ലാതായിപോയതുകൊണ്ട് അവക്കു സാരമായ അധഃപതനം ഭവിച്ചു. ജീവിതമത്സരത്തിനു അക്കാലങ്ങളിൽ അത്ര കാഠിന്യമില്ലാതിരുന്നതിനാൽ അനായാസേന ലഭ്യമാകുന്ന ധനം ഭാരതീയരെ തൃപ്തിപ്പെടുത്തി. എന്നാൽ ജനസംഖ്യയുടെ വർദ്ധനയോടുകൂടി ഈ പ്രയാസംകൂടി വരുകയും വിദേശീയർ ഓരോരൊ കാലങ്ങളിലായി അനവധി ദ്രവ്യം ഇന്ത്യയിൽനിന്നും കടത്തി കൊണ്ടുപോയതിനാൽ അതിനെ ദ്വിഗുണീഭവിപ്പിക്കയും ചെയ്തു. മുഹമ്മദീയർ ഇന്ത്യയിൽ കടന്ന കാലം മുതല്ക്കു ഇന്ത്യയിലെ ധനം കണക്കില്ലാതെ ഇതരദേശങ്ങളിൽ പോയിത്തുടങ്ങി. ബ്രിട്ടീഷാധിപത്യത്തോടുകൂടി ഈ പോക്കു സ്ഥിരമായി. ചുരുക്കിപ്പറയുന്നതായാൽ ഇപ്പോൾ ഇന്ത്യായിൽനിന്നു ഗവർമ്മേണ്ടു വഴിയായി തന്നെ കൊല്ലന്തോറും 200 ലക്ഷം പവൻ ഇംഗ്ലാണ്ടിലേക്കു പോകുന്നുണ്ട്. ഇതുകൂടാതെ കച്ചവടവഴിയായി അനവധി ദ്രവ്യം ഇന്ത്യയിൽനിന്നു ഇതരദേശങ്ങളിലേക്കു പ്രത്യേകിച്ചു ബ്രിട്ടണിലേക്കു ചെല്ലുന്നുണ്ട്. കേവലം കൃഷിയെത്തന്നെ അവലംബിച്ചിരുന്ന ഇന്ത്യാക്കാർ കൈത്തൊഴിലുകളിൽ നിപുണത സമ്പാദിക്കുന്നതിനോ പരിഷ്കൃതങ്ങളായ പശ്ചിമരാജ്യങ്ങളായി മത്സരിക്കുന്നതിനോ സാധിക്കുന്നതല്ലാ. ഇതു കൂടാതെ ഇന്ത്യയും ഇംഗ്ലാണ്ടുമായുള്ള കച്ചവടരീതി ഇംഗ്ലീഷുകാർക്കു അന്യായമായ ലാഭമുണ്ടാകുത്തക്ക നിലയിലും, ഇന്ത്യായിലെ കൈത്തൊഴിലുകൾക്കു വർദ്ധന വരാതിരിക്കത്തക്ക വിധത്തിലുമാണ് ഇപ്പോൾ ഇരിക്കുന്നത്. ഈ സംഗതികളെപ്പററി ഇന്ത്യാക്കാർക്കു ശരിയായ ബോധം വന്നുതുടങ്ങീട്ട് അധികം കാലമായിട്ടില്ലാ. ബോധം വന്നഎന്നു ആദ്യമായി പ്രകാശിച്ചതു 'സ്വദേശികൾ' എന്ന പ്രത്യേകനാമത്തോടുകൂടി ബങ്കാളത്തിൽ ആവിർഭവിച്ച കക്ഷിക്കാർ മുഖാന്തരമാണ്. ഈ കക്ഷിക്കാരുടെ ഉദ്ദേശങ്ങൾ എത്രയോ മാഹാത്മ്യമുള്ളവയാണെന്നു വിശേഷിച്ചു പറയേണ്ടതില്ലാ. തങ്ങളെത്തന്നെ അവലംബിച്ചു സ്വതന്ത്രപരിശ്രമത്താൽ തങ്ങളുടെ സംയമനം ചെയ്യപ്പെട്ട ആവശ്യങ്ങളെ നിറവേററിക്കൊള്ളാമെന്നു നിശ്ചയിച്ചു പുറപ്പെട്ട ഈ കക്ഷിക്കാർക്കു ഒരു തടസ്ഥമായിരുന്നതു തങ്ങളുടെ അക്ഷമതാവും ഗവർമ്മേണ്ടിൻെറ സഹകര

ണമില്ലായ്മയും മാത്രമായിരുന്നു. തന്മൂലം സ്വദേശകക്ഷിക്കാൎക്ക ഒരു ഇടിവു സംഭവിച്ചിട്ടുണ്ടെങ്കിലും അവർ ഒരു കാലത്തു ഇന്ത്യാക്കാരെ മുഴുവൻ വശീകരിക്കുമെന്നുള്ളതിനു സംശയമില്ലാ. ഭാരതീയരുടെ ദാരിദ്ര്യാവസ്ഥയെ പരിഹരിക്കുന്നതിനു അതുതന്നെയാണു ശരിയായ മാൎഗ്ഗമെന്നുള്ള ബോധം പ്രസ്തുത പ്രബോധനത്തിൻെറ ഒരു മഹത്തായ ചിഹ്നമാകുന്നു.

ബ്രിട്ടീഷുകാരുടെ ആഗമനംകൊണ്ടു ഹിന്തുമതത്തിനു ക്രമത്തിലധികം ദോഷം സംഭവിച്ചിട്ടുണ്ടെന്നും അതിനെ പുനൎജ്ജീവിപ്പിച്ചു പൂൎവ്വസ്ഥിതിയിലാക്കിയാൽ ഇന്ത്യ പെട്ടന്നു പണ്ടത്തെ സ്ഥിതിയിൽതന്നെ എത്തിയേക്കുമെന്നും ഇന്ത്യയിൽ മാന്യരായ ചിലരുടെ ഇടയിൽ ഒരു ബോധം കടന്നുകൂടീട്ടുണ്ടെന്നുള്ളതാണു മേൽപറയപ്പെട്ട വ്യത്യാസത്തിനു വേറൊരു ഉദാഹരണം. ഈ ബോധത്തിനെ ദൃഷ്ടാന്തപ്പെടുത്തുന്നതിന് ഒന്നിലധികം സംഗതികളുള്ളതിൽ മുഖ്യമായതു കാശിയിൽ സ്ഥാപിക്കാൻ പോകുന്ന ഹിന്തുസൎവ്വകലാശാലയാണ്. ഇന്ത്യയുടെ പൂൎവ്വചരിത്രവും, ഇന്ത്യാക്കാരുടെ സ്വഭാവവും സൂക്ഷ്മമായി ഗ്രഹിച്ചിട്ടുണ്ടെന്നു ഭാവിക്കുന്ന ചില യോഗ്യരുടെ അഭിപ്രായം ഇന്ത്യ ആദ്ധ്യാത്മികമായി പരിശ്രമിക്കുന്നതിനു മാത്രമെ സാധിക്കയുള്ളു എന്നും, തൻമാൎഗ്ഗമായുള്ള ഔന്നത്യത്തിനെ അൎഹതയും ശക്യതയും ഉള്ളു എന്നും ആകുന്നു. ഈ അഭിപ്രായത്തിനെ ശരിവെച്ചു അതു തങ്ങൾക്കു ഒരു ബഹുമതിയാണെന്നു കരുതി കാട്ടിൽ പോയിരുന്നു തപസ്സു ചെയ്വാൻ സന്നദ്ധരായ കപടസന്യാസികളും വളരെയുണ്ട്. ഇവരെപ്പററി അധികം പറഞ്ഞിട്ടാവശ്യമില്ലാ. ഇവർ ഐഹികവൃത്തിയിൽ അലസന്മാരോ സ്വപരിശ്രമങ്ങളിൽ ഇച്ഛാഭംഗം വന്നവരൊ, ആയ മാതൃഭൂമിയുടെ ദ്രോഹികളാണ്. ഇവരെ അനുഗമിക്കുന്നതു വിചാരശൂന്യതയുടെ ഫലമായിരിക്കും. വിവേകാനന്ദസ്വാമിയുടേയും മിസ്സിസ്സ് ആനിബെസൻറിൻെറയും വാദ്ധോരണിയാൽ മതസംബന്ധമായ വിഷയങ്ങളിൽ ഒരു ഉണൎച്ച വന്നിട്ടുണ്ട്. ഈ ശക്തികളുടെ എല്ലാം ഫലമായിട്ടായിരിക്കാം ഹിന്തുമതത്തെ വളൎപ്പിക്കുന്നതിന് ഒരു മഹാലയം വേണമെന്നുള്ള മോഹത്തിൻെറ ആവിർഭാവം. ഹിന്തുസൎവ്വകലാശാലയെപ്പററിയും അതിൻെറ ഏതുകക്ഷിക്കാരുടെ അഭിപ്രായങ്ങളെപ്പററിയും ഇന്ത്യാക്കാർ എല്ലാവരും അറിഞ്ഞിട്ടുണ്ട്. ഹിന്തുമതപ്രധാനികളുടെ ദുശ്ശക്തികൾ പുരാതനകാലത്തു രാജ്യാഭിവൃദ്ധിക്ക് എങ്ങിനെ ഒരു ആകാശക്കോടാലിയായി പരിണമിച്ചൊ അതുപോലെ ഈ ഹിന്തുസൎവ്വകലാശാലയും അതിൻെറ പരിശ്രമങ്ങളും പൊതുജനാഭിവൃദ്ധിക്കു വിഘാതമായിത്തീരാതിരിക്കുന്നതിനു വിദേശീയരായ രാജ്യഭരണാധികൃതന്മാർ സൂക്ഷിച്ചുകൊള്ളട്ടെ. ആലിഗാർ പട്ടണത്തിൽ സ്ഥാപിക്കാൻ പോകുന്ന മഹമ്മദു സൎവ്വകലാശാല ഇതരമതസ്ഥരെ അപേക്ഷിച്ചും പ്രസ്തുത പ്രബോധത്തിൻെറ വ്യത്യസ്തസ്വഭാവത്തെ കുറിക്കുന്നു. എന്നാൽ മുഹമ്മദീയരുടെ ഉദ്ദേശം ആദ്ധ്യാത്മികത്തേക്കാൾ ഐഹികാഭിവൃദ്ധിയാണെന്നു കാണുന്നതു സന്തോഷാവഹംതന്നെ.

ധനവിഷയത്തിലും മതവിഷയത്തിലും എന്നപോലെതന്നെ കലാവിദ്യകളിലും മേൽപറഞ്ഞ വ്യത്യാസം കാണപ്പെടുന്നു. ഭാരതീയപ്രബോധത്തിൻെറ ചിഹ്നമായിട്ടൊ ഫലമായിട്ടൊ ഇന്ത്യയിലെ മാതൃഭാഷയായ സംസ്കൃതത്തിനു പ്രചാരം വ

ക്കുന്നതിനും ആ ഭാഷയിലുള്ള അമൂല്യരത്നങ്ങളെ സംസ്കൃതഭാഷാപരിജ്ഞാനമില്ലാത്തവൎക്കുകൂടി സുലഭമാക്കുന്നതിനും കാരണമായിട്ടുണ്ട്. സംസ്കൃതവിദ്യാലയങ്ങൾ അവിടവിടെയായി ഏൎപ്പെടുത്തപ്പെട്ടു വരുന്നു. സംസ്കൃതഗ്രന്ഥങ്ങളെ നാട്ടുഭാഷകളിലേക്കും ഇംഗ്ലീഷിലേക്കും മുമ്പിലത്തേക്കാൾ അധികമായി തൎജ്ജമ ചെയ്യപ്പെട്ടുവരുന്നു. ഈ വിദ്യാലയങ്ങളുടെ നടത്തിപ്പിലേക്കു ഗവൎമ്മേണ്ടിൽ നിന്നു ധനസഹായം ചെയ്കയും പണ്ഡിതന്മാരെ സ്ഥാനമാനാദികൾകൊണ്ടും മററും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. ഗീൎവ്വാണഭാഷയെ പോഷിപ്പിക്കുന്നതിനുള്ള ആഗ്രഹത്തെ പിൻതുടൎന്ന് ഓരോ സമുദായങ്ങളുടെ പ്രത്യേകഭാഷകളേയും നന്നാക്കുന്നതിനു ഒരു ഔത്സുക്യവും കണ്ടുവരുന്നു. ഇതു എത്രയും ആദരണീയമാകുന്നു. ഒരു ഭാഷ അതു സംസാരിക്കുന്നവരുടെ പ്രത്യേക സ്വഭാവത്തെ കുറിക്കുന്നു. രണ്ടു സമുദായങ്ങളുടെ പരസ്പരവ്യത്യാസങ്ങൾ അവരുടെ ഭാഷകളിലും പ്രതിബിംബിച്ചിരിക്കും. ഇങ്ങിനെ ഭാഷകൾ സമുദായങ്ങളുടെ വ്യത്യസ്തഗുണങ്ങളെ പ്രദൎശിപ്പിക്കുന്നതിനു പുറമെ ഒരു ഭാഷ അതു സംസാരിക്കുന്നവരെ ഏകീകരിക്കുന്നതിനും ഉതകുന്നു. ഒരു പ്രത്യേക ഭാഷ കൂടാതെ ഈ ഏകീകരണം സാദ്ധ്യമാണോ എന്നും അങ്ങിനെ ഒരു ഭാഷ ഇല്ലെങ്കിൽ ഒരു സമുദായം വേറൊന്നിൽ ലയിച്ചുപോകാതിരിക്കുമോ എന്നും പണ്ഡിതന്മാർ സംശയിക്കുന്നു. ഇങ്ങിനേയുള്ള വിചാരങ്ങൾ ഇപ്പോൾ ഭാരതീയരെ ആയാസപ്പെടുത്താൻ തുടങ്ങീട്ടുണ്ടെന്നുള്ളതു സന്തോഷാവഹം തന്നെ. ഭാഷയിലെന്നപോലെ തന്നെ മററു കലാവിദ്യകളിലും ഞങ്ങൾക്കു പണ്ടുണ്ടായിരുന്ന സാമൎത്ഥ്യത്തേയും അഭിരുചിയേയും വീണ്ടും ഉണ്ടാക്കുന്നതിനു ഇന്ത്യാക്കാർ സൎവ്വഥാ യത്നിക്കേണ്ടതാണെന്നു യോഗ്യന്മാരുടെ ഇടയിൽ ഒരു ബോദ്ധ്യം വന്നിട്ടുണ്ട്. ചിത്രമെഴുത്ത്, കൊത്തുവേല, സംഗീതം മുതലായവയിൽ ഭാരതീയരുടെ പ്രാചീനപാണ്ഡിത്യത്തിൻെറ അവശിഷ്ടങ്ങൾ ഇപ്പോഴും കാണ്മാനുണ്ട്. കേവലം ഹിന്തുക്കളുടെ മനോധൎമ്മത്തിൻെറ ഫലമായ കരകൌശല വിദ്യകൾ ദക്ഷിണ ഇന്ത്യയിലെ ക്ഷേത്രങ്ങളിലും മററുചില കെട്ടിടങ്ങളിലും മാത്രമെ ഇപ്പോൾ ഉള്ളു എന്നാണ പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നത്. ഉത്തര ഇന്ത്യയിലെ കൊട്ടാരങ്ങളിലും, ക്ഷേത്രങ്ങളിലും മററും യവനന്മാരുടേയും, റോമക്കാരുടേയും, ബുദ്ധമതക്കാരുടേയും പിന്നീടു മുഹമ്മദീയരുടേയും സമ്പൎക്കം കൊണ്ടുണ്ടായിട്ടുള്ള ഭേദഗതികൾ വളരെയുണ്ടാകാം. എന്നാൽ ഇവയെല്ലാം പിന്നീടു നടപ്പിൽ വന്ന ബ്രിട്ടിഷുമാതൃകകളെ അപേക്ഷിച്ച് എത്രയോ ഉൽകൃഷ്ടവും യാഥാൎത്ഥികമായ അഭിരുചിയോടു കൂടിയവയും ആകുന്നു. മിനുസവും പരിഷ്കാരവും കുറവാണെങ്കിലും യഥാൎത്ഥമായ വാസനയേയും ബുദ്ധിശക്തിയേയും കാണിക്കുന്നതും മനോവികാരങ്ങളെ ശരിയാകുംവണ്ണം പ്രകാശിപ്പിക്കുന്നതും ആയ, പ്രാചീന ചിത്രകാരന്മാരാൽ ലിഖിതങ്ങളായ പടങ്ങളിൽ സ്ഥായിയായി നില്ക്കുന്ന രീതിയെ ത്യജിച്ച് താൻ എഴുതുന്ന സാധനങ്ങൾക്കെല്ലാം സാധനങ്ങളുടെ മുദ്രയില്ലാതെ ചിത്രകാരൻെറ മുദ്രതന്നെ അടിച്ചിരിക്കുന്നതും, ഗ്രാമ്യവും നികൃഷ്ടവും ആയ ആശയവികാരങ്ങളുടെ സൂചനയാലും, അപ്രകൃതമായ വൎണ്ണബാഹുല്യത്താലും സാധാരണന്മാരെ വശീകരിക്കുന്നവയും, ആയി, രവിവൎമ്മാ രീതിയിൽ എഴുതപ്പെട്ടിട്ടുള്ള ഒരുതരം പടങ്ങളിൽ ഭാരതീയൎക്കു ആസക്തി

തോന്നിത്തുടങ്ങിയതും, കലാവിദ്യകൾ ഇടക്കാലത്തുണ്ടായ അധഃപതനത്തെ വേണ്ടുവോളം വിശദീകരിക്കുന്ന പാശ്ചാത്യമാതൃകകളെ ആക്ഷേപിക്കുന്നവരായും അവർ ചെയ്യുന്ന ഉപദ്രവത്തിൽ നിന്നു പ്രാചീനങ്ങളായവയെ സംരക്ഷിക്കുന്നതു കലാവിദ്യകൾക്കു ആകപ്പാടെ ഉപകാരപ്രദമായിരിക്കുമെന്നു വിളിച്ചുപറയുന്നവരായും ഇപ്പോൾ അനേകം പേർ ഇല്ലെങ്കിൽ അവിടവിടേയായി ചിലരെങ്കിലും ഉണ്ടെന്നുള്ളതു സമാധാനത്തിനു ഒരു വഴിയാകുന്നു. ഈ ചുരുക്കം പേരുകളിൽ ഉൾപ്പെട്ടവരാണു ഡാക്ടർ കുമാരസ്വാമിയും ഡാക്ടർ ഹാവലും. ഇവരിൽ രണ്ടാമതായി പറയപ്പെട്ട മഹാൻ ഒരു ഇംഗ്ലീഷുകാരനാകുന്നു. ഇന്ത്യയിലെ കരകൌശലസാമർത്ഥ്യത്തിനു എത്രത്തോളം അധഃപതനം വന്നിട്ടുണ്ടെന്നും അതിനെ പുനജ്ജീവിപ്പിക്കുന്നതിനു ഏതുവിധം പ്രയത്നിക്കണമെന്നും അദ്ദേഹം വിസ്തരിച്ച് എഴുതീട്ടുണ്ടു. പാശ്ചാത്യരീതികളുടെ ആക്രമണം ഹേതുവായി സംഗീതകലക്കുണ്ടായിട്ടുള്ള ഹാനിയെ വർണ്ണിക്കുന്നതിനു പ്രയാസം. മുഖ്യമായ രണ്ടു സംഗീതധ്വംസനയന്ത്രങ്ങൾ ഗ്രാമാഫൂൺ ഹാർമോണിയം (Gramaphone Harmonium) ഇവ ആകുന്നു. സംഗീതത്തെ അടച്ചുകെട്ടി പാത്രത്തിലാക്കി ആവശ്യപ്പെടുമ്പോൾ ഉപയോഗിക്കത്തക്കവണ്ണം സൌകര്യപ്പെടുത്തിയാൽ അതിനു എത്രത്തോളം മാധുര്യവും, ജീവനും ഉണ്ടായിരിക്കുമെന്നു (Gramaphone) ഗ്രാമഫൂൺ കേട്ടിട്ടുള്ള സംഗീതരസികന്മാർ പറയട്ടെ. ഇംഗ്ലീഷുസംഗീതത്തെ അനുകരിക്കത്തക്കവിധം ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ഹാർമോണിയ (Harmonium) ത്തിൽ പരസ്പരവിരുദ്ധസ്വഭാവത്തിലുള്ള ഹിന്തുസംഗീതം പുറപ്പെടുവിക്കാൻ ശ്രമിച്ചാൽ അട്ടുനവനെ പിടിച്ചു നെയ്ത്തനാക്കിയതുപോലെ ഇരിക്കുന്നതാണു. ഇത്തരം ബോദ്ധ്യങ്ങളും ജനങ്ങളുടെ ഇടയിൽ സ്വല്പമായുണ്ടെങ്കിലും പാശ്ചാത്യരീതികളുടെ എളുപ്പവും സൌകര്യവും അലസന്മാരായ അരസികന്മാരുടെ ഇടയിൽ പ്രചരിച്ചുകൊണ്ടിരിക്കാതിരിക്കയില്ലാ. കലാവിദ്യകളിൽ മാത്രമല്ലാ, മറ്റെല്ലാ വിഷയങ്ങളിലും ഇങ്ങിനെ പാശ്ചാത്യരീതികളുടെ ആക്രമണം പ്രത്യക്ഷമായിക്കാണാവുന്നതാണു. വാസ്തവത്തിൽ സകലവിധമായ ജീവിതമാർഗ്ഗങ്ങളിലും പടിഞ്ഞാറും കിഴക്കുമായുള്ള ഒരു മത്സരം തുടങ്ങീട്ടു ഇപ്പോൾ വളരെക്കാലമായിട്ടുണ്ടു. ഈ മത്സരത്തിൽ വിദേശിയൎക്കു വിജയം ലഭിക്കുകയാണെങ്കിൽ പൌരസ്ത്യന്മാരുടെ കഥ കുറെ കഷ്ടംതന്നെയായിരിക്കും എന്നു സമ്മതിക്കാതെ കഴികയില്ലാ. എന്നാൽ പൌരസ്ത്യപ്രബോധനത്തിന്റെ സൂക്ഷ്മസ്വഭാവത്തെ നോക്കുമ്പോൾ അങ്ങിനെ വ്യസനിക്കുന്നതിനു അധികം ഇടയില്ലെന്നാണു തോന്നുന്നതു. അഭിവൃദ്ധിക്കായി പരിശ്രമിച്ചുകൊണ്ടിരിക്കുന്നവരിൽ മിക്കവരിലും സ്വാഭിമാനം ബലമായി പ്രകാശിക്കുന്നുണ്ടെന്നുള്ളതാകുന്നു നമുക്കു ആശ്വാസകാരണം. സ്വാഭിമാനം ഉള്ള ഒരുവനും തന്നെ അന്യരിൽ ലയിപ്പിക്കുന്നതിനു അനുവദിക്കുന്നതല്ലല്ലോ.

പൌരസ്ത്യപ്രബോധനത്തെ പറ്റി ആലോചിക്കുന്തോറും അതിന്റെ സ്വഭാവത്തിൽ നമുക്കു വിശ്വാസവും അതിനാൽ അടയാളപ്പെടുത്തുന്ന ലോകഗതിയിൽ നമുക്കു തൃപ്തിയും സന്തോഷവും കൂടിക്കൂടി വരുന്നു. കായികമായും മാനസികമായും ഉള്ള സ്വാതന്ത്ര്യലാഭമാകുന്നു അതിന്റെ ഉദ്ദേശമെന്നു അല്പം സൂക്ഷിച്ചാൽ അറിയാവുന്നതാണു. സാമുദായികമായും രാജ്യ

ഭരണസംബന്ധമായും ഉള്ള അനവധി പ്രതിബന്ധങ്ങളെ കുറിച്ചു പാശ്ചാത്യന്മാരുടെ സമ്പൎക്കംകൊണ്ടും ദൃഷ്ടാന്തംകൊണ്ടും ബോധ്യപ്പെട്ടു, അവയുടെ ശക്തിയേ അറിഞ്ഞ് ഉന്മൂലനംചെയ്വാൻ പൌരസ്ത്യദേശങ്ങൾ ഒന്നൊഴിയാതെ ഒരുമ്പെട്ടിരിക്കുന്നു എന്നറിയുന്നതിൽ എന്തൊരു സന്തോഷമാണുണ്ടാവുന്നതു. ഈ ബന്ധങ്ങളിൽനിന്നു വേർപെട്ട സൎവ്വസ്വാതന്ത്ര്യത്തേ പ്രാപിക്കുന്നതു പെട്ടെന്നു സാധിക്കാൻ കഴിയുന്ന ഒരു കാൎയ്യമല്ലാ. ദീൎഘവും, നിരന്തരവും, ആയ പരിശ്രമവും, സൎവ്വോപരി ഈശ്വരാധീനവും ആവശ്യമാണു. യാതൊരുത്തൻ തന്റെ പരിശ്രമംകൊണ്ടു ഈ മഹത്തായ ഉദ്ദേശസിദ്ധിയെ എളുപ്പമാക്കുന്നുവോ അവൻ എല്ലാ കാലത്തേക്കും അനവധി ജനങ്ങളുടെ കൃതജ്ഞതക്കു പാത്രീഭവിക്കുന്നതാണ്—

കെ. രാമക്കുറുപ്പ്, ബി. എ. ബി. എൽ.

—:o:—

# നമ്മുടെ പരിണാമം



നമ്മുടെ ഭാവിയുടെ പൎയ്യവസാനത്തെ സംബന്ധിച്ച് പാശ്ചാത്യപൌരസ്ത്യന്മാരുടെഇടയിൽ ന്യായങ്ങളായപലെ വാദങ്ങളും നടന്നുകൊണ്ടിരിക്കുന്നുണ്ടു, അവരിൽ ചിലർ ക്രമോന്നതിവാദികളും ചിലർ ക്രമാവനതിവാദികളുമായിട്ടാണു കാണപ്പെടുന്നതു. പൌരസ്ത്യന്മാരിൽ മിക്കവിദ്വാന്മാരും ക്രമാവനതിവാദികളാകുന്നു. സൎവ്വ ജന്തുക്കളും ഈ കാണപ്പെടുന്ന ലോകത്തോടുകൂടി ക്രമേണ ക്ഷീണദശയെ പ്രാപിച്ചു നശിച്ചുപോകുന്നുവെന്നാണു അവർ ബലമായി വാദിച്ചുവരുന്നതു. ഈ അഭിപ്രായത്തെ ഉള്ളിൽ വെച്ചുംകൊണ്ടാണ് അവർ മഹാപ്രളയത്തെ സ്വീകരിച്ചിട്ടുള്ളതു "ജന്മസംസ്കാരവിദ്യാദേശ്ശക്തേഃ സ്വാധ്യായകൎമ്മണോഃ ഹ്രാസദൎശനതോ ഹ്രാസഃ സമ്പ്രദായസമീയതാം" ഇത്യാദി പ്രബന്ധംകൊണ്ടു ഉദയനാചാൎയ്യൻ മഹാ പ്രളയത്തിൽ പ്രമാണത്തെ സ്വീകരിച്ചിരിക്കുന്നു. പാശ്ചാത്യന്മാരായ കെൽവിൽ പ്രഭു മുതലായ മഹാ വിദ്വാന്മാരിൽ ചിലർ ക്രമാവനതിവാദികളാണെന്നു അവരുടെ അഭിപ്രായങ്ങളിൽ നിന്നറിവാൻ കഴിയുന്നു. ഡാറോയിൽ മുതലായ ചില പാശ്ചാത്യപണ്ഡിതന്മാർ ക്രമോന്നതിവാദത്തെ സ്വീകരിക്കുന്നവരാകുന്നു. അവർ പ്രാണികളുടെ ഉന്നതികളെ കണ്ടു ക്രമേണ സൎവ്വത്ര മുന്നതി തന്നെയാണെന്നാണനുമാനിക്കുന്നതു. ആദികാലത്തിൽ ഭൂമി ജലപരിപൂൎണ്ണയായി മനുഷ്യവാസത്തിന്നു യുക്തമല്ലാത്ത വിധത്തിലായിരുന്നുവെന്നും അക്കാലത്തിൽ ജലചരങ്ങളായ ജന്തുക്കൾക്കായിരുന്നു ആധിപത്യമെന്നും പിന്നീടു ഭൂമിയുടെ ഗതിവിശേഷംനിമിത്തമല്പം കരകണ്ടുതുടങ്ങിയെന്നും അപ്പോൾ ജലതീരവാസികളായ പ്രാണികളുണ്ടായെന്നും അതിന്നുശേഷം സ്ഥലവൃദ്ധിനിമിത്തം പലവിധ ജന്തുക്കളുത്ഭവിച്ചുവെന്നും ഇതിന്നു പിമ്പത്രെ മനുഷ്യന്മാരുടെ ആവിൎഭാവമെന്നുമാണ് അവ

രുടെ അഭിപ്രായം. മനുഷ്യന്മാർ മുൻകാലങ്ങളിൽ വാനരങ്ങളായിരുന്നുവെന്നും ക്രമേണ പരിഷ്കൃതന്മാരായി വാനരസാധനങ്ങളായ ചിഹ്നങ്ങളെ ഉപേക്ഷിച്ച് ഇപ്രകാരമുള്ള ഒരു അവസ്ഥാന്തരത്തെ പ്രാപിച്ചുവെന്നും അവർ ബലമായി സിദ്ധാന്തിക്കുന്നു. ഭാരതീയവിദ്വാന്മാരിലും ക്രമോന്നതിവാദികളുണ്ടായിരുന്നില്ലെന്നു പറവാൻ തരമില്ല. ഈ സംഗതിയെ ഭംഗ്യന്തരേണ നമ്മുടെ പൂർവ്വികന്മാർ ഉൽഘോഷിച്ചിട്ടുണ്ടെന്നു നമുക്കു തെളിയിക്കാൻ കഴിയുന്നു. അവരുടെ ആശയങ്ങൾ ദുർഗ്ഗമങ്ങളായിരുന്നതുകൊണ്ടു അവയെ നമുക്കു എളുപ്പത്തിൽ ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടില്ലെന്നു വ്യസനിക്കയല്ലാതെ ഗത്യന്തരമില്ല. ഭഗവാനായ വിഷ്ണുവിൻെറ അവതാരവർണ്ണനാചാതുര്യത്തിൽ അവരുടെ ആശയം നിഗൂഢമായിട്ടിരിക്കുന്നതിനെ നമുക്കിവിടെ ഉദ്ധരിക്കാം. ഭൂമി ജലപരിപൂർണ്ണയായിരുന്നപ്പോൾ ജലചരത്തിനാണു പ്രാധാന്യമെന്നു കാണിപ്പാൻ മത്സ്യാവതാരത്തെ വർണ്ണിച്ചു. അതിനു ശേഷം ജലതീരങ്ങളിൽ സഞ്ചരിക്കുന്നതായ പ്രാണിയുണ്ടായെന്നു കൂർമ്മാവതാരംകൊണ്ടു സാധിപ്പിച്ചു. സ്ഥലവൃദ്ധിക്കനുരൂപമായി വരാഹാവതാരത്തിൽ നിന്നു ചതുഷ്പദങ്ങളായ ജന്തുക്കളുടെ ആവിർഭാവവും നൃസിംഹാവതാരത്തിൽ നിന്നു ഭീഷണമുഖന്മാരായിരിക്കുന്ന പ്രാകൃതന്മാരായ മനുഷ്യരുടെ ഉത്ഭവവും വ്യക്തപ്പെടുത്തി. ഇതിന്നു ശേഷമത്രെ യഥാർത്ഥയായ മനുഷ്യസൃഷ്ടിയുണ്ടായിട്ടുള്ളതു. അക്കാലത്തിൽ മനുഷ്യന്മാർക്കു തക്കതായ ശരീരപുഷ്ടിയുണ്ടായിട്ടില്ലെന്നു വാമനാവതാരംകൊണ്ടു വിശദമാകുന്നു. ഇതിന്നുശേഷമാകുന്നു പരിപുഷ്ടദേഹന്മാരും ചണ്ഡയുദ്ധശീലന്മാരുമായ മാനവന്മാരുടെ സൃഷ്ടിയെന്നു പരശുരാമാവതാരംകൊണ്ടു ബോധിക്കപ്പെടുന്നുവല്ലൊ. ഇതിൽ പിന്നീടാകുന്നു ആദർശരൂപനും ഉദാരപ്രകൃതിയുമായ ശ്രീരാമൻെറയും യോഗീശ്വരനായ ശ്രീകൃഷ്ണൻെറയും ജനനം. ഇവർ ക്രമോന്നതിവാദികളാണെങ്കിലും അവസാനത്തിൽ പ്രളയത്തിൻെറ സത്തയെ പ്രതിപാദിക്കാതിരിക്കുന്നില്ല. എങ്കിലും ദശാവതാരത്തിൻെറ ഉദ്ദേശ്യം നമുക്കിന്നതാണെന്നിപ്പോൾ അറിവാൻ കഴിഞ്ഞുവല്ലോ. ഈ രണ്ടു പക്ഷങ്ങളിൽ ഏതാണ് സ്വീകാരമായിരിക്കുന്നതെന്നു നമുക്കു വിചിന്തനം ചെയ്യാം.

നമ്മുടെ പരിണാമം ഉന്നത്യവനതിരൂപമായിട്ടുള്ളതാണെന്നു പറയാതെ നിവൃത്തിയില്ല. ഈ മീമാംസ ഉന്മത്തപ്രലാപംപോലെ സർവ്വർക്കും ഹാസ്യജനികയായിത്തീരുവാനിടയുണ്ടെങ്കിലും നൈയായികന്മാർ ഇതിനെ സാധുവാണെന്നു സമ്മതിക്കാതിരിക്കയില്ല. നമ്മളിൽ ചിലർ അവനതിയും ചിലർ ഉന്നതിയും കാണപ്പെടുന്നു. ഇതിനെ കുറെക്കൂടി വ്യക്തമായി പറയുകയാണെങ്കിൽ ഭാരതീയന്മാർ അധോഗതിയും പാശ്ചാത്യന്മാർ ഉൽഗതിയും വിശദമാകുന്നു. ഇതുകൊണ്ടു ക്രമാവനതിവാദികളായ പൌരസ്ത്യന്മാരുടേയും ക്രമോന്നതിവാദികളായപാശ്ചാത്യന്മാരുടെയുംഅഭിപ്രായം സാധുവാണെന്നു സാധിക്കുന്നുവല്ലോ. ഭാരതീയന്മാർക്കുള്ള ക്രമാവനതിയെ കണ്ടു ആ പണ്ഡിതന്മാർ പ്രളയമാണു പരിണാമമെന്നും പാശ്ചാത്യന്മാർ സ്വാഭിവൃദ്ധിയെ അടിസ്ഥാനപ്പെടുത്തി ചരമോന്നതിയാണു പരിണാമമെന്നും തീർച്ചപ്പെടുത്തുന്നു. പ്രാച്യപ്രതീച്യന്മാരുടെ പൂർവ്വാപരേതിവൃത്തങ്ങളെക്കൊണ്ടു സർവ്വർക്കും ഈ സംഗതിയെ ഗ്രഹിക്കുവാൻ കഴിയും. പാശ്ചാത്യന്മാർ രണ്ടായിരം സംവത്സരങ്ങൾക്കു മുമ്പു

കേവലം മൃഗപ്രായന്മാരായിരുന്നു. ഇപ്പോൾ ശസ്ത്രത്തിലും ശാസ്ത്രത്തിലും അവക്കുള്ള അപ്രതിഹതയായ ഗതി അടിക്കടി ഭൂമണ്ഡലത്തെ മുഴുവൻ ഉച്ചലിപ്പിക്കുന്നുണ്ടെന്നുള്ളതു സർവ്വസമ്മതമായ വാസ്തവമാണെല്ലോ. ഇങ്ങിനെയുള്ള അവരുടെ ഉൽഗതിയെ കുറിച്ചാലോചിക്കുമ്പോൾ ഏതൊരുത്തനാണ ക്രമാവനതിവാദത്തെ സ്വീകരിക്കുന്നതു? നേരേ മറിച്ചു ഭാരതീയന്മാരുടെ ക്രമാവനതിയെക്കുറിച്ചു കുറഞ്ഞൊന്നു പര്യാലോചിച്ചാൽ ജന്തുക്കൾ ക്രമോന്നതിശീലങ്ങളല്ലെന്നു പറയാതിരിക്കുകയില്ല. പാശ്ചാത്യന്മാരിൽ ചിലർ, ഭാരതീയന്മാർ പുരാതനകാലത്തു കേവലം അപരിഷ്കൃതന്മാരായിരുന്നുവെന്നും പാശ്ചാത്യസംസർഗ്ഗം നിമിത്തം ഇപ്പോൾ ഏതാനും ചില പരിഷ്കാരങ്ങൾ സിദ്ധിച്ചുവെന്നും ജല്പിക്കുന്നു. അങ്ങിനെയാണെങ്കിൽ വേദശാസ്ത്രാദികൾ കവികല്പനകളാണെല്ലോ. ഇവരുടെ ഈ അഭിപ്രായം സ്വീകാര്യമോ പോയി പരിഗണിപ്പാൻ പാടില്ലതന്നെ. ഈ ഗ്രന്ഥങ്ങൾ പ്രാക്തനന്മാരായ ഭാരതീയന്മാരുടെ മഹത്വത്തെ തെളിയിക്കുന്നു. ആ ഗ്രന്ഥങ്ങളെപ്പോലെ പരിഷ്കൃതമായി ഒരു ഗ്രന്ഥം ഇനിയുണ്ടാവാൻ തരമില്ലാത്തതുകൊണ്ടു തന്നെ പുരാതനഭാരതീയന്മാരുടെ യോഗ്യത വിശദമാകുന്നുണ്ടെല്ലോ. ശാരീരികമായും മാനസികമായുമുള്ള ഉന്നതിയെ കണ്ടിട്ടാണ ഒരു സമുദായത്തിൻെറ ഉൽഗതിയെ നിശ്ചയിക്കുന്നതു. ഈ ഉൽഗതി ഭാരതീയന്മാരിലുണ്ടോ എന്നു ഇപ്പോഴത്തെ അവരുടെ അവസ്ഥയെ പരിശോധിക്കുകയാണ ഉചിതമായിരിക്കുന്നതു. മനുഷ്യരുടെ ഉന്നതിക്കുചിതങ്ങളായ ഏതേതു വിഷയങ്ങളുണ്ടോ അവയൊന്നും ഭാരതീയന്മാക്കില്ലെന്നാണ പറയേണ്ടതു. ശരീരോന്നതിയുടെ നിദാനമായിരിക്കുന്ന പഥ്യാശിത്വം തന്നെ ഭാരതീയന്മാരിൽ കാണപ്പെടുന്നില്ല. ഐകമത്യം മുതലായ മാനസികഗുണങ്ങൾ അവരോടു യാത്രപറഞ്ഞ കാലത്തെ ഊഹിപ്പാൻ പോലും കഴിയുന്നില്ല. ചിലരുടെ വൈദുഷ്യകീർത്തി ദിഗന്തത്തിൽ കൂടി സഞ്ചരിക്കുന്നുണ്ടെങ്കിലും അവരിൽകാര്യകുശലന്മാർ ചുരുക്കംതന്നെ. മേഘനിർഘോഷങ്ങളെ ജയിക്കുന്ന ദീർഘദീർഘങ്ങളായ പ്രസംഗങ്ങളെക്കൊണ്ടു ലോകത്തെമോഹിപ്പിക്കുന്ന മഹാമനസ്കന്മാർ ഭാരതത്തിൽ കുറച്ചധികമാണെന്നു സമ്മതിക്കാതെനിവൃത്തിയില്ല. എന്നാലിപ്രസംഗങ്ങളുടെ അത്ഥംഗ്രഹിക്കുന്ന രസികന്മാർ ചുരുക്കമാണെന്നു വ്യസനിച്ചിട്ടാവശ്യമില്ല. നമ്മുടെ പ്രാസംഗികന്മാരുടെ പ്രസംഗങ്ങൾ ഭീമവിൻെറ വീരപ്രലാപംപോലെയും കൃപണൻെറ ദാനമാഹാത്മ്യവ്യാഖ്യാനം പോലെയും പാപിഷ്ഠൻെറ ധമ്മശാസ്ത്രവ്യവഹാരംപോലെയുമാണെന്നു പറയുന്നതിൽ ഞാൻ ശങ്കിക്കുന്നില്ല. ചുരുക്കിപ്പറയുകയാണെങ്കിൽ വൃഥാ വാഗ്ജാലവിസ്താരംകൊണ്ടു അനിഷ്ടമല്ലാതെ മറ്റൊന്നുമുണ്ടാകയില്ല. വാങ്മാത്രാത്സാഹന്മാരായിരിക്കുന്ന ഭാരതീയന്മാരുടെ പരിണാമം ക്ഷയന്തന്നെയാണെന്നു പലവിധത്തിലും സാധിച്ചുകഴിഞ്ഞു. ആംഗ്ലേയഭരണംകൊണ്ടു പരിഷ്കൃതമായിരിക്കുന്ന ഇക്കാലത്തെങ്കിലും ഭാരതീയന്മാക്ക അഭിവൃദ്ധിയുണ്ടായിട്ടില്ലെങ്കിൽ ഇനിയെന്നാണുണ്ടാവുന്നതാവോ?

**മരുതൂർ കരുണാകരമേനോൻ.**

# നിർബ്ബന്ധവിദ്യാഭ്യാസം

പ്രാഥമികവിദ്യാഭ്യാസം നിർബ്ബന്ധമാക്കേണ്ടതായ കാര്യത്തിൽ, ഇന്ത്യാവൈസ്രായിയുടെ നിയമനിൎമ്മാണസഭയിൽ, ബഹുമാനപ്പെട്ട മിസ്റ്റർ ഗോപാലകൃഷ്ണഗോഖലെ ഒരു ബിൽ ആലോചനയ്ക്കു കൊണ്ടുവന്നതും, അധികപക്ഷം ഉണ്ടായ വിരോധാഭിപ്രായത്തെ അനുസരിച്ചു, സഭ, അതിനെ തള്ളിക്കളഞ്ഞതും ഇയ്യിടെ കഴിഞ്ഞ ഒരു സംഭവമാണല്ലോ.



നാട്ടുഭാഷാപോഷണത്തിനു പ്രാഥമികവിദ്യാഭ്യാസം നിർബ്ബന്ധമാക്കുന്നതായാൽ എത്രമാത്രം സഹായമായിത്തീരുമെന്നു നമുക്കൊക്കെ അറിയാവുന്നതുമാണു.

ഈ സംഗതിയിൽ 913-ാമാണ്ടു മകരമാസം 25-ാംനു- (173 കൊല്ലം മുമ്പു) കൊച്ചിസൎക്കാരിൽനിന്നു ഒരു വിളംബരം പ്രസിദ്ധം ചെയ്തതായി കാണ്മാനുണ്ടു. ഈ വിളംബരം 1081-ചിങ്ങമാസത്തിൽ കെ. പി. പത്മനാഭമേനോൻ ബി. ഏ. ബി. എൽ. അവർകൾ മുഖേന രസികരഞ്ജിനിയിൽ പ്രസിദ്ധം ചെയ്തിട്ടുണ്ടായിരുന്നതു, 'ഈ വിഷയത്തെപ്പററി അധികം വാദപ്രതിവാദങ്ങൾ നടന്നുവരുന്ന ഇക്കാലത്തു', ഇവിടെ ഉദ്ധരിക്കുന്നതു അനുചിതമാകയില്ലെന്നു വിശ്വസിക്കുന്നു. പൊതുജനവിദ്യാഭ്യാസകാര്യത്തിൽ ഗവൎമ്മേണ്ടിനുള്ള ബാദ്ധ്യതയ്ക്കു ഇതു ഒരു പ്രത്യക്ഷലക്ഷ്യമായിത്തീരാതിരിക്കയില്ല.

(വിളംബരം)

ഈ രാജ്യത്തുള്ള കുടിയാനവന്മാരു മുതലായവൎക്കു കണക്കെഴുത്തു മുതലായ വിദ്യകൾ വശമില്ലാതെയും ആ വിദ്യകൾ പഠിക്കാത്തതിനാൽ ഏററവും സങ്കടമായിട്ടും തീൎന്നിരിക്കുന്നപ്രകാരം നാം കേൾവിപ്പെടുകകൊണ്ടു ഇനിമേൽ അതിന്മണ്ണം വരാതെ കുടികൾ സൌഖ്യമായിട്ടും അഭിവൃദ്ധിയായിട്ടും വരേണ്ടുന്നതിനുവേണ്ടി ഇപ്പോൾ വിളംബരം പ്രസിദ്ധപ്പെടുത്തുന്നു.

എന്തെന്നാൽ:—

1-ാമതു ഈ രാജ്യത്തിൽ ഉള്ള കുട്ടികൾക്കൊക്കെയും എഴുത്തും കണക്കും ജ്യോതിഷവും കാവ്യവും വശമാക്കിക്കൊടുക്കുന്നതിനു അതാതു കോവിലകത്തുംവാതുക്കൽ ചേൎന്ന വലുതായിട്ടുള്ള പ്രവൃത്തികളിലും ചെറുതായിട്ടുള്ള പ്രവൃത്തികളിലും സമൎത്ഥന്മാരായിട്ട ഓരോരോ എഴുത്താശാന്മാരെ ആക്കി എഴുതിച്ചുകൊള്ളത്തക്കവണ്ണം ഉത്തരവു കൊടുത്തിരിക്കുന്നു.

2-ാമതു. അതാതു പ്രവൃത്തികളിൽ ഉള്ള കുടിയാനവന്മാരു അഞ്ചു വയസ്സിനു മേൽ ഇരുപതു വയസ്സിനകം ഉള്ള കുട്ടികളെ കാലത്തു ആറുമണിക്കു എഴുത്തിനയച്ചു പകൽ സമയത്തു രണ്ടുമണി സമയത്തു ഭക്ഷണത്തിനു വരുത്തി ഭക്ഷണം കഴിപ്പിച്ചു എഴുത്തിനയപ്പിച്ചു വയ്യിന്നേരം ആറുമണിവരെക്കു എഴുതിച്ചു അവരവരുടെ വീടുകളിലേക്കു തന്നെ വരുത്തിച്ചുകൊള്ളുകയും വേണം.

3-ാമതു. അതിന്മണ്ണം കുട്ടികൾക്കു

സൌഖ്യത്തിന്നും അഭിവൃദ്ധിക്കും പുഷ്ടിക്കും വേണ്ടി പണ്ടാരവകയിൽനിന്നും ശമ്പളം കൊടുത്തു കുട്ടികളെ എഴുതിക്കത്തക്കവണ്ണം ഉത്തരവു കൊടുത്തിരിക്കുന്നതിനാൽ ഇപ്പോൾ എറണാകുളം പ്രവൃത്തിയിൽവെച്ചു എഴുതിക്കത്തക്കവണ്ണം മടത്തുവീട്ടിൽ ശങ്കരമേനവനേയും ചയ്യിൽ പ്രവൃത്തിയിൽ വെച്ചു എഴുതിക്കത്തക്കവണ്ണം കൊല്ലാട്ടു രാമക്കുറുപ്പിനേയും നിശ്ചയിച്ചു ആക്കിയിരിക്കകൊണ്ടു ആയവക്കു കുട്ടികളിൽനിന്നും ഒരു കാശുപോലും കൊടുപ്പാൻ ആവശ്യമില്ല.

4-ാമതു. ഇപ്രകാരം കുട്ടികളെ എഴുതിച്ചു വരുന്നുണ്ടോ എന്നു കാര്യക്കാരനും തിരുമുഖം പിടിച്ച പിള്ളയും ശോധനചെയ്തു ഇന്നിന്ന വീട്ടിലെ ഇന്നിന്ന കുട്ടികൾക്കു ഇന്നിന്ന വിദ്യകൾ വശമായി എന്നു വിവരമായിട്ടു ഓരോ വയ്യോല എഴുതി വാങ്ങിച്ചു 8 ദിവസത്തിലൊരിക്കൽ ആ വയ്യോലഹജൂർക്കു അയക്കുകയും വേണം.

5-ാമതു കുട്ടികൾക്കു എഴുത്തു വശമാക്കിക്കൊടുക്കുന്നവനും മേലെഴുതിയപ്രകാരം തന്നെ എട്ടുദിവസത്തിനൊരിക്കൽ വയ്യോല എഴുതി കാര്യക്കാരന്റെ അടുക്കലും ഹജൂർക്കും അയച്ചുകൊള്ളുകയും വേണം. അപ്രകാരം 9 എഴുത്താശാന്മാർ അവർക്കു വെച്ചിരിക്കുന്ന ശമ്പളം അല്ലാതെ യാതൊരു കുടിയാനവനോടെങ്കിലും യാതൊന്നെങ്കിലും വാങ്ങിച്ചു എന്നു കേൾവിപ്പെട്ടാൽ ഉടനെ ആയവനെ കോട്ടിൽ ഏല്പിച്ചു അതിനു തക്ക ശിക്ഷ ചെയ്യിക്കുന്നതിനു ഇടവരികയും ചെയ്യും.

---

# തെക്കെകൈലാസനാഥോദയം

## പ്രബന്ധം (തുടച്ച്)

---

വാർമേവീടുന്നവിദ്വജ്ജനനിഗദിതതെം-
കൈലനാഥപ്രഭാവ-
ശ്രീമാഹാത്മ്യങ്ങൾകേട്ടുംപ്രകടിതരുചികം-
ണ്ടുംപ്രസന്നാന്തരാത്മാ
ധീമാനല്പസ്മിതംചെയ്തഖിലസദസിചെ-
ല്ലൂരപൂർണ്ണത്രയീശ-
ശ്രീമൽകാരുണ്യപാത്രംകവിമഴകിനൊടാ-
ദിഷ്ടവാൻപദ്യവാചാ.

വിദ്യാവല്ലഭ!നീലകണ്ഠസുകവേ!
ചെല്ലൂരനാഥോദയം
മിത്രംപണ്ടുകൃതം(നണിച്ചു?)രചിതം-
നാരായണീയംതഥാ
അദ്യൈവാരഭതാംഗിരാമമഭവാൻതെം
കൈലനാഥോദയ-
പ്രത്യഗ്രാദ്യൈകചന്നബന്ധുരഗുണം
ബന്ധുപ്രബന്ധോത്തമം
ഇത്ഥംനിയുക്തഃകുരുഭൂമിഭർത്താ
ഭദ്രാചലക്ഷേത്രമഹത്വമാന്യം
ഹൃദ്യംകളോദാരമണിപ്രവാളൈ
ർമ്മിത്രസ്ഫുടാർത്ഥംവിദധേപ്രബന്ധം.

ശ്രീചേർന്നീടുംമഹേന്ദ്രാചലഭുവിനിഖില-
ക്ഷത്രവൈരാഗ്നിനിർവ്വാ-
ണാശാന്തസ്വാന്തപത്മേവസതിപരശുരാ-
മേതപസ്യൈകകാമേ
വ്യാജാപേതാനുഭാവാഃകതിചനയതയോ-
യായജൂകാമഹാന്ത-
സ്സാശംസംപോന്നുവന്നുവിമലതരമനോ-
ഭാസുരാഭൂസുരാദ്യാഃ.

അപ്പോളത്ഭുത ചക്രവത്തിയമിനാം-
മൃണ്യാസനേഷപാസ്ഥയാ-
വിപ്രേന്ദ്രാൻവിനിവേശ്യഭക്തിയോടുചെ-
സ്സാതിഥ്യപൂജാവിധിം
മൽപാടൂപ്ര്യതഹസ്തപാളിയുഗപദ്ര-
ത്താസ്തടീയാശിഷോ-
ലബ്ധ്വാവിഷ്ടരസീമനിസ്വയമുപാ-
വിഷ്ടോബഭാഷേകൃതീ.
ധന്യാവിപ്രേശ്വരാസ്സ്വാഗതമിഹഭവതാം
ബ്രഹ്മവിദ്യാവിനോദം
നന്നാശ്ശിതാന്തരായംദിനമനഘനമോ-
ദേനമേവുന്നതെല്ലീ
എന്നല്ലേകമ്മകാണ്ഡപ്രകടനവിധിനാപാ
രിലെല്ലാടവും‌ചൊ-
ന്നന്യൂനംവാച്ചലാവുംകരുണയുമനപാ-
യംവിളങ്ങുന്നതെല്ലീ.
എന്നാലെന്തുമനോരഥം മനസിപൂ-
ണ്ടദ്യാഗതാസ്സാമ്പ്രതം
കിന്നാമാദ്യവിധേയമാശ്രുവജ്ജനൈ
രെഭിഃപ്രസാദോത്സുകൈഃ
എന്നേവംപ്രമിതംഗഭീരമരുള
പ്പാടമ്മുനീനാംപ്രഭോ-
രോന്നിച്ചങ്ങുപകണ്ഠ്യകോപിനിയമീ
വൃദ്ധോബഭാഷേതദാ
ജയജയദേവഭൂശ്ശത്തമസാമ്പ്രതമാകണ്ണയമ
മവാണീമേനാം, ത്രിഭുവനവീരംകൃതവീയ്യാ
ത്മജമുന്മസ്യാദംബ്രഹ്മവിഘാതിനമാഹവസീ
മനിഹേഹയരാജം കൊന്നുമുടിച്ചതുമഖില
ക്ഷത്രിയജാതിവിഘാതംകാരണപൂവ്വംനന്നു
ച്ചെരിതുപിന്നെച്ചെയ്തതുമെന്നൊ സുഖമേ
പെരിയവിചിത്രം ഛത്രായുധമിഹസത്രാശ
നരുചിപൃഥ്വീ ദേവകദംബമശേഷം ഗത
വിത്രാസമിതുന്നതശീഷം നിളനടക്കമ്മാറു
പമച്ചതുമെന്നെയല്ലെനിയ്യാതായാമയ്യാദാ
യാസ്ഥിതിമതിമഹതീം പയ്യാപ്തംഭുവിപരി
കല്പിച്ചതുമൊക്കെ ശ്രുവണസുധാരസവഷം
കേട്ടുവിചിത്രംമഹിതചരിത്രം ചേതസിമേ
ദുരകൌതുകമോദാസ്സ ചരിതലക്ഷ്മിസൌരഭ
വന്തംനയനങ്ങൾക്കും പരമാനന്ദംപൂരിപ്പാ
നായ്നാമിഹവന്നൂ മുന്നംമുന്നംപ്രളയവിരാ
മെദുഷ്ടതനൂജൻ കട്ടുമറച്ചൊരുവേദാനാശു
കൊടുത്തുവിരിഞ്ചനുതന്നെക്കൊണ്ടുപുരാത
നപൂരുഷനഖിലജഗൽ പ്രഭുലോകവിനിമ്മി
തിചെയ്യിപ്പിച്ചതുകേൾപ്പുണ്ടിന്നാം. പുനര
ഥഗവ്വിതദുവ്വാസോമുനിശാപംകൊണ്ടത്രിഭു
വനലക്ഷ്മിമറഞ്ഞൊരുനേരം ദേവാസുരകൃ
തദുഗ്ദ്ധപയോനിധിമഥനാടോപെതാണൊ
രുമന്ദരമനന്ഥാനത്തെ കമഠാകൃതിപൂണ്ടഴ
കിലുയത്തിക്കടുതരമഥിതാൽ കലശമഹാ
ബ്ധ്യുത്ഭവവിലാസംശ്ശുദ്ധമതൊക്കെ വെളി
ച്ചത്താക്കിപ്പരിപാലിച്ചതുകേൾപ്പുണ്ടിന്നാം
പിന്നെക്കൊടിയഹിരണ്യാക്ഷൻ താൻപാ
ത്തലമൊക്കെ പ്പാത്തിരയാക്കിക്കെട്ടിമു
റുക്കി മഹാംബുധിതന്നിലൊളിച്ചൊരു
കാലത്താദിവരാഹവരാകൃതി കൈക്കൊ
ണ്ടവനെക്കൊന്നുധരിത്രീദേവീമുററം തേടി
നതേററത്തെല്ലത്തേററം ഭീതാമഴകിലെടു
ത്തുയഥാസ്ഥാനംചേത്തദ്രിപ്രൌഢെധരൊ
പ്പുമുറപ്പിച്ചത്ഭുതതരിതംചരിതമശേഷം കേ
ൾപ്പുണ്ടിന്നാം. ദുഷ്ടശിഖാമണിപിന്നെയൊ
രുന്നാളുലകിടമഖിലം കളിയായ്യെന്നഹിര
ണ്യപുരസ്സരകശിപുമഹാസുര നസ്തഭയാംകു
രമുദ്ധതചിത്തോവാഴുംകാലം നരസിംഹാ
ത്മാക്കുത്തനഖാഗ്രൈരവനുടൽ നടുവെകീ
റിക്കുടർമാലകളുമണിഞ്ഞു ജഗത്ത്യാമാശപാ
സത്തെ വളത്തതുമയ്യോകേൾപ്പുണ്ടിന്നാം.
പിന്നെമഹാബലിയായ മഹാബലദനുജമ
ഹീപതിദേവേന്ദ്രാദിസുധാശനവൃന്ദം കൂട്ട
ത്തോടെദൂരത്താട്ടിക്രൂരതപാഢ്യനിരഗ്ഗളവീ
യ്യൊളഭുവനംമൂന്നുംകാക്കീഴാക്കിവസിക്കുംകാ
ലം നവനവകുഹനാവടുവാമനനായ്മുവ്വ
ടികൊണ്ടുലകൊക്കെയളന്നമ്മാബലി ത

നെനിബദ്ധ്യവിദഗ്ദ്ധംദേവപതിംദിവി വാഴിച്ചകരുണാശക്ത്യാകാത്തതുമയ്യോകേൾപ്പുണ്ടന്നാംനിഖിലജഗൽപതിരക്ഷകഠികൊണ്ടന്നനവതാരങ്ങളിവണ്ണം മുകിൽവണ്ണൻപൂണ്ടതുതഭീത്യാകീഴിൽ ചെയ്യോരനുപമചരിതവിലാസമതൊക്കയുമിക്കാലത്തപ്പാത്ഥിവസാത്ഥാവതംസമണി കൃതവീര്യാത്മജരക്ഷിതനിഖിലക്ഷത്രിയ ജാതിവിഘാതം കൊണ്ടൊരുഭൂഭാരം തീത്തടീയിളകീടിന്ധമ്മസ്ഥിതിയെ പരിപാലിച്ചുസുകമ്മവിഭൂതിംനീളെവിതച്ച (നണിച്ച?) വളത്തൊരു ലോകാനുഗ്രഹവാപ്പിന്നൊവ്വാവനു ജ്ഞാനെനിളെ നടന്നാലെല്ലാടത്തും നിൻഗുണമൊഴിയെകേൾപ്പാനില്ലെ. കനിവിനോടെന്നാലാകല്പാവധി ധരണീമേന്മാമാകല്പയനീ പിന്നെച്ചൊല്ലാമെളിയൊരു കാംക്ഷിതമനനോരോകമ്മകദംബം ചെയ്യാനായ്ക്കൊണ്ടനുപമസമ്പൽ സംഭൃതമാമൊരു ഭൂമിഭാഗംഞങ്ങൾക്കാക്കിപ്പുണ്യശ്രേണീംപരിഗൃഹ്ണീഷ ചതുർദശലോകാനനുഗൃണ്ഹഷ നിരർഗ്ഗളഭാഗ്യവിലാസപയോധെ!

വിഖ്യാതാനാംദ്വിജാനാംസദസിനിയമിപ്പ
ഖ്യോദിതാമത്ര്യദാരാ
മഗ്ര്യേവാണിംചെവികൊണ്ടനുപമമഹിമാ
സാദ്ധ്യഭൗമോമുനീനാം.
അക്ഷീണവ്യാകുലതചംതടവിനമനസാ
ദാനശീലോമുഹൂർത്തം
വ്യഗ്രംകൈക്കൊണ്ടദൈവ്യൗമഹിതമഖവ
ത്സ്പൂവിശപാക്ൠമാ. (രോ
എന്തേപോൽചെയ്യുതയ്യോ!ധനമഖില
ങ്ങിപരായത്തമത്രെ (മൊട്ട
ചിന്തിച്ചാൽവാസവുംമെട്ടധമവനിസുര
പ്രാത്ഥിതംപൂരണീയം
അന്തംകൂടാതെവിസ്താരിണമിഹപയാം
രാശിമുത്സാഹ്യദൂരം
ചന്തത്തിൽകല്പയിഷ്യേനവനവമൊരുഭൂ
ഭാഗമേഷാംദ്വിജാനാം.
ഇതിനിശ്ചിതധീസ്സപശ്ചിമാബ്ധിം
ഗതവാൻവീയ്യഭൃതാമപശ്ചിമോസൌ
ക്ഷിതിദേവസമക്ഷമത്ര്യദഗ്ര്യ
പ്രഥിമാനംവരുണംവിളിച്ചവാദീൽ.

(തുടരും)

സംസ്കൃതഭാഷയും

# പാശ്ചാത്യപണ്ഡിതന്മാരും

ലോകത്തിലെ വിവിധ ഭാഷകളിൽ വെച്ച് ഏററവും പുരാതനമായ വകളിൽ ഒന്നും, ഇന്ത്യാക്കാരാൽ പ്രത്യേകിച്ചും ഹിന്തുക്കളാൽ ഭക്തിബഹുമാനാദികളൊട്ട കൂടി സ്വീകരിച്ചുവരുന്നതും ആയ ഭാഷയാകുന്നു സംസ്കൃതം. ഈ ഭാഷയിൽ പാശ്ചാത്യ പണ്ഡിതന്മാരിൽ പലക്കും വളരെ പാണ്ഡിത്യം സിദ്ധിച്ചിട്ടുണ്ടെന്നുള്ളതു സംഗതി, സെർ വില്യംജൊൺസ്, മാക്സ്മുള്ളർ, എന്നവരുടെ കൃതികളെ സൂക്ഷ്മദൃഷ്ട്യാ വായിച്ചറിഞ്ഞിട്ടുള്ളവക്ക വെളിവാകുന്നതാണ്. ദൂരദേശവാസികളും പല സംഗതികളിലും ഹിന്തുക്ക



ളായ നമ്മളോട് വ്യത്യാസപ്പെട്ടവരും ആയ ഇവര്ക്ക്, ഇന്ത്യക്കാരിൽ പലരും വൈമുഖ്യം കാണിക്കുന്ന ഏതൽഭാഷാ പാഠത്തിൽ അഭിരുചി ജനിക്കുവാനുള്ള കാരണങ്ങളിൽ ചിലതിനെ താഴെ പ്രസ്താവിക്കാം

ഇന്ത്യാരാജ്യത്തു ആദ്യമായിക്കടൽ വഴിക്ക എത്തിയതു 1498പറങ്കികളായിരുന്നു. അവർ "ക്രിസ്തു"മതത്തിലെ "റൊമൻ കത്തോലിക്കാ" ഭാഗക്കാരായിരുന്നു. മതാഭിമാനം,മഹമ്മദീയരെ ഒഴിച്ചു ഇക്കൂട്ടരെപ്പോലെ അന്നും ഇന്നും മററാക്കും ഉണ്ടായിരുന്നില്ല. അന്യമതക്കാരെ സ്വമതാനുസാരികളാക്കുവാൻ അവർ നിരന്തരം പ്രയത്നിച്ചുവന്നു. ന്യായവും അന്യായവും ആയ പല സൂത്രക്രിയകളാൽ ഇവര്ക്ക് ഇന്ത്യാരാജ്യത്തു ചില പ്രദേശങ്ങളിൽ ആധിപത്യം ലഭിച്ചു. രാജ്യംകൈവശപ്പെട്ടതോടുകൂടി വളരെ പാതിരിമാരും വന്നു സ്ഥിരവാസം തുടങ്ങി. ഇവരുടെ ഏകോദ്ദേശം, ഹിന്തുക്കളേയും അവരുടെ കണ്ണിൽ പെട്ട മററു മതസ്ഥന്മാരേയും, ക്രിസ്ത്യാനികളാക്കേണമെന്നായിരുന്നു. 1545ൽ "സെർഫ്രാൻസിസ്സെവിയർ" എന്ന പാതിരി പറങ്കികളുടെ രാജ്യത്തുനിന്നും ഇന്ത്യയിൽ എത്തി. അയാളുടെ സ്വഭാവഗുണവും പരോപകാരതല്പരതയും അനവധി ആളുകൾക്ക ബലവത്തരമായ ആകര്ഷണങ്ങളായിത്തീൎന്നതിനാൽ വളരെ ഹിന്തുക്കൾ ക്രിസ്ത്യാനികളായിത്തീൎന്നു. പക്ഷെ അയാൾക്ക ഇന്ത്യയിലെ വിവിധഭാഷകളിൽ നൈപുണ്യം കുറവായിരുന്നു. ഇക്കാലത്തു തന്നെയായിരുന്നു ഇംഗ്ലാന്തിൽ "ഏശുവിൻെറ സംഘം" എന്ന പ്രസിദ്ധ സമുദായം സ്ഥാപിച്ചതു. ഈ പുതിയ സംഘക്കാരുടെ മുഖ്യോദ്ദേശം അന്യമതക്കാരെ ക്രിസ്തുവിൻെറ വേദമാഹാത്മ്യത്തെ പഠിപ്പിക്കണമെന്നായിരുന്നു. ഇവരുടെ പ്രതിനിധിയായി ഇന്ത്യയിലേക്ക വന്നതു 1607ൽ "റൊബർടസ്ഡിനോബിലി" എന്ന മഹാനായിരുന്നു. ഇയാൾ പിന്നീടു ഇവിടെ വളരെ പ്രസിദ്ധി നേടി. ഉദ്ദിഷ്ടകാൎയ്യസിദ്ധിക്കായി എന്തു തന്നെ ചെയ്യാനും അയാൾക്ക മടിയുണ്ടായിരുന്നില്ല. അയാൾ ഒരുഹിന്തുവാണെന്നും ബ്രാഹ്മണനാണെന്നും നടിച്ചു ഇവിടെ താമസിച്ചുവന്നു. അതി ശുഷ്കാന്തിയോടുകൂടി സംസ്കൃതഭാഷ വളരെക്കാലം പഠിച്ചതിന്നുശെഷം അയാൾ അതിനെ ഒരു വിധം സ്വാധീനപ്പെടുത്തി. ഇയാളുടെ സ്ഥിരവാസസ്ഥലം മധുരയായിരുന്നു. ആ പുണ്യസ്ഥലത്തു ശാസ്ത്രജ്ഞന്മാരായ അനവധി ആളുകൾ ഇക്കാലത്തെപ്പോലെ അന്നും ഉണ്ടായിരുന്നു. ഇവരുടെ ശാസ്ത്രജ്ഞാനവും തൎക്കനൈപുണ്യവും വാക്പടുതയും അസാമാന്യമായിരുന്നു. ഹിന്തുമതത്തെ അമത്തുവാനായി അരയും തലയും മുറുക്കി പുറപ്പെട്ട ബുദ്ധമതക്കാരെ പല സന്ദൎഭങ്ങളിലും, കാററ് കരിയിലകളെ എന്ന പോലെ, ഇവർ പാറ്റിച്ചിട്ടുണ്ട്. ഒരു "സന്ന്യാസി മഠത്തിൻെറ" (മൊനാസ്റ്ററിയുടെ) നിലനില്പു അതിലെ തലവൻെറ തൎക്കനൈപുണ്യത്തെയാണ് അവലംബിച്ചിരുന്നതു. അയാളെ തോല്പിച്ചാൽ ആ സന്ന്യാസിമഠം തകൎന്നു എന്നാണ അക്കാലത്തെവിശ്വാസം. ഇപ്രകാരം തോല്പിക്കപ്പെട്ടവരെ ബ്രാഹ്മണർ വളരെ ഉപദ്രവിക്കയും പതിവായിരുന്നു തന്മൂലം ബുദ്ധമതക്കാർ ഇവിടെ നിന്നും ഒളിച്ചോടിപ്പോയിയെന്നും ചരിത്രം ഘോഷിക്കുന്നുണ്ടു. എട്ടാം നൂററാണ്ടിൽ ശങ്കരാചാൎയ്യസ്വാമി അവതരിച്ചതോടുകൂടി ബുദ്ധമതക്കാരുടെ മൂലനാശവും സംഭവിച്ചു. ഈ സംഗതികളൊക്കെ "നോബലി" നല്ലവണ്ണം അറി

ഞ്ഞിരുന്നതുകൊണ്ടായിരിക്കണം അയാൾ സംസ്കൃതഭാഷയെ ഇത്ര പണിപ്പെട്ടു വശീകരിച്ചതെന്നു അനുമാനിക്കാവുന്നതാണു. ഹിന്തുക്കൾ വേദങ്ങളെ അസാധാരണ ഭക്തിവിശ്വാസത്തോടുകൂടിയാണു വിചാരിച്ചുവന്നിരുന്നതും; വരുന്നതും. എന്നാൽ നമ്മുടെ ചതുർവ്വേദങ്ങളിൽ "ക്രിസ്തുവിനെ പററി യാതൊന്നും പ്രസ്ഥാപിച്ചുകാണുന്നില്ല" എന്നു "നോബലി" അറിഞ്ഞു ക്രിസ്തുവിനെ പററി വേദങ്ങളിൽ പ്രസ്ഥാപിച്ചിട്ടുണ്ടെന്നു ഹിന്തുക്കളെ അറിയിക്കുവാൻ വേണ്ടി ഈ "നവീനവ്യാസൻ" "എശോർവേദം" (Fzour Veda) എന്നൊരു അഞ്ചാംവേദം സൃഷ്ടിച്ചു. പക്ഷേ ഈ വേദത്തിന്നു അശേഷം പ്രചാരം സിദ്ധിച്ചില്ല. ഇതു പറങ്കികളുടെ കയ്യിൽനിന്നും "പ്രഞ്ചു"കാർ വാങ്ങി ഇയ്യിടെ പ്രസിദ്ധം ചെയ്തിട്ടുണ്ട്. ഈ വേദത്തിൽ അനവധി തെററുകൾ ഉള്ളതുകൊണ്ടു ഇതു "നൊബിലി" എഴുതിയതല്ല എന്നും മററും "മിക്സ്മുള്ളർ" വാദിക്കുന്നുണ്ടു. ഈ ഒരു കാരണംകൊണ്ടു "നൊബലി" യെ ഈ വേദകർത്തൃസ്ഥാനത്തിൽ നിന്നും ഒഴിവാക്കാൻ വഹിയാ എന്നാണു ഇനിക്കു തോന്നുന്നതു.

"നൊബലി"യുടെ കാലശേഷം ഇന്ത്യയിൽ വന്നു സംസ്കൃതഭാഷ പഠിച്ച പാശ്ചാത്യന്മാരിൽ പ്രധാനി 1783-ൽ ഇന്ത്യയിൽ എത്തിയ "സർവില്ല്യം,ജോൺസ്" എന്ന ഇംഗ്ലീഷുകാരനായിരുന്നു. ഇയാളുടെ പരിശ്രമം ഹേതുവായിട്ടു 1784-ൽ ബംഗാളത്തിൽ"എഷ്യാട്ടിക്സൊസയററി" എന്ന പ്രസിദ്ധയോഗം സ്ഥാപിക്കപ്പെട്ടു. അതുമുതൽക്കു നമ്മുടെ മാതൃഭാഷയും വളരെ പുരാതനമായതും ആയ സംസ്കൃതഭാഷയിൽ ഉള്ള ഗ്രന്ഥങ്ങളെ ഇതരഭാഷകളിലേക്കു, പ്രത്യേകിച്ചു ഇംഗ്ലീഷിലെക്കു ധാരാളം തർജ്ജിമചെയ്തുവന്നുണ്ടു.

"സർ വി ്യ ജോൺസ്" ബങ്കാളത്തിലെ ന്യായാധിപതികളിൽ ഒരാളായിരുന്നു. തന്റെ കൃത്യനിർവ്വഹണത്തിന്നു സംസ്കൃതഭാഷ പരിജ്ഞാനം അത്യാവശ്യമായിരുന്നതിനാൽ അയാൾ അധികകാലം കഴിയുന്നതിന്നു മുമ്പിൽ ഈ ഭാഷയിൽ ശ്ലാഘനീയമായ പാണ്ഡിത്യം സമ്പാദിച്ചു. ഇയാൾക്കു സംസ്കൃതത്തിൽ എന്നു മാത്രമല്ല പല ഭാഷകളിലും അസാധാരണ പാണ്ഡിത്യം ഉള്ള ഒരാളായിരുന്നു. "ലാത്തിൻ""ഗ്രിക്ക" "പ്രഞ്ചു""ഹീബ്രു"എന്നു തുടങ്ങിയ പല ഭാഷകളിലും ഇയാൾക്കു ധാരാളം വ്യുല്പത്തി ഉണ്ടായിരുന്നു. ഇയാൾ പല സംസ്കൃതഗ്രന്ഥങ്ങളെയും ഇംഗ്ലീഷിലെക്കു തർജ്ജിമ ചെയ്തു. അവയിൽ പ്രധാനമായതും,ഇക്കാലത്തും അയാളുടെ പേരിനെ നിലനിർത്തുന്നതും,"കാളിദാസ"ന്റെ ശാകുന്തളത്തിന്റെ തർജ്ജിമയാകുന്നു. പാശ്ചാത്യന്മാരും പൌരാണികന്മാരും ഈ കൃതിയെ ഒരുപോലെ കൊണ്ടാടുന്നു എന്നുള്ളസംഗതി ഇയാളുടെസംസ്കൃതഭാഷാജ്ഞാനത്തേയും "കാളിദാസ"ന്റെ ആശയങ്ങളെ ആരാഞ്ഞറിഞ്ഞു ഇതരന്മാരെ മനസ്സിലാക്കുവാനുള്ള പ്രാപ്തിയേയും വെളിവാക്കുന്നുണ്ടു.

"എഷ്യാടിക്ക്സോസയററി" എഷ്യയിലെ വിവിധവൃത്താന്തങ്ങളെ പററി 21 പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഇതുകാരണം പാശ്ചാത്യന്മാക്കു ഇന്ത്യയെപ്പററിയും സംസ്കൃതഭാഷയെപ്പററിയും ഉള്ള അഭിപ്രായം വളരെ ഭേദപ്പെട്ടിട്ടുണ്ട്. സംസ്കൃതഭാഷാസാഗരത്തിൽ കിടക്കുന്ന രമണീയരത്നങ്ങളെ തിരഞ്ഞെടുത്ത് മനുഷ്യൎക്കു ഉപയോഗമാക്കുവാൻ ഇവരാകുന്നു ഏററവും അധികം പ്രയത്നിച്ചിരിക്കുന്നതു.

ഈ സംഘത്തിലെ പ്രധാന അംഗങ്ങൾ "സർ തോമസ് കോൾബ്രൂക്കും" "ഹോറെസ് വിൽസനും" ആയിരുന്നു. ഇവരുടെ സംസ്കൃതഭാഷയിലുള്ള പരിജ്ഞാനം അതിശയനീയമായിരുന്നു. "കോൾബ്രൂക്ക്" ഇംഗ്ലീഷിൽ സംസ്കൃതഭാഷയെപ്പററിയ ഒരു വ്യാകരണം എഴുതീട്ടുണ്ടു. ആദ്യമായി വേദം പഠിച്ച ഇംഗ്ലീഷുകാരനും ഇയാൾ തന്നെയായിരുന്നു. അതിന്നു ശേഷം പല ആംഗ്ലേയരും ഹൈന്ദവവേദത്തിൽ അസാധാരണ പാണ്ഡിത്യം സമ്പാദിച്ചിട്ടുണ്ടു. ഇയാൾ അപ്രസിദ്ധങ്ങളായിരുന്ന പല സംസ്കൃതഗ്രന്ഥങ്ങളും ശേഖരിച്ചു "കമ്പനിക്കാക്കു" കൊടുത്തിട്ടുണ്ടു. ഇയാൾ ഇംഗ്ലാണ്ടിലെക്കു മടങ്ങിപ്പോയശേഷം "റോയൽഏഷ്യാട്ടിക്ക് സൊസയററി"യെയും സ്ഥാപിച്ചു.

"വിൻസൻ" കമ്പനിക്കാരുടെ കീഴിൽ ഒരു വൈദ്യനായിട്ടാണു ഇന്ത്യയിലേക്കു വന്നതു എങ്കിലും അയാൾ ഒരു സംസ്കൃത പണ്ഡിതനായിട്ടായിരുന്നു പ്രഖ്യാതി നേടിയതു. സംസ്കൃതം പഠിക്കുന്നവരെ സഹായിക്കുവാനായി ആദ്യമായി ഒരകാരാദി ഉണ്ടാക്കിയതു ഇയാളാണത്രെ. (തുടരും)

നന്ത്യേലത്ത് പത്മനാഭമേനോൻ.

# ഭീമസിംഹൻെറ പുത്രി

എല്ലാ ഒരുക്കങ്ങളും തികഞ്ഞതിൻെറ ശേഷം ഞങ്ങൾ ഭീമപുരിയെ ആക്രമിച്ചു. സൈന്യങ്ങളുടെ നായകത്വം ഞാൻ തന്നെയാണ് വഹിച്ചതു. ഏകദേശം പതിനഞ്ചു ദിവസത്തോളം ഭയങ്കരമായ യുദ്ധം നടന്നു. ശത്രുവിൻെറ സൈന്യം സാമാന്യം മുഴവൻ നശിച്ചു. ധീരനായ അദ്ദേഹം അപജയവും സഹിച്ചു ജീവിച്ചിരിക്കുന്നതിനേക്കാൾ മൃത്യു നല്ലതെന്നു കരുതി ആയുധപാണിയായി ഞങ്ങളുടെ മദ്ധ്യത്തിലേക്കു പ്രവേശിച്ചു. ഞങ്ങളുടെ സൈന്യത്തെ വല്ലാതെ നശിപ്പിക്കുവാൻ തുടങ്ങി. ഒടുവിൽ ഞാൻ തന്നെ അദ്ദേഹത്തോടു നേരിട്ടു യുദ്ധം ആരംഭിച്ചു. അദ്ദേഹം പരാജിതനാവുമെന്നു എനിക്കു ഏകദേശം തീർച്ചവന്നപ്പോൾ കീഴടങ്ങിയാൽ ജീവനെ രക്ഷിക്കാമെന്നു ഞാൻ പ്രതിജ്ഞ ചെയ്തു. "ഇതുവരെ യാതൊരു യോദ്ധാവിന്നും താൻ കീഴടങ്ങീട്ടില്ലെന്നും ജീവനോടിരിക്കുന്ന കാലം അങ്ങിനെ ചെയ്യാൻ ഭാവമില്ലെന്നും കോപത്തോടുകൂടി എന്നോടു മറുപടി പറഞ്ഞു". എനിക്കു യുദ്ധം മറെറാരു വിധത്തിൽ സമാപിക്കുവാൻ നിവൃത്തിയില്ലാതെയായി. ധീരനായ ഒരു യോദ്ധാവിൻെറ രക്തം കൊണ്ടു എൻെറ ഖൾഗം അന്നു അശുദ്ധമായി; യുദ്ധവും സമാപിച്ചു. ഞങ്ങൾ ഭീമപുരിയിൽ പ്രവേശിച്ചു. മഹാ പരാക്രമികളും യോഗ്യന്മാരുമായ എൻെറ പൂർവ്വികന്മാർ അലങ്കരിച്ച സിംഹാസനത്തെ ഞാൻ ആരോഹണം ചെയ്തു. ബന്ധുരാജാക്കന്മാരെ യഥാവിധി സൽകരിച്ചു ബഹുമതിയോടും കൂടി അവരവരുടെ രാജ്യങ്ങളിലേക്കു തിരിച്ചയച്ചു. മുമ്പു എൻെറ സൈന്യത്തിൽ ഒരു നായകത്വം വഹിച്ച വിശ്വസ്തനായ ഒരു യോദ്ധാവിനെ മന്ത്രിസ്ഥാനത്തിൽ നിശ്ചയിച്ചു. യുദ്ധംകൊണ്ടു കോട്ട, ആയുധശാല മുതലാ

യവസ്ഥ വന്നിട്ടുള്ള ന്യൂനതകൾ തീൎത്തു രാജ്യകാൎയ്യങ്ങളെല്ലാം ഒരുവിധം സമാധാനപ്പെടുത്തിയശേഷം എൻെറ മകളേയും നിന്നേയും കാണണമെന്നുള്ള ബദ്ധപ്പാടു കൊണ്ടു ഞാൻ ഇങ്ങോട്ടു പോന്നു. കൂടെ അകമ്പടി വേണ്ടെന്നു ഞാൻ തീൎച്ചപ്പെടുത്തി.

പ്രതാപസിംഹൻ:-- ഇവിടുന്ന് എന്നെ വലിയ വൈഷമ്യസ്ഥിതിയിലാക്കിയിരിക്കയാണ്. ഉദയപുരം രാജാവിൻെറ സൈന്യത്തിലുള്ള ഒരു യോദ്ധാവിന്നു അക്ബറുടെ ബന്ധുവായിരിപ്പാൻ തരമില്ല. അങ്ങു ഇപ്പോൾ ആ സ്ഥാനത്തെ സ്വീകരിച്ചു എന്നു സമ്മതിക്കയും ചെയ്തു. ഈ സ്ഥിതിക്കു ഞാനെന്താണു ചെയ്യേണ്ടതു. എൻെറ ശ്വശുരനും ജീവനെ രക്ഷിച്ചവനും ആയ മഹാത്മാവിനെ ശത്രുവായി കരുതുകയോ എൻെറ സ്വാമിയെ ഉപേക്ഷിച്ചു ശത്രുപക്ഷത്തിൽ ചേരുകയോ ചെയ്വാൻ എനിക്കു തരമില്ല.

ഭീമ:--നിൻെറ ഈ സംശയം അനാവശ്യമാണു. ഉദയസിംഹന്നു ഇനി ഉദയപുരത്തെ രാജാവായിരിക്കാൻ കഴിയുമെന്നു എനിക്കു തോന്നുന്നില്ല. താൻ കീഴടങ്ങുകയില്ല എന്ന തൻെറ ശപഥം മിത്ഥ്യാവാക്കായി പോകരുതല്ലൊ എന്ന സിദ്ധാന്തം കൊണ്ടു മാത്രമാണ് അദ്ദേഹം കീഴടങ്ങാത്തതു. അദ്ദേഹം ജീവിച്ചിരിക്കുന്നുണ്ടോ എന്ന കാൎയ്യം തന്നെ സംശയമാണു. നിൻെറ സംസാരത്തിൽ നിന്നു ഞാൻ മുഗൾചക്രവൎത്തിയുമായി സഖ്യമായതു കുറച്ചു അവിവേകമായി പോയി എന്നു അഭിപ്രായം നിനക്കുണ്ടെന്നു എനിക്കു തോന്നുന്നു. ഞാൻ അദ്ദേഹത്തിൻെറ ആധിപത്യത്തെ സ്വീകരിച്ചിട്ടില്ല. തന്നെപ്പോലെയുള്ള ഒരു സ്വാതന്ത്ര്യരാജാവിനെ ബന്ധുവായി സ്വീകരിക്കുന്ന നിലയിൽ എന്നെയും അദ്ദേഹം സ്വീകരിച്ചു എന്നു മാത്രമേയുള്ളു. നമ്മുടെ സമീപത്തിലുള്ള പ്രബലനായ ഒരു രാജാവിനെ ശത്രുവാക്കി വെക്കുന്നതു നമുക്കു ഒരിക്കലും ക്ഷേമമായി ഭവിക്കയില്ല. സ്വാതന്ത്ര്യം ഉപേക്ഷിക്കാതെ മുഗൾചക്രവൎത്തിയെ ബന്ധുവായി വിചാരിപ്പാൻ കഴിയുമെങ്കിൽ അതു ചെയ്യുന്നതാണ് ഭീമപുരയിലെ രാജ്യത്തിന്നും പ്രജകൾക്കും അഭിവൃദ്ധിയായിട്ടുള്ളതു. അല്പം ആലോചിച്ചാൽ ഞാൻ പറയുന്ന കാൎയ്യങ്ങൾ എല്ലാം ശരിയാണെന്നു നിനക്കു തോന്നും. പ്രതാപസിംഹൻ ഒന്നും മിണ്ടാതെ നിന്നു. കാൎയ്യങ്ങൾ ഇപ്രകാരം കലാശിച്ചുവല്ലൊ എന്നു വ്യസനം അദ്ദേഹത്തിന്നുണ്ടായിരുന്നു.

ഭീമ—ജയസിംഹ! സിദ്ധവനത്തിലേക്കു പോകാനുള്ള ഒരുക്കങ്ങളെല്ലാം ചെയ്തുകൊള്ളണം. പക്ഷെ ഒരു സന്ന്യാസിയുടെ ആശ്രമത്തിൽ വരുന്നതിന്നു പ്രതാപസിംഹന്നു വിരോധമുണ്ടായിരിക്കയില്ല. ബലമായ ഒരു ആകൎഷണശക്തി ഇപ്പോൾ ആ പ്രദേശത്തിന്നുണ്ടല്ലൊ. പ്രതാപസിംഹന്നു തൻെറ ശ്വശുരൻെറ വാക്കുകളുടെ അൎത്ഥം മനസ്സിലായി. മന്ദഹാസമല്ലാതെ അതിന്ന് മറുപടി യാതൊന്നുമുണ്ടായില്ല. ചിരിച്ചുകൊണ്ടു ഭീമസിംഹനും അകത്തേക്കു പോയി. അല്പനേരം കഴിഞ്ഞു മുമ്പെത്തെ സന്ന്യാസിയുടെ വേഷത്തിൽ ഭീമസിംഹനും ജയസിംഹനും പ്രതാപസിംഹൻെറ സമീപത്തിലെത്തി. ഭീമ- ഈ നാടകത്തിൽ എൻെറ അവസാനത്തെ രംഗപ്രവേശമാണിതു. സിദ്ധവനത്തിന്ന് ഈ വേഷമാണു എൻെറ അഭിപ്രായത്തിൽ ഉചിതം. "രത്നപ്രഭക്കും ഇതിൽതന്നെയായിരിക്കും കൌതുകം" എല്ലാവരും സിദ്ധവനത്തിലേക്കുള്ള യാത്ര ആരംഭിച്ചു. ഭീമസിംഹൻ അവിടെ നിന്നു പോന്നിട്ടു ഏകദേശം മൂന്നുമാസ

ത്തോളമായിരിക്കുന്നു. പോരുമ്പോൾ രത്നപ്രഭക്കു യാതൊരു സൌകൎയ്യക്കുറവുകളും ഉണ്ടാവാതിരിപ്പാൻ തക്കവണ്ണം ഏൎപ്പാടുകൾ ചെയ്തിട്ടാണു പോന്നതു. എട്ടുപത്തുദിവസംകൊണ്ടു ഹരിദ്വാരത്തിൽ അവരെത്തി സമീപമുള്ള ഒരു ബ്രാഹ്മണഗൃഹത്തിൽനിന്നു ഭക്ഷണം കഴിച്ചു ഭീമസിംഹന്റെ വാസസ്ഥലമായ ആശ്രമത്തിലേക്കു പുറപ്പെട്ടു.

സന്ന്യാസി ആശ്രമത്തിൽനിന്നു പോയതിന്റെ പിറ്റെദിവസം എവിടെയാണു അദ്ദേഹം പോയിരിക്കുന്നതെന്നു രത്നപ്രഭ ശിഷ്യന്മാരോടു ചോദിച്ചു. ദേശസഞ്ചാരത്തിനു പോയിരിക്കയാണെന്നും അല്പദിവസങ്ങൾ കഴിഞ്ഞല്ലാതെ മടങ്ങിവരികയില്ലെന്നും അവർ സമാധാനം പറഞ്ഞു. "ദേശാന്തരങ്ങളിൽ അദ്ദേഹത്തിനു തന്റെ വല്ല ഗുരുനാഥന്മാരെയും കാണേണ്ട ആവശ്യമുണ്ടായിരിക്കും. അഥവാ അദ്ദേഹത്തെപ്പോലെയുള്ള ഒരു ത്യാഗിക്കു സ്വന്തഗൃഹം, അന്യഗൃഹം എന്നിങ്ങിനെയുള്ള ഭേദദൃഷ്ടിയില്ലയെല്ലോ. ഒരു സമയം ഉടനെ മടങ്ങി എത്തുവാൻ മതി" എന്നു അവൾ ആലോചിച്ചു സമാധാനിച്ചു.

ഭീമസിംഹൻ ആശ്രമത്തിന്റെ ബഹിൎഭാഗത്തെത്തി. അവിടെ ഇരുന്നിരുന്ന അദ്ദേഹത്തിന്റെ ചില ശിഷ്യന്മാർ എഴുനീറ്റു അഭിവാദ്യം ചെയ്തു. ഭീമസിംഹൻ പ്രതാപസിംഹനെ ചൂണ്ടികാണിച്ചു "ഇദ്ദേഹത്തിനു രത്നപ്രഭ ഇരിക്കുന്ന സ്ഥലം കാണിച്ചുകൊടുക്കുക" എന്നു അവരിൽ ഒരുവനോടു ആജ്ഞാപിച്ചു.

"ആ ദേവി ആശ്രമത്തിന്റെ പിൻഭാഗത്തുള്ള ഉദ്യാനത്തിലിരിക്കുന്നുണ്ടു. കുലദേവതകളെ അൎച്ചിക്കുവാനുള്ള പുഷ്പങ്ങൾ പറിക്കുവാൻ പോയതാണെന്നു തോന്നുന്നു" "പ്രതാപസിംഹനോടായിട്ടു ശിഷ്യൻ "എന്റെ കൂടെ വരാം" പ്രതാപസിംഹൻ ശിഷ്യന്റെ പിന്നാലെ പോയി ഉദ്യാനത്തിന്റെ സമീപത്തിലെത്തിയപ്പോൾ "ഇതാ ഇവിടെ എങ്ങാനും കാണണം—ഇവിടുത്തെ പോലെ യോഗ്യനായ ഒരു അതിഥിയെ പരിചയമാക്കുവാൻ ഞാനാവശ്യമില്ല. അതുകൊണ്ടു ഞാൻ ഗുരുവിന്റെ സമീപത്തിലേക്കു തിരിച്ചുപോകുന്നു" എന്നു പറഞ്ഞു് ശിഷ്യൻ തന്റെ വഴിക്കു പോയി. പ്രതാപസിംഹൻ ഉദ്യാനത്തിലേക്കു കടന്നു. വലുതായ ഒരു വടവൃക്ഷത്തിന്റെ നിഴലിൽ വിചാരമഗ്നയായി, ബ്രഹ്മാവു എല്ലാ വിശിഷ്ടവസ്തുക്കളുടേയും സാരാംശത്തെ എടുത്തു് സൃഷ്ടിച്ചതുപോലെയുള്ളതും ഈ തരുണിയുടെ പേരു യഥാൎത്ഥം തന്നെ എന്നു പ്രഥമദൃഷ്ടിയിൽ തന്നെ തോന്നിക്കുന്നതും ആയ വദനചന്ദ്രനെ കൈകൊണ്ടു താങ്ങിയുംകൊണ്ടു രത്നപ്രഭ ഒരു കല്ലിന്മേൽ ഇരിക്കയായിരുന്നു. പൂക്കൾ നിറച്ചുള്ള ഒരു ചെറിയ കൊട്ട അവളുടെ കാലിന്റെ സമീപത്തിലിരിക്കുന്നുണ്ടു. പ്രതാപസിംഹൻ അത്ഭുതം, സ്നേഹം ഈ വികാരങ്ങളെക്കൊണ്ടു പരവശമായ നേത്രത്തോടുകൂടി അല്പനേരം അവളെനോക്കിക്കൊണ്ടിരുന്നു. ദീൎഘമായ വിരഹം കഴിഞ്ഞശേഷം തന്റെ ഭാൎയ്യയെ താൻ സ്വപ്നത്തിൽ കാണുകയോ എന്നു അദ്ദേഹം സംശയിച്ചു. തന്നെ അവൾ കണ്ടിട്ടില്ലെന്നു തനിക്കു തീൎച്ചയായി. ശബ്ദപ്പെടുത്താതെ സമീപം ചെന്നു് പതുക്കെ കൈ ചുമലിൽ വെച്ചു. രത്നപ്രഭ ഞെട്ടി തിരിഞ്ഞുനോക്കി മന്ദഹാസത്തോടുകൂടി സമീപം നില്ക്കുന്ന തന്റെ ഭൎത്താവിനെയാണു അവൾ കണ്ടതു. സന്തോഷമോ, സ്നേഹമോ, ലജ്ജയോ, ആശ്ചൎയ്യമോ ആ യുവതിയുടെ മുഖത്തെ ആ അവസരത്തിൽ അത്ര മനോഹരമാക്കിയതെന്നു പ

റവാൻ പ്രയാസം. പരിഭ്രമിച്ചെഴുനീറ്റ് 'ഇവിടുന്നിപ്പോൾ എവിടെ നിന്നാണു വരുന്നതു? ഇവിടെ എങ്ങിനെയെത്തി?' എന്നു ചോദിച്ചു.

പ്രതാ—ദേവി, ചോദ്യം വളരെ ഉചിതംതന്നെ. വളരെ ദിവസമായി വിട്ടുപിരിഞ്ഞ് മരണത്തിൽ നിന്നു രക്ഷപ്പെട്ടു വരുന്ന ഭർത്താവിനോടു 'നീ എന്തിനാണു വന്നതു?' എന്നു ഭവതിയുടെ ആദ്യമായ കുശലം കേമംതന്നെ. എങ്കിലും ദേവിയുടെ ചോദ്യത്തിന്നു ഞാൻ ഉത്തരം പറവാൻ നോക്കാം. ഞാൻ ഇവിടെ വരുവാനുള്ള കാരണം ഭവതി തന്നെയാണു'.

രത്ന—ഞാൻ ഇവിടെയുണ്ടെന്നു അങ്ങു എങ്ങിനെ അറിഞ്ഞു എന്നാണു ഞാൻ ചൊദിച്ചതു. പെട്ടെന്നു കണ്ടതുകൊണ്ടുള്ള അത്ഭുതംകൊണ്ടു ചോദ്യം ഭംഗിയല്ലാതെ വരുവാനും ഇവിടുത്തെ പരിഭവത്തിന്നും സംഗതിയായി.

പ്രതാ—ഞാൻ ഇവിടെ അല്പനേരമായി വന്നു നില്ക്കുന്നു. രത്നപ്രഭയുടെ മനസ്സു വേറെ ഓരോന്നിൽ പ്രവേശിച്ചതിന്നു ഞാൻ ഉത്തരവാദിയല്ല. അതുകൊണ്ടാണു എന്നെ കാണ്മാനും എന്റെ കാൽപെരുമാററം കേൾപ്പാനും സംഗതി വരാഞ്ഞതു. ഇത്ര ദീൎഘമായ ആലോചന എന്തായിരുന്നു.

രത്ന—ഇവിടുത്തെ ശകാരം വളരെ നന്നായി. ഈ പ്രദേശത്തു മനുഷ്യരുടെ സഞ്ചാരമുണ്ടാവുമെന്നു ഞാൻ ശങ്കിക്കേണ്ട ആവശ്യമില്ല. അതുകൊണ്ടാണു ഞാൻ ശബ്ദമൊന്നും കേൾക്കാതിരുന്നതു, അല്ലാതെ വിശേഷിച്ചു ആലോചനകളൊന്നുമുണ്ടായിട്ടല്ല.

പ്രതാ—ഭവതി ഇത്ര സിദ്ധാന്തമായി ഞാൻ പറയുന്നതിനെ നിഷേധിക്കണ്ട പക്ഷെ ഞാൻ ഒരു ഊഹം പറയാം ഭവതിയുടെ ആലോചനകൾക്കു വിഷയീഭൂതൻ ഞാൻ തന്നെയായിരുന്നു. 'അല്ലെ' ലജ്ജയോടുകൂടി മുഖം താഴ്ത്തിയതല്ലാതെ യാതൊരു സമാധാനവും ഇതിന്നു രത്നപ്രഭക്കു പറവാനുണ്ടായില്ല.

രത്ന—എന്റെ ചോദ്യത്തിന്നു സമാധാനം പറയാത്തതെന്താണു. മരണത്തിൽനിന്നു രക്ഷപെട്ടുവെന്നു ഇവിടുന്നു പറഞ്ഞുവല്ലൊ. രക്ഷിച്ച ധീരനാരാണു?

പ്രതാ—ഭവതിയെ ആപത്തിൽ നിന്നു രക്ഷിച്ച ആ മഹാത്മാവു തന്നെ. അദ്ദേഹം ഇതാ ഇങ്ങോട്ടെക്കു തന്നെ വരുന്നു. 'ദേവി! നോക്കു' ഭീമസിംഹൻ അവരുടെ സമീപമെത്തി. രത്നപ്രഭ വിനയത്തോടുകൂടി വന്ദിച്ചുനിന്നു.

രത്ന—എന്നോടു രണ്ടവസരങ്ങളിലായി വലുതായ ദയ കാണിച്ച ഭവാന്നു എന്നെ കാണുന്നതിൽ ഇത്ര വൈമനസ്യം എന്താണു? സന്യാസിയാണെങ്കിലും ഒരബലയുടെ കൃതജ്ഞതാപൂൎവ്വമായ സ്വാഗതം ഭവാന്റെ ചെവിക്കു സുഖകരമല്ലയോ?

ഭീമ—നിന്നെ കാണുവാൻ ആഗ്രഹമില്ലായ്കയല്ല. എന്റെ സന്നിധാനം അസ്ഥാനത്തിലായിവരുമോ എന്ന ശങ്ക മാത്രമാണു ഞാൻ ഇങ്ങോട്ടു വരാതിരിപ്പാനുള്ള കാരണം.

പ്രതാ—ദേവി; ഇവിടെ സന്യാസിയും മററുമില്ല. ഭവതിയുടെ അച്ഛനായ ഭീമസിംഹനാണിതു. ആ ബന്ധത്തിന്നുചിതമായി വന്ദിക്കയാണ് ഭംഗി. ഭർത്താവിന്റെ സന്നിധാനത്തെ മറന്നുതന്നെഹഷാശ്രുക്കളൊടുംകൂടി ആലിംഗനം ചെയ്യുന്ന പുത്രിയുടെ കണ്ണുനീരും തുടച്ച് ഭീമസിംഹൻ സ്നേഹംകൊണ്ടു ഗൽഗദമായിരിക്കുന്ന സ്വരത്തിൽ പറയുന്നു, "പുത്രി! പ്രതാപ

സിംഹൻ പറഞ്ഞതു വാസ്തവമാണ്. ഈശ്വരാനുഗ്രഹംകൊണ്ടു യോഗ്യനും അനുരൂപനും ആയ വരനോടൊന്നിച്ച് നിന്നെ കാണ്മാനുള്ള യോഗം എനിക്കുണ്ടായി; എൻെറ കൃതകൃത്യം നിർവ്വഹിച്ചു കഴിഞ്ഞു. ഇനി എൻെറ പ്രേമഭാജനമായ പുത്രിയേയും തത്തുല്യമായി എനിക്ക് സ്നേഹമുള്ള നിൻെറഭർത്താവുംകൂടി നമ്മുടെ പുരാതനമായ സിംഹാസനത്തെ അലങ്കരിക്കുന്നു എന്നറിഞ്ഞു എൻെറ ജീവശേഷം ജഗദീശ്വരനെ ഭജിച്ചു തന്നെ കഴിക്കേണമെന്നെ എനിക്ക് താല്പര്യമുള്ളു.

പ്രതാ—ഇവിടുന്ന് ഇപ്രകാരം പറയരുതു. ഭീമസിംഹൻ ഉള്ളപ്പോൾ അന്യൻ ആ സിംഹാസനത്തിന് അലങ്കാരമായി ഭവിക്കയില്ല.

ഭീമ—പ്രതാപസിംഹ! നീ ഞാൻ പറയുന്നതു ശ്രദ്ധയോടുകൂടി കേൾക്കുക. പ്രഭാവത്തോടും സകല വിധൈശ്വര്യത്തോടും കൂടി ഇരിക്കുന്നകാലത്താണ് എനിക്ക് വലുതായ ആപത്ത് സംഭവിച്ചതു. വളരെ കാലംകൊണ്ടു എൻെറ മനസ്സിനെ ആ വക വിഷയസുഖങ്ങളിൽ നിന്ന് നിവൃത്തിപ്പിക്കുവാൻ എനിക്കുസാധിച്ചു. രത്നപ്രഭയെ കുറിച്ചുള്ള വ്യസനം മാത്രമെ എനിക്ക് പിന്നീടുണ്ടായിരുന്നുള്ളു. ഒരു പിതാവു തൻെറ പുത്രിയുടെ നന്മക്ക് വേണ്ടി ചെയ്യാൻബാദ്ധ്യതപ്പെട്ടയാതൊരു കൃത്യങ്ങളും അവൾക്കുവേണ്ടി ചെയ്യാൻ എനിക്കു സാധിച്ചില്ലല്ലൊ എന്നുള്ള അന്തസ്താപം എനിക്കു അധികമായുണ്ടായിരുന്നു. ഇപ്പോൾ അതും തീർന്നു. ലൌകികജനങ്ങൾ അതിശ്രേഷ്ഠമെന്നു കരുതി തൃഷ്ണയോടുകൂടി അനുഭവിച്ചു വരുന്ന വിഷയസുഖങ്ങളേയും അവ സംബന്ധിച്ചുണ്ടാവുന്ന ദുഃഖങ്ങളേയും ഞാൻ അനുഭവിച്ചു. സുഖത്തിലാഗ്രഹവും ദുഃഖത്തിൽ ഭയവുമില്ലാതെ സന്തോഷത്തിലും സന്താപത്തിലും പൂൎവ്വജന്മകർമ്മവാസനകളെ പോലെ അല്ലാതെ അനുഭവം വരാൻ തരമില്ലെന്നറിഞ്ഞു മനസ്സിനെ സമാധാനമാക്കിയാലുണ്ടാവുന്ന അനിർവാച്യമായ സുഖവും ഞാൻ അനുഭവിച്ചു. ഇപ്പോൾ എനിക്കു ശാന്തമായ ഈപ്രദേശത്തു സിദ്ധന്മാരായ പലെ യോഗ്യന്മാരുടെ സംസർഗ്ഗംകൊണ്ടുണ്ടാവുന്ന മനസ്തൃപ്തിയോടുകൂടി കാലം കഴിക്കേണമെന്നേ ആഗ്രഹമുള്ളു. ഭീമപുരിയിലെ ജനങ്ങൾ ഇനി എന്നെ രാജാവെന്നു വിളിപ്പാൻ ഇടവരികയില്ല. അനേകം ശൂരന്മാരെ നശിപ്പിച്ചു ഇതു ഘോരമായ ഒരു യുദ്ധം ഞാൻ നടത്തിയതു സ്വാത്ഥത്തിന്നു വേണ്ടിയല്ല. അതുകൊണ്ടു നീ എൻെറ അനുവാദപ്രകാരം ഭീമപുരിയിലെ പ്രജകളുടെ ബഹുമാനത്തിന്നും സ്നേഹത്തിന്നും പാത്രമാകുവാൻ തക്കവണ്ണം ഭരിച്ച് എൻെറ പുത്രിയുമായി സുഖമായിരിക്കണം. എന്നാൽ ഞാൻ ഈ പ്രാവശ്യം നിങ്ങളുടെ കൂടെ വരാം. നിങ്ങളെ രണ്ടാളേയും ഭീമപുരിയിലെ രാജാവും രാജ്ഞിയുമായഭിഷേകം ചെയ്തുശേഷം ഞാൻ മടങ്ങിപോരുന്നതാണ്. പ്രതാപസിംഹൻെറ വിരോധവാക്കുകളാവട്ടെ രത്നപ്രഭയുടെ അപേക്ഷകളാകട്ടെ ഭീമസിംഹൻെറ നിശ്ചയത്തിന്നിളക്കം വരുത്തിയില്ല. നാലഞ്ചുദിവസം ആശ്രമത്തിൽ താമസിച്ച ശേഷം എല്ലാവരും ഭീമപുരിയിലേക്കു പുറപ്പെട്ടു അല്പദിവസത്തിന്നുള്ളിൽ അവിടെ എത്തി. പ്രജകളുടെ ആഹ്ളാദസൂചകങ്ങളായ പലവിധ അലങ്കാരങ്ങളോടുകൂടി പ്രതാപസിംഹൻെറയുംരത്നപ്രഭയുടേയും അഭിഷേകം കഴിഞ്ഞു. സ്നേഹസൂചകങ്ങളായ സന്ദേശവാക്കുകളേയുംകൊണ്ടു വന്ന ചക്രവൎത്തിയുടെ ദൂതൻ അഭിഷേകസഭയെ

അലങ്കരിച്ചിരുന്നു. രത്നപ്രഭയെ ഉപദ്രവിപ്പാൻ ശ്രമിച്ച ഗുലാംഖാൻ എന്ന ആ നീചൻ രാജദ്രോഹകുറ്റത്തിന്നു കഠിനശിക്ഷ അനുഭവിപ്പാൻ വിധിച്ചിരിക്കുന്നുവെന്നു ഈ ദൂതൻ മുഖേന പുതിയരാജാവും രാജ്ഞിയും അറിഞ്ഞു. ഭീമസിംഹൻെറ ആവശ്യപ്രകാരം ജയസിംഹനെ സേനാധിപതിയാക്കി രാജാവു നിശ്ചയിപ്പാൻ ആഗ്രഹിച്ചു. എന്നാൽ ജയസിംഹൻ തൻെറ ഗുരുവിനെ വിട്ടു പിരിയുന്നതല്ലെന്നു തീൎച്ചയായി രാജാവിനെ അറിയിച്ചു.

അഭിഷേകകോലാഹലങ്ങളെല്ലാം കഴിഞ്ഞു. ബന്ധുരാജാക്കന്മാരെല്ലാം ഉചിതമായി ഉപചരിച്ചു അവരവരുടെ രാജ്യങ്ങളിലേക്കയച്ചു. ഒരുദിവസം സന്ധ്യാസമയത്തു് പ്രതാപസിംഹനും രത്നപ്രഭയും കൂടി രാജധാനിയിലെ വിശേഷമായ ഉദ്യാനത്തിലിരിക്കുമ്പോൾ ഭീമസിംഹൻ അവരോടു യാത്ര പറവാനായി അവിടെ ചെന്നു. രത്നപ്രഭയുടെ നേത്രങ്ങളിൽ അശ്രുക്കൾ നിറഞ്ഞു. ഭീമസിംഹൻ പുത്രിയെ പിടിച്ചു തൻെറ സമീപത്തിലേക്കണച്ചു പറയുന്നു.

നീ എൻെറ മനസ്സിന്നു അധൈൎയ്യം ഉണ്ടാക്കരുതു. നിന്നെ പിരിയുന്നതിൽ എനിക്കു കഠിനമായ ദുഃഖമുണ്ടു. എങ്കിലും എനിക്കു എൻെറ കൎത്തവ്യകൎമ്മത്തെ അനുഷ്ഠിക്കാതെ കഴികയില്ല. എനിക്കു പ്രായം അതിക്രമിച്ചുതുടങ്ങി. പുതുതായി കീഴടങ്ങിയ രാജ്യം സമാധാനത്തോടു കൂടിയും പ്രജകൾക്കു തൃപ്തികരമാംവണ്ണവും ഭരിപ്പാൻ ഞാൻ ഇപ്പോൾ ശക്തനല്ല. ഇനി ലൌകികസുഖങ്ങളിൽ നിന്നു മനസ്സിനെ നിവൃത്തിപ്പിച്ചു ഈശ്വരഭക്തിയോടുകൂടി കാലം കഴിക്കയാണ് എൻെറ ധൎമ്മം. അതിന്നു നിങ്ങൾ എനിക്കു അനുവാദം തരണം. "നിങ്ങൾക്കു എല്ലാവിധശ്രേയസ്സുകളും ഉണ്ടാവുകയും നിങ്ങളെ ഈശ്വരൻ രക്ഷിക്കയും ചെയ്യട്ടെ" രത്നപ്രഭേ! പുത്രനോടുകൂടിയിരിക്കുന്ന നിന്നെ നിൻെറ ഭൎത്തൃഗൃഹത്തിൽ വന്നുകണ്ടുകൊള്ളാമെന്നു പണ്ടു ആശ്രമത്തിൽ വെച്ചു ഞാൻ നിന്നോടു പറഞ്ഞതോൎമ്മയുണ്ടോ? അവസരം വന്നാൽ എൻെറ ആ വാഗ്ദത്തത്തെ സഫലീകരിച്ചുകൊള്ളാം. "നിങ്ങൾ രണ്ടുപേരും ദീൎഘകാലം സുഖമായിരിപ്പാൻ ഈശ്വരൻ സംഗതിവരുത്തട്ടെ." ഇത്രയും പറഞ്ഞു കരഞ്ഞുംകൊണ്ടു തന്നെ ആലിംഗനം ചെയ്യുന്ന പുത്രിയുടെ സമീപത്തിൽ നിന്നു ഒരു വിധത്തിൽ വിട്ടു പോന്നു. പിറ്റെന്നു തന്നെ സിദ്ധവനത്തിലേക്കു തിരിച്ചു പോകയും ചെയ്തു.

വി. പി. (ഒപ്പു)

---

# ഞങ്ങളുടെ വായനശാല

---

### ജോൎജ്ജ് പട്ടാഭിഷേകം

ഈ പുസ്തകം ഇതിൻെറ പ്രസാധകനായ കേരളപത്രികാ മാനേജർ മിസ്റ്റർ, ചെങ്ങളത്ത് ചെറിയ കുഞ്ഞിരാമമേനോൻ ഞങ്ങളുടെ അഭിപ്രായത്തിനായി അയച്ചു തന്നിട്ടുള്ളതാണ്. ഇതിൽ വാച്യവിഷയം രണ്ടായി ഭാഗിച്ചു ചേൎത്തിട്ടുള്ളതിൽ ആദ്യത്തെ ഭാഗംകൊണ്ട് പട്ടാഭിഷേകസംബന്ധമായ ആലോചനകളും, ഒരുക്കങ്ങ

ളും, ചക്രവൎത്തിയുടെ ഇന്ത്യയിലേക്കുണ്ടായ എഴുന്നള്ളത്ത്, ഡൽഹിയിൽ ചെയ്തിരുന്ന നാനാവിധം ഏർപ്പാടുകളും, അതിനെ തുടൎന്ന സാരമായ മററു സംഗതികളും വിവരിച്ചിട്ടുണ്ട്. രണ്ടാം ഭാഗത്തിൽ പ്രായേണ പട്ടാഭിഷേകംസംബന്ധിച്ച മലയാളജില്ലയിൽ ഉണ്ടായ ആഘോഷങ്ങളുമാണ്.

ഈ ഉത്സവം പ്രമാണിച്ച്, മലയാളജില്ലയുടെ തലസ്ഥാനമായ കോഴിക്കോട്ടു നടന്ന സംഗതികളെ സവിസ്തരം വിവരിച്ചതിന്നു ശേഷം മറെറാരോ നഗരങ്ങളിൽ നടന്ന, ആഘോഷങ്ങളെപ്പററി ദീൎഘമായ ഓരോ റിപ്പോർട്ടുകളും ചേൎത്തിട്ടുണ്ട്. പിന്നെ, അത്ഭുതപൂൎവ്വമായ ഈ കിരീടധാരണാഘോഷത്തെ കൊണ്ടാടിയ ഗ്രാമങ്ങളുടേയും, അറിഞ്ഞേടത്തോളം, അതിനായി പരിശ്രമിച്ച മാന്യന്മാരുടേയും പേരും വിവരവും ചേൎത്തു ഗ്രന്ഥവിഷയം മുഴമിച്ചിരിക്കുന്നു. വിഷയാനുസാരേണ മുപ്പതിലധികം ഛായാപടങ്ങളും ഇതിൽ യഥോചിതം ഘടിപ്പിച്ചിട്ടുണ്ട്. കിരീടധാരണാൎത്ഥം ചക്രവൎത്തിയുടെ ഇന്ത്യയിലേക്കുണ്ടായ എഴുന്നള്ളത്തെന്നപോലെ തന്നെ മലയാളഭാഷയിൽ ഇത്രയും ഛായാപടങ്ങളോടുകൂടെ ഒരു പുസ്തകം പുറപ്പെടുന്നത് ഇതാദ്യമായിട്ടാണെന്നു തോന്നുന്നു. ഏതായാലും പട്ടാഭിഷേകം സംബന്ധിച്ച മലയാളഭാഷാഗ്രന്ഥാഗാരത്തിൽ വന്നുചേൎന്നിട്ടുള്ള അനേകം പുസ്തകങ്ങളിൽ പ്രസ്തുത പുസ്തകം സൎവ്വഥാ പ്രാഥമ്യത്തെ അർഹിക്കുന്നുണ്ടെന്നാണ് ഞങ്ങളുടെ അഭിപ്രായം.

പ്രസാധകൻ മലബാർ ആക്ടിങ്ങ കലക്ടർ.സി.എ.ഇന്നിസ്സ് സായ്പ് അവർകൾക്കു സമൎപ്പിച്ചിട്ടുള്ളതും കോഴിക്കോട്ടു വിദ്യാവിലാസം അച്ചുകൂടത്തിൽ ഭംഗിയായി അടിച്ചിട്ടുള്ളതുമായ ഈ പുസ്തകം ഫൎണ. വിലക്കു കേരളപത്രിക മാനേജരോടപേക്ഷിച്ചാൽ കിട്ടുന്നതാണ്.

ഡല്ലി പട്ടാഭിഷേകം

ഇതു കേരളസഞ്ചാരിയിൽനിന്നു ഉദ്ധരിച്ചിട്ടുള്ളതാകയാൽ ഇതിലുള്ള വിഷയങ്ങളുടെ ഗുണദോഷ വിവേചനം ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഇതു നിത്യപാരായണത്തിന്നു സൌകൎയ്യമാകുന്നവിധം പുസ്തകമാക്കിത്തീൎത്ത, കേരളസഞ്ചാരിപത്രാധിപർ അവർകളുടെ ഉദ്യമം ശ്ലാഘനീയംതന്നെ.

അഭിപ്രായത്തിന്നു അയച്ചു തരപ്പെട്ട മററു പുസ്തകങ്ങളുടെ അഭിപ്രായം സ്ഥലച്ചുരുക്കത്താൽ ഇത്തവണ ചേൎക്കാൻ സാധിക്കാഞ്ഞതാണ്

# जातिः ।

(अनुबन्धः)

ब्राह्मणास्तु केचिन्मार्गे गच्छतां कैवर्त्त-शौण्डिकादिनिकृष्टजनानामासनमभ्याशमित्यतां ना-भिमन्यन्त एव । यथा समीपागतस्य श्वपच-स्याऽशुचित्वमस्मान्बाधेतेति मन्यते तथा सन्नि-

हितानामस्माकं बलीयस्या शुचितया सोऽपि कुतो न पावनीक्रियेतेति वाचोयुक्तिः पण्डितमण्डलमण्डनायितेन केनापि भूसुराग्रेसरेण मुहुरुपन्यासीति श्रुतम् । एतादृशाभिप्रायः क्षोदक्षमो वेति श्रोत्रियैरेव व्यवस्थापनीयम् । सर्वथापि राजमार्गेषु सर्वेषामपि स्वैरसञ्चारो न्याय्यतयाऽनुमन्तव्य इत्येव प्रायस्सुधियामाधुनिकानामाभिप्रायः । भारतीयमहाराज्यभारधौरेयाणामिदानीमेतद्देशीयैस्सह क्रियमाणेषु सर्वेष्वपि व्यवहारेषु जातिविचारो न कदाप्यभ्युपगम्यते । राज्यसम्बद्धेषु तत्तदुद्योगेषु प्रविष्टानां जातिभेदकृतं कमपि विशेषं न ते सम्मन्वते। जात्योत्कृष्टोऽपि ब्राह्मणः स्वाधिकारसदृशं कर्म येन केनापि सह करोत्येव । सेनासमवेतैर्भिन्नजातीयैरपि जनैर्न केवलं समरभुवि सममेव योद्धव्यमपि तु शिबिरोपविष्टैस्तैश्शयनाभ्यवहारादिकमपि सममेव कर्त्तव्यमिति निर्बन्धोऽस्ति । येषामेतन्नाभिमतं तैर्न सेनायां समवेतव्यम् । एवमातुरशालासु विद्यालयेषु कारागारेष्वन्येष्वपि राजकीयाधिकारस्थापितेषु स्थलेषु जातिविवेचनं न क्रियते । राजकीयभृतिं भुञ्जानेन भिषजा द्विजातिनापि मरणकारणपरीक्षार्थं श्वपचशवस्याप्यवश्यं निर्भेदनं कदाचित् करणीयं स्यात् । तदानीमस्पृश्यस्पर्शनाज्जुगुप्समानोऽसौ स्वाधिकारान्नियतं निष्कास्येत । उत्तरदेशेषु बहवो ब्राह्मणागदङ्कारा राजकीयचिकित्सालयेषु लब्धाधिकारा निर्विशङ्कमीदृशकर्माणि विदधते । पूर्वं मद्रनगर्यां सकलकलापाठशालाया उपक्रमकाले श्वपचजातीयानां केषांचिद् बालानां तदधिकृतजनैस्तत्र प्रवेशः प्रादीयत । तदानीमितरेष्वध्येतृषु चत्वारिंशद् बालाः पाठशालामुत्सृज्य निर्जग्मुः । अधिकारिभिस्तान् निर्बध्य प्रत्यानेतुं न कश्चित् प्रयत्नो व्यधीयत । तदुत्तरदिने तेष्वेव विंशतिर्बालाः प्रत्यागत्य पुनरपि तत्र प्रवेशं प्रार्थयाञ्चक्रिरे । एवमवशिष्टैरपि विंशत्या बालैः क्रमादागत्य तत्रैव विद्यालये तेषामेव श्वपचजातीयानां बालानां सहाध्यायिभिर्बभूवे । ततः प्रभृत्यद्य यावदाब्राह्मणमाचण्डालमखिलजातीयैरपि बालैरेकविष्टरनिविष्टैरेव तत्र विद्याभ्यासः क्रियते । महाराज्याधिकारिणामभेद्येन निश्चयेनैव तावदेतत् फलमलम्भि । अद्य खलु धूमशकटेन सञ्चरमाणानां नानाजातीयानां जनानां तत्र प्रत्येकं स्थानानि नैव प्रदीयन्ते। ब्राह्मणः श्वपचो वा यो यद्द्रव्यं प्रयच्छति स तदनुरूपं स्थानमध्यासितुं शक्नुयात् । प्रथमं धूमशकटे प्रवर्त्तिते ब्राह्मणानां तदधिरोहणे बलीयस्यासीद्विचिकित्सा । तत्तादृशयात्रासौकर्यातिशयात् पुनः क्रमेण तया शिथिलीबभूवे । ततः कियत्कालपर्यन्तमुत्कृष्टजातीनां स्त्रीणामयुक्ता धूमशकटयात्रेति प्रायोऽभिप्रायोऽभूत् । सोऽपि क्रमादस्तमयात्। इदानीमसंशयमग्रजन्मभिस्स्त्रीभिः पुम्भिरपि न केवलं धूमशकटे यात्रा, किन्तु तत्र स्थित्वाभ्यवहारोऽपि क्रियत एव । तदिदं विजृम्भितं कालेयकालेनेत्यतोऽन्यत् किं वा ब्रूमः? यदि काचन शूद्रा स्वधर्मिणी देयद्रव्यं दत्वा शकटे किञ्चित स्थानमध्यास्ते तदा तेनैव कार्यातिपाताज्जिगमिषोश्श्रोत्रियस्य प्रार्थनया नैव बहिष्क्रियेत सा शकटाधिकारिभिः ॥

(शिष्टमग्रे)

केरळवर्म्मा, सि. एस्. ऐ.

—※=※※=※—

# വാക്യതത്വം

ആയുസ്സ് പരിമിതമാണ്. പഠിപ്പാനുള്ള വിഷയങ്ങളോ അസംഖ്യം. സാരത്തായിട്ടുള്ളതു നോക്കി പഠിച്ചാൽ എളുപ്പത്തിൽ ഫലമനുഭവിക്കാം. പന്തിരാണ്ടു ശാസ്ത്രം പഠിച്ചാലുണ്ടാകുന്ന വ്യുൽപത്തി ഈ ലളിതപുസ്തകം വായിച്ചാൽ സിദ്ധിയ്ക്കും. വെറുതെ കല്പിക്കുണ്ടു. ഇതിലെ സംസ്കൃതവാചകങ്ങൾ വളരെ സുഗമങ്ങളാണ്.

വില അണ 6 കാലിക്കോബൈൻഡ് 12ണ.

---

# രസികരഞ്ജിനി

ഈ മാസികയുടെ താഴെ നമ്പ്ര ചേൎക്കുന്ന ലക്കങ്ങൾ ഇവിടെ വില്പാനുണ്ടു തയ്യാറുണ്ടു. ലക്കം ഒന്നിന്നു വില രണ്ടണമാത്രം. തപാൽക്കൂലി പുറമെ.

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി-പി-യായി അയക്കുന്നതാണ്.

| | |
|---|---|
| പുസ്തകം 1 | ലക്കങ്ങൾ 2, 3, 4, 6. 7. |
| പുസ്തകം 2 | 2, 3, 4, 5, 6, 7, 8, 9, 10, 11, 12. |
| പുസ്തകം 3 | 3, 4, 7, 8, 12. |
| പുസ്തകം 4 | എല്ലാലക്കങ്ങളും |
| പുസ്തകം 5 | 1, 2, 3, 4. |

---

സ്വന്തം പുസ്തകങ്ങൾ.

നീതിമാല 1-ാം വാല്യം 0-1-2 ടി 2-ാം വാല്യം 0-1-10.

കൊച്ചിഭൂമിശാസ്ത്രം 0-3-9

മേൽവിലാസം—മാനേജർ, മംഗളോദയം കമ്പനി ലിമിറ്റഡ്, തൃശ്ശിവപേരൂർ

---

# അറിയിപ്പ്

'മംഗളോദയം' മാസികയുടെ വരിപ്പണം പിരിപ്പാനും മററുമായി കമ്പനിവക ഏജണ്ടായി നിശ്ചയിച്ചിരുന്ന കോതകുറിശ്ശി ടി. എസ്. സുബ്രഹ്മണ്യയ്യർ ഏജണ്ടുസ്ഥാനത്തിൽ നിന്നൊഴിഞ്ഞിരിക്കുന്നു. മഞ്ഞപ്രഗ്രാമം എൻ. വെങ്കിടസുബ്രഹ്മണ്യയ്യരെ കമ്പനി ഏജണ്ടായി നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു വരിസംഖ്യ, ഷെയറുവക പണം മുതലായവ പുതിയ ഏജണ്ടിന്റെ പക്കൽ കൊടുക്കേണ്ടതാണെന്നു എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ്. തൃശ്ശിവപേരൂർ

---

# മംഗളോദയം

| വരിസംഖ്യ | | |
|---|---|---|
| തപാൽകൂലി അടക്കം | | |
| ഒരു കൊല്ലത്തേയ്ക്കു മുൻകൂർ | | ക 2-8-0 |
| ആറുമാസത്തേയ്ക്കു | ,, | ക 1-6-0 |
| ഒറ്റപ്രതിക്ക് | ,, | ക 0-4-6 |
| വി. പി. കമീഷൻ പുറമെ. | | |

**പരസ്യക്കൂലി**

വരി ഒന്നുക്ക് 0-3-0

സ്ഥിരപരസ്യങ്ങൾക്ക പ്രത്യേകനിരക്ക നിശ്ചയിക്കപ്പെടും.

വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്.

മാസിക സംബന്ധമായി വരിക്കാർ എഴുതുന്ന കത്തുകളിൽ അവരവക്ക വരുന്ന മാസികയുടെ മേൽവിലാസത്തിലുള്ള നമ്പ്രുകൂടി കുറിച്ചാൽ ഉടൻ മറുവടി അയപ്പാൻ എളുപ്പമുണ്ട്. മാസിക ക്രമമായി കിട്ടാതിരുന്നാൽ 15 ദിവസത്തിനകം അറിവു തരേണ്ടതാകുന്നു.

മാനേജർ.

---

# മംഗളോദയം കമ്പനി

**ക്ലിപ്തം, തൃശ്ശിവപേരൂർ.**

ഡയറക്ടന്മാർ

1 മഹാമഹിമശ്രീ കൊച്ചി 11-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്
2 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂതിരിപ്പാട്ട അവർകൾ
3 ,, വടക്കിനിയേടത്തു കിരാങ്ങാട്ട മനയ്ക്കൽ ശ്രീധരൻ അന്തർജ്ജനനമ്പൂതിരിപ്പാട്
4 ,, സി. ടി. അവണത്തിക്കാട്ട നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,
5 ,, കൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,
6 ,, ടി. ഐ. എം. പൊറമത്തൻ നമ്പൂതിരി ,,
7 ,, പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ ,,
8 മ-രാ-രാ-ചങ്ങരംകോത കൃഷ്ണൻകർത്താവ് ,,
9 ,, ഡാക്ടർ ടി. സി. കൃഷ്ണമേനോൻ ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി, ഷെയർ ൧-ക്ക ൧൦ക വീതം ൩൦൦൦ ഷെയറിൽകൂടി ൩൦൦൦൦ ക. മൂലധനമായി ഏർപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്ക വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം തീറുവാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലും കൂടി എതുതരത്തിലുമുള്ള അച്ചടിഃവേലകളും ആദായനിരക്കിൽ വൃത്തിയായും കൃത്യത്തിന്നും നടത്തികൊടുക്കുന്നതാണ്.

ഇതിന്നുപുറമെ ദേശമംഗലത്തുനിന്നു ബ്രഹ്മശ്രീ എ കെ. ടി. കെ. എം ചെറിയ നാരായണൻ നമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയംമാസികയും കമ്പനിയിൽ നിന്നു ഏറ്റെടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂർവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുന്നവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി- കമ്പനി മാനേജർക്ക് അറിയിച്ചാൽ ഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളു.

[illegible]

മാനേജർ

# ൧൦൮൭ കർക്കടകം
# മംഗളോദയം

പുസ്തകം 4
ലക്കം 9

സാഹിത്യം മുതലായ
വിശിഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന
ഒരു മാസിക



## വിഷയങ്ങൾ



കേരളകല്പദ്രുമം അച്ചുക്കൂടം
മംഗളോദയം കമ്പനി, ക്ലിപ്തം;
തൃശ്ശിവപേരൂർ

വരിസംഖ്യ
2—8—0

# മംഗളോദയം

## ൧൦൮൭

| പുസ്തകം ൪ | കർക്കടമാസം | ലക്കം ൯ |
|---|---|---|


### മംഗളം.

സ്വൈരംവാഗ്ദേവികൂത്താടിന വിധിവദനംനാലിൽനിന്നുംപുറപ്പെ-
ട്ടോരസ്സൂക്തങ്ങൾപോലും,തവചതുരചരിത്രങ്ങൾവർണ്ണിച്ചുതീർപ്പാൻ
പ്രാരംഭിച്ചിട്ടു,മായാശബരി!തവ'കളിശപാക്കളാ'യ്ത്തീർന്നു;മററു-
ള്ളോരയ്യോ!പിന്നെയെന്തെൻഭഗവതി ഭവതിക്കായ്നമസ്കാരമമ്മേ!

വള്ളത്തോൾ നാരായണമേനോൻ.

# മണിപ്രവാളശാകുന്തളം*



സംസ്കൃതമായ രഘുവംശകാവ്യം കാളിദാസമഹാകവി തന്നെ ഭോജസദസ്സിൽ വായിച്ചുകേൾപ്പിച്ചുകൊണ്ടിരുന്നപ്പോൾ 'നിർധൌതദാനാമലഗണ്ഡഭിത്തിർവന്യഃ സരിത്തോ ഗജ ഉന്മമജ്ജ' എന്ന ശ്ലോകാർദ്ധത്തിലെ 'സരിത്തോ' എന്ന ശബ്ദപ്രയോഗം കേട്ടു സദസ്യന്മാരായ പണ്ഡിതപ്രവരന്മാരിൽ പലരും നെററിചുളിച്ചതായും, അർത്ഥഗതിക്കു ഭംഗം പററാതെ ശബ്ദം മാത്രം വേണ്ടപാട്ടു ഭേദപ്പെടുത്തുവാനുള്ള ഭാരം സദസ്യന്മാരിൽ തന്നെ കാളിദാസർ സമർപ്പിച്ചതായും, താഴെ പറയുംപ്രകാരം മാററങ്ങൾ ചെയ്യാൻ അവർ ചെയ്ത ശ്രമം മാററിത്തത്തിൽ പര്യവസാനിച്ചതായും ഒരു ഐതിഹ്യം കേട്ടിട്ടുണ്ടു്.

'സരിത്തഃ' എന്ന പദത്തിനു പകരം 'തടിന്യാഃ' എന്ന പദമാണു് ഉപയോഗിച്ചുനോക്കിയതു്. ഈ പ്രയോഗം ശ്രവണമാത്രത്തിൽ പൂർവ്വാധികം സുഖപ്പെട്ടുവെങ്കിലും, 'ദാനനിർദ്ധാവന'ത്തിനു് ഹേ

* ഇതു കേരളവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ 'മണിപ്രവാളശാകുന്തള'ത്തിനു എഴുതിയ പുതിയ മുഖവുരയാകുന്നു.

ത്ഭുതമായ നദീവേഗത്തിന്റെ സ്മരണം തടിനീശബ്ദത്തിൽ നിന്ന് ഉണ്ടാവുന്നില്ലെന്നു കണ്ടിട്ട്, 'പ്രവാഹനിരോധമദാച്ഛഗണ്ഡാ വന്യാസ്തടിന്യാ ഗജ ഉന്മമജ്ജ' എന്ന് ഉത്തരാർദ്ധം മുഴുവനും ഉടച്ചുവാർത്തു. അപ്പോൾ മദാപഗമനത്തിന്നു കാരണമായ പ്രവാഹപ്രതിബന്ധത്തിന്റെ ദ്യോതകവും വനഗജഗാംഭീര്യത്തിന്റെ ഉൽബോധകവും ആയ 'ഭിത്തി'ക്കു ഭംഗം വന്നതുകൊണ്ട് ആ കേടുപാടു പോക്കുന്നതിന്നായി പൂർവ്വാർദ്ധത്തിലും കൈവെക്കേണ്ടിവന്നു. അങ്ങിനെ പരമ്പരയാ വന്ന ന്യൂനതകൾ പരിഹരിച്ചു പോന്നപ്പോൾ 'വാഗർത്ഥാവിവ' എന്ന ആദിമശ്ലോകം വരെ ഭേദപ്പെടുത്തി കുറെശ്ലോകങ്ങൾ കൂട്ടിച്ചേർത്തിട്ടും സാക്ഷാത്തായ രഘുവംശത്തിന്റെ ശുദ്ധി കുറയുവാനല്ലാതെ കൂട്ടുവാൻ സദസ്യന്മാൎക്കു സാധിച്ചില്ല. ഈ ഘട്ടം വന്നപ്പോൾ "അത് നിങ്ങളുടെ രഘുവംശം; ഇത് എന്റെ രഘുവംശം" എന്നാണത്രെ കാളിദാസൻ മറുപടി പറഞ്ഞത്.

ഈ ഐതിഹ്യത്തിന്റെ യാഥാർത്ഥ്യം എങ്ങിനെയിരുന്നാലും, നിർമ്മലമായ സൂത്രത്തിൽ ചേർത്തുകോർത്തിരിക്കുന്ന സ്ഫടികമണികൾക്കു തുല്യമായിട്ടാണ് കാളിദാസകൃതികളിൽ സുലളിതപദങ്ങൾ സൂക്ഷ്മാർത്ഥങ്ങളോട് കൂട്ടിയിണക്കീട്ടുള്ളതെന്നും, ഔഷധവും വീര്യവും പോലെയാകുന്നു അവയിലുള്ള ശബ്ദാർത്ഥങ്ങൾ അന്യോന്യം ബദ്ധങ്ങളായിരിക്കുന്നതെന്നും ഉള്ള സാരം പ്രകൃതകഥയിൽ നിന്നു ഗ്രാഹ്യമായ ഒരംശമാകുന്നു.

ഇത്രയും അന്തസ്സാരം കാളിദാസകൃതികളിൽ ഒരു ശ്രാവ്യകാവ്യത്തിന്നുണ്ടെങ്കിൽ, കവിഹൃദയം പരിപാകപരമകാഷ്ഠയെ പ്രാപിച്ചതിനുശേഷം ഉണ്ടാക്കിയിരുന്നു സാധാരണദൃശ്യകാവ്യങ്ങളെക്കാൾ കാളിദാസരുടെ ശാകുന്തളം എത്രയോ പടി മേലെയായിരിക്കണം പ്രതിഷ്ഠിതമായിരിക്കുന്നത്!

സർവ്വസമ്പൽസമുദയം കുലീനയും ആയ ഗീർവ്വാണിതന്നെ സംശയിച്ചുകൊണ്ടാണ് ഈ നാടകമെടുത്തു പെരുമാറുന്നതെന്നു വരുമ്പോൾ കണ്ടതും കേട്ടതും കടം വാങ്ങി കാലം കഴിക്കുന്ന കൈരളിക്ക് ആ രത്നത്തെ സ്പർശിക്കുവാൻ അർഹത എത്രത്തോളമുണ്ടാവാം? "സർവ്വദമന സഉന്ദലാവർണ്ണംപ്രേക്ഷ്വ" ഇവിടെ 'ശകുന്തലാവണ്യം' 'ശകുന്തളാവർണ്ണം' എന്നീ രണ്ടർത്ഥത്തിലും കൂടിയുള്ള 'സഉന്ദലാവർണ്ണം' എന്ന ശ്ലേഷവക്രോക്ത്യലങ്കാരപ്രയോഗം "പറവയുടെ ചന്തം നോക്കു" എന്നോ മറ്റൊ പച്ചമലയാളത്തിൽ പകർത്തുവാൻ ശ്രമിച്ചാൽ ശാകുന്തളത്തിന്റെ ചന്തം കാണുന്നതല്ല.

ശ്ലിഷ്ടപദങ്ങൾ ഭാഷാന്തരം ചെയ്യുമ്പോൾ ഗീർവ്വാണഭാഷയെ കേരളഭാഷക്കു വശഗയാക്കുവാൻ വാഗ്ദേവി വിചാരിച്ചാൽ കൂടി വഴിപോലെ സാധിക്കുന്ന കാര്യം സംശയത്തിലാണ്. വിശേഷിച്ച്, ഒതുക്കംകൊണ്ടുള്ള വലുപ്പം സംസ്കൃതത്തിനുള്ളതുപോലെ മലയാളത്തിനുണ്ടെന്നും ഞാൻ വിശ്വസിക്കുന്നില്ല. ഭാഷാന്തരീകരണവിഷയത്തിൽ അധികാരിഭേദമനുസരിച്ച് ശബ്ദാർത്ഥങ്ങളുടെ പ്രാധാന്യം തീരുമാനിക്കാമെന്നല്ലാതെ ശാകുന്തളംപോലെ ഉൽകൃഷ്ടമായൊരു നാടകം ഭാഷ പകരുമ്പോൾ വേഷം പകരാതിരിക്കേണമെങ്കിൽ സംസ്കൃതാപേക്ഷ കൂടാതെ സാധിക്കുമെന്നു തോന്നുന്നില്ല. രസാസ്വാദകുശലന്മാരായ കേരളീയരിൽ പ്രവാള(1)സംസർഗ്ഗം കൊണ്ടു മ

(1) പ്രവാളമെന്നാൽ സംസ്കൃതം (ലീലാതിലകം ഒന്നാം ശില്പം).

ണിക്ക മാലിന്യം സംഭവിക്കമെന്ന് ശങ്കിക്കുന്നവരുണ്ടെങ്കിൽ സാദ്ധ്യാസാദ്ധ്യവിചാരത്തിൽ നിന്നു മാത്രമെ അതിനൊരു സമാധാനം കിട്ടുകയുള്ളൂ. അർത്ഥസ്ഥൂന്യങ്ങളാണെങ്കിലും പദങ്ങൾ ശുദ്ധകേരളീയങ്ങളായാൽ ശാകുന്തളത്തിൻെറ രസം മുഴുവനും അനുഭവിപ്പാൻ സാമർത്ഥ്യമുള്ളവരോട് പച്ചഭാഷയിൽ സമാധാനം പറവാൻ സാധിക്കയില്ലെങ്കിലും മഹാകവിവചനം പ്രമാണിച്ച് "വയം തത്ത്വാന്വേഷാന്മധുകരഹതാസ്ത്വം ഖലു കൃതീ" എന്നുമാത്രം പറയാവുന്നതാണ്.

കേരളഭാഷാത്വം ഇതിൽപരം ശാകുന്തളത്തിനു യോജിക്കുന്നതല്ലെന്നുള്ള താല്പര്യത്തിൽ 'ഭാഷാശാകുന്തളം' (ഭാഷയുടെ ശാകുന്തളം) എന്നു നാമകരണം ചെയ്തതിനെ 'ഭാഷാമയശാകുന്തളം' എന്ന് അന്യഥാ ധരിക്കുവാനിട വന്നതുകൊണ്ടായിരിക്കാം സൌജന്യനിധിയായ കേരളകാളിദാസൻ ഭാഷാശാകുന്തളത്തെ നവീകരിച്ച് 'മണിപ്രവാളശാകുന്തളം' എന്ന നാമധേയത്തോടുകൂടി വീണ്ടും അവതരിപ്പിച്ചിട്ടുള്ളത്. ആധുനികകേരളീയരുടെ ഇടയിൽ മണിപ്രവാളസ്വരൂപത്തെപ്പററി വിസംവാദമുണ്ടായല്ലാ പുതിയ നാമകരണത്തിൽ നിന്ന്, ഗ്രന്ഥകർത്താവിൻെറ ഉദ്ദേശം ഹൈറിദ്ധരിപ്പാൻ ന്യായമൊ അവകാശമൊ ഉള്ളതായി കാണുന്നില്ല.

ചമൽകാരത്തോടുകൂടിയ ഭാഷാസംസ്കൃതയോഗമാകുന്നു മണിപ്രവാളം എന്നും, സംസ്കൃതപ്രാതിപദികം വിഭക്തിയോടുകൂടാതെയായാൽ ഭാഷാപ്രതീതിയാണ് അധികം ഉണ്ടാവുന്നതെന്നും അതുകൊണ്ട് വിഭക്തിപ്രത്യയത്തോടുകൂടിയ സംസ്കൃതമെ സംസ്കൃതമാവുള്ളൂ എന്നും 'ലീലാതിലകം' എന്ന പ്രാചീനഗ്രന്ഥം സപ്രമാണം സിദ്ധാന്തിച്ചിരിക്കുന്നു. ഈ സിദ്ധാന്തത്തെയനുസരിച്ച് പ്രാചീനഗ്രന്ഥങ്ങളും സുലഭങ്ങളാണ്.

"പാലോടുതുല്യരുചിമൌലിയിലുല്ലസിക്കും-
ബാലേന്ദുമന്ദമുഗ്ദ്ധലസ്മിതവെൺനിലാവ്
കോലുന്നപൂർണ്ണകരുണാകലദൃഷ്ടി വാച്ചാ-
മൂലം തെളിഞ്ഞുമമചേതസിതോന്നവേ
(ണം."

ഈ ശ്ലോകത്തിലേ പദപ്രയോഗങ്ങൾ പരിശോധിച്ചു നോക്കുന്നതായാൽ പ്രാചീനമണിപ്രവാളതത്വം നല്ലപോലെ വെളിപ്പെടുന്നതാണ്. 'പാലോടു തുല്യരുചി'. ഇത്യാദിപദങ്ങൾ വിഭക്തിയില്ലാത്ത മലയാളപദങ്ങളായിട്ടോ വിഭക്ത്യന്തങ്ങളായ സങ്കീർണ്ണസംസ്കൃതപദങ്ങളായിട്ടോ ഗണിക്കപ്പെടാവുന്നതുകൊണ്ട് വിശേഷണവിശേഷ്യങ്ങൾക്കു വിഭക്തിസാമ്യം ഐച്ഛികമാണെന്നും, ഭാഷാസംസ്കൃതപദങ്ങളെ ചേർത്തുകോർത്തു സമാസിക്കാമെന്നും, മണിക്കും പ്രവാളത്തിനും സമാസത്തിൽ സ്ഥാനനിയമമില്ലെന്നും, ഭാഷയിൽ അലുക്സമാസവും വ്യധികരണബഹുവ്രീഹിയും സ്വീകരിക്കാവുന്നതാണെന്നും ദ്യോതിപ്പിച്ചിരിക്കുന്നു. 'തെളിഞ്ഞു തോന്നവേണം' എന്നത് പച്ചമലയാളം. 'മമചേതസി' എന്നത് വിഭക്ത്യന്തസംസ്കൃതം. "ഒരെ ചരടിന്മേൽ കോർത്തിരിക്കുന്ന മാണിക്യവും പവിഴവും ഒരുമാതിരി നിറത്തോടുകൂടിയതാകകൊണ്ട് വേർതിരിച്ചറിയുന്നതല്ല." പാമരന്മാർക്കുകൂടി രസിക്കാവുന്ന വിധത്തിൽ തെളിവുള്ള ഭാഷാപദങ്ങളോടു സുകുമാരങ്ങളായ സംസ്കൃതപദങ്ങളെ യോജിപ്പിക്കുന്നതായാൽ സംസ്കൃതം മുഴച്ചുനില്ക്കുന്നതുമല്ല. "മാണിക്യത്തിനും മുത്തിനും ആകട്ടെ പ്രവാളത്തിനും നീലത്തിനും ആകട്ടെ യോഗംകൊണ്ട് ഈ ഭംഗി വരുന്നതല്ല". ഭാ

ഷാസംസ്കൃതപദങ്ങൾക്ക് സ്വരച്ചേർച്ചയൊ നിറപ്പറൊ പോരാതെ വരുമ്പോഴാണ് 'നെല്ലും മോരും ചേർത്തതുപോലെ' എന്നു വ്യവഹരിക്കുന്നത്.

മുൻ വിവരിച്ച ലക്ഷണങ്ങൾ പൂർത്തിയായിട്ടുള്ള മണിപ്രവാളത്തെ ഉത്തമമതേന പ്രാചീനകേരളീയന്മാർ പരിഗണിച്ചുവന്നിരുന്നു. കാലാന്തരത്തിൽ എല്ലാററിനും പരിവർത്തനമുണ്ടാവുന്നതുപോലെ മണിപ്രവാളസംജ്ഞക്കും അർത്ഥപരിണാമം വന്നുകൂടി; ലക്ഷണങ്ങളും ശിഥിലങ്ങളായി. സംജ്ഞയുടെ സൂക്ഷ്മതത്ത്വം ഗതാനുഗതികത്വം കൊണ്ട് ആലോചനക്കു വിഷയമല്ലാതായിത്തീർന്നപ്പോൾ ലക്ഷണങ്ങൾ മാഞ്ഞുതുടങ്ങുകയും, ക്രമേണ മണിപ്രവാളത്തിനു വ്യവസ്ഥ കുറയുകയും ചെയ്തു.

ഉണ്ണുനീലിസന്ദേശത്തിൽ വിശേഷണവിശേഷ്യങ്ങളായ മലയാളപദങ്ങൾക്കു തന്നെ വിഭക്തിപ്പൊരുത്തം വരുത്തിക്കാണുന്നുണ്ട്.

"കണ്ടം വണ്ടിൻനിറമുടയൊനേ—
കെങ്കനീരോടു തിങ്കൾ—
തുണ്ടം ചാർത്തും പരനെ വരമാ—
തിന്നുമെയ്പാതിയോനേ
മണ്ടും മാനേല്ക്കരനെയരനെ—
ക്കമ്പിപാമ്പാക്കിയോനെ—
ക്കണ്ടേ പോവാൻ തരമവിടെ നീ—
കണ്ടിയൂർ തമ്പിരാനെ".

രാജരത്നാവലീയത്തിൽ പലേടങ്ങളിലും മലയാളപ്രത്യയവും സംസ്കൃതപ്രത്യയവും കൂട്ടിച്ചേർത്ത് വിഭക്തിസാമ്യം സമ്പാദിച്ചിരിക്കുന്നു.

"ഭ്രൂലീലാഭംഗികൊണ്ടേ പുതുമയൊടയമേ
കാതപത്രാം ത്രിലോകീം
നാലാഴിക്കെട്ടു ചൂഴം ധരണിയെ മുഴവൻ
വാണുകൊണ്ടങ്ങിരുന്നു"

ഈ കൃതികളിൽ പ്രാചീനമണിപ്രവാളത്തെത്തന്നെയാണ് ആപാദചൂഡം അവലംബിച്ചിട്ടുള്ളത്. പിന്നീടുള്ള കൃതികളിൽ വിഭക്തിപ്പൊരുത്തവും മണിപ്രവാളസമാസവും ക്ഷയിച്ചു കാണുന്നുണ്ടെങ്കിലും, വിഭക്ത്യന്തങ്ങളായ സംസ്കൃതപദങ്ങളുടെ പ്രയോഗം അപ്രമാണീകരിച്ചിട്ടില്ല. നാടോടിമലയാളപദങ്ങളെക്കൊണ്ടു നാടു രസിപ്പിക്കുവാൻ സന്നദ്ധനായി പുറപ്പെട്ട ചെറുശ്ശേരി തന്നെ,

"കമലാകരപരിലാളിത—
കഴൽതന്നിണകനിവോ—
ടമരാവലിവിരവോടഥ
തൊഴുതിടിനസമയേ
വിവിധാഗമവചസാമപി—
പൊരുളാകിനഭഗവാൻ
വിധുശേഖരനുപാഗമ്യ ച—
മധുസൂദനസവിധേ"

എന്നു തുടങ്ങിയുള്ള പ്രയോഗങ്ങൾ അദ്ദേഹത്തിന്റെ കവിതയുടെ ഒഴുക്കത്തിൽ കടത്തി വിട്ടിട്ടുണ്ട്. ഗംഭീരാശയനായ തുഞ്ചത്തെഴുത്തച്ഛൻ,

"തവ സചിവനഹമി—
ഹ തഥാവിധനല്ലഹോ
ദാസോസ്മി കോസലേന്ദ്രസ്യ
രാമസ്യ ഞാൻ"

എന്നു ശൈവാണീദാസനാവാൻ അശേഷം സംശയിച്ചിട്ടില്ല. സരസ്വതിയുടെ കുലഗുരുവായ കുഞ്ചൻനമ്പ്യാർതന്നെ, "പൂർണ്ണേ ഗഭേ............മൂലകന്ദം മുകുന്ദൻ" എന്നത് 'മണിപ്രവാള'ത്തിൽ ചേർക്കുവാൻ മടിച്ചിട്ടില്ല. കണ്ണശ്ശപ്പണിക്കരുടെ പാരദേശികത്വവും, ഉണ്ണായിവാരിയരുടെ ഉച്ഛൃംഖലതയും, കഥകളിക്കാരുടെ പാരവശ്യവും, വെണ്മണി മഹൻനമ്പൂതിരി "ഗതിവിജിതമഹാവമ്പെഴുംകൊമ്പനാനെ" എ

ന്നു് അബലാരത്നത്തെ ആനയാക്കീട്ടുള്ളതും, ഭാരതരാമായണതർജ്ജമകളിൽ ശുദ്ധകേരളപദങ്ങൾക്കു വരുത്തീട്ടുള്ള വിഭക്തിപ്പൊരുത്തവും മണിപ്രവാളസ്വരൂപനിർണ്ണയത്തിൽ സാധകമോ ബാധകമോ ആയി കരുതിക്കൂടാ.

മലയാളകൃതികളായി കേരളീയർ അഭിമാനിച്ചുവരുന്ന ഗ്രന്ഥപരമ്പര വഴിക്കുവഴി പരിശോധിച്ചു നോക്കുന്നതായാൽ ഭാഷയുടേതുപോലെ മണിപ്രവാളത്തിന്റെ രീതിക്കും ഏതാണ്ടൊരു വ്യവസ്ഥയില്ലാതെയാണു കാണുന്നതു്. സർവ്വതോമുഖമായ ഒരു സമ്പ്രദായം സ്ഥിരപ്പെടുന്നതുവരെ ഗ്രന്ഥതാരതമ്യം നോക്കി മണിപ്രവാളരീതി വ്യവസ്ഥപ്പെടുത്തുവാനെ സൌകര്യമുള്ളു.

“പ്രതികൂലതാമുപഗതേ ഹി വിധൌ
വിഫലത്വമേതി ബഹുസാധനതാ”

ഇത്യാദിയായി സംസ്കൃതത്തിൽ പലേടത്തും പ്രയോഗിച്ചുവരുന്ന വിഭക്തിശ്ലേഷങ്ങൾ വിഭക്തിപ്രത്യയം ഉപയോഗിക്കാതെ തർജ്ജമ ചെയ്യുന്നതിനും ആനയെ പിടിച്ചു അളുക്കിലാക്കുന്നതിനും ഉണ്ടാകാവുന്ന വൈഷമ്യത്തിലെന്തന്തരമാണുള്ളതു്? വൈഷമ്യം കുറഞ്ഞ ഗ്രന്ഥങ്ങളുടെ തർജ്ജമഭാഷയിൽ മലയാളത്തിനു പ്രാധാന്യം കൊടുക്കാമെങ്കിലും, ശാകുന്തളമൂലാർത്ഥത്തിനു ഹാനിവരാതെ തർജ്ജമക്കു യോജിക്കുന്ന മണിപ്രവാളരീതിയിൽ പ്രാചീനത്വമുണ്ടെങ്കിൽ ആയതു് അപരിഹാര്യമെന്നേ ഗണിച്ചുകൂടു.

സാധാരണ നാടകങ്ങൾ എടുത്തു പെരുമാറുന്നതുപോലെ ശാകുന്തളനാടകം എടുത്തുപെരുമാറുന്നതു മഹാസാഹസങ്ങളിലൊന്നായിരിക്കും. രസങ്ങളുടെ ആനുഗുണ്യം, ആശയങ്ങളുടെ അനുസ്യൂതത്വം, രചനയുടെ സൌകുമാര്യം, വ്യംഗ്യത്തിന്റെ മഹനീയത്വം മുതലായ ഗുണങ്ങളുടെ വൈശിഷ്ട്യത്തിലുള്ള പ്രത്യയസ്ഥൈര്യം കവിക്കുള്ളതുകൊണ്ടല്ലേ നാടകാരംഭത്തിൽ ആത്മപ്രശംസക്കു് അവകാശമില്ലാതായി പോയതെന്നു ശങ്കിക്കേണ്ടിയിരിക്കുന്നു.

വീരാദികളായ അംഗരസങ്ങളെ യഥാവസരം കഥാവസ്തുവിൽ സഹജമാകുംവണ്ണം സംഘടിപ്പിച്ചു അംഗിയായ ശൃംഗാരരസവല്ലി പടർത്തിയിരിക്കുന്നതിന്റെ ഭംഗിവിശേഷം പൂത്തു തളിർത്ത ലതകളാൽ പ്രശോഭിതമായ വസന്തത്തിന്റെ വൈഭവംപോലെ വർണ്ണനക്കു കേവലം അവിഷയമാകുന്നു. “എന്തഹോ കഥ ശരം തൊടുക്കിൽ” ഇവിടെ വ്യഞ്ജിക്കുന്ന വീരരസം നായകന്റെ ഗുണവർണ്ണനം വഴിയായി, നായികാനുരാഗയോഗ്യതയേയും നായകനു സംഗമസൌകര്യത്തേയും ഉണ്ടാക്കിക്കൊണ്ടു് എപ്രകാരം അംഗിയായ ശൃംഗാരരസത്തെ പോഷിപ്പിക്കുന്നുവോ അപ്രകാരംതന്നെ നാലാമങ്കത്തിലെ കരുണവും നായികയുടെ അശരണാവസ്ഥയെ പ്രബലീകരിച്ചുകൊണ്ടു വിപ്രലംഭത്തിന്റെ തീവ്രതയെ പോഷിപ്പിക്കുന്നു. ‘ചാലവേ വലിയ സിംഹി തന്നുടെ’ ഇത്യാദിഘട്ടങ്ങളിൽ സ്ഫുരിക്കുന്ന വിസ്മയം കുമാരവിഷയകമായ പ്രേമത്തേയും ഔൽസുക്യത്തേയും അങ്കുരിപ്പിച്ചുകൊണ്ടു് പ്രലീനമായി കിടക്കുന്ന രതിക്കു വീണ്ടും ഉണർച്ചയുണ്ടാക്കിക്കൊടുക്കുന്നു. ഹാസ്യപ്രധാനനായ വിദൂഷകന്റെ വ്യാപാരം ഗുണകഥനാദികളെക്കൊണ്ടു പൂർവ്വരാഗത്തിനു പരിപോഷത്തേയും, അയാളുടെ യഥാശ്രുതഗ്രാഹിത്വം സംഭോഗസൌകര്യത്തെയെന്നപോലെ വിപ്രലംഭത്തിനൊരു കാരണാന്തരത്തേയും ജനിപ്പിക്കുന്നതിനാൽ ഹാസ്യവും ശൃംഗാരത്തിനു സഹായിയായി പരിണമിക്കുന്നു.

നായകൻെറ 'മാനോടൊത്തു വളന്ന' എന്ന കളിവചനം മാഢവ്യൻ കാൎയ്യമായിട്ടു വിശ്വസിച്ചില്ലായിരുന്നുവെങ്കിൽ ശകുന്തളാസമാഗമത്തിൽ മൌനം അവലംബിക്കയില്ലായിരുന്നു. മാഢവ്യൻെറ ഭ്രതബാധാവസരത്തിൽ ദ്യോതിക്കുന്ന ഭയാനകം രാജാവിൻെറ വീൎയ്യത്തെ ഉജ്ജ്വലിപ്പിച്ചു ദേവകാൎയ്യം നടത്തുവാൻ ശക്തിയുണ്ടാക്കിത്തീൎത്തു ശകുന്തളാസമാഗമത്തിന്നു വഴികാണിച്ചുകൊണ്ടു സംഭോഗശൃംഗാരത്തിന്നു പോഷകമായി തീരുന്നു. ബീഭത്സമൂൎത്തിയായ മുക്കുവൻ കൊണ്ടുവന്ന മോതിരമാണ് വിപ്രലംഭത്തെ ഉൽബോധിപ്പിക്കുന്നതു. ദുൎവ്വാസസ്സിൻെറ രൌദ്രം കഥാവസ്തുവിൻെറ നാരായവേരുമാകുന്നു.

"പുററിന്നുൾപ്പാതി ദേഹം മുഴകിയൊരരവ-
ച്ചട്ടപൂണ്ണൂലുമായി-
ച്ചുററിക്കെട്ടിപ്പിണഞ്ഞുള്ളൊരുപഴയലതാ-
മണ്ഡലാനദ്ധകണ്ഠൻ
പാററിത്തോളാന്ന കൂട്ടിൽ കുരുവികൾ കുടി-
കൊള്ളും ജടാജൂടമോടേ
കുററിക്കൊപ്പം മുനീന്ദ്രൻ കതിരവനെതി-
രായങ്ങുനില്ക്കുന്നദിക്കിൽ"

ഇവിടെ ദ്യോതിപ്പിച്ചിരിക്കുന്ന ശാന്തരസം നായകന്നു ഭക്തിയേയും കശ്യപദിദൃക്ഷയേയും ഉല്ലാദിപ്പിച്ചുകൊണ്ടു നായികാസമാഗമപരമാനന്ദത്തിന്നു ഹേതുഭ്രതമായി തീരുന്നു.

ആറാമങ്കത്തിലെ 'സംഭോഗാവസരങ്ങളിൽ' എന്ന പദ്യം വായിക്കുമ്പോൾ 'അത്യന്തം വേപമാനാം' എന്നതിൻെറ പ്രതിബിംബമാണതെന്നും, ഭ്രംഗത്തിൻെറ നേരെ അന്നു തോന്നിയ ഈൎഷ്യ ഹൃദയത്തിൽ ലീനമായി കിടന്നിരുന്നതു ശകുന്തളാസ്മരണത്തോടുകൂടി വികാസത്തെ പ്രാപിച്ചതായി കവി വൎണ്ണിച്ചിരിക്കുന്നുവെന്നും ഓക്കുന്നവരോട് ആയങ്ങളുടെ അവിച്ഛിന്നഗതിയെപ്പററി വിസ്തരിക്കുന്നതു് അനാവശ്യമാകുന്നു. കാളിദാസൻെറ രചനാസൌകൎയ്യം അതിരുകവിഞ്ഞുപോയോ എന്നു മാത്രമെ ശങ്കിക്കേണ്ടതുള്ളു. ലൌകികങ്ങളായ വ്യംഗ്യങ്ങളെ വ്യാഖ്യാതാക്കന്മാർ ചവ്വിതചവ്വണം ചെയ്തുകഴിഞ്ഞിട്ടുള്ളതുകൊണ്ടു് വ്യംഗ്യത്തിൻെറ പരമകാഷ്ഠയുടെ പദ്ധതി ചൂണ്ടിക്കാണിക്കുന്നതല്ലാതെ ഗത്യന്തരമൊന്നും കാണുന്നില്ല.

സൂത്രധാരൻ വേദശാസ്ത്രാദികളെ ധരിക്കുന്ന ജഗദീശ്വരൻ, നടതി വിശ്വകൃത്യം എന്ന വ്യുല്പത്തികൊണ്ടു നടി പാൎവ്വതി,(1) രഞ്ജയതി വിശ്വമാത്മനാ എന്നൎത്ഥത്തിൽ രാജാ പ്രപഞ്ചത്തെ രഞ്ജിപ്പിക്കുന്ന പുരുഷൻ, രഥം മനനം, അശ്വങ്ങൾ (2) ഇന്ദ്രിയങ്ങൾ, സൂതൻ ശരീരത്തെ പ്രവൎത്തിപ്പിക്കുന്ന പ്രാണൻ, മൃഗം സംസാരാഭിലാഷം, വൈഖാനസന്മാർ ജ്ഞാനോപദേഷ്ടാക്കൾ, കുലപതി പരമഗുരു, ശകുന്തള പരമഹംസന്മാരാൽ ആദരിക്കപ്പെടുന്ന ആത്മവിദ്യ, അനസൂയാ പ്രിയംവദമാർ ശമദമാദിസാമഗ്രികൾ, വിദൂഷകൻ അഹങ്കാരം എന്നിങ്ങനെ നാടകപാത്രങ്ങളിലും, വിവാഹം ആത്മവിദ്യാലാഭം, വിസ്മരണം വിഷയാഭിലാഷംകൊണ്ടു് അതിൻെറ അപരിസ്ഫൂൎത്തി, കശ്യപാശ്രമത്തിൽവെച്ചു ശകുന്തളാദൎശനം സത്സംഗദ്വാരാ ആത്മവിദ്യയുടെ പുനൎല്ലാഭം എന്നിങ്ങനെ ഇതിവൃത്തത്തിലും ആദ്ധ്യാത്മി

---

(1) ആൎയ്യ എന്ന സംബുദ്ധികൊണ്ടു ഈ അൎത്ഥം ധ്വനിപ്പിച്ചിരിക്കുന്നു. 'ആൎയ്യാ ദാക്ഷായണീ' എന്നമരം.

(2) ഇന്ദ്രിയാണി ഹയാനാഹുഃ (കഠോപനിഷൽ)

കമായ താല്പൎയ്യത്തെ അന്തൎഭവിപ്പിച്ചുകൊണ്ടു ലോകരംഗത്തിൽ നമ്മളെല്ലാവരും നടന്മാരാണെന്ന തത്വം ദൃശ്യമായ നാടകത്തിൽ മഹാകവി കാണിച്ചുതന്നു ലോകത്തെ അനുഗ്രഹിച്ചിരിക്കുന്നതിൽ പുരുഷാൎത്ഥത്തിന്റെ പരമോൽക്കൎഷവും പ്രതിഷ്ഠിതമായിരിക്കുന്നു.

കേരളഭാഷയുടെ ശ്രേയസ്സിൽ എനിക്കുണ്ടെന്നഭിമാനിക്കുന്ന ആവേശത്തിന്റെ ആധിക്യം നിമിത്തം സാഹിത്യലോകത്തിൽ കടന്നു വല്ല ഗോഷ്ഠിയും ഞാൻ കാണിച്ചിട്ടുണ്ടെങ്കിൽ അതുകൊണ്ടുള്ള സങ്കോചത്തിനു എതിരായിട്ടു സത്സമാഗമംകൊണ്ടുള്ള ചാരിതാൎത്ഥ്യവും എനിക്കു സിദ്ധിച്ചിട്ടുണ്ടു എന്നാൽ മഹാശയനായ കേരളകാളിദാസരുടെ കൃതിയിൽ കൈവെച്ചപ്പോളുണ്ടായ സങ്കോചംപോലൊരു സങ്കോചവും അദ്ദേഹത്തിന്റെ ഇഷ്ടത്തെ അനുസരിക്കുന്നതിലുള്ള ചാരിതാൎത്ഥ്യംപോലൊരു ചാരിതാൎത്ഥ്യവും ഇതിനുമുമ്പു ഞാൻ അനുഭവിച്ചിട്ടില്ല; മേലാൽ അനുഭവിക്കുന്നതുമല്ല. കേരളകുലഗുരുവിന്റെ ഒരു കൃതിയെ അവതരിപ്പിക്കുക എന്ന സാഹസകൃത്യത്തിൽ പൂജ്യപാദനായ അദ്ദേഹത്തിന്റെ നിയോഗശക്തി മാത്രമേ ശരണീകരണീയമായിട്ടുള്ളു.

ശുഭം.

കുമാരമന്ദിരം 17—11—87 } പ്രസാധകൻ അപ്പൻതമ്പുരാൻ



# ചരിത്രാന്വേഷണം

അതിശയോക്തിയോടും അലങ്കാരപ്രയോഗത്തോടും എഴുതിവെച്ച പദ്യസ



മൂഹങ്ങളിൽ ലയിച്ചുകിടക്കുന്ന നമ്മുടെ ചരിത്രത്തെ പാലും വെള്ളവും വേർതിരിക്കുവാൻ സാമൎത്ഥ്യമുള്ള ഹംസങ്ങളെപ്പോലെ പ്രകൃതിയാൽ നൽകപ്പെട്ട വരത്തോടുകൂടിയവിദ്വാന്മാരുണ്ടാകുന്നതുവരെ അറിവാൻ സാധിക്കാതെ ആശാഭംഗത്തോടേ ഇരിപ്പാനല്ലേ തരമുള്ളു.

ലന്തക്കാരുടേയും, ഈസ്റ്റിന്ത്യാകമ്പനിക്കാരുടേയും, റിക്കാൎട്ടുകളും ദേശാടനം ചെയ്തിരുന്ന വിദേശികളായ ചിലരുടെ ഡയറിയും മാത്രമാണ് ഇപ്പോഴത്തേ ചരിത്രാന്വേഷികൾ ആധാരമായി മുറുകെപ്പിടിച്ചിട്ടുള്ളത്. ഈ വക റിക്കാൎട്ടുകളിൽനിന്നു നമ്മുടെ ചരിത്രത്തെ ഗ്രഹിക്കയെന്നത്, വലിയതു ചെറുതായും, ചെറിയതു വലുതായും കാണിക്കുന്ന ഭൂതക്കണ്ണാടികളിൽകൂടി നമ്മുടെ ചരിത്രത്തെ വായിക്കുക എന്ന മട്ടിലേയുള്ളു. നമ്മുടെ ശരിയായ ചരിത്രത്തെ കാണിക്കുന്നവയായ റിക്കാൎട്ടുകൾ മിക്കതും അഗ്നിബാധയാലും, കലാപങ്ങളാലും, ചിതലിന്റെ ബുഭുക്ഷയാലും നശിച്ചുപോയിരിക്കുന്നു. എനി ആകപ്പാടെ വല്ലതും ശേഷിപ്പുണ്ടെങ്കിൽ അവ ചില ശിലാരേഖകളും താമ്രശാസനങ്ങളും മാത്രമാണ്. ഈവക റിക്കാൎട്ടുകൾ പരിശോധിച്ചു ചരിത്രഖണ്ഡങ്ങളെ അവിടന്നും ഇവിടന്നും എടുത്തു കൂട്ടിച്ചേൎത്തു ഒരു ചരി

ത്രം എഴുതിയുണ്ടാക്കുവാൻ തക്കവണ്ണം പരിശ്രമശാലികളായവരെയും കാണുന്നില്ല. നമ്മുടെ ഇടയിൽ ഇപ്പോൾ പ്രചാരമുള്ള ഗ്രന്ഥങ്ങളിൽ ചരിത്രസംബന്ധമായ ഗ്രന്ഥങ്ങൾ നൂറിന്നു ഒന്നുവീതംതന്നെ ഉണ്ടാകുമോ എന്ന കാൎയ്യം സംശയമാണ്. ഉണ്ടെങ്കിൽതന്നെ അവയിൽ അധികവും വിദേശരാജ്യചരിത്രവുമായിരിക്കും. ഇന്ത്യക്കാൎക്ക് സ്വരാജ്യസ്നേഹം കുറവാനുണ്ടായിട്ടുള്ള പ്രധാനകാരണങ്ങൾ അവരുടെ ചരിത്രത്തെപ്പറ്റി അവൎക്കു നല്ല ബോധമില്ലായ്കയും, വിദേശരാജ്യചരിത്രം വായിച്ചു "വിദേശീയഭ്രമം" എന്ന ഒരു രോഗം ബാധിക്കയാലുമാണെന്നു ഒരു യോഗ്യൻ കുറച്ചുകാലംമുമ്പ് അഭിപ്രായപ്പെട്ടതിൽ വളരെ ന്യായമുണ്ടെന്നാണ് തോന്നുന്നത്. അതോ അങ്ങിനെയിരിക്കട്ടെ.

ചിന്നിച്ചിതറിക്കിടക്കുന്ന റിക്കാൎട്ടുകളെ ശേഖരിച്ചു ഘടിപ്പിച്ചും പ്രത്യക്ഷമായി കിടക്കുന്ന തെളിവുകൾ കണ്ടറിഞ്ഞു കുറിപ്പെടുത്തും മറ്റും ചരിത്രവിവരങ്ങൾ ശേഖരിപ്പാൻ "ആൎക്കിയോളൊജിക്കൽ" എന്ന ഒരു ഡിപ്പാൎട്ടുമേണ്ട് മിക്ക ഗവൎമ്മേണ്ടുകളും ഇന്ത്യയിൽ സ്ഥാപിച്ചിട്ടുണ്ട്. അവർശേഖരിക്കുന്ന തെളിവുകൾ പരിശോധിപ്പാനാകട്ടെ, അവൎക്കു കഴിയുന്ന ഒത്താശകൾ ചെയ്തുകൊടുപ്പാനാകട്ടെ അധികം ആളുകൾ ഉത്സാഹിച്ചുകാണാത്തതിൽ വ്യസനിക്കേണ്ടിവന്നിരിക്കുന്നു. കഴിഞ്ഞകൊല്ലത്തെ തിരുവിതാംകൂർ ഭരണറിപ്പോൎട്ടിൽ അവിടെ സ്ഥാപിച്ചിട്ടുള്ള ഡിപ്പാൎട്ടുമേണ്ടിന്റെ പ്രവൃത്തിയെപ്പറ്റി അല്പം പ്രസ്താപിച്ചുകാണുന്നുണ്ട്. അവിടത്തെ ഗവൎമ്മേണ്ട് ആൎക്കിയോളജിക്കൽ ഗ്രന്ഥാവലി എന്ന പേരോടുകൂടി ആറു നമ്പ്ര് ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിരിക്കുന്നുവെന്നും തിരുവിതാംകൂർ, തിരുനെൽവേലി, കൊച്ചി, ഇവിടങ്ങളിലെല്ലാംകൂടി 35 പ്രദേശങ്ങൾ, പ്രത്യേകം ഏൎപ്പെടുത്തിയ ഉദ്യോഗസ്ഥൻ സന്ദൎശിക്കയും 105 ശിലാരേഖകൾ സമ്പാദിക്കയും പലടിക്കിൽനിന്നുമായി 37. താമ്രശാസനങ്ങൾ പരിശോധിക്കുകയും ചെയ്തിരിക്കുന്നുവെന്നും തിരുവിതാംകൂറിലുള്ള പൌരാണികവസ്തുക്കളുടെ ഒരു ലിസ്റ്റ് സമ്പ്രദേണ്ട് തയ്യാറാക്കീട്ടുണ്ടെന്നും മറ്റുമാണ് പ്രസ്താപിച്ചിട്ടുള്ളത്.

കൊച്ചിസ്സീമയിലും ഈ വിഷയത്തിൽ ഒരന്വേഷണം ചെയ്യുന്നില്ലെന്നില്ല. പക്ഷെ ഈ വകക്കായി ഒരു പ്രത്യേകഡിപ്പാൎട്ടുമേണ്ട് ഏൎപ്പെടുത്തുന്നതിന്നുപകരം മരാമത്ത് ഡിപ്പാൎട്ടുമേണ്ടുകാരിൽ ചരിത്രാന്വേഷണഭാരവും കൂടെ ഏല്പിച്ചിരിക്കയാണ്.

തിരുവിതാംകൂറിൽ പ്രസിദ്ധം ചെയ്ത ഗ്രന്ഥാവലിയാകട്ടെ, കൊച്ചിഗവൎമ്മേണ്ടുദ്യോഗസ്ഥന്മാർ ശേഖരിച്ച തെളിവുകളാകട്ടെ ഈ ലേഖനം എഴുതുന്നാൾക്ക് കാണ്മാൻ സാധിച്ചിട്ടില്ല. ഗവൎമ്മേണ്ട് ശേഖരിക്കുന്ന വിവരങ്ങൾ ഗോപ്യമായി വെക്കേണ്ടുന്ന ആവശ്യമില്ലാത്തതുകൊണ്ടു ആ വിവരം സ്വദേശഭാഷയിൽ യഥേഷ്ടം അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നതായാൽ വേണ്ടപ്പെട്ട വാദപ്രതിവാദങ്ങൾ നടത്തി ആയത് ആ വക ഡിപ്പാൎട്ടുമേണ്ടുകാൎക്ക് പ്രവൃത്തിയിൽ ഉത്സാഹവും പ്രവൃത്തിക്ക് അധികരിച്ച എളുപ്പവും സഹായവും ഉണ്ടാക്കിത്തീൎക്കുന്നതാണ്.

ഇനി നോക്കുവാനുള്ളത് മദിരാശി ഗവൎമേണ്ട് കഴിഞ്ഞകൊല്ലം പ്രസിദ്ധംചെയ്ത റിപ്പോൎട്ടാണ്. കേരളീയരെ സംബന്ധിക്കുന്ന മലയാളജില്ലയിൽനിന്നു പറയത്തക്ക വിവരങ്ങളൊന്നും കഴിഞ്ഞ കൊല്ല

ത്തിൽ ശേഖരിച്ചിട്ടില്ലെങ്കിലും അയൽ ജില്ലകളായ തിരുനെൽവേലി, കോയമ്പത്തൂർ, ചേലം, മൈസൂർ മുതലായ പ്രദേശങ്ങളിൽനിന്ന് ശേഖരിച്ച വിവരങ്ങൾ മിക്കതും കേരളീയർ അറിഞ്ഞിരിക്കേണ്ടവയും കേരളചരിത്രത്തിൽ ഒരു ഭാഗമായി ഗണിക്കാവുന്നതുമാണ്. ഈ റിപ്പോർട്ടിൽ അടങ്ങിയ ചില ഭാഗങ്ങൾ താഴെ കൊടുക്കുകയും അതിലേക്ക് കേരളീയരായ ചരിത്രാന്വേഷികളുടെ ശ്രദ്ധയെ ആകർഷിച്ചുകൊള്ളുകയുംചെയ്യുന്നു.

1. ഒരു കാലം കോയമ്പത്തൂരും, ചേലവും, മൈസൂരും ജില്ലകൾ കേരളത്തിൽ ഉൾപ്പെട്ടു കിടന്നിരുന്നുവെന്നും,

(2)കേരളത്തിൽ ക്രിസ്താബ്ദം850-ാമാണ്ടിന്നടുത്ത കാലത്തിൽ ചേരമാൻ എന്ന ഒരാൾ വാണിരുന്നുവെന്നും, അദ്ദേഹം പാണ്ഡ്യരാജാവായ'വരഗുണൻ' എന്നാളുടെ സമകാലീനനാണെന്നും,

(3) കേരളരാജാക്കന്മാർ "ചന്ദ്രാദിത്യകുലം" എന്ന് പറയപ്പെടുന്ന ഒരു കുലത്തിൽ പെട്ടവരാണെന്നും ഇതിന്നു കാരണം സൂര്യവംശക്കാരും ചന്ദ്രവംശക്കാരും അന്യോന്യം സംബന്ധം നിമിത്തം ഉണ്ടായ സന്താനങ്ങളാകയാലാണെന്നും,

(4) പല്ലവരാജവംശക്കാരും ചന്ദ്രാദിത്യകുലത്തിൽ പെട്ടവരാണെന്നും,അവരുടെ ഇടയിൽ സാധാരണയായി വിളിച്ചുവരുന്ന പേരോടുകൂടി ഇപ്പോൾ കേരളത്തിൽ സാധാരണ രാജാക്കന്മാർ സ്വീകരിച്ചുവരുന്ന "വർമ്മ" എന്ന പ്രത്യയം ചേർക്കാറുണ്ടെന്നും,

(5) പല്ലവരാജവംശക്കാർ തെക്കേ ഇന്ത്യയിൽ കടന്നു രാജാധികാരം കൈവശപ്പെടുത്തുന്നതിന്നുമുമ്പായി മഹാബലിവംശത്തിൽപെട്ട ബാണന്മാരെന്നു വിളിച്ചുവന്നിരുന്ന ഒരു വംശക്കാരും, നാഗന്മാരെന്നു വിളിച്ചുവന്നിരുന്ന വേറെ ഒരു വംശക്കാരുമായിരുന്നു തെക്കെ ഇന്ത്യയിൽ രാജ്യഭാരം ചെയ്തിരുന്നതെന്നും,

(6) നാഗന്മാരെന്നു വിളിച്ചുവന്നത് ഇപ്പോഴത്തെ കേരളീയരായ നായന്മാരെയാണെന്നും മഹാബലിവംശക്കാർ (ബാണന്മാർ) തീരെ നശിച്ചുവെന്നും, പല്ലവരാജാക്കന്മാർക്ക് നാഗന്മാരുമായി വിവാഹം മുതലായ ബന്ധങ്ങൾ ഉണ്ടായിട്ടുണ്ടെന്നും, നാഗന്മാരെ തൻമൂലം ഒരു പ്രത്യേകവംശമായി കാണ്മാനില്ലെന്നും,

(7) പല്ലവരാജവംശത്തെ പിന്തുടന്നു രാജ്യം ഭരിച്ചിരുന്ന ഗംഗപല്ലവരാജവംശക്കാരിൽ ഒടുവിലത്തെ രാജാവ് അയ്യപ്പൻ എന്ന പേരോടുകൂടി ഒരാളായിരുന്നുവെന്നും ഈ അയ്യപ്പന്റെ പിതാവ് 'മഹേന്ദ്രൻ' എന്ന നാമധേയത്തോടുകൂടിയ ഒരാളായിരുന്നുവെന്നും, അദ്ദേഹം "ഗംഗമണ്ഡലം"എന്ന് പറയപ്പെട്ടിരുന്ന 96000-ഗ്രാമങ്ങളുടെ രാജാവായിരുന്നുവെന്നും, ഈ ഗ്രാമങ്ങളിൽ ചിലത് ഇപ്പോഴത്തെ കേരളത്തിൽ പെട്ടിരുന്നുവെന്നും, ഈ അയ്യപ്പൻഎന്നരാജാവിനെ ക്രിസ്താബ്ദം 934-നും 945-നും മദ്ധ്യേ ഒരു കൊല്ലത്തിൽ കിഴക്കൻപ്രദേശത്തുവെച്ച് യുദ്ധത്തിൽ കൊന്നുവെന്നും അയ്യപ്പൻ ശിവഭക്തനായിരുന്നുവെന്നും,

(8) "മലൈനാഡിൽ" (മലയാളത്തിൽ) കൊടുങ്ങല്ലൂർക്കാരനായ ഒരു ബ്രാഹ്മണൻ പഢുവൂർ എന്ന ഗ്രാമത്തിലെ ഒരു ക്ഷേത്രത്തിൽ നിത്യം 12 ബ്രാഹ്മണർക്കു ഭക്ഷണം കൊടുപ്പാനുള്ള വക വഴിവാടായി കൊടുത്തിട്ടുണ്ടെന്നും,

(9) "ചാമുണ്ഡി" എന്ന നാമധേയത്തിൽ ഒരു മലയും, ഒരു ക്ഷേത്രവും ഒരുഗ്രാ

മവും കേരളത്തോട തൊട്ടുകിടക്കുന്ന മൈസൂർ സംസ്ഥാനത്തിൽ ഉണ്ടെന്നും,

മററും ഈ റിപ്പോർട്ടിൽ ശിലാരേഖകളും താമ്രശാസനങ്ങളും പരിശോധിച്ചു കുറിപ്പെടുത്തഉദ്യോഗസ്ഥൻ എഴുതിക്കാണുന്നുണ്ട്. മേൽ ഉദ്ധരിക്കപ്പെട്ട ചരിത്രഭാഗങ്ങളിൽ ചിലത് അവിതൎക്കിതമാണെന്നു നമ്മുടെ ചരിത്രകാരന്മാർ സമ്മതിക്കാതിരിക്കയില്ല.

ചേരരാജ്യം എന്ന് ഒരു കാലം പറയപ്പെട്ടിരുന്ന കേരളരാജ്യത്തിന്റെ സ്ഥലവ്യാപ്തി ഇപ്പോൾ നാം കേരളമെന്നു പറഞ്ഞുവരുന്ന പ്രദേശത്തിൽനിന്നു കുറെക്കൂടി കിഴക്കോട്ട് അതിക്രമിച്ചു കിടന്നിരുന്നുവെന്നും ചേരമാൻ എന്ന ഒരാൾ കേരളം വാണിരുന്നുവെന്നും മററുമുള്ള വിവരങ്ങൾ സുപ്രസിദ്ധങ്ങളാണല്ലോ. എന്നാൽ ഈ റിപ്പോർട്ടിൽ വിശേഷവിധിയായി ഒന്നു കാണ്മാനുള്ളത് ക്രിസ്ത്വാബ്ദം 850-ൽ ചേരമാൻ എന്ന ഒരാൾ ചേരരാജ്യം വാണിരുന്നു എന്നുള്ളതാണ്. കേരളീയരുടെ ചേരമാൻ പെരുമാളും ഈ ചേരമാനും ഒന്നുതന്നെയാണോ? എന്നാണ് തീർച്ചയാക്കേണ്ടത്. കേരളത്തിൽ ചേരമാൻ എന്ന പേരോടുകൂടി ഒന്നിലധികം പെരുമാക്കന്മാർ വാണിരുന്നു എന്നു പറഞ്ഞുവരുന്ന അവസ്ഥക്കു കൊല്ലത്തെ ക്ലുപ്തപ്പെടുത്തി ഒരഭിപ്രായം പറവാനും പ്രയാസംതന്നെയാണ്.

പല്ലവരാജവംശക്കാരെ പററിയാണ് ഇനി ആലോചിപ്പാനുള്ളത്. ഈ പല്ലവരാജാക്കന്മാർ "ചന്ദ്രാദിത്യകുല"ക്കാരായതുകൊണ്ടു അവരുടെ സന്താനങ്ങളാണെന്നു ഊഹിപ്പാൻ തരമുള്ള കേരളീയരാജാക്കന്മാർ ചന്ദ്രാദിത്യകുലത്തിൽ പെട്ടവരാണെന്നാണോ അനുമാനിക്കേണ്ടത്? പല്ലവരാജാക്കന്മാൎക്കു നാഗ(നായർ) സ്ത്രീകളിൽ ഉണ്ടായ സന്താനങ്ങളായിരിക്കുമോ സാമന്തന്മാരെന്നു അഭിമാനിക്കുന്നത്? മഹാബലിവംശക്കാരും നാഗവംശക്കാരും തമ്മിലുള്ള പൂർവ്വസ്നേഹത്തിന്റെ സ്മാരകമായിട്ടായിരിക്കുമോ കേരളീയർ ഓണക്കാലത്ത് "മാബലി"യെ പൂജിക്കുന്നത്? നായന്മാർ ആൎയ്യന്മാരുടെ നാലു വൎണ്ണാശ്രമങ്ങളിൽ പെടാത്ത ഒരു പ്രത്യേകജാതിക്കാരാണെന്നുള്ള പുതിയ സിദ്ധാന്തത്തെ, ഈ നാഗവംശക്കാരുടെ ആഗമനം ഒന്നുകൂടി ദൃഢീകരിക്കുന്നില്ലെ? (അൎജ്ജുനൻ ഭാൎയ്യയായി സ്വീകരിച്ച നാഗകന്യക, ഒരു നായർ സ്ത്രീയായിരിക്കുമെന്നു മദിരാശി ഗവൎമ്മേണ്ടുദ്യോഗസ്ഥൻ അഭിപ്രായപ്പെടുന്നു.)

കേരളീയർ ഈശ്വരനെന്നു വിചാരിച്ചുവരുന്ന അയ്യപ്പനും, ഗംഗപല്ലവരാജവംശത്തിൽ പെട്ടാളും കേരളത്തിൽ ഏതാനും ഭാഗം ഒരു കാലം ഭരിച്ചാളുമായ അയ്യപ്പനും ഒന്നുതന്നെ ആയിരിക്കുമോ? വടക്കേ മലയാളികളിൽ ചിലർ ആണയിടുമ്പോൾ "പെരുമാളാണ് സത്യം" എന്നു പറയുന്നുണ്ട്. മുൻകാലങ്ങളിൽ സാധാരണയിൽ വിശേഷവിധിയായ ഗുണം ചെയ്ത രാജാക്കന്മാരെ കേരളീയർ ഈശ്വരനെന്ന നിലയിൽ വിചാരിച്ചുവരാറുണ്ടെന്നുള്ളതിന്നു പല ദൃഷ്ടാന്തങ്ങളുമുണ്ട്. 1805-ൽ വയനാട്ടിൽ നിന്നു ബ്രിട്ടീഷു സൈന്യങ്ങളുമായുണ്ടായ യുദ്ധത്തിൽ മരിച്ച കോട്ടയത്തു ശക്തൻ തമ്പുരാനെ 'മുത്തപ്പൻ' എന്ന പേരോടുകൂടി ഉത്തരകേരളീയർ ഇപ്പോഴും പൂജിച്ചു വരുന്നുണ്ട്. വടക്കേമലയാളത്തിൽ ചാമുണ്ഡിഭക്തന്മാർ അധികമുണ്ടെന്നുള്ളതിന്നു അവിടങ്ങളിലുള്ള "ചാമുണ്ഡിക്കാവു"കളുടെ ആധിക്യംതന്നെ ദൃഷ്ടാന്തമാണല്ലൊ. മൈസൂർ രാജ്യവുമായി വടക്കെ മലയാളത്തിന്നുള്ള അ

ട്ടപ്പം തന്നെയായിരിക്കും ഇതിന്നുള്ള കാരണമെന്ന് ഊഹിക്കുന്നതിൽ വലിയ തെറ്റുണ്ടെന്നു തോന്നുന്നില്ല.

ഇത്രയും വിവരങ്ങൾ ഇവിടെ ചേത്തിട്ടുള്ളത് ചരിത്രാന്വേഷികളായിട്ടുള്ളവക്ക് സഹായമായിത്തീരുമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണെന്നു പറയേണ്ടതില്ലല്ലൊ.

എന്ന് ഒരു ചരിത്രപ്രിയൻ.

# ജ്യോതിശാസ്ത്രവും ഭൂപ്രകൃതിശാസ്ത്രവും

ജ്യോതിശ്ശാസ്ത്രത്തിന്നു അടുത്ത കാലത്തുണ്ടായിട്ടുള്ള അഭിവൃദ്ധി വളരെ രസപ്രദമായതും ചുരുക്കത്തിലെങ്കിലും ചിലതെല്ലാം നാം അറിഞ്ഞിരിക്കേണ്ടതും ആകുന്നു. യൂറോപ്പിലും അമേരിക്കായിലും ഉള്ള യോഗ്യന്മാരായ പണ്ഡിതന്മാർ ദിനംപ്രതി എന്നപോലെ ഓരോ പുതിയ വിദ്യകൾ കണ്ടുപിടിക്കുന്നു. ജ്യോതിശ്ശാസ്ത്രം, വൈദ്യം, രസതന്ത്രം മുതലായി എല്ലാ ശാസ്ത്രങ്ങളിലും പലപല അഭിവൃദ്ധിയും വന്നുകൊണ്ടിരിക്കുന്നു. ഓരോരുത്തരും കണ്ടുപിടിക്കുന്ന അത്ഭുതസംഗതികളുടെ അടിസ്ഥാനങ്ങളേയും, ഗുരുലഘുത്വത്തേയും കുറിച്ച് പണ്ഡിതന്മാർ പലവിധത്തിൽ വാദപ്രതിവാദങ്ങൾ നടത്തുന്നു. എന്നാൽ ഇവയിലൊന്നും ഇളകാതേയും, യാതൊരു അഭിരുചിയും കാണിക്കാതെയും, അന്നന്നത്തെ ദിവസവൃത്തി മാത്രം സുഖമായി കഴിക്കണമെന്ന ഒരു കാൎയ്യത്തിൽ എന്നും മക്കടമുഷ്ടി പിടിച്ച മലയാളികളായ നാം നമ്മുടെ അനാസ്ഥയിൽ നിന്നു ഉണരാതെ, അപരിഷ്കൃതന്മാരുടെ നിലയിൽ തന്നെ കിടക്കുന്നതേ ഉള്ളൂ. മേരുപൎവ്വതത്തിന്നപ്പുറത്ത് രാജ്യങ്ങൾ ഇല്ലെന്നു വിശ്വസിക്കുന്നവരുടെ കാലം അസ്തമിച്ചു എന്ന് ഇനിയും, മലയാളികളെ സംബന്ധിച്ചേടത്തോളം, പറയാറായിട്ടില്ല. ഈ സ്ഥിതിക്ക്, നമ്മുടെ ഭൂമി ഉരുണ്ട ഒരു പന്തുപോലെ ആണെന്നും, അത് അതിന്റെ സ്വന്ത അച്ചുതണ്ടിന്മേൽ ഒരു പമ്പരം പോലെ തിരിയുന്നതിന്നു പുറമെ, സൂൎയ്യന്നു ചുറ്റും സഞ്ചരിക്കുന്നുണ്ടെന്നും പറഞ്ഞാൽ എത്രപേർ വിശ്വസിക്കും? ധ്രുവാദിമുഖരാജ്യങ്ങളിൽ ആറുമാസത്തെ പകലും ആറുമാസത്തെ രാത്രിയും ഉണ്ടെന്നും, അവിടെ സൎവ്വത്ര മഞ്ഞുകട്ടകളാണെന്നും പറഞ്ഞാൽ ആൎക്ക് ബോദ്ധ്യം വരും? ഉയൎന്നതരം ഇംഗ്ലീഷുവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള അല്പം ചിലർമാത്രം ഈ വക സംഗതികൾ പഠിക്കുകയും വിശ്വസിക്കയും ചെയ്തിട്ടുണ്ട്. എന്നാൽ ആ തരക്കാരുടെ സംഖ്യ എത്ര തുച്ഛം!! ചന്ദ്രൻ ഒരു നിർജ്ജീവവസ്തുവാണെന്നും അതിന്റെ പ്രകാശം സൂൎയ്യകിരണങ്ങൾ തട്ടി പ്രതിഫലിക്കുന്നതാണെന്നും മലയാളത്തിലെ പൊതുജനങ്ങളിൽ എത്ര പേർ അറിയുന്നു? നാം അറിയുന്നില്ലെങ്കിലും വിശ്വസിക്കുന്നില്ലെങ്കിലും ഈ വക സംഗതികളുടെ വാസ്തവസ്ഥിതിക്ക് മാററം വരുന്നില്ല.

നാം നിത്യവും നഭോമണ്ഡലത്തിൽ പ്രകാശിച്ചു കാണുന്ന ജ്യോതിസ്സുകളെ കുറിച്ച് പ്രതിപാദിക്കുന്ന ശാസ്ത്രമാണല്ലോ ജ്യോതിശ്ശാസ്ത്രം, ഭൂമിയുടെ പ്രകൃതിയെക്കുറിച്ചാണ് ഭൂപ്രകൃതിശാസ്ത്രം പ്രതിപാദിക്കുന്നത്. ഒരു കാലത്ത് ഈ ഭൂമിയുടെ സ്ഥി

തി എന്തായിരുന്നു? ഏതുതരം ജീവിജാലങ്ങളാണ് അക്കാലത്ത് ഈ ഭൂമിയുടെ ഉപരിഭാഗത്തെ അലങ്കരിച്ചിരുന്നത്? ഇപ്പോഴത്തെ അവസ്ഥ എന്താണ്? കാലപ്പഴക്കത്തിൽ ഇതിന്നു എന്തെല്ലാം മാററങ്ങൾ സംഭവിച്ചേക്കാം? ഈ വക രസമേറിയ സംഗതികളാണ് ഭൂപ്രകൃതിശാസ്ത്രത്തിലെ പ്രധാന വിഷയങ്ങൾ. ഈ രണ്ടു ശാസ്ത്രങ്ങൾക്കും എന്തെന്നില്ലാത്ത ഒരു രസവും മാഹാത്മ്യവും ഉള്ളതായി തോന്നുന്നത്, അവ രണ്ടും നമുക്കു പരിചയമില്ലാത്ത ചില പ്രത്യേകതരം ജീവജാലങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നതുകൊണ്ടാകുന്നു. നാം ഇപ്പോൾ ഈ ഭൂമിയിൽ ഒരിടത്തും കാണാത്ത ചില ജീവികൾ ഇതിൽ ഉണ്ടായിരുന്ന ഒരു കാലത്തെ കുറിച്ച് സവിസ്തരം വിവരിക്കുകയാണ് ഒരു ഭൂപ്രകൃതിശാസ്ത്രജ്ഞൻ പ്രധാനമായി ചെയ്യുന്നത്. ആകൃതിയിലും പ്രകൃതിയിലും നമുക്ക് തീരെ പരിചയമില്ലാത്ത അത്തരം ജീവികൾ ഭൂമിയിൽ ധാരാളം ഉണ്ടായിരുന്ന ഒരു കാലത്തെക്കുറിച്ച് നാം ആലോചിക്കയും, അക്കാലത്തെ സ്ഥിതിയെ ദൃഢമായി അറിയുവാൻ ഉത്സാഹിക്കയും ചെയ്യുന്നു. നാം നമ്മുടെ മനോമുകരത്തിൽ മാത്രം പ്രതിഫലിച്ചുകാണുന്ന ആ ഭൂമി പലതരം സസ്യലതാദികളാൽ അലങ്കരിക്കപ്പെട്ടിരുന്നു.എന്നാൽ അവയിൽ ഒന്നുപോലും ഇപ്പോഴെങ്ങും കാണുന്നില്ല. നിബിഡമായി വളന്നിരുന്ന അന്നത്തെ ജീവലോകത്തിന്ന് പററിയവിധത്തിൽ കനം കൂടിയ ഒരു വായുമണ്ഡലത്താൽ ഭൂഗോളം പരിവേഷ്ടിതമായിരുന്നു. നമ്മുടെ മലപ്രദേശങ്ങളിൽ ഇപ്പോൾ കാണപ്പെടാത്ത അനേകം ഉഗ്രസപ്പങ്ങൾ അന്നത്തെ കാടുകളെ ഭയങ്കരമാക്കിച്ചെയ്തിരുന്നു. ഇപ്പോഴില്ലാത്ത തരത്തിൽ പലതരം കാട്ടുമൃഗങ്ങൾ കാടുകളിൽ ഓടിനടന്നിരുന്നു. മനുഷ്യർ ഇതുവരെ കണ്ടിട്ടില്ലാത്ത തരത്തിൽ പല പക്ഷികളും ആകാശത്തിൽ പറന്നിരുന്നു. പാരാവാരത്തിന്റെ അത്യഗാധത്തിലുള്ള പല കുഴികളിലും അനേകം വലിയ ഭയങ്കരജീവികൾ ജീവിച്ചിരുന്നു. ഈ വക സംഗതികളെക്കുറിച്ച് ആലോചിക്കുംതോറും നമുക്കു അത്ഭുതം വദ്ധിച്ച് വദ്ധിച്ച്, ഭൂമിയുടെ താല്ക്കാലികാവസ്ഥ തന്നെ എത്രമാത്രം ആശ്ചയ്യജനകമാണെന്നുള്ള സംഗതി നാം തീരെ മറന്നുപോകുന്നു. നാം ഇപ്പോൾ തന്നെ എന്തെല്ലാം തരത്തിൽ ജീവജാലങ്ങളെ നമ്മുടെ ചുററും കാണുന്നുണ്ട്. ഇദാനീന്തനന്മാരായ നമുക്ക് ഭൂമിയുടെ പഴയ സ്ഥിതിയെ കുറിച്ച് ഭൂപ്രകൃതിശാസ്ത്രജ്ഞന്മാർ പറയുന്ന തത്വങ്ങൾ വിശ്വസിക്കുവാൻ പ്രയാസമായി തോന്നുന്നു. എന്നാൽ കുറെ യുഗങ്ങൾക്ക് ശേഷം, ലോകത്തിൽ ക്രമേണ ഉണ്ടായിക്കൊണ്ടിരിക്കുന്ന പരിണാമത്തിന്റെ ഫലമായി, ഒരു കാലത്തു നാം ഇപ്പോൾ കാണുന്ന ജീവജാലങ്ങളും സസ്യലതാദികളും തീരെ നശിച്ച് പുതിയ തരം ജീവികളും ചെടികളും ഉണ്ടാകുന്നതിന്നു ഞെരുക്കമില്ല. അക്കാലത്തും ഈഭൂമിയിൽ നമ്മെപ്പോലുള്ള മനുഷ്യർ ഉണ്ടായിരിക്കുന്നതായാൽ, നാം ഇപ്പോൾ കാണുന്നതായിരുന്നു ഭൂമിയുടെ സ്ഥിതിഎന്നു അറിഞ്ഞാൽ, വിശ്വസിക്കുവാൻ അവക്കും വളരെ പ്രയാസമായിരിക്കും.

ചില മലകളിലും, കുഴികളിലും ഇപ്പോഴും കാണുന്ന എല്ല്, പല്ല് മുതലായ ചില അവശിഷ്ടസാധനങ്ങളെ പരിശോധിച്ചും, ഓരോ സ്ഥലങ്ങളിലുള്ള മണ്ണിന്റെ തരവ്യത്യാസങ്ങളെ കണക്കാക്കിയും, അവക്കുള്ള കാരണങ്ങളെ ഗണിച്ചും ആകുന്നു

ഭൂപ്രകൃതിശാസ്ത്രജ്ഞന്മാർ കാൎയ്യാന്വേഷണം ചെയ്യുന്നത്. ഈ വക അന്വേഷണങ്ങളിൽ നിന്നു വളരെ യുഗങ്ങൾക്കു മുമ്പ് ഈ ഭൂമിയുടെ സ്ഥിതി എന്തായിരുന്നു എന്ന് ഏതാണ്ട് ക്ലിപ്തമായി അറിയാറായിട്ടുണ്ട്.

ജ്യോതിശ്ശാസ്ത്രവും ഏതാനും ഭൂപ്രകൃതിശാസ്ത്രത്തിനെപ്പോലെതന്നെ ആകുന്നു. ഇതരഗോളങ്ങൾ ജീവജാലങ്ങൾക്ക് അധിവസിക്കത്തക്കതാണോ എന്ന ആധുനികവിഷയമാണ് ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധക്ക് ഇയ്യിടെ ഇത്രയും വിഷയീഭവിച്ചിട്ടുള്ളത്. നാം ആകാശത്തു കാണുന്ന അന്യഗോളങ്ങളിൽ ജീവികളുണ്ടെങ്കിൽ അവയെ അടുത്ത് സൂക്ഷ്മമായി പരിശോധിക്കുവാൻ നമുക്കു സാധിക്കയില്ലെന്നു നിൎവ്വിവാദം തന്നെ. അവയുടെ ആകൃതിയേയും സ്വഭാവത്തേയും പൂൎണ്ണമായി ആലോചിച്ച് നമ്മുടെ മനോദൃഷ്ടികൾക്കെങ്കിലും വെളിപ്പെടുത്തിക്കാണിക്കുവാനും പ്രയാസമാണ്. ചില ഗോളങ്ങൾ അത്യന്തം സൂക്ഷ്മമേറിയ ദൂരദർശിനിക്കുഴൽക്കണ്ണാടികൊണ്ടും കൂടി നല്ലവണ്ണം കാണുവാൻ കഴിയാത്ത വിധത്തിൽ അത്ര അകലത്താണ്.

എങ്കിലും,നാം അധിവസിക്കുന്ന ലോകത്തെപ്പോലെ തന്നെ അത്യന്തം സൂക്ഷ്മതയോടുകൂടി പരിപാലിക്കപ്പെടുന്നവയും, എത്രയും മഹത്തരമായ വിധത്തിൽ സൃഷ്ടിക്കപ്പെട്ടവയും ആയ മററു "ലോകങ്ങൾ" ഉണ്ടെന്നുള്ളതിന്നു മതിയായ ലക്ഷ്യങ്ങൾ നമ്മുടെ ചുററും നോക്കിയാൽ തന്നെ ധാരാളം കാണാം.

അത്രപോരാ. നമ്മുടെ ഭൂമിയേക്കാൾ എത്രയോ ആയിരം ഇരട്ടി വലിപ്പമുള്ള അനേകം കോടി ഗോളങ്ങളുണ്ടെന്നു നാം അറിയുന്നു. അവയോടൊത്തു നോക്കിയാൽ നമ്മുടെ ഈ ഭൂമി കടൽത്തീരത്തിലെ ഒരു ചെറിയ മണൽത്തരിപോലെ അത്ര നിസ്സാരമായതാകുന്നു. നിശ്ചയിക്കപ്പെട്ടിട്ടുള്ള അച്ചുതണ്ടുകളിന്മേൽ ചുററിത്തിരിഞ്ഞുംകൊണ്ട്, വിശ്വസിക്കുവാൻ വയ്യാത്ത വലുതായ വേഗതയോടുകൂടി, ആകാശമാൎഗ്ഗത്തിൽ അവയെല്ലാം അണുവും തെററാതെ സഞ്ചരിക്കുന്നു. അവയിലെല്ലാം നമുക്കുള്ളപോലെ തന്നെ, ദീൎഘച്ചുരുക്കവ്യത്യാസമുണ്ടെങ്കിലും, രാവും പകലും ഉണ്ടെന്നു നാമറിയുന്നു. രാത്രികാലങ്ങളിൽ നമ്മുടെ ആകാശം ചന്ദ്രമണ്ഡലത്താൽ പരിശോഭിക്കപ്പെടുന്നതുപോലെതന്നെ, ആ ഗോളങ്ങളിലെ വിസ്താരമേറിയ ആകാശങ്ങളും അവയുടെ ചുററും പരിവൎത്തനം ചെയ്യുന്ന "ചന്ദ്രന്മാരിൽ" നിന്നും ശോഭയേല്ക്കുന്നു. ഇതും പോരാ. നമ്മുടെ ഭൂമിയേക്കാൾ വളരെ ലക്ഷം ഇരട്ടി വലിപ്പമുള്ള 'സൂൎയ്യൻ'തന്നെ അപരിമിതമായ ആകാശത്തു അതിലും വലുതായ അന്യഗോളങ്ങളുടെ ഇടയിൽ ഒരു ചെറിയ 'പൊട്ടു' മാത്രം ആയിത്തീരുന്നു. നമ്മുടെ സൂൎയ്യന്റെ ചുററും അനേകം ഗ്രഹങ്ങൾ ചുററിത്തിരിയുന്നതുപോലെതന്നെ, അതിനെ നിസ്സാരമാക്കിച്ചെയ്യുന്ന അന്യ "സൂൎയ്യന്മാരു"ടെ ചുററും അനേകം ഗ്രഹങ്ങൾ പരിവൎത്തനം ചെയ്യുന്നുണ്ട്.

ആധുനികജ്യോതിശ്ശാസ്ത്രത്തിന്റെ രഹസ്യങ്ങൾ പൊതുജനസമക്ഷത്തിൽ പ്രവേശിച്ചതിന്ന് എത്രയോ മുമ്പുതന്നെ, കുശാഗ്രബുദ്ധികളായിരുന്ന പലരും നാം കാണുന്ന ഗോളങ്ങൾക്കും നമ്മുടെ ഭൂമിക്കും തമ്മിലുള്ള അന്യോന്യസംബന്ധങ്ങൾ അറിയുന്നതിന്നു ശ്രമിച്ചിരുന്നു. യവനപണ്ഡിതാഗ്രേസരന്മാരിൽ പ്രധാനികളായ "അ

നാക്സിമാണ്ടർ" "പൈത്താഗോറാസ്" മു
തലായ വിശാലമനസ്കന്മാർ 'അന്യഗോ
ളങ്ങൾ' എന്നുള്ള വിഷയം നല്ലവണ്ണം പ
ഠിച്ചിരുന്നു. പിന്നീടും 'ഗലീലിയോ' 'ന്യൂ
ട്ടൻ' മുതലായ പല മഹാന്മാരും ഈ രസ
പ്രദമായ വിഷയത്തെക്കുറിച്ച് ആലോചി
ക്കയും ഓരോ നൂതനതത്വങ്ങൾ കണ്ടുപി
ടിക്കുകയും ചെയ്തിട്ടുണ്ട്. ഇക്കാലത്തും ഈ
വിഷയത്തിൽ പലരും അകൈതവമായ
പ്രതിപത്തി കാണിച്ചുവരുന്നുണ്ട്.

നൂതനസാമഗ്രികളുടെ ആവിർഭാവ
ത്തോടുകൂടി ശാസ്ത്രത്തിന്ന് അഭിവൃദ്ധി സി
ദ്ധിച്ചു. അതോടുകൂടി വിഷയത്തിന്നു ര
സപുഷ്ടിയും വന്നു. എത്ര ആയാലും പ
ഴകാത്തതും എന്നും പുതുതായിരിക്കുന്നതും
ആകുന്നു ഈ വിഷയം. അടുത്ത കാലത്തു
ണ്ടായിട്ടുള്ള സകലവിധ ശാസ്ത്രീയപരിഷ്കാ
രത്തിനോടും ഈ ശാസ്ത്രാഭിവൃദ്ധിക്കു ദൃഢ
മായ ഒരു ബന്ധവും ഉണ്ട്. ജ്യോതിശ്ശാസ്ത്ര
ജ്ഞന്മാർ പുതുതായി കണ്ടുപിടിക്കുന്നവ
യെല്ലാം വളരെ രസപ്രദമായവയാണ്.
എന്നാൽ ആവക അന്വേഷണങ്ങൾ ഇ
തരഗോളങ്ങൾ ജീവികൾക്ക് അധിവസി
ക്കത്തക്കതാണോ എന്ന കാര്യത്തെപ്പററി ആ
യതുകൊണ്ടാണ് പൊതുജനങ്ങൾക്കു അ
തിൽ അഭിരുചിയും രസവും തോന്നുന്നത്.

മുപ്പതോ അമ്പതോ കൊല്ലങ്ങൾക്കു
മുമ്പ്, നവഗ്രഹങ്ങളിലും നക്ഷത്രമണ്ഡല
ങ്ങളിലും ജീവികൾ അധിവസിക്കുന്നുണ്ടോ
എന്നു അറിയുവാൻ ഉത്സാഹിച്ച മഹാ
ന്മാരെക്കാൾ, ഇന്നുള്ള നമുക്കു അതിന്നു വ
ളരെ എളുപ്പമുണ്ട്. അത്രക്കുമാത്രം അഭി
വൃദ്ധി ഈ അടുത്ത കാലത്തു തന്നെ ഉണ്ടാ
യിട്ടുണ്ട്. അന്യഗോളങ്ങളെ നമ്മുടെ ഭൂ
മിയോടുകൂടിയോ, അല്ലാത്തപക്ഷം സൂര്യ
ഗോളത്തോടുകൂടിയോ താരതമ്യപ്പെടുത്തു
ന്നതുകൊണ്ട് എത്രയോ കോടിയോജന
അകലത്തിരിക്കുന്ന നക്ഷത്രങ്ങളുടെയും കൂ
ടി യഥാർത്ഥസ്ഥിതി അറിയുന്നതിന്നു പ്ര
യാസമില്ലാതായിരിക്കുന്നു. ഇതരഗോളങ്ങ
ളിലെ ജീവികളെ പററി പ്രതിപാദിക്കുന്ന
തിന്ന് നമ്മെ എത്രയും സഹായിക്കുന്ന പ
ല മുഖ്യസംഗതികളും ഭൂമിയിൽ നിന്നുത
ന്നെ നാം ഇപ്പോഴേ പഠിച്ചിരിക്കുന്നു. നാം
നമ്മുടെ ചുററും കാണുന്ന സ്ഥാവരജംഗമ
വസ്തുക്കൾക്കെല്ലാം അന്യോന്യമുള്ള അതി
യായ വ്യത്യാസങ്ങളും, ഓരോ മേഖലയി
ലും അധിവസിക്കുന്ന ജീവികളുടെ തര
വ്യത്യാസങ്ങളും, സൌരനിബന്ധനഗ്രഹമ
ണ്ഡലത്തിലെ ഓരോ ഗോളങ്ങൾക്കും ത
മ്മിലുള്ള സാമാന്യ യോജിപ്പും വിവിധവ്യ
ത്യാസങ്ങളും നാം ഇപ്പോൾ അറിഞ്ഞിട്ടു
ണ്ടെങ്കിലും ആദ്യമായി ജ്യോതിശ്ശാസ്ത്രപഠ
നത്തിൽ ജാഗരൂകന്മാരായിരുന്ന പണ്ഡി
തന്മാർക്കു അവയൊന്നും ബുദ്ധിഗോചരമാ
യിരുന്നില്ല.

ഇപ്പോൾ നമ്മുടെ ഈ 'ലോകം' കൂ
ടാതെ മററനേകം 'ലോകങ്ങൾ' വേറെയും
ഉണ്ടെന്നു സർവ്വസമ്മതമായിരിക്കുന്നു. അ
വയിൽ മിക്കതും നമ്മുടെ ഭൂമിയോടു ആകൃ
തിയിലും പ്രകൃതിയിലും തുല്യതയുള്ളതാ
ണെന്നും തീർച്ചയായിരിക്കുന്നു. അവയിൽ
ജീവികൾ അധിവസിക്കുന്നുണ്ടോ എന്നു
അന്വേഷിച്ചു തുടങ്ങീട്ടും വളരെ കാലമാ
യി. "ചൊവ്വയിൽ" നമ്മെപ്പോലുള്ള മ
നുഷ്യരും നാം കാണുന്ന തരത്തിലുള്ള പ
ക്ഷിമൃഗാദികളും വൃക്ഷലതാദികളും ഉണ്ടെ
ന്നു ഏകദേശം മുഴുവനും തീർച്ചപ്പെട്ടി
ട്ടുണ്ട്.

ഇപ്രകാരം നവീനമായി നമുക്കു അ
റിയുവാൻ സാധിച്ചിട്ടുള്ള സംഗതികളുടെ
ആന്തരാർത്ഥം ശരിയാംവണ്ണം ധരിക്കുവാൻ

സാധിക്കാതിരുന്നാൽ കൂടി അവക്കു സ്ഥായിയായിട്ടുള്ള രസം പോകുന്നതല്ല. എങ്കിലും "സൌരനിബന്ധന ഗ്രഹമണ്ഡല"ത്തിൽ ആകപ്പാടെയും ഓരോ ഗ്രഹങ്ങളിലും പ്രത്യേകിച്ചും കാണുന്ന ആന്തരമായും ബാഹ്യമായും ഉള്ള വ്യത്യാസങ്ങളെയും യോജിപ്പുകളെയും പൂൎണ്ണമായി വെളിപ്പെടുത്തുന്നതിന്നു ഈ മേല്പറയപ്പെട്ട കണ്ടുപിടുത്തങ്ങൾ വളരെ ഉതകുന്നുണ്ട്. ഈ പരമാൎത്ഥം ആലോചിച്ചുംകൊണ്ട് മേല്പറയപ്പെട്ട സംഗതികളെ സൂക്ഷ്മതയോടേ പഠിക്കുന്നതായാൽ മാത്രമേ അവയുടെ പരമമായ രഹസ്യവും രസവും പൂൎത്തിയായറിയാറാകയുള്ളൂ. നമ്മുടെ അറിവ് വൎദ്ധിക്കുംതോറും, അറിയപ്പെട്ടതു വളരെ കുറച്ചും ഇനിയും അറിവാനുള്ളത് എത്ര അപരിമിതവും ആണെന്നുള്ള ഓൎമ്മയും നമ്മിൽ വൎദ്ധിക്കുന്നു. പണ്ഡിതാഗ്രേസരനായ "ന്യൂട്ടൻ" പറഞ്ഞപ്രകാരം, 'ജ്ഞാന'മാകുന്ന വലിയ സമുദ്രം മുമ്പിൽ കിടക്കുന്നു. നാം അതിന്റെ വക്കത്ത് തൊണ്ടുകൾ പെറുക്കി നടക്കുന്ന കുട്ടികളെപ്പോലെ ഉള്ളൂ. എങ്കിലും നമുക്കു സിദ്ധിച്ചിട്ടുള്ള അറിവിന്റെ മാഹാത്മ്യത്തിന്നു കുറവു വരുന്നില്ല. അതിൽ നമുക്കുള്ള അഭിമാനത്തിന്നും രസത്തിന്നും ഭംഗവും വരുന്നില്ല. നേരെ മറിച്ച് അറിയുവാൻ സാധിച്ചതിൽ അഭിമാനത്തോടും അറിയപ്പെടേണ്ടുന്നവ അനേകമാണെന്നും ആയുസ്സ് ക്ലിപ്തമാണെന്നും ഉള്ള ഓൎമ്മയോടുംകൂടി നാം ഇനിയും അശ്രാന്തം ജ്ഞാനസമ്പാദനത്തിന്നു ശ്രമിക്കേണ്ടുന്നതാകുന്നു.

പുത്തേഴത്ത് രാമമേനോൻ

# തെംകൈലാസനാഥോദയം

പ്രബന്ധം (തുടൎച്ച)

ഭോഗോഗംഭീരധീരോദ്ധതസലിലനിധേ
  വാരിസംകോചജന്യം
ഭൂഭാഗം യാചതേനിന്നോടുമുനിവൃഷഭരോ
  ജ്ഞാതിവൈരിൎന്നൃപാണാം
ആപാദിപ്പാൻമുനിനാമഭിമതമധുനാ-
  യജ്ഞനാമുദ്യതോഞാൻ
വൈപുല്യാനിഷ്ഫലംതേ ചരുതുബത ചുരു-
  ക്കേണമെന്നാലിദാനീം
ഇത്ഥംവാക്കുകൾകേട്ടുശാപകലഹാ-
  ശംകിവെളിച്ചത്തുവ-
ന്നത്സന്നോഭഗവാൻ . . . വരുണോ-
  ദൃഷ്ട്വാമുനീനാംപ്രഭും
ഉദ്യൽബ്രാഹ്മമഹോവിമിശ്രവിജയ-
  ശ്രീദീപ്യമാനാംതദാ
ചിത്തേവിസ്മയമാൎന്നുസസ്മിതമണ-
  ഞ്ഞൂചേമനോജ്ഞാംഗിരം.
പുണ്യാംഭോധേമുനീനാംപരിവൃഢഭുവന-
  സ്വാമിനാംതാദൃശാനാ-
മെന്നുംമൎയ്യാദകൈവിട്ടൊരുവചനമുര-
  ക്കത്തുമോത്താലയോഗ്യം
എന്നാലുംകേളിദാനീംവിരവിലിദമനു-
  ഷ്ഠേയമെങ്കിൽഭവൊമെ
ഖണ്ഡംയജ്ഞായുധംശൂൎപ്പമിതഴകിലെറി-
  ഞ്ഞുള്ളതെല്ലാംവിധേയം.
അപ്പോൾതഥേതിപരിഗൃഹ്യകരേണശൂൎ-
  (പ്പം
കെല്പോടുയത്തിയെറിയാൻതുനിയുംദശാ-
  (യാം

മുൽപാടെഴുന്നനലസൂക്ഷ്മശിഖാനികാശം
നിഷ്പന്ദമൈക്ഷതമഹാവിരരംമഹാബ്ധൌ.
പെട്ടന്നതുക്ഷണംകൊണ്ടുദിതമതുപാ-
ഞ്ഞോരുനേരത്തുത്തുംഗം
തസ്മിന്നേവപ്രദേശേഭൃഗുകുലമണിചി-
ക്ഷേപയജ്ഞായുധംതം
ചെട്ടല്ലേചിത്രമപ്പോൾവിരവൊടുവരുണോ
വാർണ്ണാളൂരനീങ്ങി
പൃഷ്ഠാഭോഗംസമന്താത്സമമഥദദൃശേ
ഭൂതലംദൃഷ്ടിരമ്യം
തദനുഭൃഗുകുലേന്ദ്രൻതാനനന്യാജ്ഞപ്യവാരാ-
ന്നിധിമനുപമസമ്പൽസംഭൃതംഭൂവിഭാഗം
സദയമതുകൊടുത്തുകർമ്മിണാംഭൂസുരാണാം
മുദമധികമിയന്തുസർവ്വലോകാസ്തദാനീം
ആകന്യാകുമാരിതെക്കുകന്യാകുമരിയൊളമതി-
ശ്ലാഘ്യരമ്യംവടക്ക-
ങ്ങോകർണ്ണത്തോളമന്യാപുകൾപെരുകിന-
സ്യപാശ്ചാത്യഭാഗേ (സഹ്യ
വാർകൊള്ളുംകൊങ്കണാഖ്യേനമിതതിമഹി
ഭാഗ്യവല്ലൌഢദത്തം (തം-
ഭോഗശ്രീലോഭനീയംജനപദമൊരുമി-
ച്ചാവസൻഭൂസുരേന്ദ്രാഃ

കഥമിഹകഥയെകോംക
ണരാജ്യമഹതാവിശേഷം ചൊൽക്കൊ
ണ്ടീടിനതെക്കുംഗംഗയിതെന്നുയശോനെറി
തിക്കുംനിരുപമപാവനമഹിമാ കുലദചിത
യെനിളവസിക്കുംഭൂരിസുരോത്തമ ഹോമസ
മിദ്ധസമിദ്ധവിരുൽഗതസൌരഭസാരം ത
ടവിതാടവിപ്പുരിതോളൂർമ്മുദുപെരുമാറീടുംപ
വനവിലോളിതഭംഗുരബാലതരം ഗഗഭീരാ
പേരാറായമഹാനദിതാനും ചൂർണ്ണിതബഹു
വിധദുരിതകദംബാ വർഷാസമയജലാന്തശ്ശ
യനാ സഹ്യമുൽഭൂതമഹേശപരബിംബവി
ഡംബിതശേഷശയാസ്സദ കലശസരിൽപ
ത്നിമഹിമാഭോഗാ നിയതമഹോത്സവഡം
ബരസംഭൃതഗൌരീസപ്തകപുണ്യസ്നാനാനു
ഗ്രഹകൃത്യപവിത്രിത മുക്താധവളവിശുദ്ധ
സപാദജലഷ്ടദക പൂർണ്ണാ ചൂർണ്ണിതടിനിയുമു
ല്ലാസത്തൊടു ഫല്ലാപഗയും മററുമിവണ്ണം
മെത്തുമൊരോരോ പുണ്യവഹന്തീപരിഭോ
ഗം നിളനിറന്തകുമേലാകേരരസാളക്രമുക
ഭുജംഗമവല്ലീരംഭാപനസപ്രഭൃതിഭിരതി സു
ഭഗംഭാവുകനവശീതളഭൂതലമെന്തേ പാവ
ത്തുമെത്തുന്നവനവ സസ്യശ്രേണിഹരിത
നിചോളമണിഞ്ഞുനദീമാതൃകമാം കേദാര
സ്ഥലനിവഹമനോഹര മക്ഷീണദ്യുതി ല
ക്ഷ്മീവല്ലഭ സന്നിധികൊണ്ടതി ധന്യാഭോ
ഗം ചൊല്ലാന്നീടിന വിലപാചലമാംകല്യാ
ണസ്ഥലമഴകിയവല്ലൂല തീർത്ഥവിരാജിത
മനുപമമഹിമജനാർദ്ദനസദനം ദേവാസുര
ഗണസേവാരംഗം പിതൃജനസന്നിധി മഹ
നീയാ മലപിണ്ഡശിലാതലമണ്ഡിതഭോ
ഗം പാപവിനാശിനിമുതലായ്മേവിന പാ
വനതീർത്ഥവിദൂരിതദുരിതം പ്രളയത്തിങ്കലു
മപഗതവിലയം ഹരഹര ചിത്രം വൈകു
ണ്ഠാപി മുരഹരദേവനതിപ്രിയമുച്ചൈസ്സു
ചരിതഗമ്യം ധാത്രീക്ഷേത്രവുമിത്ഥം മൂന്നാ
മ്മരുവുംദിവ്യക്ഷേത്രം കൊണ്ടഗഭീരിമപാ
ത്രം മദ്ധ്യേമദ്ധ്യേ പുത്തുതാസ്ഥീർത്ഥസമൃദ്ധിക
ൾമെത്തിന പുണ്യക്ഷേത്രശ്രേണികൾ
കൊണ്ടും സമധീതാഗമവിമർശക്രമപൂതാത്മ
ഭിരഞ്ചിത പഞ്ചമഖാദിക്രിയചെയ്തവിരത
സഞ്ചിതസുചരിത രാശിഭിരത്ര ലബ്ധമമ
ഹോമഹനിയൈരവനി സുരരൈന്ദ്രരഭി
പൂരിതമായ്ചാരുത പൂണ്ടചതുഷ്ഷഷ്ടി മ
ഹാഗ്രാമവിഭൂതിസമഗ്രിമകൊണ്ടും പെരി
കെപ്പെരികെവിചിത്രാഭോഗം ധർമ്മങ്ങൾ
ക്കൊരുമൂലസ്ഥാനം പാവനതായാ ജീവന
സാധന മാചാരാണാമഭ്യാസഗൃഹം ഭവ
സാദത്തിന്നവസാനസ്ഥലി നിർമ്മലതായാ
നർമ്മനികേതം മര്യാദക്കൊരുവർദ്ധാധാരം
കിംബഹുവാചാഭാഗ്യംകോലിന തൽഗു

ണവൈഭവമോക്ഷന്തോറും വാക്യവിഷ്ടരം.
ഭൂയസ്സഞ്ചിന്ത്യധീമാൻമദനമഥനശ-
ഷ്യഗ്രണീരത്യുദഗ്രം
മായംക്കൂടാത വണ്ണംപരിചൊടുപരിപാ-
ലിപ്പതിന്നപ്രദേശം
സോയംകല്പിച്ചസൂഷ്മാനപയകുലതിലകം
കേരളാഖ്യംനരേന്ദ്രാ
കോല്യപ്രീത്യാഭവാനീപതിപരിചരണാ-
ൎത്ഥാപ്രഃപദേഹിമാദ്രിം.

കൈലാസദപാരദേശാൽപ്രഭൃതിപുരഹരാ-
ജ്ഞാകരൈരന്നദിഗ്ഭ്യൈ-
രാലക്ഷ്യപ്രേമഭക്തിപ്രണയബഹുമതി-
പ്രക്രിയൈരഗ്രഭാഗേ
മേഃലമേലേവന്നങ്ങിത്തൊഴുതുസവിനയാ-
ദിഷ്ടവർത്മാകടന്നാ-
മ്മാലാംകക്ഷ്യാലയാനാംവസതിമണിഗൃഹാം
പ്രാപബാഃലന്ദുമൌലേ:

(തുടരും)

# ലോകഗതി

"ലോകഗതി" എന്ന വാക്കിനു പൊതുവിൽ ധ്വനിച്ചുവരുന്ന രത്ഥം 'കമ്മവാസന' എന്നാണ്. ആ അൎത്ഥം എങ്ങിനെയാണ് ഉണ്ടായതെന്നോ ഉണ്ടാകുന്നതെന്നോ വിവരമില്ല. എന്നാൽ, ലോകങ്ങളുടെ ഗതി; അതായത് ജനങ്ങളുടെ പോക്ക് എന്നൎത്ഥത്തിൽ അതിനെപ്പററി അല്പം ആലോചിക്കേണ്ടതാണ്.

കാലഗതി, ലോകഗതി, ഇങ്ങിനെ രണ്ടു ഗതിശബ്ദം ജനങ്ങളുടെ ഇടയിൽ സുപ്രസിദ്ധമാണ്. ഈ രണ്ടു ശബ്ദങ്ങളുടെയും അൎത്ഥം ഒന്നാണെന്നു ധരിക്കത്തക്കവണ്ണം അവകൾ ഉപയോഗിച്ചുവരികയും ചെയ്യുന്നുണ്ട്. വാസ്തവത്തിൽ ഇവ രണ്ടും രണ്ടായിട്ടുതന്നെയാണ് വിചാരിക്കേണ്ടത്.

കാലത്തിൻെറ ഗതിയെ കണക്കാക്കുവാൻ നാം ചില ഉപായങ്ങളൊക്കെ കണ്ടുപിടിച്ചിട്ടുണ്ട്. നാഴികയും, ദിവസവും, കൊല്ലവും മററും കാലത്തെ അളക്കുവാനുള്ള ഉപകരണങ്ങളാണല്ലൊ. ഇപ്രകാരം ലോകഗതിയെ അളക്കുവാൻ നമുക്കു യാതൊരു മാൎഗ്ഗവുമില്ല. കലിയുഗം തുടങ്ങിയിട്ടു ഇപ്പോൾ കൊല്ലം എത്ര കഴിഞ്ഞുവെന്നു നമുക്കു കണക്കുണ്ട്. ലോകഗതിയിൽ നാം ഇപ്പോൾ ഏതൊരു പന്ഥാവിലാണ് എത്തീട്ടുള്ളതെന്നു പറവാൻ സാധിക്കുന്നതുമല്ല. മലയാളവഷം തുടങ്ങീട്ടു ഇപ്പോൾ 1086-കൊല്ലം കഴിഞ്ഞു. ഈ കാലത്തിന്നുള്ളിൽ മലയാളികളുടെ ഗതിയിൽ ചില മാററങ്ങളെല്ലാം വന്നിട്ടുണ്ടെന്നു നമുക്കു നിശ്ചയമുണ്ട്. പക്ഷെ നാം എത്തേണ്ടുന്ന സ്ഥാനം ഏതാണെന്നും, ആ സ്ഥാനത്തിലേക്കുള്ള വഴിയിൽ നാം എത്ര ദൂരം എത്തീട്ടുണ്ടെന്നുമാണ് ആലോചിക്കേണ്ടത്.

കാലഗതി, തിരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു ചക്രവും നാം അതിനോടുകൂടി ചുററി തിരിയുന്നവരും ആകുന്നു. ഈ സ്ഥിതിക്കു ചക്രത്തിൻെറ ചുററളവും,നമുക്കു എത്തേണ്ടുന്നസ്ഥലത്തിലേക്കുള്ളദൂരവുംഇത്രയാണെന്നറിഞ്ഞെങ്കിലല്ലാതെ ചക്രംഇത്രപ്രാവശ്യം തിരിയുമ്പോൾ നമുക്കെത്തേണ്ടുന്ന സ്ഥല

ത്തെത്തിക്കഴിഞ്ഞു എന്നു തീരുമാനിക്കുവാൻ കഴികയില്ലല്ലോ. ചക്രമെന്നു പറഞ്ഞതു കാലഗതിയാണല്ലോ. ഇതിന്റെ ഒരു കണക്കു നിശ്ചയമുണ്ടെങ്കിൽതന്നെയും നമ്മുടെ പ്രാപ്യസ്ഥാനമിന്നതെന്നറിയാതെയാണ് ലോകം മുഴുവനും കുഴങ്ങുന്നത്. ഈ സ്ഥാനത്തെ ആരാഞ്ഞറിയുന്നതു നമ്മുടെ ജീവിതോദ്ദേശ്യത്തിൽ ഒന്നാകയൽ വിദ്യാർത്ഥിയെന്നും പൌരനെന്നും മററുമുള്ള വ്യത്യാസംകൂടാതെ എല്ലാവരും ഇക്കാര്യത്തിൽ ശ്രദ്ധിക്കേണ്ടതാണ്.

ലോകഗതിയെപ്പററി ശരിയായ ഒരറിവു കിട്ടണമെങ്കിൽ ആ ഗതിയിൽ പങ്കുകൊള്ളുന്ന ഓരോരുത്തരുടെയും ഗതിയെപ്പററി അവരവർ തന്നെ സൂക്ഷ്മമായി പരിശോധന നടത്തണം, അതിന്റെ ശേഷം സ്വകുടുംബങ്ങളുടെയും, പിന്നെ ഗ്രാമക്കാരുടെയും, പിന്നെ ദേശക്കാരുടേയും ഇങ്ങിനെ, സ്വസാമ്രാജ്യം വരെ പിന്നെ അയൽ സാമ്രാജ്യങ്ങളുടെയും ഗതിയെ നല്ലവണ്ണം പരിശോധിച്ചറിഞ്ഞ് ഇപ്പറഞ്ഞ എല്ലാവരുടെയും ഗതി (അതായത് ലോകഗതി)യുടെ പ്രധാനോദ്ദേശ്യം പ്രാപ്യസ്ഥാനമെന്നു കരുതി എല്ലാവരും അവിടം പ്രാപിക്കുവാൻ ബദ്ധശ്രദ്ധന്മാരായിട്ട് അതിയായ യത്നം ചെയ്യണം.

ബ്രഹ്മാദിപിപീലികാപര്യന്തം അതായത് സൃഷ്ടികർത്താവുമുതൽ ഉറുമ്പുവരെയുള്ള സകലജീവികൾക്കും ആഗ്രഹം സുഖമായിരിക്കേണമെന്നാണ്. ഈ സുഖം കിട്ടേണമെന്നു കരുതിയാണ് സർവ്വരും പ്രയത്നിക്കുന്നതും, കാലചക്രത്തിൽകൂടി യാത്രചെയ്യുന്നതും, ആ സുഖസ്ഥാനത്തിലേക്കെത്തുവാനാണെന്നാണ് നിർണ്ണയിക്കേണ്ടത്. സുഖാവസ്ഥയെന്നത് പലക്കും പലവിധത്തിലാണെങ്കിലും അതൊക്കയും വിഷയംകൊണ്ടു ഭിന്നങ്ങളെന്നല്ലാതെ സുഖശബ്ദത്തിന്നു നാനാത്വം സിദ്ധിക്കുന്നില്ല. അതിനാൽ സർവ്വസാധാരണമായ "സുഖ"ത്തെ മാത്രം അടിസ്ഥാനപ്പെടുത്തി അത് ഏതുവിധമെന്നും അതിന്നുള്ള മാർഗ്ഗമെന്തെന്നുമാലോചിക്കുക:—

1. മൂഢന്മാരായി ലോകത്തിൽ ആരും ഉണ്ടാകാതിരിക്കുക.

2. രാജ്യമെങ്ങും ക്ഷാമം കൂടാതെ സുഭിക്ഷമായിരിക്കുക.

3. ദുഃഖമെന്നത് ജനങ്ങൾ അറിയാതിരിക്കുക.

4. മഹാവ്യാധികൾ ആരെയും ബാധിക്കാതിരിക്കുക.

ഇപ്രകാരം സമാസേന സ്ഥൂലമായ ഒരു സുഖാവസ്ഥയെ എല്ലാവരും ആഗ്രഹിക്കുന്നതാണ്. ഇതാണ് നമ്മുടെ 'ഗോൾ' അല്ലെങ്കിൽ 'പരമപദം' എന്നു പറയുന്നത്. ഈ പരമപ'ത്തിൽ എത്തിച്ചേരുവാനായി നാം യാത്ര ചെയ്യുമ്പോൾ നമ്മുടെ ഇടയിൽ തന്നെ പലരും അഭിപ്രായവ്യത്യാസം നിമിത്തം നിസ്സാരങ്ങളായ ചില സുഖങ്ങളിൽ ഭ്രമിച്ച് നമ്മുടെ യാത്രക്കു അപരിഹാര്യങ്ങളായ പ്രതിബന്ധങ്ങൾ വരുത്തുവാനിടയുള്ളതാകയാൽ കഴിയുന്നതും ശ്രമിച്ചു ഐകമത്യം സമ്പാദിപ്പാനാണ് ആലോചിക്കേണ്ടത്. ഐകമത്യഹീനതയാലും അഭിപ്രായവ്യത്യാസത്താലും നേരിട്ടിട്ടുള്ള അനേകസംഭവങ്ങളും നമുക്ക ഓർമ്മയുള്ളതാണല്ലോ. വിശേഷിച്ചു തുർക്കി, യൂറോപ്യൻകോയ്മകളുടെ അയൽവക്കക്കാരനായിരുന്നിട്ടും യൂറോപ്യൻകോയ്മകൾ തങ്ങളുടെ ഒപ്പം തുർക്കിയെ കൂട്ടാതെ ലോകയാത്രക്കു പുറപ്പെടുക കാരണമായിട്ടു ഇപ്പോൾ ഇതാ യുദ്ധത്തിന്നും ജീവനാശത്തിന്നും ഇടവരുത്തുകയും സമാധാനത്തോ

ട്ടുകൂടിയുള്ള ഗതിയിൽ വിഘ്നങ്ങൾ വലി ച്ചിടുകയും ചെയ്തിരിക്കുന്നു. ഇതു സാമ്രാജ്യ ങ്ങൾ തമ്മിലുള്ളതാണെല്ലൊ. ഒരു രാജ്യ ത്തുള്ള പലതരക്കാരായ ജനങ്ങളുടെ നട വടി നോക്കിയാലും ഈ വക സ്വയംകൃ താനാത്ഥങ്ങൾ കാണാവുന്നതാണ്. മലയാ ളജില്ലയിൽ താണ ജാതിക്കാരുടെ കാൎയ്യം തിരെ നോക്കാതെ മേൽജാതിക്കാർ ലോക യാത്ര തുടങ്ങുക നിമിത്തം ഇപ്പോൾ എത്ര കുഴപ്പങ്ങൾ നേരിട്ടിരിക്കുന്നു. താണ ജാ തിക്കാരിൽ ഓരോ വൎഗ്ഗക്കാരും ഒത്തൊരു മിച്ചു സമാജങ്ങൾ ഏൎപ്പെടുത്തി സ്വജന പരിഷ്കാരം തുടങ്ങിയിരിക്കുന്നു. മേൽജാതി ക്കാരെന്നും കീഴ്ജാതിക്കാരെന്നുമുള്ള ഭേദ ഭാവനനിമിത്തം പരസ്പരസ്പൎദ്ധക്കും മത്സര ത്തിന്നും അവിശ്വാസത്തിന്നും ഇടയാവു കയും അതിനാൽ നാം ഇച്ഛിക്കുന്ന സുഖ സ്ഥാനപ്രാപ്തിക്കു വിളംബം നേരിടുകയും ചെയ്യുന്നു.

ലോകയാത്രയുടെ വഴി ഏററവും വീ തി കുറഞ്ഞതും, എല്ലാവൎക്കും സമമായി യാത്ര ചെയ്വാൻ സാധിക്കാത്തതുമാകയാൽ ഏതാൻ ചിലർ മുൻകടന്നു പോകാതെ നിവൃത്തിയില്ല. എന്നാൽ മുൻകടന്നു പോ കുന്നവർ പിന്നിലുള്ളവരെ തങ്ങളുടെ ഒ പ്പം കൊണ്ടുപോകേണമെന്നും, പിന്നിലു ള്ളവർ, മുൻകടന്നവരോടൊപ്പം തങ്ങളും എത്തേണമെന്നും വിചാരിക്കേണ്ടതാണ്. ഇതിന്നാണ് സഹോദരസ്നേഹമെന്നു പറ യുന്നത്. ഇതു മലയാളികളായ നമ്മുടെ ഇടയിൽ ഇല്ലാത്തതിനാൽ നാം ലോകഗ തിയിൽ എത്രയൊ പടി താഴെയാണ് നി ല്ക്കുന്നതെന്നു ആലോചിച്ചാലല്ലെ അറിയു ള്ളു. നമ്മെ നന്നാക്കേണമെന്നു അന്യനാ യ ഒരാൾ വിചാരിച്ചതുകൊണ്ടായില്ല: ന മുക്കും നന്നായിരിക്കേണമെന്നുള്ള ആഗ്ര ഹം ഉണ്ടായിരിക്കണം. ലോകഗതിയിൽ നമ്മെ അധഃകരിക്കുവാൻ അന്യരാജ്യക്കാ ൎക്ക് എപ്രകാരം സാധിച്ചു എന്നാലോചി ച്ചറിഞ്ഞു അവർ അനുസരിച്ച മാൎഗ്ഗത്തെ നമ്മളും അനുകരിക്കണം. ഇതിന്നു, സ്ഥി രോത്സാഹം, ഐകമത്യം, സമഭാവന, ക്ഷ മ മുതലായ സൽസ്വഭാവങ്ങളാകുന്ന ഉപ കരണങ്ങളെ നാം മുമ്പെ സമ്പാദിക്കണം. അതിന്നുശേഷം സമൃദ്ധിക്ഷേമവും സുഖവും ഉണ്ടാകുന്ന സ്ഥാനത്തിൽ എത്തിച്ചേരു വാൻ നിരന്തരമായി പരിശ്രമിച്ചുകൊണ്ടു തന്നെ ഇരിക്കണം. അതാണ് നമ്മുടെ കൎത്തവ്യകൎമ്മം. നമ്മുടെ പൂൎവ്വികന്മാർ ലോ കഗതിയെ അറിവാനായി നമുക്കു തന്നിട്ടു ള്ള ഉപദേശങ്ങളിൽ ഏററവും വിലയേറി യ ഒന്നിനെ താഴെ ചേൎത്തുംകൊണ്ടു തൽ ക്കാലം വിരമിക്കട്ടെ.

കഃകാലഃകാനിമിത്രാണി
കോദേശഃകൌവ്യയാഗമൌ
കശ്ചാഹംകാചമെശക്തി-
രിതിചിന്ത്യംമുഹുൎമ്മുഹുഃ

N. K. V.

# കണ്ണിപ്പറമ്പിലെ കൊലപാതകൻ

(എം. ആർ. കെ. സി.)

ചീക്കലോടൻ കൃഷ്ണൻനായരെ അറിയാത്തവർ കിഴക്കത്രത്തും കോഴിക്കോട്ടും ആരും തന്നെ ഉണ്ടായിരുന്നില്ല. കണ്ണിപ്പറമ്പ് കളപ്പാട്ടും സ്വത്തുക്കളും ജന്മം വാങ്ങിയ



മുതല്ക്കു കൃഷ്ണൻനായരുടെ പേര് എല്ലാവരും കേട്ടുതുടങ്ങിയിരിക്കുന്നു. കുട്ടിച്ചാത്തന്റെയും ഭൂതത്താന്മാരുടെയും അധിവാസഭൂമിയാണെന്ന് നാടെങ്ങും ശ്രുതിപ്പെട്ടതും, കുട്ടികളെ ഭയപ്പെടുത്താൻ തള്ളമാർ 'അനന്തൻകാടാ'യി ഉപയോഗിക്കുന്നതുമായ കണ്ണിപ്പറമ്പ് കുന്നും കുന്നിന്മേലുള്ള കളപ്പുരയും, അതിന്ന് ചുററുമുള്ള ചുള്ളിക്കാടും എന്ന് പറഞ്ഞു കേൾക്കുമ്പോൾ തന്നെ ഒന്ന് ഞെട്ടാത്തവർ കണ്ണിപ്പറമ്പ് പ്രദേശത്തുണ്ടായിരുന്നില്ല. ചാത്തപ്പുണ്ണിപ്പണിക്കര് കണ്ണിപ്പറമ്പ് കളപ്പുരയിൽ താമസിച്ചിരുന്ന കാലത്ത് അദ്ദേഹത്തേയും, ഒന്നൊന്നായി അദ്ദേഹത്തിന്റെ മക്കളെയും കൊന്നത് കുട്ടിച്ചാത്തന്മാരോ അല്ല ഭൂതത്താന്മാരൊ എന്ന് മാത്രമെ സംശയമുണ്ടായിരുന്നുള്ളു. പിന്നെ പൊല്ലീസ്സുകാർ തിരഞ്ഞാൽ കൊലപാതകനെ എങ്ങിനെ കാണും? ഈ കൊലക്കേസ്സും വേറെ ഒന്നുരണ്ട് ദുർമ്മരണങ്ങളും കൂടെ കണ്ണിപ്പറമ്പ് കളപ്പുരയിൽ വെച്ചു കഴിഞ്ഞപ്പോൾ ഈ സ്ഥലത്തിന്റെ പേര് നാടെങ്ങും മുഴങ്ങിത്തുടങ്ങി. കണ്ണിപ്പറമ്പ് കളപ്പുരയും സ്വത്തും കയ്യിൽനിന്ന് പോയാൽ മതിയായിരുന്നു, എന്നായി ഉടമസ്ഥന്മാരുടെ നില. ആൾ താമസിക്കാതെ പൂട്ടിയിട്ട കളപ്പുരയിൽ രാത്രികാലങ്ങളിൽ ആൾപെരുമാററമുണ്ടെന്ന് സംശയിക്കത്തക്ക സ്ഥിതിയിൽ ചില ശബ്ദങ്ങളും അസമയത്ത് ചിലപ്പോൾ വെളിച്ചവും ഉണ്ടാകാറുണ്ടെന്ന് അത്യാവശ്യം ചിലർ മുക്കിലും മൂലയിലും നിന്നു പറഞ്ഞുതുടങ്ങി. സാധുക്കളായ കണ്ണിപ്പറമ്പുകാരുടെ ശനിദശ മൂർദ്ധന്യത്തിലെത്തി. സന്ധ്യ കഴിഞ്ഞാൽ പിന്നെ ഒരു കുട്ടിയെപ്പോലും ആ പ്രദേശത്തൊന്നും വെളിയിൽ കാണാതായിത്തുടങ്ങി.

ഈ കളപ്പുരയുടെ ചരിത്രം ആദ്യാവസാനം അറിവുള്ളവർ ആരെങ്കിലും ജീവനോടെ അന്ന് ആ പ്രദേശത്ത് ഉണ്ടായിരുന്നുവെങ്കിൽ അത് താച്ചുനായര് മാത്രമായിരുന്നു. കണ്ണിപ്പറമ്പ് കുന്നും, കളപ്പുരയും, താഴത്തെ പാടവും, പാടത്തിന്റെ രണ്ടു കരകളുമുള്ള തോട്ടങ്ങളും ഒരു കാലം കണ്ണിയാറമ്പ് വീട്ടുകാരുടെ പുരാതനസ്വത്തായിരുന്നു. കണ്ണിയാറമ്പ് വീട്ടുകാര് ധനികന്മാരായ ഒരു ഇടപ്രഭുക്കന്മാരായിരുന്നു. ഉണ്ണിക്കുട്ടിനായര് തറവാട്ടിൽ കാരണവനായ മുതൽ ക്ഷയം തുടങ്ങി. മൂപ്പരുടെ അന്ത്യമാകുമ്പൊഴെക്ക് പിന്നത്തെ കാരണവർ താച്ചുനായർക്കിരിപ്പാൻ കളപ്പുരക്ക് താഴെ പുരാതനമായുണ്ടായിരുന്ന ഒരു പത്തായപ്പുരയും രണ്ടു കണ്ടി പറമ്പും മാത്രമെ ശേഷിപ്പുണ്ടായിരുന്നുള്ളു. താച്ചു

നായക്കിപ്പോൾ എൺപതിലധികം വയസ്സ് മതിക്കും. കറുത്തു നീണ്ട് തടിച്ച ദേഹവും തീർത്ഥവാസിയുടെ നിലയിൽ താടിയും തലയും നീട്ടി, ചുകന്ന പൊട്ടും തൊട്ടു, കയ്യിൽ ഒരു കുണ്ടൻവടിയോടുംകൂടി താച്ചുനായരെ ഒന്നു കണ്ടാൽ സാമാന്യക്കാരൊക്കെ പേടിക്കും. താൻ ഒരു തറവാട്ടുകാരനാണെന്നും മുമ്പു വളരെ ഐശ്വര്യത്തോടുകൂടി കഴിഞ്ഞ ഒരു തറവാട്ടിന്റെ പാദുകക്കല്ല് പെരിപ്പാൻ ദാരിദ്ര്യം മൂർത്തിമത്തായി അവതരിച്ച ഉണ്ണിക്കുട്ടിനായരുടെ അടുത്ത പിൻഗാമിയാണെന്നും താച്ചുനായക്ക് തന്നെ ബോധമുണ്ട്. കണ്ണിപ്പറമ്പ് കുന്നിന്മേലുള്ള നാലുകെട്ടുകളപ്പുരയും താഴ്വരയിലുള്ള തോട്ടങ്ങളും അതോടുചേർന്ന രണ്ടായിരം പറക്കുള്ള നിലവും ചുള്ളിക്കാടും ചെറുമക്കളും ഒക്കെ ഒരു കാലം തന്റെ തറവാട്ടിലെക്കുള്ളതായിരുന്നുവെന്ന് താച്ചുനായര് ചിലപ്പോൾ ഒരു ദീർഘനിശ്വാസത്തോടുകൂടി അഭിമാനിക്കാറുണ്ട്. ലജ്ജ കൊണ്ടോ എന്ന് തോന്നുമാറ് താച്ചുനായർ പുറത്തിറങ്ങി സഞ്ചരിക്കുന്ന സമ്പ്രദായം അധികം ഇല്ല. ഇയാളുടെ കഴിച്ചിലിന്ന് എന്താണ് വക എന്നു പലരും സംശയിക്കാറുണ്ട്. അട്ടപ്പാടിയിൽ പോയി മന്ത്രവാദം കുറച്ചു പഠിച്ചിട്ടുണ്ടെന്നും, സ്വർണ്ണം ഉണ്ടാക്കേണ്ടതിന്നുള്ള ചില ഉപദേശങ്ങൾ മൂപ്പക്ക് കിട്ടീട്ടുണ്ടെന്നും ചിലർ പറയാറുണ്ട്. തന്റെ വീട്ടിൽ അന്തരാളത്തിൽ ഒരു മൂലയിൽ ചില ഗ്രന്ഥങ്ങളും ഓലയും എഴുത്താണിയും ചെമ്പുതകിടുമായി അധികം നേരവും താച്ചുനായര് കഴിച്ചുകൂട്ടും. ആകപ്പാടെ കണ്ണിപ്പറമ്പുകാക്ക് താച്ചുനായര് എന്തൊരു മാതിരിക്കാരനാണെന്ന് വിവരമില്ലാതെ അയാളെ അല്പം ഭയമില്ലെന്നില്ല. കണ്ണിയാമ്പ് കളപ്പുരയിൽ അരഡജൻ ദുർമ്മരണങ്ങളും കഴിഞ്ഞപ്പോഴെക്ക് അത്യാവശ്യം ചിലർ താച്ചുനായർ മാരണം ചെയ്തു കൊന്നതായിരിക്കുമോ എന്ന് പുറത്തു പറഞ്ഞും പറയാതെയും കഴിച്ചുകൂട്ടി. ക്ഷയിച്ച താവാട്ടിനെ പൂർവ്വസ്ഥിതിയിൽ ആക്കിയാൽ കൊള്ളാമെന്നുള്ള ആഗ്രഹം കാരണവസ്ഥാനം കിട്ടിയ മുതൽ താച്ചുനായക്കുണ്ടെന്നു സ്ഥാപിപ്പാൻ ചില തെളിവുകൾ ഉണ്ടായിട്ടില്ലെന്നും ഇല്ല.

"ഞങ്ങളുടെ കുലദേവതയായ തിരുവളയനാട്ടു ഭഗവതിയെ കാരണവന്മാർ കാലത്ത് കളപ്പുരയിൽ കുടി വെച്ചിട്ടുണ്ട്. ഭഗവതിയെ പരിപാലിക്കാത്തതാൽ വരുന്ന ഭവിഷ്യത്താണിത്" എന്നോ മറ്റോ കളപ്പുരയിൽ വെച്ചു ചില ദുർമ്മരണങ്ങൾ കഴിഞ്ഞപ്പോൾ താച്ചുനായർ അഭിപ്രായം പറയാതെയുമിരുന്നിട്ടില്ല. തന്നെപ്പോലെ ഏതാണ്ട് വാർദ്ധക്യത്തിൽ എത്തിയ ചെകിടനും കണ്ണിന്നു കാഴ്ചക്കുറവുള്ളാളുമായ അനുജൻ കോന്തുനായരും ഇവരെ രണ്ടുപേരെയും പരിപാലിപ്പാൻ ഒരു മാധവിക്കുട്ടിയും മാത്രമെ പത്തായപ്പുരയിൽ താമസമുള്ളു. മാധവിക്കുട്ടിയുടെ രാജ്യം ഏതാണെന്നോ അച്ഛനമ്മമാർ ആരാണെന്നോ കണ്ണിപ്പറമ്പുകാക്ക് വിവരമില്ല. ഒരുകുറി എവിടെയ്ക്കോ മന്ത്രവാദത്തിന്നു പോയി വരുമ്പോൾ താച്ചുനായർ കൂടെ കൊണ്ടുവന്നവളാണ് മാധവിക്കുട്ടിയെന്ന് എല്ലാവക്കും അറിയാം. അന്ന് മാധവിക്കുട്ടിക്കു എട്ടു വയസ്സാണ്. കൊല്ലം ഇപ്പോൾ പന്ത്രണ്ടു കഴിഞ്ഞിരിക്കുന്നു. മാധവിക്കുട്ടിയെ അധികമായി ആരും പുറത്തു കാണാറില്ല. അടുക്കളയും അന്തരാളവുമായിട്ടാണ് അവൾക്ക് അധികം പരിചയം. അവസരം കിട്ടിയാൽതന്നെ പുറത്തിറങ്ങി അയൽവക്കക്കാരുമായി പരിചയം കൂട്ടുന്നത് താച്ചുഅ

മ്മാമന്ന് (മാധവിക്കുട്ടി ഇങ്ങിനെയാണ് വിളിക്കാറ്) ഇഷ്ടവുമല്ല. അത്യാവശ്യം ചില ചെറുപ്പക്കാർ ചുററിപ്പാറിക്കൂടി പടിക്കൽനിന്ന് എത്തി നോക്കാറുണ്ടെങ്കിലും താച്ചു അമ്മാമൻെറ മുഖം ഒരിക്കൽ കണ്ടാൽ പിന്നെ ആ പ്രദേശത്തേക്ക് വീണ്ടും ആരും കടന്നുചെല്ലുകയില്ല.

ഇങ്ങിനെയിരിക്കുന്ന കാലത്താണ് ചീക്കിലൊടൻ കൃഷ്ണൻനായരും, മക്കളും, ഭൃത്യന്മാരും, വണ്ടിയും, കുതിരയും, ഭാണ്ഡവും, ഒക്കെക്കൂടി കണ്ണിപ്പറമ്പു കളപ്പുരയിൽ താമസിപ്പാൻ വന്നത്. കൃഷ്ണൻനായര് കിഴക്കൻ ജില്ലയിൽ എന്തോ ഒരു വലിയ ഉദ്യോഗം ഭരിച്ചു, പണം വേണ്ടുവോളം സമ്പാദിച്ചു ഒരു മനുഷ്യനാണ്. കുട്ടികളുടെ അമ്മ മരിച്ചതിന്നു ശേഷം സംബന്ധം കഴിച്ചിട്ടില്ല. പ്രായം അമ്പതിൽ കടന്നിട്ടുള്ളുവെങ്കിലും ശരീരം ഇളകിയാൽ വാതത്തിൻെറ ശല്യം ഉണ്ടാകുമെന്ന് ഭയപ്പെട്ടാണ് നാട്ടുപുറങ്ങളിൽ എവിടെയെങ്കിലും താമസമാക്കിയാൽ കൊള്ളാമെന്ന് വെച്ചത്. വക്കീൽ മിസ്റ്റർ ശേഷയ്യൻ മുഖാന്തരം കണ്ണിപ്പറമ്പ് കളപ്പുരയും വസ്തുക്കളും അധികം അദ്ധ്വാനം കൂടാതെ അട്ടിപ്പേറു കിട്ടി. കളപ്പുരയിൽ താമസം തുടങ്ങിയതിന്നു ശേഷമാണ്, കളപ്പുര ഭൂതസഞ്ചാരമുള്ളഎടപ്പാണെന്നു ആരോ പറഞ്ഞറിഞ്ഞത്. 'എത്രയോ നൂറാണ്ടു പഴക്കമുള്ള ഒരു എടപ്പിനെ പററി ജനങ്ങൾ ഇപ്രകാരം പറഞ്ഞുണ്ടാക്കുന്നത് സാധാരണയാണ്. നാമിപ്പോൾ വെള്ള വീശി ചില റിപ്പേറുകൾ കഴിച്ചിട്ടുണ്ടല്ലൊ. എന്തെങ്കിലും അമ്മുക്കുട്ടിയെ ഈ വിവരം പറഞ്ഞു ഭയപ്പെടുത്തേണ്ട. അപ്പുക്കുട്ടൻ ഒരു പുരുഷനാണല്ലൊ. പത്തിരുപത്തഞ്ചു വയസ്സും ആയി. അവന്നു ഇതിലൊന്നും കൂസലില്ല." ഇത്രമാത്രമാണ് കൃഷ്ണൻനായർ, ഭൂതത്താന്മാരുടെ കഥ കേട്ടപ്പോൾ പറഞ്ഞിട്ടുള്ളത്.

കൃഷ്ണൻനായർ കണ്ണിപ്പറമ്പ് കളപ്പുരയിൽ താമസമാക്കീട്ടു ഇപ്പോൾ ഏതാണ്ട് ആറുമാസം കഴിഞ്ഞിരിക്കുന്നു. വളരെ ധനികൻ, ധൎമ്മിഷ്ഠൻ, സൽസ്വഭാവി, ഋജുമാനൻ എന്നൊക്കെയുള്ള അഭിപ്രായം താമസിയാതെ നാട്ടിൽ പരന്നു. അപ്പുക്കുട്ടമേനോൻ നല്ല പ്രകൃതക്കാരനായ ഒരു ആൺകുട്ടി- നല്ല ബുദ്ധി- അതിസാമൎത്ഥ്യം- കണ്ടാലും കോമളൻ- നല്ല കായബലമുള്ള ഒത്ത മനുഷ്യൻ- കോഴിക്കോട്ട് അധിക്കച്ചവടമാണ് ജോലി. കുതിരസ്സവാരി അറിയാം, വണ്ടിയുണ്ടുതാനും. ഒരു ദിവസം രാത്രി എട്ടുമണിക്ക് അപ്പുക്കുട്ടമേനോൻ തൻെറ വണ്ടിയിൽ കോഴിക്കോട്ടുനിന്ന് വരികയാണ്. താച്ചുനായരുടെ പടിക്കൽകൂടി കളപ്പുരയിലേക്ക് വെട്ടീട്ടുള്ള റോട്ടിന്മേൽ എത്തിയിരിക്കുന്നു. അപ്പൊഴാണ് താച്ചുനായരുടെ പത്തായപ്പുരക്ക് പിന്നിലുള്ള ഒരു കുണ്ടുകൊളത്തിൻെറ പടവിന്മേൽ ഒരു കോലുവിളക്ക് കത്തിച്ചുവെച്ച് യൌവ്വനയുക്തയായ ഒരു സ്ത്രീ കുളിപ്പാൻ ശ്രമിക്കുന്നതായിക്കണ്ടത്. കണ്ട മാത്രയിൽതന്നെ അവയവങ്ങൾക്കു പൂൎണ്ണത്വം സിദ്ധിച്ച് സാമാന്യത്തിലധികം സൌന്ദൎയ്യമുള്ളവളാണെന്നു അപ്പുക്കുട്ടമേനവന്നു മനസ്സിലായി. കണ്ണിപ്പറമ്പിൽ വന്നിട്ട് അഞ്ചാറു മാസമായെങ്കിലും അധികസമയവും കോഴിക്കോട്ടു കച്ചവടമായി കഴിച്ചുമേനവന്ന് താച്ചുനായരുടെ വീട്ടിൽ ഇങ്ങിനെ ഒരു സ്ത്രീയുണ്ടെന്ന് മനസ്സിലായത് ഇപ്പോൾ മാത്രമായിരുന്നു. രാത്രി ഊണുകഴിഞ്ഞു കിടക്കുന്നതിന്നു മുമ്പായിത്തന്നെ തൻെറ വിശ്വസ്ഥനായ വാലിയക്കാരൻ കിട്ടൻ മാധവി അമ്മയെപ്പററി അറിവുള്ളേട

ത്തോളമുള്ള വിവരങ്ങൾ പറഞ്ഞു മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. സഹോദരി അമ്മുക്കുട്ടി ഇടക്കിടെ നടക്കാൻ പുറത്തിറങ്ങിയാൽ താച്ചുനായരുടെ പടിക്കൽ ചെല്ലാറുണ്ടെന്നും മാധവി അമ്മയുമായി സംസാരിച്ചു നില്ക്കാറുണ്ടെന്നും ഒരു ദിവസം താച്ചുനായർ യദൃച്ഛയാ അതു കണ്ടെത്തുകയും അന്നുണ്ടായ അദ്ദേഹത്തിൻെറ കണ്ണുരുട്ടലും മാറും കണ്ടതിന്നു ശേഷം അവർ തമ്മിലുള്ള കൂടിക്കാഴ്ച ഒന്നു കുറഞ്ഞിരിക്കയാണെന്നും ദാസി ഉണ്ണൂലി മുഖാന്തരം കത്തെടവാടുകൾ നടത്താറുണ്ടെന്നും മാറും അപ്പുക്കുട്ടമേനവന്നു കിട്ടനിൽ നിന്നു മനസ്സിലാക്കുവാൻ പ്രയാസമുണ്ടായില്ല. മൂപ്പൻെറ കൂടെ താമസിക്കുന്ന അനാഥയായ മാധവിയെപ്പററി ആകപ്പാടെ ഒരു അനുകമ്പയും എന്തെന്നറിയാത്ത ഒരു വികാരവും അപ്പുക്കുട്ടമേനവനിൽ ഉണ്ടായി. മാധവിയെ ഒന്നു നല്ലവണ്ണം കാണ്മാനെന്താണ് വഴിയെന്നേ മേനവനാലോചനയുണ്ടായിരുന്നുള്ളു. കൃഷ്ണൻനായരുടെ മകൻ 'കണ്ടാൽ ചൊങ്കുള്ളനായര്' പടിക്കൽക്കൂടി പോകുമ്പോൾ ദൃഷ്ടി പത്തായപ്പുരയിലേക്ക് വിടാറുണ്ടെന്ന് യദൃച്ഛയാ മനസ്സിലാക്കിയതാണെങ്കിലും മേനോൻെറ പോക്കുവരവു സമയത്ത് എങ്ങിനെയെങ്കിലും കിണററുപുരയുടെ വാതുക്കൽ ഹാജർകൊടുപ്പാൻ മാധവിക്കു സാധിക്കാതെ വന്നില്ല. വയസ്സ് ഇരുപതായില്ലെ. കാര്യമൊന്നുമില്ലെങ്കിലും കാണുന്നതുകൊണ്ട് എന്താണ് വിരോധം. ഇങ്ങിനെ കാണൽ വദ്ധിച്ചു. പുഞ്ചിരിയാൽ അന്യോന്യം അറിയുമെന്നും ഉറപ്പിച്ചു തുടങ്ങി. ഒരുദിവസം തമ്മിൽ കണ്ടു സംസാരിപ്പാൻ കിട്ടൻ മാൎഗ്ഗവും ഉണ്ടാക്കിക്കൊടുത്തു. താച്ചുഅമ്മാമനും കോന്തുഅമ്മാമനും നല്ലോണം വെളിച്ചായാലെ കരിമ്പടത്തിൻെറ ഉള്ളിൽനിന്നു എഴുനീല്ക്കയുള്ളു. അതിലിടക്ക് വേണമെങ്കിൽ എത്ര നേരമെങ്കിലും സംസാരിക്കാം. ഇങ്ങിനെ കൂടിക്കാഴ്ചയും കഴിഞ്ഞു. അപ്പുക്കുട്ടമേനവന്ന് അടുത്ത പിറെറ ദിവസംതന്നെ സംബന്ധമാകുന്നതിന്നു വിരോധമില്ലെന്നു മട്ടലായി. "താച്ചുഅമ്മാമനെ കണ്ട് നിങ്ങൾ നേരിട്ടു പറഞ്ഞാൽ വിരോധം പറകയില്ലെന്നാണ് തോന്നുന്നത്. നിങ്ങളുടെ അച്ഛന്ന് പിന്നെ നിങ്ങൾ പറഞ്ഞതല്ലെ ഉള്ളു. അമ്മുക്കുട്ടിക്ക് നല്ല സന്തോഷവും ആയിരിക്കും." എന്നാണ് മാധവി ഒരു ദിവസം രാവിലെ പറഞ്ഞത്. താച്ചുനായരെ കാണ്മാൻ നിശ്ചയിച്ച് ഒരു ദിവസം വൈകുന്നേരം അപ്പുക്കുട്ടമേനോൻ പത്തായപ്പുരയിൽ ചെന്നു. കാരണവര് അന്തരാളത്തിലാണ്. ചെകിടൻ കോന്തുനായർ മേനവനെ താച്ചുനായരുടെ മുമ്പിൽ കൊണ്ടുവിട്ടു. ഒരു പുല്ലുപായയും കൊടുത്തു. താച്ചുനായർ ഒരു അളുമാറയുടെ അടുക്കെ വടക്കോട്ടു തിരിഞ്ഞിരുന്ന് എടനാഴിയിലെ ജനലിൽക്കൂടി വരുന്ന വെളിച്ചത്തിൻെറ സഹായത്തോടുകൂടി ചില ഗ്രന്ഥങ്ങൾ അഴിച്ചു കെട്ടുകയായിരുന്നു.

താ_നാ:— ഉം_ കൃഷ്ണൻനായരുടെ മകനാണ് അല്ലെ. ഇരിക്കിൻ.

അ_മെ_ അതെ. അയൽവക്കത്തായിട്ടും കാരണവരെ ഇതിലിടക്ക് വന്നുകാണ്മാൻ സാധിച്ചില്ല. അച്ഛൻ അധികം പുറത്തിറങ്ങാറില്ല. ഞാൻ പകൽ സമയം അധികവും കോഴിക്കോട്ടായിക്കഴിയും.

താ_നാ:— കാലം ഒക്കെ മാറിയില്ലെ ഞങ്ങൾക്കൊക്കെ വയസ്സുമായി. കളപ്പുരയിൽ വെച്ചുണ്ടായ ദുൎമ്മരണങ്ങളും അതിനെപ്പററിയുള്ള സംസാരങ്ങളും കൂ

ഷ്ണൻനായരെ അറിയിക്കാതെയാണ് വക്കിൽ കാൎയ്യമൊക്കെ പാറിച്ചത്. കണ്ണും തുറിച്ച നാവും പുറത്തിട്ട് ചത്തു കിടക്കുന്ന ഉണ്ണ്യാതിരമ്മയെ കണ്ട ആളാരും കളപ്പുരയിൽ പിന്നെ കാലെടുത്തു വെക്കയില്ല. കളപ്പുരയിൽ കണ്ണിയാമ്പ് തറവാട്ടുകാരല്ലാതെ ആരെങ്കിലും താമസിച്ചിട്ട അനൎത്ഥം കൂടാതെ മടങ്ങിപോയതു കേട്ടിട്ടുണ്ടോ. എത്ര പണക്കാര് വന്നു. എത്ര പണക്കാര് പോയി. താച്ചുവിന്ന് അതൊക്കെ നിശ്ചയമുണ്ട്. കൃഷ്ണൻനായൎക്ക ഭൂതപ്രേതത്തിലൊന്നും വിശ്വാസമില്ല അല്ലെ.

താച്ചുനായര് ഇത്രയും പറഞ്ഞപ്പോളാണ് കൃഷ്ണൻനായരുടെ മകൻ അപ്പുക്കുട്ടമേനവനോടാണ് താൻ സംസാരിക്കുന്നതെന്ന് ഓൎമ്മയായത്.

താ-നാ—ഞാൻ എന്തൊക്കെയോ പറയുന്നു. അതൊന്നും കേട്ട് നിങ്ങൾ ഭയപ്പെടണ്ട. കണ്ടാലറിയാം. അല്ലാ! നിങ്ങൾ വന്നത് വിശേഷിച്ചൊന്നുമല്ലെല്ലൊ.

പറയുന്നാളെയും, പറയുന്ന സ്ഥലവും, പറയുന്ന വിഷയവും ഒക്കെ ആലോചിച്ചാൽ മിസ്റ്റർ മേനോൻ ഒന്ന് വിയൎത്തു വിളറിയതിൽ ആശ്ചൎയ്യമില്ല. എതെങ്കിലും ധൈൎയ്യം അവലംബിച്ച മറുപടി പറഞ്ഞു.

അ-മെ—വിശേഷിച്ചും അല്പം ഒന്നില്ലെന്നില്ല. കാരണവരോട പറവാൻ അല്പം ലജ്ജയും മടിയും ഉണ്ട്. അച്ഛന്ന് വരുവാൻ സൌകൎയ്യമുണ്ടായിരുന്നുവെങ്കിൽ ഈ ബുദ്ധിമുട്ടുണ്ടായിരുന്നില്ല. ഞാൻ ഇതുവരെ സംബന്ധം കഴിച്ചിട്ടില്ല. നാം അയൽവക്കക്കാരുമാണ്. അമ്മ മരിച്ചത് അമ്മുക്കുട്ടിക്കാണ് വലുതായ ഒരു നഷ്ടമായത്. വീട്ടിൽ പ്രാപ്തിയുള്ള സ്ത്രീകളുമില്ല. മാധവിക്കുട്ടിയെ സംബന്ധം ചെയ്വാൻ ഞാൻ തീൎച്ചപ്പെട്ടുത്തുന്നതായാൽ അമ്മാമന്ന് അതിൽ വിരോധാഭിപ്രായത്തിന്ന് വകയില്ലെന്നു വിശ്വസിക്കുന്നു.

ഇതു കേട്ടപ്പോളാണ് താച്ചുനായര് തന്റെ ജീവദശയിൽ ഒന്നാമത് ഒന്നു ഞെട്ടിയത് 'ആ മൂധേവി എവിടെ! സംബന്ധക്കാരനില്ലാത്ത കുറവാണ് ഇപ്പോൾ ഉള്ളത്. എച്ചിലിലയും നക്കിയിരിക്കുമ്പോൾ എതോ ഹോട്ടലിൽനിന്ന് ഇവിടെ പിടിച്ചുകൊണ്ടാക്കി തീററിപ്പോററി ആളാക്കിയതിന്റെ പ്രതിഫലം തരക്കേടില്ല. ഞങ്ങൾക്ക രണ്ടാൾക്കും വാൎദ്ധക്യം. ഞങ്ങളെ ശുശ്രൂഷിപ്പാൻ ആരാണ്. ഞാൻ മരിക്കുന്നതുവരെ നിങ്ങൾ അവളോടുകൂടി സംബന്ധം ചെയ്യുന്നത് എനിക്ക് ഇഷ്ടമല്ല. നിവൃത്തിയുണ്ടെങ്കിൽ ഞാനതു സമ്മതിക്കുന്നതുമല്ല.' എന്നും പറഞ്ഞ് ക്രോധതാമ്രാക്ഷനായി താച്ചുനായര് ഇരുന്ന ദിക്കിൽ നിന്ന് എഴുനേററു. അപ്പുക്കുട്ടമേനവൻ വല്ലാതെ അമ്പരന്നുവശായി.

അ-മേ—അല്ലാ! കാരണവര് എന്തൊക്കെയൊ തെററിദ്ധരിച്ചു. മാധവിക്കുട്ടി ഈ കാൎയ്യത്തിൽ നിൎദ്ദോഷിയാണ്. അവളുടെ നേരെ കോപിച്ചിട്ട് ഫലമില്ല. എന്റെ സ്വന്തം ആവശ്യത്തെയാണ് ഞാനിപ്പോൾ പറഞ്ഞത്. കാരണവര് ആലോചിച്ച മറുപടി പറഞ്ഞാൽ മതി. തീററിപ്പോററിയ ഒരാളോട് കൃതഘ്നത കാട്ടുന്ന പ്രകൃതമാണ് മാധവിക്കുട്ടിയുടേതെന്ന് എനിക്കു തോന്നുന്നില്ല. അഥവാ എന്റെ സംബന്ധം കാരണവരുടെ ദിനചൎയ്യക്ക വിഘ്നം വരുത്തുമെങ്കിൽ തന്നെ അതിന്നു നിവാരണമാൎഗ്ഗങ്ങൾ ഞാൻ വിചാരിച്ചാൽ ഉ

ണ്ടാക്കാൻ കഴിയുമെന്ന് കാരണവക്ക് അറിയാമെല്ലൊ. എന്തെങ്കിലും ഇപ്പോൾ ഞാൻ അധികമൊന്നും പറയുന്നില്ല. കാരണവര് ആലോചിച്ച മറുപടി പറഞ്ഞാൽ മതി.

ഇത്രയും പറഞ്ഞ് അപ്പുക്കുട്ടമേനോൻ യാത്ര പറയാതെ പുറത്തേക്കിറങ്ങി വീട്ടിലേക്ക യാത്രയായി. കിണാറുപുരയുടെ വാതില്ക്കൽകൂടി മാധവിഅമ്മ അപ്പുക്കുട്ടമേനവൻെറ മുഖം ഒന്ന കാണാതിരുന്നിട്ടില്ല. കാൎയ്യം അപജയമായിട്ടാണ് കലാശിച്ചതെന്ന് അപ്പോൾതന്നെ ഊഹിച്ചുവെങ്കിലും കുറച്ച കഴിഞ്ഞപ്പോൾ കാരണവർ വിളിച്ച ഒരു വടി ശകാരിച്ചപ്പോൾ ഒക്കെ തീൎച്ചയായി.

മാസം രണ്ടു കഴിഞ്ഞു. കൎക്കിടകമാസം കറുത്തവാവ് കലശലായ മഴ രാത്രി ഒയ്മ്പതുമണിസമയം കളപ്പുരയുടെ വടക്കിനിയിൽ കൃഷ്ണൻനായരും അപ്പുക്കുട്ടമേനവനും അമ്മുക്കുട്ടിയും, കഞ്ഞികുടിപ്പാൻ ഇരുന്നിരിക്കുന്നു. വാലിയക്കാരൻ കിട്ടൻ വിളമ്പുന്ന ശ്രമം- അപ്പോൾ തെക്കിനിയുടെ മാളികമേൽനിന്ന കണ്ണിമാങ്ങ എടുക്കാൻ പോയിരുന്ന ദാസികുഞ്ഞിക്കുട്ടിയുടെ 'അയ്യോ എന്നെ കൊല്ലുന്നു' എന്ന ഒരു നിലവിളിയും വീഴുന്ന ശബ്ദവും കേട്ടു. വിളക്കമായി എല്ലാവരുംകൂടെ ഓടി തെക്കിനിയുടെ മുകളിലെത്തി. കണ്ണിമാങ്ങയുടെ ഭരണിയും കുഞ്ഞിക്കുട്ടി എന്ന സ്ത്രീയും അവിടെ വീണുകിടക്കുന്നതാണ് കണ്ടത്. കോലുവിളക്ക് കയ്യിൽനിന്ന തെറിച്ച കുറെ അകലെയായി കമിഴ്ന്ന കിടക്കുന്നു. സ്ത്രീക്ക ബോധമുണ്ടായിരുന്നില്ല. കുറെ പച്ചവെള്ളം കൊണ്ടുവന്ന് മുഖത്തൊഴിച്ചപ്പോൾ കുഞ്ഞിക്കുട്ടി എഴ്നേററു. 'അയ്യോ എൻെറ അമ്മുക്കുട്ട അമ്മെ ഈ വീട്ടിൽ ഭൂതത്താൻമാരുണ്ട്. ഞാനിപ്പോൾ മാങ്ങയും എടുത്ത എടനാഴിയിൽ ഇറങ്ങിയപ്പോൾ ഒരു ഭൂതം മുമ്പിൽ വന്ന് കണ്ണുരുട്ടി കയ്യുമടക്കി കുത്താൻ നോക്കി. പിന്നെ ഒന്നും എനിക്ക നിശ്ചയമില്ല' എന്ന് രണ്ടു നിമിഷംകൊണ്ടു പറഞ്ഞുതീൎത്തു. സാരമില്ല. അവൾക്ക് എന്തോ സുഖക്കേടുണ്ട്. എന്നും പറഞ്ഞ് കൃഷ്ണമേനവൻ മക്കളോടുകൂടി കഞ്ഞികുടിച്ച കിടപ്പാനുംപോയി കൃഷ്ണമേനവൻ തെക്കിനിയുടെ മാളികമേലാണ് കിടക്കാറ്. അമ്മുക്കുട്ടിയും ദാസിയും ആ മാളികമേൽ തന്നെ വേറെ ഒരു മുറിയിലും കിടക്കും. അപ്പുക്കുട്ടമേനോൻ താഴെ കിഴക്കിനിയുടെ തെക്കെ അകത്താണ് കിടപ്പ്. കിട്ടനും ചില കാവൽക്കാരും ഒക്കെ പുറത്ത് പൂമുഖത്തും കിടക്കും ഇങ്ങിനെയാണ് പതിവ്.

മേൽപറഞ്ഞ സംഭവം നടന്നതിന്റെ പിറെറദിവസം രാവിലെ കിട്ടൻ എജമാനന്ന പല്ലുതേപ്പാൻ ഉമിക്കരിയും വെള്ളവും കൊണ്ടു തെക്കിനിമാളികമേൽ പോയി തളത്തിൽ കയ്യിലുള്ളതൊക്കെ വെച്ച കട്ടിലിന്മേൽ കിടക്കുന്ന എജമാനനെ ഒന്ന് നോക്കിയപ്പോഴാണ് സ്തംഭിച്ചുപോയത്. എജമാൻ കണ്ണും തുറിച്ച നാവും പുറത്തു നീട്ടി കയ്യും ചുരുട്ടിപിടിച്ച് മേലോട്ട് നോക്കി കിടക്കയാണ് കുറച്ച സൂക്ഷിച്ചപ്പോൾ ജീവൻ പോയതായി മനസ്സിലായി.

കളപ്പുരയിൽ പിന്നെയുണ്ടായ ബഹളങ്ങളൊന്നും പറയാനില്ല. നിലവിളിയും മുറവിളിയും ഒക്കെ കഴിയുന്നതിന്നുമുമ്പായിതന്നെ ഡോക്ടരും പൊല്ലീസ്സുകാരും എത്തി. വൎത്തമാനം നാടെങ്ങും പരന്നു. ആളുകൾ കൂടി. രാത്രി എല്ലാ വാതിലും അടച്ചിരിക്കുന്നു. വാതിലും ജനലും, ചു

ങ്ങം ഭേദിച്ച രാത്രി ആരും അകത്തു കട ന്നിട്ടില്ല. കൃഷ്ണൻനായരെ ആരോ ഉറങ്ങു മ്പോൾ കഴുത്തുപിടിച്ചു ഞെക്കിക്കൊന്നിരി ക്കയാണ്. കൊലപാതകൻ ഏതിൽക്കൂടി വന്നു എങ്ങിനെ പുറത്തുപോയി ആക്കും വിവരമില്ല. കണ്ണിയാറമ്പ് കളത്തിൽ വെച്ച് ഇത് ഏഴാമത്തെ കലാശക്കേസ്സാണ്. ഒന്നും ഇതുവരെ തെളിഞ്ഞിട്ടില്ല. ഭൂതരതാ ന്മാര് കൊന്നതാണെന്നും അപ്പുക്കുട്ടമേന വനും പെണ്ണുങ്ങളും ഉടനെ അവിടം വിട്ട് വേറെ വീട് അന്വേഷിക്കയാണ് നല്ലതെ ന്നും മററും പെണ്ണുങ്ങൾ തമ്മിൽ സംസാ രിക്കുന്നുണ്ട്. പൊല്ലീസ്സുകാർ എന്താണ് വേണ്ടതെന്നറിയാതെയും കാശുകിട്ടാൻ വ ഴിയില്ലാതെയും കളിക്കുന്നു. അച്ഛന്റെ കൊ ലപാതകനെ കണ്ടുപിടിച്ചാൽ 1000 ക. ഇനാം കൊടുക്കാമെന്ന് അപ്പുക്കുട്ടമേനോൻ ഗജട്ടിൽ പ്രസിദ്ധംചെയ്യാൻ എഴുതി അ യക്കുകയും ചെയ്തു.

കൃഷ്ണൻനായരുടെ പിണ്ഡവും മററും ഘോഷമായി കഴിച്ചു. കളപ്പുരയും സ്വ ത്തും അപ്പുക്കുട്ടമേനവനും അമ്മുക്കുട്ടിക്കും പുത്രാവകാശമായി സിദ്ധിച്ചു. മാധവി അമ്മയെ സംബന്ധം കഴിക്കേണ്ട കാര്യം വീണ്ടും ആലോചനയായി. അത് ഒരു ആവശ്യവുമായി. താച്ചനായരുടെ മര ണപ്പിട്ടത്തം ആകപ്പാടെ ശത്രുതയിൽ ക ലാശിച്ചു. മാധവിഅമ്മയെ ശകാരവും തല്ലും കുത്തുമായി. അപ്പുക്കുട്ടമേനവൻ കു റെ മുതലുള്ളാളാണെന്ന വിചാരത്തിന്മേൽ മാധവിഅമ്മ ഭ്രമിച്ചു അടിമയായിട്ടുണ്ടെ ന്നാണ് മൂപ്പരുടെ പക്ഷം. അപ്പുക്കുട്ടമേ നവനെ ശകാരിക്കുമ്പോൾ എന്തോ ചില തു ഭാഗംപിടിച്ചു മാധവിഅമ്മ പറഞ്ഞു പോയി അതാണ് താച്ചനായരുടെ കോ പകാരണം. സംബന്ധസംസാരം മുത്തു വരുന്നു. മാധവിഅമ്മ ഒരു സമയം ത ന്റെ അനുവാദംകൂടാതെ ചാടിപ്പോകുമെ ന്നു താച്ചനായർക്കു ഭയമായിത്തുടങ്ങി. ഇതി ലിടക്ക് ഒരുദിവസം രാത്രി കളപ്പുരക്കൽ തെക്കിനിയിൽ വെച്ച് വാലിയക്കാരൻ കി ട്ടൻ ഒരു ഭൂതത്താനെ കണ്ടുവോ എന്നു ഒ രു ശങ്ക. കിട്ടന് ഭൂതത്തോടും പ്രേതത്തോ ടും പണ്ടേ പേടിയില്ല. മേപ്പടി സംഭ വം കഴിഞ്ഞ മുതൽ കിട്ടനും മനസ്സ് ഒ ന്നു ഇളകിട്ടുണ്ട്. "കിട്ടാ! നമ്മുടെ വീ ട്ടിൽ ഇങ്ങിനെ ഒരു ഭൂതമുണ്ടെങ്കിൽ നമു ക്കു ഒരു ദിവസം പിടിച്ചുകെട്ടണം. നീ ദി വസേന തെക്കിനിയുടെ മാളികമേൽ കി ടക്കണം. അമ്മുക്കുട്ടിക്ക് പേടി കലശലാ ണ്. ദാസിമാരും പെണ്ണുങ്ങളല്ലെ. ഭീരു ക്കൾ" എന്നു അപ്പുക്കുട്ടമേനോൻ പറകയു ണ്ടായിട്ടുണ്ട്. അപ്പുക്കുട്ടമേനോൻ അച്ഛ ന്റെ മരണത്തിന്നു ശേഷം തെക്കിനിയു ടെ മാളികമേലാണ് കിടക്കാറ്. അടുത്ത ഒരു മുറിയിൽ കിട്ടനും കിടപ്പാണ്. താ ഴെ ഭൃത്യന്മാരും കാവൽക്കാരും വണ്ടിക്കാ രും മററും ഉണ്ടുതാനും.

തുലാമാസം കറുത്തവാവ് ദിവസമാ ണ്. (കളപ്പുരയിൽ വിശേഷസംഭവങ്ങൾ ഒക്കെ വാവ്ദിവസമാണ് പതിവ്-) എ ല്ലാവരും സന്ധ്യക്കു മുമ്പെ ഭക്ഷണം ക ഴിച്ചു രാത്രി പത്തുമണിക്കു മുമ്പെ കിടപ്പായി. നിദ്രയും സാവധാനത്തി ൽ ബാധിച്ചുതുടങ്ങി. അപ്പോൾ ആരോ വന്ന് വാതിക്കൽ മുട്ടി വിളിച്ചു. വാലിയ ക്കാർ വാതിൽ തുറന്നു നോക്കിയപ്പോൾ മാധവിഅമ്മയെയാണ് കണ്ടത്. മാധവി അമ്മ കരയുന്നുമുണ്ട്. വിവരം മുകളിൽ അറിയിച്ചപ്പോൾ അപ്പുക്കുട്ടമേനവനും അ മ്മുക്കുട്ടിയും ഉടനെ വിളക്കുമായി താഴെ എത്തി. താച്ചനായര് തന്നെ വല്ലാത്തെ

ശകാരിച്ചു പ്രഹരിച്ചു വീട്ടിൽ നിന്നു പുറത്താക്കി വാതിലടച്ചു. രാത്രി ഒരു ദിക്കിൽ കഴിച്ചുകൂട്ടേണമല്ലൊ. അമ്മുക്കുട്ടിഅമ്മ സഹായിക്കുമെന്നു വെച്ച് വന്നതാണെന്നാണ് മാധവിഅമ്മയുടെ ഗൽഗദവാക്യം. കാര്യം ഒക്കെ നാളെ ആലോചിക്കാം. അസമയമായി "അമ്മുക്കുട്ടി! മാധവിഅമ്മക്കു മുകളിൽ നന്റെ അറയിൽ കിടക്കാൻ കൊടുക്കു" എന്നുംപറഞ്ഞ് അപ്പുക്കുട്ടമേനവൻ തന്റെ മുറിയിലേക്കു പോയി.

താൻ ഭാര്യയാക്കി സ്വീകരിപ്പാൻ നിശ്ചയിച്ച സ്ത്രീ, "തേടിയ വള്ളി കാലിൽ ചുററി" എന്നപോലേ തന്റെ ഭവനത്തിൽ എത്തിയെല്ലൊ എന്ന ഒരു കൃതാൎത്ഥതയാണ് അപ്പുക്കുട്ടമേനവന്ന് ഉണ്ടായതു. താച്ചുനായരുടെ പ്രകൃതം അറിയുന്നവൎക്ക് അയാൾ കാട്ടിയ ക്രൂരകൃത്യത്തിൽ ആശ്ചൎയ്യത്തിന്നും വഴിയില്ല. നേരം രാത്രി ഒരുമണിസമയമാണ്. അപ്പുക്കുട്ടമേനവന്നു നല്ല സുഷുപ്തി കിട്ടീട്ടില്ല. ആരോ തന്റെ കഴുത്തിൽ പിടിച്ചു ഞെക്കുന്നുണ്ടെന്നു സ്വപ്നത്തിൽ തോന്നി. ശ്വാസം മുട്ടിത്തുടങ്ങിയപ്പോൾ ഒന്നു പിടഞ്ഞു. അപ്പോൾ കഴുത്തിൽ ആരോ പിടിച്ചപിടി ഒന്നു ഇളകി കിടക്കയും താനും ഒക്കെ കൂടി കട്ടിന്മേൽ നിന്നു താഴെ വീണു. പെട്ടന്നെഴുനീററപ്പോൾ ഒരു സ്വരൂപം തന്റെ മുറിയിൽ നിന്നുപുറത്തേക്കിറങ്ങുന്നതാണ് കണ്ടതു. ഉറക്കഭ്രാന്തുണ്ടെങ്കിലും സ്വരൂപത്തെ പിടിപ്പാൻ മേനോൻ പിന്നാലെ ഓടി. അപ്പോഴക്കും സ്വരൂപം കോണിയിറങ്ങി തുടങ്ങി. മേനോനും കോണിയിറങ്ങി. തെക്കിനിയിൽ കോണിക്കു ചോടെയുള്ള വിറക്മുറിയിലേക്കാണ് സ്വരൂപം കടന്നതു. പിന്നെ സ്വരൂപത്തെ കാണാനും ഇല്ല. യാതൊരുശബ്ദവും ഇല്ല. മേനവൻ വേഗം മുകളിൽവന്ന് വിളക്കുകത്തിച്ചുകിട്ടനെ വിളിച്ചു,ശബ്ദമുണ്ടാക്കരുതെന്നു കയ്യുകൊണ്ടു ആംഗ്യം കാട്ടിതൻെറപിന്നാലെ വരുവാൻ പറഞ്ഞു. മേനവന്റെ ധൈൎയ്യം ഈ അവസരത്തിലാണ് കിട്ടന്നു നല്ലവണ്ണം മനസ്സിലായത്. കോണിയിറങ്ങി അതിന്റെ ചുവട്ടിലെ ചെറിയ മുറിക്കകത്തേക്കു വെളിച്ചത്തോടുകൂടി കടന്നു. ആരുമില്ല. തന്റെ കഴുത്ത് പിടിച്ച് ഞെക്കിയവനും അച്ഛനെ കൊന്നവനും പൊല്ലീസ്സ് അന്വേഷിച്ച് തുമ്പുണ്ടാക്കുവാൻ സാധിക്കാത്തവനുമായ ഈ മുറിക്കകത്തു കടന്ന് അദൃശ്യനായി എന്നും ഈ മുറിയിൽ കൂടി പുറത്തെക്കു വല്ല മാൎഗ്ഗവും ഉണ്ടോ എന്ന് ഇപ്പോൾ പരിശോധിക്കേണമെന്നും മേനവൻ തീച്ചപ്പെടുത്തി. മുറിയുടെ ചുമരൊക്കെ തപ്പിനോക്കിയപ്പോൾ മരപ്പലകകൊണ്ടു ചുമരുകെട്ടിയ ഒരു ഭാഗം ഒരിളക്കമുള്ളതായി തോന്നി. പലകയിൽ കന്ന്കിട്ടനും മേനവനുംകൂടി വലിച്ചുനോക്കി. ഒരു ആണിയുടെ അടുക്കെ വെച്ചു പെട്ടന്ന് പലക തുറന്നു. നോക്കിയപ്പോൾ കണ്ടതു കല്ലുകൊണ്ടു കീഴ്പ്പെട്ടേക്കു പടുത്ത ഒരു കോണിപ്പടിയാണ്. ഇതിൽകൂടിയാണ് കൊലപാതകൻ പുറത്തെക്കു പോയതെന്നും ആയാളെ പിന്തുടൎന്ന്പോകെണമെന്നും നിശ്ചയിച്ചു. ആയുധവും വെളിച്ചവുമെടുത്ത് മേനവനും കിട്ടനും പടിയിറങ്ങി. കുറെ താഴത്തെത്തിയപ്പോൾ കണ്ടതു ഒരു വിലദ്വാരമാണ്. അതിദീൎഘത്തിൽ പോകുന്നുണ്ട്. ഒരാൾക്കു സൌകൎയ്യത്തിൽ നടക്കാം. അപ്പുക്കുട്ടമേനോൻ മുമ്പിലും കിട്ടൻ പിന്നിലുമായി നടന്നു. കുറെ ദൂരെ എത്തിയപ്പോൾ മേൽഭാഗത്തുനിന്നു ഒച്ച കേൾക്കുന്നുണ്ട്. തങ്ങൾ കുതിരവണ്ടിയുടെ ചോട്ടിലാണെന്നും കുതിരയു

ടെ കാൽച്ചവിട്ടിൻെറ ഒച്ചയാണെന്നും കി ട്ടൻ അഭിപ്രായപ്പെട്ടു. വീട്ടിൽ നിന്നു ഒരു ഫർല്ലാങ്ങ് അപ്പുറമാണു കതിരപ്പന്തി. പിന്നെയും ഗുഹയിൽ കൂടി നടന്നു. കുറെക്കൂടി ചെന്നപ്പോൾ ഒരു താടിക്കാരൻ വീണുകിടക്കുന്നതായിട്ടാണു കണ്ടതു. തല്ക്കാലം ഒന്നു ഞെട്ടിയെങ്കിലും വിളക്കു അടുക്കെ കൊണ്ടുവന്നപ്പോൾ എന്താണു കഥ! താച്ചുനായരുടെ ശവശരീരമാണു. ഇതു കണ്ടപ്പോൾ കാൎയ്യമൊക്കെ മേനവനു മനസ്സിലായി. തന്നെ കൊല്ലാൻ വന്നു മടങ്ങി പോകുമ്പോൾ എങ്ങിനെയോ മരിച്ചുപോയതാണു. "അന്യഥാ ചിന്തിതം കാൎയ്യം ദൈവമന്യത്ര ചിന്തയേൽ" എന്നാണല്ലോ. എന്നിങ്ങിനെ മേനോൻ സമാധാനിച്ചു. ഈ സംഭവം ആരോടും ശബ്ദിച്ചുപോകരുതെന്നു കിട്ടനോടു പ്രത്യേകം പറഞ്ഞു. എന്തെങ്കിലും ഗുഹയുടെ അവസാനം കാണുകതന്നെ എന്നുറച്ചു ചെന്ന് മുട്ടിയതു മരപ്പലകകൊണ്ടു മൂടിയ ഒരു ദിക്കിലാണ്. ആണിപിടിച്ച് വലിച്ചു പല തുറന്നു കണ്ടതു ഒരു അളുമാറിയുടെ പിൻഭാഗമാണ് അകത്ത് കടന്നു. താച്ചുനായരുടെ അന്തരാളമുറി തന്നെയാണു അത്. പുല്ലുപായയും ഗ്രന്ഥവും ഒക്കെ അവിടെയുണ്ടു. പുറത്തെക്കുള്ള വാതിൽ അടച്ചിരിക്കുന്നു. ഒരു നിലവിളക്കു കത്തിക്കൊണ്ടിരിക്കുന്നു. കിട്ടനും മേനവനും മടങ്ങി. താച്ചുനായരുടെ ശവശരീരം എടുത്തുകൊണ്ടു വന്ന് വിളക്കിന്നരികെ പുല്ലുപായയിൽ കിടത്തി. ഗുഹയുടെ വാതിലും അടച്ചു. ഗുഹാമാൎഗ്ഗം കളപ്പുരയിൽ എത്തി. തൻെറ അച്ഛനെ കൊന്നതും തന്നെ കൊല്ലുവാൻ ശ്രമിച്ചതും തൻെറ പ്രേമഭാജനമായ മാധവിയുടെ വല്യച്ഛനാണെന്നു മാധവി അറിഞ്ഞാൽ എന്ത് വിചാരിക്കും? ഈ ഒരു ആലോചനയാണ് ഈ സംഭവം ഗോപ്യമായി വെക്കാൻ മിസ്റ്റർ. മേനവനെ പ്രേരിപ്പിച്ചതു. ഇന്നും ഈ സംഭവം ലോകൎക്ക് ഒരു ഗോപ്യമാണ്.

പിറേറദിവസം രാവിലെ താച്ചുനായർ വാതൽ തുറന്നു പുറത്തു വരാത്തതുകൊണ്ടു ചെകിടൻ കോന്തുനായരു ഭ്രമിച്ചു. പത്തുമണിയായി. വാതിൽ തുറക്കുന്നില്ല. വാതിൽ കുത്തിപ്പൊളിച്ചു. ഡോക്ടരും പൊല്ലീസ്സും എത്തി. കല്യാണി അമ്മയും നന്നെ വ്യസനിച്ചു. ഹൃദയരോഗം കൊണ്ടു പെട്ടന്നു മരിച്ചതാണെന്നു ഡോക്ടർ സർററിഫിക്കെററും കൊടുത്തു. കോന്തുനായരെ തൻെറ രക്ഷയിലാക്കി പത്തായപ്പുരയും മിസ്റ്റർ. മേനവൻ വിലക്കു വാങ്ങി. മാധവി അമ്മയുടെ സംബന്ധം വളരെ ഘോഷമായി കഴിച്ചു. പല ദുൎമ്മരണങ്ങളും നടന്ന സ്ഥലം തനിക്കു താമസിപ്പാൻ നല്ലതല്ലെന്നു വെച്ച് മേനവൻ കോഴിക്കോട്ടു നല്ല ഒരു വീട് എടുത്തു താമസമാക്കി. ഉപായത്തിൽ കിട്ടനെക്കൊണ്ടു കളപ്പുരക്കും പത്തായപ്പുരക്കും തീക്കൊടുപ്പിച്ചു. ഇപ്പോൾ ഈ സ്ഥലങ്ങൾ കാടും പുറും വന്നു കിടക്കുന്നതായികാണാം. ഗുഹ ഇപ്പോഴും ഉണ്ട്. ഈ വിലദാരം കണ്ണിയാറമ്പു തറവാട്ടുകാർ കലാപകാലത്ത് മുതൽ ഒളിച്ചുവെക്കുവാൻ ഉണ്ടാക്കിയതായിരുന്നു എന്നാണറിയുന്നത്.

—— :*: ——

# സ്മൃതി

അതീന്ദ്രിയമായ നിവ്വികല്പജ്ഞാനത്തെ ലക്ഷ്യമാക്കാതെ പ്രവൃത്തിക്കുന്നപക്ഷം, ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടുള്ള സന്നികഷമാണ് ജ്ഞാനത്തെക്കുറിച്ച് ഹേതുവായിപ്പൎയ്യവസിക്കുന്നതെന്നു സാമാന്യേന പറയാവുന്നതാണ്. മഹത്തായ ആത്മാവിൽ സ്ഥിതിചെയ്യുന്നതും മനസ്സുകൊണ്ടു ഗ്രഹിക്കപ്പെടുന്നതുമായ ഈ ജ്ഞാനമെന്നഗുണം "അനുഭൂതി," "സ്മൃതി." എന്നിങ്ങിനെ രണ്ടു പ്രകാരമാകുന്നു. ഇതിൽ "സ്മൃതി" എന്ന ജ്ഞാനവിശേഷത്തെക്കുറിച്ചാണ് ഇവിടെ ഉപപാദിക്കുവാൻ കല്പിച്ചിരിക്കുന്നത്.

അനുഭവത്തിൻെറ ഫലമായ ജ്ഞാനത്തിന്നാണ് സ്മൃതിയെന്നു പറയുന്നത്. പൂവ്വകാലങ്ങളിൽ ഇന്ദ്രിയ വിഷയീഭൂതങ്ങളായ വസ്തുക്കൾക്ക് അനന്തരപ്രത്യക്ഷം ഭവിക്കുന്നത് സ്മരണമെന്ന മാനസിക ഗുണവിശേഷത്തിന്നു ഒരുദാഹരണമാണ്. അനുഭൂതത്തിൻെറ പുനഃപ്രത്യക്ഷമാകുന്നു ഇത് എന്നത് സ്പഷ്ടമാണല്ലോ. അന്ധനായിരുന്ന "മിൽട്ടൻ" കവിയുടെ പ്രകൃതിവൎണ്ണനപാടവവും, ബധിരനായിരുന്ന "ബിതോവൻ" എന്ന മഹാൻെറ സംഗീതശാസ്ത്രനൈപുണിയും സ്മൃതിയെന്ന അത്ഭുതകരമായ മനശ്ചേഷ്ടയുടെ മാഹാത്മ്യത്തെ വിളിച്ചുപറയുന്നുണ്ടല്ലോ. എന്നാൽ യഥേഷ്ടം പുറത്തേക്കെടുക്കത്തക്കവണ്ണം ദ്രവ്യങ്ങളെ സ്വീകരിച്ച് സൂക്ഷിപ്പാനുതകുന്ന ഒരു സ്ഥൂലസാധനമായ പേടകമോ മറോ ആണ് മനസ്സ് എന്നു കരുതുന്നത് തീരെ അബദ്ധമാണെന്നുകൂടി പ്രകൃതത്തിൽ ഗ്രാഹ്യമത്രേ. നമ്മുടെ ജാഗ്രൽ സ്ഥിതികളിൽ സ്മൃതിക്കു സംഭവിക്കുന്ന അനന്തരഫലങ്ങളെക്കൊണ്ടു മാത്രമേ അതിൻെറ അവസ്ഥ ഊഹഗോചരമായിത്തീരുന്നുള്ളു.

സ്മൃതരൂപങ്ങൾക്കു പ്രത്യക്ഷരൂപങ്ങളേക്കാൾ പരിപൂത്തിയും വിവരണവും പ്രായേണ കുറഞ്ഞതാണ് ഇരിക്കുന്നത്. ഒരു പ്രിയസുഹൃത്തിൻെറ മുഖത്തേയോ, ചിരപരിചിതമായ ഒരു മഹാനസാന്തഭാഗത്തെത്തന്നേയോ സ്മരിക്കുന്നപക്ഷം അവയിൽ അടങ്ങിയിരിക്കുന്ന സവ്വാവയവങ്ങളും വൎണ്ണരൂപാദികളുടെ പൂൎണ്ണവിവരണത്തോടുകൂടേ നമ്മുടെ മനശ്ചക്ഷുസ്സിന്നു പ്രത്യക്ഷീഭവിക്കുന്നില്ലെന്നുള്ള വാസ്തവം മേൽപറഞ്ഞ സംഗതിയെ പിൻതാങ്ങുന്നുണ്ടല്ലോ. സ്മൃതരൂപങ്ങളുടേ പൂത്തിസ്ഫൂത്തികൾ മനസ്സുകളുടെ പ്രകാരങ്ങളെ അനുസരിച്ചിരിക്കും. സാമാന്യേന മനുഷ്യൎക്കു ചാക്ഷുഷപ്രത്യക്ഷത്തിന്നാണ് ദ്രഢിമാധിക്യമെങ്കിലും ചിലൎക്ക് ശ്രൌത്രപ്രത്യക്ഷമോ ത്വാചപ്രത്യക്ഷമോ പ്രബലതരമായിട്ടും കാണുന്നുണ്ടു. എന്നാൽ പ്രത്യക്ഷരൂപങ്ങൾക്കും സ്മൃതരൂപങ്ങൾക്കും തമ്മിലുള്ള വ്യത്യാസം പ്രഥമദൃഷ്ടിയിൽ തോന്നുന്നതുപോലെ അത്ര അധികമല്ലെന്നും, ദ്രവ്യങ്ങൾക്കും പഞ്ചേന്ദ്രിയങ്ങൾക്കും തത്സമയത്തിങ്കൽ പരസ്പരസംബന്ധമുണ്ടായിരിക്കും വിഷയത്തിങ്കൽ, പ്രത്യക്ഷരൂപങ്ങളേ നിമിഷംതോറും പ്രതിനവമായി പൂത്തീകരിക്കുന്നതു ശക്യമാകയാലാണ് ഇവൎക്കു പൂത്ത്യാധിക്യം തോന്നുന്നതെന്നും ഇവിടെ വിസ്മരണീയമല്ല.

സ്മൃതി യത്നഫലമായും ഭാവനാഫല

മായും രണ്ടുവിധത്തിലുണ്ട്. സാരഥ്യം, ധനുസ്സംകലനം, ശരപുംഖനം മുതലായവയിൽ യത്നഫലസ്മരണവും, കാവ്യരചന, വാചാപ്രസംഗം മുതലായവയിൽ ഭാവനാഫലസ്മരണവും ഉദാഹൃതങ്ങളാണ്. എന്നാൽ, മുമ്പ് നമ്മുടെ ചിന്തയ്ക്കോ അനുഭവത്തിനോ വിഷയീഭവിച്ചിട്ടുള്ളതാണ് ഒരു വസ്തുവെന്ന് അവ്യക്തമായോ വ്യക്തമായോ ഉള്ള അറിവും കൂടി സ്മൃതിയെന്ന പദത്തിൽ ഗർഭീകൃതമായിട്ടുണ്ടെന്നാണ് ചിലരുടെമതം. ഈ അറിവുകൂടാതെ തന്നെ പ്രത്യക്ഷാവൃത്തിക്കു സംഭവമുണ്ടെന്നുള്ള വാസ്തവം പ്രധാനംതന്നെ. എന്തെന്നാൽ, മുൻകാലങ്ങളിൽ ഗുരുമുഖത്തിൽ നിന്നും ശ്രവിക്കുകയോ ഗ്രന്ഥങ്ങളിൽ കാണുകയോ ചെയ്തിട്ടുള്ള ആശയാദികളുടെ സ്മൃതരൂപതാജ്ഞാനം കൂടാതെ അവയെ സ്വീയങ്ങളെന്ന ദൃഢവിശ്വാസത്തോടുകൂടേ കവികൾ പ്രയോഗിച്ച് മോഷണദോഷത്തിന്നു ആസ്പദീഭൂതന്മാരായി അപഹസിതന്മാരാകുന്നതിന്നുള്ളകാരണം മേൽപറഞ്ഞതു തന്നേയാകുന്നു.

സ്മരണശക്തിയുടേ പ്രാഥമികാസ്ഥയേപ്പററിയാണ് ഇനി ആലോചിക്കേണ്ടത്. അനുഭൂതിജ്ഞാനത്തേ അനുസരിച്ചല്ലാതെ സ്മൃതിജ്ഞാനത്തിന്നു സംഭവമില്ല. ഒരു ശിശുവിന്നു അനുഭവാനന്തരം അല്പനേരംപോലും ഒരു പ്രത്യക്ഷത്തേ സ്മരിക്കുന്നതിന്നു സാധിക്കുന്നില്ല. ഒരു പേടകത്തെ ഒരിക്കൽ പരിശോധിച്ച് അതിൽ ഭക്ഷ്യപദാർത്ഥാഭാവപ്രത്യക്ഷം ശിശുവിന്നുണ്ടായെങ്കിലും ഈ അനുഭവത്തെ തിരെ വിസ്മരിച്ച് പിന്നേയും പേടകത്തിൽ കയ്യിടുന്നതു അസാധാരണമല്ല. എന്നാൽ ജനനാനന്തരം ചതുർത്ഥമാസാന്തത്തോടുകൂടി സ്വമാതാപിതാക്കന്മാരെ കാണുമ്പോൾ അത് അറിയുന്നുണ്ട്. പ്രത്യക്ഷദ്രവ്യങ്ങളുടേ അഭാവത്തിൽ കൂടി അതുകളുടേ രൂപാദികളെ സ്മൃതിദർപ്പണദൃഷ്ടങ്ങളാക്കുന്നതിന്നു അനുഭവാനുസൃതമായ ഭാവനാബലവർദ്ധനം ആവശ്യമത്രേ. നിത്യപരിചിതമായ ശുകപഞ്ജരവീക്ഷണത്തിന്റെ ഫലമായിട്ട്, അതിൽ ശുകാഭാവം ഭവിക്കുമ്പോൾ ഒരു ശിശുപ്രകടീകരിക്കുന്ന നൈരാശ്യവും, സ്നാനാശനാദികൾക്കുള്ള ഉപചാരങ്ങൾ കാണുമ്പോൾ അവ എന്തിനെന്നുള്ളതിനെക്കുറിച്ചു അതിന്നുണ്ടാകുന്ന ജ്ഞാനവും സ്മൃതിയുടെ പ്രാഥമിക രൂപഫലങ്ങളാണ്.

സ്മരണാഭിവൃദ്ധിയുടേ ക്രമമാണ് ഇനി വിചിന്തനീയമായിട്ടുള്ളത്. അനുഭവങ്ങളുടെ ആവർത്തനമനുസരിച്ചു അന്തഃകരണപ്രത്യക്ഷങ്ങൾക്കു വിവരണവും പരസ്പരസംബന്ധവും അഭിവൃദ്ധിയെ പ്രാപിക്കുന്നു. ആലാപത്തിൽ സ്വയമേവ പദങ്ങൾ ഉപയോഗിച്ചു തുടങ്ങുന്നതിന്നു വളരേ മുമ്പുതന്നേ അന്യോക്തപദാർത്ഥജ്ഞാനം ശിശുവിന്നുണ്ടാകുന്നു. തന്റെ ധാത്രിയുടെ പേർ ആരെങ്കിലും ഉച്ചരിക്കുന്നതു കേട്ടാൽ അവളുടേ മുഖത്തേക്കുതിരിഞ്ഞുനോക്കുന്നതു ഒരു കുട്ടിയുടെ ജ്ഞാനത്തിന്റെ പ്രഥമദശയാണ്. അനന്തരം അവളുടെ അഭാവത്തിലും നാമശ്രവണമാത്രംകൊണ്ടു അവളുടേ രൂപം അവ്യക്തമായി മനോമുകുരത്തിൽ കാണുന്നതു ദ്വിതീയദശയാണ്. എന്നാൽ ഒരു ശിശുവിന്നു ലോകം മുഴുവനും അഭിനവങ്ങളായും അത്ഭുതകരങ്ങളായുമുള്ള വസ്തുക്കളാൽ പരിപൂർണ്ണമായിരിക്കെ, ഏകപ്രത്യക്ഷാവൃത്തി മാത്രമല്ല ഭവിക്കുന്നതെന്നും, ദ്രവ്യം പ്രതി ഇന്ദ്രിയസന്നികർഷം ഹേതുവായി അനുനിമിഷം ഭിന്നസ്മൃതിപ്രത്യക്ഷങ്ങൾ വർദ്ധിക്കുന്നതാണെന്നും ആല

യവിജ്ഞാനധാരനാദികളായ തുരികളിൽ ഇതരാശയതന്തുക്കൾ ഉപൎയ്യുപരി കൂടിവരുന്നതാണെന്നും സൂക്ഷ്മപ്രേക്ഷകന്മാരെല്ലാം ഐകകണ്ഠ്യേന സമ്മതിച്ചിരിക്കുന്നു. ഒന്നാമതായി സംഭവങ്ങളുടെ സ്മരണം താൽക്കാലികം മാത്രമായിരിക്കുമെങ്കിലും ശൈശവത്തിൽ തന്നെ സ്മൃതിശക്തിയുടെ പ്രാബല്യബീജം സ്ഫുടീഭൂതമാകുന്നതാണ്. ഒരുവയസ്സായ ബാലന്മാർ തങ്ങളുടെ മാതാപിതാക്കന്മാരെ ഷൺമാസകാലത്തോളം കാണാതിരുന്നിട്ടു അവരുടെ പുനൎഭാവത്തിൽ തിരിച്ചറിഞ്ഞതായി സംഭവങ്ങളുണ്ടത്രെ. എന്നാൽ ഏകദേശം രണ്ടുരണ്ടാവൎഷം പ്രായമാകുന്നതോടുകൂടി മാത്രമേ പൂൎവ്വഭൂതസംഗതികളുടെ യഥാൎത്ഥസ്മരണം ശിശുക്കൾ കാണിക്കുന്നുള്ളു. ഇങ്ങിനെ മൂന്നു വയസ്സു കഴിയുമ്പോൾ അതായത് ആലയവിജ്ഞാനം വൎദ്ധിക്കുമ്പോൾ ഈ ഓൎമ്മശ്ശക്തിക്ക് സ്ഫുടതകൂടിവരികയും ചെയ്യുന്നു. ഇപ്രകാരമായാലും, ബാല്യദശയിൽ ശൈശവാവസ്ഥയിലുണ്ടായിട്ടുള്ള സ്മൃതി അവ്യക്ത്യമായിപ്പരിണമിക്കയും ചെയ്യുന്നതാണു. ഇതിന്നുള്ളകാരണം ദിനംപ്രതി പ്രതിനവപ്രത്യക്ഷങ്ങളുടെ വൎദ്ധനംതന്നേ. ഇതുകളുടെ ക്ഷയകാലമായ വാൎദ്ധക്യദശയിൽ പൂൎവ്വസ്മരണത്തിന്നു പരിപൂൎത്തിയും സ്ഫുടതയും അധികരിച്ച് കാണുന്നതു മേൽപറഞ്ഞ സംഗതിയുടെ വാസ്തവത്തേ വിശദീകരിക്കുന്നുണ്ടല്ലോ. സ്മരണശക്തിയുടെ അഭിവൃദ്ധിക്കു ബാധകമാണ് ഗ്രഹണശക്തിയെന്നും ഇതിൽനിന്നു സാധിക്കുന്നു. (തുടരും)

പി. ശങ്കരൻനമ്പ്യാർ.

---

മണിപ്രവാളശാകുന്തളത്തിൻെറ മുഖവുര പ്രസിദ്ധം ചെയ്വാൻ അനുവദിച്ചതിൽ ബി. വി. ബുക്ക് ഡിപ്പോ പ്രവൎത്തകന്മാൎക്ക് ഞങ്ങൾ കടപ്പെട്ടിരിക്കുന്നു. മം- പ-

ഒരു തിരുത്തൽ.

1087 മിഥുനമാസത്തിലെ മംഗളോദയത്തിൽ 'നിൎബ്ബന്ധവിദ്യാഭ്യാസ' മെന്ന ലേഖനത്തിലെ '913-ാമാണ്ട്' എന്നത് 993-ാമാണ്ട്, എന്നു വായിക്കണം.

ഇതു രസികരഞ്ജിനിക്കു വന്നുപോയിട്ടുള്ള തെറ്റാണെന്നു കെ. പി. പത്മനാഭമേനോൻ ഞങ്ങളെ അറിയിച്ചിരിക്കുന്നു. മം- പ-

# जातिः ।

(अनुबन्धः)

एतादृक्स्थैर्यमेव भारतीयमहाराज्याधिकारिणां सर्वकार्येषु साधकीभवति । निष्पक्षपातं निखिलजातीनामेकरूपयैव नीत्या रक्षणं विधित्सुभिर्भारतीयमहाराज्याधिकारिभिस्सम्प्रति स्वीक्रियमाणमिदं स्थैर्यं न्याय्यमेव। ये तु क्रिस्तुमतप्रवर्तकास्तद्धर्मप्रवक्तारो हिन्दूनां यौरोप्येषूपलभ्यमानस्य परिष्कारस्य प्रतिबन्धिकां जातिमेव निश्चिन्वानास्तामुन्मूलयितुमैदम्पर्येण प्रयतन्ते तेषामेतद्विषयकस्संरम्भोऽन्याय्यो निष्प्रयोजनश्च। हिन्दूनामेतन्महाराज्याधिकारिणां च परस्परं सम्बन्धो रक्ष्यरक्षकभावरूपः, तेषां क्रैस्तवधर्मप्रवक्तॄणां यौरोप्याणां च सम्बन्धस्तु न तथाविधः । अतः क्रिस्तुमतप्रचाराय प्रवर्तमानैर्यौरोप्यैरेतद्देशीयान् प्रति महाराज्याधिकारिवत् प्रयुज्यमानो जात्यनादरणनिर्बन्धो वन्ध्यः स्वोद्देश्यासिद्धिप्रतिबन्धकश्च स्यात्। हिन्दूनां चिरन्तनजात्याचारमर्यादाविषयकांस्तत्तदभिप्रायान् यथार्हमाद्रियमाणैरेवामीभिः क्रिस्तुधर्मप्रवक्तृभिर्यौरोप्यैस्स्वमतसिद्धान्तेषु सर्वसम्मततया विद्यमानाः श्लाघनीयतरा लोकमर्यादा हिन्दुसमुदायहृदयङ्गमा विधातुं शक्याः । क्रैस्तवमतमालम्बमानो हि हिन्दुजातिभ्रंशमासाद्य सद्यस्स्वबन्धुतया समुदायात् गळहस्त्यते । प्रभुवंशजातश्चेदीदृशस्तदा प्रायो नीचजन्माभि-

रेव हिन्दुभिस्साम्प्रतमालम्ब्यमानक्रिस्तुमतैस्सहाऽभिजनधनविद्यादिभिस्तेभ्योऽत्यभ्यर्हितैमेनं संयोजयितुं न करणीयो निर्बन्धः । अभ्युपगतक्रिस्तुमतेनापि तेन निकृष्टजनैस्सहान्नपानादिविधाने क्रियमाणो निर्बन्धो न शोभत एव । मतमित्येतन्न तावद्येन केनापि सह यत्किमपि जग्ध्वा पीत्वा वाधिगन्तव्यम् । इदानीमाश्रीयमाणक्रिस्तुमतानां नीचजनानामुत्कृष्टजनसमुदायेऽवकाशो न दीयेतैव चिराय । यौरोप्यैरपि सत्पुरुषैरेते त्यक्तमता हिन्दवो न स्वसमुदायेऽन्तर्भाव्यन्ते । क्रिस्तुधर्मानुवर्त्तने सम्भाव्यमाना त्रिशङ्कुवदियमन्तराळस्थितिरेव प्रभुवंश्यानुत्कृष्टहिन्दुजनांस्ततो निवर्तयतीति केप्यभिप्रयन्ति। महम्मदीयैस्स्वमतमङ्गीकुर्वाणा हिन्दवस्स्वनिर्विशेषमभिमन्यन्ते । भारतीयमहाराज्याधिकारिभिः क्रैस्तवैस्तावदेतन्न शक्यम् । देवासुराणामार्यदस्यूनां श्वेतकृष्णानां चानादिसिद्धा गाढरूढमूला जातिस्पर्धा नोच्छेत्तुं शक्या । क्रिस्तुमतमभ्युपगच्छतां हिन्दूनां जातिभ्रंशः सिद्ध एव, भवतु, किन्तत इति चेत् । स्वजनास्तं दूरात् परिहरन्ति । किमितोप्यधिकमस्ति दुःखस्थानम् ? स्वजनैः परित्यक्तस्याजननिरेवास्तु। एकाकिना स्वजनविहीनेन को वा पुरुषार्थस्साधयितुं शक्यः । समुदायबले हि सर्वकार्यसिद्धिः प्रतिष्ठिता । तस्मिंश्च जातिनिबन्धने सति तदनादरणं सकलसामुदायिकाचारोच्छेदकारणं स्यात् । हिन्दुमतमर्यादास्सम्यग्जानाना यौरोप्यास्तेषां जातिधर्मपरित्यागं नैव सम्मन्येरन् । क्रिस्तुमतप्रचारमभिलषन् कश्चिद्यौरोप्य एवमाह । 'जातेस्तदुचिताधिकारेभ्यश्च बहिष्कृतानां स्वीकृतनूतनमतानुसारिमान्यजनसमुदाये प्रवेशलाभ एव क्रिस्तुमतप्रचारस्य प्रतिबन्धकीभवति । तेष्वेव मान्यानामन्यस्समुदायः कल्प्यः । तदन्तर्भूताश्च स्वतन्त्रसद्व्यवसायेषु प्रोत्साह्योत्कर्षं नेयाः तेषु च सहजबुद्धिशक्त्यादिभिरन्यासाधारणमुत्कर्षमधिगच्छद्भ्यो महाराज्यभारधुरन्धरैर्विशिष्टाधिकाराः प्रदेयाः । एवं तेषां स्थितेर्गौरवमाधाय विस्रम्भे जनिते परस्सहस्रमुत्तमाभिजना अपि जना अहंपूर्विकया सम्पतेयुः क्रिस्तुमतमवलम्बितुं' इति । विश्वाधिपत्यं प्रतिश्रुत्य प्रलोभितोऽपि प्रेक्षावानास्तिको न कोऽपि स्वजातिपरित्यागरूपाय महापापाय सन्नह्येत् । क्रिस्तुमताश्रयणादेव तत्त्वज्ञानाधिगम इति । रथ्यापुरुषघोषवन्मिथ्यावादेन पामरान् प्रतारयद्भिः किं प्रतिपन्नं ? अनितरगतयः केपि निकृष्टजनाः परं तद्वचनेष्वन्धविश्वासं दधानाः स्वमततत्त्वज्ञानहीनाः कारितज्ञानस्नानास्तन्मतं परिगृह्णानास्तानुपासते । क्रैस्तवमतस्य महम्मदीयमतस्य तदन्यस्य वा सिद्धान्तानधिगन्तुं बुद्धिमद्भिः क्रियमाणः परिश्रमो न दुष्यत्येव । स्वमतं परित्यज्यान्यमतपरिग्रहस्तु न बुद्धिमत्कृत्यम् । अतिचिरन्तनस्यास्मन्मतस्य तत्त्वजिज्ञासया श्रुतिस्मृत्याद्यस्मद्ग्रन्थानैदम्पर्येणाधीयानाः कति यौरोप्यपण्डिता नाद्य परिश्राम्यन्ति ? तेषु न कोऽपि स्वमतं परित्यज्यास्मन्मतं स्वीकर्तुं व्यवस्यति । तद्दृष्टान्तेनाप्यस्माभिः स्वमतानुवर्तने स्थेयसी प्रतिपत्तिः कार्या ।

(शिष्टमग्रे)

केरळवर्मा, सि. एस्. ऐ.

# വരിക്കാരറിവാൻ

ഇവിടെ വരിക്കാർ തന്നിട്ടുള്ള മേൽവിലാസത്തിൽ ശരിയായി ഞങ്ങൾ മാസിക അയയ്ക്കുന്നുണ്ട്. കിട്ടാതെ വരുന്നത് ഞങ്ങളുടെ ഉപേക്ഷയല്ല. എന്തെങ്കിലും പ്രതി കിട്ടാതെവന്നാൽ ആ മാസം കഴിയുന്നതിന്നുമുമ്പായിത്തന്നെ ഞങ്ങളെ വിവരം അറിയിച്ചാൽ നിവൃത്തിയുണ്ടാക്കിക്കൊടുക്കുന്നതുമാണ്. അതിന്നുശേഷമുള്ള ആവലാതികൾ ഞങ്ങൾ സ്വീകരിക്കുന്നതല്ല. പോസ്റ്റിലും അഞ്ചലിലും സ്റ്റാമ്പു പതിച്ചയക്കുന്ന സാധനം കിട്ടാതെവന്നാൽ അതാതു മേലുദ്യോഗസ്ഥന്മാരോടു ആവലാതി ബോധിപ്പിക്കുന്നതിന്നു പോസ്റ്റേജ് വേണ്ടെന്നുള്ള വിവരം വരിക്കാർ അറിഞ്ഞിരിക്കുമല്ലൊ.

☞ വരിക്കാർ അയക്കുന്ന കത്തുകളിൽ, അവരവൎക്കു കിട്ടുന്ന മാസികയുടെ മേൽവിലാസത്തിൽ ചേൎത്തുകാണുന്ന നമ്പ്രും കൂടി ചേൎത്തയക്കേണ്ടതാണ്.

—:*:—

# രസികരഞ്ജിനി

ഈ മാസികയുടെ താഴെ നമ്പ്ര ചേൎക്കുന്ന ലക്കങ്ങൾ ഇവിടെ വില്പാനായി തയ്യാറുണ്ടു. ലക്കം ഒന്നിന്നു വില രണ്ടണമാത്രം. തപാൽക്കൂലി പുറമെ.

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ വി. പി. യായി അയക്കുന്നതാണ്.

| | |
|---|---|
| പുസ്തകം 1 | ലക്കങ്ങൾ 2, 3, 4, 6. 7. |
| പുസ്തകം 2 | 2, 3, 4, 5, 6, 7, 8, 9, 10, 11, 12. |
| പുസ്തകം 3 | 3, 4, 7, 8, 12. |
| പുസ്തകം 4 | എല്ലാ ലക്കങ്ങളും |
| പുസ്തകം 5 | 1, 2, 3, 4. |

—:*:—

# അറിയിപ്പ്

'മംഗളോദയം' മാസികയുടെ വരിപ്പണം പിരിപ്പാനും മററുമായി കമ്പനി വക ഏജന്റായി നിശ്ചയിച്ചിരുന്ന കോതകുറിശ്ശി ടി. എസ്സ്. സുബ്രഹ്മണ്യയ്യർ ഏജന്റുസ്ഥാനത്തിൽ നിന്നൊഴിഞ്ഞിരിക്കുന്നു. മഞ്ഞപ്രഗ്രാമം എൻ. വെങ്കിടസുബ്രഹ്മണ്യയ്യരെ കമ്പനി ഏജന്റായി നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു വരിസംഖ്യ, ഷെയറുവക പണം മുതലായവ പുതിയ ഏജന്റിന്റെ വക്കൽ കൊടുക്കേണ്ടതാണെന്നു എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

മാനേജർ, മംഗളോദയം കമ്പനി, ലിമിററഡ്. തൃശ്ശിവപേരൂർ.

—:*:—

# മംഗളോദയം

വരിസംഖ്യ തപാൽക്കൂലി അടക്കം

ഒരു കൊല്ലത്തേയ്ക്കു മുൻകൂർ 2—8—0 ആറുമാസത്തേയ്ക്കു മുൻകൂർ 1—6—0
ഒററപ്രതിക്ക് മുൻകൂർ 0—4—0 വി. പി. കമ്മീഷൻ പുറമെ.

വരിസംഖ്യ ബാക്കിവെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്.

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

ഡയറക്ടന്മാർ

3 മഹാമഹിമശ്രീ കൊച്ചി 11-ാംകൂർ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്
1 ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂതിരിപ്പാടു അവർകൾ
2 ,, വടക്കിനിയേടത്തു കിരാങ്ങാട്ടുമനയ്ക്കൽ ശ്രീധരൻ അനുജൻനമ്പൂതിരിപ്പാട്
4 ,, സി. ടി. അവണ്ണിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,
5 ,, കവൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,
6 ,, ടി. വൈ. എം. പൊറമത്തൻ നമ്പൂതിരി ,,
7 ,, പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ ,,
8 മ-രാ-രാ- ചങ്ങരംകോത കൃഷ്ണൻകർത്താവ് ,,
9 ,, ഡാക്ടർ ടി. സി. കൃഷ്ണമേനോൻ ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തെയും മുൻനിറുത്തി, ഷെയർ 1-ക്കു 10ക. വീതം 3000 ഷെയറിൽക്കൂടി 30000ക. മൂലധനമായി ഏർപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം തീറുവാങ്ങിയിരിക്കുന്നു. മേലാൽ ഇവിടെ ഇംഗ്ലീഷ്, ദേവനാഗരി, തമിഴ് എന്നീ അക്ഷരങ്ങളിലുംകൂടി എതുതരത്തിലുമുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും കൃത്യത്തിന്നും നടത്തികൊടുക്കുന്നതാണ്.

ഇതിന്നുപുറമെ ദേശമംഗലത്തുനിന്നു ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽനിന്നു ഏറെറടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂർവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനിമാനേജൎക്ക് അറിയിച്ചാൽ ഹരജിഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമെ ബാക്കിയുള്ളു.

മാനേജർ.

# മംഗളോദയം

൧൦൮൭

| പുസ്തകം ൪ | ചിങ്ങം | ലക്കം ൧൦ |
|---|---|---|


## മംഗളം.

ഞാനാരാ,ണെങ്ങുനിന്നാണിഹവര,വെവിടെയ്ക്കാണിനിപ്പോക്ക്,സാധി-
പ്പാനെന്തെല്ലാമെനിയ്ക്കുണ്ടിവിടമതിൽ,മമപ്രേരണക്കാരനാരോ
സ്ഥാനംപാത്താലിതേതാ,ണൊരുവിവരവുമില്ലിത്തിരയ്ക്കിത്തിരിയ്ക്കോ-
ന്നൂറാംകല്പിച്ചിതിന്നപ്പുറമതുമമകാണിയ്ക്കുകാണിയ്ക്കുതായേ!

ഇറവങ്കര നീലകണ്ഠൻനമ്പൂരി (രാജാ)

# മലയാള അക്ഷരങ്ങൾ

ദ്രാവിഡ ഭാഷകളുടെ കൂട്ടത്തിൽ ഒട്ടും തന്നെ അപ്രധാനമല്ലാത്ത ഒരു നിലയിൽ കേരളഭാഷയെ നിൎത്തുവാൻ പരിശ്രമം ചെയ്ത സഹൃദയന്മാരിൽ പലരും സ്വരസന്ധികൾക്കു ദോഷം വരാത്തവിധത്തിൽ ലിപികളുടെ എണ്ണം ഒന്നു ചുരുക്കി എഴുത്തിലും അച്ചടിയിലും ഇപ്പോൾ വേണ്ടിവരുന്ന ശ്രമത്തെ കുറക്കുവാൻ പരിശ്രമിക്കാതിരുന്നിട്ടില്ല. എങ്കിലും ആ വക മാന്യന്മാരുടെ പരിശ്രമം നിഷ്ഫലമായി കലാശിക്കയാണ് ഉണ്ടായിട്ടുള്ളത്. ഇതുവരെ ചെയ്തേടത്തോളമുള്ള ശ്രമം കൂട്ടക്ഷരങ്ങളെ തമിഴിലെന്നപോലെ ഒരു അടയാളംകൊണ്ടു സന്ധിപ്പാനുള്ള വഴി മാത്രമാണെന്നു തോന്നുന്നു. 'പ്പ' എന്ന അക്ഷരത്തിന്നുപകരം 'പ്പ' എന്ന് എഴുതുന്നതായാൽ എഴുത്തവേല വൎദ്ധിക്കുന്നു എന്നല്ലാതെ അച്ചുക്കൂട്ടക്കാൎക്കു പ്രത്യേകമായ ഒരു ഗുണം സിദ്ധിക്കുന്നുണ്ടെന്നു പറവാൻ തരമില്ല.

അച്ചടിക്കാൎക്കും പ്രസാധകന്മാൎക്കും ഒരുപോലെ ഗുണവത്തായിത്തീരുന്നതായ മാൎഗ്ഗമാണ് കണ്ടുപിടിക്കേണ്ടത്. സ്വരവ്യഞ്ജനങ്ങൾകൂടി 26 അക്ഷരം മാത്രമുള്ളതും എത്രയോ നൂററാണ്ടായി മാന്യനിലയിൽ എത്തിക്കഴിഞ്ഞതും ആയ ഇംഗ്ലീഷ് ഭാഷയിൽ 'സ്പെല്ലിങ്ങ്' പരിഷ്കാരം വരുത്തുവാൻ അമേരിക്കയിലും, ഇംഗ്ലാണ്ടിലും അനവധി പണ്ഡിതന്മാർ ഇപ്പോഴും സ്ഥിരോത്സാഹമായി ശ്രമിച്ചുവരുന്നതു കാണുമ്പോൾ ഒരു സ്ഥാനത്ത് ഇനിയും ഉറച്ചു

കഴിഞ്ഞിട്ടില്ലാത്ത കേരളഭാഷയുടെ കാര്യത്തിൽ വല്ല പരിശ്രമവും ചെയ്യുന്നുണ്ടെങ്കിൽ അത് അസ്ഥാനത്തിലാകയില്ല. ലിപി പരിഷ്കാരം വരുത്തേണ്ടതാണെന്ന സ്ഥാപിപ്പാൻ വളരെ തെളിവുകളൊന്നും ആവശ്യമായി വരികയില്ല.

ഒന്നാമത് പ്രസാധകന്മാർക്ക്, അക്ഷരങ്ങൾ വർദ്ധിക്കയാൽ പത്തു ഭാഗങ്ങളിൽ അടങ്ങേണ്ടതായ കാര്യങ്ങൾ 15 ഭാഗങ്ങൾ കൊണ്ടു സമർത്ഥിക്കേണ്ടിവരുന്നു.

രണ്ടാമത് അച്ചുകൂട്ടക്കാർക്ക് അച്ചടിവേലയിൽ വല്ല പരിഷ്കാരവും വരുത്തേണമെങ്കിൽ അക്ഷരങ്ങളുടെ ബഹുത്വം ഒരു വൈഷമ്യമായിത്തീരുന്നു.

മൂന്നാമത് അച്ചടിക്കടലാസ്സുകളുടേയും പുസ്തകങ്ങളുടെയും എണ്ണം അധികമായി വർദ്ധിച്ചുവരുന്നതുകൊണ്ടു നിശ്ചിതസമയത്തിനുള്ളിൽ പലതും വായിക്കേണമെന്ന് ആഗ്രഹമുള്ളവർക്കു കാര്യം മനസ്സിലാക്കുക എന്നതു ശ്രമസാദ്ധ്യമായിത്തീരുന്നു.

ഈ മൂന്നു സംഗതികളേയും വെവ്വേറെ എടുത്ത് ആലോചിച്ചു നോക്കുകതന്നെ. കേരളഭാഷയിൽ അച്ചടിക്കുന്ന പുസ്തകങ്ങളുടെ സ്ഥിതിയെപററി നോക്കുന്നതായാൽ, അച്ചുകൂട്ടക്കാരും പ്രസാധകന്മാരും രണ്ടു തരക്കാരായിട്ടല്ലാതെ ഈ രണ്ടു പ്രവൃത്തിയും ഒരാളിൽ വളരെ ദുർല്ലഭമായിട്ടാണ് കാണുന്നത്. പണ്ഡിതന്മാർ അധികവും പ്രസാധകന്മാരുടെ കൂട്ടത്തിലായതുകൊണ്ടു പുസ്തകം അച്ചടിക്കുന്നതിൽ—അതായത് ഇപ്പോഴത്തെ പരിഷ്കൃത ലോകരീതിക്കനുസരിച്ചു ഭംഗിയായി അടിക്കുന്നതിൽ, അച്ചുകൂട്ടക്കാർക്ക് എത്രത്തോളം ബുദ്ധിമുട്ടുകൾ നേരിടുന്നുണ്ടെന്ന് അന്വേഷിച്ച് അറിയേണ്ട ചുമതല അവർ തങ്ങൾക്കുണ്ടെന്നു വിചാരിക്കാതെ കഴിഞ്ഞുപോകുന്നു. ഈ വിഷയത്തിൽ വല്ല പരിശ്രമവും ചെയ്വാൻ ത്രാണിയുള്ള സാഹിത്യരസികന്മാരെ കാണ്മാനുമില്ല.

രണ്ടാമത് അച്ചുകൂട്ടക്കാർ തന്നെ വല്ല പരിഷ്കാരവും ചെയ്കയാണെങ്കിൽ അക്ഷരങ്ങളുടെ കാര്യത്തിലാണല്ലോ ഒന്നാമതു വേണ്ടത്. രണ്ടോ നാലോ തരം അക്ഷരങ്ങളെക്കൊണ്ട് അച്ചടിവൃത്തിയാക്കിക്കൊടുക്കുക എന്നതും പ്രയാസം. 350-ം 400-ം തരം അക്ഷരങ്ങൾ കൊത്തി വാർത്തുണ്ടാക്കുക എന്നത് എത്രമാത്രം നഷ്ടത്തിന്നും അദ്ധ്വാനത്തിന്നും ഇടയാക്കിത്തീർക്കുമെന്നു പറയേണ്ടതില്ല. ഇതിന്നും പുറമെ പല തരത്തിലുള്ള അക്ഷരങ്ങൾ ഉണ്ടാക്കി വ്യാപാരം ചെയ്കയെന്ന ഒരു സമ്പ്രദായം കേരളത്തിൽ ഇല്ലതന്നെ. ഇനി അപ്രകാരം ഒരു വ്യാപാരി ഉണ്ടായാൽതന്നെ ആയാൾ ഈ അക്ഷരബാഹുല്യത്തെ ഭയപ്പെട്ട് പുതിയ രീതിയിലുള്ള അക്ഷരങ്ങൾ നിർമ്മിപ്പാൻ ഉദ്യോഗിക്കാതെയാണിരിക്കുക.

മൂന്നാമത് വർത്തമാനപത്രങ്ങളുടേയും പുസ്തകങ്ങളുടേയും എണ്ണം വർദ്ധിച്ചുവരുന്നതോടുകൂടി വായനക്കാർക്ക് അദ്ധ്വാനംകൂടാതെ കാര്യങ്ങൾ മനസ്സിലാക്കേണമെന്ന നിലയിലായിത്തുടങ്ങിയിരിക്കുന്നു; കാര്യഭാഗം എളുപ്പത്തിൽ ഗ്രഹിക്കേണമെങ്കിൽ അക്ഷരപ്പരപ്പും തന്മൂലം വന്നുചേരുന്ന വാചകപ്പരപ്പും പാടുള്ളേടത്തോളം കുറക്കുകയാണു വേണ്ടത്.

ഇപ്രകാരമുള്ള ദോഷങ്ങൾ ഒക്കെ കേരളഭാഷാക്ഷരങ്ങൾക്കുണ്ടെങ്കിലും ഇതിന്നെ എഴുത്തച്ഛന്റെ കാലത്തിൽ പരിഷ്കരിച്ചതിന്നുശേഷം ഒന്നു പരിഷ്കരിച്ചു കളയാമെന്ന ധൈര്യം ആർക്കും ഉണ്ടായിട്ടില്ല. ആ ധൈര്യം ഒരാളുടെ ശ്രമംകൊണ്ട് ഉണ്ടാക്കി തീർക്കുക എന്നതും പ്രയാസമായിതോന്നുന്നു. പണ്ഡി

തന്മാർ ഒത്തുചേൎന്ന് ഇന്ത്യയിലെ പലതരത്തിലുമുള്ള ലിപികൾ പഠിച്ച് ഓരോ ഭാഷയിൽ സ്വരസന്ധികൾ എപ്രകാരമാണ് ഉറപ്പിച്ചിട്ടുള്ളതെന്നു മനസ്സിലാക്കി ഇപ്പോഴത്തെ സമ്പ്രദായത്തിൽ വല്ല മാററങ്ങളും വരുത്തുവാൻ തരമുണ്ടോ ഇല്ലയോ എന്ന് ആലോചിച്ച് ഉറക്കേണ്ടതിന്നു സമയം അതിക്രമിച്ചിരിക്കുന്നു. കേരളഭാഷയെ പല തരമായ നിബന്ധനകൾക്കടിമപ്പെടുത്തി കെട്ടിയിടുന്നതിന്നു മുമ്പായി ഈ പരിഷ്കാരങ്ങൾ വല്ലതും വരുത്തുവാൻ തരമുണ്ടെന്നോ ഇല്ലെന്നോ തീൎച്ചയാക്കേണ്ടതാണ്. അച്ചടി വേലകളും അച്ചുക്കൂട്ടങ്ങളും പുസ്തകങ്ങളുടെ എണ്ണവും ദിനംപ്രതി വൎദ്ധിച്ചുകൊണ്ടിരിക്കുന്നു. പരിഷ്കാരം വല്ലതും ചെയ്യാൻ തരമുണ്ടെങ്കിൽ ആയത് സ്വരസന്ധികളെ സംബന്ധിച്ചാണ്. മലയാളത്തിലേയും സംസ്കൃതത്തിലേയും അക്ഷരങ്ങളിൽ ചിലതിനെ ഉപമിച്ചു നോക്കുക.

സ്വരാക്ഷരങ്ങളായ ആ. ഇ. തുടങ്ങിയ അക്ഷരങ്ങൾ സന്ധിപ്പിക്കുമ്പോൾ വ്യഞ്ജനങ്ങളിൽ വരുന്ന മാററത്തിന്നുതന്നെ സ്ഥിരതയില്ലാതെ വരുന്നുണ്ട്.

കു. നു. ണു.

ഗു. തു. രു. ഹു.

ഗൂ. തൂ. രൂ. ഭൂ. ഹൂ.

എന്ന തുടങ്ങിയ വ്യത്യസ്തരീതികളും.

പു. മു. ചു. ഖു. യു.

പൂ. മൂ. ചൂ. ഖൂ. യൂ.

എന്നു തുടങ്ങിയ സാധാരണ രീതികളും നോക്കുക. ഈ വക സന്ധികളെ സംസ്കൃതത്തിൽ എങ്ങിനെയാണ് സമൎത്ഥിച്ചിട്ടുള്ളത്?

कु. नु. णु. गु.

कू. नू. णू. गू.

നാഗരാക്ഷരത്തിൽ വ്യഞ്ജനങ്ങളോടു സ്വരം കൂട്ടിച്ചേൎക്കുന്നതിൽ നല്ല വ്യവസ്ഥയുണ്ടെന്ന് ഇതുകൊണ്ടു തെളിയുന്നതാണ്. മലയാളഭാഷയിൽ സ്വരാക്ഷരങ്ങൾക്കു പ്രത്യേക അടയാളങ്ങൾ ഉണ്ടെങ്കിലും അച്ചുക്കൂട്ടക്കാർ കയ്യക്ഷരങ്ങളെ അനുസരിക്കുക നിമിത്തം ആ വക അടയാളങ്ങളെ എല്ലാ ഇടങ്ങളിലും സ്വീകരിക്കുന്നില്ല.

| | | | | | |
|---|---|---|---|---|---|
| ആ | = | ാ | ൠ | = | ൄ |
| ഇ | = | ി | എ | = | െ |
| ഈ | = | ീ | ഐ | = | ൈ |
| ഉ | = | ു | ഒ | = | ൊ |
| ഊ | = | ൂ | ഔ | = | ൌ (ൗ മാത്രമായും) |
| ഋ | = | ൃ | അം | = | ം |

ഇങ്ങിനെയുള്ള അടയാളങ്ങൾ മാത്രം എല്ലാ വ്യഞ്ജനാക്ഷരങ്ങളോടും ഭേദമെന്നിയെ ചേൎക്കുന്നതായാൽ കുറെ ആശ്വാസമുണ്ടെന്നാണു തോന്നുന്നത്. ഇതിലും എ. ഐ. ഒ. ഔ. മുതലായ സ്വരങ്ങൾക്ക് എന്തെങ്കിലും സംസ്കൃതത്തെ അനുസരിച്ച് ഒരു അടയാളം ഉണ്ടാക്കുന്നതു പ്രത്യേകം നന്നായിരിക്കുമെന്നാണു പറയേണ്ടത്.

ഇനി കൂട്ടക്ഷരങ്ങളുടെ കാൎയ്യം നോക്കുക. ഒരേ വ്യഞ്ജനാക്ഷരംതന്നെ ഇരട്ടിച്ചു സന്ധിപ്പിക്കേണ്ടിവരുന്ന ദിക്കിൽ എന്തെങ്കിലും ഒരു അടയാളംകൊണ്ട് ആയതു സാദ്ധ്യമാകുമെങ്കിൽ എത്ര നന്നായിരുന്നു. ക്ക. പ്പ. മ്മ. ത്ത. ഗ്ഗ. മുതലായ അക്ഷരങ്ങൾ ക̄. പ̄. മ̄. ത̄. ഗ̄. എന്ന അടയാളംകൊണ്ടു സമൎത്ഥിക്കാമെങ്കിൽ എത്ര ഉപകാരമായി.

ഈ എഴുത്ത് വാചകം പുതിയ ഒരു രീതിയിൽ അവലംബിച്ചാണെന്ന് വിചാരിക്കുകതന്നെ. എന്നിരുന്നാൽ എത്രത്തോളം തരക്കേടുണ്ട്. സംസ്കൃതഗ്രന്ഥങ്ങൾ അടിക്കുന്ന നാഗരാക്ഷരം അച്ചടിച്ചാൽ ഈവക അടയാളങ്ങൾ അനവധി കാണാം.

(ഈ എഴുതുന്ന വാചകം പുതിയ ഒരു രീതിയെ അവലംബിച്ചാണെന്നു വിചാരിക്കുകതന്നെ. എന്നിരുന്നാൽ എത്രത്തോളം തരക്കേടുണ്ട്. സംസ്കൃതഗ്രന്ഥങ്ങൾ അടിക്കുന്ന നാഗരാക്ഷരം അച്ചടിച്ചാൽ ഈ വക അടയാളങ്ങൾ അനവധി കാണാം.)

ഇതുപോലെതന്നെ അധികമായി സംയോഗത്തിൽ വരുന്ന ന-ത-ല-മ മുതലായ അക്ഷരങ്ങൾ മററുള്ള വ്യഞ്ജനങ്ങളോടു ചേക്കുമ്പോൾ കൂട്ടക്ഷരമില്ലാത്ത സ്ഥിതിയിൽ ഒരു അക്ഷരവും അടയാളവുമാക്കിയാൽ എത്ര ഗുണമായി.

ഇപ്രകാരം നോക്കുന്നതായാൽ വലരും അഭിപ്രായപ്പെടുവാനുണ്ടാകും. ഇപ്പോൾ അച്ചടിയിൽ ആകെ വേണ്ടിവരുന്ന 350-ൽ അധികം കരുക്കൾ ചുരുക്കി നൂറോ നൂററമ്പതോ ആക്കുവാൻ സാധിക്കുന്നതായാൽ വലുതായ ഒരാശ്വാസം അച്ചുക്കൂട്ടക്കാൎക്കു കിട്ടുന്നതാണ്. എന്നാൽ ഇപ്രകാരം വല്ല പരിഷ്കാരവും വരുത്തുന്നതായാൽ പൊതുജനങ്ങൾക്കു് എത്രമാത്രം അസൌകൎയ്യമായി തീരുമെന്നേ ആലോചിക്കേണ്ടതുള്ളൂ. ഉറച്ച ഒരു രീതിയെ ഭേദപ്പെടുത്തുമ്പോൾ ബുദ്ധിമുട്ടായി തോന്നുന്നത് സാധാരണയാണ്. പണ്ഡിതന്മാരും വിദ്യാഭ്യാസമേലദ്ധ്യക്ഷന്മാരും ഒത്തൊരുമിച്ചു മേലിൽ അച്ചടിക്കുന്ന പുസ്തകങ്ങളൊക്കെ ഇന്നഒരുരീതിക്കനുസരിച്ചേ പാടുള്ളൂവെന്നു തീച്ചപ്പെടുത്തിയാൽ ചുരുങ്ങിയകാലം കൊണ്ടു ബുദ്ധിമുട്ടുകൾ തീരാതിരിക്കുന്നതല്ല. ഭിന്നാഭിപ്രായക്കാർ ഇതിലും ഉണ്ടാകാതിരിക്കയില്ല. അക്ഷരങ്ങളുടെ ഇപ്പോഴത്തെ ഭംഗി പൊയ്പ്പോകുമെന്നായിരിക്കും മറെറാരു ആക്ഷേപം. ഏതെങ്കിലും ഈ വിഷയം ആലോചനീയമാണെന്നും രണ്ടാലൊന്നു തീച്ചപ്പെടുത്തേണ്ടതായ നല്ല ഒരു അവസരം ഇതിൽ പരമായി മറെറാന്നു ഉണ്ടാകയില്ലെന്നുംകൂടി ഇവിടെ പ്രസ്താപിച്ചുകൊള്ളുന്നു.

---

# സദ്ദാരാധന

'ആരാധന' എന്നു പറയുന്നതു 'ഭക്തി' എന്ന അദൃശ്യവികാരത്തിൻെറ ഫലമായ ഒരു പ്രത്യക്ഷപ്രവൃത്തി മാത്രമാകുന്നു. ഈ മനോവികാരവും, അതു് ഒരു വിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ പുറത്തു കാണിക്കുന്നതിന്നുള്ള താല്പൎയ്യവും എല്ലാവരിലും ഏറെക്കുറെ ഉണ്ട്. 'ഭക്തി' ദയവിശ്വാസസ്നേഹബഹുമാനസമ്മിശ്രമായ ഒരു വികാരമാകുന്നു. നാം സ്നേഹിക്കയോ, വിശ്വസിക്കയോ, ബഹുമാനിക്കുകയോ; ഭയപ്പെടുകയോ, ചെയ്യുന്ന ഒരു സാധനത്തോടോ, മനുഷ്യനോടോ, ദിവ്യവും അദൃശ്യവും ആയ ഒരു ശക്തിയോടോ നമുക്കു് 'ഭക്തി' ഉണ്ടാകാം. ഭക്തിയുടെ ആധിക്യം കൊണ്ടു ചിലപ്പോൾ നാം ഭക്തിപൂൎവ്വം ആരാധിക്കുന്ന ആളെ വിട്ട്, നമ്മുടെ 'ഭക്തി' അദ്ദേഹത്തിൻെറ ഉടമസ്ഥതക്കു് ഭാഗ്യമുണ്ടായ ചില സാധനങ്ങളിലേക്കു് മാറാറുണ്ട്. തന്നിമിത്തം വലിയ ഒരു യോദ്ധാവിൻെറ വാളും, യോഗ്യനായ ഒരു രാജപുംഗവൻെറ കിരീടം, സിംഹാസനം മുതലായവയും, പ്രസിദ്ധനായ ഒരു ലോക

ഗുരുവിൻെറ 'മെപിയടിയും' ഇങ്ങിനെ പലതും നമ്മുടെ ഭക്തിപൂർവ്വമുള്ള ആരാധനക്ക് വിഷയീഭവിക്കുന്നു. നാം ഭക്തിപൂർവ്വം എന്തിനെ എങ്കിലും ഒന്നിനെ ആരാധിക്കുന്നതു ഭൂതത്തിലെ ചില കുററങ്ങൾക്ക് മാപ്പു കിട്ടുന്നതിന്നോ, വർത്തമാനത്തിൽ അതിൻെറ പ്രീതി സമ്പാദിച്ച് ജീവിതയുദ്ധം ജയപ്രദമാകുന്നതിന്നോ, ഭാവിയിലെ ചില ഭയങ്ങളിൽ നിന്നു അഭയം ലഭിക്കുന്നതിന്നോ വേണ്ടി ആകുന്നു. പൂജിക്കുക, ഹോമിക്കുക, നിവേദിക്കുക, മണികൊട്ടുക, മുട്ടുകുത്തുക, കൈകൂപ്പുക, മുതലായവയെല്ലാം ഭക്തിയുടെ ഫലങ്ങളാകുന്നു. ഭക്തി, തൊലിപ്പുറമേ മാത്രമുള്ളതും, ആന്തരമായി സർവ്വാത്മനാ തോന്നുന്നതും ആകാം. മതവ്യത്യാസങ്ങൾ അനുസരിച്ച് ആരാധനവിധികൾക്കും മാററങ്ങൾ ഉണ്ട്.

ദൃഷ്ടിക്ക് തീരെ അഗോചരമായ ദിവ്യശക്തിയെ മനസ്സുകൊണ്ടു ധ്യാനിച്ച് ആരാധനകൾ ചെയ്യത്തക്കവണ്ണം മനഃപരിഷ്കാരമില്ലാതിരുന്ന പഴയ കാലങ്ങളിലെ ആളുകൾക്ക് അവരുടെ ആരാധനകൾക്കെല്ലാം ദൃശ്യവും സ്പർശനീയവും ആയ ഒരു സാധനം അവശ്യം ആവശ്യമായിരുന്നു. ദൃശ്യമായ ഒരു ബിംബത്തെ ആരാധിക്കുന്ന സമ്പ്രദായം ഇന്നും ധാരാളം നടന്നുവരുന്നുണ്ടല്ലൊ. പഴയ കാലങ്ങളിൽ മനുഷ്യരുടെ ആരാധനകൾക്ക് പാത്രീഭവിച്ചിരുന്ന വസ്തുക്കളെ 1 വൃക്ഷങ്ങൾ, 2. മററു അചേതനവസ്തുക്കൾ, 3. ജീവികൾ, (മനുഷ്യരും മൃഗപക്ഷ്യാദികളും) 4. മരിച്ച കാരണവന്മാരുടെ പ്രേതങ്ങൾ (പിതൃക്കൾ) ഇങ്ങിനെ നാലാക്കി തരംതിരിക്കാം വെറും കല്ല്, മരമുട്ടി മുതലായ നിസ്സാരവസ്തുക്കളെ വിട്ട് ചൈതന്യമുള്ള ചിലവസ്തുക്കളെ പൂജിച്ചു തുടങ്ങിയത് ആരാധനക്കുണ്ടായ ഏതാണ്ട് ഒന്നാമത്തെ പരിഷ്കാരമാകുന്നു. പ്രകൃതിയിലുള്ള ചില ശക്തികൾക്ക് ദിവ്യത്വം സങ്കല്പിച്ചതായിരിക്കണം രണ്ടാമതുണ്ടായ മാററം. സൂര്യചന്ദ്രന്മാർ, ആകാശം, വായു മുതലായവ ആദ്യകാലത്തെ 'എജിപ്തുകാർ' 'പാർസികൾ' 'ഹിന്തുക്കൾ' എന്നിങ്ങിനെ പല രാജ്യക്കാരുടെയും ആരാധനകൾക്ക് പാത്രീഭവിച്ചിരുന്നു.

ഈ വക ശക്തികളെ വിട്ട് വൃക്ഷസമൂഹങ്ങളിലേക്ക് കടന്നത് ഏതു സന്ദർഭത്തിലാണെന്ന് തീർച്ച പറഞ്ഞുകൂടാ. എങ്കിലും, ഇത് ആരാധനക്കുണ്ടായ മൂന്നാമത്തെ പരിണാമമായിരിക്കണം. വളരെ ആദ്യകാലത്തു തന്നെ വൃക്ഷങ്ങൾ ജീവജാലങ്ങളുടെ കൂട്ടത്തിൽ ഗണിക്കപ്പെട്ടിരുന്നു. 'ഇംഗ്ലണ്ടി'ലെ ആദ്യനിവാസികളുടെ പുരോഹിതന്മാരായിരുന്ന 'ഡ്രുയിഡ്സ്' (Druids) എന്നവർ 'ഓക്ക്' (oak) മരത്തിന്ന് എന്തോ ഒരു ദിവ്യശക്തിയുണ്ടെന്ന് വിശ്വസിച്ച് അതിനെ ഭക്തിപുരസ്സരം ആരാധിച്ചിരുന്നു. യവനരുടെ ഒരു പ്രധാന ക്ഷേത്രസ്ഥലമായിരുന്ന 'ഡൊഡോണാ' (Dodona) യിലെ ഭംഗിയേറിയ മരക്കൂട്ടം അവരുടെ വിശേഷാരാധനകൾക്ക് കീർത്തിപ്പെട്ടിരുന്നു. 'ഇന്ത്യയി'ൽ എന്നപോലെത്തന്നെ 'ആഫ്രിക്ക'യിലും ചില ദിവ്യവൃക്ഷങ്ങൾ ഉണ്ട്. ഔഷധശക്തിയുള്ള മരങ്ങളും ചെടികളും കൂടാതെ, 'ആലു' മുതലായ ചില മരങ്ങൾ കൂടി ഹിന്തുക്കളുടെ പൂജകൾ അനുഭവിക്കുന്നുണ്ടല്ലോ.

വൃക്ഷങ്ങളെ ത്യജിച്ച് മൃഗങ്ങളെ കടന്ന് പിടികൂടിയതാണ് ആരാധനാവിധികൾക്കുണ്ടായ നാലാമത്തെ മാററം. ഈ പരിണാമം സാവധാനത്തിലും കാല

പ്പുഴക്കത്തിലും ഉണ്ടായതാണ്. മൃഗങ്ങളെ ദൈവങ്ങളാക്കി സങ്കല്പിച്ച് പൂജിച്ചുവന്ന രാജ്യങ്ങളുടെ അദ്ധ്യക്ഷസ്ഥാനം 'ഏജിപ്ത്'രാജ്യത്തിന്നാകുന്നു. രണ്ടാംസ്ഥാനം മാത്രമെ 'ഇന്ത്യ'ക്ക് ലഭിക്കുന്നുള്ളൂ. 'ഏജിപ്തിൽ' ജീവനുള്ളവയെല്ലാം 'ദൈവങ്ങൾ' ആയിരുന്നു മുതലകൾ കുട്ടികളെ പിടിച്ചുകൊണ്ടുപോവുക മുതലായ സങ്കടകാൎയ്യങ്ങൾ, കുട്ടികൾക്ക് മോക്ഷപ്രാപ്തി ഉണ്ടാകുമെന്നുള്ള അന്ധവിശ്വാസത്താൽ അവരുടെ മാതാപിതാക്കന്മാരെ ആനന്ദഭരിതരാക്കിചെയ്തു. കാള, പശു, പരുന്തു, കുരങ്ങു മുതലായവയെല്ലാം ഇപ്പോഴും ഹിന്തുക്കൾക്ക് വിശേഷപ്പെട്ടവയാണല്ലോ. കാളകളെ 'പാർസിക'ളും പൂജിച്ചിരുന്നു.

മനുഷ്യർ ഏതെങ്കിലും കാലത്തു സേവിച്ച് പൂജിച്ചിട്ടുള്ള ജീവജാലങ്ങളുടെ കൂട്ടത്തിൽ "സർപ്പങ്ങൾ" ആദ്യം മുതല്ക്കു ഒരു പ്രധാനസ്ഥാനം അൎഹിച്ചിട്ടുണ്ട്. "ചാൾഡിയൻസ്", "ഏജിപ്തുകാർ", "യവനർ", 'റോമക്കാർ', "യൂദന്മാർ", "പാർസികൾ", ഇവരെല്ലാം സർപ്പങ്ങൾ പല ദിവ്യശക്തികളും ഉള്ള "ദൈവഭാഗങ്ങൾ" എന്ന് സങ്കല്പിച്ച് പൂജിച്ച് പോന്നിരുന്നു. "അമേരിക്ക"യിലെ ആദ്യനിവാസികളും സർപ്പാരാധനക്കാരായിരുന്നു എന്ന് തെളിയിക്കുന്ന ലക്ഷ്യങ്ങൾ ഇപ്പോഴും ഉണ്ട്. "ആഫ്രിക്കയിൽ" പല ദിക്കിലും സർപ്പപൂജ ഇപ്പോഴും നടപ്പുണ്ട്. 'ഇന്ത്യയിലെ'കാൎയ്യം വിശേഷിച്ച് പറയേണ്ടതില്ലല്ലോ.

ഇത്രവളരെ രാജ്യക്കാരുടെയും പ്രത്യേകാരാധനക്കു വിഷയീഭവിക്കത്തക്കവണ്ണം സർപ്പത്തിന്ന് വല്ല വിശേഷവും ഉണ്ടോ എന്ന് നോക്കാം. ജ്ഞാനത്തിന്റെ ഉത്തമഅടയാളമായി സർപ്പത്തെ ചിലർ കരുതി വരുന്നു. നിശ്ശബ്ദമായുള്ള ധൃതഗതിയും, ഗതിയുടെ വക്രത്വവും, മനുഷ്യഭവനങ്ങളുടെ അടുത്തുതന്നെ ധൈൎയ്യസമേതമുള്ള അധിവാസവും, കാഴ്ചക്ക് ഇണക്കമുള്ള ഒരു സാധുജീവിയെന്ന് നടിച്ചുംകൊണ്ട് സ്വതേ ഉള്ള ക്രൂരത കൈവിടാതിരിക്കുന്നതും, പാമ്പുകടിയുടെ ക്രൂരവും ഭീതിജനകവും ആയ ഫലങ്ങളും, എല്ലാം അന്യജീവികളെ അപേക്ഷിച്ച് പാമ്പുകൾക്കു ഒരു അധികാരവലിപ്പമോ, സ്ഥാനയോഗ്യതയോ അധികം കല്പിക്കുന്നതിന്നു മതിയായ കാരണങ്ങൾ ആണെന്നതിന്നു സംശയമില്ല. മണ്ണിൽ ഇഴഞ്ഞുനടന്ന് പൊടി തിന്നുന്ന പാമ്പുകൾ മറവു ചെയ്യപ്പെട്ട ശവങ്ങളുടെ അഥവാ 'പിതൃക്കളുടെ' പ്രാതിനിധ്യം വഹിക്കുന്നവയാണെന്നു വിശ്വസിക്കുന്നവരും ഉണ്ട്. ചത്ത മനുഷ്യർ പാമ്പുകളായിത്തീരുമെന്നു "യവനരുടെ" ഇടയിലും ഒരു ധാരണ ഉണ്ടായിരുന്നു. ജ്ഞാനത്തിന്നും, നിത്യതക്കും കീൎത്തിപ്പെട്ടിരുന്ന പാമ്പ് ആദിപാർസികളുടെ കൊടിയടയാളമായിരുന്നു. ഇടക്കെല്ലാം പാമ്പുകൾ 'ഉറ ഊരുന്ന' തോടുകൂടി അവക്ക് വീണ്ടും യൌവനം സിദ്ധിക്കുന്നതിനാൽ പാമ്പുകൾക്ക് നാശമില്ലെന്നായിരുന്നു വിശ്വസിച്ചിരുന്നത്.

"തക്ഷകന്മാർ" എന്നൊരു ജാതിക്കാർ 'ഇന്ത്യ'യിലേക്ക് വന്നതോടുകൂടി ആണു സർപ്പാരാധനക്ക് ഇന്ത്യയിൽ പ്രചാരം സിദ്ധിച്ചത്. എന്നാൽ പുരാതന"ആൎയ്യ"ന്മാരുടെ ആഗമനത്തിന്നു എത്രയോ മുമ്പുതന്നെ ഇന്ത്യയെ അധിവസിച്ചിരുന്ന "ദ്രാവിഡ" സർപ്പാരാധനക്കാരായിരുന്നു. "തക്ഷകന്മാ"രുടെ യഥാൎത്ഥസ്ഥിതികളെപ്പററി നമുക്കു അധികമൊന്നും അറിവില്ല, ഹിമാലയമഹാഗിരിക്കപ്പുറത്തുള്ള രാജ്യമായ "ടിബററി"ലെ ആളുകളും പാമ്പുകളെ

പൂജിച്ചിരുന്നു. ഇങ്ങിനെ നോക്കുന്നതായാൽ, യൂറോപ്പ്, ആസ്യ, ആഫ്രിക്ക, അമേരിക്ക എന്നി നാലു വൻകരകളിലും സർപ്പാരാധനക്ക് ധാരാളം പ്രചാരം ഉണ്ടായിരുന്നു എന്ന് കാണാം. ആദ്യകാലത്ത് 'മഹമ്മദന്മാർ' പാമ്പുകടി ഏല്ക്കാതിരിക്കുന്നതിന്നു അവയുടെ ഉരിപ്പോയ 'ഉറകൾ'കൊണ്ടു അവരുടെ വിശുദ്ധവേദപുസ്തകമായ "കൊറാൻ" പൊതിഞ്ഞുകെട്ടാറുണ്ടത്രെ. "ഡഹോമി"യിൽ പാമ്പുകളെ കൊല്ലുന്നവർ മരണശിക്ഷക്ക് വിധിക്കപ്പെട്ടിരുന്നു.

ഇന്ത്യയിൽ ഇന്നും നിലനിന്നു പോരുന്ന ചില സ്ഥലപ്പേരുകൾ, ഇന്ത്യക്കാരുടെ ഇടയിൽ സർപ്പാരാധനക്ക് എത്രമാത്രം പ്രചാരമുണ്ടായിരുന്നു എന്ന് തെളിയിക്കുന്നതിന്നു വലുതായ ലക്ഷ്യങ്ങൾ ആണ്. തിരുവിതാംകൂറിലെ "നാഗർകോവിൽ", മൈസൂരിലെ "നാഗമംഗലം", ബോമ്പായി സംസ്ഥാനത്തെ 'നാഗോഠ്ന', ആസ്സാമിലെ "നാഗമല", ഐക്യരാജ്യങ്ങളിലെ "നാഗർക്കസ്സ്", പഞ്ചാബിലെ "നാഗർക്കോട്ട്", ബങ്കാളിലെ "നാഗർപുഴ", മദ്ധ്യഇന്ത്യയിലെ "നാഗപുരം" ഈ പേരുകൾ, ഒരു കാലത്ത് ഈ പ്രദേശങ്ങളിൽ അധിവസിച്ചിരുന്നവർ "നാഗങ്ങ"ളെ പൂജിച്ചിരുന്നു എന്നുള്ള പരമാർത്ഥത്തെ വെളിപ്പെടുത്തുന്നു. നാഗങ്ങളെ കുറിച്ചും നാഗരാജാക്കന്മാരെക്കുറിച്ചും പല ഐതിഹ്യങ്ങളും മലയാളത്തിൽപോലും ഇന്നും ഉണ്ടല്ലോ. ഇപ്പോഴത്തെ ആരാധനകൾക്കും വിശ്വാസങ്ങൾക്കും കുറെ വ്യത്യാസമുണ്ട്. യഥാർത്ഥസർപ്പം ഉപദ്രവിക്കപ്പെട്ടല്ലാതെ അളവിട്ട് അധികം പുറത്തു പോകയില്ലെന്നും, അത് എപ്പോഴും അദൃശ്യവും അമൂല്യവും ആയ ഒരു നിധി കാത്തുകൊണ്ടിരിക്കയാണെന്നും, വിശ്വസിക്കപ്പെടുന്നു. പഴയ ആളുകളും താഴ്ന്ന ജാതിക്കാരും പാമ്പുകൾക്കു ദിവ്യശക്തി ഉണ്ടെന്ന് ഇപ്പോഴും സർവ്വാത്മനാ വിശ്വസിക്കുന്നു. ഇന്നും നാം ഉപദ്രവികളായ സർപ്പങ്ങളെപ്പോലും അങ്ങോട്ടു ഉപദ്രവിക്കുന്നതിന്നു വളരെ മടിക്കുന്നു. വല്ലവരും അറിയാതെ ഒരു സർപ്പത്തെ കൊന്നാൽ ശവദാഹം മുതലായി കേവലം മനുഷ്യർക്കുമാത്രം പതിവുള്ള ബഹുമാനങ്ങൾ പാമ്പുകൾക്കും ചെയ്യപ്പെടുന്നു.

"പാമ്പുമേക്കാട്ടു" നമ്പൂതിരിമാർക്കു സർപ്പങ്ങളുടെ മേൽ ഉണ്ടായിരുന്ന അധികാരങ്ങളും, അവരോടു മാത്രം സർപ്പങ്ങൾക്കുള്ള ഇണക്കവും വണക്കവും, അതു സംബന്ധിച്ചിട്ടുള്ള അനേകം കഥകളും നമുക്കെല്ലാവർക്കും കേട്ടുകേളി ഉണ്ട്. എന്നാൽ 'മേക്കാട്ട്'ണ്ടായിരുന്നതുപോലെത്തന്നെ സർപ്പങ്ങൾ യാതൊരു ഉപദ്രവവും ചെയ്യാതെ യഥേഷ്ടം കളിച്ചുനടന്നിരുന്ന മററു ചില സ്ഥലങ്ങളെ കുറിച്ചുകൂടി ഇയ്യിടെ ഒരു ചരിത്രപുസ്തകത്തിൽ നിന്നു വായിക്കുവാൻ ഇടയായി. ക്രിസ്ത്വാബ്ദം രണ്ടാം ശതവർഷത്തിൽ നിരുപദ്രവികളായ ഉഗ്രസർപ്പങ്ങൾ 'മാസിഡോണിയ' രാജ്യത്തൊക്കയും, പ്രത്യേകിച്ച് 'പെല്ലാ' എന്ന പട്ടണത്തിലും ധാരാളം ഉണ്ടായിരുന്നുവത്രെ. അവ, സാധാരണയായി മനുഷ്യഭവനങ്ങളിൽ ചെന്ന് എലി, 'പെരിച്ചാഴി', മുതലായ ഉപദ്രവികളായ ജന്തുക്കളെ കടിച്ചുകൊന്ന് ആളുകളെ സഹായിക്കാറുണ്ട്. കുട്ടികളോടുകൂടി കളിക്കുക, രാത്രിസമയങ്ങളിൽ ശയനമുറികളിലും മററും ചെല്ലുക, തല്പങ്ങളിന്മേൽ കയറിക്കിടന്ന് ഉറങ്ങുക, മുതലായി നമുക്കു വിശ്വസിക്കുവാൻ വളരെ പ്രയാസമുള്ള പ്രവൃത്തികൾ അവിടത്തെ പാമ്പുകൾ യഥേഷ്ടം ചെയ്തിരുന്നുവത്രേ!! വിശ്വവിശ്രുതനും മഹാനും ആയ "അലക്ഷന്തർ"

രുടെ അമ്മയായ "ഒളിമ്പിയാസി"നെ ഒരു ദിവസം ഒരു ഉഗ്രസൎപ്പം ആലിംഗനം ചെയ്യുന്നത് അവളുടെ ഭൎത്താവും, 'അലക്ഷന്തരു'ടെ അച്ഛനും ആയ "ഫിലിപ്പ്" കണ്ടതായും, ദൈവം സൎപ്പവേഷം ധരിച്ച് തന്റെ പ്രേമഭാജനത്തെ ഭാഗ്യവതിയാക്കിയതാണെന്നു വിശ്വസിച്ച് സമാധാനിച്ച് സന്തോഷിച്ചതായും ചരിത്രപുസ്തകങ്ങളിൽ കാണുന്നു. "ഏജിപ്തിൽ" "തിബ്സ്" എന്ന പട്ടണത്തിലും ഇപ്രകാരം ഉപദ്രവം ചെയ്യാത്ത സൎപ്പങ്ങൾ ഉണ്ടായിരുന്നു എന്ന് "ഹെർഡോട്ടസ്സ്" (Herdotus) എന്ന ചരിത്രകാരൻ പറയുന്നു.

നല്ല സൎപ്പങ്ങളുടെ 'ഭഗീരഥപ്രയത്നം'കൊണ്ടാണ് 'മാണിക്യക്കല്ല്' ഉണ്ടാകുന്നതെന്നു വിശ്വസിക്കുന്നവർ ഇപ്പോഴും ഉണ്ട്. വലിയ ഒരു 'നിധി'യിന്മേൽ ഒരു സൎപ്പം അനവരതം ഊതുന്നു എന്നും, എത്രയോ കാലംകൊണ്ട് ആ 'നിധി' ചെറുതായി വിലമതിക്കപ്പെടുവാൻ വയ്യാത്ത ഒരു രത്നമായിത്തീരുന്നു എന്നും ആണ് പൊതുജനബോധം, പിന്നീട് ആ കല്ലും കൊത്തിക്കൊണ്ട് ആ പാമ്പു പറക്കുന്നുവത്രെ. ആഹാരമില്ലാതെ അശ്രാന്തം ഉച്ഛ്വസിക്കുന്നതുകൊണ്ടു സൎപ്പത്തിന്റെ ശരീരം ലഘൂകരിക്കപ്പെടുമ്പോൾ അതിന്നു പറക്കുന്നതു ക്ഷണസാദ്ധ്യമാകുമത്രെ! പറക്കുന്ന പാമ്പുകളെ നമ്മുടെ നാട്ടിലെ പഴമക്കാർ മാത്രമേ സൃഷ്ടിച്ചിട്ടുള്ളു എന്നുള്ള എന്റെ ധാരണ ഇയ്യിടെ മാറിയിരിക്കുന്നു. 'യവന' ചരിത്രകാരനായ "ഹെർഡോട്ടസ്സ്" തന്നെ പറക്കുന്ന പാമ്പുകളെക്കുറിച്ച് ഒരു സ്ഥലത്ത് ഇപ്രകാരം പറഞ്ഞിരിക്കുന്നു. "അറേബിയായിൽ 'ബ്യൂട്ടോ' എന്ന പട്ടണത്തിന്നു അടുത്തു പറക്കുന്ന പാമ്പുകൾ ഉണ്ടെന്നു കേട്ട് അവയെ കാണുവാൻ ഞാൻ അവിടെ ചെന്നിരുന്നു. വളരെ പാമ്പുകളുടെ അസ്ഥികൾ കൂട്ടംകൂട്ടം ആയി അവിടെ കിടക്കുന്നതു ഞാൻ കണ്ടു. വസന്തകാലത്ത് പാമ്പുകൾ അവിടെനിന്നു കൂട്ടമായി 'ഏജിപ്തിലേക്ക്' പറക്കാറുണ്ടെന്ന് അവിടത്തുകാർ പറഞ്ഞു. പക്ഷെ ഈ പാമ്പുകളെ എല്ലാം "ഐബിസ്സ്" എന്ന ഒരു തരം പരുന്തുകൾ കൊല്ലുന്നുവത്രെ".

പല രാജ്യക്കാരുടെ ഇടയിലും പാമ്പുകളെക്കുറിച്ചു പല ഐതിഹ്യങ്ങളും കഥകളും നടപ്പുണ്ട്. അവയെല്ലാം ഇവിടെ എടുത്തു പറയുവാൻ സാധിക്കുന്നതല്ല. ക്രിസ്തീയ വേദപുസ്തകത്തിൽ 'ദുഷ്ടനായ ചെകുത്താൻ ഉപായി ആയ പാമ്പിന്റെ വേഷമെടുത്ത് ആദ്യമനുഷ്യരെ പറഞ്ഞു പറ്റിച്ച് പാപം ഭൂമിയിൽ ഉളവാക്കി' എന്നു പറയപ്പെടുന്നു. അതിനാൽ ക്രിസ്ത്യാനികൾ പാമ്പുകളെ ലോകശത്രുക്കളായും ദുഷ്ടതക്കും പാപങ്ങൾക്കും ഇരിപ്പിടങ്ങളായും കരുതിവരുന്നു. നാഗങ്ങളെക്കുറിച്ചും, നാഗകന്യകകളെക്കുറിച്ചും, നാഗരാജാക്കന്മാരെയും നാഗചക്രവൎത്തി ആയ 'അനന്ത'നെയും കുറിച്ചും മലയാളികൾ ധാരാളം കേട്ടിട്ടുള്ളതിനാൽ അതു സംബന്ധമായി ഞാൻ ഒന്നും പറയേണമെന്നില്ലല്ലോ.

ഒരു സൎപ്പരാജാവിന്റെ സന്തതികളാണെന്നുള്ള അഭിമാനത്തോടുകൂടി "ടിബെററിൽ" നിന്നു പുറപ്പെട്ടവരായ "തക്ഷകന്മാരു"ടെ പ്രവേശനത്തോടുകൂടിയാണ് സൎപ്പാരാധനക്കു വടക്കേ ഇന്ത്യയിൽ അധികപ്രാബല്യം സിദ്ധിച്ചതെന്നതിന്നു സംശയമില്ല. ഇവർ "ടിബെററിൽ"നിന്നു പുറപ്പെട്ട് 'ബ്രഹ്മപുത്രാ' നദീവക്കത്തുകൂടി ഇന്ത്യാ [illegible]

ണം ചെയ്ത് അവിടെ 'പാടലിപുത്രം' എന്നൊരു പട്ടണം സ്ഥാപിച്ചു. "മഗധ" രാജ്യം ഇവരാൽ സ്ഥാപിതമായിരുന്നു. "പാടലിപുത്രം" ഇവരുടെ തലസ്ഥാനവും ആയിരുന്നു. അവിടെ വാണ ഒമ്പതു രാജാക്കന്മാരും 'തക്ഷക'വംശക്കാരായിരുന്നു. അവരുടെ കാലത്താണ് സപ്പാരാധന അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചത്. 'മൌര്യ'രാജവംശക്കാരുടെ ആക്രമണത്തോടും 'ബുദ്ധമത'ത്തിന്റെ ആവിർഭാവത്തോടുംകൂടി സപ്പാരാധനക്കു കലശലായ ഇടിവു തട്ടി.

സപ്പാരാധന മിക്ക രാജ്യങ്ങളിലും ആദ്യകാലം മുതല്ക്കുതന്നെ ഉണ്ടായിരുന്നു എന്നു നാമിപ്പോൾ കണ്ടു. ഓരോ രാജ്യങ്ങളിലും ഓരോ കാലങ്ങളിൽ പരസ്പരാപേക്ഷ കൂടാതെ ഉത്ഭവിച്ചതാണെന്നല്ലാതെ, അന്യോന്യം അറിവോടുകൂടിയോ, എന്തെങ്കിലും ഒരു ജാതിക്കാരെ അനുകരിച്ചുകൊണ്ടോ രാജ്യമെങ്ങും വ്യാപിച്ചതാണ് സപ്പാരാധന എന്ന് ഊഹിക്കുവാൻ കാരണമില്ല.

മലയാളത്തിൽ സപ്പാരാധനക്കു പ്രാബല്യം സിദ്ധിച്ചതെങ്ങിനെ എന്നും, ഈ ആരാധനയുടെ താല്ക്കാലികാവസ്ഥ എന്താണെന്നും ഇനി നമുക്ക് അന്വേഷണം ചെയ്യാം. 'തക്ഷകന്മാരുടെ' ആഗമനത്തിന്ന് എത്രയോ മുമ്പുതന്നെ 'ദ്രാവിഡർ' ഇന്ത്യയിൽ കുടിയേറിപ്പാർത്തിരുന്നു എന്ന് മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഈ 'ദ്രാവിഡർ' സപ്പാരാധനക്കാരായിരുന്നു. ഇവർ 'വിന്ധ്യാൻ'പർവ്വതത്തിന്നു തെക്കുവശമുള്ള രാജ്യങ്ങളിലാണ് പാർത്തിരുന്നത്. അതിനാൽ മലയാളികൾ സപ്പാരാധന 'ദ്രാവിഡന്മാരി'ൽ നിന്നു കണ്ടുപഠിച്ചതായിരിക്കാം. ദ്രാവിഡർ മലയാളത്തിലേക്കു വന്നിട്ടേ ഇല്ലെന്നു വാദിക്കുന്നവർ ഇതു പക്ഷെ സമ്മതിക്കയില്ല. നീലഗിരിയിലും, പശ്ചിമഘട്ട ഭാഗങ്ങളിലും താമസിക്കുന്ന മലയരുടെ ഇടയിൽ ഇന്നും സപ്പാരാധന ശക്തിയോടെ നടന്നുവരുന്നുണ്ട്. ചുരുക്കത്തിൽ ആദ്യമായുള്ള ഉത്ഭവത്തെക്കുറിച്ചോ, പിന്നീട് അതിന്നുണ്ടായ പ്രാബല്യത്തേയോ, ആരാധനാരീതികളേയോ കുറിച്ചോ ശരിയായി പ്രതിവാദിക്കുന്നതിന്നു വേണ്ടതായ വഴികൾ മലയാളത്തെ സംബന്ധിച്ചേടത്തോളം അധികമുണ്ടെന്നു തോന്നുന്നില്ല. എങ്കിലും ഒരു കാലത്തു സപ്പാരാധനക്കു മലയാളത്തിലും വളരെ പ്രചാരവും ശക്തിയും ഉണ്ടായിരുന്നു എന്നുള്ളതിലേക്ക് ഇപ്പോഴുള്ള "പാമ്പുംകാവുകൾ" മതിയായ തെളിവുകളാണ്.

പരിഷ്കാരം വർദ്ധിച്ചുവരുന്ന ഇക്കാലത്തുകൂടി മലയാളികളുടെ ഇടയിൽ നിലനിർത്തി രക്ഷിച്ചുവരുന്ന പാമ്പുംകാവുകൾ അനേകമുണ്ട്. നാട്ടുപുറങ്ങളിൽ ചെന്നാൽ വിഷക്കാടില്ലാത്ത ഒരു പാമ്പു കാണുവാൻ പ്രയാസമാണ്. കൊല്ലത്തിൽ ഒരു കുറിയെങ്കിലും കാടെല്ലാം വെട്ടി ഭംഗി വരുത്തി, വിളക്കുവെച്ച് പൂജ കഴിച്ച്, "പാലും നൂറും" കൊടുക്കാറുണ്ട്. ശിലാനിർമ്മിതങ്ങളായ പ്രതിമകളും ധാരാളം ഉപയോഗിച്ചുവരുന്നു. സമയത്തിന്ന് ഇതെല്ലാം ചെയ്യില്ലെങ്കിൽ പാമ്പുകൾ ഇറങ്ങി പുറത്തു വരുമെന്നും, എന്തെങ്കിലും ഉപദ്രവം ചെയ്യുമെന്നും, പൂജകഴിച്ച് അവയെ തൃപ്തിപ്പെടുത്തിയാലല്ലാതെ അടങ്ങുകയില്ലെന്നും, അവയെ നല്ലവണ്ണം രക്ഷിച്ചു സന്തോഷിപ്പിക്കുന്നതു തറവാട്ടിന്റെ നിലനില്പിന്നും, സന്തതിക്കും സമ്പത്തിന്നും വർദ്ധന ഉണ്ടാകുന്നതിന്നും, അവശ്യം വേണ്ടതാ

ണെന്നും ഇന്നും വളരെ ജനങ്ങൾ വിശ്വസിച്ചുവരുന്നു. മിറാത്ത് ഒരു കാടുണ്ടായിരുന്നാലുള്ള ദോഷവും, അതു നീക്കം ചെയ്താലുള്ള ഗുണവും അറിഞ്ഞിട്ടുള്ള ചില പരിഷ്കാരികൾ സപ്പങ്ങളെ 'ആവാഹിപ്പിച്ച്' മറ്റൊരിടത്തേക്കു നീക്കാറുണ്ട്. ഏതുകൊണ്ടായാലും പണ്ടുണ്ടായിരുന്ന പ്രചാരം ഇപ്പോഴില്ലെന്നും, "പാമ്പുകൾക്കു കുളം കഴിക്കൽ" മുതലായ വലിയ കമ്മങ്ങൾ ഇപ്പോളിടെ ഏകദേശം നാമാവശേഷമായിത്തിന്നിട്ടുണ്ടെന്നും, ക്രമേണ ഈ സമ്പ്രദായം തന്നെ തീരെ നശിച്ചുപോകുവാനാണ് വഴിയുള്ളതെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. പൂവ്വകാലത്തെ അപേക്ഷിച്ചു പാമ്പുകളും, പാമ്പുകളിൽനിന്നുള്ള ഭയവും ഉപദ്രവവും കുറവായതിനാലായിരിക്കണം സപ്പങ്ങൾ ഇങ്ങിനെ കുറഞ്ഞു കുറഞ്ഞു വരുന്നത്.

പുത്തേഴത്ത് രാമൻമേനോൻ.

# മനുഷ്യജന്മത്തിന്റെ ഉദ്ദേശം

ഈ ലോകത്തിൽ മനുഷ്യർ ബഹുപ്രകാരമുള്ള ഉദ്ദേശങ്ങളെ പുരുഷാത്ഥമായി കരുതി ആയുഷ്കാലം മുഴുവൻ നയിപ്പിക്കുന്നു. ആയുഷ്കാലം വ്യത്ഥമാവുകയും പ്രയത്നം നിഷ്ഫലമാകുകയും അല്ലാതെ ഉദ്ദേശം സിദ്ധിക്കാറില്ല. കദാചിൽ സിദ്ധിക്കുന്നു എങ്കിലും പുരുഷാത്ഥമായി ഭവിക്കാറില്ല. എന്തുകൊണ്ടെന്നാൽ പുരുഷാത്ഥം ഇന്നതാണെന്ന് അറിഞ്ഞ് അതിനെ സാധിപ്പാനുള്ള ഉപായം ഇന്നതാണെന്ന് അറിഞ്ഞ് അതുകളിൽ പ്രവൃത്തിക്കാത്തതുകൊണ്ടു തന്നെയാണ്. പുരുഷാത്ഥം ധമ്മം, അത്ഥം, കാമം, മോക്ഷം ഇങ്ങിനെ നാലായി ഭാഗിക്കപ്പെട്ടിരിക്കുന്നു. ധമ്മത്തിന്റെ ലക്ഷണം 'അലൌകികശ്രേയസ്സാധനതാകത്വെ സതിഫലവദനിഷ്ടാതനനുബന്ധിത്വം' എന്നാകുന്നു. ഈ ധമ്മം വേദവിഹിതമാണ്. ഇതിന്നു സാധനമായ അത്ഥത്തെയും കാമത്തേയുംകൂടി പുരുഷാത്ഥമായി വ്യവഹരിക്കാറുണ്ട്. എന്നാൽ ഈ മൂന്നും മുഖ്യപുരുഷാത്ഥമല്ല. മുഖ്യം മോക്ഷംമാത്രമെ ആകുന്നുള്ളൂ. ആ മോക്ഷം 'അജ്ഞാനനിവൃത്ത്യുപലക്ഷിതസ്വസ്വരൂപാനന്ദാവിർഭാവം' ആകുന്നു. ആയതു ബ്രഹ്മജ്ഞാനൈകസാദ്ധ്യമാണ്. ആ ബ്രഹ്മജ്ഞാനം വേദാന്തവിചാരംകൊണ്ട് മാത്രമെ സിദ്ധിക്കയുള്ളൂ. ആ വിചാരത്തിൽ അധികാരം സാധനചതുഷ്ടയസമ്പത്തുള്ളവക്ക് മാത്രമെ ഉള്ളൂ. അതില്ലാത്തവർ വിചാരം ചെയ്താൽ ജ്ഞാനം സിദ്ധിക്കയില്ല. സാധനചതുഷ്ടയസമ്പത്തു 'സ്വവൎണ്ണാശ്രമധമ്മേണതപസാഹരിതോഷണാൽ സാധനം പ്രാഭവെപുസാം വൈരാഗ്യാദിചതുഷ്ടയം' എന്നു ശങ്കരഭഗവദ്പാദാചാൎയ്യസ്വാമികൾ അപരൊക്ഷാനുഭൂതിയിൽ പറഞ്ഞിരിക്കുംപ്രകാരം അവരവരുടെ വൎണ്ണാശ്രമധമ്മങ്ങളെ യഥാശക്തി അനുഷ്ഠാനം ചെയ്യുക, ഈശ്വരസേവ ചെയ്യുക, ഇവകളെക്കൊണ്ടെ ആ സമ്പത്തുണ്ടാകും. വൎണ്ണാശ്രമധമ്മങ്ങൾ ഇന്നവൎണ്ണത്തിനു ഇന്നാശ്രമത്തിനു ഇന്നതുധമ്മംഎന്നു വേദം വിധിച്ചിട്ടുണ്ട്. ആയതു അപ്രകാരം ചെയ്തുപോരണം. അങ്ങിനെ അല്ലാതെ മനുഷ്യരുടെ ബുദ്ധിശക്തികൊണ്ട് നിരുപമനായ ഈശ്വരൻ ഇന്നപ്രകാരമാണെ

ന്നു അറിവാൻ സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ ഒരുവസ്തുവിന്റെ സ്വരൂപത്തെ യാതൊന്നുകൊണ്ടും നാം അറിയുന്നുവൊ അതിന്നു പ്രമാണം എന്നു പേർ പറയുന്നു. ആ പ്രമാണം മതഭേദേന 4. 6. ഇങ്ങിനെ പറയാറുണ്ട്. അതിൽപ്രത്യക്ഷംഎന്നആദ്യത്തെ പ്രമാണത്തിന്നു പേർ. അതു ജ്ഞാനേന്ദ്രിയങ്ങൾഅഞ്ചും ആകുന്നു. ആ അഞ്ചു ഇന്ദ്രിയങ്ങളെക്കൊണ്ടു രൂപ രസ ശബ്ദ ഗന്ധ സ്പർശ ഈ അഞ്ചു വിഷയകമായ ജ്ഞാനം നമുക്കുണ്ടാകുന്നു. ചക്ഷുരിന്ദ്രിയം, ത്വഗിന്ദ്രിയം, ഘ്രാണേന്ദ്രിയം, ശ്രോത്രേന്ദ്രിയം, രസനേന്ദ്രിയം ഈ അഞ്ചുകളിൽ ഏതെങ്കിലും ഒന്നില്ലാത്തവൎക്ക് തദ്വിഷയകമായ ജ്ഞാനം ഉണ്ടാവാറില്ല. ഈശ്വരൻതന്നെ വിചാരിച്ചാലും ഈ പ്രത്യക്ഷപ്രമാണങ്ങളിൽ ഏതെങ്കിലും ഒന്നില്ലാത്തവൎക്ക് തദ്വിഷയകമായ ജ്ഞാനത്തെ ഉണ്ടാക്കിക്കൊടുപ്പാൻ സാധിക്കുകയില്ല. സാധിക്കുമെങ്കിൽ പ്രത്യേകം പ്രത്യേകം അഞ്ചു ജ്ഞാനേന്ദ്രിയങ്ങളെ സൃഷ്ടിക്കുക ആവശ്യമില്ലായിരുന്നു. ആയതു ശബ്ദസ്പർശരൂപരസഗന്ധങ്ങളിൽ ഏതിന്റെ അറിവു ഉണ്ടാവണമെന്നു നാം ആഗ്രഹിക്കുന്നുവൊ തദ്വിഷയകമായ ജ്ഞാനജനകം ഏതിന്ദ്രിയമൊ അതിനെ ശരണമായി പ്രാപിക്കയല്ലാതെ വേറെ നിവൃത്തിയില്ല. ഇനി അനുമാനപ്രമാണത്തിന്റെ സാമൎത്ഥ്യം എങ്ങിനെയെങ്കിൽ: ആദ്യമായി പ്രത്യക്ഷത്തെ അപേക്ഷിച്ചുകൊണ്ട് താൻ ജീവിക്കുന്നു എങ്കിലും പിന്നെ നിരപേക്ഷമായി താൻ സഞ്ചരിക്കുന്നു. എങ്ങിനെ പൎവ്വതത്തിൽ ധൂമദൎശനാനന്തരം വഹ്നി ജ്ഞാനം ഉണ്ടാവേണമെങ്കിൽ ധൂമത്തിന്നും വഹ്നിക്കും സാഹചൎയ്യ ജ്ഞാനം ആവശ്യകം ഹേതു മാനസാദികളിൽ ബഹുപ്രാവശ്യം പ്രത്യക്ഷപ്രമാണംകൊണ്ട് ഉണ്ടായാൽമാത്രം പൎവ്വതത്തിൽ ധൂമദൎശനംകൊണ്ടു വഹ്നി അനുമിതി ഉണ്ടാകുന്നു. അല്ലെങ്കിൽ ഉണ്ടാവുന്നതല്ല. 'പൎവ്വതൊ വഹ്നിമാൻ ധൂമാൻ'എന്നു അനുമിതിയിൽ സാദ്ധ്യം വഹ്നി, ഹേതു ധൂമം ഈ ഹേതുസാദ്ധ്യങ്ങൾക്ക് സാഹചൎയ്യനിശ്ചയം. പൂൎവ്വം ഇല്ലെങ്കിൽ പൎവ്വതത്തിൽ വഹ്നി അനുമിതി ഉണ്ടാവുന്നതല്ല. സാഹചൎയ്യനിശ്ചയം പ്രത്യക്ഷപ്രമാണത്തെ അപേക്ഷിക്കാതെ ഉണ്ടാകയില്ല. ആഹത്യ ഈ പ്രത്യക്ഷം അനുമാനം ഈ രണ്ടു പ്രമാണങ്ങളും ലോകത്തിൽ ദൃഷ്ടവിഷയമായി മാത്രം പ്രവൃത്തിക്കാൻ ശക്തങ്ങളാണ്. അദൃഷ്ടാൎത്ഥങ്ങളിൽ ഇതുകളുടെ പ്രവൃത്തി വന്ധ്യാസുതപ്രായംതന്നെ.

ഈ കാലത്തിൽ പ്രായേണ ജനങ്ങൾ ദൃഷ്ടാൎത്ഥത്തിൽമാത്രമെ പ്രവൃത്തിക്കാറുള്ളു. അതു എന്തുകൊണ്ടെന്നാൽ, പ്രത്യക്ഷാനുമാനം ഈ രണ്ടുമാത്രം പ്രമാണത്തെ ശരണമായി ഗ്രഹിച്ചതുകൊണ്ടാണ്. ആഷ്ടാൎത്ഥത്തിൽ ശ്രദ്ധയുള്ളവരുംകൂടി ഈ രണ്ടു പ്രമാണങ്ങൾക്കു ഗോചരംതന്നെ. അദൃഷ്ടം എന്നുകരുതി പ്രവൃത്തിച്ചവയുന്നത അഗോചരം എന്നു അറിയുമ്പോൾ നിവൃത്തിച്ചും വരുന്നു. പ്രാതസ്സ്നാനംചെയ്താൽ ശരീരാരോഗ്യം സൂൎയ്യനമസ്കാരം ചെയ്താൽ ഒരു വ്യായാമം അതുകൊണ്ടു സ്നാനം ആദിത്യനമസ്കാരം വേണമെന്നല്ലാതെ ഇതു വേദവിഹിതമെന്നും പുണ്യം ഉണ്ടെന്നും സ്വീകരിക്കാറില്ല. ഉണ്ടെന്ന് പറഞ്ഞിട്ടുള്ളത് നമ്മുടെ പ്രവൃത്തി ഉണ്ടാവാൻ വേണ്ടിട്ടാണ്. എന്നിങ്ങിനെ ഓരോരൊ യുക്താഭാസങ്ങൾ പറയുന്നു. പ്രത്യക്ഷം, അനുമാനം ഈ പ്രമാണങ്ങളെക്കൊണ്ടുതന്നെ ശാശ്വത സുഖം. തൽസാധനം ഇന്നതെന്നു അറിഞ്ഞുപ്രവൃത്തിക്കാം എന്നു വരികിൽ ഈ

കാണുന്ന നാനാ ജനങ്ങളും ദുഃഖിതന്മാരായി തീരുക ഇല്ലായിരുന്നു. ലോകത്തിൽ സുഖികളായി ഒരുവരേയും കാണുന്നില്ല. അതുകൊണ്ടു ഈശ്വരൻ സമസ്ത ജനത്തേയും സുഖികളാക്കി ചെയ്യാൻ വേദത്തെ സൃഷ്ടിച്ചു.

"മാതേവ പുത്രമനുബോധയതിശ്രുതിഹി ലോകം സമസ്തമപിയോ ജയിതും സുഖേന തസ്മാച്ഛ്രുതെരഭിഹിതാത്ഥമതന്ദ്രിതേന ചിത്തേന സാധയിതുമത്രജനായതദ്ധ്വം"

എന്ന് സമസ്തജനത്തേയും സുഖമാക്കിചെയ്യാനാണ് വേദത്തെ സൃഷ്ടിച്ചത്. ആ വേദത്തിൽ പറഞ്ഞപ്രകാരം പുണ്യത്തെ അനുഷ്ഠാനം ചെയ്യുകയും പാപത്തെ പരിഹരിക്കയും ചെയ്തു ഈശ്വരനെ സന്തോഷപ്പെടുത്തിയാൽ മനുഷ്യജന്മത്തിന്റെ ഉദ്ദേശം സാധിച്ചതുപോലെ ആയി. എന്നാൽ വേദാത്ഥങ്ങൾ അറിയുന്നതു വളരെ പ്രയാസമാകയാൽ എളുപ്പത്തിൽ അറിവാൻ ഉപായമായി. സ്മൃതി ഇതിഹാസം പുരാണങ്ങൾ മുതലായവ മഹഷികളാൽ നിമ്മിക്കപ്പെട്ടു. അങ്ങിനെ നിമ്മിച്ചതിന്റെ ഉദ്ദേശം വേദത്തിൽ അധികാരമില്ലാത്ത സ്ത്രീശൂദ്രാദികൾ ഉത്തമഗതിയെ പ്രാപിപ്പാൻ കൂടി ആകുന്നു. അവക്കു ബ്രാഹ്മണമുഖേന പുണ്യപാപങ്ങളെ അറിഞ്ഞു അനുഷ്ഠിപ്പാനും പരിഹരിപ്പാനുംവേണ്ടി ആകുന്നു പുരാണങ്ങളുടെ മുഖ്യ ഉദ്ദേശം. ഈ വക പുരാണങ്ങളുടെയും വേദത്തിന്റെ താല്പയ്യാത്ഥത്തെ ഗുരുമുഖമായി അറിയാതെ കേവലം ഉല്പത്തികൊണ്ടുംമററുംസ്ഥൂലാത്ഥത്തെ ഗ്രഹിക്കുകയും ആ സ്ഥൂലാത്ഥങ്ങൾ പരസ്പരം വിരുദ്ധങ്ങളായും പ്രത്യക്ഷം അനുമാനം ഈ പ്രമാണങ്ങൾക്കു വിരുദ്ധങ്ങളായും കണ്ടു; വേദശാസ്ത്രങ്ങളിൽ അവിശ്വാസവും പൂച്ചാചാരങ്ങളിൽ നിന്ദയും ഉണ്ടായി സ്ഥാവരംവരെ ഓരോരൊ തിയ്യഗ്യോനികളിൽ ജനിച്ചു വളരെ കാലം സ്ഥാവരമായി നില്ക്കുന്നു. വേദശാസ്ത്രസമുദ്രത്തിൽ ഒരു കണംകൂടി ഇവർ പാനംചെയ്തിട്ടില്ല. ഇവർ ശരീരത്തിന്നു രോഗം വന്നുവെങ്കിൽ വൈദ്യനെ വിളിക്കുകയൊ വൈദ്യഗ്രന്ഥങ്ങളെ ആധാരമാക്കി ഔഷധം സേവിക്കുകയൊ പത്ഥ്യമിരിക്കയൊ ആവശ്യമില്ലായിരുന്നു. അതുകൊണ്ടു ഒരു രോഗി നല്ലതായ വൈദ്യനെ ചെന്നു കാണുകയും വൈദ്യവാക്കിനെ വിശ്വസിക്കുകയും ഔഷധത്തെ സേവിക്കുകയും അതിന്നു അടിസ്ഥാനമായ വൈദ്യഗ്രന്ഥത്തെ വിശ്വസിക്കുകയും ചെയ്യാതെയിരുന്നാൽ എങ്ങിനെ രോഗം വദ്ധിച്ചു അവനെ കൊല്ലുമൊ അതുപോലെ പുണ്യത്തിൽ അരുചിയും പാപത്തിൽ രുചിയും വന്നിരിക്കുന്ന ഈ സഹജമായ വ്യാധിയെ തീപ്പാൻ സൽഗുരുക്കളായ വൈദ്യരേയും വേദമാകുന്ന വൈദ്യഗ്രന്ഥത്തേയും വിശ്വസിച്ച് ഔഷധസേവ പത്ഥ്യം മുതലായതു അനുഷ്ഠിച്ചില്ലെങ്കിൽ കോടികല്പകാലംസ്വന്ത യുക്തികളെക്കൊണ്ടു അവർ നിത്യസുഖത്തിന്നായി പ്രയത്നിച്ചാലും സാധിക്കുന്നതല്ലെന്ന് ഉറപ്പായി പറയാം. രോഗം പിടിച്ചവൻ അതിനെ നിവൃത്തിച്ചു സുഖമായി ഇരിപ്പാൻ വൈദ്യനെ വിശ്വസിച്ചു ഔഷധത്തെ സേവിക്കയല്ലാതെ രോഗങ്ങളുടേയും ഔഷധത്തിന്റെ ശക്തിയെ അറിഞ്ഞ് സേവിക്കണം എന്നു വിചാരിച്ച് വൈദ്യഗ്രന്ഥങ്ങൾ എല്ലാം പഠിച്ചു തുടങ്ങിയാൽ ലക്ഷത്തിലൊന്നു പഠിക്കുമ്പോൾ കഷ്ടത്തിൽപെട്ടു മരിക്കും. പാമ്പ് കടിച്ചാൽ വിഷം കയറുംമുമ്പെ മന്ത്രവാദിയെകൊണ്ട് ചികിത്സിക്കാതെ ഈ വിഷമിറക്കാനുള്ള ശക്തി ഏതെല്ലാം മന്ത്രത്തിന്നാണ് ഏതക്ഷരമാണ് എന്നു അറിയാനുത്സാഹി

ച്ചാൽ വേഗം വിഷംകയറി മരിച്ചുപോകും. അതുപോലെ കഠിനമായ താപത്രയങ്ങളെ കൊണ്ട് പീഡിതനായ മനുഷ്യൻ ഈ മനുഷ്യശരീരം പതിക്കുന്നതിനു മുമ്പിൽ സൽഗുരുക്കളായ ബ്രാഹ്മണരുടെ ശുശ്രൂഷ ചെയ്തു പാപത്തെ പരിഹരിച്ചും പുണ്യത്തെ അനുഷ്ഠാനം ചെയ്തു ഈശ്വരപ്രസാദം വരുത്തി മനുഷ്യജന്മാവിനെ കൃതാൎത്ഥമാക്കാതെ ഇരുന്നാൽ ഇനി ഈ സാരമായ ജന്മം കിട്ടുകയില്ല.

"നരപശുവിഹംഗതിൎയ്യഗ്യോനീനാം ചതുരശീതിലക്ഷാണാം കൎമ്മനിഘ്നോ ജീവഃ പരിഭ്രമൻ്വാതനാംഭംക്തെ; ചരമസ്ഥത്രുന്ദേഹസ്ഥഹാഗ്രജന്മാനാവ്യോ ല്പത്തിസുകലാചാരവിചാര ശ്രുതിപ്രചാരതത്രാപിആത്മാനാത്മവിവേകോദേഹസ്യവിനാധിതാജ്ഞാനം ഏവം സതിസ്വമായും പ്രാജ്ഞൈരപിനീയതെമിത്ഥ്യആയുക്ഷണലവമാത്രംനലഭ്യതെഹേമകോടിഭിഃകപാപി തച്ചേൽ ഗഛതിസൎവ്വംതതാകാധികാഹാനാം നരദേഹാക്രമണാൽപ്രാക്പ്രാപ്തിപശ്ചാദിദേഹാനാം സ്വതനോരവ്യജ്ഞാനെപരമാൎത്ഥസ്യാപികാവാൎത്ഥാസതതം പ്രവാച്യമാനൈവൃഷഭൈൎയ്യശൈലശ്ലരൈൎഗ്ഗജൈൎമ്മഹിഷൈ ഹാ കഷ്ടം ക്ഷുൽക്ഷാമൈ ശ്രാന്തൈനോശക്യതെവക്തും."

ഇപ്രകാരം ഭഗവല്പാദാചാൎയ്യസ്വാമികളാൽ പറയപ്പെട്ടിരിക്കുന്നു. മനുഷ്യശരീരത്തിനു മുമ്പിൽ എത്രയോ പ്രാവശ്യം കൃമികീടാദിജന്മങ്ങൾ ജനിക്കുന്നു. 84 ലക്ഷം യോനിഭേദങ്ങളിൽ സഞ്ചരിക്കുമ്പോൾ ഒരു പ്രാവശ്യം മനുഷ്യജന്മാവ് കിട്ടുന്നു. അതു കിട്ടീട്ടും അതിന്റെ സാഫല്യം ചെയ്യാഞ്ഞാൽ ഈശ്വരൻ എന്തുതന്നെ ചെയ്യും.

കൊടിസുവൎണ്ണത്തേക്കാൾ അധികം വിലപിടിച്ചും അനന്തപുണ്യത്തെ വിലകൊടുത്ത് മേടിച്ച് ഈ മനുഷ്യജന്മാവാകുന്ന ചിന്താമണിരത്നത്തെ നാം കയ്യിൽ നിന്നും പോകുംമുമ്പ് സകല സൌഭാഗ്യവും സമ്പാദിച്ചില്ലെങ്കിൽ പിന്നെ അത്യന്തം വൈദികനായി വരും. അതിദുൎല്ലഭമായ ഈ മനുഷ്യജന്മത്തിന്റെ ഉദ്ദേശം നിത്യസുഖപ്രാപ്തിയാണ്.

അതിനെ പ്രാപിക്കാതെ ഭാവസാധനങ്ങളായ ഓരോരോ കാൎയ്യങ്ങളിൽ പ്രവൃത്തിച്ചും വളരെ ക്ലേശിക്കുന്നു.

"പുണ്യസ്യഫലമിച്ഛന്തി പുണ്യംനെച്ഛന്തിമാനവാഃ നപാപഫലമിച്ഛന്തി പാപം കുൎവ്വന്തിമാനവാഃ"

പുണ്യപാപങ്ങളുടെ സ്വരൂപത്തെ അറിവാൻ വളരെ പ്രയാസമായതുകൊണ്ട് സദ്ഗുരുക്കളുടെ സാന്നിദ്ധ്യംകൊണ്ട് അറിയണം. അങ്ങിനെ അറിഞ്ഞു അനുഷ്ഠിച്ചു സൎവ്വവ്യാപകനും സച്ചിദാനന്ദസ്വരൂപനും ആയ ഭഗവാന്റെ പ്രസാദത്തെ സമ്പാദിക്കണം.

കെ. എം. നാ, ന.

# ശ്രീകൈലാസനാഥോദയം

പ്രബന്ധം (തുടച്ച്)

---

പാരീരേഴിന്നുനാഥംനെറിതടവുമി-
ടംതൃത്തുടക്കാമ്പിലമ്പിൽ
ചേരുംഗൌരിമുലക്കൺമുകളിൽവലമിടം
വാമഹസ്താംഗുലീകം
നേരേഹേരംബസേനാനികളെയുമിരുപാ-
ട്ടംമുദാചേൎത്തുമേളം
പൂരിക്കുംനൃത്തരംഗദ്യുതിനിചുളിതസിം-
ഹാസനെഭാസമാനം.
ഭക്ത്യാചുഴംനിറഞ്ഞീടിനസനകസന-
ന്ദാദിയോഗീന്ദ്രമദ്ധ്യേ
യുദ്ധാടോപോത്സവ നാരദമുഖഗളിതം
കേട്ടരാമാജ്ഞനീയം
നൃത്യൻഭോഗീന്ദ്രവാർകുണ്ഡലമിളകിമി-
ഞ്ഞുല്ലസൽഗാംഗവീചീ-
മഗ്നോന്മഗ്നേന്ദുരേഖംസ്വേദസിതലകലു
ക്കിപ്പരിശ്ശോഭമാനം.
തിങ്ങുംഗന്ധൎവ്വയക്ഷപ്രമുഖദിവിചരാ-
രബ്ധസംഗീതകേളീ
സംപുഷ്യന്മദ്ദളാഡംബരമിടനിനദ-
പ്രൌഢമാകണ്ണ്യമോദാൽ
ഭംഗ്യാശ്രീപാദപീഠോപരിപരിചൊടുവ-
ന്നാസ്ഥിതംദക്ഷദോഷ്ണാ
തുംഗംകൌമാരവാഹംചെറുചിറകുതലോ-
ടിത്തുലാംമാനയന്തം. (ഭ്രാ
വായ്പാന്നചൊവ്വിടകാൾഭോഗിവരേണ്ടം
മേല്പട്ടകെട്ടിമതിഖണ്ഡകൃതാവതംസം
കാശ്മീരചിത്രകമിവാമലഫാലമദ്ധ്യേ
തീപ്പെയ്യുമത്തൃതൃതീയദൃശംദധാനം
പാത്തട്ടിലെങ്ങുമിരവുംപകലും . . . (കം
നേത്രങ്ങൾകൊണ്ടിടയിടെസ്സുമദീക്ഷ്യസാ
കാത്ത്യായിനീകരവികസ്വരകേളിപത്മെ
ചിത്താരുകാമൊരുപാതിയിലാദധാനം

തൃക്കാതിലമ്പെടണിക്കുണ്ഡലമായണി-
(ഞ്ഞോ-
രക്ഷാമകുണ്ഡലഫണാമണിദീപ്തിപൂരം
കൈക്കൊണ്ടുമിന്നിനകവിൾത്തടദപ്പണാ-
(ന്തെ
രക്ഷാനുലേപമിടചേൎത്തധികംജ്വലന്തം
ദേവീഭവാനിമുഖസീമനിനട്ടകാംക്ഷാ (ലെ
പൂവല്ലിതൻമധുരപൊൽപ്പഴമെന്നപോ-
ശ്രീവായ്ക്കുമാമലപണവായ്മലരിൽതെളി
(ഞ്ഞും
താവുന്നമന്ദഹസിതെനവിരാജമാനം
ഹാലാഹലാഞ്ചിതഗളംഗിരിജാകുചോദ്യ-
ന്മാലേയമേലുമുരസാധൃതമുണ്ഡമാലം
ചേലാന്നെഴുംമൃഗകുഠാരവരാഭയശ്രീ
കോലംകരാത്തഭുജഗാംഗദകങ്കണൌഘം
ദന്തീന്ദ്രചമ്മമയമാടയുടുത്തതിന്മേൽ
ചന്തംമികുംഭുജഗമേഖലയാൽലസന്തം
വൃന്ദാരകാളിമുടിമേലണിയുന്നതൃക്കാൽ
ചെന്താമരങ്ങളിലെഴുംഫണിനൂപുരാഢ്യം
കണ്ടോളമിക്ഷണസുഖംവിപുലാനുകമ്പാ-
ഭണ്ഡാരമദ്രിതനയാദ്ധ്യുഷിതാങ്കഭാഗം
കൊണ്ടാടിനിന്നുമനസാനിജമേവഭാഗ്യം
കണ്ടാനസൌസുധുനിക്കൊരുഗൂഢജാരം.
കാണുന്നേരംകുടുക്കെന്നണിചരണതലെ
വീണുകൂപ്പീട്ടുമേനം
മാണിക്യംമൌനഭാജാംമുറുകമുറുകമാ-
റത്തണച്ചാനതാംഗം
മാനംനില്ലാതരാഗാലണിമുടിയിൽമുക-
ന്നാവൊളംധമ്മസൂനും
സാനന്ദംദമ്പതീതൌസകലസദസിസം
ഭാവ്യപേൎത്തുംതെളിഞ്ഞാർ.

അഗ്രെനില്ക്കുംകുമാരംദ്വിരദമുഖനെയും
പാൎശ്വദാൻനന്ദിമുഖ്യാ-
നൊക്കെപ്പാൎത്താസ്ഥയാസൽകൃതമൃദുഹസി
ഭക്തിസന്നമ്രമൂൎദ്ധാ (തൊ
മുഷ്ഷോടംഭോധിദൂരീകരണവുമചിരാ-
ദൎത്ഥിനാംഭൂസുരാണാ
മൊക്കെല്ലാംചെയ്തഭൂദാനവുമുടനറിയി-
ച്ചൎത്ഥയാമാസദേവം.
എൻപോററീമൽപ്രണിതെമഹതിജനപ
പോന്നെഴുന്നള്ളിനീണാ- (ദെ
ളുമ്പിൽചെയ്യേണമിന്നിന്തിരുവടിഹിമവ
കന്യയാസന്നിധാനം (ൽ
അംഭോധിപ്രൌഢനാംഞാനുമിതനുമതയ-
ജ്ഞായുധോൽക്ഷേപകൃത്യേ
മുമ്പിൽചുറാത്തിലുണ്ടായൊരുകലശവുമാ.
കണ്ണനീയംവിശേഷാൽ.
മുഷ്ഷോടെട്ടത്തെറിയുമൊന്നിനുമെന്നുബു
(ദ്ധ്യാ
ചക്രെപയോധിമികൽതീൎത്തൊരുശൂൎപ്പ
(നാശം
അക്കോപ്പറിഞ്ഞുടനിദംപുകളെച്ചമച്ചു-
ങ്ങഗ്രെമുടിച്ചിതുസമസ്തവുമക്ഷണെഞാൻ.
എന്നാൽതെളിഞ്ഞുമമഭൂമിയിൽവാസമി
(പ്പോ-
ളെന്നാഥസന്നതവിധേയവിധേയമെന്നും
എന്നാശുകേട്ടുഭഗവാൻഭുവനൈകഭൎത്താ
മന്ദസ്മിതോജ്വലമുഖൊമധുരംബഭാഷെ.
എൻവത്സ!കേൾതവചരിത്രവിനോദമ
(ത്രെ
സംവൃത്തമത്രഗുണമിശ്രിതമിത്രനേരം
കൎമ്മസ്ഥിതിക്കുവിഹിതംമഹിതംദ്വിജേ
(ന്ദ്രോ

മൎമ്മാതെളിഞ്ഞിതുതുലോംനവഭൂമിദാനം.
എന്നാൽപൊറുക്കചിലനാൾനവമുത്സവം
(നീ
നന്നായുളത്തിവിടെനാഗരികേക്ഷണാനാം
എന്നാണമൽപ്രണയിനികുളൂർകൊങ്കയാ
(ണ്
നിന്നാണനിന്നഭിമതംപരിപൂരയേഞാൻ.
മന്മഥാമിതിനിശമ്യഭാരതീ-
മന്തകേപിനസിക്ഷമാഭൃതാം
സുന്ദരീദയിതനോടുണൎത്തിനാ
ളന്തരാതൊഴുതുകൊണ്ടുപാൎവ്വതി.
കൃപാബ്ധേത്വൽക്കൺപാൎത്തരുളുക
മനൊഭംഗവിവശ-
സ്ത്വവാഗ്രെഭൂഭാഗംകിമപിച
രണാഗ്രേണവിലിഖൻ
ഗഭിരാത്മാനില്ക്കുന്നിതുനത-
മുഖോയംമുനിവൃഷാ
വിഭോമാനിക്കേണംവചനമ
ചിരാദസ്യസുമതേഃ
വിധേയത്തിൻമാഹാത്മ്യവുമഖി-
ലലോകോദയകരം
വ്രതംഭക്തത്രാണംതവനിയ
തമോൎത്തുന്നിരുപമം
പ്രസീദാശുപ്രാണേശപരപര
മശിഷ്യപ്രണയമ-
ത്യുദാരംപൂരിപ്പാൻവിരവിലെഴ-
ന്നള്ളേണമധുനാ.
ഇത്ഥംനിശമ്യമധുരസ്മിതസുന്ദരാസ്യോ
മുഗ്ദ്ധതഥാസ്തുതവവാക്യമിതെന്നമന്ദം
ഉത്ഥായപാണികമലേനപിടിച്ചുഗൌരീ-
ഭൎത്താഭൃഗൂദ്വഹകരംഗമനോദ്യതോഭൂൽ.

(തുടരും)

# തിരുവലയം

കേരളചരിത്രം അറിവുള്ളവരോട "തിരുവലയ"ത്തിൻെറ കഥ പറയേണ്ടതില്ല. സാമൂതിരിപ്പാട് തമ്പുരാൻ ഭഗവതിയെ ഭജിച്ചു പ്രത്യക്ഷമാക്കി, ശത്രുക്കളെ സംഹരിക്കുന്നതിന്നായി തന്നെ സഹായിക്കേണമെന്ന് അപേക്ഷിച്ചതും, ഭഗവതിയുടെ കരം കടന്നുപിടിച്ച് "തിരുവലയം" കരസ്ഥമാക്കിയതും, തിരുവലയം കയ്യിലുണ്ടായിരുന്ന കാലമൊക്കെ സാമൂതിരിവംശക്കാരുടെ ഐശ്വര്യം വർദ്ധിച്ചുവന്നതും, തിരുവലയത്തിൻെറ ഓർമ്മക്കായി "തിരുവളയനാട്കാവ്" ഉണ്ടാക്കി ഭഗവതിയെ പ്രതിഷ്ഠ ചെയ്തതും, തിരുവലയം മോഷണം ചെയ്തുപോയതിന്നുശേഷം സാമൂതിരിക്കു നേരിട്ട തോൽമയും പാരമ്പര്യമായി പറഞ്ഞുവരുന്ന കഥയാണ്. ഈ ശ്രുതിപ്പെട്ട തിരുവലയത്തിൻെറ ഇപ്പോഴത്തെ ഇരിപ്പിടം എവിടെയാണെന്നറിവുള്ളവർ കേരളത്തിൽ അധികമുണ്ടോ?

ക്രിസ്താബ്ദം 1766 ഫിബ്രവരി മാസത്തിലാണ് ഉത്തരകേരളത്തിൽവെച്ചു കോലത്തിരി, കടത്തനാട് മുതലായ രാജാക്കന്മാരെയും അവരുടെ സൈന്യങ്ങളെയും ജയിച്ച് "ഈസ്റ്റിന്ത്യാകമ്പിനിക്കാ"രുടെ തലശ്ശേരിക്കോട്ട ആക്രമിച്ചു മയ്യഴിമാർഗ്ഗം മൈസൂർ രാജാവായ ഹൈദരാലി വടകരയിൽ എത്തിയത്. ഹൈദരാലി മലയാളക്കര ആക്രമിച്ചതിൻെറ പ്രധാനമായ ഉദ്ദേശം, കൊള്ളയിട്ട് കുറെ ധനം ഉണ്ടാക്കേണമെന്നല്ലാതെ, രാജ്യം കീഴടക്കി ഏകച്ഛത്രാധിപതിയായിരുന്നു കളയാമെന്നായിരുന്നില്ല. നാലു ലക്ഷം ഉറുപ്പികയും 8 ആനയും കൊച്ചിരാജാവും, പതിനഞ്ചുലക്ഷം ഉറുപ്പികയും ഇരുപതു ആനയും തിരുവിതാംകൂർ രാജാവും, കൊടുത്തില്ലെങ്കിൽ അവരുടെ രാജ്യം ആക്രമിക്കുന്നതാണെന്നു ഓരോ കത്തുകൾ ഹൈദരാലി എഴുതി അയച്ചിരുന്നു. അപ്രകാരം സാമൂതിരിപ്പാട്ടിലേക്കും ഒരു ഭീഷണിക്കത്ത് അന്നുതന്നെ അയച്ചിരുന്നു. ഈ കത്തു കിട്ടിയതിന്നുശേഷം അധികം താമസിയാതെ ഹൈദരാലി വടകരയിൽ എത്തിയ വിവരം സാമൂതിരിപ്പാട് കേട്ടുവെങ്കിലും, വടക്കെ മലയാളത്തിൽ കോലത്തിരിയോട കളിച്ചതുപോലെ തന്നോട കളിച്ചാൽ പറ്റുകയില്ലെന്ന ഒരഹംഭാവം നിമിത്തം സാമൂതിരി, ഹൈദരിനെ എതൃപ്പാൻ മതിയായ വട്ടങ്ങളൊന്നും കൂട്ടിയില്ലെന്നു മാത്രമല്ല, ഹൈദരിൻെറ ആവശ്യത്തെ നിവൃത്തിപ്പാൻ ഒരുങ്ങുകയും ചെയ്തില്ല. അന്നത്തെ സാമൂതിരിയുടെ രാജധാനി, ഇപ്പോൾ കോഴിക്കോട്ട സ്ത്രീകളുടെയും, കുട്ടികളുടെയും ആസ്പത്രി പണിചെയ്തിട്ടുള്ള സ്ഥലത്തിന്നരികെയുള്ള കോട്ടപ്പറമ്പിലായിരുന്നു. ഈ കോട്ടയിൽനിന്നു തളിയിൽ അമ്പലംവരെ ദീർഘത്തിൽ ഒരു വിലദ്വാരം ഇപ്പോഴും നോക്കിയാൽ കാണ്മാനുണ്ടാവാം. ഈ വിലദ്വാരമാർഗ്ഗേണയാണ് കോട്ടയിൽനിന്നു വേണ്ടിവന്നാൽ രക്ഷ പ്രാപിക്കുന്ന പതിവെന്നു പറയേണ്ടതില്ലല്ലൊ. തിരുവലയം തിരുവളയനാട്ടുകാവിൽ സ്ഥാപിച്ചിരിക്കയാണെന്ന് ഐതിഹ്യമുണ്ടെങ്കിലും യഥാർത്ഥത്തിൽ അത് ഒരു വീരാളിപ്പട്ടിൽ പൊതിഞ്ഞു നവരത്നഖചിതമായ ഒരു സ്വർണ്ണച്ചെപ്പിൽ അടക്കംചെയ്ത് വെള്ളികൊണ്ടു വചിത്രാകൃതിയിൽ കെട്ടിച്ച ഒരു ചന്ദ

ന്നപ്പെട്ടിയിൽവെച്ച് സാമൂതിരിപ്പാട് തമ്പുരാൻ സ്വന്തം വാസസ്ഥലത്തുവെച്ചു പൂജ ചെയ്തിരുന്നുവെന്നും, ഈ തിരുവലയവും സാളഗ്രാമവും എവിടെയെങ്കിലും എന്തു കാര്യത്തിന്നായും എഴുന്നള്ളുമ്പോൾ കൂടെ കൊണ്ടുപോകാറുണ്ടെന്നും, സാമൂതിരിപ്പാടന്മാരുടെ സർവ്വവിജയങ്ങൾക്കും കാരണഭൂതമായിരുന്നത് ഈ തിരുവലയമാണെന്നും, അതു കൈവശപ്പെടുത്തുവാൻ സാമൂതിരിയുടെ ശത്രുപക്ഷക്കാർ ആവുന്നതൊക്കെ പ്രവൃത്തിച്ചിട്ടുണ്ടെന്നും, വാസ്കോഡിഗാമ ഈ തിരുവലയത്തിന്നും അതു സൂക്ഷിച്ച പെട്ടിക്കും കൂടി പത്തുലക്ഷം ഉറുപ്പികവരെ വിലമതിച്ചിട്ടുണ്ടെന്നും മററും, പരമ്പരയായി പറഞ്ഞും വിശ്വസിച്ചും വരുന്ന ഐതിഹ്യമാണ്. ഹൈദരാലിയുടെ സൈന്യങ്ങൾ ചെന്ന ദിക്കിലൊക്കെ ജയമാണു കാണുന്നതെന്നും അവനുമായുള്ള യുദ്ധം കലാശിക്കുന്നതുവരെ ഈ വിലപിടിച്ച തിരുവലയം എവിടെയെങ്കിലും സൂക്ഷിക്കയാണ് നല്ലതെന്നും മാങ്ങാട്ടച്ചൻ മുതലായ മന്ത്രിമാരുടെ ഉപദേശം നിമിത്തം എന്തെങ്കിലും ഒരു മാർഗ്ഗം ആലോചിക്കേണ്ട നിലയായി.

ദിവസം ചെല്ലുംതോറും ഹൈദരാലിയുടെ സൈന്യങ്ങൾ കോഴിക്കോട്ടേക്കടുത്തുതുടങ്ങി. അറക്കൽ ആലിരാജാവും 600 മാപ്പിളമാരും കൊയിലാണ്ടിയിൽ എത്തിക്കഴിഞ്ഞുവെന്നും കലാപം പേടിച്ച് ഭടന്മാരല്ലാത്തവർ ഓട്ടവും ചാട്ടവും ആയിയെന്നും സാമൂതിരിപ്പാടറിഞ്ഞു. തിരുവലയം എങ്ങിനെയെങ്കിലും സൂക്ഷിക്കണമെന്നു തീർച്ചയാക്കി. തലശ്ശേരിയിലുള്ള ഈസ്റ്റിന്ത്യാക്കമ്പിനിക്കാരുടെ പാണ്ടികശാലയിലോ അല്ലെങ്കിൽ ചൊവ്വക്കാരൻ കേയിയുടെ പാണ്ടികശാലയിലോ എത്തിച്ചാൽ പിന്നെ ഭയപ്പെടാനില്ലെന്ന്, ഇംഗ്ലീഷുകാരുമായി അന്നു നിലവിലുള്ള സഖ്യം നിമിത്തം സാമൂതിരിപ്പാട്ടിലേക്കു ബോദ്ധ്യം വരികയാൽ വിശ്വസ്തനായ ഒരാളെ ഈ പെട്ടി ഏല്പിച്ചുകൊടുത്ത് അവിടെ എത്തിപ്പാൻ തീർച്ചയാക്കി. പള്ളിയറകാര്യസ്ഥന്മാരുടെ കൂട്ടത്തിൽ വിശ്വസ്തനായ ഒരുവനെ ഈ പെട്ടി ഏല്പിച്ചു താമരശ്ശേരിയിൽക്കൂടി വയനാട് മാർഗ്ഗം തലശ്ശേരിയിൽ കൊണ്ടുപോയി ഈ പെട്ടി എങ്ങിനെയെങ്കിലും ഈസ്റ്റിന്ത്യാക്കമ്പിനിക്കാരുടെ കോട്ടയിലെ പ്രധാന ഉദ്യോഗസ്ഥനെ ഏല്പിക്കേണമെന്ന് ഗൂഢമായി തമ്പുരാൻ പറഞ്ഞേല്പിച്ച് ആരും അറിയാതെ രാത്രി അസമയത്തു വിലദ്വാരത്തിൽക്കൂടി പുറത്തേക്കു അയക്കുകയും ചെയ്തു. അന്നത്തെ സമ്പ്രദായത്തിന്നനുസരിച്ചു ഈ വിശ്വസ്തൻ കല്പനപ്പടി കാര്യം നടത്തുന്നുണ്ടോ എന്ന് അന്വേഷിച്ചു റിപ്പോർട്ടാക്കുവാൻ വേറെ ഒരു വിശ്വസ്തനെയും തമ്പുരാൻ അയക്കാതിരുന്നില്ല.

ഈസ്റ്റിന്ത്യാക്കമ്പിനിക്കാരുടെ അന്നത്തെ തലശ്ശേരിക്കോട്ട ഹൈദരാലി ആക്രമിച്ചിരുന്നുവെങ്കിലും ഒടുവിൽ ഒരു വിധം ലൌകികത്തിലാണു പിരിഞ്ഞത്. കോലത്തിരിരാജാക്കന്മാർ തമ്മിലുള്ള ഗൃഹഛിദ്രം നിമിത്തം കമ്പനിക്കാർക്ക് എതെങ്കിലും ഒരു ഭാഗക്കാരെ സഹായിക്കാതെ നിവൃത്തിയില്ലാതെ വന്നതിനാൽ ഈവക രാജാക്കന്മാർ മുഖേനയുള്ള ആക്രമവും കൊള്ളയും ഇടക്കിടെ ഉണ്ടാകാറുള്ളതുകൊണ്ടു നല്ല ഒരു സൈന്യത്തെ എപ്പൊഴും കോട്ടകാവലിന്നു നിർത്താറുണ്ടായിരുന്നു.

തിരുവലയവുംകൊണ്ടു പുറപ്പെട്ട പള്ളിപ്പാട്ടു പണിക്കർ വലിയ ബുദ്ധിമുട്ടൊ

ന്നംകൂടാതെ തലശ്ശേരിയിൽ എത്തി. ചൊവ്വക്കാരൻ കോയസ്സൻ കേയിയെക്കണ്ടു വിവരം പറഞ്ഞു. രാജാക്കന്മാരെയും പ്രഭുക്കന്മാരെയും മൈസൂർ മുഹമ്മദീയസൈന്യങ്ങളുടെ പിടിയിൽനിന്നു രക്ഷിപ്പാൻ ചൊവ്വക്കാരൻ സ്വന്തകപ്പലിൽ കയററി അവരെ തിരുവിതാങ്കൂറിലേക്കയച്ച വിവരം കേട്ട് ഹൈദർ സാമാന്ന്യത്തിലധികം കോപിച്ചവശായിരുന്നു. ഇനി സാമൂതിരിക്കു ഒരു സഹായം ചെയ്തതു കേട്ടാൽ തന്നെ ഉപദ്രവിക്കാതെ വിടുകയില്ലെന്ന ഭയത്തോടുകൂടി തിരുവലയം ഇംഗ്ലീഷുകാരുടെ കോട്ടയിൽ സൂക്ഷിക്കയാണ് നല്ലതെന്നും സന്ധ്യമയങ്ങിയാൽ ഉപായത്തിൽ കോട്ടയിൽ പോയി കർണ്ണൽ മക്ലോഡ് സായ്പിനെ ഏല്പിച്ചുകൊടുക്കുന്നതാണ് നല്ലതെന്നും കേയിയും ഉപദേശിച്ചു. അന്നുരാത്രി തലശ്ശേരിക്കോട്ടയുടെ കിഴക്കെ വാതിൽ കാത്തിരുന്നത് കുപ്പോട്ടു ശങ്കരൻനായരായിരുന്നു. കലാപകാലമായതുകൊണ്ടു സന്ധ്യമയങ്ങിയാൽ ആരും പുറത്തിറങ്ങുന്ന സമ്പ്രദായമില്ല. കയ്യിൽ ഒരു തോക്കും പിടിച്ചു തെക്കും വടക്കുമായി നടക്കുന്ന ശങ്കരൻനായൎക്ക് ഇരുട്ടിൽക്കൂടി കോട്ടയ്ക്കുള്ളിൽനിന്നു ആരോ പുറത്തുവന്നു തന്നെ തുറിച്ചുനോക്കിക്കൊണ്ടു നില്ക്കുന്നുണ്ടെന്ന മനസ്സിലായി. തന്നെപ്പോലെ ഒരു ഭടനായ ഇരുട്ടടിമൂസ്സാൻകുട്ടിയായിരുന്നു അത്.

ശങ്കരൻനായർ:—അല്ല! മൂസ്സാൻകുട്ടി! താനെന്താടൊ ഇങ്ങിനെ തുറിച്ചുനോക്കുന്നത്. നീയെന്താടൊ ഒരു 'ഫാല' എളിയൊന്റെ കൂട്ട് കളിക്കുന്ന്.

മൂസ്സാൻകുട്ടി:—അല്ല! ബലാലെ! മലാമക്കുണ്ടൊടാ പുത്തിം അക്ക്ത്തും. സുറള്ളാ! അയ്യല്ലം പറഞ്ഞിട്ടെന്താടൊ ബേണ്ടി. പന്നിയെളൊക്കീം മൂരിയെർച്ചി ബയിപ്പിച്ചില്ലെ. അല്ലപന്നി! നിനിക്കി പൊയിസ്സ ബേണൊ. സാമൂതിരിപ്പാട്ടിലെ കോളും കൊണ്ട് ഒരു കാഫ്റു ഇപ്പം കൊട്ടേലക്ക് ബരും. ബേണങ്കി മാട്ടിക്കൊ.

ശങ്കര:— അല്ലപ്പാ! നിനക്കെവിടുന്നാടൊ ഈ വൎത്തമാനം കിട്ടിയത്. നീ വല്ലാത്ത ഒരു കേമനാണ്.

മൂ:—കേയിന്റെ പാണ്ട്യാലേന്ന് സൂപ്പിക്കുട്ടിക്കാക്ക സ്വബെക്ക വന്നപ്പല്ലെ ഞമ്മക്ക് ബിബരം പുടിയായത്. പടച്ചോനാണ് സത്യം.

ശ-നാ:— ഈ നിധി കൊണ്ടുവരുന്ന വിവരം സായ്പ് അറിയില്ലെ?

മൂ:— ഇല്ല സുവറൊ!

ഇത്രയും പറയുമ്പോഴെക്കു ഒരാൾ തങ്ങൾക്കു അഭിമുഖമായി വരുന്നുണ്ടെന്നു തോന്നി. സ്വരൂപം അടുത്തെത്തി. മൂസ്സാങ്കുട്ടിയുടെ തോക്കിന്റെ ചട്ടകൊണ്ടു ഒരടികൊണ്ടതും വീണതുംമാത്രമെ പള്ളിപ്പാട്ട് പണിക്കൎക്ക് ഓൎമ്മയുള്ളു. കാൎയ്യം അവകടത്തിലായപ്പോൾ ശങ്കരൻനായൎക്കും അയ്യടാ എന്നായി. പറഞ്ഞിട്ട് ഫലമില്ലല്ലൊ. പണിക്കരുടെ കയ്യിലുള്ള പെട്ടി കയ്യിലാക്കി, കോട്ടക്കുള്ളിൽ ഒരിടത്ത് അടയാളം വെച്ചു കുഴിച്ചിടലും പണിക്കരുടെ ശവം എടുത്തു കടലിൽ ഇടലും ഒക്കെ അഞ്ചുനിമിഷംകൊണ്ടു കഴിഞ്ഞു. നേരം പുലൎന്നപ്പോൾ സാമൂതിരിപ്പാട്ടിലെ ഒററുകാൎയ്യസ്ഥൻ ശാമുപട്ടർ കർണ്ണൽ സായ്പിനെ കണ്ടു തിരുവലയത്തിന്റെ കാൎയ്യം ചോദിച്ചപ്പോഴല്ലെ സായ്പ് അമ്പരന്നത്. തിരുവലയംകൊണ്ട് തലേന്ന് രാത്രി എട്ടുമണിക്കു പള്ളിപ്പാട്ടു പണിക്കർ കോട്ടയിലേക്കു വരുന്നതു താൻ കണ്ടിരിക്കുന്നു എന്നു ശാമുപട്ടർ ധൈൎയ്യമായി പറഞ്ഞു. ഒരു ശവം കടൽക്കരയിൽ അടിച്ചുകേറീട്ടുണ്ടെന്നും അതു പണിക്കരുടെ ശവമാണെന്നും തീൎച്ചയാക്കി. കേസ്സു തുമ്പുണ്ടാകുന്നവരെ കോട്ട

പ്പടി കാവൽ ശങ്കരൻനായരെ ഇരുട്ടറയിൽ പിടിച്ചിടുവാനും കല്പനയായി.

ഒരാഴ്ച കഴിഞ്ഞു. ഇരുട്ടടിമൂസ്സാങ്കുട്ടി പട്ടാളത്തിൽനിന്നു ചാടിപ്പോയിരിക്കുന്നു. എവിടെയാണെന്നു ആൎക്കും വിവരമില്ല. കാൎയ്യം ശങ്കരൻ നായൎക്കു നിശ്ചയമുള്ളു. മൂസ്സാങ്കുട്ടി തോല്പിക്കുമെന്നു നായൎക്കു ഭയമുണ്ടായിരുന്നുവെങ്കിലും ആയാളിൽനിന്നു തിരുവലയത്തിനെപ്പററിയാകട്ടെ പണിക്കരുടെ മരണത്തെപ്പററിയാകട്ടെ യാതൊരു വിവരവും കണ്ണൎൽ സായ്പിന്നു കിട്ടിയില്ല. ശങ്കരൻനായരെ സംശയിച്ചു ഉദ്യോഗത്തിൽനിന്നു പിരിക്കുക മാത്രമാണ് കണ്ണൽ ഒരു ശിക്ഷയായി കല്പിച്ചത്. ഇതിന്നിടക്ക് സാമൂതിരിപ്പാട്‌തമ്പുരാൻ പള്ളയറക്ക് തീക്കൊടുത്ത് ആത്മഹത്യ ചെയ്ത വിവരം നാടെങ്ങും പരന്നു. ശാമുപട്ടർ എവിടെയാണെന്ന വിവരം ആൎക്കും ഇല്ല. കോവിലകം കത്തിയപ്പോൾ വിലപിടിച്ച വളരെ റിക്കാൎട്ടുകളും ധനങ്ങളും നശിച്ചകൂട്ടത്തിൽ "തിരുവലയവും" നശിച്ചുവെല്ലൊ എന്നു വിചാരിച്ചു സാമൂതിരിപ്പാട്ടിലെ അനന്തിരവന്മാർ നന്നെ വ്യസനിച്ചു. ആക്ഷേപത്തിന്നാളില്ലാത്തതുകൊണ്ട് തലശ്ശേരി കോട്ടയിലും പിന്നെ അന്വേഷണം നടത്തിയില്ല.

ഇങ്ങിനെ കൊല്ലം പത്തു മുപ്പത്തഞ്ചു കഴിഞ്ഞു. ടിപ്പു സുൽത്താന്റെ മരണത്തോടുകൂടി മലയാളജില്ല ഈസ്റ്റിന്ത്യാക്കമ്പിനിക്കധീനമായി കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ ശാമുപ്പട്ടർ കല്പാത്തിയിൽ ഒരു പ്രസിദ്ധ പണം ഇടവാട്ടുകാരനാണ്. ഇദ്ദേഹത്തിന്നു ഇത്രയൊക്കെ ഐശ്വൎയ്യം വൎദ്ധിച്ചത് എങ്ങിനെയെന്ന് ആൎക്കും വിവരമില്ല. നാലഞ്ചു ദിവസമായി ശാമുപ്പട്ടൎക്കു നല്ല ദേഹസുഖമില്ല. രാത്രിയായാൽ എന്താ പുറത്തുനിന്നു ശബ്ദം കേൾക്കുന്നത് എന്നൊക്കെ മക്കളോടു ചോദിക്കും. ഉറക്കമില്ല. സുൽത്താൻപേട്ടയിൽവെച്ചു ഒരു താടിക്കാരൻ മാപ്പിളയെകണ്ടുവെന്നും അപ്പോൾ ശാമുപ്പട്ടൎക്കു മോഹാലസ്യമായെന്നും വാല്യക്കാരൻ വെള്ളം കൊണ്ടുവന്നു മുഖത്തു തളിച്ചു, മോഹാലസ്യം തീൎന്നപ്പോൾ കന്നമത് ഭയത്തോടെ ചോദിച്ചത് മാപ്പിള എവിടെ പോയെന്നായിരുന്നുവെന്നും വാല്യക്കാരൻ മാത്തിൽവെച്ചു പറകയുണ്ടായിട്ടുണ്ട്. ഒരു ദിവസം രാവിലെ, ശാമുപ്പട്ടരെ ആരോ കുത്തിക്കൊന്നുവെന്നും, ശാമുപ്പട്ടർ വളരെ ഭക്തിയോടെ വെച്ചുവരുന്ന ഒരു വിഗ്രഹപ്പെട്ടി കളവു ചെയ്തുപോയെന്നും, കള്ളനെ പിടികിട്ടീട്ടില്ലെന്നും ഉള്ള ധ്വനി പാലക്കാടെങ്ങും പരന്നു. തിരുവില്വാമല ക്ഷേത്രത്തിൽ പരദേശിയുടെ വേഷം എടുത്തു പാൎത്തിരുന്ന ശങ്കരൻനായരെപിറേറന്നു കണ്ടതു് പാലക്കാട്ടാണ്. ശാമുപ്പട്ടരുടെവാല്യക്കാരനെ കണ്ട് മാപ്പിളയുടെ പ്രകൃതം ചോദിച്ചു മനസ്സിലാക്കുവാൻ അധികം ബുദ്ധിമുട്ടുണ്ടായില്ല. അന്വേഷിച്ചതിൽ, (ശാമുപ്പട്ടർ മരിച്ചതിന്നു പിറെറ ദിവസം) ഒരു മാപ്പിള മണ്ണാൎക്കാട്ടെക്കുള്ള നിരത്തിൽകൂടി പോകുന്നതായി കണ്ടവരുണ്ട്. മണ്ണാൎക്കാട്ടുനിന്നു അങ്ങാടിപ്പുറത്തേക്കും അവിടെനിന്നു പട്ടാമ്പിയിൽകൂടി തൃത്താലവഴി പൊന്നാനിവരേയും ഇരുട്ടടി മൂസ്സാങ്കുട്ടിയെ ശങ്കരൻനായർ പിന്തുടൎന്നു. മൂസ്സാങ്കുട്ടി തോണിക്കടവിൽവെച്ചു ശങ്കരൻനായരുടെ വരവുകണ്ടു. മുപ്പത്തഞ്ചു കൊല്ലമായി തമ്മിൽ പിരിഞ്ഞ തന്റെ കൂറാളിയെ കണ്ടപ്പോൾ ഒന്നു ഞെട്ടി. വേഗം അഴിമുഖം കടപ്പാൻ പോകുന്ന ഒരു തോണിയിൽ കയറി. അടുത്ത മറെറാരു തോണിയിൽ ശങ്കരൻനായരും കയറി. മൂസ്സാ

ങ്കുട്ടി കയറിയ തോണിക്കടുത്തെത്തിച്ചാൽ ഇനാംകൊടുക്കാമെന്നായി ശങ്കരൻനായർ. പുഴ മദ്ധ്യത്തിൽവെച്ചു തോണിരണ്ടും കൂട്ടി മുട്ടി.

ശങ്കരൻനായർ— അല്ല! മൂസ്സാങ്കുട്ടി!! മൂപ്പത്തഞ്ചു കൊല്ലമായി തെരഞ്ഞു ഇന്നു കണ്ടുമുട്ടിയല്ലൊ. താൻ ഇത്ര നീചനാണെന്നു വിചാരിച്ചിരുന്നില്ല.

മൂ:— താമരച്ചേരി ചെറത്തിൻറാട്ടന്നല്ലെ ആ ഹബ്ബൂജാല പുടിച്ച പട്ടര് ഞമ്മളെ ബായിൽ മണ്ണാക്കി ഓടിക്കളഞ്ഞത്. ബിസ്സില്ലാ! പിന്ന്യ ആ ചെയിത്താനെ ധുനിയാവ്'ൻെറാത്ത എടെല്ലാം തിരഞ്ഞി. ഇപ്പല്ലൊടാ ഖൊയിസ്സ കൊട്ടക്കണ്ടി. കപ്പത്തൊന്നും ഉണ്ടൊക്കണ്ട ഇത് ഞമ്മക്ക് തന്നെ ബേണം.

ശം:— വൈരധനായ തനിക്ക് അതുകൊണ്ടു ഉപയോഗമില്ല. അതു എനിക്കു തന്നേക്കു.

ഇത്രയും പറയുമ്പോഴെക്കു വേറെ ഒരു തോണിവന്നു മൂസ്സാങ്കുട്ടി നില്ക്കുന്ന തോണിക്കുമുട്ടി. മൂസ്സാങ്കുട്ടി കാലുതെററി വെള്ളത്തിൽ വീണപ്പോൾ പിന്നാലെ ശങ്കരൻനായരും ചാടി. "തിരുവലയംപെട്ടി," രണ്ടാളും മുറുക്കിപ്പിടിച്ചു. ജീവൻ രക്ഷിക്കേണ്ട മാർഗ്ഗമല്ല നോക്കിയത്. തോണിക്കാരൻ വിചാരിച്ചിട്ടു യാതൊരു ഫലവുമുണ്ടായില്ല. ഭാരതപ്പുഴയും പൊന്നാനിക്കടലും കൂട്ടിമുട്ടുന്ന അഴിമുഖം ചിലപ്പോൾ അങ്ങിനെയാണ്. മൂസ്സാങ്കുട്ടിയേയും ശങ്കരൻനായരേയും പിന്നെ ജീവനോടെ ആരും കണ്ടിട്ടില്ല. തിരുവലയം അവരോടുകൂടി അഴിമുഖത്ത് താണുപോയിട്ടുണ്ടെന്നാണ് ഇപ്പോഴത്തെ വിശ്വാസം.

എം. ആർ. കെ. സി.

# നമ്മുടെ പ്രധാന ചുമതല

ജീവകാലത്തു ചെയ്യേണ്ടതായി അനവധി ഭാരമേറിയ കാര്യങ്ങൾ നമ്മൾക്കുണ്ടാകുമെന്നുള്ളതിന്നു സംശയമില്ല. ജീവൻെറ ഉദ്ദേശം തന്നെ ജോലികൾ ചെയ്യുന്നതും തന്മൂലം സമസൃഷ്ടികളുടെ സുഖത്തെ വർദ്ധിപ്പിക്കുന്നതും ആകുന്നു. ഈ ഉദ്ദേശം സാധിപ്പിക്കേണമെങ്കിൽ സഹജമായ ചില ഗുണങ്ങൾ മനുഷ്യർക്കുണ്ടായിരിക്കേണം. വേണ്ടതക്കതായ ഈ ഗുണങ്ങൾ മനുഷ്യരുടെ ഇടയിൽ ഇല്ലെന്നു പറവാൻ തരമില്ല. ഏറക്കുറയ വ്യത്യാസങ്ങളോടുകൂടി ഈ ഗുണങ്ങൾ എല്ലാ മനുഷ്യരിലും അന്തർഭവിച്ചിരിക്കുന്നുണ്ടെന്നു തന്നെ പറയണം. നന്മയും തിന്മയും ഇടകലർന്നല്ലാതെ നന്മതന്നെ ആയിട്ടോ തിന്മതന്നെ ആയിട്ടോ കാണ്മാൻ പ്രയാസമാണ്. ഏല്പ്പെടുന്ന കാര്യങ്ങൾ വിഘ്നം കൂടാതെ ഭംഗിയായി കലാശിപ്പിക്കേണ്ടതു നമ്മുടെ ഭാരമാകയാൽ അതാതു കാര്യനിർവ്വഹണത്തിന്നു വേണ്ടതായ സാമർത്ഥ്യം നമുക്കുണ്ടായിരിക്കേണ്ടതാണ്. വലിയ പരീക്ഷകൾ പാസ്സായവർക്കോ വലിയ ധനവാന്മാർക്കോ തങ്ങളുടെ അറിവും ധനവും മൂലം ഏതു കാര്യവും സാദ്ധ്യമാണെന്നു ചിലർ കരുതുന്നതു വലിയ അബദ്ധംതന്നെ. വലിയ പരീക്ഷകൾ ഉയന്ന തരത്തിൽ ജയിച്ചിട്ടുള്ള പലരും ലോകത്തിൽ കഴിച്ചുകൂട്ടുവാൻ സാമർത്ഥ്യമില്ലാതെ കുഴങ്ങുന്നതു നമ്മുടെ

ഇടയിൽ തന്നെ നമുക്കു് കാണാം. അതിനാൽ സമജീവികളായി പെരുമാറേണ്ടുന്ന നമുക്ക അറിവിന്നും ധനത്തിന്നും പുറമെ വേറെ ചില ഗുണങ്ങൾ വേണ്ടതാണെന്നുള്ളതിന്ന സംശയമില്ല. ആയതുകൊണ്ടു സ്വഭാവഗുണമെന്ന പദത്തിൽ അടങ്ങിയിരിക്കുന്ന ഗുണങ്ങൾ ചെറുപ്പംമുതൽക്ക തന്നെ ശീലിക്കുന്നതിന്നും, അപ്രകാരം ശീലിച്ചു് ഈ ഗുണങ്ങളെ സഹജമാക്കി തീക്കേണ്ടതിന്നും എല്ലാവരും പ്രത്യേകം ശ്രദ്ധിക്കേണ്ടതും ആകുന്നു. ചെറുപ്പകാലത്തിൽ വേരൂന്നുന്ന ശീലങ്ങൾ ജീവപര്യന്തം നിലനില്ക്കുവാൻ ഇടയുള്ളതുകൊണ്ടു ബാലന്മാരുടെ ഇടയിൽ സൽഗുണങ്ങൾ വേരൂന്നിപ്പിക്കുന്നതിന്ന വേണ്ട ശ്രമങ്ങൾ ചെയ്യുന്നതു പ്രായമേറിയ എല്ലാവരുടേയും മുഖ്യധർമ്മമാണെന്നു കൂടി പ്രത്യേകം പറയേണ്ടതില്ലല്ലൊ.

ബാല്യത്തിൽ ആലോചനാശക്തി നല്ലവണ്ണം വികസിക്കാതെ ഇരിക്കുന്നതിനാൽ കുട്ടികളുടെ പഠിപ്പും നടപ്പും അവരുമായി അടുത്തു് പെരുമാറുന്നവരുടെ നടപടികൾക്കും സമ്പ്രദായങ്ങൾക്കും അനുസരിച്ചിരിപ്പാനെ തരമുള്ളു. ഒരു കുട്ടിയുടെ സംസാരത്തിൽനിന്നുതന്നെ ആ കുട്ടിയുടെ ഗൃഹത്തിലെ നടപടികൾ നമുക്കു് ഏകദേശം ഊഹിക്കാവുന്നതാണ്. ആയതിനാൽ ഗൃഹത്തിലുള്ളവർ കുട്ടികളുടെ സന്നിധിയിൽവെച്ചു സംസാരിക്കുമ്പോഴൊ വല്ലതും പ്രവൃത്തിക്കുമ്പോഴൊ പ്രത്യേകം മനസ്സുവെക്കേണ്ടതാണ്. അസഭ്യവാക്കുകൾ പറയാതെയും, കഷ്ടങ്ങളൊ അന്യായങ്ങളൊ ആയ പ്രവൃത്തികൾ ചെയ്യാതേയും, നല്ലവാക്കുകൾ പറഞ്ഞും, പരോപകാരങ്ങൾ ചെയ്തും, സത്യസന്ധതയോടും പ്രസന്നതയോടും മൂത്തവർ നടന്നാൽ ബാലന്മാരും താനെതന്നെ ഈ ഗുണങ്ങളെ ആചരിക്കുന്നതും തന്മൂലം അവർ സൽസ്വഭാവികളായി തീന്നു് കുഡുംബത്തിന്നും രാജ്യത്തിന്നും വേണ്ട ഗുണങ്ങളെ ചെയ്യുകയും ചെയ്യും. തങ്ങളുടെ ജോലികൾ ഇന്നിന്നവയാണെന്നു കുട്ടികളെ ധരിപ്പിക്കുകയും, ആ ജോലികൾ അതാതു സമയത്തു ശരിയായി നടത്താതെ ഇരുന്നാൽ പക്ഷഭേദം കൂടാതെ വീഴ്ചക്കാരെ ശിക്ഷിക്കുകയും വേണ്ടതാണ്. ഇതിനു മുമ്പിൽതന്നെ വലിയവർ അവരവരുടെ ജോലികൾ വീഴ്ചകൂടാതെ നിശ്ചിതസമയങ്ങളിൽ ചെയ്യുന്നതു മാതൃകയായി കുട്ടികൾ കാണണം. മൂത്തവരെല്ലാവരും പ്രഭാതം മുതൽ സന്ധ്യവരെ വൃഥാലാപത്താൽ സമയം കളയാതെ ഇരിക്കുന്നതു കണ്ടാൽ കുട്ടികൾ അവരെ അനുവത്തിക്കാതിരിക്കുമെന്നു തോന്നുന്നില്ല. ജനങ്ങൾ സാധാരണയായി നേരംപോക്കുകളും വിഡ്ഢിത്തരങ്ങളും പറഞ്ഞു ദിവസം കഴിച്ചുകൂട്ടുന്നതു കുട്ടികൾ കണ്ടു പഠിക്കുന്നതിനാലാണ് അവർ തുമ്പില്ലാതെ വന്നു വശാവുന്നത്. ആയതിനാൽ മൂത്തവർ, പ്രത്യേകിച്ചു സ്ത്രീകൾ, ഈ വിഷയത്തിൽ നല്ലവണ്ണം മനസ്സിരുത്തേണ്ടതാണ്. നമ്മുടെ സമ്പ്രദായപ്രകാരം സ്ത്രീകൾക്കു് ജോലിയൊന്നും ഇല്ലാതെ ആണ് വന്നിരിക്കുന്നത്. ഇതിനാൽ വളരെ തരക്കേടുണ്ടെന്നു പറഞ്ഞിട്ടാവശ്യമില്ല. വല്ലവരുമായി വെറുതെ സംസാരിച്ചു് സമയം കളയാതെ ഇരിക്കുന്നതിന്നു സ്ത്രീകൾക്കു് എന്തെങ്കിലും ഒരു ജോലി ആവശ്യമാണ്. പണ്ടു കാലത്തു സ്ത്രീകളുടെ ജോലിയായി കരുതിയിരുന്ന ഗൃഹഭരണം മലയാളസ്ത്രീകൾ ഇക്കാലങ്ങളിൽ തീരെ കൈവെടിഞ്ഞിരിക്കുന്നതു വളരെ ശോചനീയംതന്നെ. ഗൃഹഭരണവും, ഭർത്തൃശുശ്രൂഷയും, ബാലപരിപാലന

വും ആണ് സ്ത്രീകളുടെ പ്രത്യേകധമ്മമെന്നു സ്ത്രീകൾ ഓക്കേണ്ടതാണ്.

ബാലന്മാരുടെ മുമ്പിൽവെച്ചു മൂത്തവർ ക്രോധാന്ധന്മാരായി പരിണമിക്കുന്നതു നന്നല്ല. അല്പകാര്യത്തിൽ ശുണ്ഠി എടുത്തു ശഠിക്കടിക്കുന്നതു കുട്ടികൾ കണ്ടാൽ അവരും അപ്രകാരം ശീലിക്കുവാൻ എളുപ്പമുണ്ട്. "ഞാൻ ചെയ്യുന്നതു കണ്ടു നിങ്ങൾ ആരും പഠിക്കേണ്ട. എനിക്കങ്ങിനെ ആവാം. നിങ്ങൾക്ക് അപ്രകാരം പാടില്ല" എന്നു ചില വയസ്സന്മാർ കുട്ടികളോടു പറയുന്നുണ്ട്. ഇതു വളരെ തെററാണെന്നു പറയേണ്ടതില്ലല്ലൊ. തെററാണെന്നു തങ്ങൾക്കുതന്നെ ബോദ്ധ്യമുള്ളതല്ലെ ഇവർ ചെയ്യുന്നത്. അല്ലെങ്കിൽ കുട്ടികളുടെ അടുക്കൽ അവർ ഇപ്രകാരം പറയുന്നതെന്തിനാണ്? ക്ഷമയും സ്വാത്മഭരണവും എല്ലാവരും ശീലിക്കേണ്ടതും ദ്വേഷ്യംകൊണ്ടു യാതൊരു കാര്യവും നടക്കയില്ലെന്ന് എല്ലാവരും ധരിക്കേണ്ടതും ആകുന്നു. ദ്വേഷ്യഭാവം കാണിക്കാതെ ക്ഷമയോടുകൂടി മൂത്തവർ നടക്കുന്നതു കണ്ടാൽ കുട്ടികൾ ക്ഷമയുള്ളവരായി ഭവിക്കുന്നതാണ്. ഈ തത്വങ്ങൾ എല്ലാവക്കും അറിയാവുന്നതാണെന്നുള്ളതിനു സംശയമില്ല. ഇതുകൾ ശീലിക്കുന്നതിന് ഇംഗ്ലീഷോ സംസ്കൃതമോ പഠിച്ചിട്ടാവശ്യമില്ല. ഇവകൾ നല്ലതാണെന്നു ധരിച്ച് ഇവകളെ ആചരിപ്പാൻ എല്ലാവരും ശ്രമിച്ചാൽ മതി.

വീട്ടിലുള്ളവരെല്ലാവരും കുട്ടികളുടെ മുമ്പാകെവെച്ചു നല്ലതു പ്രവൃത്തിച്ചാൽ കുട്ടികളും സഹജമായി നല്ല ഗുണങ്ങളെ കൈക്കൊള്ളുന്നതാണന്നു പറഞ്ഞുവല്ലൊ. ഇതിനു പുറമെ കുട്ടികൾ ചങ്ങാതിത്വം പിടിച്ചു നടക്കുന്നവരുടെ കാര്യത്തിൽ മൂത്തവർ പ്രത്യേകം ദൃഷ്ടിവെപ്പാനുണ്ട്. വലിയ സ്നേഹിതന്മാരെപ്പോലെ എപ്പോഴും കൂടെനടക്കുന്നവരുടെ സ്വഭാവങ്ങൾ ഒരു കുട്ടിയിൽ എന്നു വേണ്ട, പ്രായം ചെന്ന ഒരുത്തനിൽതന്നെ, പതിയുവാൻ എളുപ്പമുണ്ട്. അതുകൊണ്ടു നാം സഹവാസം ചെയ്യുന്നവർ നല്ല സ്വഭാവക്കാരല്ലെങ്കിൽ നമ്മുടെ സ്വഭാവവും മലിനതയുള്ളതായി തീരുവാൻ എളുപ്പമുണ്ടല്ലൊ. അതിനാൽ മററുള്ളവരിൽ ഉള്ള ഏതെല്ലാം ഗുണങ്ങളെയാണ് ശീലിക്കേണ്ടതെന്നും ഏതെല്ലാം ദോഷങ്ങളെയാണ ത്യജിക്കേണ്ടതെന്നും നാം കുട്ടികളെ കൂടക്കൂടെ ധരിപ്പിക്കേണ്ടതും സ്വഭാവനൈമ്മല്യത്തോടുകൂടിയ ചിലരെ ചൂണ്ടിക്കാണിച്ച് അവരോടുകൂടി പരിചയമായി അവരുടെ സമ്പക്കത്താൽ തങ്ങളുടെ സ്വഭാവം നന്നാക്കുന്നതിന്നു കുട്ടികളെ ഉത്സാഹിപ്പിക്കേണ്ടതും ആണ്. വളരെ ദോഷങ്ങളുള്ളവരെ തീരെ ത്യജിച്ചു നടക്കുന്നതിന്നുതന്നെ കുട്ടികളെ ഉപദേശിക്കുന്നതിൽ വലിയ തെററുണ്ടെന്നു തോന്നുന്നില്ല. എന്തെന്നാൽ ഇങ്ങിനെയുള്ളവരോട് അടുത്തു പെരുമാറി അവരുടെ ദോഷങ്ങളെ തീരെ ത്യജിച്ചു ഗുണങ്ങളെ മാത്രം സ്വീകരിക്കുന്നതിന്നു കുട്ടികൾക്കു സാമത്ഥ്യമുണ്ടാകുവാൻ തരമില്ലല്ലൊ.

ദുഷ്പ്രവൃത്തികൾ ചെയ്താൽ ദൈവം കഠിനമായി ശിക്ഷിക്കുമെന്നും സൽപ്രവൃത്തികളാൽ ദൈവകാരുണ്യം നിമിത്തം യശസ്സും മോക്ഷവും ലഭിക്കുന്നതാണെന്നും കുട്ടികളെ പറഞ്ഞു മനസ്സിലാക്കി അവരെ ദൈവവിശ്വാസമുള്ളവരാക്കി തീക്കുന്നതു വളരെ നല്ലതാകുന്നു. പുരാണങ്ങളിൽ ദുഷ്ടന്മാരെ ശിക്ഷിച്ചിരിക്കുന്നതും ശിഷ്ടന്മാരെ രക്ഷിച്ചിരിക്കുന്നതും ഘോഷിച്ചിരിക്കുന്നതു കഥാരൂപേണ ബാലന്മാരെ ധരിപ്പിക്കയും ഇന്നിന്നവിധം നടന്നാൽ ദൈവം സന്തോ

ഷിക്കുമെന്നും ഇന്നിന്നവിധം നടന്നാൽ ദൈവം ശിക്ഷിക്കുമെന്നും കുട്ടികളെ മനസ്സിലാക്കി വേണ്ടവിധത്തിൽ അവരെ നടത്തുകയുംചെയ്യേണ്ട ചുമതല പ്രായംചെന്നവരുടേതാണ്. നല്ലതു വരുത്തിത്തരുന്നതിനു ദൈവത്തിന്റെ അടുക്കൽ പ്രാൎത്ഥിക്കുന്നതു തന്നെ വളരെ ഗുണകരമായിട്ടുള്ളതാണ്. ആദ്യം തന്നെ നമ്മുടെ നിസ്സാരത നമ്മിൽ കടന്നുകൂടുന്നു. പിന്നീടു നമുക്കു കിട്ടിയിട്ടുള്ള നന്മകൾക്കു ദൈവത്തോടു കൃതജ്ഞത നാം ഭാവിക്കുന്നതിനാൽ നന്ദി എന്നുള്ള ഗുണം നമ്മിൽ ഉളവാകുന്നു. ഈ രണ്ടു മഹത്തായ ഗുണങ്ങൾക്കു പുറമെ മററുള്ളവരുടെ നന്മക്കു നാം ചിലപ്പോൾ പ്രാൎത്ഥിക്കുന്നതുകൊണ്ടു സ്വാൎത്ഥപരിത്യാഗമെന്നഗുണവും നമുക്കുണ്ടാവുന്നു. അതുകൊണ്ടു ദൈവവിശ്വാസം വളരെ ഫലപ്രദമായ ഒരു സംഗതിയാണെന്നുള്ളതിനു സംശയമില്ല.

സ്വഭാവം നന്നാകുന്നതിനുള്ള വേറൊരു മാൎഗ്ഗം നല്ല വിദ്യാഭ്യാസം തന്നെയാണ്. എന്നാൽ വിദ്യാഭ്യാസമെന്നത് എന്താണെന്നുതന്നെ ആദ്യം ധരിക്കേണ്ടതുണ്ടു. കുറെ പുസ്തകങ്ങൾ വായിച്ചു ചില പരീക്ഷകൾ ജയിച്ചതുകൊണ്ടുതന്നെ ശരിയായ വിദ്യാഭ്യാസം കഴിഞ്ഞുവെന്നു പറയുവാൻ തരമില്ല. അറിവു വൎദ്ധിപ്പിക്കുന്നതിനു പുറമെ സൽസ്വഭാവിയാണെന്നുള്ള പേർ സമ്പാദിക്കുവാൻ എല്ലാവരും ശ്രമിക്കേണ്ടതാണ്. ഇപ്രകാരം ബാല്യത്തിൽ തന്നെ ശീലിച്ചാൽ വലുതാകുമ്പോൾ കുട്ടികൾ നിഷ്പ്രയാസേന നല്ല നടത്തയോടുകൂടിയവരായി വരാതിരിക്കയില്ല.

ചെറുപ്പത്തിൽ നാം നല്ലവരായി കൂട്ടുകൂടേണ്ടതുപോലെതന്നെ നാം വായിക്കുന്ന പുസ്തകങ്ങളും വളരെ നല്ലവയായിരിക്കണം. സന്മാൎഗ്ഗതത്വങ്ങളെ വേണ്ടവിധത്തിൽ പ്രതിപാദിച്ചിരിക്കുന്ന പുസ്തകങ്ങൾ വായിക്കുന്നതുകൊണ്ടു നമ്മുടെ സ്വഭാവം വളരെ വിശേഷമായി തീരുമെന്നുള്ളതിനു രണ്ടഭിപ്രായമുള്ളതായി തോന്നുന്നില്ല. സ്വഭാവഗുണംകൊണ്ടും ബുദ്ധിചാതുൎയ്യംകൊണ്ടും ലോകത്തിൽ കീൎത്തി സമ്പാദിച്ചിട്ടുള്ള മഹാന്മാരായ സർ മുത്തുസ്വാമി അയ്യർ മുതലായവരുടെ ജീവചരിത്രങ്ങൾ വായിക്കുന്നതായിരിക്കും ഏററവും നന്നായിട്ടുള്ളത്. ഈ ജീവചരിത്രങ്ങൾ കെട്ടുകഥകൾ അല്ലാത്തതിനാൽ അവക്കു പ്രത്യേക ഒരു ഗുണം ഉണ്ടെന്നു പറയേണ്ടതില്ലല്ലോ.

എല്ലാവൎക്കും ഓരോ ജോലികൾ ഉണ്ടായിരിക്കുന്നതും ആ ജോലികൾ ഓരോരുത്തരും മടികൂടാതെ മനസ്സാക്ഷിയോടുകൂടി ചെയ്തു തീൎക്കുന്നതും വലിയ ഒരു കാൎയ്യമാണ്. എന്തെങ്കിലും ഒരു കാൎയ്യത്തിൽ ഏൎപ്പെട്ടാൽ ധനലാഭം മാത്രം ഗണ്യമാക്കാതെ ഭാരമേററിരിക്കുന്ന കൃത്യത്തെ ചെയ്തു തീൎക്കുവാൻ എല്ലാവരും ശ്രമിക്കേണ്ടതും അങ്ങിനെ ചെയ്യുന്നതുകൊണ്ടുതന്നെ സാരമായ ചില ഗുണങ്ങൾ നമുക്കുണ്ടാവുന്നതും ആകുന്നു. ക്ഷമ, സ്ഥിരത, ശുഷ്കാന്തി, കീഴ്‌വണക്കം, ധൈൎയ്യം എന്നീ ഗുണങ്ങൾ ഇതിനാൽ നമുക്കുണ്ടാകുന്നതാണ്. ജോലികൂടാതെ മടിയന്മാരായി നടക്കുന്ന ചെറുപ്പക്കാർ പല ദുൎവ്വിഷയങ്ങളിൽ ഏൎപ്പെട്ടു തങ്ങളുടെ ആരോഗ്യത്തേയും മേൽഗുണത്തേയും നശിപ്പിക്കുന്നതിനു വളരെ എളുപ്പമുള്ളതിനാൽ ചെറുപ്പത്തിൽതന്നെ ധാരാളം ജോലി ചെയ്യുന്നതിനും അവരവരുടെ പ്രയത്നംകൊണ്ട് അവരവരുടെ ഇടം കഴിക്കുന്നതിനും ചെറുപ്പക്കാർ പ്രത്യേകം ശ്രമിക്കേണ്ടതാണ്. ആദ്യംതന്നെ വലിയ ഉദ്യോഗമോ ധാരാളം ശമ്പളമോ എല്ലാവ

ക്കു, ആഗ്രഹിക്കുവാൻ അവകാശമില്ല. അവയെല്ലാം കരുതി യാതൊരു ജോലിയുംകൂടാതെ വലിയ അവസ്ഥയും കാംക്ഷിച്ചിരിക്കുന്നതു വളരെ വിഡ്ഢിത്വമായി ചിലപ്പോൾ പരിണമിക്കുന്നുണ്ട്.

സ്വഭാവം നന്നാക്കേണമെന്നു വിചാരിക്കുന്നവർ അവരുടെ വാക്കും പ്രവൃത്തിയും നന്നാക്കുവാൻ പ്രത്യേകം ശ്രമിച്ചാൽ തന്നെ വലിയ കാൎയ്യമായി. ഒരാളുടെ വാക്കുകളാണല്ലൊ അയാളുടെ വിചാരങ്ങളെ പുറത്തു കാണിക്കുന്നത്. ഒരാളുടെ വിചാരത്തിന്റെ ഫലമാണല്ലൊ അയാളുടെ പ്രവൃത്തി. ആയതുകൊണ്ടു നല്ല വാക്കുകൾ മാത്രം പറയുന്നതിനും, ചീത്തവാക്കുകളും ശകാരവാക്കുകളും തീരെ ത്യജിക്കുന്നതിനും നാം എപ്പോഴും ഉദ്യമിക്കേണ്ടതാണ്. കുറെകാലം ഇപ്രകാരം ശ്രമിച്ചാൽ നാം സൽഭാഷികളായി വരാതെ ഇരിക്കുവാൻ തരമില്ല. ഒരാളെ സന്തോഷിപ്പിക്കുവാൻ കഴികയില്ലെങ്കിലും മുഷിക്കാതെ കഴിച്ചുകൂട്ടുന്നതുതന്നെ വലിയ കാൎയ്യമാണ്. കഴിയുന്നതും ദോഷം ചെയ്യാതേയും നിവൃത്തിയുള്ള ഗുണം ഏവനും ചെയ്തും നല്ലവാക്കുകളെകൊണ്ട് ഓരോരുത്തരെ സന്തോഷിപ്പിച്ചും കാലനാപനം ചെയ്യുന്നതുകൊണ്ടു വലിയ ധനലാഭം ഉണ്ടായില്ലെങ്കിലും മനസ്സമാധാനം മനസ്സുഖം എന്നീ ഗുണങ്ങൾ ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല. ഈ മനോഗുണങ്ങളാണ് എല്ലാ ഭാഗ്യവാന്മാൎക്കും ഉള്ളത്. ഈ ഗുണങ്ങളോടുകൂടാത്ത യാതൊരു അവസ്ഥയും സുഖമായി തോന്നുന്നതല്ല. ഈ തത്വജ്ഞാനങ്ങൾ മനസ്സിൽ പതിയേണമെങ്കിൽ മനസ്സിന്നു നല്ല ക്ഷമയും, ധൈൎയ്യവും, അറിവും പ്രത്യേകം ഉണ്ടായിരിക്കേണ്ടതാണ്. എന്നാൽ മേല്പറഞ്ഞ പ്രകാരങ്ങളിൽ ശീലിക്കുന്നതായാൽ ഈ മാനസിക ഗുണങ്ങൾ കാലതാമസം കൂടാതെ അല്പമെങ്കിലും ബുദ്ധിയുള്ള ഒരുവനിൽ ഉണ്ടാകാതെ പോകുമെന്നു തോന്നുന്നില്ല.

കെ. പരമേശ്വരമേനോൻ ബി. എ.

# അമേരിക്കയെ കണ്ടുപിടിച്ചത്

കൊളമ്പസ്സല്ല.

---

ഈ വിഷയം നമ്മുടെ വായനക്കാരിൽ പലരുടേയും ശ്രദ്ധയെ ആകൎഷിക്കുന്നതായിരിക്കുമെന്നുള്ളതിന്നു പക്ഷാന്തരമില്ല. ഇക്കാലത്തു തന്റെ യശൊദുന്ദുഭി കൊണ്ടു ലോകത്തെ മുഴവൻ മുഴക്കുന്ന അമേരിക്കാരാജ്യം കഴിഞ്ഞ അഞ്ഞൂറു വൎഷങ്ങൾക്കു മുമ്പു നമുക്കു തീരെ അറിവാൻ കഴിഞ്ഞിട്ടില്ലാത്ത ഒന്നായിരുന്നു. സമുദ്രയാത്രയിൽ സാമൎത്ഥ്യം സമ്പാദിച്ച കൊളമ്പസ്സ് ഒന്നാമതായി 1412-ൽ ആ രാജ്യത്തെ കണ്ടുപിടിച്ച് ലോകത്തിൽ തന്റെ യശസ്തംഭത്തെ പ്രതിഷ്ഠിച്ചുവെന്നാണ് നാമറിയുന്നത്. എന്നാൽ നമ്മുടെ ആ അറിവു തീരെ അസാധുവാണെന്നു സ്ഥാപിച്ചുംകൊണ്ടു മിസ്റ്റർ ഫ്രെയർ അമേരിക്കയിലെ ഒരു മാസികപത്രത്തിൽ "ബൌദ്ധന്മാരുടെ അമേരിക്കാപ്രകാശനം" എന്ന ഒരു പ്രബന്ധത്തെ പ്രസിദ്ധികരിച്ചിരിക്കുന്നു. കുള

മ്പസ്സിനേക്കാൾ ആയിരത്തിനാനൂറു വഷങ്ങൾക്കുമുമ്പു ബൌദ്ധാചാര്യന്മാർ വടക്കെ അമേരിക്കയെ കണ്ടുപിടിച്ചിട്ടുണ്ടെന്നു പ്രസ്താവിക്കുന്നു. ആസ്യയുടെ വടക്കുകിഴക്കുള്ള കാമട്കാസ്കയിൽനിന്ന് അമേരിക്കയുടെ പടിഞ്ഞാറുവടക്കുള്ള അലാസ്ക (Alask) പ്രദേശം ബെറിങ് (Berhing strait) കടലിടുക്കിനാൽ വേർതിരിക്കപ്പെടുന്നു. ഇതിന്നിടയിലാകുന്നു അല്യൂഷൻ ദ്വീപങ്ങൾ കിടക്കുന്നത്. ക്രമേണ ഈ ദ്വീപശ്രേണികളെ അതിലംഘിച്ച് ആസ്യാഗ്രഭാഗത്തിൽനിന്നും അമേരിക്കക്കു വളരെ കഷ്ടപ്പെടാതെ പോവാൻ സാധിക്കുന്നതാണെന്നു പ്രമാണങ്ങളെക്കൊണ്ടു പ്രത്യക്ഷപ്പെടുത്തുന്നു. ഈ മാർഗ്ഗത്തിൽകൂടി അഞ്ചു ബൌദ്ധഭിക്ഷുക്കൾ ശാന്തസമുദ്രത്തെ കടന്നു അമേരിക്കാ പ്രദേശത്തെ സന്ദർശിച്ചിരിക്കുന്നു. പുരാതന ചീനഗ്രന്ഥങ്ങളിൽ "ഫുസം" എന്നു പേരായി കിഴക്കുള്ള ഒരു പ്രദേശത്തിന്റെ പേർ കാണപ്പെടുന്നു. ആ ദേശത്തിലുണ്ടായിട്ടുള്ള വൃക്ഷവിശേഷത്തിന്റെ പേർ കൊണ്ടാകുന്നു അതിന്ന് ഈ നാമം സിദ്ധിച്ചിട്ടുള്ളത്. ഫുസം വൃക്ഷത്തിന്നും അമേരിക്കയിലെ മെക്സിക്കൊ പ്രദേശത്തിലുള്ള ആഗ്ഗയെ (മാഗ്ഗയെ) വൃക്ഷത്തിന്നും തമ്മിൽ വളരെ സാദൃശ്യം കാണുന്നുണ്ട്.

ചീനയിൽ "ഹ്വയൻ സാങ്ഗിന്റെ സഞ്ചാരവൃത്താന്തം" എന്നു പേരായി ഒരു വിശിഷ്ടഗ്രന്ഥം കാണുന്നുണ്ട്. അതിൽ ഹ്വയൻ സാങ്ഗ് കാബൂൾ നഗരവാസിയാണെന്നു പ്രതിപാദിച്ചിരിക്കുന്നു. ക്രിസ്ത്വബ്ദം 411-ൽ യുആൻ മഹാരാജാവിന്റെ ഭരണകാലത്ത് അവൻ ഫുസം ദേശത്തിൽനിന്നും അദ്ദേഹത്തിന്റെ രാജധാനിക്കു പോയിരുന്നു. ഹ്വയൻ സാങ്ഗ് ഫുസം ദേശത്തിൽനിന്നു ബഹുവിധ ദ്രവ്യങ്ങളെക്കൊണ്ടുവന്നുവെന്നും അവയിൽ ഒന്നു വളരെ ബലമുള്ള ഒരു വസ്ത്രമായിരുന്നുവെന്നും കാണുന്നു. മെക്സിക്കൊവിലുള്ള ആഗ്ഗയെ വൃക്ഷത്തിന്റെ നൂലിന്നും ഈ വസ്ത്രത്തിന്റെ നൂലിന്നും തമ്മിൽ വളരെ സാദൃശ്യമുണ്ടത്രെ. മറെറാരു സാധനം കണ്ണാടി ആയിരുന്നു. മെക്സിക്കൊ പ്രദേശത്തിൽ ഇതിന്നനുരൂപമായ കണ്ണാടിയുണ്ടെന്നു പറയപ്പെടുന്നു. ഹ്വയൻസാങ്ഗിന്റെ സഞ്ചാരവൃത്താന്തത്തിൽനിന്നു വളരെ കാര്യങ്ങൾ ഗ്രഹിക്കേണ്ടവയായിട്ടുണ്ട്.

മുമ്പു ഫുസം ദേശത്തിലുള്ളവർ ബൌദ്ധധർമ്മത്തെ അറിഞ്ഞവരായിരുന്നില്ല. ക്രിസ്ത്വബ്ദം 456-ൽ താമിം എന്നുപേരായ ഒരു സമ്രാട്ടിന്റെ കാലത്തു കാബൂലിൽനിന്നും അഞ്ചു ബൌദ്ധഭിക്ഷുക്കൾ ഫുസം ദേശത്തിൽ ചെന്നു ബൌദ്ധധർമ്മത്തെ പ്രചരിപ്പിച്ചു. ആ ധർമ്മത്തെ ആ പ്രദേശത്തിൽ പലരും സ്വീകരിച്ചു. അക്കാലം മുതൽക്കാണ് അവക്ക് ആചാരാദി ശുദ്ധിയുണ്ടായിത്തുടങ്ങീട്ടുള്ളത്. ആ ഭിക്ഷുക്കൾ കാമട്കാസ്കയിൽനിന്നും എങ്ങിനെഎതുമാർഗ്ഗത്തിൽകൂടി പ്രവേശിച്ചുവെന്നും അവരുടെവ്യവഹാരം എങ്ങിനെയുള്ളതായിരുന്നുവെന്നും ആ ഗ്രന്ഥത്തിൽ വിസ്താരമായിപ്രതിപാദിച്ചിട്ടുണ്ട്. ഫുസം വൃക്ഷത്തിന്റെ ഗുണദോഷങ്ങളും അതിന്റെ വല്ക്കലത്തിൽനിന്നു നൂലുണ്ടാക്കൽ, വസ്ത്രം നെയ്യുന്നക്രമം, എഴുതുന്നതിന്നുള്ള ഉപകരണത്തെ ഉണ്ടാക്കുന്ന സമ്പ്രദായം ഇവകളും വർണ്ണിക്കപ്പെട്ടിരിക്കുന്നു. അവിടെ മുന്തിരിങ്ങ ധാരാളമുണ്ടാകുമത്രെ. എന്നുമാത്രമല്ല ചെമ്പിന്റെ സൌലഭ്യവും പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. അവിടുത്തെ രാജ്യതന്ത്രരീതി, നീതി, വിവാഹം, നഗരം, ദുർഗ്ഗം എന്നിപ്രകാരമുള്ള വിഷയങ്ങൾ എപ്രകാരം വർണ്ണിക്കപ്പെട്ടിരി

കന്നുവോ അപ്രകാരംതന്നെ അവസ്ഥ മെ
ക്സിക്കൊ പ്രദേശത്തുള്ള ദ്രവ്യങ്ങളോടു വിസ്മ
യാവഹമായ സാദൃശ്യമുണ്ടെന്നു കാണുന്നു.
മെക്സിക്കൊ പ്രദേശത്തിൽ ഇങ്ങിനെ ഒരു
കിംവദന്തിയുണ്ട്.

ശുഭ്രവസ്ത്രം ധരിച്ച വൈദേശികനാ
യ ഒരു സന്ന്യാസി മെക്സിക്കോ പ്രദേശത്തി
ൽ പ്രവേശിക്കുകയും പാപപരിഹാരത്തി
ന്നും വിശിഷ്ടാചാരത്തിന്നുംവേണ്ടി അവി
ടെയുള്ളവൎക്ക ധൎമ്മോപദേശങ്ങൾ ചെയ്ക
യും ചെയ്തു. അതിന്നുശേഷം ഒരിക്കൽ ആ
സന്ന്യാസി, ജനങ്ങളുടെ ഉപദ്രവം സഹി
ക്കവയ്യാതെ ഓടിപ്പൊയ്ക്കളഞ്ഞു. ഒരു പൎവ്വ
തത്തിന്റെ കല്ലിൽ അദ്ദേഹത്തിന്റെ പാ
ദചിഹ്നമുണ്ടായിരുന്നു. ആ ഓൎമ്മക്കുവേണ്ടി
ട്ട്യാംഗ്ഡനിലാ എന്ന ഗ്രാമത്തിൽ അദ്ദേ
ഹത്തിന്റെ ഒരു ശിലാരൂപത്തെ പ്രതിഷ്ഠി
ച്ചു അദ്ദേഹത്തിന്റെ പേർ ഉയിസിപെ
കാകൊ എന്നായിരുന്നു. ഈ ശബ്ദം ഹ്വ
യൻസാംഗ് ഭിക്ഷു എന്നതിന്റെ അപ
ഭ്രംശമായിരിക്കുമെന്നു ശങ്കിക്കുന്നു. ഇതിന്നു
പുറമെ വേറെയും വൈദേശികഭിക്ഷുക്കൾ
അവരുടെ അനുചരന്മാരോടുകൂടി ശാന്തസ
മുദ്രത്തെ കടന്നുചെന്നിട്ടുണ്ട്. അവർ മുൻ
പറഞ്ഞ പഞ്ചഭിക്ഷുക്കളായിരിക്കുമെന്നൂഹി
ക്കപ്പെടുന്നു. ആ ഭിക്ഷുക്കൾ ഏതു ധൎമ്മമു
പദേശിച്ചിട്ടുണ്ടോ അതിനോടു ബൌദ്ധധ
ൎമ്മത്തിന്നു വേണ്ടുന്ന സാധൎമ്മ്യമുണ്ടെന്നു
കാണുന്നു.

ഇനി ഭാഷാവിഷയകമായ പ്രമാണ
ത്തെ നാം സ്വീകരിച്ചു നോക്കുക. ഭഗവാൻ
ബുദ്ധദേവൻ, ഗൌതമൻ, ശാക്യൻ എന്ന
പേരുകളെക്കൊണ്ടു പ്രസിദ്ധനായിരുന്നു
വെന്നെല്ലാവൎക്കും അറിയുന്നതാണെല്ലൊ.
മെക്സിക്കൊ പ്രദേശത്തിൽ ഗ്വാതെമാല,
ഹ്വയാതമൊ മുതലായ ശബ്ദങ്ങൾ സ്ഥാന
വിശേഷങ്ങളെ കാണിക്കുന്നവയാകുന്നു. അ
തിൽ ഗ്വാതെമാലാശബ്ദം ഗൌതമാലയ
ത്തിന്റെ അപഭ്രംശമാണെന്നു സ്പഷ്ടമാകു
ന്നു. ഹ്വയാതമൊ ശബ്ദവുമങ്ങിനെതന്നെ.
അവിടെ ശാകാടാപെക, ഓയാസ്ക, ജാ
കാടെകാസ, ശാകാപുലാസ ഇത്യാദിശബ്ദ
ങ്ങൾ വ്യവഹരിക്കപ്പെട്ടുവരുന്നു. ഈ ശബ്ദ
ങ്ങളുടെ ഇടയിൽ ശാക്യപദത്തിന്നു വള
രെ സാദൃശ്യം കാണുന്നുണ്ടല്ലൊ. അവിടു
ത്തെ പ്രധാനപുരോഹിതന്റെ പേർ താ
യാസാക്കാ എന്നാണത്രെ. ഇതിന്റെ അ
ൎത്ഥം ശാക്യമനുഷ്യൻ എന്നാകുന്നു. കൊ
ളൊറാഡൊനദിയുടെ ഒരു ദ്വീപത്തിൽ ഒ
രു പുരോഹിതൻ വസിച്ചിരുന്നു. അദ്ദേഹ
ത്തിന്റെ പേർ ഗൌതുശാക (ഗൌതമ
ശാക്യ)യെന്നാണത്രെ. മെക്സിക്കൊ പ്രദേ
ശത്തിലുള്ള പുരോഹിതന്റെ പേർ ത്ലാമ
യെന്നും തിബെത്തിലുള്ള ബൌദ്ധപുരോഹി
തന്റെ പേർ ലാമയെന്നുമാണെന്നറി
യുന്നു.

ഇപ്രകാരം ഓരോ ദൃഷ്ടാന്തങ്ങളെക്കൊ
ണ്ടു മിസ്റ്റർ ഫ്രെയർ ആയിരത്തിനാനൂറു വ
ൎഷങ്ങൾക്കുമുമ്പുതന്നെ ബൌദ്ധഭിക്ഷുക്കൾ
അമേരിക്കയെ കണ്ടുപിടിച്ചിട്ടുണ്ടെന്നു
സ്ഥാപിക്കുന്നു.

മരുത്തൂർ കരുണാകരമേനോൻ.

* പ്രാചീനകാലങ്ങളിലെ

# ഹൈന്ദവ വിദ്യാലയങ്ങൾ

മതവിശ്വാസവും മതത്തിലുള്ള ബഹുമാനവും ആണ് ഹിന്ദുക്കളുടെ, പണ്ടേയുള്ള, സ്ഥിതിസ്ഥാപകത്വത്തിന്റെ വാസ്തവമായ കാരണം; എന്നാൽ ഇതുതന്നെയാണ് ഒരു ഹിന്ദുവിന്റെ ശ്രേയസ്സിന്റേയും പ്രധാനകാരണം. പാശ്ചാത്യന്മാരുമായുള്ള എന്തെന്നില്ലാത്ത അടുപ്പംമൂലം ഹിന്ദുക്കളിൽ ചിലർ തങ്ങളുടെ പഴയസമ്പ്രദായങ്ങളെയും, മാതൃകകളെയും വിസ്മരിക്കുവാൻ വഴിയായിട്ടുണ്ടെങ്കിലും, ഹിന്ദുക്കളുടെ മതത്തിന്നു ഇതേവരെ വലിയ തരക്കേടൊന്നും പറ്റിയിട്ടുള്ളതായി വിചാരിപ്പാൻ ന്യായമില്ല. "അതു (മതം) വളരെക്കാലങ്ങൾക്കു മുമ്പുണ്ടായിരുന്നതുപോലെതന്നെ ഇപ്പോഴും നിർമ്മലമായും, പ്രബലമായും, തീർച്ചയോടും സ്ഥിതിചെയ്യുന്നു" എന്ന് 'മൈറൺ, (Myron H. Phelps) എച്ച്. ഫെല്പ്സ്' എന്ന അമേരിക്കൻ പറഞ്ഞിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ ഭാവിയുടെ കാര്യത്തിൽ കുറെ സംശയം നേരിട്ടിട്ടുണ്ട്. ഇപ്പോൾ ഇന്ത്യയിൽ നടപ്പുള്ള വിദ്യാഭ്യാസരീതി കൂലംകഷമായാലോചിക്കുമ്പോൾ ഈ ഒരു സംശയം ഉണ്ടാകുന്നുണ്ടെങ്കിൽ അതിൽ ആശ്ചര്യനീയമായി യാതൊന്നും ഇല്ല. പാശ്ചാത്യരീതിയിൽ വിദ്യാഭ്യാസം കിട്ടിയിട്ടുള്ള ഹിന്ദുക്കളിൽ പലരും ഇന്ത്യയിലെ പ്രാചീനവിദ്യാഭ്യാസരീതികളെപ്പറ്റി തീരെ വിസ്മരിച്ചിരിക്കുവാൻ വഴിയുള്ളതുകൊണ്ടും മിക്ക സംഗതികളിലും പഴയസമ്പ്രദായങ്ങൾതന്നെ മാതൃകയായെടുക്കുന്നതു ഹിന്ദുക്കളുടെ ശ്രേയസ്സിന് അത്യാവശ്യമായി തോന്നുന്നതുകൊണ്ടും മാത്രമാണ് പ്രാചീനഹിന്ദുവിദ്യാലയങ്ങളെപ്പറ്റി കുറച്ചു പറയാമെന്നു തീർച്ചയാക്കിയത്.

ഹിന്ദുമതനിശ്ചയങ്ങളനുസരിച്ചു ഒരു മനുഷ്യന്റെ ജീവിതകാലം നാലാശ്രമങ്ങളായിട്ടാണ് വിഭജിച്ചിട്ടുള്ളത്. ഇവയിൽ ബ്രഹ്മചര്യാശ്രമകാലത്താണ് സാധാരണയായി ഒരാൾ വിദ്യാഭ്യാസത്തിൽ ഏർപ്പെട്ടിരുന്നത്. ഒരു ബാലകന്റെ ശൈശവകാലം കഴിഞ്ഞാൽ അവൻ ബ്രഹ്മചര്യാശ്രമത്തിൽ പ്രവേശിച്ച് കുറെക്കാലത്തേക്കു ഒരു ഗുരുപാർശ്വത്തിൽ വസിച്ച് വിദ്യാഭ്യാസംചെയ്യുന്നു. തന്റെ ബന്ധുക്കളെയും, ഗൃഹത്തെയും, നഗരത്തെയും ദൂരെ വിട്ടിട്ടു ഒരു ബ്രഹ്മചാരി തന്റെ ഗുരുവിന്റെ അടുക്കലേക്കു പോകുന്നു.

യൂറോപ്പിൽ എന്നപോലെതന്നെ, ഇന്ത്യയിലെയും വിദ്യാർത്ഥികൾക്കു, പ്രാചീനകാലങ്ങളിൽ, വിദ്യാഭ്യസത്തിനു ഒരു 'ആചാര്യ'സാമീപ്യം ആവശ്യമായിരുന്നു. ആ

* ഈ ലേഖനം എഴുതുന്നതിൽ താഴെ കാണിക്കുന്ന പുസ്തകങ്ങളും ലേഖനങ്ങളും ഉപയോഗപ്പെടുത്തിയിട്ടുണ്ട്:— 'സനാതനധർമ്മം' ഉപരിഗ്രന്ഥം; Forest Universities of ancient India (Hindu College magazine) 'Rise & progess of Universities' — Newman & articles of Mr. Phelps.

ധുനികകാലങ്ങളിൽ ആചാര്യന്മാരുടെ അടുക്കൽ പോകാതെയും വിദ്വാനാകുവാൻ കഴിയുമെന്ന് ചിലർക്ക് പക്ഷമുണ്ടായിരിക്കാം; എന്നാൽ വാസ്തവം അങ്ങിനെയല്ല. സമുദായത്തിൽ മാന്യന്മാരുടെ മാതിരി പെരുമാറുന്നതിന് പുസ്തകപാരായണംമാത്രംകൊണ്ടു മതിയാവുന്നതല്ല. സംസാരിക്കുന്നതിലും, നടക്കുന്നതിലും, ഇരിക്കുന്നതിൽക്കൂടെയും ഒരു തറവാടിയെപ്പോലെ പ്രവൎത്തിക്കുവാൻ ഒരു പുസ്തകവും പൂൎണ്ണമായി നമുക്ക് അറിവു തരുന്നില്ല. അതിനു ഒരു ഗുരുവിന്റെ അടുക്കൽതന്നെ പോകേണം. ഗുരുവിന്റെ സൌമ്യസ്വഭാവത്തിൽനിന്നും സന്മാൎഗ്ഗനിരതയിൽനിന്നും സംഭാഷണസമ്പ്രദായത്തിൽനിന്നും ശിഷ്യന് കണ്ടുപഠിക്കുവാൻ ധാരാളം സംഗതികൾ ഉണ്ട്. ഇതുകൊണ്ടാണ്* 'സൎവ്വകലാശാലപഠനത്തിന്റെ'അത്യാവശ്യകതയെപ്പററി കാർഡിനൽ ന്യൂമാൻ (Cardinal Newman) വളരെ ബലമായി പ്രസംഗിക്കുന്നത്. "വ്യത്യസ്തരീതിയിലും,കുഴപ്പാവസ്ഥയിലും ഉള്ള, അറിവിന്റെ ഏതൊരു ശാഖയെയെങ്കിലും, പൂൎണ്ണമായും ലേശവും കുറവുകൂടാതെയും ഗ്രഹിക്കണമെങ്കിൽ നാം ജീവനുള്ള മനുഷ്യനോടാവശ്യപ്പെടുകയും അദ്ദേഹത്തിന്റെ ജീവനുള്ള ശബ്ദത്തെ ശ്രദ്ധിക്കയും ചെയ്യണം" എന്നാണ് അദ്ദേഹം പറയുന്നത്. ഈ ഉദ്ദേശം മിക്ക സംഗതികളിലും പൂൎത്തിയായിട്ട്തന്നെ പ്രാചീനകാലങ്ങളിലെ ഹിന്ദുവിദ്യാലയങ്ങൾ സാധിച്ചിരുന്നു എന്നതിന് സംശമില്ല.

പ്രാചീനഹൈന്ദവവിദ്യാലയങ്ങൾ സാധാരണയായി വനാന്തരത്തിലുള്ള തന്റെ ആശ്രമത്തിൽതന്നെയായിരുന്നു 'ഗുരു'സ്ഥാപിച്ച് വന്നത്. നഗരത്തിൽ തെരുവിൽക്കൂടി പോയ്ക്കൊണ്ടിരിക്കാവുന്ന വണ്ടികളുടെ 'ഖട' 'ഖട' നിനാദമോ, ഗൃഹങ്ങളിൽനിന്നു പുറത്തേക്കെറിയപ്പെടുന്ന മലിനസാധനങ്ങൾ ചീഞ്ഞതിനാൽ പുറപ്പെടാവുന്നദുൎഗ്ഗന്ധമോ തന്റെ ശിഷ്യന്റെ ശ്രദ്ധയെആകൎഷിക്കുകയോ,അവന്റെ ആരോഗ്യത്തെ ക്ലേശിപ്പിക്കയോ ചെയ്യരുതെന്നായിരുന്നു പ്രാചീനകാലങ്ങളിലെ ഗുരുവിന്റെ ഉദ്ദേശം. ഈ ഉദ്ദേശംമൂലംതന്നെ അദ്ദേഹം തന്റെ ശിഷ്യനെ കാട്ടിൽകൊണ്ടുപോയി വിദ്യകൾ ഉപദേശിക്കുക പതിവായിരുന്നു. പ്രാചീനകാലങ്ങളിൽ ഇന്ത്യയിൽ നടപ്പുണ്ടായിരുന്ന വിദ്യാഭ്യാസക്രമവും യൂറോപ്പിൽ നടപ്പുണ്ടായിരുന്ന ക്രമവും തമ്മിൽ ഏറിയകൂറും സാമ്യമുണ്ടെങ്കിലും യൂറോപ്പിലെ വിദ്യാലയങ്ങൾ സാധാരണയായി വലിയ നഗരികളിലാണ് സ്ഥാപിച്ചിരുന്നത്. 'അത്തെൻസ്' അക്കാലങ്ങളിൽ വളരെ പ്രസിദ്ധിയേറിയ ഒരു നഗരിയായിരുന്നു. ശിഷ്യന്മാരും ദൂരദിക്കുകളിൽനിന്നു വന്നു അവിടെ ഒരുമിച്ചുകൂടിയിരുന്നു. വലിയ ഒരു നഗരിയിൽ വസിച്ചിരുന്നകൊണ്ടു വിദ്യാൎത്ഥിക്ക് മുററും കഴിയുന്ന സംഗതികളെപ്പററി നല്ല പരിജ്ഞാനം ഉണ്ടാകുവാൻ തരമുണ്ടായിരുന്നു. ഇത് അവന്റെ 'ജീവിതായോധനത്തിൽ' അവനു വളരെ ഗുണകരമായി തീൎന്നിരുന്നോ എന്ന സംഗതിക്ക് രണ്ട്പക്ഷമില്ല. ദൂരരാജ്യങ്ങളിൽനിന്നു പാമരന്മാരും, പണ്ഡിതന്മാരും വളരെ പേർ കൊല്ലംതോറും 'അത്തെൻസിൽ'വരുകയും കൊല്ലംതോറും വളരെ പണ്ഡിത

---

* ന്യൂമാന്റെ സൎവ്വകലാശാലയുടെ ഉദ്ദേശം പരീക്ഷിക്കാൻ മാത്രമല്ല. പഠിപ്പിക്കുന്നതാണ് പ്രധാന ഉദ്ദേശം.

ന്മാർ മാത്രം അവിടംവിട്ട് സ്വരാജ്യങ്ങളിലേക്ക് പോകയും ചെയ്തിരുന്നതുകൊണ്ടു അത്തെൻസ് ഒരുകാലത്ത് വിദ്യാഭ്യാസത്തിന്റെ കേന്ദ്രസ്ഥാനംതന്നെയായിരുന്നു. ഇന്ത്യയിലെയും യൂറോപ്പിലേയും പ്രാചീന വിദ്യാലയങ്ങൾ സ്ഥാപിക്കപ്പെട്ടിരുന്നസ്ഥലങ്ങളുടെ വ്യത്യാസം അനുസരിച്ച് ഫലത്തിന്നുപലപ്പൊഴും വ്യത്യാസം സംഭവിച്ചിട്ടുണ്ട്. ഇന്ത്യയിലെ വിദ്യാലയങ്ങളിൽനിന്നു മതനിഷ്ഠയുള്ളവരും തത്വജ്ഞാനികളും പുറത്തേക്കുവന്നിരുന്നു. യൂറോപ്പിൽ ഇക്കാലത്തേപ്പോലെതന്നെ അക്കാലത്തും ഐഹികജീവിതത്തിലുള്ള മത്സരം മറെറല്ലാജീവിതോദ്ദേശങ്ങളെയും കീഴടക്കിഭരിച്ചുവന്നു. ഇന്ത്യക്കാരുടെ ഉദ്ദേശങ്ങൾ ചില സമയങ്ങളിലെങ്കിലും ഇഹത്തെവിട്ട്, ശ്രേഷ്ഠവും വിശിഷ്ടവും ആയ മറെറാരു ദേശത്തിലേക്ക് യാത്രചെയ്തിരുന്നു എന്നതിന്നു അവരുടെ സാഹിത്യങ്ങൾതന്നെ സാക്ഷിയാണ്. ഇന്ത്യയിലേയും യൂറോപ്പിലേയും വിദ്യാഭ്യാസക്രമങ്ങൾ അവരിൽ ഇവരുടേയും ഉദ്ദേശങ്ങളെ മിക്ക സമയങ്ങളിലും സാധിച്ചുവന്നു.

വിദ്യയഭ്യസിച്ചിരുന്ന സ്ഥലത്തെ സംബന്ധിച്ചിടത്തോളം പ്രാചീനഇന്ത്യയിലും യൂറോപ്പിലും വ്യത്യസ്തനിശ്ചയങ്ങളാണ് അടിസ്ഥാനമായി സ്വീകരിച്ചിരുന്നതെങ്കിലും വിദ്യാലയത്തിന്നു ചുററും നിശ്ശബ്ദത ഉണ്ടായിരിക്കണമെന്നു രണ്ടുകൂട്ടർക്കും നിർബ്ബന്ധമുണ്ടായിരുന്നു. ഇന്ത്യയിലെ അടവികൾ സാധാരണയായി വളരെ നിശ്ശബ്ദമായിരുന്നു. യൂറോപ്പിലെ വിദ്യാലയങ്ങൾ വിസ്തീർണ്ണമേറിയ മൈതാനങ്ങളിലായിരുന്നു സ്ഥാപിച്ചിരുന്നത്; ശുദ്ധവായുവും, തണുത്ത് നിർമ്മലമായ ജലവും അവിടെ രണ്ടേടിക്കിലും ഉണ്ടായിരുന്നു; നിശ്ശബ്ദത രണ്ടേടിക്കിലും കുടികയറിപ്പാർത്തിരുന്നു എന്നും പറയേണ്ടതില്ല. ഈ കാരണങ്ങൾ എല്ലാം ഒരു വിദ്യാർത്ഥിയുടെ പഠിത്തത്തിന്നു വളരെ ഗുണമാണ് ചെയ്യുന്നതെന്നു മനുഷ്യസമ്പ്രദായങ്ങളെപ്പററി കുറച്ചെങ്കിലും അറിയാവുന്നവരെ പറഞ്ഞറിയിക്കേണമെന്നില്ല. ജോലിചെയ്യുമ്പോൾ ചുററും ഉള്ള നിശ്ശബ്ദതയെ എത്രതന്നെ സന്തോഷത്തോടുകൂടിയാണ് സാധാരണ മനുഷ്യർ സ്വീകരിക്കുന്നതെന്നു പറയേണ്ട ആവശ്യമില്ല. നിശ്ശബ്ദതയും ശാന്തതയും തന്റെ ചുററും നൃത്തം ചെയ്തിരുന്നതിനാൽ വിദ്യാർത്ഥിക്ക തന്റെ ഗുരു, മുഖത്തോടുമുഖം നോക്കിനിന്നു ഉപദേശിച്ചിരുന്ന സംഗതികൾ ഗ്രഹിക്കുന്നതിന്നു വലിയ ആയാസമൊന്നും ആവശ്യമായിരുന്നില്ല.

ഒരു പ്രാചീനഹിന്ദുവിദ്യാർത്ഥിയുടെ പഠനമുറിയുടെ ചുമരുകൾ നാലിന്നും പകരം വാസ്തവത്തിൽ ചെടികളും വള്ളികളും ആയിരുന്നു ആ സ്ഥാനം വഹിച്ചത്. നിർമ്മലമായതും നീലനിറത്തിലുള്ളതും ആയ വാനപ്രദേശം അവന്റെ പഠനമുറിയുടെ മേൽകട്ടിയായിരുന്നു*. പ്രകൃതിദത്ത

* അഗസ്ത്യാശ്രമത്തെപ്പററി പറയുന്ന രാമായണത്തിലെ ഒരു ഭാഗം ഇവിടെ ഓർമ്മിക്കേണ്ടതാണ്—

"സർവ്വർത്തുഫലകുസുമാഢ്യപാദപലതാ
സംപ്രാപ്തംനാനാമൃഗസഞ്ചയനിഷേവിതം
നാനാപക്ഷികുലനാദംകൊണ്ടതിമനോഹരം
കാനനംജാതിവൈരരഹിതംജന്തുപൂർണ്ണം
നന്ദനസമംഗമാനന്ദദാനാഢ്യംമുനി
നന്ദനനിവേദനമണ്ഡിതമനുപമം
ബ്രഹ്മർഷിപ്രവരന്മാരമരമുനികളും
സമ്മോദംപൂണ്ടുവാഴുംമന്ദിരനികരങ്ങൾ
സംഖ്യയില്ലാതോളമുണ്ടോരോരോതരം നി
സംഖ്യാവത്തുക്കളുമുണ്ടറമില്ലാതവണ്ണം
ബ്രഹ്മലോകവുമിതിനോടുനേരല്ലെന്നത്രെ
ബ്രഹ്മജ്ഞന്മാരായുള്ളോർ ചൊല്ലുന്നു [illegible]."

ങ്ങളായ സുഖങ്ങളെ അനുഭവിച്ചുകൊണ്ടിരുന്ന ഒരു ഹിന്ദുവിദ്യാൎത്ഥിയുടെ അറിവു പൂൎണ്ണമാകുന്നതിന്നു നല്ലതായ ഒരു ആചാൎയ്യൻ മാത്രം ആവശ്യമായിരുന്നു. ആ ആവശ്യം മിക്ക സമയങ്ങളിലും നിൎവ്വിഘ്നം സാധിച്ചുകൊണ്ടു തന്നെയിരുന്നതുകൊണ്ട് ഇന്ത്യയിൽ പണ്ടുപണ്ടേതന്നെ അനാതൃഢശ്മശ്രുക്കളായ പണ്ഡിതന്മാർ അനവധി ഉണ്ടായിരുന്നു, സംശയമില്ല.

തൻെറ വിദ്യാലയം സ്ഥാപിച്ചിരുന്ന സ്ഥലത്തിൻെറ മാഹാത്മ്യംതന്നെ ഒരു വിദ്യാൎത്ഥിയെ പ്രകൃതിയുടെ വൈശിഷ്ട്യങ്ങൾ ധരിക്കുവാനും, ചില സമയങ്ങളിൽ അവയെ സവിസ്തരം കണ്ടറിഞ്ഞ് ആസ്വദിക്കുവാൻ സാധിച്ചിരുന്നതുകൊണ്ടു തന്നെത്താനറിയാതെ കവിതയുണ്ടാക്കുവാനും സഹായിച്ചിരുന്നു. നൂതനരീതിയിലുള്ള വിദ്യാഭ്യാസക്രമങ്ങളുടെയും ഉപകരണങ്ങളുടേയും സഹായംകൂടാതെ തന്നെ പ്രാചീനവിദ്യാൎത്ഥികൾക്കു ഭൂപ്രകൃതിശാസ്ത്രം, ഭൂമിശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, ചരിത്രം, സസ്യശാസ്ത്രം മുതലായ വിഷയങ്ങളിൽ വിദഗ്ദ്ധന്മാരാകുവാൻ സാധിച്ചിരുന്നു.

പ്രാചീനാചാൎയ്യന്മാരും ശിഷ്യന്മാരും അടുത്തടുത്ത് സ്നേഹത്തോടെ പെരുമാറിയിരുന്ന സംഗതിയെയും ഇപ്പോൾ ഇന്ത്യയിൽ നടക്കുന്ന വിദ്യാഭ്യാസക്രമത്തിൻെറ ചില പ്രത്യേക ഭാഗങ്ങളേയും പററി വിചിന്തനം ചെയ്യുന്നതു വളരെ നന്നായിരിക്കും. ഷെൽസ്സ് ഒരവസരത്തിൽ ഇപ്രകാരം പറയുകയുണ്ടായി. "ഞാൻ പോയി കണ്ടിട്ടുള്ളതും അന്വേഷിച്ചറിഞ്ഞിട്ടുള്ളതും ആയ മിക്ക കോളേജുകളിലും സ്കൂളുകളിലും അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും തമ്മിൽ തീരെ അടുത്തു പെരുമാറുന്നില്ലെന്നു കാണുന്നത് അതിശയനീയമായ ഒരു സംഗതിയാണ്." ക്ലാസ്സിലോ പ്രസംഗമുറിയിലോ തങ്ങളുടെ ജോലികളെ നിൎവ്വഹിക്കുവാൻ മാത്രം ഒരുമിച്ചുകൂടുന്നതല്ലാതെ വിദ്യാൎത്ഥികളും ഉപാദ്ധ്യായനും ഒരുമിച്ചു കാണുന്നതു ദുൎല്ലഭമായിട്ടേ ഉള്ളൂ. അങ്ങിനെ വല്ലപ്പോഴും കാണുവാൻ യോഗം വന്നാൽ ഉപാദ്ധ്യായൻ തൻെറ ശിഷ്യനെ തിരിച്ചറിയുമോ എന്നു സംശയമാണ്*. വിദ്യാൎത്ഥികളും ഗുരുനാഥന്മാരും തമ്മിൽ, യൂറോപ്പിൽ നടപ്പുള്ളപോലെ കുറെക്കൂടി അടുത്തു പെരുമാറുവാൻ സംഗതിയാകുന്ന കാലത്തു ഇന്ത്യയിലെ വിദ്യാൎത്ഥികളുടെ ജീവിതനയത്തിന്നു നല്ലതായ മാതൃകകൾ ലഭിക്കുകയും, വിദ്യാഭ്യാസത്തിൻെറ ഉത്തമഫലം സാധിക്കുകയും ചെയ്യുന്നതാണ്. അമ്പതു നിമിഷനേരത്തേക്കോ ഒരു മണിക്കൂറു നേരത്തേക്കോ ക്ലാസ്സിൽപോയി പ്രസംഗിക്ക മാത്രം ചെയ്യുന്ന ഉപാദ്ധ്യായനും ഒരു സംസാരിക്കുന്ന (Gramaphone) യന്ത്രവും തമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല. സമുദായജീവിതത്തിന്നു സഹായമാകത്തക്കവണ്ണം മാതൃകാഗുരുനാഥന്മാരുടെ ജീവിതരീതിയുമായി വിദ്യാൎത്ഥികൾക്കു പരിചയമാകുവാൻ സാധിക്കേണമെങ്കിൽ വിദ്യാൎത്ഥികളും ഗുരുക്കന്മാരും തമ്മിലുള്ള ബന്ധം ഒന്നുകൂടി അടുക്കേണ്ടതാണ്.

മതവിദ്യാഭ്യാസത്തിൽ പ്രാചീനകാലങ്ങളിലെ ഗുരുക്കന്മാർ പ്രത്യേകിച്ചു മനസ്സുവെച്ചിരുന്നു. മതവുമായി ഒരു ബന്ധവുമില്ലാത്ത യാതൊന്നിനേയും പ്രാചീനർ പഠിപ്പിച്ചിരുന്നില്ലെന്നു പറയുന്നതിൽ അ

* സക്കാരുസഹായംകൂടാതെ നടത്തപ്പെടുന്ന ദുല്ലഭം ചില വിദ്യാലയങ്ങളിൽ ചില ഗുരുക്കന്മാർ ശിഷ്യന്മാരെ ചെറിയ സ്നേഹിതന്മാരായി കരുതുന്നുണ്ട്.

തിശയോക്തിയുണ്ടെന്നു തോന്നുന്നില്ല. പ്രഭാതത്തിലും, മദ്ധ്യാഹ്നസമയത്തും സൂൎയ്യാസ്തമനസമയത്തും ഈശ്വരഭജനം, ചെയ്യുന്നതും ചില നിശ്ചിതസമയങ്ങളിൽ വിശിഷ്ടഗ്രന്ഥങ്ങളെ പാരായണം ചെയ്യുന്നതും ഒരു വിദ്യാൎത്ഥിയുടെ ദിനചൎയ്യകളിൽ ഒഴിച്ചുകൂടാത്ത കൃത്യങ്ങളായിരുന്നു. വിദ്യാൎത്ഥികളുടെ പ്രവൃത്തികളെ ഓരോന്നോരോന്നായി പരിശോധിച്ചാൽ അവ ഓരോന്നിന്നും മതവുമായി ഏതുവിധത്തിലെങ്കിലും ബന്ധമുള്ളതായി കാണാം. ഈ കാരണം കൊണ്ടാണെന്നു തോന്നുന്നു ഹിന്തുക്കളുടെ ഭക്ഷണസമ്പ്രദായങ്ങൾക്കും ശൌചാദികൎമ്മങ്ങൾക്കും മതസംബന്ധമായ ചില നിശ്ചയങ്ങൾ അടിസ്ഥാനമായി കല്പിച്ചുകാണുന്നത്. ഹിന്തുക്കളുടെയിടയിലുണ്ടായിരുന്ന മതസംബന്ധമായ വിദ്യാഭ്യാസരീതി ഇപ്പോൾ തീരെ പൊയ്പോയിരിക്കുന്നതു പരിതാപജനകമായ ഒരു സംഗതിയാണെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. ഇപ്പോൾ സ്വമതത്തെയും സ്വഭാഷയെയും തീരെ ഉപേക്ഷിച്ചിരിക്കുന്ന മാതിരിയാണ് അവയുടെ നേരെ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഇന്ത്യക്കാരിൽ പലരും പെരുമാറിവരുന്നത്. ഇത് ഒരു കാലത്തു വളരെ ദോഷമായി പരിണമിക്കാതിരിക്കുവാൻ ഇപ്പോഴെതന്നെ 'മറുകൈ' കാണേണ്ടതാണെന്നതിന്നു സംശയമില്ല. സ്വമതം പഠിപ്പിക്കുന്നില്ലെന്നു തന്നെയല്ല, ഇപ്പോൾ ഇന്ത്യക്കാർ, ചെറുപ്പക്കാരായ ഹിന്തുവിദ്യാൎത്ഥികളെ ക്രിസ്തീയരുടെ വിദ്യാലയങ്ങളിൽ പഠിക്കുവാൻ അയക്കുകയും ചെയ്യുന്നുണ്ട്. ഈ സംഗതി വളരെ ഗൌരവമായ ആലോചനക്കു പാത്രമായി തീരേണ്ടതാണെന്നു പലരും പറയുന്നുണ്ട്. ഈ വിഷയത്തെപ്പറ്റി ഫെൽപ്സ് ഇപ്രകാരം പറയുന്നു. "ക്രിസ്ത്യൻ മിഷണറിമാരുടെ കീഴിൽ വിദ്യാഭ്യാസം ചെയ്യുന്ന ഒരു കുട്ടിക്കു ഹിന്തുമതം ആകപ്പാടെ അവാസ്തവവും, നിഴൽപ്രായവും ആയി തോന്നുന്നു. അവൻ പേരിന് മാത്രം അൎത്ഥമായുള്ള ബന്ധത്തെ നിലനിൎത്തുന്നുണ്ടെങ്കിലും അതിന്റെ പ്രാബല്യം അവനിൽ നഷ്ടപ്രായമാകുന്നു. അവന്റെ മതം വാസ്തവത്തിൽ നശിച്ചുപോകുന്നു"; മിക്ക മിഷൻ പള്ളിക്കൂടങ്ങളും നടത്തപ്പെടുന്നതു വല്ല ഗവൎമ്മേണ്ടുകളുടേയും സഹായത്തോടുകൂടിയാണ്.

(തുടരും)

അമ്പാടി നാരായണമേനോൻ.

---

# जातिः ।

(अनुबन्धः)

इतरमतेभ्योऽस्मन्मतस्य वैलक्षण्यं तावत् प्राधान्येनैतदेव, यदत्र चातुर्वर्ण्यविभागोऽभ्युपगम्यते, अत एव क्रिस्तुधर्मप्रवक्तृभिस्तदुच्छेदे महत्कार्यं साधितं स्यादिति मिथ्याग्रहो निबध्यते । वस्तुतस्तु यथास्थितजातिसङ्केतानां सद्यः समुच्छेदे महानर्थ एव प्रसज्येत । जातिर्जातिरिति व्यवहारः सार्वत्रिकः । उपाधिभेदात् परमभिप्रायभेदः । यथास्मासु जन्मनोपाधिनोत्कर्षो ब्राह्मण्यलक्षणो लभ्यते तथा यौरोप्येषूपाध्यन्तरेणान्यथोत्कर्षो लभ्यः । सम्ये

समाः परमेश्वरस्येति सर्वेप्येकजातयो जना सन्त्विति न सम्भाव्योयमर्थो लोकयात्रायां। ऐक्ये क्षेमाप्रतिष्ठित इत्यस्य परमार्थस्य सुविदितत्वेपि लोकस्वभाव एवायं यद्भेदोवश्यभव्य इति। यदा तावत् ब्राह्मणादिजातयः पृथग्भूता विविच्य ज्ञेया अभूवंस्तदा तासां यादृग्यासीदवस्था तादृगिदानीमस्ति वा? इतः कियत्कालान्तरे त्वेते जातिभेदा इतोपि विपर्यस्ततरा भवेयुः। नात्रापराध्यन्ति किंस्तुमतप्रवक्तारः। निसर्गोयं लोकस्य कस्मिंश्चिदुत्कर्षे लोकस्य प्रदर्शिते सति तत्प्राप्त्यर्थं प्रवृत्तिः नियतं भाविन्येव। अस्माकं जातिकृतः सम्प्रत्युत्कर्षः कालान्तरेऽन्यैर्लभ्य एव। एवं स्वयमेव लोके वृद्धतायां स्रस्तमूलस्यावश्यं भ्रश्यतो दन्तस्येव जातिसङ्केतस्याधुना विधूननोद्योगः केषाञ्चिद्यौरोप्याणां बहुपीडाकरो निरर्थकश्च। यद्यपि 'वित्तमेव कलौ नृणां जन्माचारगुणोदयः धर्मन्यायव्यवस्थायां कारणं बलमेव हि' इत्यादिना श्रीभागवते वर्णिताः कलिकालधर्माः क्रमादिमां भुवमभिभवन्त्येव तथापि चिरन्तनीयं जातिव्यवस्था न कदाप्यत्यन्तमस्तं गच्छेत्। वैदिकनियमतयेयं न चिराय स्थायिनी कामं, सामुदायिकनियमतया तु स्थास्यत्येवाकल्पं परिष्कारं च प्राप्स्यति। स्वधर्मनिरतः सत्यशौचक्षमादयादिसम्पन्नो यः कश्चिदपि मान्य एव म्लेच्छोयमिति न वर्ज्यः। अत एवोच्यते 'जात्यापीह श्वपाकस्त्वयि निहितमनः कर्मवाग्भिरिन्द्रियार्थज्ञानैर्विश्वं पुनीते न तु विमुखमनास्त्वत्पदाद्विप्रवर्यः' इति। क्षुद्रबुद्धिभिः कैश्चिदुत्पथगामिभिर्जातिर्नियमानामनादरणे मोहात्क्रियमाणेऽपि सर्वेभ्यः प्राचीनतरमस्मन्मतमनुवर्तमानेऽत्र हिन्दुमहाजनसमुदाये न कोपि जातिव्यवस्थापनोदनाय स्पृहयेत्। 'तर्कोप्रतिष्ठः श्रुतयश्च भिन्ना नैको मुनिर्यस्य मतं प्रमाणम्। धर्मस्य तत्वं निहितं गुहायां महाजनो येन गतः स पन्थाः' इति न्यायेन महाजनगतानुगतिकत्वमेवास्माकमस्मिन्विषये श्रेयः इति सर्वं शिवम्।

यज्जातिं किमपि प्रकृत्य कथितं तत्र स्वकीयं मतं
क्विन्नाम प्रदिपादयेदयमिति ज्ञातुं भवत्कौतुकम्॥
विश्रान्तिं गतमद्य तावदुपसंहारेण किन्नामुना
विस्पष्टं यदिहोदितं निजमतं निष्पक्षपातं मया॥
जातिर्नाम न जातु यातु जगति व्यत्यासमित्याशयः
प्राचामाधुनिकाधिकैधितविबोधानां बुधानां न किम्।
धर्माधर्मविवेचनेन विविधाचारव्यवस्थाकरै-
रेतैरादृतमेव सम्मतमतोस्माकं मतं साम्प्रतम्॥

शुभमस्तु।

केरळवर्मा, सि. एस्. ऐ.

—=******=—

# മംഗളോദയം

## ൧൦൮൮

പുസ്തകം ൪ | കന്നിമാസം | ലക്കം ൧൧


### മംഗളം

വേദം കൈക്കൊണ്ടിടുന്നോരുലകൊരുടയവൻ തീൎത്തതെന്നും സമൂല-
ച്ഛേദം മറോവകക്കാർ പ്രകൃതിയുടെപരപ്പെന്നുമോതും പ്രകാരം
ഭേദം പ്രത്യക്ഷമാകും മതസരണിയിലുണ്ടെന്നുമില്ലെന്നുമിന്നും
വാദം തീരാതിരിക്കും മഹിതതമമഹാശക്തിയൊന്നേ സഹായം.

# നാസ്തികമതം

പ്രപഞ്ചത്തിന്റെ സ്ഥിതി ഒരുവിധത്തിലും പരിപൂൎണ്ണമല്ല; പ്രാപഞ്ചികന്മാരുടെ മനോഗതിയും പരിപൂൎണ്ണമല്ല. പ്രതികൂലശക്തികളുടെ പ്രാദുൎഭാവവും ഏറക്കുറയായി ഏതു വിഷയത്തിലും കണ്ടുവരുന്നുണ്ട്.



പരലോകമെന്നോ പരാശക്തിയെന്നോ എന്തോ ചിലതു പ്രപഞ്ചദൃഷ്ടിക്കു വിഷയമല്ലാതെ കിടപ്പുണ്ടെന്നു പണ്ടേയ്ക്കുപണ്ടേ ജനങ്ങൾ വിശ്വസിച്ചുവന്നു. പക്ഷേ, അതു വെറുതെ കല്പിച്ചതാണെന്നും, പരമാൎത്ഥമായിട്ടുള്ളത് നാം കാണുന്ന പ്രപഞ്ചമാണെന്നും മറുപക്ഷത്തിൽനിന്നു അന്നുതന്നെ വാദം പുറപ്പെട്ടു. ഈശ്വരൻ എന്നൊന്നുണ്ടെന്നു ഒരു കൂട്ടം ജനങ്ങൾക്കുറപ്പു വന്നപ്പോഴയ്ക്ക്, 'ഉണ്ടെങ്കിൽ കാണിച്ചുതരൂ' എന്നു മാറു ചിലർ വാദിച്ചുതുടങ്ങി. പ്രപഞ്ചാതീതമായി വല്ല വസ്തുക്കളും ഉണ്ടോ ഇല്ലയോ എന്നുള്ള ഈ വാദത്തെ അടിസ്ഥാനപ്പെടുത്തി ആസ്തികമെന്നും നാസ്തികമെന്നും പേരായി രണ്ടു മതങ്ങൾ ആദികാലത്തുതന്നെ ഉണ്ടായിത്തീൎന്നു. ലോകത്തിലുണ്ടായിട്ടുള്ള എല്ലാ മതങ്ങളിലുംവെച്ച് പുരാതനത്വം ഈ രണ്ടു മതങ്ങൾക്കാണ്. ഉണ്ടോ ഇല്ലയോ എന്നുള്ള ചോദ്യം നിലവിലിരിക്കുമ്പോഴാണ് 'ഉണ്ടെങ്കിൽ അതിന്റെ സ്വരൂപമെങ്ങിനെ' എന്നു മുതലായ ജിജ്ഞാസകളും ആ

വക വിഷയങ്ങളെ സംഗ്രഹിക്കുന്ന വിവിധമതങ്ങളും ഉണ്ടായിത്തുടങ്ങിയതു്. അതിനാൽ ആസ്തികനാസ്തികമതങ്ങൾ ലോകത്തിലെ മൂലമതങ്ങളും ബാക്കിയുള്ളവ ശാഖാമതങ്ങളും ആണെന്നു തരംതിരിക്കാവുന്നതാണ്. ഈരണ്ടു മതങ്ങളിൽവെച്ച്, നാസ്തികമതത്തിലെ സിദ്ധാന്തങ്ങൾ തീരെ ഐഹികങ്ങളാണ്. ഈ ലോകത്തിൽ നമുക്കു കാണാനും അനുഭവിപ്പാനും കഴിയാത്ത യാതൊന്നിലും നാസ്തികന്മാൎക്കു വിശ്വാസമില്ല. ഈശ്വരനെ നമുക്കു കാണാൻ കഴിയാത്തതുകൊണ്ടു ഈശ്വരന്റെ സ്വഭാവം വെറും കല്പനയാകുന്നു. പരലോകം എന്നൊന്നുണ്ടെന്നു പറയുന്നതല്ലാതെ ഉണ്ടെന്നു തെളിയിക്കുവാൻ ലക്ഷ്യങ്ങളില്ലാത്തതുകൊണ്ടു അതിനെപ്പററിയ ശാസ്ത്രങ്ങളും കെട്ടുകഥകൾതന്നെ. പരലോകത്തെ സമൎത്ഥിക്കാനായി പറയുന്ന വേദം മുതലായവയും അങ്ങിനെതന്നെ(1) ഇങ്ങിനെ, കാണാൻ സാധിക്കാത്ത വിഷയങ്ങളെ വിശ്വസിക്കാത്തതിലുള്ള നിൎബ്ബന്ധംപോലെ കാണാവുന്നവയെ വിശ്വസിക്കുന്നതിലും നാസ്തികന്മാർ ധൃതഗതിക്കാരാണ്. പ്രപഞ്ചം മിത്ഥ്യയാണെന്നുള്ള പ്രമാണം അവൎക്കു സമ്മതമല്ല. ലോകത്തിൽ കാണുന്നവയെ ഒക്കെയും വിശ്വസിക്കുന്നതുകൊണ്ടു 'ലോകായതന്മാർ'(2) എന്നുള്ള സ്ഥാനപ്പേർ അവൎക്കു സിദ്ധിച്ചിരിക്കുന്നു. ഇനിയും പ്രസിദ്ധമായിത്തീൎന്ന നാസ്തികമതം എതുകാലംമുതൽക്കാണ് നടപ്പിൽവന്നതെന്നും, ആരാണ് ഇതിന്റെ പ്രവൎത്തകൻ എന്നും പ്രമാണപൂൎവ്വം പ്രതിവാദിക്കുന്നതു വായനക്കാൎക്കു രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു.

എതുമതങ്ങൾക്കും പ്രധാനമായിട്ടു രണ്ടു സിദ്ധാന്തങ്ങൾ ഉണ്ടു്. ഒന്നാമത്തേതു വൈദികസിദ്ധാന്തവും രണ്ടാമത്തേതു ശാസ്ത്രീയസിദ്ധാന്തവും ആകുന്നു. മതസംബന്ധമായിട്ടുള്ള സകലശാസ്ത്രങ്ങളുടെയും മൂലം വേദത്തിൽ സൂചിപ്പിക്കപ്പെട്ടിട്ടുണ്ടായിരിക്കും. 'വേദത്തിൽ പാവിയ വിത്തിനെ മുളപ്പിച്ചു വളൎത്തിപ്പരത്തുകയേ—വേദത്തിൽ അതിസൂക്ഷ്മമായി പ്രതിപാദിച്ചിട്ടുള്ളതിനെ യുക്തിതൎക്കങ്ങളുടെ സഹായത്തോടുകൂടി വിസ്തരിച്ചു നിരൂപിക്കുകയേ—ദൎശനകാരന്മാർ ചെയ്തിട്ടുള്ളു. ജഗൽകൎത്തിയെ സമൎത്ഥിപ്പാനായി ഈശ്വരസൽഭാവത്തെ സ്വീകരിക്കുന്ന വേദാന്തികളുടെയും വൈശേഷികന്മാരുടെയും, സൃഷ്ടിതത്വത്തെ സ്പഷ്ടമായി സമ്മതിക്കുന്ന നൈയായികന്മാരുടെയും, എല്ലാററിനും പ്രകൃതിയെ പ്രമാണമായിപ്പിടിക്കുന്ന സാംഖ്യന്മാരുടെയും, ഈശ്വരന്റെ സൃഷ്ടികൎത്തൃത്വത്തെ ആക്ഷേപിച്ചുപന്യസിക്കുന്ന മീമാംസകന്മാരുടെയും, സമാധിസാധനത്തിന്നായി സൎവ്വത്തെയും സമൎപ്പിക്കുന്ന പാതഞ്ജലന്മാരുടെയും ആലോചനഫലങ്ങളായ അഭിപ്രായങ്ങൾ ഒന്നിനോടൊന്നു സംബന്ധിക്കാതെ ഭിന്നഭിന്നങ്ങളായ മാൎഗ്ഗങ്ങളിൽക്കൂടിയാണ്. തിരിക്കുന്നതെങ്കിലും, അതുകൾക്കെല്ലാം മൂലകാരണമായിരിക്കുന്ന ബീജം ഒന്നുതന്നെയാണ്. അതിസൂക്ഷ്മമായ ആ ബീജം വേദത്തിന്റെ അന്തൎഭാഗങ്ങളിൽ നിക്ഷേപിക്കപ്പെട്ടിരിക്കുന്നു.' അ

---

(1) നാസ്തികശബ്ദവ്യുല്പത്തി പറയുന്ന 'അസ്തിനാസ്തിദിഷ്ടംമതിഃ' (4—4—60) എന്ന പാണിനീയസൂത്രത്തെ വ്യാഖ്യാനിച്ച വൈയാകരണന്മാർ, മനു മുതലായ ധൎമ്മശാസ്ത്രകാരന്മാർ, വ്യാസർതുടങ്ങിയ പൌരാണികന്മാർ മുതലായവരുടെ മതങ്ങൾ നോക്കുക.

(2) ലോകത്തിൽ അധികം പ്രചാരമുള്ളതുകൊണ്ടാണ് ഈ പേരുവന്നതെന്നും പക്ഷാന്തരമുണ്ട്.

തിനാൽ, നാസ്തികമതത്തിന്റെയും ഉൽപത്തിമുതലായതിനെക്കുറിച്ച് വേദത്തിൽ വല്ലതും പ്രതിവാദിച്ചിട്ടുണ്ടോ എന്ന് ഒന്നാമതായി പരിശോധിക്കേണ്ടിയിരിക്കുന്നു.

പാണിനിമഹർഷിയുടെ വ്യാകരണത്തിൽ നാസ്തികശബ്ദത്തിന്റെ വ്യുല്പത്തി പറഞ്ഞിട്ടുള്ളതുകൊണ്ട് പാണിനിയകാലത്തേക്കാൾ പ്രാചീനമാണ് ആ മതമെന്നു വിശ്വസിക്കാം. മഹാഭാരതത്തിൽ ചാർവ്വാകന്റെയും രാമായണത്തിൽ ജാബാലിയുടെയും കഥ പറഞ്ഞിട്ടുള്ളതിൽനിന്ന് ആ ഗ്രന്ഥങ്ങളുടെ നിർമ്മാണകാലത്തിനും മുമ്പാണ് ഈ മതത്തിന്റെ ഉൽപത്തിഎന്നൂഹിക്കാം. മൈത്രി, ഛാന്ദോഗ്യം, കഠം എന്നീ ഉപനിഷത്തുകളിലും നാസ്തികവിശ്വാസത്തെ ഉല്ലേഖനം ചെയ്തു കാണുന്നുണ്ട്.† 'യേയം പ്രേതേ വിചികിത്സാ മനുഷ്യേ അസ്തീത്യേകേ നായമസ്തീതി ചൈകേ' എന്നുതുടങ്ങിയുള്ള ഉപനിഷത്തുകൾ, അവയുടെ നിർമ്മാണകാലത്തു നാസ്തികമതം നടപ്പുണ്ടായിരുന്നുവെന്നു തെളിയിക്കുന്നില്ലേ? ഇതുപോലെതന്നെ, വേദത്തിലെ മന്ത്രഭാഗത്തിൽ കടന്നുനോക്കിയാലും നാസ്തികവിശ്വാസത്തെപ്പറ്റി പ്രതിപാദിച്ചു കാണാം. പലമന്ത്രങ്ങളുടെയും അർത്ഥം നോക്കുമ്പോൾ, ഋഷികൾ ദേവന്മാരോടു പല സമ്പത്തികളെയും പ്രാർത്ഥിച്ച് സ്തുതിക്കുന്നതായി കാണുന്നു. മറ്റു ചില മന്ത്രങ്ങളിൽ, മറിച്ച് ഇന്ദ്രാദിദേവന്മാരുടെ സത്ഭാവത്തെപ്പറ്റി സംശയിക്കുന്നതായും കാണുന്നു.* ഈ സംശയഗ്രസ്തന്മാരുടെ അഭിപ്രായം നാസ്തികപക്ഷത്തിലാണെന്നു പറയേണ്ടതില്ലല്ലോ. മന്ത്രപ്രവർത്തകന്മാർക്കു ദേവന്മാരെപ്പറ്റിത്തന്നെ അവിശ്വാസമുണ്ടെങ്കിൽ മന്ത്രങ്ങളെസ്സംബന്ധിച്ചേടത്തോളം അവിശ്വാസമുണ്ടെന്നു സിദ്ധാന്തമാകുന്നു. ഇതുപോലെ ബ്രാഹ്മണങ്ങൾ, സൂത്രങ്ങൾ എന്നിവയിൽനിന്നും നാസ്തികമതത്തിന്റെ പഴമ തെളിയിക്കുവാൻ പല ഉദാഹരണങ്ങളും കണ്ടുകിട്ടുന്നുണ്ട്. യാസ്കനിരുക്തത്തിൽ മന്ത്രങ്ങൾ നിരർത്ഥകങ്ങളാണെന്നു കൌത്സൻ എന്നൊരാൾ വാദിച്ചതായി പറഞ്ഞിരിക്കുന്നു. ഇങ്ങിനെ, വേദത്തിന്റെ എല്ലാ ഭാഗങ്ങളിലും ഈ സംഗതി പ്രതിപാദിച്ചിട്ടുള്ളതുകൊണ്ട് വൈദികകാലത്തേക്കാൾ പ്രാചീനമാണ് നാസ്തികമെന്നു സിദ്ധമാകുന്നു.

ഇനി, ഈ മതത്തിന്റെ പ്രവർത്തകർ ആരാണെന്നു തിരഞ്ഞു നോക്കാം. സർവ്വദർശനസംഗ്രഹകർത്താവായ മാധവാചാര്യർ, നാസ്തിപക്ഷക്കാർ ബൃഹസ്പതിയുടെ മതത്തെ അനുസരിക്കുന്നവരാണെന്നു പറഞ്ഞിരിക്കുന്നു. ബൃഹസ്പതി നാമമൊക്കയും നല്ലവണ്ണം അറിയുന്ന ഒരു ദേഹവും, ദേവന്മാരുടെ ഗുരുവായി അറിയപ്പെടുന്ന ആചാര്യരും ആകുന്നു, ദേവഗുരുവായ ഇദ്ദേഹമാണ് നാസ്തികമതം നടപ്പിൽ വരുത്തിയതെന്നുള്ളതിന്ന് അനേകം ലക്ഷ്യങ്ങളുണ്ട്. മൈത്ര്യുപനിഷത്തിൽ ഈ സംഗതിയെക്കുറിച്ച് ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—"ബൃഹസ്പതിമഹർഷി അസുരാചാര്യനായ ശുക്രന്റെ വേഷം ധരിച്ച് ഇന്ദ്രന്നു ജയവും അസുരന്മാർക്കു പരാജയവും വരുവാനായിട്ട് ഈ അവിദ്യയെ (അജ്ഞാനം=മായ.) ഉപദേശിച്ചു. ഇതിനെ അനുസരിക്കുന്നവർ നല്ലതു ചീത്തയാണെന്നും ചീത്തയായിട്ടുള്ളതു നല്ലതാണെന്നും വിചാ

† മൈത്രി 3—9—10; ഛാന്ദോഗ്യം 8 8, കഠം 1—1—20 ഈ ഭാഗങ്ങൾ നോക്കുക.

* ഋഗ്വേദം 8—100; 2—12—5; 1—55—5 ഇത്യാദി ഭാഗങ്ങൾ പരിശോധിക്കുക.

ക്കുന്നു; വേദാദികളെ അംഗീകരിക്കുന്നില്ല. അതുകൊണ്ടു ഈ അവിദ്യയെ ആരും പഠിക്കരുത്". ഇതിൽനിന്ന് ബൃഹസ്പതിയാണ നാസ്തികമതം പ്രവൎത്തിപ്പിച്ചതെന്നു വ്യക്തമാകുന്നുണ്ടല്ലോ. ഇനി മറെറാരു പ്രകാരത്തിലും ആ ഉപനിഷത്തിൽത്തന്നെ ഈ മതത്തിന്റെ ആവിർഭാവത്തെപ്പററിപ്പറഞ്ഞുകാണുന്നു: — "പണ്ടൊരിക്കൽ ദേവാസുരന്മാർ ആത്മതത്വത്തെ അറിവാനായിക്കൊണ്ട് ബ്രഹ്മദേവന്റെ മുമ്പിൽച്ചെന്ന് അപേക്ഷിച്ചു. ബ്രഹ്മാവാകട്ടെ അസുരന്മാർ കുറെ ഉത്താനബുദ്ധികളാണെന്നു വിചാരിച്ച്, ദേവന്മാൎക്കുപദേശിച്ച ആത്മതത്വത്തിന്നു വിപരീതമായിട്ട് അസുരന്മാൎക്കുപദേശിച്ചു. ഈ അസുരന്മാൎക്കുപദേശിച്ചതു നാസ്തികമതമാകുന്നു." ഈ പക്ഷപ്രകാരം ബൃഹസ്പതിക്കു പകരം നില്ക്കുന്നതു ബ്രഹ്മാവാണെന്നു വരുന്നു.

ഛാന്ദോഗ്യോപനിഷത്തിലും അസുരന്മാർ നാസ്തികമതം സ്വീകരിച്ചതായി പ്രസ്താവിച്ചിട്ടുണ്ട്. അതിൽ ഉപദേഷ്ടാവായിപ്പറഞ്ഞിരിക്കുന്നത് പ്രജാപതിയെയാണ്. പ്രജാപതി, വെള്ളത്തിൽ മുഖം പ്രതിബിംബിച്ചുകാണുന്നതു അസുരന്മാൎക്കു കാണിച്ചുകൊടുത്തിട്ട് അതാണ് ആത്മാവെന്ന് ഉപദേശിച്ചുവെന്നും, അവർ അതു വിശ്വസിച്ച് "കാണുന്നതൊക്കെയും ഉള്ളത്" എന്നു വിശ്വസിച്ച് തദനുരൂപമായ ശാസ്ത്രം നടപ്പിൽ വരുത്തി എന്നും അതിൽപ്പറഞ്ഞുകാണുന്നു. ഈ രണ്ടുപനിഷത്തുകളേയും താരതമ്യപ്പെടുത്തി നിരൂപണംചെയ്തിട്ടുള്ള "മാക്സ്മ്യൂളർ" ഇങ്ങിനെ അഭിപ്രായപ്പെടുന്നു: — "പ്രജാപതിയെപ്പോലെ വലിയ പദവിയിലിരിക്കുന്ന ഒരു ദേവൻ അസുരന്മാരെത്തന്നെയും കബളിപ്പിച്ചുകുട്ടിച്ചതിക്കുന്നത് അനുചിതമാണെന്നു വിചാരിച്ചിട്ടായിരിക്കണം അൎവ്വാചീനമായ മൈത്ര്യുപനിഷത്തിൽ പ്രജാപതിയുടെ സ്ഥാനം ബൃഹസ്പതിക്കു കൊടുത്തിരിക്കുന്നത്*." മാക്സ്മ്യൂളരുടെ ഈ അനുമാനം ശരിതന്നെ. എന്നാൽ പ്രജാപതിക്കും ബൃഹസ്പതിക്കും തമ്മിൽ പ്രാമാണ്യത്തെസ്സംബന്ധിച്ച് വളരെ അന്തരമുണ്ടെങ്കിലും, ദേവാചാൎയ്യൻ എന്ന നിലവിചാരിക്കുമ്പോൾ, ഈ അവിദ്യയെ ഉപദേശിച്ചത് അദ്ദേഹത്തിന്നും അനുചിതമായിത്തോന്നുന്നു. അതുകൊണ്ട്, നാസ്തികമതോപദേഷ്ടാവ് ദേവാചാൎയ്യനായ ബൃഹസ്പതിയല്ലെന്നു വിചാരിക്കുന്നതാണ് യുക്തമായിട്ടുള്ളത്. അങ്ങിനെ വിചാരിക്കുന്നതിന്നു ന്യായവും ഉണ്ട്. എന്തെന്നാൽ, ബൃഹസ്പതി എന്നു പേരായിട്ട് അനേകം ആചാൎയ്യന്മാരെ പ്രാചീനഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. അവരിൽ ചിലർ കപടവിദ്യയിൽ വിദഗ്ദ്ധന്മാരുമാണ്. വഞ്ചനശാസ്ത്രത്തിന്റെ പ്രണേതാവായി ഒരു ബൃഹസ്പതിയെ മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നു. ഈ വിദ്വാനാണ് നാസ്തികമതോപദേഷ്ടാവായ ബൃഹസ്പതി എന്നു വരരുതേ? ഋഗ്വേദത്തിൽത്തന്നെ ബൃഹസ്പതി എന്ന പേരിൽ രണ്ടു മഹൎഷിമാർ ഉണ്ട്. അതിൽ ഒരാൾക്ക് "ലൌക്യൻ" എന്നും പേരുണ്ട്. ഈ ലൌക്യബൃഹസ്പതിക്കു നാസ്തികമതകൎത്തൃത്വം കല്പിക്കുന്നതിന്നും വിരോധമില്ല. എന്നാൽ "ലോകായതൻ" എന്നു പ്രസിദ്ധനായ നാസ്തികന്റെ പേരിന്നു യോജിച്ചിരിക്കയും ചെയ്യും.

ഇനി "ചാൎവ്വാകൻ" എന്നു മുതലായ നാസ്തികപൎയ്യായങ്ങളെപ്പററിയും മററും പ്രസ്താവിക്കേണ്ടതുണ്ട്. അത് ഇനി ഒരവസരത്തിൽ നിരൂപണം ചെയ്യാം.

* Six Systems of Indian Phylosophy P. 129.

# ഹരകിരി

(അഥവാ ആത്മഹത്യ)

---

പ്രാചീനകാലങ്ങളിൽഅനുഷ്ഠിച്ചുപോന്നിരുന്ന ചില കർമ്മങ്ങൾ ആധുനികകാലങ്ങളിൽ നിയതവൃത്തികളായ പരിഷ്കൃതാശയന്മാർക്കുകൂടിആരേണിയമല്ലെന്ന



നിലയിൽ ത്യജിച്ചു നടക്കുന്നു. രാജ്യഭരണാധികാരികൾ തന്നെ ആ വക ചില നടവടികളെ നിർത്തൽചെയ്യാൻ പ്രത്യേകനിയമങ്ങൾ ഉണ്ടാക്കുന്നു. "ഉടന്തടി" മുതലായ ചില കർമ്മങ്ങൾ എത്രയും ഭയാനകമാണെന്നു കരുതിപ്പോരുന്നു. എങ്കിലും, പൌരസ്ത്യന്മാരുടെ കൂട്ടത്തിൽ എല്ലാ നിലയിലും ഇപ്പോൾ പ്രഥമസ്ഥാനം വഹിക്കുന്ന ജാപ്പാൻകാരുടെ ഇടയിൽ ഇപ്പോഴും പ്രാചീനാചാരങ്ങളിൽ ചിലത് ഭക്തിയോടെ അനുഷ്ഠിക്കുന്ന പതിവുണ്ടെന്നു കാണുന്നതിൽ പലർക്കും ആശ്ചര്യം തോന്നുവാനിടയുണ്ട്. ഇതിനിടെ പരലോകപ്രാപ്തനായ ജാപ്പാൻ ചക്രവർത്തി മുത്സുഹിതോവിൻെറ ശവസംസ്കാരദിനം എത്ര ജാപ്പാൻകാരാണ് "ഹരകിരി" എന്ന വ്രതം അനുഷ്ഠിച്ച് ആത്മഹത്യ ചെയ്തത്? ജാപ്പാൻകാരായ ഭടന്മാരുടെ ഇടയിൽ ധീരതകൊണ്ടും ബുദ്ധിശക്തികൊണ്ടും അദ്വിതീയനായ ജനറൽ നോഗി (റഷ്യാ ജാപ്പാൻ യുദ്ധത്തിൽ "പോർട്ട് ആർത്തർ" എന്ന കോട്ട ഘോരയുദ്ധം ചെയ്തു പിടിച്ചടക്കിയ യോദ്ധാവ്) തന്നെ ഈ "ഹരകിരി" എന്ന കർമ്മം അനുഷ്ഠിച്ചുവെന്നു കേൾക്കുമ്പോൾ ആർക്കാണ് വിസ്മയം തോന്നാതിരിക്കുന്നത്? ജാപ്പാൻ രാജ്യക്കാർക്കുണ്ടായിട്ടുള്ള സർവ്വൈശ്വര്യങ്ങൾക്കും കാരണഭൂതനായ ചക്രവർത്തിയുടെ ശവസംസ്കാരദിവസം ജനറൽനോഗിയും ഭാര്യയും "ഹരകിരി" എന്ന സമ്പ്രദായത്തിൽ ആത്മഹത്യ ചെയ്തു, ഇഹലോകത്തു തങ്ങളുടെ ചക്രവർത്തിക്ക് തങ്ങൾ എങ്ങിനെ സഹായമായിരുന്നുവോ അതുപോലെ തന്നെ പരലോകത്തും സഹായമായി ചേർന്നിരിക്കുന്നു. ജാപ്പാനിൽ മററുപലരും ഈ ക്രിയ നടത്തിയതായും ചിലരെ പൊല്ലീസ്സുകാർ മുടക്കിയതായും കാണുന്നു. അമേരിക്കയിൽ ഒരിടത്തുള്ള ജാപ്പാൻകാർ സഭകൂടി നറുക്കിട്ടെടുത്ത് ഒരുവനെ "ഹരകിരി" ചെയ്യാൻ തെരെഞ്ഞെടുക്കുമ്പോയി പോല്ലീസ്സുകാർ വിവരം അറിഞ്ഞ് മുടക്കിയിരിക്കുന്നു. ഈ സംഭവങ്ങളൊക്കെ ഒന്നുരണ്ടാഴ്ചയ്ക്കു മുമ്പ് ജാപ്പാൻ ചക്രവർത്തിയുടെ ശവസംസ്കാരകർമ്മം നടന്ന ദിവസം ഉണ്ടായ കഥകളാണ്.

"ഹരകിരി" എന്ന ഈ കർമ്മം, ജാപ്പാനിൽ വളരെ പൌരാണികകാലമായിത്തന്നെ അനുവദിച്ചിരുന്ന ഒരു അസാധാരണാവകാശമാണ്. ജാപ്പാനിലെ ക്ഷത്രിയന്മാർ (സാമുരെ) ചിലപ്പോൾ ഒരു കർത്തവ്യകർമ്മമാണെന്ന നിലയിലും "ഹരകിരി" ചെയ്തുവരാറുണ്ട്. ഈ കർമ്മം കർത്തവ്യമെന്ന നിലയിലും ആത്മതൃപ്തിപൂർവമായും രണ്ടു തരമായിട്ടാണ് ചെയ്യുന്നത്; എന്നാൽ ഈ രണ്ടു തരത്തിലും, ഈ പവിത്രകർമ്മം

പാരമ്പൎയ്യമായി അനുഷ്ഠിച്ചുപോരുന്ന പ്രാൎത്ഥനാമാൎഗ്ഗങ്ങളിൽ പ്രത്യേകം നിഷ്കൎഷ വെച്ചാണ് ചെയ്യാറുള്ളത്. ജാപ്പാൻ ചക്രവൎത്തിയുടെ (മിക്കഡോവിന്റെ) ആജ്ഞപ്രകാരം ഒരുവൻ "ഹരകിരി" ചെയ്യുന്നതായാൽ ആയതു മരണശിക്ഷയ്ക്കു മാനനീയമായ പക്ഷാന്തരമായിത്തീരും. ഈ ദയാൎഹ്തിപ്രഭുക്കന്മാരായവരുടെ നേരെ മാത്രമേ ചക്രവൎത്തി കാണിക്കാറുള്ളു. ചെറുപ്പം മുതല്ക്കേ എല്ലാററിലും മേലെയായി മാനത്തെ കരുതിപ്പോരുന്ന ക്ഷത്രിയന്മാർ തങ്ങളുടെ പേരിൽ കൊണ്ടുവന്നിട്ടുള്ള ആക്ഷേപങ്ങൾ വാസ്തവമല്ലെന്നു തെളിയിപ്പാനായും, സാമുദായികനയങ്ങൾക്കു വിരോധമായി ചെയ്യുന്ന നടവടിയിൽ പ്രതികൂലഭാവം കാണിപ്പാനായും, ഇതൊന്നുമല്ലെങ്കിൽ മരിച്ച ഗുരുഭൂതനിലുള്ള ഭക്തിയെ പ്രദൎശിപ്പിപ്പാനായും "ഹരകിരി" കൎമ്മം ചെയ്യാറുണ്ട്. മുൻകാലങ്ങളിൽ "ഹരകിരി" ചെയ്വാൻ ഒരുങ്ങിയ ക്ഷത്രിയൻ തന്റെ സ്ഥാനത്തിനൊത്ത ഉടുപ്പുകൾ ധരിച്ച് ഒരു മണ്ഡപത്തിന്മേൽ രക്തവസ്ത്രം വിരിച്ച് ഭാൎയ്യാസഹിതനായി ഇരിക്കും. സ്നേഹിതന്മാരും മററു വേണ്ടപ്പെട്ടവരും ചുററും നില്ക്കുന്നുണ്ടായിരിക്കും. പിന്നെ പ്രാൎത്ഥനയായി. തദനന്തരം മുട്ടുരണ്ടും ഊന്നിയിരുന്ന്; (ക്ഷത്രിയൻ മരിച്ചു വീഴുമ്പോൾ എപ്പോഴും മുൻഭാഗത്തേക്കു ചരിഞ്ഞു വീഴേണമെന്ന നിശ്ചയത്തെ നിലനിൎത്തുവാൻ) വയററിൽ മൎമ്മസ്ഥാനത്തു കട്ടാരം കൊണ്ടോ വാൾകൊണ്ടോ കുത്തുന്നു. ഈ കൎമ്മം പൎയ്യവസാനിക്കുന്നതു ഭാൎയ്യ വാളുകൊണ്ടു കഴുത്തിൽ വെട്ടി ആത്മഹത്യ ചെയ്യുന്നതോടുകൂടിയാണ്. ഈ കൎമ്മത്തിന്നുള്ള എല്ലാ ചടങ്ങുകളും വാൾ പിടിക്കേണ്ടതും വെട്ടേണ്ടതുമായ സമ്പ്രദായം കൂടി പാരമ്പൎയ്യമായി അനുഷ്ഠിച്ചുപോരുന്ന നിയമങ്ങൾക്കനുസരിച്ചാണ്. ആലോചനാശക്തിയുടെ ഉത്ഭവം വയററിൽ നിന്നാണെന്ന വിശ്വാസം കൊണ്ടാണത്രെ വയററിൽ കുത്തിമരിക്കുന്നതു. തന്റെ വയററിൽ യാതൊരു കാപട്യവുമില്ലെന്നു വെട്ടിപ്പിളൎന്നു കാണിച്ചുകൊടുക്കുന്നുവെന്നാണ് സങ്കല്പം.

പൌരാണികന്മാരായ ജാത്യാചാരങ്ങളിലും സമുദായ നടവടികളിലും ഇപ്പോൾ പല മാററങ്ങളും ജാപ്പാനിൽ വന്നകൂട്ടത്തിൽ 'ഹരകിരി' സമ്പ്രദായം നന്നെ ചുരുങ്ങീട്ടുണ്ടെന്നുമാത്രമല്ല, അതിന്നുള്ള ചടങ്ങുകളും വളരെ ചുരുക്കീട്ടുണ്ട്. എന്നാൽ ആയുധങ്ങൾ സ്വദേഹത്തിൽ പ്രയോഗിപ്പാൻ തങ്ങളുടെ കുട്ടികളെ ജാപ്പാനിലെ മാതാപിതാക്കന്മാർ പഠിപ്പിപ്പാൻ എന്താണൊ കാരണം ആ കാരണം ഇന്നും ജാപ്പാനിൽ നശിച്ചിട്ടില്ല. 1891-ൽ ഒരു സൈന്യനായകൻ തന്റെ പൂൎവ്വന്മാരെ സംസ്കരിച്ച ദിക്കിൽ ചെന്ന് 'ജാപ്പാൻകാരുടെ നയത്തിലുള്ള അലസത' കാരണം പറഞ്ഞ ഹരകിരി കഴിച്ചിട്ടുണ്ടായിരുന്നു. റഷ്യാ ജാപ്പാൻ യുദ്ധകാലത്ത് ഒരു ജാപ്പാൻകപ്പിത്താൻ റഷ്യക്കാർ തന്റെ കപ്പൽ പിടിച്ചുവെന്നു കാണുകയും അപ്പോൾ തന്നെ മാനരക്ഷക്കായി 'ഹരകിരി' കഴിക്കുകയുമാണു ചെയ്തത്. കുറച്ചുകാലംമുമ്പ് ചക്രവൎത്തി കയറിയ തീവണ്ടി തന്റെ സ്റ്റേഷനിൽ അകാരണമായി അല്പം താമസിപ്പിപ്പാൻ ഇടയായതിൽ പശ്ചാത്താപത്തോടുകൂടി ഒരു സ്റ്റേഷൻമാസ്റ്റർ 'ഹരകിരി' കഴിച്ചുവെന്നു കേട്ടിട്ടുണ്ട്. ഈ സംഗതികളാൽ ശ്രുതിപ്പെട്ട സൈന്യനായകനായ ജനറൽ നോഗി ഇപ്പോൾ തന്റെ ചക്രവൎത്തിയെ

അനുഗമിപ്പാനായി 'ഹരകിരി' കഴിച്ചതിൽ ആശ്ചര്യപ്പെടുവാനില്ല. ഇദ്ദേഹത്തിന്റെ പ്രവൃത്തിയെ ശ്ലാഘിച്ചുംകൊണ്ടാണ് ഇപ്പോൾ ലോകമൊക്കെയിരിക്കുന്നത്. കേരളത്തിൽ പണ്ട് 'ചാവർ വ്രതം' എടുക്കുന്നവരുണ്ടായിരുന്നുവെന്നു നമുക്കറിയാം. ഇപ്പോൾ ഭടന്മാർ ആവശ്യമില്ലാത്തതുകൊണ്ടും യോദ്ധാക്കന്മാരായിരുന്ന കേരളീയര് പൂർവ്വസ്മരണവിട്ടു കാലഗതിയാൽ പൂർവ്വനടപടികളെ അനുഗമിപ്പാൻ തരമില്ലാതെവന്നതുകൊണ്ടും മുമ്പുണ്ടായിരുന്ന സമ്പ്രദായങ്ങൾ നിർത്തൽ ചെയ്തിട്ടുണ്ടെങ്കിൽ ആയതു പരിഷ്കൃതാശയതകൊണ്ടല്ല നിശ്ചയം. നാം 'ആത്മഹത്യ' എന്നുപറയുന്നതിന്നു ജാപ്പാനിൽ 'ഹരകിരി' എന്നു പറയുന്നു. പക്ഷെ ജാപ്പാൻകാർ 'ഹരകിരി' ഒരു നിഷ്കാമകൎമ്മമാണെന്നു പറയുമായിരിക്കാം.

എം. ആർ. കേ. സി.

---

പ്രാചീനകാലങ്ങളിലെ

# ഹൈന്ദവവിദ്യാലയങ്ങൾ

(തുടച്ച)



ചരിത്രം, ജ്യോതിഷം, രസതന്ത്രം, കണക്കശാസ്ത്രം, തൎക്കശാസ്ത്രം, നിയമശാസ്ത്രം, വൈദ്യശാസ്ത്രം മുതലായ വിഷയങ്ങളിൽ ചിലതിലെങ്കിലും കനുകിൽ മുപ്പത്താറോ, അല്ലെങ്കിൽ പതിനെട്ടോ, ചുരുങ്ങിയത് ഒമ്പതോ വൎഷകാലത്തോളം പരിശീലിച്ചതിനുശേഷം മാത്രം ഒരു വിദ്യാൎത്ഥി ഗുരുദക്ഷിണചെയ്തു ഗുരുവുമായി യാത്രപറഞ്ഞ് പിരിയുന്നു. പ്രാചീനകാലങ്ങളിലെ അദ്ധ്യാപകന്മാൎക്കു ധനസമ്പാദനമായിരുന്നില്ല. ആചാൎയ്യസ്ഥാനം കയ്യേൽക്കുന്നതിൽ ഉണ്ടായ പ്രധാനമായ ഉദ്ദേശം. യൂറോപ്പിലെ അദ്ധ്യാപകന്മാരിൽ, എല്ലാവരും ഇല്ലെങ്കിലും, മിക്കവരും ഗുരുനാഥന്മാരാകുവാൻ തിച്ചയാക്കിയത് ധനസമ്പാദിക്കുവാൻ വേണ്ടിയായിരുന്നു. യൂറോപ്പിലെ സോഫ്സ്ടസി (pohists) നോടുപമിക്കത്തക്ക അദ്ധ്യാപകന്മാർ ഇന്ത്യയിൽ ആദ്യകാലങ്ങളിൽ ഉണ്ടായിരുന്നില്ല. പ്രാപ്തിയുള്ളവരും യോഗ്യന്മാരുമായ ദുർല്ലഭം ചില ശിഷ്യന്മാരോടു ഗുരുദക്ഷിണയായി ഇന്നതു ചെയ്യണമെന്നു ചില ഗുരുക്കന്മാർ പറഞ്ഞിട്ടുള്ളതായി കാണുന്നുണ്ടെങ്കിലും അതു സാധാരണയായി നടപ്പുണ്ടായിരുന്ന ഒരു സംഗതിയല്ല. യൂറോപ്പിൽ വളരെക്കാലത്തേക്ക് പ്രാബല്യത്തോടുകൂടിയിരുന്ന സോഫ്സ്ടിൻർജ്ജീവിതോദ്ദേശം വിദ്യാഭ്യസിക്കുകയും അതുവഴിയായി ഉപജീവനത്തിനുവേണ്ട സാധനങ്ങൾ സമ്പാദിക്കുകയും ആയിരുന്നു. ഇന്ത്യയിലെ ഗുരുക്കന്മാർ എത്രതന്നെ ദരിദ്രന്മാരായിരുന്നാലും ഉപജീവനത്തിനായി ധനസഹായം ചെയ്യുവാൻ ശിഷ്യഗണത്തോടാവശ്യപ്പെട്ടിട്ടുള്ളതായി അറിയുന്നില്ല ശിഷ്യന്മാർ ഗുരുവുമൊരുമി

ച്ച് വസിച്ചിരുന്ന കാലങ്ങളിൽ അദ്ദേഹത്തിന്നുവേണ്ടി എന്തു ജോലിയും ചെയ്യുവാൻ തെയ്യാറായിരുന്നു. കൃഷ്ണൻ കുചേലനോടു പറയുന്നതു നോക്കുക:—

മഹാവനേനാംവിറകിന്നുപോയിട്ടഹോമ-
ഹാവൃഷ്ടിചൊരിഞ്ഞനേരം
നനഞ്ഞശേഷംവഴിയുംപിഴച്ചങ്ങനേകനേ
രംവലയുംദശായാം
തിരഞ്ഞെഴുന്നള്ളിമഹാമുനിന്ദ്രൻവിരഞ്ഞു-
നമ്മെപ്പഥികണ്ടനേരം
അനുഗ്രഹിച്ചുവിവിധപ്രകാരംമനസ്സിലു-
ണ്ടോതവദ്ഭ്രസുരേന്ദ്ര?.

വാസ്തവത്തിൽ ഗുരുക്കന്മാരെ ശുശ്രൂഷിക്കേണ്ടതു് ശിഷ്യന്മാരുടെ കർത്തവ്യങ്ങളിൽ ഒന്നായിരുന്നു. മനു പറയുന്നതു നോക്കുക:—

'നോദിതോ ഗുരുണാനിത്യാ
അപ്രണോദിതഏവവാ
കുര്യാദധ്യയനേയോഗം
ആചാര്യസ്യഹിതേഷുച.'

അർത്ഥം — 'പറഞ്ഞിട്ടാകട്ടെ, അല്ലാതെയാകട്ടെ അവൻ (വിദ്യാർത്ഥി) എല്ലായ്പോഴും പഠിക്കയും ഗുരുശുശ്രൂഷചെയ്കയും വേണം' മാതൃകയായെടുക്കാവുന്ന ഒരു ഗുരുവിനെ ശുശ്രൂഷിക്കുന്നതു് ശിഷ്യൻ വലിയ ഒരഭിമാനമായിട്ടാണു് കരുതിയിരുന്നതു്.

ആദ്യകാലങ്ങളിൽ ഒരു ഗുരു തനിക്കു തന്റെ ബാല്യദശയിൽ തന്റെ ഗുരുവിൽ നിന്നു് കിട്ടിയിട്ടുണ്ടായിരിക്കാവുന്ന ഉപദേശങ്ങളെ, തന്റെ ശിഷ്യനും, ആ ശിഷ്യൻ പ്രായമായി ഒരാചാര്യനാകുമ്പോൾ തനിക്കുചിതങ്ങളെന്നു തോന്നുന്ന മാററങ്ങളോ വർദ്ധനകളോ വരുത്തിയതിനുശേഷം ആ ഉപദേശങ്ങളെ തന്റെ ശിഷ്യനും സസന്തോഷം പ്രദാനംചെയ്യുന്നു. ഈ വിദ്യാഭ്യാസരീതിയാണു് സാഹിത്യചരിത്രം 'ശ്രുതിയെ' അനുസരിച്ചുള്ള വിദ്യാഭ്യാസം എന്നു് പറയുന്നതു്. ശ്രുതിയുടെ കാലത്തുതന്നെയാണു് സൂത്രങ്ങൾ ഉണ്ടാക്കപ്പെട്ടതു്. വിഷമമേറിയ ചില ശാസ്ത്രങ്ങളെ എളുപ്പത്തിൽ ഓർമ്മയിൽ വെക്കുവാൻ ഈ സൂത്രങ്ങൾ സഹായിച്ചു. ഈ കാലത്തിന്നുശേഷം മാത്രമാണു് സ്മൃതിയുടെ കാലം പ്രാപ്തമായതു്. അപ്പോൾ അതുവരെ ഹൃദയത്തിൽ എഴുതിവെച്ചിരുന്ന സംഗതികളെ ജനങ്ങൾ ഗ്രന്ഥങ്ങളിലേക്കു പകർത്തി; എഴുത്തക്ഷരങ്ങളും മററും ഇപ്പോൾ നടപ്പിൽവന്നിരിക്കുന്നു. എഴുത്തു് നടപ്പിൽ വന്നതോടുകൂടി പണ്ഡിതജനങ്ങളുടെയിടയിൽ വലിയ തർക്കങ്ങൾ ഉണ്ടാകയും അവയെല്ലാം വലിയ ഗ്രന്ഥങ്ങളാകയും ചെയ്തു. സാഹിത്യം അതു പദ്യം, ഗദ്യം, എന്നിങ്ങിനെ രണ്ടു രീതികളാൽ അനുഗ്രഹിക്കപ്പെട്ടു; ആദ്യമായി സാഹിത്യത്തിൽ ഗദ്യഗ്രന്ഥങ്ങൾ ഉണ്ടായി തുടങ്ങിയതു് ഇക്കാലത്താണു്. ഇക്കാലത്തുതന്നെ സാഹിത്യലോകത്തിൽ ഭാഷ്യങ്ങൾ (വ്യാഖ്യാനങ്ങൾ) ഉണ്ടായിതുടങ്ങുകയും ചെയ്തു. സ്മൃതിയുടെ കാലത്തിനുശേഷം പ്രാചീനകാലങ്ങളിലെ വിദ്യാർത്ഥികളുടെ അറിവു് ഒന്നുകൂടി വികസിക്കപ്പെട്ടു എന്നു് പറയേണ്ടതില്ല.

തങ്ങളുടെ ശിഷ്യന്മാൎക്കു് വിദ്യാഭ്യാസം നൽകിയിരുന്ന സമയം ആവശ്യം എന്നു തോന്നുന്നിടത്തെല്ലാം പുരാണഗ്രന്ഥങ്ങളിൽനിന്നു ഉദാഹരണങ്ങൾ സ്വീകരിക്കുന്ന പതിവു് മിക്ക ഗുരുക്കന്മാരും സ്വീകരിച്ചുവന്നിരുന്നു. പുരാണപുരുഷന്മാരിൽപ്രശസ്തരായവരെ അനുകരിക്കുവാൻ ഒരാഗ്രഹം, ഗുരു ഇപ്രകാരം തന്റെ ശിഷ്യന്മാരിൽ ഉളവാക്കി ഇതിന്റെ ഫലം എത്ര മ

ഹനീയമായതായിരുന്നെന്ന് ഊഹിച്ചാൽ അറിയാവുന്നതാണ്. 'കിണ്ടർഗാർട്ടൻ'രീതിയുടെയും മററും സഹായംകൂടാതെ പ്രാചീനകാലങ്ങളിലെ ഗുരുക്കന്മാർ ഉദ്ദേശനിവൃത്തിവരുത്തിയിരുന്ന ഈ രീതി എത്രതന്നെ ഉന്നതമായിട്ടുള്ളതാണ്.

ഇനി നമുക്ക് പ്രാചീനകാലങ്ങളിലെ വിദ്യാർത്ഥികൾ തങ്ങളുടെ ആരോഗ്യവർദ്ധനക്കായി എന്താണ് ചെയ്തിരുന്നതെന്നന്വേഷിക്കാം. ദേഹബലം വർദ്ധിക്കേണ്ടതിലേക്കായി മാത്രം പ്രാചീനകാലങ്ങളിലെ വിദ്യാർത്ഥികൾ എന്തെങ്കിലും ചെയ്തിരുന്നോ എന്ന് സംശയമാണ്. കുളിക്കുമ്പോൾ നീന്തിയിരുന്നതുകൊണ്ടും അവനവന്റെ വസ്ത്രങ്ങൾ അവനവൻതന്നെ അഴുക്കുകളഞ്ഞെടുക്കുന്നതുകൊണ്ടും, ഗുരുനാഥന്റെ ആജ്ഞക്കൊത്തവണ്ണം സന്ദേശങ്ങൾകൊണ്ടു പോകുവാനും മററുമായി ദൂരദേശങ്ങളിൽ സഞ്ചരിച്ചിരുന്നതുകൊണ്ടും, തന്റെ ദേഹം സദാ ശുചിയായി വെക്കുവാൻ എടുത്തിരുന്ന ആയാസത്തിനാലും, ഒരു വിദ്യാർത്ഥി കാലക്രമത്താൽ ബലവാനായിതീരും. 'സന്ദേഹംവേണ്ടപരനുപകാരത്തിനാകാത്തതെങ്കിൽ കിംദേഹംകൊണ്ടൊരുഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ' എന്ന് പ്രാചീനകാലങ്ങളിലെ മാതൃകാവിദ്യാർത്ഥികളിൽ ആരും ചോദിക്കുമായിരുന്നു. പരോപകാരതല്പരതയുള്ള ആ വിദ്യാർത്ഥി കാലക്രമത്താൽ ബലവാനായിതീർന്നു എങ്കിൽ അതിശയത്തിന്നു ലേശവും അവകാശമില്ല. സാധാരണവിദ്യാർത്ഥികളുടെ ദേഹായാസത്തിന്നു മുൻപറഞ്ഞ വഴികൾ എല്ലാം ഉണ്ടായിരുന്നതിനുപുറമെ ക്ഷത്രിയവിദ്യാർത്ഥികൾക്ക്, കുതിരസ്സവാരി, നായാട്ട്, യുദ്ധത്തിലുള്ള പരിശീലനം മുതലായ വഴികളും ഉണ്ടായിരുന്നു.

ഗുരുക്കന്മാർ തങ്ങളുടെ എല്ലാ വിദ്യാർത്ഥികളുടെ നേരെയും ഒരുപോലെയായിരുന്നു പെരുമാറിയിരുന്നത്. ഇത് സഹോദരസ്നേഹത്തിന്നുള്ള പ്രധാനകാരണമായിരുന്നു. വംശവ്യത്യാസത്തെയും മററും പാറിയാതൊന്നും ആലോചിക്കാതെ വിദ്യാഭ്യാസം ചെയ്യുന്ന വിദ്യാർത്ഥികൾ മാത്രമെ കാലക്രമത്താൽ മാതൃകാപണ്ഡിതന്മാരാകയുള്ളു എന്നുള്ള സംഗതി ഇന്ത്യയിലെ ജനങ്ങൾ പണ്ടുതന്നെ ധരിച്ചിരുന്നു.

ഇനി പ്രാചീനകാലങ്ങളിലെ വിദ്യാർത്ഥികളുടെ ദേഹാലങ്കാരാദിസംഗതികളെപ്പററിയും കുറഞ്ഞൊന്നു പറയേണ്ടത് ആവശ്യമാണ്. പ്രാചീനവിദ്യാർത്ഥിയുടെ 'ഒതുക്ക'സ്വഭാവം എത്രയും അഭിനന്ദനീയമാണ്. ഒതുക്കത്തിൽ ജീവിതനയനം ചെയ്യുന്നത് പ്രാചീനഹിന്ദുക്കൾക്കുണ്ടായിരുന്ന ഉത്തമഗുണങ്ങളിൽ ഒന്നായിരുന്നെന്നും ആധുനികഹിന്ദുക്കളും അതുമാതൃകയായെടുക്കുന്നതു എത്രയും ആവശ്യമാണെന്നും 'ഫെല്പ്സ്' ഒരവസരത്തിൽ പറയുകയുണ്ടായി. അന്തസ്സ് എന്നു പറയുന്നതുപ്രാചീനവിദ്യാർത്ഥികൾക്ക് അറിയുമായിരുന്നില്ല; അതു രാജധാനികളിലും, അരമനകളിലുംതന്നെ സുഖമായിരുന്നുവന്നു. പ്രാചീനവിദ്യാർത്ഥിധരിച്ചിരുന്നവസ്ത്രം പരുത്തികൊണ്ടുണ്ടാക്കപ്പെട്ടതും കഴുത്തുമുതൽ പാദംവരെയുള്ള ദേഹഭാഗങ്ങളെ ആസകലം മറച്ചിരുന്നതും ആയിരുന്നു. കാഴ്ചയിൽ മനോഹരത ഒന്നും ഉണ്ടായിരുന്നില്ലെങ്കിലും അതു ശുചിയായിരുന്നു.

ഒരു വിദ്യാർത്ഥിയുടെ ഭക്ഷണസാധനങ്ങൾ വളരെ ഒതുങ്ങിയ (Simple) സമ്പ്രദായത്തിൽ പാകംചെയ്യപ്പെട്ടിരുന്നു. രസനേന്ദ്രിയത്തിന്നു രസകരമായി തോന്നിയേക്കാവുന്ന ഒന്നുംതന്നെ അവൻ കഴിച്ചിരു

ന്നില്ല. ഒരു വിദ്യാർത്ഥിയുടെ ഭക്ഷണരീതിയെപ്പററി മനു ഇപ്രകാരം പറയുന്നു:—

പൂജയേദശനംനിത്യം അന്ദ്യാച്ചൈതദകു-(ത്സയൻ
ദൃഷ്ട്വാഹൃഷ്യേൽപ്രസീദേച്ച പ്രതിനന്ദേച്ച-(സർവ്വശഃ
പൂജിതംഹ്യശനംനിത്യംബലമൂർജ്ജം ചയ-(ച്ഛതി
അപൂജിതം തതദ്ഭുക്തം ഉഭയം നാശയേ-(ദിദം

അർത്ഥം:- "അവൻ (ശിഷ്യൻ) സദാ തൻെറ ഭക്ഷണത്തെ ബഹുമാനിക്കേണം; നിന്ദകൂടാതെ അത് ഭുജിക്കയും വേണം. ഭക്ഷണം കണ്ടാൽ അവൻ സർവ്വവിധേനയും പ്രസാദിക്കയും, സന്തോഷിക്കയും, ബഹുമാനത്തോടുകൂടി അതിനേ കൈക്കൊള്ളുകയും വേണം. ശിഷ്യനാൽ ബഹുമാനിക്കപ്പെട്ട ഭക്ഷണം നിത്യം അവന് ബലത്തേയും, ഓജസ്സിനേയും ഉണ്ടാക്കും; ബഹുമാനിക്കപ്പെടാത്ത ഭക്ഷണം ഇത് രണ്ടിനേയും നശിപ്പിക്കും."

പഞ്ചേന്ദ്രിയങ്ങളിൽ എന്തിനെങ്കിലും വേണ്ടതിലധികം ആനന്ദം കൊടുക്കുന്ന യാതൊന്നും വിദ്യാർത്ഥി ഭക്ഷിച്ചുകൂടായിരുന്നു:—

"വർജ്ജയേൽ മധുമാംസം ച
ഗംധമാല്യം രസാൻസ്ത്രീയഃ
ശുക്താനിചൈവസർവ്വാണി
പ്രാണിനാംചൈവഹിംസനം.
അഭ്യാംഗമഞ്ജനം ചാക്ഷ്ണോ
രുപാനാംഛത്രധാരണം
കാമംക്രോധം ചലോഭം ച
നർത്തനംഗീതിവാദനം.
ദ്യൂതം ചജനവാദം ച
പരിവാദംതഥാ നൃതം
സ്ത്രീണാം ചപ്രേക്ഷണാലംഭ
മുപഘാതംപരസ്യ ച."

എന്നുള്ള മനുവിൻെറ തിട്ടുകൊണ്ട് "മദ്യം, മാംസം സുഗന്ധവസ്തുക്കൾ, മാല്യങ്ങൾ, രസമുള്ള ഭക്ഷണ സാധനങ്ങൾ, സ്ത്രീകൾ, പുളിയുള്ള സകല വസ്തുക്കൾ, പ്രാണിഹിംസ, അംഗരാഗം, കണ്ണെഴുത്ത്, ചെരിപ്പ് (അഥവാ മെതിയടി) കുട ഇവ ധരിക്കുക, കാമം, ക്രോധം, ദ്രവ്യത്തിലുള്ള ആഗ്രഹം, ആട്ടം, പാട്ട്; വീണ മുതലായവ വായിക്കുക (അല്ലെങ്കിൽ മദ്ദളം മുതലായത് കൊട്ടുക) ചൂതുകളി, വൃഥാവിലുള്ള സംസാരം, ജനങ്ങളെപ്പററി ദോഷം പറയുക, സ്ത്രീകളെ നോക്കുക, സ്ത്രീകളെ സ്പർശിക്കുക, അന്യന്മാരെ അടിക്കുക"—ഇവയെ വിദ്യാർത്ഥി വർജ്ജിക്കണം എന്ന് തെളിയുന്നുണ്ട്. ഇവയിൽ ചില നിഷ്കർഷകൾ ഇപ്പോൾ സ്വീകരിക്കേണമെന്നില്ലെങ്കിലും ചിലവയെ തീർച്ചയായും ആചരിക്കണം. ചെരിപ്പും കുടയും ഉപയോഗിക്കരുതെന്നു പറയുന്നത് ഇപ്പോൾ സ്വീകാര്യമാണോ എന്ന് സംശയിക്കുന്നു.

പ്രാചീനകാലത്തെ ഹിന്ദു വിദ്യാർത്ഥി പഠിച്ചിരുന്ന ഭാഷ സാധാരണയായി സംസ്കൃതം തന്നെയായിരുന്നു. 'പ്രാകൃത'ഭാഷ 'ആദ്യത്തിൽ ഒരു സംഭാഷണഭാഷ' മാത്രമേ ആയിരുന്നുള്ളൂ. സംസ്കൃതത്തെ അപ്പോൾ ആരും ഒരു 'മൃതഭാഷയായി' കരുതിയിരുന്നില്ല; അതു പണ്ഡിതന്മാരുടെയിടയിൽ തീർച്ചയായിട്ടും സംസാരിക്കുമ്പോൾ ഉപയോഗപ്പെടുത്തിയിരിക്കണം. 'ഭോജസഭ'യിലെ ഭാഷ ഗൈർവ്വാണി തന്നെയായിരുന്നെന്നാണ് അറിയുന്നത്. ഇങ്ങിനെ എല്ലാം ഇരിക്കുമ്പോൾ സംസ്കൃതത്തിൽ തന്നെ വിദ്യാഭ്യാസവും നടന്നിരുന്നതിൽ അതിശയമില്ല; 'പ്രാകൃത'ത്തിന്

ളെ ഗ്രന്ഥശാലയും മററും അന്നുണ്ടായിരുന്നിട്ടുണ്ടെന്ന് ഓൎമ്മിക്കേണ്ടതാണ്; അതുകൊണ്ട് അതിനെ അത്ര കേമമായി ആദരിച്ചിട്ടില്ലെങ്കിൽ അതു ഇപ്പോഴത്തെ വിദ്യാഭ്യാസരീതികൊണ്ട് നാട്ടുഭാഷകൾ തീരെ അനാദരിക്കപ്പെട്ടുപോകുന്നതുപോലെയാണെന്നു് വിചാരിച്ചുകൂടാ. ഇപ്പോഴത്തെ നാട്ടുഭാഷകളിൽ മിക്കവക്കും 'സാഹിത്യങ്ങൾ'(Literature) ഉണ്ട്; അവ സംഭാഷണത്തിലും എഴുത്തിലും ഒരുപോലെ ഉപയോഗിച്ചുവരുന്നു. അങ്ങിനെയിരിക്കുമ്പോൾ അവയുടെ ഉന്നതിയേയോ, വൎദ്ധനയേയോ ലേശവും സഹായിക്കാതെ തടയുന്ന ആധുനികവിദ്യാഭ്യാസരീതി എത്രത്തോളം സ്തുത്യൎഹമാണെന്ന് വായനക്കാർ തന്നെ തീൎച്ചയാക്കേണ്ടതാണ്. നാട്ടുഭാഷകളുടെ കാൎയ്യം തീരെ ശ്രദ്ധിക്കാതിരിക്കുന്നതുകൊണ്ട് വരുന്ന ദോഷങ്ങളെപ്പററി ഫെല്പ്സ് ഇപ്രകാരം പറയുന്നു. "ഈ രാജ്യത്തെ ജനങ്ങളുടെ കാൎയ്യം (ആകപ്പാടെ) പറയുകയാണെങ്കിൽ, നാട്ടുഭാഷകളെ അനാദരിക്കുന്നതുകൊണ്ട്, തങ്ങളുടെ വാസ്തവത്തിലുള്ള നേതാക്കളുമായുള്ള അവരുടെ ബന്ധംതീരെ നശിപ്പിക്കയാണ് ചെയ്യുന്നത്, എന്തുകൊണ്ടെന്നാൽ അവക്ക് ഒരു വിദേശഭാഷ പഠിക്കുവാൻ സാധിക്കയില്ല. അവക്ക് തങ്ങളുടെ മാതൃഭാഷ വിട്ട് പുറത്ത് പോകുവാൻ സാധിക്കയില്ല. തന്നിമിത്തം അവർ പാമരത്വത്തിനും അന്ധവിശ്വാസത്തിനും അടിമപ്പെടണം." ഇത് വലിയ ഒരു കഷ്ടമാണ്. ആറോ ഏഴോ വയസ്സാകുന്നതിന് മുമ്പ് മാതൃഭാഷയിലുള്ള പഠിത്തം നിറുത്തിയോ, ചുരുക്കിയോ ഇതരഭാഷകളെ പഠിക്കുന്നത് തെററാണെന്ന് ഇന്ത്യക്കാർ പഠിക്കേണ്ട കാലം അതിക്രമിക്കുന്നു. 'നാട്ടുഭാഷകളെ സൎവ്വകലാശാലകൾ നിശ്ചയമായും പ്രോത്സാഹിപ്പിക്കണം.

പ്രാചീനവിദ്യാഭ്യാസരീതിയുടെ പ്രധാനമായ പല ഭാഗങ്ങളും ഇപ്പോൾ പറഞ്ഞു കഴിഞ്ഞു. ഇനി നാം പ്രാചീനരീതി, ഇപ്പോൾ നടപ്പുള്ള രീതിയെ ദൂരെ ത്യജിച്ച് അതിന് പകരം സ്വീകരിക്കുവാൻ സാധിക്കുമോ എന്നാണാലോചിക്കേണ്ടത്. ഇത് വിദ്യാപ്രവൎത്തകന്മാർ(Educationists) വല്ലവരും ആലോചിക്കേണ്ടതാകകൊണ്ടും ഇപ്പോൾ ഇതിനെപ്പററി ചില വാദങ്ങൾ പുറത്ത് വന്നിട്ടുള്ളതുകൊണ്ടും രണ്ടു ഭാഗത്തേക്കും വേണ്ടി കൊണ്ടുവരപ്പെട്ടിട്ടുള്ള ചില ന്യായങ്ങളെ മാത്രം വിശദമാക്കുകയെ ഞാൻ ചെയ്യുന്നുള്ളു. മിസ്റ്റർ മദൻ മോഹൻ മാളവ്യ, മിസിസ്സ് ബെസൻറ് മുതലായവർ പഴയ രീതിയെ കഴിയുന്നിടത്തോളം ഇപ്പോൾ നടപ്പിൽ വരുത്തണമെന്നുള്ള ഉദ്ദേശത്തിന്മേൽ 'ഹിന്ദുസൎവ്വകലാശാല' എന്നുള്ള ഒരു വിദ്യാഭ്യാസസ്ഥാപനം നടപ്പിൽ വരുത്തുവാൻ ശ്രമിക്കുന്നു. അവരുടെ പ്രയത്നത്തിനുള്ള പ്രധാന കാരണം ഇന്ത്യയിൽ ഇപ്പോൾ മതവിദ്യാഭ്യാസം തീരെ അനാസ്ഥയിൽ ഇട്ടിരിക്കുന്നതും, സംസ്കൃതഭാഷാപഠനത്തിൽ ഇന്ത്യക്കാർ ദുർല്ലഭമായിട്ട് മാത്രം പരിശ്രമിക്കുന്നതും ആണ്. ബഹുമാനപ്പെട്ട മിസ്റ്റർ (ജസ്റ്റീസ്) സർ ശങ്കരൻനായർ, ഡാക്ടർ ടി. എം. നായർ മുതലായവർ ഈ പരിശ്രമത്തെ സഹായിക്കാതിരിക്കുന്നതിനുള്ള കാരണം, ഇന്ത്യക്കാർ ഇപ്പോൾ ഒത്തൊരുമിച്ച് പ്രയത്നിക്കേണ്ട കാലമാകകൊണ്ട് രണ്ടു സൎവ്വകലാശാലകൾ—ഹിന്ദുസൎവ്വകലാശാലയും, മഹമ്മദീയസൎവ്വകലാശാലയും—സ്ഥാപിക്കുന്നതു് ആ ഉദ്ദേശം സാധിക്കാതിരിക്കുന്നതിന് സഹായി

ക്കാവുന്നതും, 'വൎണ്ണാശ്രമധൎമ്മങ്ങൾക്കനുസരിച്ച് വിദ്യാഭ്യാസക്രമം തീൎച്ചയാക്കുന്നതായാൽ ഇനിയും ബ്രാഹ്മണരുടെ പ്രാതിനിധ്യം ഒന്നുകൂടി വൎദ്ധിക്കാവുന്നതുംമററും ആണ്. ഈ രണ്ടു കൂട്ടരും പറയുന്നതിൽ ന്യായമുണ്ട്. എന്നാൽ പ്രാചീനരീതിയിലുണ്ടായിരുന്ന ചില നല്ല ഭാഗങ്ങൾ ഇപ്പോൾ സ്വീകരിക്കുന്നതിൽ വിരോധമുണ്ടെന്ന് തോന്നുന്നില്ല. ക്രിസ്ത്യൻ വിദ്യാലയങ്ങളിൽ ക്രിസ്തീയ വേദപുസ്തകങ്ങൾ പഠിപ്പിക്കുന്നതുപോലെ ഹിന്ദുവിദ്യാലയങ്ങൾ സ്ഥാപിച്ച് അവിടെ ഹിന്ദുപുരാണഗ്രന്ഥങ്ങളും മതഗ്രന്ഥങ്ങളും പഠിപ്പിക്കുന്നതായാൽ ഉദ്ദേശലബ്ധിയുണ്ടാകുമെന്നാണ് തോന്നുന്നത്. ചെറിയ ക്ലാസുകളിൽ വായിക്കുമ്പോൾ തന്നെ വിവാഹം ചെയ്യുന്ന ഇന്ത്യൻ വിദ്യാൎത്ഥിയുടെ സമ്പ്രദായം തീൎച്ചയായിട്ടും ഇല്ലായ്മ ചെയ്യുവാൻ ശ്രമിക്കേണ്ടതാണ്. ഇതുപോലെ മററു ചില പരിഷ്കാരങ്ങളും വരുത്തുന്നതായാൽ അപ്പോൾ ഏൎപ്പെടുത്തുന്നതായ രീതി പ്രാചീനരീതിയിലും, ഇപ്പോഴത്തെ രീതിയിലും ഉള്ള നല്ല ഭാഗങ്ങളുടെ ഒരു മാല്യമായിതീരുന്നതും അതണിയുന്നത് സകലൎക്കും ഒരു ഭൂഷണമായി തീരുന്നതും ആണ്.

അമ്പാടി നാരായണമേനോൻ

# ചിലപ്പതികാരം



മലയാളികളായ നമ്മൾക്ക് തമിഴ് ഭാഷയുടേയും അതിലെ ഗ്രന്ഥങ്ങളുടേയും — വിശേഷിച്ച് അതിലെ പഴമയിലുള്ള ഗ്രന്ഥങ്ങളുടേയും — പരിചയം എത്രതന്നെ ഉണ്ടായിരുന്നാലും പോര എന്നു വരുന്നതല്ലാതെ ഏറിപ്പോയേക്കുകയില്ല. മലയാളഭാഷയിൽ നല്ല വ്യുല്പത്തിയോ മലയാളത്തിൻെറ പഴയ ചരിത്രത്തിൻെറ ലേശമെങ്കിലും അറിവോ ഉണ്ടാകണമെങ്കിൽ തമിഴിൽ നല്ല പരിചയമുണ്ടായിരിക്കണം; മലയാളത്തിൻേറയും തമിഴിൻേറയും പഴമയിലുള്ള കൂട്ടുകെട്ട് അത്രയ്ക്കുണ്ടായിരുന്നു. മലയാളം പണ്ടു വളരെക്കാലം തമിഴ് രാജാക്കന്മാൎക്കു കീഴടങ്ങിക്കൊണ്ടിരുന്നു; പണ്ടു മലയാളത്തിൽ പല തമിഴ്ഗ്രന്ഥകാരന്മാരുമുണ്ടായിരുന്നു. ആ വഴിക്ക് ഇവിടത്തെ പഴയ സ്ഥിതികളെപ്പററി പല വിവരങ്ങളും സഹ്യന്നപ്പുറത്തേക്കു കടന്നുകൂടീട്ടുണ്ട്. പിന്നെ മലയാളഭാഷയിലെ പദസമ്പത്തിൻെറ ഒരു വലിയ ഭാഗം തമിഴിൽ നിന്നു വന്നിട്ടുള്ളതുമാകുന്നു. അതിനാൽ നമ്മൾക്കു തമിഴിൻെറ ജ്ഞാനം ഒഴിച്ചുകൂടാത്തതാകുന്നു.

മലയാളത്തിൽ സാഹിത്യവിഷയമായോ ചരിത്രവിഷയമായോ പരിശ്രമിക്കുന്നവൎക്കൊക്കെ അത്ര ഒഴിച്ചുകൂടാത്തതായിരുന്നിട്ടും തമിഴിനോടു മലയാളികൾ ഒരു ഉദാസീനഭാവം തന്നെ കാണിച്ചുവരുന്നു. ഇത് ഏററവും വ്യസനകരമായ ഒരു അനാസ്ഥയുമാകുന്നു. ഒരു ദിവസം ചെല്ലുന്തോറും നമ്മൾ പഴമലയാളത്തിൽ നി

ന്ന് അകന്നകന്നാണ് പോകുന്നത്; ഇപ്പോൾ വൃദ്ധന്മാരായിരിക്കുന്നവരുടെ ഓൎമ്മയിൽ മാത്രം ഇരിക്കുന്ന ഐതിഹ്യങ്ങളും പിന്നപ്പിന്നെ കൈവിട്ടുപോകുന്നു; അതോടുകൂടി, പഴന്തമിഴിൽ മറഞ്ഞുകിടക്കുന്ന വിവരങ്ങളെ വൃദ്ധന്മാരുടെ കേട്ടുകേൾവികളോടൊത്തുനോക്കുന്നതിന്നുള്ള വഴിയും മുടങ്ങിപ്പോകുന്നു. മലയാളത്തിനെ സംബന്ധിച്ച് പഴന്തമിഴിൽ ഒളിഞ്ഞുകിടക്കുന്ന വിവരങ്ങളെ മലയാളത്തിൽ നല്ല പഴക്കമുള്ളവൎക്ക് മാത്രം വിവരിക്കാവുന്നതാകയാൽ ഈ അനാസ്ഥ കൊണ്ടു ചില്ലറയൊന്നുമല്ലാത്ത നഷ്ടം നമ്മാൾക്കു നേരിടുകയും ചെയ്യുന്നു.

മലയാളവുമായി ഇടപഴക്കം ധാരാളമുള്ളവൎക്കേ മുഴുവൻ നല്ലവണ്ണം വിവരിക്കുവാൻ പാടുകയുള്ളു എന്നായിത്തീൎന്നിരിക്കുന്ന ഗ്രന്ഥങ്ങളിൽ ഒന്നാണ് ചിലപ്പതികാരം. ഇതിൻെറ കൎത്താവ് ഇളങ്കോടികളെന്നു പേരുള്ള ഒരു 'ചേര'നാണ്. ലോകവ്യവഹാരങ്ങളിൽനിന്നു വിട്ടു തൃക്കണാമതിലകത്തു ക്ഷേത്രോപവാസം ചെയ്തുകൊണ്ടാണ് അദ്ദേഹം ആയുസ്സിൻെറ അവസാനകാലം കഴിച്ചുകൂട്ടിയത്. അദ്ദേഹത്തിൻെറ കാലം ക്രൈസ്തവം ആദ്യത്തെ നൂറാണ്ടിടയ്ക്കെങ്ങാണ്ടാണെന്ന് ഏകദേശമായിട്ടൊന്നൂഹിച്ചിരിക്കുന്നു. കൊടുങ്ങല്ലൂർ ക്ഷേത്രത്തിൻെറ ഉത്ഭവത്തെപ്പററിയ ഒരു കഥയാണ് അതിലെ വിഷയം. പ്രകൃതാനുപ്രകൃതമായി തെക്കെ ഇന്ത്യയുടെ അക്കാലത്തെ ഒരു വിവരണവും അതിൽ അടങ്ങിയിരിക്കുന്നുണ്ട്. എന്നാൽ അതിലെ കഥ മാത്രം നന്നെ ചുരുക്കി ഒന്നെഴുതുവാനേ ഇവിടെ ഭാവമുള്ളു.

ചോളരാജ്യത്തിൻെറ തലസ്ഥാനമായ കാവേരിപ്പൂമ്പട്ടണത്തിൽ മാശാത്തുവനെന്നും മാനായകനെന്നും പേരായ രണ്ടു വണിക്ക് ശ്രേഷ്ഠന്മാരും അവൎക്ക്, ക്രമത്തിൽ, കോവലനെന്നും കണ്ണകി എന്നും പേരുള്ള രണ്ടു മക്കളും ഉണ്ടായിരുന്നു. ഈ രണ്ടു മക്കൾക്കും വിവാഹത്തിന്നടുത്ത കാലമായി. അതിനാൽ ഈ വണിക്കുകൾ തങ്ങളുടെ മക്കളെ തമ്മിൽ കല്യാണം കഴിപ്പിച്ചു. ഈ പുതിയ ദമ്പതിമാൎക്കു പ്രത്യേകമായി ഒരു ഭവനവും വളരെ സമ്പത്തും കൊടുത്തു. അവർ വളരെ സുഖമായിത്താമസിക്കുകയും ചെയ്തു. അങ്ങിനെ കഴിഞ്ഞുപോരുന്ന കാലത്ത് ഈ ഭാൎയ്യാഭൎത്താക്കന്മാൎക്കു തമ്മിൽ പിരിയേണ്ടതായി വന്നു. എങ്ങിനെയെന്നാൽ: കോവലൻ ഒരു ദിവസം മാധവി എന്നു പേരായ അതിസുന്ദരിയായ ഒരു തേവിടിശ്ശിയുടെ നൃത്തം കാണുവാൻ പോയി; അവിടെ വെച്ച് കോവലൻ അവളെക്കണ്ട് നന്നെ ഭ്രമിച്ചു വശാവുകയും, സ്വന്തം ധൎമ്മപത്നിയെ വിട്ട് അവളെ വെച്ചുംകൊണ്ടിരിക്കുകയും ചെയ്തു. അങ്ങിനെ തൻെറ വകയായ പണമെല്ലാം പൊടിപൊടിച്ചു; സ്വന്തം ഭാൎയ്യയുടേയും ഒട്ടും ശേഷിപ്പിച്ചില്ല.

സ്ത്രീകളുമായുള്ള സംസൎഗ്ഗത്തിൽ കോവലൻ വളരെ ദുൎബ്ബലനാണ്; എന്തെന്നാൽ അയാൾ മാധവിയേയും വിട്ടുപിരിഞ്ഞു. മാധവി ഒരു ദിവസം പാട്ടു പാടിക്കൊണ്ടിരിക്കുമ്പോൾ, അവളുടെ ഹൃദയത്തിൽ അന്യപുരുഷൻ നിഴലിക്കുന്നുണ്ടെന്നു അയാൾ എങ്ങിനെയോ ധരിച്ചുവശായി. ഉടനേ അവളെ വിട്ടേച്ചുംവച്ച് അയാൾ സ്വന്തം ഭാൎയ്യയുടെ സമീപത്തു ചെന്നു. കണ്ണകി ഭൎത്താവിനെ വേണ്ടപോലെ ആദരിച്ചു; അയാൾ കാട്ടിയ അമൎയ്യാദങ്ങളൊന്നും വകവെയ്ക്കുന്നതായി ഭാവിക്കുകപോലും ചെയ്തില്ല. കോവലൻെറ കുറ്റി

തഭാവം കണ്ടിട്ടു കണ്ണകി അതിൻെറ കാരണം ചോദിച്ചു. കയ്യിലുള്ള പണമെല്ലാം ധൂത്തടിച്ചു കളഞ്ഞ് 'ഭിക്ഷാംദേഹി'യായി നടക്കേണ്ടിവന്നിരിക്കുന്നതിനെ പററിയാണ് വ്യസനിക്കുന്നതെന്നു കോവലൻ പറഞ്ഞു. ദാസിപ്പെണ്ണിന്നു കൊടുപ്പാൻ കയ്യിലൊരു കാശുമില്ലാഞ്ഞിട്ടാണ് ഇങ്ങിനെ തുങ്ങിപ്പിടിച്ചിരിക്കുന്നതെന്ന് ഓത്തു കണ്ണകി സ്വന്തം കാൽചിലമ്പെടുത്തു കൊടുത്ത് ഇഷ്ടംപോലെ കൈമാറിക്കൊള്ളുന്നതിന്നനുവദിച്ചു. അപ്പോൾ കോവലന്നൊരാശ്വാസം തോന്നി. ആ കാൽ ചിലമ്പു വിററു കിട്ടുന്ന പണംകൊണ്ടു വ്യാപാരം ചെയ്തു പണം സമ്പാദിക്കണം; ഒരിക്കൽ വലിയ നിലയിൽ കഴിഞ്ഞുകൂടിയ ഇട്ടിക്കിൽ ഈ മോശസ്ഥിതിയോടുകൂടി ഇരിക്കുന്നതിന്നു ഒരു സങ്കോചമുള്ളതിനാൽ നാടു വിട്ടു വല്ലേടത്തും പോകണം; ഇതിന്നൊക്കെ കണ്ണകി ഒരുമിച്ചുവേണം താനും: ഇതായിരുന്നു അപ്പോൾ കോവലൻ വിചാരിച്ചത്; ആ വിചാരം കണ്ണകിയോടു പറഞ്ഞപ്പോൾ, വീടു വിട്ടു പുറത്തിറങ്ങിയിട്ടില്ലാത്തവളാണെങ്കിലും, ആ സ്ത്രീ പൂണ്ണമായി സമ്മതിച്ചു.

കോവലൻേറയും, കണ്ണകിയുടേയും പിതാക്കൾ വലിയ സ്വത്തുകാരാണ്. കാവേരിപ്പൂംപട്ടണത്തിൽ ലക്ഷ്മീദേവി വിട്ടുപിരിയാതെ താമസിച്ചതു തന്നെ അവരുടെ പരിശ്രമശീലത്തിൻെറ ഫലമാണെന്നു പറഞ്ഞാൽ നന്നെ അതിശയോക്തിയാവുകയില്ല. കോവലന്നു നല്ല നിലയിൽ കഴിഞ്ഞുകൂടത്തക്ക സ്വത്തു പിന്നേയുംവെച്ചുകൊടുക്കുന്നതിന്നു അവർ ഒരുക്കമായിരുന്നു. അയാൾ ചീത്തനടപ്പെല്ലാം വിട്ടുകളയുക മാത്രമേ വേണ്ടതുള്ളു. എന്നാൽ കോവലൻ മറെറാരു പ്രകാരത്തിലാണ് പ്രവൎത്തിച്ചത്. അയാൾ സ്വഭാവേന ദുൎന്നടപ്പുകാരനല്ല. ദുഷ്ടസംസൎഗ്ഗംകൊണ്ട് ഇങ്ങിനെ ഒരാപത്തിൽ പെട്ടുവെന്നു മാത്രമേയുള്ളു. ഇപ്പോൾ മനസ്സിന്നു നല്ല പശ്ചാത്താപം വന്നുകഴിഞ്ഞിരിക്കുന്നതിനാൽ അയാൾ സ്വയമേവ പണം സമ്പാദിപ്പാൻ തീച്ചയാക്കി. അങ്ങിനെ അയാൾ ഒരു ദിവസം രാത്രി ഭായ്യയേയും വിളിച്ച് ഒളിച്ചു ചാടിപ്പോയി.

അവർ രാത്രി നടന്നു നന്നെ കുഴങ്ങി; നേരം വെളിച്ചായപ്പോൾ അവർ കൌന്തി അടികൾ എന്നു പേരായ ഒരു ബുദ്ധഭിക്ഷുണിയെ കണ്ടുമുട്ടി; പിന്നെ, പാണ്ഡ്യരാജ്യത്തിൻെറ തലസ്ഥാനമായ മധുരാപുരി വരെ ആ സന്യാസിനി തുണയായിട്ടുണ്ടായിരുന്നു. അവർ മൂവരുംകൂടി യാത്ര തുടൎന്ന് ഉരയൂരെന്നൊരു സ്ഥലത്തെത്തിയപ്പോൾ കോവലനേയും കണ്ണകിയേയും തിരിച്ചു കൊണ്ടുപോകുന്നതിന്ന് അവരുടെ പിതാക്കളയച്ചിരുന്ന ഒരു ഭൃത്യൻ അവരെ കണ്ടുമുട്ടി; വിവരം പറഞ്ഞു. എന്നാൽ അവർ നിശ്ചയത്തിൽ നിന്നിളകിയില്ല. തിരിച്ചുപോരുന്നതിന്നു മനസ്സില്ലെന്നും അച്ഛനമ്മമാക്കുള്ള തങ്ങളുടെ വന്ദനത്തെ അറിയിക്കണമെന്നും പറഞ്ഞു ദൂതനെ പിന്തിരിപ്പിച്ചു. അവർ പിന്നേയും പല കാടുകളും പൊട്ട വഴികളും കടന്നുപോയി; കണ്ണകിയുടെ ഇളന്തളിരൊത്ത കാലടികൾ ഇടറിപ്പോയി. അങ്ങിനെ ഒടുക്കം വൈഗനദീതീരത്തെത്തി. അന്ന് അവർ മൂന്നാളുംകൂടി മധുരക്കോട്ടയുടെ പുറത്തൊരു ബ്രാഹ്മണാഗ്രഹാരത്തിൽ താമസിച്ചു. പിറേറന്നു രാവിലെ ബുദ്ധസന്യാസിനി നഗരത്തിൽ പോയി അന്വേഷിച്ചുപിടിച്ച് ഒരു സ്ഥലം ശട്ടംകെട്ടി. ആ സ്ഥലം മതാരി എന്നു പേരാ

യ ഒരു ഇടയസ്ത്രീയുടേതായിരുന്നു. വീട്ടുടമസ്ഥയോടു കോവലന്റേയും, കണ്ണകിയുടേയും സ്ഥിതികളെപ്പററി സന്യാസിനി പറഞ്ഞുകൊടുത്തിട്ടുണ്ടായിരുന്നതിനാൽ അവൾ യാതൊന്നിനും ബുദ്ധിമുട്ടുണ്ടായില്ല. ദയാശീലയായ ഇടയസ്ത്രീ സ്വന്തം മകളായ അയ്യൈയെ അവരുടെ ശുശ്രൂഷക്കാക്കികൊടുത്തു.

ഉച്ചക്കുള്ള ഊണും കഴിച്ച് കോവലൻ ഭാര്യയുടെ കാൽചിലമ്പു വിൽക്കുന്നതിന്നായി പുറത്തേക്കിറങ്ങി. അധികം താമസിയാതെ കൊട്ടാരംതട്ടാനെ കാണുകയും ചെയ്തു. അയാൾ കോവലനെക്കണ്ടപ്പോൾ താഴ്ന്ന് വണങ്ങി. അപ്പോൾ അയാൾ തന്റെ വക്കലുള്ള തളയെടുത്തു കാണിച്ച് അതിന്റെ വിലയറിയാമോ എന്നു ചോദിച്ചു. തട്ടാൻ അതു വാങ്ങി സൂക്ഷിച്ചുനോക്കി; രാജാക്കന്മാൎക്ക് അലങ്കരിക്കത്തക്ക ഒരു പണ്ടമാണതെന്നും പറഞ്ഞു. താൻ ആ പണ്ടം രാജസന്നിധിയിൽ കാണിച്ചു വരാമെന്നും അതുവരെ കാത്തുനില്ക്കണമെന്നും തട്ടാൻ കോവലനോടു താഴ്മയായി അറിയിച്ചു. കോവലനെ തട്ടാപ്പുരയുടെ സമീപത്തു 'ദേവിക്കോട്ടമെന്നൊരു മതിൽകെട്ടിനുള്ളിൽ ആക്കി അയാൾ കോവിലകത്തേക്കു തിരിച്ചു.

ഇനി കഥാഭാഗത്തെ തുടരുന്നതിന്നു മുമ്പായി ഒരു സംഗതി പറഞ്ഞുവെക്കുവാനുണ്ട്. രാജാവിന്റെ നേത്ര്യാരമ്മയുടെ ഒരു കാൽചിലമ്പു തട്ടാന്റെ പക്കൽ നന്നാക്കുവാൻ കൊടുത്തിട്ടുണ്ടായിരുന്നു. നിറം കാച്ചുവാൻ കാരംതേച്ച് അതു വെയിലത്തുണക്കുവാൻ വെച്ചിരുന്ന സമയത്തു വലിയൊരു കഴുകൻ അതു കൊത്തികൊണ്ടുപോയി. തട്ടാൻ ഈ യഥാൎത്ഥം തിരുമനസ്സുണൎത്തിക്കാതെ, തള കള്ളന്മാർ മോഷണം ചെയ്തിരിക്കുന്നു എന്നാണ് അറിവിച്ചത്. ഈ മോഷണത്തിന്നൊരു തുമ്പുണ്ടാക്കുവാൻ തട്ടാൻതന്നെ ബാദ്ധ്യതയുമേററു. ഒരു തളയുംകൊണ്ടു കോവലനെക്കണ്ടപ്പോൾ അയാളെ കഴുവിന്മേലേററി തന്റെ അപരാധം തീൎക്കാമെന്നു തട്ടാൻ ഉറച്ചു; എന്നിട്ടാണ് അയാൾ കൊട്ടാരത്തിലേക്കു പോയത്.

രാജാവ് തലേന്നു രാത്രി ഒരു ആട്ടം കാണ്മാൻ പോയിരുന്നത് പരസ്ത്രീസംഗത്തിന്നാണെന്നനുമാനിച്ച് നേത്ര്യാരമ്മ കലഹിച്ചിരിക്കുന്നു എന്ന വിവരം കേട്ടിട്ടു രാജാവ് അന്തഃപ്പുരത്തിലേക്കു പോകയായിരുന്നു. തട്ടാൻ, ആ സമയത്താണ് ദൈവഗത്യാ ചെന്നുപെട്ടത്. കളവുപോയ തളയുംകൊണ്ട് കള്ളൻ രാജകിങ്കരന്മാരെ ഭയപ്പെട്ട് തന്റെ കുടിയിൽ അഭയം പ്രാപിച്ചിരിക്കുന്നു എന്നു തട്ടാൻ ഉണൎത്തിയപ്പോൾ രാജാവ്, മനസ്സിന്നു സ്വാസ്ഥ്യമില്ലായിരുന്നതിനാൽ അത്രയോന്നു നോക്കാതെ, കിങ്കരന്മാരെ വിളിച്ച്, "തട്ടാൻ പറയുന്നപ്രകാരം തളയോടുകൂടി ആളെക്കണ്ടെത്തിയാൽ അയാളുടെ കഥ കഴിച്ച് ആഭരണവുംകൊണ്ടു പോരുന്നതിന്നേല്പിച്ച് തട്ടാന്റെ കൂടെ അയക്കുകയും ചെയ്തു.

രാജകിങ്കരന്മാർ തട്ടാനൊരുമിച്ച് തട്ടാപ്പുരയിൽ എത്തി. അവിടെ കിങ്കരന്മാരുടെ ദൃഷ്ടിയിൽ പെട്ടത് വളരെ ഭേദക്കാരനായ ഒരാളാണ്. രാജകല്പനയുണ്ടായിരുന്നിട്ടും അയാളെ ഹിംസിപ്പാൻ അവർ മടിച്ചു. രാജകിങ്കരന്മാരെ കണ്ടപ്പോൾ കോവലനും മനസ്സൊന്നു ഞെട്ടി. കള്ളപ്പോരിൽ എതിരില്ലാത്ത തട്ടാൻ രാജകിങ്കരന്മാരെ പറഞ്ഞു ചാട്ടിന്മേൽ കേററി, കോവലൻ കള്ളനാണെന്നു സമ്മതിപ്പിച്ചു; തള പരിശോധിച്ചു വില നിശ്ചയിക്കുന്നതി

ന്നു രാജാവയച്ചിട്ടുള്ള ദൂതരാണ് രാജകിങ്കരന്മാരെന്നു കോവലനേയും പറഞ്ഞുറപ്പിച്ചു. പിന്നെ അവർ ആ ആഭരണത്തെപ്പറ്റി ഓരോന്നു പറഞ്ഞുകൊണ്ട് കലനിലത്തിലെത്തി. കോവലൻ മഹാ ശുദ്ധനാകയാൽ അവരുടെ മര്യാദയെപ്പറ്റി ശങ്കിക്കപോലും ചെയ്തില്ല. എന്തിനേറെ പറയുന്നു; കിങ്കരന്മാരിലൊരാൾ പിന്നിൽ കൂടി ഒളിച്ചുചെന്നു കോവലൻെറ കഴുത്തിലൊരു വെട്ടുകൊടുത്തു. അവർ തലയെടുത്തു രാജാവിനെത്തിച്ചു കൊടുക്കുകയും ചെയ്തു.

കോവലൻ പുറത്തേക്കിറങ്ങിപ്പോയപ്പോൾ ഇടയസ്ത്രീ അടുത്തുള്ള ചില സ്ത്രീകളെ വിളിച്ചു പാട്ടുംകളിയുമായി കണ്ണകിയെ രസിപ്പിക്കുകയായിരുന്നു: അങ്ങിനെയിരിക്കുമ്പോഴാണ് കോവലൻെറ മരണവൃത്താന്തം അവരുടെ ചെവിയിലെത്തിയത്. പാട്ടും കളിയും തൽക്ഷണം നിന്നു. കൂട്ടത്തോടെ നിലവിളിയായി. കണ്ണകിയുടെ വ്യസനത്തിന്നതിരില്ലായിരുന്നു; എന്നാൽ പാണ്ഡ്യരാജാവിൻെറ അധർമ്മപ്രവൃത്തിയെക്കുറിച്ച് ദ്വേഷ്യം അതിലധികമായി. അവൾ കാവേരിപ്പൂംപട്ടണത്തിലെ ഒന്നാംകിടയിലുള്ള സ്ത്രീയാകയാൽ വെളിക്കിറങ്ങി നടന്നു ശീലമില്ലെങ്കിലും, തൻെറ മറേറ കാൽചിലമ്പു വലിച്ചെടുത്ത് പ്രതിക്രിയക്കായി പുറപ്പെട്ടു. വഴിക്കു കണ്ടവരോടെല്ലാം പാണ്ഡ്യരാജാവിൻെറ അധർമ്മകർമ്മത്തെപ്പററി ഉൾച്ചൂടുണ്ടാകുമാറ് പറഞ്ഞുംകൊണ്ടു കലനിലത്തെത്തി. തൻെറ ഭർത്താവിൻെറ രണ്ടായിക്കിടക്കുന്ന ദേഹം കണ്ടു വളരെ കരഞ്ഞു. പിന്നെ അവിടുന്നു നേരിട്ട് കൊട്ടാരത്തിലേക്കു ചെന്നു രാജാവിനെക്കണ്ടു. എവിടെനിന്ന്, എന്തിന്നായി വന്നുവെന്നു രാജാവു ചോദിച്ചപ്പോൾ കണ്ണകി:— താൻ കാവേരിപ്പൂംപട്ടണത്തുകാരിയാണെന്നും വണിക്ക് ശ്രേഷ്ഠനായ മാശാത്തുവൻെറ മകൻ കോവലൻെറ ഭാര്യയാണെന്നും പൂർവ്വജന്മകൃതകർമ്മഫലത്താൽ മധുരയിൽ ഉപജീവനാർത്ഥം വന്നു താമസിക്കുന്നുവെന്നും പറഞ്ഞിട്ടു പിന്നേയും തുടൎന്നു:— "എൻെറ ഭർത്താവ് ഒരു തള വില്ക്കുന്നതിന്നായി പുറത്തേക്കിറങ്ങിയിരുന്നു; അദ്ദേഹത്തെ അന്യായമായി പിടിച്ച്, ആഭരണവും തട്ടിപ്പറിച്ച് കലപ്പെടുത്തുകയും ചെയ്തിരിക്കുന്നു." "കള്ളനെക്കൊല്ലുന്നതന്യായമോ?" എന്നു രാജാവ് ചോദിച്ചു. തൻെറ കാൽചിലമ്പിനുള്ളിൽ വൈരക്കൽ മണിയാണ് നിറച്ചിട്ടുള്ളതെന്നു കണ്ണകി പറഞ്ഞു. തൻെറ ഭാര്യ കാലിന്മേലിട്ടിരുന്നതിൽ വൈരക്കല്ലല്ല നിറച്ചിരുന്നതെന്നു രാജാവിന്നു നല്ല നിശ്ചയമുണ്ടായിരുന്നതിനാൽ അദ്ദേഹം തള വരുത്തി. കണ്ണകി അതെടുത്തു നിലത്ത് ഊന്നി ഒരേററിഞ്ഞു; വൈരക്കല്ല് നിലത്താസകലം ചിന്നിനിറഞ്ഞു. അപ്പോഴാണ് പാണ്ഡ്യന്ന് കാര്യം മനസ്സിലായത്. വ്യസനാധിക്യം നിമിത്തം ആ അരചൻ മൂർഛിച്ചു നിലത്തുവീണു; അന്തരിക്കുകയും ചെയ്തു. അവിടെ അതെല്ലാം കണ്ടുനിന്നിരുന്ന രാജപത്നി ഉടനെ നിലത്തുവീണു കണ്ണകിയോടു ക്ഷമായാചനം ചെയ്തു; ആ ധർമ്മപത്നിയും ഭർത്താവിനെ അനുഗമിച്ചു.

കണ്ണകി ഉടനെ അവിടുന്നു തിരിച്ച് തട്ടാപ്പുരക്കലെത്തി. അവിടെ അനവധി പുരുഷാരം കൂടിയിരുന്നു. തൻെറ ദുഃഖഭൂയിഷ്ഠമായ ഇഹലോകവാസം അവസാനിപ്പിക്കണമെന്നും, തനിക്കപരാധം ചെയ്തിട്ടുള്ളവരുടെ നേരെ പ്രതിക്രിയ ചെയ്യണമെന്നും ഉറച്ചുകൊണ്ട് കണ്ണകി സ്വന്തം ഇടത്തെ മുലഞെരിച്ചുവലിച്ചു പൊട്ടിച്ചൊരേറു കൊടു

ത്തു; അതു തട്ടാപ്പുരയുടെ മോന്തായത്തു ചെന്നുവീണു. കണ്ണകിയുടെ ദീൎഘനിശ്വാസക്കാററു അവിടെ കൂടിയിരുന്നവരുടെ ഉള്ളെരിഞ്ഞു; അവരൊന്നായി ആത്തെതിത്ത് തട്ടാനെപ്പിടിച്ച് ഞെരിച്ചുകൊന്നു; അയാളുടെ പുരയ്ക്കുകൊള്ളിയും വെച്ചു. പിന്നെ കണ്ണകി മധുര വിട്ടു ചേരമാന്നാട്ടിൽ സഹ്യമലയിൽ ഒരു വേങ്ങമരച്ചുവട്ടിൽവെച്ച് ആയുസ്സവസാനിപ്പിക്കുകയും ചെയ്തു. അങ്ങിനെയൊരു കഥ.

കണ്ണകിയുടെ വീരകൃത്യങ്ങൾ കഴിഞ്ഞു സഹ്യമലയിൽ വേങ്ങമരത്തണലിലിരിക്കുമ്പോൾ അവിടെ കൂടിയിരുന്ന കാടർ മധുരയിൽ കഴിഞ്ഞ വൎത്തമാനങ്ങളെല്ലാം ചോദിച്ചറിഞ്ഞു. ചേരരാജാവായ ചെങ്കുട്ടുവൻ ഒരവസരത്തിൽ വനക്കാഴ്ച കാണ്മാനായി പെരിയാർനദീതീരത്തിൽ പോയിരുന്നു; അപ്പോൾ കാടർ ഒററമുലപ്പെണ്ണിൽ നിന്നു കിട്ടിയ മധുരാവാൎത്തകൾ കേൾപ്പിച്ചു. അതു നടന്നകാലത്തു താനവിടെയുണ്ടായിരുന്നുവെന്നു പറഞ്ഞ് ചാത്തൻ എന്ന മഹാപണ്ഡിതൻ ആ കഥ അവിടെ വെച്ചു വിസ്തരിച്ചു. അതുകേട്ടു രാജാവിന്നു വളരെ പശ്ചാത്താപം തോന്നി. ആ വീരസ്ത്രീചരിതത്തിൽ രാജ്ഞിയും വളരെ താല്പൎയ്യം കാണിച്ചു; അവളുടെ ഓൎമ്മക്കായി ഒരു ക്ഷേത്രം പണിയിച്ചു ആ സ്ത്രീയുടെ വിഗ്രഹം പ്രതിഷ്ഠിക്കണമെന്നു രാജാവിനോടു അപേക്ഷിക്കയും ചെയ്തു. അന്നു രാജാവു പണിയിച്ച ക്ഷേത്രമാണ് കൊടുങ്ങല്ലൂര് എന്നു പറയുന്നത്. ഈ പദത്തിൽ അതിൻെറ ഒരു സൂചനയുണ്ടുതാനും. പിന്നെ ചാത്തൻ വിസ്താരമായി പറഞ്ഞ കഥ ഇളംകോട്ടടികൾ ഒരു കാവ്യമാക്കി ഉണ്ടാക്കി. അതാണ് ചിലപ്പതികാരം.

സി. വി. രവിശൎമ്മരാജാ.

---

# തെംകൈലാസനാഥോദയം

## പ്രബന്ധം (തുടൎച്ച)

ശൈലാദിഭിഃ കിരിടിശാസ്തൃമുഖാസ്തദാനീം
ശൈലാത്മനാമിഴിമുനക്കലറിഞ്ഞുടന്തൊം
ചേലാൎന്നപാൎഷദവരാഗമനാഭിയുക്താ
ത്രൈലോക്യനാഥമൊരുമിച്ചുഥകൈപണി
(ഞ്ഞാർ

ഹരഹര ശിവ വിസ്മയംവിസ്മയം വിശ്വനാഥപ്രയാണോത്സവേ തത്രകൈലാസശൈലേവളൎന്നൊരു കോലാഹലാഭോഗമുണ്ടോപറഞ്ഞാലൊടുക്കം വരുന്നു.മഹാപാൎഷദപ്രൌഢരൊക്കെ പ്പാപ്പെട്ടെട്ടോകേൾ കട്ടുക്കെന്നെഴുന്നള്ളുമി ക്കോപ്പിനിങ്ങെന്തുപോൽമൂലമെങ്ങോട്ടിതെന്നും കുമാരാനചിതായാശ്ചയാത്രാസമാരംഭമത്തമ്പിരാട്ടിക്കു മുണ്ടെന്നുകേട്ടു ഗഭീരംവിഭോരന്തരംഗംഗ്രഹിക്കാവതല്ലൊട്ടുമേ. കഷ്ടമോൎത്താലശേഷംപരിത്യജ്യ യാത്രാപ്രസംഗം പറഞ്ഞാലിതെന്തായ്ക്കരുംനില്പതിണ്ടെന്ന സ്കന്ദഭാഷാ. ഭ്രൂഗാജാമദഗ്ന്യന്നുവേണ്ടി ത്രിലോകീശപരികല്പിതംപോലിതത്യത്ഭുതം പ്രക്രമം നിഷ്ഫലംജല്പനക്കോപ്പിതെന്തിനുവിശേഷശനോടൊക്കനിശ്ശങ്കിതംപോകയെന്നിത്തരം കാൎയ്യചിന്താനമുക്കെന്തുപുണ്യാനുഭാവോയമെന്നേസുഖം ജാമദഗ്ന്യോ

മുനീന്ദ്രർവിശിഷ്യവശിഷ്യേഷു യസ്മിൻ
ഘനപ്രേമപര്യാകുലം ഭർത്തുരുൾക്കാമ്പുമപ്പാ
രിലാക്കേണമേതാദൃശം ഭാഗ്യമെത്തും ഭയ
ക്രോധഭാവങ്ങളെക്കണ്ടു പാരഞ്ചിരിച്ചും
പെരതെണ്ടുഘോരം തിരിച്ചും മദോച്ചണ്ഡ
ദോർദണ്ഡകണ്ഡൂവിനാശായ രണ്ടായ്ത്തി
രിഞ്ഞുദ്ധതം ബാഹുയുദ്ധം തുടർന്നെന്നും
പൂണ്ടധാതുവംഭസ്മസമ്മിശ്രിതം നിളമേഘമ
ലണിഞ്ഞു ഫലാദേവദേവനെന്നെഴുന്നുള്ള
വാനോരുദാരത്തിൽമേവും വൃഷക്കൂറനെ
ക്കൊണ്ടെ നന്നായണിഞ്ഞഗ്രതോന്നത്തി
യും വ്യഗ്രഹീനാന്തിമത്തുംഗ്രദപ്പേണമേല്പട്ടു
ചാടിക്കതിച്ചും ദിഗന്തങ്ങളെട്ടുംമറിഞ്ഞീടു
മാറൊക്കവേ രംഹസാസിംഹനാദങ്ങൾ
ചെയ്തുംകൃതം വാക്പ്രപഞ്ചേനകെല്ലാന്നെ
ഴും ഭൂതവൃന്ദപ്പാട്ടുകൊണ്ടാശു കീഴ്മേലിള
ക്കംപിടിച്ചുജഗച്ചക്രമെല്ലാടവും.
അന്നേരം ചന്ദ്രദേവ്യാവൃഷഭവരമുപാരു-
സംസേവ്യമാനോ (ഹൃ
ധനൈർബ്രഹ്മാദിദേവൈരഖിലമുനിജന-
മാനന്ദദാവം (സ്തുയ
മന്നിച്ചനന്ദിഭൃംഗിപ്രമുഖഗണഭടൈരുത്ത
ടാഗ്രാന്ദയാത്രാ
സന്നാഹൈർദക്ഷിണാശാംപ്രതിധൃതകുതു
കക്ഷഹന്താനടന്നു. (കാ
മൃത്യുവൈരിപുരികൈവരാമലയിലാല-
യങ്ങളൊഴിയെന്തദാ
കേതിപൂണ്ടെഴുനെള്ളത്തൊടൊപ്പമൊരുമി
യാത്രമതിരുചിധൈ (ച്ചു
സൂത്രമെന്നുപായാവതോസകലഭൂത-
ലോകപദതാഡനൈ
രുത്തരോത്തരമുദിതപരൈതലകിടുകു-
ലുങ്ങിയിതശേഷവും.
കുശളിക്രതകരാരവിന്ദമാധികേനി
ഷേവതുടരുംമഹാ
സതപനാംപരശുരാമനോടുമ്മദഹാസ-
സാന്ദ്രമുഖചന്ദ്രമാഃ

ഉൾത്തെളിഞ്ഞു ചിലവാത്തപേർത്തുമരുൾ
മേതദുദിതംജഗ- (ചെയ്തു
ദ്ദൃത്തമമ്പിനൊടുകേട്ടുകമ്പർപതികൊംക
ണദ്ധിദിവ്യപായമെന്ന.
മാദ്ധ്യേകൊങ്കണരാജ്യമദ്ധ്യേതജ്ജഗ-
ന്നാഥോവൃഷേന്ദ്രസ്ഥദാ
ഗച്ഛൻഭാഗ്യവദൃഷ്ടതേജസിചിരാൽ
സംവാസകൌതൂഹലീ
തസ്ഥൌഭൂമിതലേതതസ്സഭഗവാൻ
കർത്തുംതദാകാംക്ഷിതാം
തത്രൈവസപായമൂർത്ത്യാതോവസതയെ
ദദ്ധ്യൌമധുദ്വേഷിണം.
അന്നേരത്തുനിജമനോധരി-
ഞ്ഞത്ത്യാഗതംമംഗലം-
നന്ദസ്മേരമുഖംസ്മരാരിഭഗവാൻ
മിത്രംസരോജേക്ഷണം
ധന്യംതെക്കുനിയുജ്യവാസവിധയേ
ചക്രേവടക്കാസ്ഥയാ
വന്ദ്യപ്രാഭവവാസിതേനവസതിം
ജ്യോതിമ്മയനാത്മനാ.
ഭൂയോവിചിന്ത്യജഗതാമതിമോഹദാഞ്ചാം
പ്രായോന്നനാമനുജിഷ്ടക്കുരഭേദബോധാം
മായാവിഹീനമൊരുമിച്ചവരാണപുംസാം
ശ്രേയോഗുണായവിദധേനടുവേനിവാസം.
അംബാകൃതംഘനകൃപാർദ്രകടാക്ഷലീലാ
സാംപാദരീതിമുപവര്യജഗദ്ധിതാർത്ഥി
അംബേടടുത്തു പുരതാജനകസ്യചക്രേ
ലംബോരസ്സഭഗവാൻവസതിംപ്രസാദീ.
ദേവാസുരപ്രണതപാദയുഗാതദാനീം
സേവാകൃതാമഭിമതാപ്ണകല്പവല്ലീ
ദേവിശിവപ്രണയിനീദയിതസ്വപശ്ചാ-
ദാവാസമമ്പൊടുചകാരനഗേന്ദ്രകന്യാ.

അല്ലോടിടത്തുപടതല്ലനകുന്തളസ
മുല്ലാസികല്യമലർമാലം അല്ലൽപെടമതി
കലയെ വെല്ലമൊരുനിടിലതടഫുല്ലമൃഗമ
ദതിലകലിലം അലവ്വാണവീഴ്ചനെറിവ്

ളയാട്ടഃമാമൽമിഴി കലകൊണ്ടകണ്ണിനനു
ക്കലം അലമമലകുഴലിണയിൽവിലസുമ
ണിമണിരുചിളിരൊളിവിളകുമനുപമകഃപോ
ലം ചെന്തൊണ്ടിയോടുപമചിന്തുന്നവാ
യ്മലരിൽമന്ദാമുളച്ചദ്യുതിചോരം ചെന്ത
ളിരിലനുമിളിതചന്ദ്രകരതുലനകലരുന്നമൃദു
മൃാവലുമുദാരം ചിതറുന്നകാന്തിതതിവദനം
കലാധിപതിശതഃകോടിതുല്യഗുണനപൂരാചി
തമുടയഗളവടിവുമതിലണിയുമതിലളിത
ഘുസൃണരജോവാസിതാശന്തേരാളം.
ഉള്ളേറീട്ടംകൃപാകന്ദളമുമഴമപാം
ഗശ്രീയാവിശ്രഭാജാ
മെല്ലാക്കംനല്ലതേചേത്തുളിനപരമാ-
നന്ദനിഷ്യന്ദരൂപം
മല്ലാർകേളീസരോജാഞ്ചിതകരകമലാം-
കൈവണങ്ങിത്രിലോകീം
കല്യാണിംകണ്ടകണ്ടെപ്പൊഴമഖിലജനാ
മേല്ക്കുമേലഭ്യനന്ദർ.
ലീലാഭേദേനമൂന്നായ്പരിചിദമൃതരാ
ത്മാനമുല്ലാസ്യതേക്കം
കൈലാസേചന്ദ്രദേവ്യാഹിമഗിരിസുത-
കൊങ്കണക്ഷോണിഹാരെ (ശ്യാ
ത്രൈലോക്യാനുഗ്രഹാത്മാമുനിജനാധിഷ-
ചൂതവാടിവസന്തം (ണാ
നീലംനീപംവസന്തംഭൃംഗകലമണിസ്സേ-
വിച്ചപുക്കുസമീപേ.
അക്കാലംകേരളക്ഷ്മാപതിവിമലഗുണ-
ശ്രേണികൊണ്ടാത്മനാമ
പ്രഖ്യാതിംചെയ്തുരാജ്യത്തിനുവിധിവദുപാ
ദായവണ്ണാശ്രമാണാം
രക്ഷാകൃത്യംതുലോംനാദംവയസിപരിണ-
മന്ത്രിചിന്ന്യസ്തമന്ത്രോ (തേ
മുഖ്യാഭോഗാന്തപസ്യാകൃതമതിരമലാം
പ്രാപതെംകൈലഭൂമിം
കളങ്കഹീനംവൃഷരാജമഗ്രേ
തെളിഞ്ഞുമൂത്തിത്രിതയഞ്ച സാക്ഷാൽ
വിളങ്ങെഭക്ത്യാഗിരിജാഞ്ചമോഹം
കളഞ്ഞുപദ്ലോകിതവാൻമനീഷീ.
ദക്ഷിണകൈലാസഗതൊ
ലക്ഷിതകൈലാസദാരകൊല്ലാസഃ
പാതകിലോകപരോക്ഷഃ
പാതുമഹോക്ഷശ്ചിരായഫാലാക്ഷഃ.
കൈലാസസ്ഥായയാചപരമശിവമുപെ
ത്യസപര്യംഭക്തിവിത്തൈ
യുദ്രാമൈജമദഗ്ന്യസ്ഥദിഹവൃഷപുരെ
കേരളക്ഷോണിഹാരെ
ജ്യോതിർലിംഗംതപദംഗംകൃതവസതിജഗ-
ന്മണ്ഡലാനുഗ്രഹാത്മം
വന്ദെസച്ചാത്മനാപച്ചതവരതനയാ
സന്നിധാനപ്രസന്നം.

(തുടരും.)

---

# സ്ത്രീസന്ന്യാസം

ദക്ഷിണാവരം എന്ന സ്ഥലം കല്ലത്തൂക്കു് ഏകദേശം സമീപത്താണ്. ആ സ്ഥലം സന്ദർശിക്കുവാനിടയായിട്ടുള്ള ദുർല്ലഭം ചില ഭാഗ്യവാന്മാർ, അതു പ്രകൃതിയാൽ പ്രത്യേകം അനുഗ്രഹിക്കപ്പെട്ട ഒരു പരിശുദ്ധസ്ഥലമാണെന്നു് അഭിപ്രായപ്പെട്ടിരിക്കുന്നു. വിജനവാസത്തിനിഷ്ടപ്പെടുന്നവൎക്കു ഹൃദയാഹ്ലാദം നൽകുന്നതും എങ്ങും നിറഞ്ഞിരിക്കുന്ന ശാന്തതകൊണ്ടു് നിർവ്വാണസുഖം കൊടുക്കുന്നതും ആയ ആ

സ്ഥലത്ത് ഈശ്വരൻെറ പ്രത്യേകചൈതന്യമുണ്ടായിരിക്കണമെന്നു കരുതി, ദുർല്ലഭം ചില യതീശ്വരന്മാർ അവിടെ ചെല്ലുകയും തപസ്സു ചെയ്യുകയും പതിവുണ്ട്. ദൈവാനുഗ്രഹത്താൽ ആ സ്ഥലത്തിന്നു പിന്നിട്ടു സിദ്ധിച്ച പ്രസിദ്ധിയും മാഹാത്മ്യവും ഈ കഥ നടന്ന കാലത്തു തീരെ അസംഭാവ്യമായിരുന്നുവെങ്കിലും അവിടെ മുമ്പുണ്ടായിരുന്നില്ലാത്ത ചില ഭാഗ്യചിഹ്നങ്ങൾ അന്നുതന്നെ കണ്ടുതുടങ്ങിയിരുന്നു.

ഇങ്ങിനെയിരിക്കുന്ന ദക്ഷിണാവരത്ത്, പ്രശാന്തമായ ഒരാശ്രമത്തിലിരുന്ന് ഒരു സന്ന്യാസി തപസ്സുചെയ്തിരുന്നു. പ്രായംകൊണ്ടു നോക്കിയാൽ, വിവാഹം കഴിച്ച് ഗൃഹസ്ഥവൃത്തിയിലിരിക്കേണ്ട കാലമായ യൌവനവയസ്സ് പരിപൂർണ്ണമായിരിക്കുന്നു. അവയവശോഭകൊണ്ടും, അദ്ദേഹത്തെ നല്ല സുന്ദരനെന്നു പറയുവാൻ ആരുംമടിക്കയില്ല. പ്രസന്നമായ മുഖഭാവംകൊണ്ടും, സാധാരണയായി യുവാക്കന്മാർക്കു വൈരാഗ്യം വരുവാൻ കാരണമായ മനോബാധകളൊന്നും കാണാത്തതുകൊണ്ടും, ഇത്ര ചെറുപ്പത്തിൽ സന്ന്യാസം കയ്ക്കൊള്ളുവാനവകാശമില്ല. ഇങ്ങിനെയിരിക്കെ, ഇഹത്തിലുള്ള കെട്ടുപാടുകൾ സകലതും വിട്ട് യൌവനവിരസങ്ങളായ നിത്യാനുഷ്ഠാനങ്ങളിൽ ലയിച്ച്, കഠിനതപസ്സുചെയ്യുന്ന ഈ സന്ന്യാസി തീർച്ചയായും ഒരു അസാധാരണ പുരുഷനായിരിക്കണം.

ബാല്യത്തിൽ സന്ന്യാസം സ്വീകരിക്കുന്നതു യഥാർത്ഥമായ വൈരാഗ്യം കൊണ്ടായിരിക്കയില്ലെന്നു പരക്കെ ബോദ്ധ്യമാണ്. ശങ്കരാചാര്യരെപ്പോലെയുള്ള ചുരുക്കം ചില ധർമ്മാനുഷന്മാർ മാത്രമേ ജന്മനാതന്നെ വൈരാഗ്യമുള്ളവരായി ഉണ്ടായിട്ടുള്ളൂ. വേറെ കാണുന്നതായാൽ, അതു തൻെറ ദുർവ്വിചാരങ്ങളെയും ദുഷ്ടതകളേയും പരദൃഷ്ടിയിൽ നിന്നു മാറ്റുവാനായി ചെയ്യുന്ന ഒരു കപടവിദ്യയാണെന്നു ജനങ്ങൾ കരുതുകയും പതിവാണ്. എന്നാൽ ദക്ഷിണാവരത്തിലെ സന്ന്യാസിവരനെ സംബന്ധിച്ചേടത്തോളം, ജനങ്ങളുടെ ഇടയിൽ ഈവക സംസാരങ്ങളൊന്നും ഉണ്ടായിരുന്നില്ല. കാരണം, ജനങ്ങൾ തീരെ പ്രവേശിക്കാത്ത ഒരു സ്ഥലത്താണ് അദ്ദേഹത്തിൻെറ തപസ്സ്.

തപോവൃത്തിയ്ക്ക് ഒരു ദിവസം ചെല്ലുംതോറും ശക്തി വർദ്ധിച്ചു തുടങ്ങി. നിത്യധ്യാനം നിമിത്തം മനസ്സ് ഏകാഗ്രമായി നിർത്തുന്നതിൽ സന്ന്യാസിക്കു ജാഗ്രത കൂടിത്തുടങ്ങി. യോഗാഭ്യാസത്തിലും ഒട്ടും കുറവില്ല. ലംബികായോഗം മുതലായവയിൽ വിശേഷ സാമർത്ഥ്യം ഉണ്ടായി. പ്രാണായാമശക്തി നിമിത്തം സർവ്വേന്ദ്രിയങ്ങളും അധീനത്തിലായിത്തീർന്നു. തപസ്സിലുള്ള ഈ വിജയം കൊണ്ട് അദ്ദേഹം ലേശംപോലും ഗർവ്വിക്കുകയോ അഭ്യാസങ്ങളെ ചുരുക്കുകയോ ചെയ്തില്ല. ഇങ്ങിനെ നിത്യാനുഷ്ഠാനങ്ങളോടുകൂടി ഇരിക്കുന്ന കാലത്ത് ഒരു ദിവസം സന്ന്യാസി സന്ധ്യാനുഷ്ഠാനങ്ങൾക്കു ശേഷം വളരെനേരം ധ്യാനത്തിലിരുന്നുപോയി. ധ്യാനാവസാനത്തിൽ, ദീർഘമായ ഒരു നിദ്രയിൽനിന്നുണർന്നതുപോലെയുള്ള ഭാവത്തോടുകൂടി ജാജ്വല്യമാനങ്ങളായ നേത്രങ്ങളെ മെല്ലെ തുറന്നു. അപ്പോൾ അദ്ദേഹത്തിൻെറ മുമ്പിൽ ഒരു സ്വരൂപം ദൃശ്യമായി ഭവിച്ചു. വിജനമായ ആ സ്ഥലത്ത് ഇങ്ങിനെയുള്ള ഒരു കാഴ്ച കുറെ അസംഭാവ്യം തന്നെ.

ആ കണ്ടത് ഒരു സ്ത്രീരൂപമായിരുന്നു. അവൾ ബാല്യകാലം കഴിഞ്ഞ് യൌവനത്തിൽ പ്രവേശിപ്പാൻ തുടങ്ങീട്ടേ ഉള്ളൂ.

സൃഷ്ടിസിദ്ധമായ സൌന്ദൎയ്യം, യാതൊരു കൃത്രിമശോഭയും കൂടാതെ തന്നെ വിളയാടിക്കൊണ്ടിരുന്നു. സുമംഗലിയാണെന്നുള്ള ഏകസംഗതിനിമിത്തം അതിന്നാവശ്യമായ ആഭരണം മാത്രമല്ലാതെ യാതൊരലങ്കാരവും അവൾ അന്നണിഞ്ഞിരുന്നില്ല. എന്നാൽ, സൃഷ്ടികൎത്താവു തന്നെ അവളുടെ കാൎയ്യത്തിൽ വേണ്ടപ്പെട്ട എല്ലാ ആഭരണങ്ങളും കൊടുത്തിട്ടുണ്ട്.

"നീലത്താരിതളോടിടഞ്ഞനേത്രം,മോമൽ
ഫാലത്തിൻവടിവു,പയോജചാരുവക്ത്രം,
ലോലംബാളികനിര,നല്ല ചില്ലി,കാലാ-
ടാലംബിച്ചഴകൊഴുകുന്നകേശപാശം."

"ഈവണ്ണംപരമിതരാംഗഭംഗികൊണ്ടും ദൈവത്തിൻകരവിരുതിന്നതിൎത്തിയായ്." അവൾ ശോഭിച്ചുകൊണ്ടിരുന്നു. എന്നാൽ, കഠിനമായ ഒരു ശോകാവേഗം അവൾക്കനുഭവിക്കേണ്ടതായി വന്നിരിക്കുന്നുവെന്നു അവളുടെ ദേഹത്തിന്നു കാണുന്ന മെലിച്ചിലും കവിൾത്തടങ്ങളിലെ വിളൎച്ചയും വിളിച്ചു പറയുന്നുണ്ട്. അത്യദ്ധ്വാനം കൊണ്ടെന്നപോലെ ദീൎഘദീൎഘങ്ങളായി പുറപ്പെടുന്ന നിശ്വാസങ്ങളും വാടിവിയൎത്ത ദേഹവും അവളുടെ അസ്വാസ്ഥ്യത്തിന്ന് അധികം ശക്തി കൂട്ടിയിരുന്നു. ഈ ദീനഭാവം കണ്ടുദയ തോന്നിട്ടെന്നവണ്ണം സന്ന്യാസി അതൊരു സ്ത്രീയാണെന്നു വിചാരിച്ച് വൈമുഖ്യം കാണിക്കാതിരുന്നു, എന്നാൽ കുറെ നേരത്തേക്ക് ഒന്നും സംസാരിച്ചില്ല. യുവതിയും ഒന്നും ഉരിയാടിയില്ല. ഒടുവിൽസന്ന്യാസി പറഞ്ഞു: "ഭഗവാൻ പ്രസാദിക്കട്ടെ. നിങ്ങൾ ആരാണ്? ഇവിടെ എന്തിനായിട്ടാണ് വന്നത്;"

യതീന്ദ്രൻ ഇത്രയും ചോദിച്ചുകഴിഞ്ഞപ്പോഴയ്ക്ക് അവൾക്ക് എന്തെന്നില്ലാത്ത ചിലവികാരങ്ങൾ അങ്കുരിച്ചു. ദേഹമാസകലംവിയൎത്തൊലിച്ചു. ശ്വാസോച്ഛ്വാസങ്ങൾ പൂൎവ്വാധികം വേഗത്തിൽ പുറപ്പെട്ടു. തല ആകപ്പാടെ തിരിയുന്നതായി തോന്നി. ബുദ്ധിക്കു വെളിവു തീരെ ഇല്ലാതെയായി. മോഹാലസ്യപ്പെട്ട അവൾ പെട്ടെന്നു യതീശ്വരൻെറ മുമ്പിൽ സാഷ്ടാംഗമായി നമസ്കരിക്കുന്ന വിധം ഭൂമിയിൽ വീണു.

സന്ന്യാസി വേഗം അടുത്തു ചെന്നു കുറെ തണുത്ത ജലം എടുത്തു സൎവ്വാംഗവും തളിച്ചു. ശിരസ്സിൽ കുറെ അധികം ജലം ഒഴിക്കുകയും ചെയ്തു കുറച്ചു കഴിഞ്ഞപ്പോൾ വലിയ ഒരു ദീൎഘശ്വാസത്തോടു കൂടി അവൾ കണ്ണു മിഴിച്ചു. എന്തോ പറയുവാൻ ഭാവിക്കുന്നതുപോലെ തോന്നുകയാൽ സന്ന്യാസി പറഞ്ഞു: "ധൃതിപ്പെടേണ്ടാ; ക്ഷീണം കുറെ തീരട്ടെ".

യുവതി—"ഭഗവൻ! ഇയ്യുള്ളവൾക്ക് ഇനി ജീവിച്ചിരിക്കണമെന്നു മോഹമില്ല. പക്ഷേ, അവിടുത്തെ തൃപ്പാദാരവിന്ദങ്ങളിൽ വന്ദിക്കണമെന്നു ഒരു ആഗ്രഹമുണ്ടായിരുന്നു. അവിടുത്തെ കൃപയാൽ അത് ഇപ്പോൾ സാധിച്ചു. ഇനി വേഗത്തിൽ എൻെറ പാപങ്ങളെല്ലാം ശമിക്കുവാനായി അനുഗ്രഹിക്കണെ."

സന്ന്യാസി—"നിങ്ങൾ പറയുന്നതിൻെറ അൎത്ഥം മനസ്സിലാവുന്നില്ല. എല്ലാം വ്യക്തമായിപ്പറയുക."

യുവതി—"നിൎഭാഗ്യയായ ഇവൾ ഇനി എന്താണു അവിടുത്തോട് ഉണൎത്തിക്കുക? അവിടുത്തെപ്പോലെയുള്ള ജ്ഞാനമൊന്നുമില്ലെങ്കിലും, സ്ത്രീജാതിക്ക് ദൈവം ഭൎത്താവാണെന്ന് ഞാൻ ധരിച്ചിട്ടുണ്ട്".

സന്ന്യാസി—"ആ ധാരണ ശരി തന്നെ. പക്ഷെ, ഞാൻ എന്താണ് അതിൽ ചെയ്യേണ്ടത്?"

യുവതി—"ഒന്നുമില്ല. എന്നാൽ, ഭത്തൃശുശ്രൂഷയ്ക്ക് ഈ ജന്മത്തിൽ ഒരു വഴിയും ഇല്ലാത്ത ഇയ്യുള്ളവളുടെ ആത്മാവിന്നു നിത്യമായ ആനന്ദം ഉണ്ടാകുവാൻ അനുഗ്രഹിക്കണം".

സന്ന്യാസി—"എന്ത്? നിങ്ങൾക്ക് ഇത്ര ചെറുപ്പത്തിൽ വൈധവ്യം ഭവിക്കുവാൻ ഇടയായോ? അങ്ങിനെയാണെങ്കിൽ, നിങ്ങളുടെ ആത്മാവ് നിർവ്വാണം പ്രാപിക്കുന്നതിന്ന് ഈശ്വരൻ കടാക്ഷിക്കട്ടെ".

യുവതി—"അല്പം വ്യത്യാസമുണ്ട്. വൈധവ്യം എന്ന നരകം എനിക്കു വന്നിട്ടില്ല എങ്കിലും എന്റെ ഭത്താവ് ഒരു വിഭാര്യന്റെ നിലയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. അതാണു ഇങ്ങിനെ പറയുവാൻ കാരണം".

സന്ന്യാസി— "എന്നാൽ നിങ്ങൾ ആത്മത്യാഗം ചെയ്യുന്നതു ധമ്മമല്ല".

യുവതി—"എന്റെ ഭത്താവ് ഞാൻ ജീവിച്ചിരിപ്പുണ്ടെന്നോ എന്നെ താൻ വിവാഹം ചെയ്തിട്ടുണ്ടെന്നോ സ്മരിക്കാതെ, എനിക്കു ഭത്തൃശുശ്രൂഷയ്ക്കു ഒരു മാഗ്ഗവും ഇല്ലാത്ത ഒരു നിലയിൽ ആയിത്തീന്നാലോ?"

സന്ന്യാസി—"അതും അസംഭാവ്യമല്ല. എന്നാൽ, ഹിന്ദുസ്ത്രീകളുടെ ധമ്മം ഏതുനിലയിലും ഭത്താവിന്നു തുല്യം അദ്ദേഹത്തിന്റെ ധമ്മം ആചരിച്ച് ജീവിക്കുകയാകുന്നു".

യുവതി—"ഞാൻ വ്യക്തമായിട്ടു പറയാം. ഈ കാലത്തിലെ നരകങ്ങളിൽ ഒന്നായ ശിശുവിവാഹപ്രകാരം, വളരെ കുട്ടിക്കാലത്തു തന്നെ അവിടുത്തെക്കൊണ്ട് ഇയ്യുള്ളവളുടെ വിവാഹകമ്മം മാതാപിതാക്കന്മാർ ചെയ്യിച്ചിരിക്കുന്നു. ആ കമ്മത്തിന്റെ ഉദ്ദേശമെന്തെന്ന് മനസ്സിലാവത്തക്ക പ്രായം അന്നു രണ്ടുപേക്കും ആയിട്ടില്ലായിരുന്നു. പ്രായം ചെന്ന് തന്റേടം വെച്ചപ്പോഴയ്ക്ക് അവിടുന്നു ഈ നിലയിൽ ഐഹികബന്ധം വിടുകയും ചെയ്തു. വീട്ടുകാരും നാട്ടുകാരും എന്നെ 'ഭ്രാന്തന്റെ ഭാര്യ' എന്നു പരിഹസിക്കയും, ഇഷ്ടമുള്ളവർ എന്റെ അദൃഷ്ടത്തെ ശപിക്കയും ചെയ്യുന്നു. ആ കഷ്ടം സഹിക്കാഞ്ഞിട്ടാണ് ഏകാകിനിയായി ആരേയും അറിയിക്കാതെ ഞാൻ ഇവിടെയ്ക്കു നടന്നു വന്നത്. ഇനി അവിടുന്നു കല്പിക്കുംപോലെ."

ഇത്രയും പറഞ്ഞ് യുവതി തേങ്ങി തേങ്ങിക്കരഞ്ഞു തുടങ്ങി. യതിയാകട്ടെ, ഈ ബാഷ്പധാര കണ്ടിട്ടും യാതൊരു ഭാവഭേദവും കൂടാതെ നിന്നു.

സന്ന്യാസി—"കൊള്ളാം. ഭവതി പ്രവത്തിച്ചതു് ഒട്ടും അധമ്മമായിട്ടില്ല. എന്നാൽ, ഞാൻ ഈ ലോകത്തിലുള്ള സവ്വബന്ധങ്ങളും വിട്ടുകഴിഞ്ഞിരിക്കുന്നു. എനിക്ക് ഭവതിയുൾപ്പടെ ലോകത്തിലുള്ള സവ്വസ്ത്രീകളും മാതാവിന്നു തുല്യമാണ്. അതുപോലെതന്നെ ഭവതിയും, സകല പുരുഷരേയും പിതൃതുല്യരായി വിചാരിച്ച് നിത്യാനുഷ്ഠാനത്തോടുകൂടി ഇരിക്കുക. സവ്വരുടേയും ജീവൻ ദൈവദത്തമാകുന്നുകൊണ്ട് അത് താനേ പോകുന്ന സമയത്തല്ലാതെ വിട്ടുകളയുന്നത് അധമ്മമാണ്."

യുവതി കുറെ നേരം ഒന്നും മിണ്ടാൻ വയ്യാതെ തന്റെ ഭാവിയെപ്പററി ഓർത്ത് വ്യസനിച്ചുവെങ്കിലും "അവിടുത്തെ കല്പനയെ ഇയ്യുള്ളവൾ വിശ്വാസപൂർവ്വം രക്ഷിച്ചുകൊള്ളാം" എന്നു മറുവടി പറഞ്ഞു. സുമാർ പതിനഞ്ചു വയസ്സായ ആ കാലത്തു ചെയ്ത തന്റെ പ്രതിജ്ഞയെ അയ്മ്പതിലധികം വഷത്തേയ്ക്കു ദീഘമായി നിന്ന ജീവിതകാലത്തിൽ ലവലേശം

തൊററിക്കാതെ തന്നെ അവർ സംരക്ഷിച്ചു.

ഈ ധീരനായ സന്ന്യാസിയും തദനുരൂപയായ യുവതിയും ആരാണെന്നറിവാൻ എല്ലാവർക്കും ഉൽകണ്ഠയുണ്ടായിരിക്കും. അതു മററാരുമല്ല; ജഗൽപൂജ്യനായ സ്വാമി ശ്രീരാമകൃഷ്ണപരമഹംസരും, അവിടുന്ന് ശൈശവത്തിൽ വിവാഹം കഴിച്ച വന്ദ്യയായ ശ്രീശാരദാമണിദേവിയും തന്നെയാണ്.

സുന്ദരം, ബി. എ.

# പാർവ്വതീദശകം

'ലീലാപൂർവ്വം ലുലായാഭിധഭുവനമഹാ-
കണ്ടകാഘാതകർമ്മ-
ത്താലത്യുസ്തുത്യചാരിത്രപദതല'മെ-
ന്നാളിമാർ ചൊല്ലിടുമ്പോൾ
കാലാരിസ്വാമി സംഭ്രാന്തിയൊടുപഗത
ക്കണ്ടകം പൂണ്ട തൃക്ക- (നായ്,-
ത്ത്യാലമ്മാങ്കമേറീടിന തവ ചരണം
ദേവി! സേവിപ്പനെന്നും. 1

ആരക്താഭം രജസ്സാകിയ ഗുണമിയലും
ബ്രഹ്മദേവന്റെ തേജ-
സ്സാരം താനാകയാലോ തവ പദയുഗളി-
സ്ഥിതപാടല്യമമ്മേ!
ദൂരം ലോകാനുലേപദ്വിഗുണിതരുചിയാ-
മായതിൽപ്പാറിനില്ക്കും (ത്തും
ധീരസ്വാന്തത്തിനെ,ന്തുള്ളതമൊരുപൊഴു
രാഗസംയോഗമില്ലാ!! 2

ശ്രീലാക്ഷാലിപ്തമാം നിൻകഴലിനുടെ ചവു-
ട്ടേറ്റശോകീഭവിക്കും
ഫാലാക്ഷൻ തൽപ്പദാങ്കാരുണകുസുമലസ
ന്മൗലിയായ്മവിടുമ്പോൾ,
കൈലാസാരാമദേശത്തി,'വിടെയൊരു'വ
ന്തം'നടന്നു ശിവേ! നിൻ- (സ-
ലീലാകോപത്തിനാലെ'ന്നയി! തവ സഖി
ചൊന്നസൂക്തം ജയിപ്പൂ. (മാർ

വൈമുഖ്യം സർവ്വകൃത്യത്തിലുമുതകിടുമീ
രോഗമൊന്നേല്ക്കയാലും,
മാൽമുറ്റും മാനസത്തിൽപ്പകലിരവുളവാ-
ശ്ശുന്നവശ്യായാലും
ഹാ! കഷ്ടം ഞാൻ മരിക്കാഞ്ഞിലുമൊരു ശവ
ത്തിന്നിതെ,ന്നിട്ടുമെന്തേൻ- (മായ്-
ചാമുണ്ഡേ! ചാരുവാം ത്വൽപ്പദമിവനിലണ-
യ്ക്കാത്തതാത്താനുകമ്പം? 4

മോദം പൂണ്ടാദിതേയോത്തമരസുരവരാ-
ഭൃതിസംഭ്രമമാകും
സ്വാദം സർവ്വത്ര നീങ്ങും സമയമറിയുമാ-
റുച്ചലിച്ചച്ചഘോഷം,
നാദബ്രഹ്മോപദേശാനിയമികളിൽ നട-
ത്തുന്ന നിൻ ചാരുഘണ്ടാ-
നാദം തെല്ലൊന്നു കേട്ടാലിവനിഹകൃതികൾ
ക്കിന്നു നൻ ചന്ദ്രഘണ്ടേ! 5

1. ഒന്നാമത്തെ കണ്ടകശബ്ദത്തിനു ശത്രുവെന്നും, മുള്ളെന്നും അർത്ഥം. രണ്ടാമത്തേതിനു രോമാഞ്ചമെന്നും, മുള്ളെന്നും. കാലിന്മേൽ തറച്ചമുള്ള് മറ്റൊരു മുള്ളുകൊണ്ടാണല്ലോ എടുക്കുക.

2. മഹിഷാദി നിഗ്രഹത്തിനു സമസ്തദേവതേജസ്സംഭൂതയായ ദേവിയുടെ പാദങ്ങൾ ബ്രഹ്മതേജസ്സിൽ നിന്നുണ്ടായതാണ്. "ബ്രഹ്മണസ്തേജസാ പാദൗ" എന്നു ദേവീമാഹാത്മ്യത്തിലുണ്ട്.

4. "പ്രേതസംസ്ഥാതു ചാമുണ്ഡാ."

5. "ആഹ്ളാദകാരിണീ ദേവീ ചന്ദ്രഘണ്ടേതി കീർത്തിതാ."

സന്നാഹംപൂണ്ടെതിരെത്തിയദിതിജരു
        പ്പോരിടുംനാളിലെന്തോ! (മായ്-
നിനാസ്യത്താരിലും, വിണ്ണിലുമലഘുസുരാ-
        മോദമൊപ്പംവളന്നു;
ചൊന്നാൽത്തീരില്ലനിൻപ്രാഭവമഹഹ!മ
        ദേവി!പോത്തായദൈത്യൻ (ഹാ-
നിന്നാലാക്രാന്തനായിപ്പൊഴുതസുരഹിതാ
        വസ്ഥവീണ്ടുംവഹിച്ചു. 6

വീതാബാധംവിരോധിവ്രജതനുപിളരും
        പള്ളിവാളിന്നു, മുള്ളിൽ
സ്ഫീതാനന്ദേനനൃത്തംതുടരുമനിമിഷ-
        സ്ത്രീകൾതൻകാൽത്തളിക്കും,
മാതാവേ!ശീഘ്രസേവിപ്പൊരുതിരുവദന-
        ത്തിന്നുമൊന്നിച്ചുതാമ്ര-
ശ്രീ, താമ്രദ്ധ്വംസനാനന്തരമരുളിയനിൻ-
        യുദ്ധലീലസ്സുഖപ്പാം. 7

വ്യോമംകുത്തിത്തുളയ്ക്കുംമുടിയൊടുയരുമാ
        വിന്ധ്യനൊപ്പണ്ടു, പണ്ടി-
സ്തോമത്തെപ്പോലെമുപ്പസ്ഥിതിയിലൊരടി
        ക്കീഴമർത്തുന്നതിന്നും (യാൽ-
സാമത്ഥ്യംനേടിയല്ലോ, ശിവ!ശിവ!ലളി
        നിൻെറ'മുന്നൂറുപേരെ'- (തേ!
ന്നാമന്ത്രത്തിൻജപത്താലതികൃശതനുവാം
        കുംഭജന്മാവുപോലും. 8

സ്ഥീനാഭോഗാല, സംഖ്യംകലശശതസഹ-
        സ്രങ്ങൾമുട്ടാതെപാനം-
ചെയ്താലുംഹാനിതട്ടാത്തൊരുജലധിജലം
        കൈയ്യെടുത്തൊക്കെയൊപ്പം
ഹാ!താൻതാനാചമിച്ചാൻദൃതമൊരുകല-
        ശത്തിങ്കൽനിന്നുത്ഭവിച്ചോൻ;
മാതാവേ!നിൻെറ'നാമത്രിശതി'യുടെജപം
        സവ്സംസിദ്ധിമൂലം. 9

രാമൽക്കൊങ്കപ്പുതുപ്പൂങ്കുലകളുടെകനം-
        കൊണ്ടുതെല്ലൊന്നു ചാഞ്ഞും,
ശ്രീമഞ്ജുളശാഖാഭുജകളൊടുധര-
        ച്ചെന്തളിർച്ചന്തമാണ്ടും,
കാമംഭക്തക്കുനൽകാൻതുഹിനഗിരിജയാ
        സ്ഥാണുവിൽച്ചുററിമിന്നു- (യ്,
നാമന്ദാരക്കൊടിസ്സൌഖ്യമധുരഫല-
        പ്രേപ്സ്വഞാൻക്കൂപ്പിടുന്നേൻ. 10

വള്ളത്തോൾ നാരായണമേനോൻ.

6. സുരന്മാരുടെ ആമോദം = സന്തോഷം, സുരയുടെ (മദ്യത്തിൻെറ) ആമോദം സൌരഭ്യം എന്നും, അസുരഹിതാവസ്ഥ = അസുരന്മാക്കു ഹിതമായുള്ള അവസ്ഥ. അസുക്കളോടു (പ്രാണങ്ങളോടു) രഹിതനാവു എന്നുള്ള അവസ്ഥ എന്നും.

7. താമ്രൻ, മഹിഷാസുരസൈനികരിൽ പ്രധാനനായ കശ്യപൻ.

8. 9. അഗസ്ത്യൻ ലളിതോപാസകരിൽ പ്രധാനനാകുന്നു. ഇദ്ദേഹം മൂന്നുവഷം മുഴുവൻ ഹയഗ്രീവൻെറ പാദശുശ്രൂഷചെയ്തിട്ടാണ് 'ലളിതാത്രിശതീ' മന്ത്രോപദേശം വാങ്ങിയതു്.

# ആചാരപരിഷ്കാരം

ലോകത്തിൽ ഇപ്പോൾ കാണുന്ന വിവിധജനസമുദായങ്ങൾ, പണ്ട് ഒരു കാലത്ത് ഏകയോഗക്ഷേമമായി പാത്തിരുന്നവരാണെന്നു ചില വിദ്വാന്മാർ സിദ്ധാന്തിച്ചിട്ടുണ്ട്. ആദ്യകാലത്തെ ആ ഏകസമുദായജീവിതം അസ്തമിച്ചതോടുകൂടി, ജനങ്ങൾക്കു വേറെ വേറെ സമുദായങ്ങളായി പ്പിരിഞ്ഞ് വിഭിന്നരീതിയിൽ താമസിക്കു

ചാൻ അഭിരുചി ജനിച്ചു. അതുമുതല്ക്കാണ് സമുദായസംബന്ധമായി ലോകത്തിന്ന് അഭിവൃദ്ധി ഉണ്ടായിത്തുടങ്ങിയത്. ഒന്നിച്ചിരുന്നിരുന്നവർ വേർപിരിയുമ്പോൾ അധഃപതനമല്ലാതെ വരുവാൻ വഴിയില്ലെന്നുള്ള വാദം എത്രതന്നെ ശരിയായിരുന്നാലും, ജനങ്ങളുടെ വിഭിന്നസമുദായജീവിതംകൊണ്ട് ലോകത്തിന്നു പൊതുവെ അഭ്യുദയമല്ലാതെ അധഃപതനം വന്നിട്ടില്ലെന്ന് പല ലക്ഷ്യങ്ങളെക്കൊണ്ടും തെളിയിക്കുവാൻ കഴിയും. ആ സംഗതി എങ്ങിനെയെങ്കിലുമാകട്ടെ; വിഭിന്നസമുദായങ്ങൾക്കു തമ്മിൽ ഭിന്നതയ്ക്കുള്ള കാരണം എന്താണെന്നു പരിശോധിക്കുകതന്നെ.

വിഭിന്നങ്ങളായ ജനസമുദായങ്ങൾക്കു തമ്മിൽത്തമ്മിലുള്ള അകലച്ചയ്ക്കു പ്രധാനമായ കാരണം 'ആചാരം' ആകുന്നു. ആചാരത്തെ ചുരുക്കത്തിൽ മൂന്നായി ഭാഗിക്കാം. അതു ശ്രുതി- സ്മൃതി- സദാചാരം എന്നീ ഭാഗങ്ങളാണ്. ഒന്നാമതായും പ്രധാനമായും ഉള്ള ആചാരങ്ങൾ, അഥവാ ധർമ്മങ്ങൾ ശ്രുതിസിദ്ധങ്ങളാകുന്നു. രണ്ടാമത്തു സ്മൃതിസിദ്ധങ്ങൾ. ശ്രുതിയിലുള്ള അർത്ഥങ്ങളെ വിശദമാക്കിയും വകതിരിച്ചും പ്രതിപാദിക്കുകയാണ് സ്മൃതികളുടെ ഉദ്ദേശം. എന്നാൽ, സ്മൃതികൾ ഉണ്ടാക്കീട്ടുള്ളത് ശ്രുതിയുടെ കാലത്തിന്നുശേഷമാകയാൽ, കാലഭേദത്തിന്നനുസരിച്ച് ചില വ്യത്യാസങ്ങളും ശ്രുതിപ്രമാണത്തിൽനിന്നു ഭേദപ്പെട്ട ചില വിധികളും സ്മൃതികളിൽ സുലഭമായിക്കാണാം. മൂന്നാമത്തെ വിഭാഗം സദാചാരമാകുന്നു. സദാചാരം എന്നത്, ബഹുജനങ്ങൾ ആചരിച്ച് ജനസമ്മതമായ അനുഷ്ഠാനങ്ങളും വിശ്വാസങ്ങളും ഒടുവിൽ ഒരു 'നടപ്പ്' ആയിത്തീരുമ്പോൾ അതുകൾക്കു പറയുന്ന പേരാണ്. ഇത്, ഓരോരോ കാലങ്ങളിൽ ഓരോരോ വിധത്തിൽകൂടിയും കുറഞ്ഞും, മാറിയും മറിഞ്ഞും വരാവുന്നതാണ്. ഈ പറഞ്ഞവയിൽ ആദ്യമാദ്യം കാണിച്ചവയ്ക്കു പ്രാബല്യവും പ്രാമാണ്യവും കൂടിയും, ഒടുവിലൊടുവിൽ പറഞ്ഞവയ്ക്കു പ്രാബല്യം കുറഞ്ഞും ഇരിക്കുന്നതാണ്.

ആചാരങ്ങളുടെ ഈ പ്രാമാണ്യഭേദത്തിന്നു കാരണം എന്തെന്നു പരിശോധിക്കാം. ശ്രുതിസിദ്ധങ്ങളായ ധർമ്മങ്ങൾക്കു മൂലം ശ്രുതിയാണല്ലോ. ശ്രുതികളുടെ ഉൽപത്തി സമുദായവിഭാഗത്തിൽ വിഷയേച്ഛ കുറഞ്ഞിരുന്ന ഒരു കാലത്താകയാൽ, തന്മൂലമായി വിധിക്കപ്പെട്ട ആചാരങ്ങൾ വളരെ സ്വാഭാവികമായി ഇരിക്കും. അവയെപ്പറ്റി ആർക്കും അധികമായ അഭിപ്രായഭേദങ്ങളും, കാലത്തിന്നനുസരിച്ച് പരിഷ്കാരങ്ങൾ വരുത്തേണ്ട ആവശ്യവും കുറഞ്ഞിരിക്കും. അതുകൊണ്ട്, ശ്രുതി എല്ലാറ്റിലും വെച്ച് പ്രാമാണ്യംകൂടിയ ഒരു വിധിയാകുന്നു. എന്നാൽ സ്മൃതിയുടെ സ്ഥിതി ഇങ്ങിനെയല്ല. അതിന്റെ നിർമ്മാണകാലങ്ങളിൽ, സമുദായങ്ങൾക്കു മുമ്പോട്ടു ചെല്ലുവാനുള്ള ഉൽക്കണ്ഠയും ജീവിതയുദ്ധത്തിൽ വിജയം നേടേണമെന്നുള്ള അഭിനിവേശവും അധികപ്പെട്ടിരുന്നു. അതുകൊണ്ട്, അക്കാലങ്ങളിൽ അധികം അഭിവൃദ്ധി പ്രാപിച്ചിരുന്നവരെ വലുതാക്കിയും, അവർക്കു ജീവിതത്തിൽ ചില അധികസൌകര്യങ്ങളും അവകാശങ്ങളും അനുവദിച്ചും വിഷയപ്രതിപാദനം ചെയ്യുന്നതിൽ ശ്രുതിയോടു വിരോധം വന്നാൽകൂടി വൈമുഖ്യം കാണിക്കാത്ത ഒരു രീതിയിലാണ് സ്മൃതികൾ നിർമ്മിക്കപ്പെട്ടിട്ടുള്ളത്. അതുകൊണ്ട്, സ്മൃതികളുടെ പ്രാമാ

ന്യാത്തെ സംബന്ധിച്ചും കുറെ അവ്യവസ്ഥകാം വരാതെ കഴികയില്ല. സദാചാരം എന്ന പദനം ഇതിലെല്ലാംവെച്ച് വിലക്ഷണമാകുന്നു; തന്മൂലങ്ങളായ നടപടികൾക്ക ക്ലുപ്തമായ ഒരു വ്യവസ്ഥ കല്പിക്കുവാൻ വയ്യ. ഒരാളുടെയോ ഏതാനും പേരുടേയോ പ്രത്യേകസൌകര്യത്തെ മാത്രം അടിസ്ഥാനപ്പെടുത്തി അവർ മാത്രം അനുഷ്ഠിച്ചുവന്ന നടവടികളെ കാലാന്തരത്തിൽ അധികം ജനങ്ങൾ ആദരിക്കുവാനും ആ വഴിക്കു് അവക്കു് ഒരു പ്രതിഷ്ഠ ലഭിക്കുവാനും ഇടയാകുമ്പോഴാണ് 'സദാചാര'ം ആചാരവിധികളിൽ കടന്നുകൂടുന്നത്. അതുകൊണ്ട് അവയുടെ പ്രാമാണ്യം എത്രയോ ശിഥിലമാകുന്നു. ഈ മൂന്നു വിധം പ്രമാണങ്ങളെക്കൊണ്ടു സിദ്ധങ്ങളായ ധമ്മങ്ങൾക്ക്, അഥവാ ആചാരങ്ങൾക്ക് ആയ്യഗ്രന്ഥങ്ങളിൽ കല്പിച്ചിട്ടുള്ള പ്രാമാണ്യഭേദം ഇങ്ങിനെയാണ്:— 'ഒരു സദാചാരം സ്മൃതിക്കു വിരോധമായി വന്നാൽ അതു സ്വീകാൎയ്യമല്ല. സ്മൃതി ശ്രുതിക്കു വിരോധമായിവന്നാൽ ആ സ്മൃതിയും പ്രമാണമല്ല. ശ്രുതിസിദ്ധങ്ങളായ ആചാരങ്ങൾക്ക ഭംഗം ഭവിക്കാത്ത നിലയിലുള്ള സ്മൃതിസദാചാരങ്ങൾ ആൎക്കും ആദരണീയങ്ങളാകുന്നു.'

മേൽപ്പറഞ്ഞ 'ആചാരങ്ങൾ' എന്ന ശൃംഖലകളെക്കൊണ്ടു കെട്ടീട്ടാണ് സമുദായങ്ങളുടെ പ്രത്യേകതയെ നിലനിൎത്തീട്ടുള്ളത്. അവയിൽ ശ്രുത്യാചാരം മതസംബന്ധമായും, മററു രണ്ടുവിധം ആചാരങ്ങൾ ജാതിസംബന്ധമായും ഉള്ള നാനാത്വത്തിന്നു ഹേതുവാണെന്ന് ഒരുവിധത്തിൽ നിൎവ്വചിക്കുന്നതിന്നു വിരോധമില്ല. ഓരോ സമുദായങ്ങൾക്കും ഉള്ള ആചാരങ്ങളുടെ മൂലമായ ഈ പ്രമാണങ്ങൾ, അവയെ അംഗീകരിക്കുന്ന സമുദായങ്ങൾ ഉള്ള കാലത്തോളം ഒരേ രീതിയിൽത്തന്നെ അംഗീകരിക്കേണമെന്നോ അതോ കാലത്തിന്നനുസരിച്ചു വല്ല വ്യത്യാസവും ചെയ്യുന്നതിന്നു വിരോധമില്ലെന്നോ ഏതാണ് ശാസ്ത്രസമ്മതമെന്ന് അല്പം ചിന്തിച്ചുനോക്കേണ്ടതാണ്. ഈ നിരൂപണത്തിൽ, ഒരു സംഗതി പ്രത്യേകം ആലോചിക്കേണ്ടതുണ്ട്. അതായത്, ദേശകാലാദികളുടെ ഭേദംകൊണ്ട് ലോകത്തിലുള്ള ഏതു വസ്തുക്കൾക്കും പ്രതിക്ഷണമെന്നപോലെ മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നു എന്നുള്ളതുതന്നെ. 'ക്ഷണപരിവൎത്തിനോ ഹി ഭാവാ ഋതേ ചിതിശക്തേഃ' എന്നാണ് പ്രമാണവും. ഇങ്ങിനെ ക്ഷണപരിവൎത്തിയായിരിക്കുന്ന പ്രപഞ്ചത്തിൽ സ്ഥിരപ്രതിഷ്ഠമായ ഒരാചാരത്തെ നിലനിൎത്തുവാൻ സാധിക്കുമോ? ലോകത്തിൽ ഏതു തരക്കാൎക്കും കാലദേശാദിഭേദംകൂടാതെ ആദരിക്കത്തക്കവിധത്തിൽ സ്വാഭാവികതയോടുകൂടിയ വല്ല ആചാരവിധിയും ഉണ്ടെങ്കിൽ അതല്ലാതെ എങ്ങിനെ ആദരിക്കാം? ഈ വക സംഗതികളെ, ഹിന്തുക്കളുടെ ആചാരപ്രവൎത്തകന്മാർ നല്ലവണ്ണം ഓൎത്തിട്ടുണ്ടെന്ന്, ധമ്മശാസ്ത്രചരിത്രത്തിൽനിന്നു തെളിയിക്കുവാൻ കഴിയും. ഒന്നാമതു വേദത്തെത്തന്നെ നോക്കുക! വേദവിഹിതങ്ങളായ നരമേധം മുതലായ ചില കമ്മങ്ങൾ ഇപ്പോൾ എവിടെ? സ്മൃതിയെ സംബന്ധിച്ചാണെങ്കിൽ, 'ഇമാൻധമ്മാൻ കലിയുഗേ വൎജ്ജ്യാനാഹുൎമ്മനീഷിണഃ' എന്നു മുതലായ വചനങ്ങൾ ഇതിലേക്കു സഹായിക്കുന്നുണ്ട്. ദേശകാലാദിഭേദേന ആചാരഭേദം ചെയ്യാൻ പാടില്ലെങ്കിൽ, ആചാൎയ്യസ്വാമികൾതന്നെ എന്തിനായിട്ടാണ് കേരളത്തിലേക്കു പ്രത്യേകാചാരങ്ങൾ നടപ്പിലാക്കിയത്?

ഇത്രയും പറഞ്ഞതുകൊണ്ട്, ആചാരപരിഷ്കാരം ആവശ്യമാണെന്നു സിദ്ധിച്ചുവല്ലോ. ഇനി അതെങ്ങിനെയാണു നടത്തേണ്ടതെന്നാണ് ആലോചിക്കേണ്ടത്? ഈ സംഗതിയിൽ മുഖ്യമായ ഒരംശം ആലോചിക്കേണ്ടതുണ്ട്. അതായത്, പുതുതായി ചെയ്യുന്ന പരിഷ്കാരങ്ങൾ തീരെ ഐഹികമായോ, തീരെ പാരത്രികമായോ പരിണമിക്കരുതെന്നുള്ളതുതന്നെ. ആചാരസംഗതിയിൽ ഒന്നുകിൽ തീരെ പാരത്രികങ്ങളായ ആചാരങ്ങൾ നിമിത്തം ഐഹികവിഷയങ്ങളിൽ ജീവിതസൌകൎയ്യത്തിന്നു മാൎഗ്ഗമില്ലാതെ കുഴക്കിലകപ്പെട്ടുന്ന ആചാരങ്ങളുടെ തീക്ഷ്ണത കുറച്ച്, അവയെ ഐഹികങ്ങൾകൂടിയാക്കുക; അതല്ലെങ്കിൽ, വെറും ഐഹികങ്ങളായ ആചാരങ്ങളെ അവലംബിച്ച് പാരത്രികസുഖങ്ങൾ ലഭിക്കുവാൻ വഴികാണാതെ ക്ലേശിക്കുന്നവൎക്ക് അതിന്നു വഴിയുണ്ടാവത്തക്കവിധം അവരുടെ ആചാരങ്ങളിൽ പാരത്രികാംശത്തെ കൂട്ടിച്ചേൎക്കുക; ഈ രണ്ടു വിധത്തിൽ മാത്രമേ പരിഷ്കാരങ്ങൾ വരുത്തേണ്ടുന്ന സന്ദർഭം വരുവാനുള്ളൂ. ഉദാഹരണത്തിന്നു മലയാളത്തിലെ നമ്പൂതിരി സമുദായത്തെത്തന്നെ എടുക്കാം. നമ്പൂതിരിമാർ മലയാളത്തിൽ എല്ലാംകൊണ്ടും ഉൽകൎഷം കൂടിയവരാണ്. വൎണ്ണാശ്രമധൎമ്മങ്ങളിൽ അസാധാരണമായ ശ്രദ്ധയും കൎമ്മാനുഷ്ഠാനങ്ങളിൽ വലിയ നിയന്ത്രണയും ഉള്ളതുകൊണ്ടും ജ്ഞാനോപയുക്തങ്ങളായ വിഷയങ്ങളിൽ വിശേഷപാണ്ഡിത്യമുണ്ടാവത്തക്കതായ പ്രാചീനവിദ്യാഭ്യാസത്തിൽ ആസക്തിയുള്ളതുകൊണ്ടും ഇവർ പാരത്രികസുഖത്തിന്നു ധാരാളം മതിയാവത്തക്കവിധത്തിലുള്ള ആചാരങ്ങളെ അനുഷ്ഠിക്കുന്നവരാണ്. പണ്ടുകാലങ്ങളിൽ ഇത്രയുംഉള്ളതുകൊണ്ടു മാത്രം ഇഹത്തിലും സുഖംസിദ്ധിക്കുവാൻ വഴിയുണ്ടായിരുന്നതിനാൽ ഇവർ ഐഹികവിഷയങ്ങളിലും ഉൽകൃഷ്ടന്മാർതന്നെ ആയിരുന്നു. എന്നാൽ ഇപ്പോൾ ഇതുകൊണ്ടൊന്നും മതിയാവില്ല എന്നായിക്കായി. ഇപ്പോഴത്തെ രാജകോയ്മയായ ബ്രിട്ടീഷ് ഗവർമെൻറും അവരുടെ കീഴിലുള്ള സ്വദേശഗവർമെൻറുകളും രാജഭാഷയുടെ സ്ഥാനത്ത് ഇംഗ്ലീഷ്ഭാഷയെയാണ് അംഗീകരിച്ചിരിക്കുന്നത്. ജനങ്ങളുടെ നിത്യോപയോഗത്തിന്ന് ആവശ്യമായിട്ടുള്ള മിക്ക ഗ്രന്ഥങ്ങളും ഇംഗ്ലീഷിലാണ് രചിക്കപ്പെട്ടിരിക്കുന്നത്. ജീവൻ മാനം, സ്വത്ത് ഈ മൂന്നിൻെറയും രക്ഷയ്ക്ക് ഉള്ള നിയമങ്ങളെ അറിയേണമെങ്കിൽ അതിന്നും ഇംഗ്ലീഷുവേണം. അപ്പോൾ, മററു സമുദായക്കാൎക്കെന്നപോലെ നമ്പൂതിരിമാൎക്കും ഇംഗ്ലീഷിൻെറ ജ്ഞാനം കഴിച്ചുകൂടാതെ ആയിരിക്കുന്നു. ഇവൎക്കാണെങ്കിൽ അതിന്ന് ആചാരസംബന്ധമായ തടസ്ഥമുണ്ടെന്നു വെച്ചിരിക്കുന്നത്. "മ്ലേച്ഛഭാഷാം ന ചാഭ്യസേൽ" എന്ന ശാസ്ത്രനിഷേധത്തിൽ ഇംഗ്ലീഷുഭാഷയെ ഗ്രഹിച്ചിട്ടുണ്ടോ എന്നു സംശയമാണെങ്കിലും നമ്പൂതിരിമാരുടെ "നടപ്പ്" ആലോചിച്ചുനോക്കിയാൽ ഇംഗ്ലീഷ് പഠിക്കുന്നതിന്നുകണ്ടുതു സമ്മതം കാണിക്കുന്നവർ വളരെ ചുരുക്കമാണ്. നമ്പൂതിരിമാരുടെ ഇടയിൽ അന്തൎജ്ജനങ്ങൾക്കു തീവണ്ടിയാത്ര ചെയ്യാമേന്നു നടപ്പു വരുത്താമോ എന്ന് ഇയ്യിടയിൽ ഒരു സഭയിൽ വെച്ച് ആലോചിക്കുകയുണ്ടായി. അക്കൂട്ടത്തിൽ പ്രസക്താനുപ്രസക്തമായി ഇംഗ്ലീഷിൻെറ കാൎയ്യവും വന്നു ചേൎന്നു. അതിനെപ്പററി അഭിപ്രായം പറഞ്ഞ കൂട്ടത്തിൽ, കാഞ്ചീപുരത്തു നിന്ന് പണ്ഡിതർ അന

നാൊപാദ്ധ്യായവർകൾ പ്രസിദ്ധപ്പെടുത്തുന്ന "മതഭാഷിണി" എന്ന സംസ്കൃതപത്രത്തിൽ ഇങ്ങിനെ എഴുതിക്കാണുന്നു:

"यद्यपि 'न म्लेच्छितवै नापभाषितवै म्लेच्छो वा यदपशब्दः' इत्यादि प्रमाणैर्म्लेच्छनं निषिद्धम् . परमयं निषेधो नांग्लभाषामात्रविषयः, किन्त्वपभ्रंशमात्रसाधारणः, एवं च सत्यांग्लभाषाध्ययनं यदि शास्त्रीयनिषेधभिया परित्यज्येत, तर्ह्येतैर्मलयाळभाषया व्यवहारोऽपि परित्यक्तव्यस्स्यात्, मलयाळभाषाऽपि हि द्राविडभाषापभ्रंशरूपा . तां स्वीकुर्वद्भिरेतैरांग्लभाषामात्रवर्जनं कर्तव्यतया कुतो निरधारीति न ज्ञायते . यदि शास्त्रीयनिषेधादतिरिक्तं किमपि कारणमांग्लभाषापरित्यागे समस्ति, तच्च संस्कृतातिरिक्तभाषान्तरपरित्यागस्य न कारणं भवति, तदा कामं निर्धारणमिदं युक्तं स्यात् . एवं नम्बूदिरिस्त्रीणां बाष्पशकटैर्यानं न दोषायेति निर्धारणमपि न युक्तम्, येनैव कारणेन बाष्पशकटयानमयुक्तं तासामिति पूर्वपक्षिभिरुक्तम्, तत्खलु न वारयितुं शक्यते कदाचिदपि . प्रातिस्विकतया शकटस्य नियमने कृते नीचजातिसंस्पर्शो न भविष्यतीत्येते युक्तिं वदन्ति, यद्यपि शकटमध्ये सहोपवेशनादिमूलको नीचजातिसंस्पर्श एवं परिहर्तुं शक्यते, बाष्पशकटावस्थितिस्थानेषु प्रवेशदशायां कथं सपरिहर्तव्यः? ये च चण्डालादयो दूरतः परिहर्तव्याः, तेषां समीपागमनजन्यो दोषश्च कथं परिह्रियताम् . किं चायं विचारो न केवलं स्त्रीणामेव विषये, अपि तु पुरुषाणामपि विषये कर्तव्य एव । किं स्त्रीभिरेव नीचजातिसंस्पर्शः परिहर्तव्यो न पुरुषैरिति शास्त्रस्य काचिदाज्ञा? येनैवं स्त्रीणां बाष्पशकटयानमधिकृत्यैव परं विचारः क्रियते! स्त्रियः पुरुषाश्चेत्यविशेषेण हि तत्संस्पर्शः परिहर्तव्यः प्रतिपाद्यते शास्त्रेषु . यद्येषां कुलेषु सङ्केतमात्रमूलकोऽयमाचारः, तर्ह्यत्र न किमप्यस्माभिर्वक्तव्यमिति मूकीभवामः" ॥

ഇതിൽ നിന്നു വരുന്നത് മുഖ്യമായി രണ്ടു സംഗതികളാണ്. ഇംഗ്ലീഷ് പഠിക്കരുതെന്നു വെച്ചിരിക്കുന്നത് അതു മ്ലേച്ഛഭാഷയാണെന്നു വിചാരിച്ചിട്ടാണെങ്കിൽ തമിഴിൻെറ അപഭ്രംശമായ മലയാളം പഠിക്കാമോ? അന്തൎജ്ജനങ്ങൾ തീവണ്ടി കയറരുതെന്നു കരുതുന്നതു നീചസാംസൎഗ്ഗം ഭയപ്പെട്ടിട്ടാണെങ്കിൽ അതു പുരുഷന്മാൎക്കും അരുതാത്തതാണല്ലോ.

നമ്പൂതിരിമാരെപ്പററിയ ഈ ഉദാഹരണംകൊണ്ടു, ഐഹികജീവിതത്തിന്നു സൌകൎയ്യമുണ്ടാക്കുക എന്ന ആചാരപരിഷ്കാരത്തിൻെറ ആവശ്യകത തെളിയുന്നുണ്ടു. ഇതുപോലെ മററ അംശവും ഊഹ്യമാകുന്നു.

കെ. വി. എം.

# ഞങ്ങളുടെ വായനശാല.

1. ഗരുഡസന്ദേശം. (ഗ്രന്ഥകൎത്താവ് എം. രാജരാജവൎമ്മരാജാ എം. എ, ബി. എൽ. അവർകൾ, ബി. വി. ബുക്കുഡിപ്പോ തിരുവനന്തപുരം.)

"സന്ദേശം" എന്ന കാവ്യവിഭാഗം മലയാളസാഹിത്യത്തിൽ പുതുതല്ല. കേരളകാളിദാസരുടെ മയൂരസന്ദേശം ആവിർഭവിച്ചതിനു ശേഷം പലരുടെ വകയായും പലവിധത്തിലായും പല സന്ദേശകാവ്യങ്ങൾ ഉണ്ടായിവന്നിട്ടുണ്ട്, ഇപ്പോഴും ഉണ്ടായിവരുന്നതുമുണ്ട്. ഗ്രന്ഥകൎത്താവവർകളുടെ പ്രാചീനകഥയിൽ, അമ്മ മരിച്ചിട്ടു ദീക്ഷയായപ്പോൾ "കാന്തയെ വിട്ടിരുന്ന"തും, അപ്പോൾ വിരഹവ്യഥ സഹിക്കാതെയായതും ആണ് ഈ സന്ദേശത്തിന്റെ മൂലം. മാതൃദീക്ഷയെപ്പോലെയുള്ള ആചാരവിധികൾ നിമിത്തം വരുന്ന വിരഹവേദനയെ സഹിക്കാഞ്ഞിട്ട് പൂൎവ്വകവികളാരും ഒരു സന്ദേശഹരനെ തേടിപ്പിടിച്ചിട്ടുള്ളതായി തോന്നുന്നില്ല. ഇതുപോലെതന്നെ സന്ദേശനേതാവിനെ തിരഞ്ഞെടുക്കുന്നതിലും കവി, പ്രാചീനരിൽനിന്നു വ്യതിരിക്തനായിട്ടാണിരിക്കുന്നത്. "കാമാൎത്താഹി പ്രകൃതി കൃപണാശ്ചേതനാ ചേതനേഷു" എന്നുള്ള സമാധാനത്തോടുകൂടി കാളിദാസർ മേഘംമൂഖേന സന്ദേശം പറയിക്കുന്നതിൽ സന്ദേഷ്ടാവ് ഒരു "യക്ഷനു" ആണെന്നു കരുതിയും സമാധാനിക്കാം. "മയൂര" ത്തിന്റെ കാൎയ്യത്തിലും ഇങ്ങിനെയുള്ള സമാധാനങ്ങൾ ഉണ്ട്. ഈകവിവരനാകട്ടെ സാക്ഷാൽവിഷ്ണുവിന്റെ വാഹനമായ "വൈനതേയ"ൻ മുഖേനയാണ് സന്ദേശം അയയ്ക്കുന്നത്. ഈ മഹാഭാഗ്യവും ഈ സന്ദേശത്തിന്നുള്ള ഒരു വിശേഷം തന്നേ. സന്ദേശകാരണത്തെയും സന്ദേശഹരനെയും സംബന്ധിച്ചുള്ള ഈ വിലക്ഷണത്വം കഴിഞ്ഞാൽ ബാക്കിഭാഗങ്ങളിൽ പ്രാചീനരീതിയിൽ നിന്നു വളരെ വ്യത്യാസങ്ങളൊന്നും ഇതിൽ ഇല്ല. സന്ദേശഹരനെ യാത്രയാക്കുന്നതിൽ—

"മാൎഗ്ഗംതാവച്ഛൃണുകഥയതസ്ത്വൽപ്രയാ
(ണാനുരൂപം
സന്ദേശംമേതദനുജലദ!ശ്രോഷ്യസിശ്രോ
(ത്രപേയം"
(കാളിദാസൻ)

"തന്ദേശംചെന്നണവതിനുഞാൻചൊല്ലു
(വൻമാൎഗ്ഗമാദൌ
സന്ദേശംചൊന്നഥ......യാത്രയാക്കാംഭ
(വാനെ"
(കേരളകാളിദാസൻ.)

"മുന്നംചൊല്ലാംനഗരമതിലണഞ്ഞുവാൻ
(ഉള്ളമാൎഗ്ഗം
പിന്നീടാതാംപ്രിയയൊടുരചെയ്യിട്ടുവാൻ
(ഉള്ളതെല്ലാം.'
(ഗരുഡസന്ദേശം.)

എന്നിങ്ങിനെ ഐകരൂപ്യമുള്ളതുപോലെ, വഴിയിൽകാണാവുന്ന കാഴ്ചകൾപറയുന്നതിലും അപ്പോൾ ചെയ്യേണ്ടുന്ന കൃത്യങ്ങൾ ഉപദേശിക്കുന്നതിലും മാറും പ്രസ്ഥാനത്തിന്നും വൎണ്ണനകൾക്കും ആശയങ്ങൾക്കും മേഘസന്ദേശത്തിന്റെയും മയൂരസന്ദേശ

ത്തിൻെറയും ഐകരൂപ്യം ഈ കൃതിയിലും ധാരാളം വന്നിട്ടുണ്ട്. ചുരുക്കിപ്പറയുന്നതായാൽ, ഈ കൃതിയിൽ ഗ്രന്ഥകത്താവു ചെയ്തിട്ടുള്ള പരിശ്രമം മലയാളികൾ അറിഞ്ഞാദരിക്കണമെന്നാണ ഞങ്ങളുടെ അഭിപ്രായം.

---

2, നാലുഭാഷാകാവ്യങ്ങൾ, (കുണ്ടൂർ നാരായണമേനോൻ അവർകൾ ഉണ്ടാക്കിയത്. വില എട്ടണ. ബി. വി. ബുക്ക ഡിപ്പോ, തിരുവനന്തപുരം.)

ശുദ്ധമലയാളമായിട്ടുള്ള പദ്യങ്ങൾ പലതും പ്രാചീന കൃതികളിലും കാണുമെങ്കിലും ഒരുഗ്രന്ഥം മുഴുവൻ തനിമലയാളത്തിലുള്ള ശ്ലോകങ്ങളെക്കൊണ്ടു തികയ്ക്കുന്ന പതിവ് തുടങ്ങീട്ട് അധികം കാലമായിട്ടില്ല. ഈരീതിയുടെ ആദ്യപ്രവത്തകൻ കുണ്ടൂർ നാരായണമേനവനവർകളാണെന്നു പറയുന്നതിൽ വലിയ അബദ്ധമൊന്നുമില്ല. പിന്നീടു പലരും "പച്ചമലയാള"മായും "ശുദ്ധമലയാള"മായും കവിതകളെഴുതുവാൻ തുടങ്ങുകയും, അവരിൽ ചിലരുടെ കൃതികൾ ബഹുജനങ്ങളുടെ ആദരത്തിന്നു പാത്രീഭവിക്കയും ചെയ്തിട്ടുണ്ടെങ്കിലും, നാരായണമേനോനവർകളുടെ കാവ്യങ്ങൾക്കുള്ള ആസ്വാദ്യത മററാക്കും അധികം അനുകരിക്കുവാൻ സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. സംസ്കൃതമാണെങ്കിലും ആബാലവൃദ്ധം സകല ജനങ്ങളും പ്രതിദിവസം സംസാരിക്കുന്നതുകൊണ്ട് മലയാളം തന്നെ എന്നു പറയാവുന്ന നഖമുഖാദികളായ പ്രസിദ്ധ ശബ്ദങ്ങളെയും ഉപേക്ഷിച്ച്, തമിഴിൽനിന്നു ചില പദങ്ങളെ കടം മേടിക്കുന്ന സമ്പ്രദായവും വിട്ട്, മലയാളഭാഷാകുഡുംബത്തിലേയ്ക്കു യഥാത്ഥത്തിൽ അവകാശപ്പെട്ട "പദാത്ഥങ്ങളെ സ്വരൂപിച്ച് അതു മാത്രം വ്യയീകരിച്ച് ഈ കവി ഉണ്ടാക്കീട്ടുള്ള "പച്ചമലയാള കാവ്യങ്ങളിൽ പ്രത്യക്ഷമായിട്ടുള്ള പ്രകൃത അസാധാരണം തന്നെ എന്നു പറയാതെ കഴികയില്ല. കൊമപ്പൻ, കണ്ണൻ, ചാക്കനാര്, കൊച്ചി ചെറിയ ശക്തൻ തമ്പുരാൻ എന്നിങ്ങിനെ നാലു കൃതികൾ ഈ പുസ്തകത്തിൽ ചേൎന്നിട്ടുള്ളത്, "രസികരഞ്ജിനി"യിലും "രാമാനുജ"നിലുമായി ഇതിന്നു മുമ്പു പ്രസിദ്ധപ്പെടുത്തിട്ടുള്ള വയാണ്. ഈ കാണിച്ച അനുക്രമം, ഈ ഗ്രന്ഥങ്ങളുടെ ഗുണങ്ങളെ താരതമ്യപ്പെടുത്തുമ്പോഴും ശരിയായിട്ടുണ്ടെന്നാണ ഞങ്ങളുടെ പക്ഷം. ചില വടക്കൻ പാട്ടുകളിലും വൃദ്ധമുഖങ്ങളിലും മാത്രം കിടക്കുന്ന മലയാള ചരിത്ര സംബന്ധമായ ഐതിഹ്യങ്ങളെ കൂട്ടിയിണക്കി, തൻെറ കൃതികളിൽ സംബന്ധിപ്പിക്കുവാൻ കവി ചെയ്തിട്ടുള്ള പരിശ്രമം തീച്ചയായും അഭിനന്ദനീയമാണ്. അവയെ പുസ്തകമാക്കി അച്ചടിക്കുന്നതിൽ ബി. വീ ബുക്കഡിപ്പോ പ്രവത്തകന്മാർ കാണിച്ചിട്ടുള്ള വിവേകവും പ്രശംസനീയമായിട്ടുണ്ട്

---

3. സുശ്രുതസംഹിത (മലയാളത്തിൽ തജ്ജമചെയ്തത്. പരിഭാഷകൻ വടക്കെപ്പാട്ടെ നാരായണൻനായർ അവർകൾ, കൊല്ലംകോട്.)

ആയുവേദശാസ്ത്രത്തിൽ ചികിത്സയുടെ എല്ലാ അംഗങ്ങളേയും വിസ്തരിച്ചു പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥമാണ് സുശ്രുതസംഹിത. നാട്ടുവൈദ്യന്മാക്കു കേട്ടുകേൾവികൂടിയില്ലാത്തതായ ശസ്ത്രക്രിയകൂടി ഈ ഗ്രന്ഥത്തിൽ വിശദമായിപ്പറഞ്ഞിട്ടുണ്ട്. ഇത്രയും മഹത്തായ പ്രസ്തുതഗ്രന്ഥത്തെ മലയാളത്തിലേയ്ക്കു തജ്ജമചെയ്യാൻ തുടങ്ങിയ പരിഭാഷകൻെറ ഉദ്യമം അഭിനന്ദ

നീയമായിട്ടുണ്ട്. ശ്ലോകരീതിയിലോ മ റേറാ അല്ലാതെ നല്ല ഗദ്യത്തിൽ അർത്ഥം വിശദമാക്കിക്കൊണ്ടാണ് ഇതെഴുതിയിരിക്കുന്നതെന്നു ഞങ്ങൾക്കനുഭവപ്പെട്ടിരിക്കുന്നു. അവ്യക്തങ്ങളായ ഭാഗങ്ങളിൽ വിശദമായ ടിപ്പണികൂടി കൊടുത്തിട്ടുള്ളതു നന്നായിട്ടുണ്ട്. യന്ത്രശസ്ത്രങ്ങളുടെ ചിത്രം ചേർത്തുകൊണ്ട് അവയുടെ സ്വരൂപം മനസ്സിലാക്കുന്നതിൽ വിദ്യാർത്ഥികൾക്ക് എളുപ്പമുള്ളതിന്നുപുറമെ അവയുടെ പ്രയോഗത്തിൽ അഭിരുചി ജനിക്കുന്നതിന്നുകൂടി വഴിയുണ്ട്. ആദ്യം മൂലം, പിന്നെ തർജ്ജമ അനന്തരം സവ്യാഖ്യാനം ഈ ക്രമത്തിൽ റായൽ 8 വലിപ്പത്തിൽ 80 ഭാഗങ്ങളുള്ള പുസ്തകമാക്കി ഈ രണ്ടു മാസം കൂടുമ്പോൾ പ്രസിദ്ധപ്പെടുത്തുന്ന ഈ സംഹിതയ്ക്ക് ആണ്ടൊന്നുക്ക് 8ക വിലവെച്ചിട്ടുള്ളത് ഒട്ടും അധികമായിട്ടില്ല. ഈ ഗ്രന്ഥത്തിന്നു സർവ്വ വിജയങ്ങളേയും ആശംസിക്കുന്നു.

ബാക്കിയുള്ള പുസ്തകങ്ങളുടെ അഭിപ്രായം അടുത്ത ലക്കത്തിൽചേർക്കുന്നതാണ്.



# कान्तासंमितस्य सातिशयत्वम् ।

इह खलु शुद्धसत्त्वात्मिकायाः परायाः विवर्त आस्वादनं येषु प्रकृष्यते . स द्विविधः . संगीतं साहित्यं चेति . तथा चोक्तम् . "संगीतमपि साहित्यं सरस्वत्याः स्तनद्वयम् । एकमापादमधुरमन्यदालोचनामृतम्" इति . तत्र पुरुषार्थव्युत्पत्तिहेतुत्वात् साहित्यं सातिशयम् . तदुक्तमभियुक्तैः—

"नारामे राजनाम प्रभवति रुचये
मानमीयो मनो त्वं
नाचापे शक्तता स्यात् कुलिश ननु विशे-
षार्थिता ते करेषु ।
नासाहित्यं सुखाय स्मरयदमलबो-
धाय संगीत न स्या-
न्नानाश्रयं जन्म बाहूद्भवकुशिकसुतो
यत्परोऽभूदमेयः" इति

ननु संगीतस्यापि "वीणावादनतत्त्वज्ञः श्रुतिजातिविशारदः । तालज्ञश्चाप्रयासेन योगमार्गं नियच्छति" इति याज्ञवल्क्यवचनेन पुरुषार्थलाभहेतुत्वात् कथं संगीतात् साहित्यं सातिशयमित्यभिधीयत इति चेन्मैवम् . वीणावादनादिकलातत्त्ववेदिनां तत्प्रयोगे विषयान्तरविनिवर्तनेन चित्तस्यैकाग्र्यसंभवात्तथाविधाकारयोगमार्गावगाहने सौकर्यापादनमात्रसारात्संगीतात्, साक्षादेव पुरुषार्थलाभहेतोः साहित्यस्यैवोत्कृष्टतमत्वोपपत्तेः ॥

तत्रापि त्रिविधम् . प्रभुसंमितं, सुहृत्संमितं, कान्तासंमितं चेति . तदुक्तं भट्टगोपालेन . "इह खलु सर्वोऽपि वाङ्मय उपदेशहेतुः संक्षेपात्त्रिधा . प्रभुसंमितः, सुहृत्संमितः, कान्तासंमितश्चेति" इति . तत्र सरसतापादनेनो-

पदेशकरणात् कान्तासंमितमेव नितरां प्रकृष्टम् . तदुक्तम् . "कटुकौषधवच्छास्त्रमविद्याव्याधिनाशनम् । आह्लाद्यमृतवत् कान्तासंमितं हृन्मलापहम्" इति ॥

ननु रसैकप्रवणे तादृशे खलु शब्दनिबन्धने तत्तद्रसाद्यभिव्यञ्जकललनोद्यानादिपरामर्शनसमनन्तरजन्यालौकिकचमत्कारोदयसमुत्सुकचेतसां रसिकजनानामेवाधिकारात्, तेषां च तावन्मात्रे तात्पर्यात् "नायकवद्वर्तितव्यम् . न प्रतिनायकवत्" इत्युपदेशलाभस्य यादृच्छिकत्वात्, प्रभुसंमितत्वेनानुष्ठानपर्यवसायकाभिधासंज्ञितशब्दव्यापारप्रतिपादितनिखिलवेदनीयाच्छास्त्रादेरस्य कान्तासंमितस्य निखिलबुधवरहृदयसंमतः को वातिशय इति चेत् . हन्त भोः सुधियां ब्रूमो रहस्यं चेतसि स्थितम् . श्रूयतामवधानेन सादरं चावधार्यताम् . न तु स्वप्नेऽपि प्रभुसंमितं किञ्चिदप्यवजानीमः . किन्तु सरसतामुत्पाद्य श्रोतृजनहृदयं सम्यगावर्ज्य हितोपदेशकरणाद्रसास्वादनसमनन्तरं व्युत्पित्सूनां पुण्ड्रेक्षुभक्षणाद्वेतनवित्तलाभवत् पुरुषार्थज्ञानलाभात् सुकुमारमतीनामपि काव्यमुखप्रेक्षितया निखिलशास्त्रार्थपरिज्ञाने सौकर्याच्च, सकलेभ्योऽपि वाङ्मयेभ्यः कान्तासंमितस्य तादृशं कमप्युत्कर्षं प्रतिजानीमः . तथा चाहुः . "साधुकाव्यरसोन्मिश्रं शास्त्रमप्युपयुञ्जते । प्रथमालीढमधवः पिबन्ति कटु भेषजम्" इति . यत् पुनः कान्तासंमितादुपदेशलाभो यादृच्छिक इति तदसारम् . अनुष्ठेयाननुष्ठेयपरिज्ञानाय शब्दार्थावप्रधानीकृत्य रसांगभूतव्यापारप्रवणतया नायकप्रतिनायकवृत्तयोरुदाहरणप्रत्युदाहरणन्यायेन वर्णनीयत्वाच्छास्त्रादेरिव कान्तासंमितादपि पुरुषार्थोपदेशलाभस्य नियतत्वात् . अतः परमाह्लादापादनेनोपदेशकरणात् प्रयोजनात् प्रयोजनान्तरप्रतिपादनरूपाद्विशेषात् केनचिदप्यनुल्लंघनीयशासनस्य प्रभोः सचिवमुखेनेव शास्त्रस्यापि काव्यमुखेनैव प्रेक्षणाभिप्रायपरिज्ञानयोः करणीयत्वाच्च कान्तासंमितमेवोत्कृष्टतममिति सुस्थितम् ॥

तत् पुनः काव्यनाटकभेदाद् द्विविधम् . यथाहुः "अनुभावविभावानां वर्णना काव्यमुच्यते . तेषामेव प्रयोगस्तु नाट्यं गीतादिरञ्जितम्" इति . तत्रापि दृश्यतया नाटकादीनि भृशं स्वदन्ते ॥

इति श्रीमत्केरळभूवलयमहितभूषणोपरिनवग्रामधाम - प्रथितपूर्वोत्तरमीमांसापरमाचार्यश्रीनारायणकविवरप्रथमान्तेवासिविरचितं कान्तासंमितसातिशयत्वनिरूपणं समाप्तम् ॥

☞ उपन्यासोऽयं वर्षशतकत्रयात् पूर्वं विलिखितात् कस्मादपि ताळपत्रग्रन्थात् समुद्धृतः . येनायं निर्मितो निर्दिष्ट स यद्यपि नातीव प्रसिद्धः, तथापि तदीयगुरुत्वेन ज्ञायमानो महात्मा प्रसिद्धतमः केरळेषु . यः किल "श्रीनारायणीय" "प्रक्रियासर्वस्वा"दि विविधसद्ग्रन्थप्रणेता पण्डिताग्रणीर्मूर्तिमानभिमानभूमा भार्गवक्षेत्रब्राह्मणानां श्रीनारायणभट्टपादः . अतस्तदन्तेवासिप्रणीतोयं रसिकजनरसायनभूतो वाङ्मयः पाठकानां प्रमोदाय भूयादिति सप्रमोदमत्रास्माभिः प्रकाशितः ॥

सं. प.

—*****—

# മംഗളോദയം

## ൧൦൯൭ തുലാം

പുസ്തകം ൪ | തുലാമാസം | ലക്കം ൧൨


മംഗളം

രുദ്രാണീപങ്കജിന്യാം നളിനമലർനുകർന്നും നറുന്തേൻനുകർന്നും
ചിത്താനന്ദം കലർന്നും കളിതടവിമദിക്കും മഹാരാജഹംസം
ഭക്തന്മാർക്കാം പ്രകാരം ദിനമനുവിളയാടുന്ന കാരുണ്യലക്ഷ്മീ-
നിത്യസ്ഥാനം തൊഴുന്നേനരവെരുകിന ചെല്ലൂരധീശം ഗിരീശം.

ചെല്ലൂർനാഥോദയം.

# കൊച്ചി രാജകുഡുംബവും

## മാദ്ധ്വമതവും



കൊച്ചി രാജകുഡുംബത്തിന്നും മാദ്ധ്വമതത്തിന്നും തമ്മിൽ എന്തോ ഒരു ബന്ധം ഉണ്ടായിട്ടുണ്ടെന്നോ ഉണ്ടായിരുന്നുവെന്നോ കേട്ടുകേൾവിയുള്ളവർ മലയാളത്തിൽ കുറച്ചൊന്നുമല്ല. എന്നാൽ, മലയാളചരിത്രത്തെ സംബന്ധിച്ച മററനേകം വിഷയങ്ങളിലെന്നപോലെ ഈ സംഗതിയിലും ജനങ്ങൾക്കു ചരിത്രരീതിയിലുള്ള ജ്ഞാനം വളരെ കുറവാണ്. അതുകൊണ്ട്, "കൊച്ചിസ്റ്റേറ്റ് മാനുവ"ലിനേയും സാഹിത്യസംബന്ധമായ മററു ചില ലക്ഷ്യങ്ങളേയും അടിസ്ഥാനപ്പെടുത്തി, കൊച്ചിരാജ്യകുഡുംബം ഒരു കാലത്തു മാദ്ധ്വമതം സ്വീകരിച്ചിരുന്ന പ്രകാരത്തെക്കുറിച്ചു കുറെച്ചൊന്നു വിവരിക്കുന്നതു വായനക്കാൎക്കു രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു.

കൊച്ചി രാജകുഡുംബത്തിൽ മതവിഷയമായ മാററങ്ങൾ ഉണ്ടായതായി അധികമൊന്നും കാണുന്നില്ല. ഒന്നാമതായും ഒടുവിലത്തേതായും പറയാനുള്ളത്, പതിനെട്ടാംനൂററാണ്ടിന്റെ അവസാനത്തോടുകൂടി രാജകുഡുംബത്തിലെ ചില അംഗങ്ങൾ മാദ്ധ്വമതപ്രകാരമുള്ള അനുഷ്ഠാനങ്ങളെ അംഗീകരിക്കുവാൻ തുടങ്ങിയതിനെപ്പററിയാണ്. പ്രസിദ്ധനായ ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് രാ

ജ്യം വാണിരുന്ന കാലത്ത്, അവിടത്തെ ചിറ്റമ്മയുടെ മകനായ രാമവൎമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടായിരുന്നു എളമസ്ഥാനം വഹിച്ചിരുന്നത്. അവിടുന്നു വളരെ ശാന്തസ്വഭാവനും ദയാലുവും വലിയ വിദ്വാനും ആയിരുന്നു. രാജ്യഭരണത്തെ സംബന്ധിച്ച കാൎയ്യങ്ങളെക്കാളധികം അറിവും പരിചയവും ഉണ്ടായിരുന്നതു മതസംബന്ധമായും ശാസ്ത്രസംബന്ധമായും ഉള്ള വിഷയങ്ങളിലാണ്. അക്കാലത്തൊരിക്കൽ ഉടുപ്പിയിലെ സോദയമഠംസ്വാമിയാർ തൃപ്പൂണിത്തുറയെത്തി മതസംബന്ധമായ പ്രസംഗങ്ങൾ നടത്തുകയുണ്ടായി. അദ്ദേഹത്തിന്റെ പ്രസംഗം കേട്ടു വിസ്മയിച്ച് മുൻപറഞ്ഞ എളയതമ്പുരാൻ തിരുമനസ്സുകൊണ്ടും അവിടത്തെ അനുജനും സ്വാമിയാരുടെ നിൎബ്ബന്ധപ്രകാരം മാദ്ധ്വമതം സ്വീകരിച്ചു. ഈ മതപരിവൎത്തനം ശക്തൻതമ്പുരാൻ തിരുമനസ്സിലേയ്ക്കു ലവലേശം ഇഷ്ടമായില്ല. തന്റെ സമ്മതംകൂടാതെ, പെട്ടെന്നു മതമാററം വരുത്തുന്നതായാൽ, അതു പ്രകൃത്യാ ധീരനായ ശക്തൻതമ്പുരാൻ തിരുമനസ്സിലേ എത്രമാത്രം മുഷിപ്പിക്കുമെന്നു പറയേണ്ടതില്ലല്ലൊ. അവിടുന്ന് ഈ സംഗതി അറിഞ്ഞ ഉടനെ സ്വാമിയാരെ നാട്ടിൽനിന്നു ബഹിഷ്കരിക്കയും അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം മതം മാറവാനൊരുങ്ങിയ തമ്പുരാക്കന്മാരെ ശാസിക്കയും ചെയ്തു. അപ്പോൾ ഭയശീലന്മാരായ തമ്പുരാക്കന്മാർ ഗൂഢമായിച്ചെയ്ത ഇതരമതസ്വീകാരത്തെ മൂടിവെച്ചു.

ക്രിസ്ത്വാബ്ദം 1805 സപ്തംബർ മാസത്തിൽ ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു തീപ്പെട്ടു. അപ്പോൾ മുമ്പറഞ്ഞ എളയതമ്പുരാൻ തിരുമനസ്സുകൊണ്ടു വലിയതമ്പുരാനായി. അവിടുന്നു മുമ്പു ഗൂഢമായി മാദ്ധ്വമതം സ്വീകരിച്ചിരുന്ന കഥ ഈ അവസരത്തിൽ പരസ്യമാക്കുകയും, ആ മതപ്രകാരമുള്ള അനുഷ്ഠാനങ്ങളെ രാജകുഡുംബത്തിലെ എല്ലാ അംഗങ്ങളെക്കൊണ്ടും സ്വീകരിപ്പിക്കുവാൻ ശ്രമം തുടങ്ങുകയും ചെയ്തു. തന്റെ പുതിയ മതത്തിലേയ്ക്കു വേറെയും ആളുകളെ കൂട്ടുന്നതിൽ അവിടേയ്ക്കു വളരെ താല്പൎയ്യമുണ്ടായിരുന്നു. അതുകൊണ്ടു, കേരളത്തിലുള്ള മാറു ചില രാജാക്കന്മാരെക്കൂടി താൻ വിശ്വസിച്ചിരിക്കുന്ന പുതിയ മതത്തിലേയ്ക്കു വലിക്കുവാൻ അവിടുന്നു ശ്രമിക്കുകയും അതിനെപ്പററി ചില എഴുത്തുകുത്തുകൾ നടത്തുകയും ചെയ്തു. ആ കൂട്ടത്തിൽ അവിടുന്നു കോഴിക്കോട്ടു സാമൂതിരിപ്പാടു തമ്പുരാന്റെ പേൎക്കയച്ചതാണെന്നു പറഞ്ഞു വരുന്ന ഒരു പത്ര്യവും അതിന്നു മറുവടിയായി സാമൂതിരി കോവിലകത്തുനിന്നയച്ച ഒരു ശ്ലോകവും ഇവിടെ ചേൎക്കുന്നു. കൊച്ചിയിൽനിന്നയച്ച പത്ര്യം ഇതാണ്:—

"അദ്വൈതവാദിഷുദൃഢക്തിഖലേഷുമോ (ഹാൽ
സംഘട്ടിതാപിഘടതേ ന മദീയബുദ്ധിഃ
ശേഷാംകതല്പപരിശോഭിതചക്രപാണേ—
ൎന്നിത്യസ്യനാശകഥനാൽസുഗതായിതേഷു"

ഇതിന്റെ അൎത്ഥം:— "കുതൎക്കശീലന്മാരായ അദ്വൈതമതക്കാരുടെ അഭിപ്രായങ്ങളോടു എന്റെ ബുദ്ധിയെ എത്രതന്നെ എണക്കിനോക്കിയാലും അതവിടെ ഉറയ്ക്കുന്നില്ല; എന്തുകൊണ്ടെന്നാൽ, അവർ നിത്യനായ അനന്തശായിക്കു നാശമുണ്ടെന്നു സിദ്ധാന്തിക്കുന്നവരാകകൊണ്ടുവെറുംബൌദ്ധതുല്യരാകുന്നു." ഈ എഴുത്തിന്നു സാമൂതിരി കോവിലകത്തുനിന്നയച്ച മറുവടി:—

"അന്തർവ്വാണിഭിരത്ര്യ ഗാധമതിഭി
രാധ്രാന്തിതംബ്രഹ്മമയ-
ന്നിത്യംസച്ചിദനന്തമദ്വയമിതി
ശ്രുത്യായഥോദ്ഘുഷ്യതേ
ഏവംസത്യശരീകൃതേഭഗവതാ
ധ്യാനാദയേസ്വേച്ഛയാ
നിത്യത്വംവ്യപുഷീഹയഃകഥയതേ
തസ്യൈവസർവ്വജ്ഞതാ"

താൽപര്യം:—"ബ്രഹ്മം എന്നതു നാശമില്ലാത്തതും ജ്ഞാനസ്വരൂപവും അദ്വിതീയവും ആണെന്നു, ഗംഭീരാശയന്മാരായ വളരെ വിദ്വാന്മാർ സിദ്ധാന്തിച്ചിരിക്കുന്നു; വേദത്തിലും അതിനെതന്നെ ഘോഷിക്കുന്നു. നിർഗ്ഗുണോപാസന ദുസ്സാദ്ധ്യമാകയാൽ ധ്യാനസൌകര്യത്തിന്നുവേണ്ടി ആ ബ്രഹ്മത്തിന്നു ഒരു മൂർത്തിയെ കല്പിച്ചിരിക്കുന്നുവെന്നേ ഉള്ളു. ഈ സ്ഥിതിക്ക്, വെറും കല്പിതമായ ആ മൂർത്തി—അതായതു വിഷ്ണ്വാദിയായ സംജ്ഞകൾ—നിത്യമാണെന്ന് ആരു പറയുന്നുവോ അദ്ദേഹംതന്നെയാണ് സർവ്വജ്ഞൻ.*

കൊച്ചിത്തമ്പുരാൻ തിരുമനസ്സിലെ ശ്ലോകം മേൽക്കാണിച്ചതിൽനിന്ന്, അവിടേയ്ക്കു മാധ്വമതത്തിൽ ഉണ്ടായിരുന്ന പ്രതിപത്തി എത്രമാത്രമാണെന്നൂഹിക്കാമല്ലൊ. അതിന്നു സാമൂതിരികോവിലകത്തു നിന്നയച്ച മറുവടികൊണ്ട് അവിടേയ്ക്ക് അതിലുള്ള വിപ്രതിപത്തിയും ധാരാളം തെളിയുന്നുണ്ട്. സാമൂതിരിപ്പാട്ടിലേയ്ക്കു അഭിപ്രായമുണ്ടായിരുന്നതുപോലെതന്നെ വേറെയും പല മഹാന്മാർക്ക് അഭിപ്രായമുണ്ടായിരുന്നു. കൊച്ചിയിൽത്തന്നെയും പ്രബലന്മാരായ പലരും വലിയതമ്പുരാൻ തിരുമനസ്സിലെ അഭിപ്രായത്തിന്നെതിരായി നിന്നു. ആ ചാര്യസ്വാമികളുടെ കാലത്തിന്നു ശേഷം ഈ വക മതപരിവർത്തനങ്ങൾ കേരളത്തിൽ ദുർല്ലഭമായിരുന്നതിനാൽ കേരളീയർക്കു പൊതുവായും ആ ചാരനിഷ്ഠയേറിയ നമ്പൂതിരിമാർക്കു പ്രത്യേകിച്ചും ഇതുകൊണ്ടു വലിയ ക്ഷോഭം ജനിക്കുവാനിടയായി. എങ്കിലും, ഗുരുഭക്തനായ ആ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടും രാജകുടുംബക്കാർ മുഴുവനും മാധ്വമതത്തെ കൈവെടിഞ്ഞില്ല.

പിന്നീട് അര നൂററാണ്ടിലധികം കാലത്തേയ്ക്ക് കൊച്ചി രാജകുടുംബം മാധ്വമതം തന്നെ സ്വീകരിച്ചുപോന്നു. ആ രാജകുടുംബത്തിലെ ഒടുവിലത്തെ മാധ്വൻ ആദ്യത്തെ ആളെപ്പോലെതന്നെ കുറെ അധികം മതപ്രതിപത്തി ഉള്ള ആളായിരുന്നു അവിടുന്ന് അന്യമതക്കാരെ ദ്വേഷിക്കുകയും അന്യമതസിദ്ധാന്തങ്ങളെ ഖണ്ഡിക്കുകയും ചെയ്തിരുന്നു. 1864-ൽ ആണ് അവിടുന്നു തീപ്പെട്ടത്. അതിന്നുശേഷം കൊച്ചിരാജകുടുംബം പുരാതനമായ സ്മാർത്തമതത്തെത്തന്നെ വീണ്ടും സ്വീകരിച്ചു.

* സർവ്വജ്ഞൻ. ബുദ്ധൻ എന്നുകൂടി അർത്ഥമുണ്ടു. ബുദ്ധതുല്യരെന്ന് അദ്വൈതികളെപ്പററത്തെ ഗിന്ദ്വാപകരം.

# ജീവിതരഹസ്യം*

## ബന്ധമോക്ഷനിരൂപണം.



ഈ പ്രപഞ്ചത്തിൽ നാം ഇപ്പോൾ കാണുന്ന ഓരോവിധ വ്യാപാരങ്ങളും പദാൎത്ഥവിശേഷങ്ങളും ഒരു കാലത്തു വ്യവഹാരയോഗ്യമല്ലാത്ത നിലയിലായിരുന്നു. വിദ്യുച്ഛക്തിയുടെ പ്രയോഗസംപ്രദായങ്ങളെ കണ്ടുപിടിച്ചു നമ്മുടെ നിത്യോപയോഗങ്ങളിലേക്കു കൂട്ടിച്ചേൎത്തു, ആ ശക്തിയെക്കൊണ്ടു നമ്മുടെ ലൌകികജീവിതത്തിന്നു സൌകൎയ്യങ്ങളെ സമ്പാദിച്ചതും. ഇതുപോലെ നവീനങ്ങളായ ശാസ്ത്രതത്വങ്ങളെക്കൊണ്ടു നമ്മുടെ ഓരോരോ ആവശ്യങ്ങളെ നിൎവ്വഹിച്ചുകൊണ്ടു വരുന്നതും ഒരുകാലത്തു നമ്മുടെ ജ്ഞാനത്തിന്നു വിഷയമല്ലാത്ത നിലയെ ആശ്രയിച്ചിരുന്നു. "ന്യൂട്ടൻ" എന്ന മഹാനാണ ഭൂമിയുടെ ആകൎഷണശക്തിയെ കണ്ടുപിടിച്ചതെന്നു പറയുന്നുണ്ടു്. അതിന്നുമുമ്പെ ഈ ശക്തി ഭൂമിയിൽതന്നെ ഉണ്ടായിരുന്നുവല്ലൊ. ആ ആകൎഷണശക്തിയുടെ നിലീനാവസ്ഥ നമ്മുടെ അറിവിന്നു ഗോചരമായതു "ന്യൂട്ടന്നു" ശേഷമാണെന്നു മാത്രമെ ഉള്ളൂ. ഈ ശാസ്ത്രജ്ഞന്റെ ബുദ്ധിയിൽ വളരെകാലത്തേക്കു ഈ തത്വത്തിന്റെ സ്ഫുരണംതന്നെ വേറെ ഏതൊ ഒരു പ്രതികൂലശക്തിയാൽ തടുക്കപ്പെട്ടിരിക്കണം. ഇങ്ങിനെ അവ്യക്തമായിരുന്ന അവസ്ഥയിൽ ആകൎഷണശക്തിയുടെ സ്വരൂപമെന്തായിരുന്നു എന്നു നാം ആലോചിക്കണം. ആവിയന്ത്രങ്ങളും കമ്പിത്തപ്പാൽ മാൎഗ്ഗങ്ങളും വ്യവഹാരയോഗ്യമായ നിലയിൽ നമുക്കു പ്രത്യക്ഷപ്പെട്ടുതുടങ്ങിയതു ഒരുദേശത്തുവെച്ചും ഒരുകാലത്തിലും ആയിരിക്കണം എന്നതിന്നു സംശയമില്ല. ഈ ദേശകാലങ്ങളുടെ വ്യാപ്തിക്കു കീഴടങ്ങുന്നതിന്നു മുമ്പെ അതുകൾ ഏതുനിലയിലിരുന്നിരിക്കണം. ഓരോ ദിവസങ്ങൾ കഴിയുംതോറും നവനവങ്ങളായ വിജ്ഞാനങ്ങളും യന്ത്രാദികളും നമ്മുടെ ദൎശനശക്തിയിലേക്കു് അവതരിക്കുന്നു. ഈ അവതരണത്തിന്നുമുമ്പെ അവകളുടെ സത്തയില്ലെന്നു നമുക്കു വിചാരിപ്പാൻ ന്യായമില്ല. പക്ഷെ അവയുടെ സ്വരൂപം നമുക്കു ഗോചരമല്ലാത്തതും ഇന്നവിധമെന്നു പറവാൻ നിവൃത്തിയില്ലാത്തതുമായ ഒന്നായിരുന്നു എന്നു നാം വിശ്വസിക്കണം. ഇപ്പോൾ നാം കാണുന്ന സകല പദാൎത്ഥങ്ങളുടേയും സ്വരൂപം മേൽപറഞ്ഞപ്രകാരം അനിൎവ്വാച്യമായ ഒരു സ്ഥിതിയിലായിരുന്നു എന്നതിന്നു സംശയമില്ല. ഈ രൂപത്തെ ബിംബമെന്നും മുമ്പറഞ്ഞ പ്രത്യക്ഷരൂപത്തെ നാം പ്രതിബിംബമെന്നും വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി നിശ്ചയിക്കുക. പ്രതിബിംബത്തിന്റെ സ്ഥിതി കാലദേശങ്ങളുടെ പ്രമാണത്തിന്നു കീഴടങ്ങിയിരിക്കുന്നതുകൊണ്ടു് അതു് എപ്പോഴും ഒരുപോലെ ആയിരിക്കയില്ല. ഭൂമിയുടെ ആകൎഷണശക്തി 'ന്യൂട്ടൺ' എന്ന മഹാ

* പകൎപ്പവകാശം ലേഖകന്നു സ്വായത്തം.

ന്റെ ജനനത്തിന്നുമുമ്പ 'പദാൎത്ഥങ്ങളുടെ ഘനം' എന്നുള്ള പേരോടുകൂടി ലോകത്തിൽ ഗ്രഹിക്കപ്പെട്ടിരുന്നു. പിന്നെ അതുതന്നെ ആകൎഷണശക്തിയെന്നുള്ള പേരിനെ അവലംബിച്ചു. ഇനിയൊരിക്കൽ അതേ ശക്തി മറെറാരു നാമത്തോടുകൂടി വ്യവഹരിക്കപ്പെട്ടുകൂടാ എന്നില്ല. ഇങ്ങിനെ വിചാരിച്ചുനോക്കിയാൽ കാലദേശങ്ങളുടെ ഭേദത്തെ ആശ്രയിച്ചാണു പദാൎത്ഥങ്ങളുടെ സ്വരൂപം പ്രത്യക്ഷപ്പെടുന്നതെന്നു വരുന്നുണ്ട്. ഈ നിയമം സ്വരൂപത്തിൽ മാത്രമല്ല, ഉപയോഗങ്ങളിലും ന്യായാന്യായങ്ങളിലും, ഹേയോപാദേയനിൎണ്ണയത്തിലും വ്യാപിച്ചിരിക്കുന്നു. നാം ഈ ദിക്കിൽ ഔഷധങ്ങൾക്കും മററും ഉപയോഗപ്പെടുത്തി വരുന്ന യവം, കടല മുതലായ സാധനങ്ങൾ മറെറാരു ദിക്കിൽ ആഹാരദ്രവ്യമായി ഉപയോഗിക്കപ്പെടുന്നു. മലയാളത്തിൽ പ്രായേണ ഭാഗിനേയികൾ മാതൃതുല്യകളായി വിചാരിക്കപ്പെടുന്നു. മററു ചില ദിക്കുകളിൽ ഭാഗിനേയികളെ വിവാഹം ചെയ്യുന്ന ജാതിക്കാരധികമുണ്ട്. നാം അമേദ്ധ്യങ്ങളാണെന്നു വെച്ചു ദൂരെ ത്യജിക്കുന്ന തലരോമം മുതലായ ദ്രവ്യങ്ങൾ ചിലേടങ്ങളിൽ അത്യന്തം സ്പൃഹണീയങ്ങളാണെന്നറിയുന്നു. അതുകൊണ്ടു ദേശഭേദങ്ങൾക്കനുസരിച്ച് ഉപയോഗാദികളിൽ വരുന്ന വ്യത്യാസത്തെ നാം മനസ്സിലാക്കുന്നു. ഇപ്രകാരം കാലഭേദത്തെ സംബന്ധിച്ചും എത്രയോ ഉദാഹരണങ്ങൾ നമ്മുടെ അനുഭവത്തിലുണ്ട്. കാലദേശങ്ങളെന്നു പറയപ്പെടുന്ന രണ്ടു തത്വങ്ങളും കേവലം കല്പിതങ്ങളാകുന്നു. ഒരു ദേശത്തിലും കാലത്തിലും ജീവിച്ചിരിക്കുന്ന ജനസാമാന്യത്തിന്റെ മനോവൃത്തിയ്ക്കു, ഗ്രഹണസൌകൎയ്യത്തിന്നു വേണ്ടി, നിശ്ചയിക്കുന്ന സംജ്ഞകളാകുന്നു ദേശകാലങ്ങൾ. ഈ സംജ്ഞകളുടെ പരമാൎത്ഥത്തിന്നു നമ്മുടെ ഇഷ്ടംപോലെ എന്തുഭേദം നിശ്ചയിക്കുന്നതിന്നു വിരോധമില്ല. പ്രപഞ്ചത്തിന്റെ ഭ്രമണത്തിൽ ഏതുതരം ജീവിതസങ്കല്പം വ്യവഹാരയോഗ്യമായി പരിണമിക്കുന്നുവോ ആ ജീവിതവ്യവഹാരത്തിൽനിന്നു ഭിന്നമായി ദേശകാലങ്ങൾക്കു സത്തയുണ്ടാകുന്നതല്ല. ഓരോ പ്രാണികളുടേയും സങ്കല്പത്തിന്റെ സ്വരൂപം വിചാരിക്കുമ്പോൾ ഒന്നോടൊന്നു ഭിന്നമായിക്കാണാം. എങ്കിലും നമ്മുടെ ബുദ്ധിവൃത്തിയെ ഒന്നു വിശാലമായി വികസിപ്പിച്ചു നോക്കിയാൽ ഇന്നവിധമെന്നു പ്രത്യേകം നിൎദ്ദേശിക്കാൻ നിവൃത്തിയില്ലാത്ത ഒരു സങ്കല്പസാമാന്യം സൎവ്വപ്രാണികളേയും ഭരിച്ചുംകൊണ്ടിരിക്കുന്നതായിക്കാണുന്നുണ്ട്. ഈ സങ്കല്പസാമാന്യം പ്രപഞ്ചത്തിലുള്ള ഏതുതരം ജാതി, മതാചാരങ്ങളുടേയും ഒരു സംക്ഷിപ്തമായ വാചകശബ്ദമാകുന്നു. ഇതിന്റെ അവാന്തരവിഭാഗങ്ങൾ എത്രയോ ഉണ്ട്. ഓരോ വ്യക്തിയുടേയും സങ്കല്പം ഓരോവിധമായിരിക്കും. എന്നാൽ വ്യക്തിസമുദായത്തെ അടക്കിഭരിക്കുന്ന ആ സങ്കല്പസാമാന്യത്തിന്റെ സൎവ്വവ്യാപിയായ ശക്തിക്കു ആ വ്യഷ്ടിസങ്കല്പങ്ങൾ കീഴടങ്ങിയിരിക്കും. വൃക്ഷങ്ങൾ ഭിന്നഭിന്നങ്ങളായ നാമരൂപങ്ങളോടുകൂടിയിരുന്നാലും വനം എന്നുള്ള സമഷ്ടിരൂപത്തിന്നു ഭംഗമുണ്ടാകുന്നതല്ലല്ലോ. വ്യഷ്ടിസങ്കല്പങ്ങൾ ഈ സങ്കല്പസാമാന്യത്തിന്റെ ധൎമ്മത്തിന്നു വിരുദ്ധങ്ങളായി ചിലപ്പോൾ വന്നുകൂടും. അങ്ങിനെ യദൃച്ഛയാ ആ വ്യഷ്ടികൾ അധികം ഒന്നിച്ചുകൂടി ഏകരീതിയിലായിച്ചേൎന്നാൽ സമഷ്ടിസങ്കല്പത്തിന്റെ ധൎമ്മത്തിന്നു മുമ്പേത്തെ നില

യിൽനിന്നു മാററം വരും. ഇങ്ങിനെ സമഷ്ടിവ്യഷ്ടിസംകല്പങ്ങൾ മാറിമാറിക്കൊണ്ടിരിക്കയല്ലാതെ വ്യവസ്ഥിതമായ ധൎമ്മം അവൎക്കില്ല തന്നെ. ഉദാഹരണത്തിന്നു നമുക്കു പ്രപഞ്ചത്തെ മുഴുവനും എടുക്കാമെങ്കിലും ഒരു ചുരുങ്ങിയ വൎഗ്ഗക്കാരെ പ്രപഞ്ചമായി നിശ്ചയിച്ചു പരീക്ഷിച്ചുനോക്കുക.

ഒരിക്കൽ നമ്പൂതിരിബ്രാഹ്മണസമുദായമാകുന്ന പ്രപഞ്ചം എങ്ങിനെയായിരുന്നു? ആ വൎഗ്ഗത്തിൽ ഒരാൾക്കും ഹിന്തുക്കളുടെ ധൎമ്മശാസ്ത്രം, വേദം മുതലായ പരിശുദ്ധഗ്രന്ഥങ്ങളിൽ പാണ്ഡിത്യം ഉണ്ടാകാതിരുന്നിട്ടില്ല. വിവേകഹീനന്മാരായ മൂഢന്മാരെ ദൎശിക്കുന്നതുകൂടി അവൎക്കു ഹിതമല്ലായിരുന്നു. 'മ്ലേച്ഛഭാഷാം ന ചാഭ്യസേൽ' എന്നു അവരുടെ ധൎമ്മശാസ്ത്രത്തിൽ പ്രതിപാദിക്കത്തക്കവണ്ണം അവരുടെ അന്നത്തെ സ്വഭാവം മ്ലേച്ഛസംസൎഗ്ഗത്തെ വെറുത്തുകൊണ്ടിരുന്നു. സംസ്കൃതഭാഷ അറിഞ്ഞുകൂടാത്തവർ അവരുടെ ഇടയിലാരും തന്നെ ഇല്ല. മതാചാരങ്ങളെ വിധിപ്രകാരം അനുഷ്ഠിക്കയും സത്യധൎമ്മാദികളിൽ നിഷ്ഠയും അവരുടെ ഗൃഹകൃത്യമായിരുന്നു. കൃഷി, കച്ചവടം, കൈത്തൊഴിൽ മുതലായ വ്യാപാരങ്ങൾകൊണ്ടൊന്നും അവരുടെ നിത്യകൎമ്മങ്ങൾക്കു കളങ്കമുണ്ടാകാതിരിപ്പാൻ ശ്രദ്ധിച്ചിരുന്നു. ഈ ജീവിതസമ്പ്രദായം അവരുടെ അന്നത്തെ സംകല്പസാമാന്യത്തിൽ അന്തൎഭവിച്ചതാണെന്നു പറയാം. ഈ സംകല്പസാമാന്യത്തിന്റെ വ്യവസ്ഥയെ എല്ലാ നമ്പൂതിരിമാരും ഒരു വ്യത്യാസവും കൂടാതെ രക്ഷിച്ചിരുന്നു എന്നു പറഞ്ഞുകൂടാ. പലരും ഈ വ്യവസ്ഥയിൽനിന്നു അല്പാല്പം ഭേദപ്പെട്ട രീതിയിൽ അവരവരുടെ ജീവിതത്തെ നയിച്ചിരിക്കാം. എന്നാൽ ആ വ്യഷ്ടിസംകല്പങ്ങൾക്കു അവയുടെ ഉപരിസ്ഥിതമായ സംകല്പസാമാന്യത്തിന്റെ വ്യാപ്തിയെ ഇളക്കിമറിക്കത്തക്ക ശക്തിയുണ്ടായിരുന്നില്ല. ഇങ്ങിനെ കുറെക്കാലം കഴിഞ്ഞു എന്നേ ഉള്ളൂ. സമഷ്ടിയുടെ ധൎമ്മത്തിന്നു പ്രതികൂലങ്ങളായ വ്യഷ്ടിസംകല്പങ്ങൾ ആരംഭിച്ചുതുടങ്ങി. ലൌകികജീവിതത്തിൽ സുഖസന്തോഷങ്ങളെ അന്വേഷിച്ചുകൊണ്ടു പലവിധത്തിൽ പൌരുഷത്തെ പ്രയോഗിച്ചുകൊണ്ടല്ലാതെ ഒരു സംകല്പവും പ്രപഞ്ചത്തിലില്ല. വ്യഷ്ടിസംകല്പങ്ങൾക്കു സംഭവിക്കുന്ന മാററത്തിന്നു കാരണം ഇതാകുന്നു. ഇവിടെ കേരളത്തിലെ മററുള്ള സമുദായങ്ങളേയും ഒന്നായി ചേൎത്തു ഒരു പ്രപഞ്ചം വേറെയുണ്ടെന്നു നാം നിശ്ചയിക്കേണ്ടിയിരിക്കുന്നു. ആ പ്രപഞ്ചത്തിലും മേൽപ്രകാരം സമഷ്ടിവ്യഷ്ടിസംകല്പങ്ങളും അവയെ അവലംബിച്ചുകൊണ്ടും ജീവിതസുഖങ്ങളെ ഉത്തരോത്തരം തൃഷ്ണയോടുകൂടി അന്വേഷിച്ചുകൊണ്ടും ഇരിക്കുന്ന പൌരുഷവും വ്യാപരിക്കുന്നുണ്ടല്ലോ. ഈ ഇതരപ്രപഞ്ചത്തിന്റെ സമഷ്ടിവ്യഷ്ടിസംകല്പങ്ങളും പൌരുഷവുമാകുന്നു മേൽപറഞ്ഞ കേരളബ്രാഹ്മണപ്രപഞ്ചസംകല്പത്തിന്നു ഒരു കാലത്തു വ്യത്യാസമുണ്ടാക്കിയതു്. വിദ്യാഭ്യാസത്തിൽ പൌരുഷപ്രകടനം ചെയ്തുകൊണ്ടു ഉന്നതസ്ഥിതിയിൽ വരുന്ന ശൂദ്രസമുദായത്തെ പൂൎവ്വാധികം ഗണ്യമാക്കുന്നതിന്നു ബ്രാഹ്മണർ നിൎബ്ബന്ധിതന്മാരായി. രാമവാരിയർ മുതലായ മഹാപണ്ഡിതന്മാർ വാരിയസമുദായത്തിൽ ഉണ്ടായതുകൊണ്ടു് അവൎക്കു മാത്രമെങ്കിലും അമ്പലവാസികളാണെന്നുള്ള നിലക്കു് വിദ്യാഭ്യാസകാൎയ്യത്തിൽ ചില പ്രത്യേക അവകാശങ്ങളെ അനുവദിച്ചുകൊടുക്കുന്നതു ബ്രാഹ്മ

ണൾ് അനിവാൎയ്യമായ നിൎബ്ബന്ധമായിവന്നുകൂടിയതു നമുക്കറിവുള്ളതാണെല്ലോ. രാജ്യഭരണാധികാരത്തിൽ വലിയ പൌരുഷംകൊണ്ടു ഔന്നത്യം സമ്പാദിച്ചു് ഉയൎന്നുവന്ന ചില ഇതരജാതിക്കാർ തങ്ങൾ മുമ്പേത്തെ നിലവിട്ടു കീഴടങ്ങുന്ന കാൎയ്യത്തിൽ ബ്രാഹ്മണർ അനുവദിക്കേണ്ടിവന്നു. ഇങ്ങിനെ എടുത്തു നോക്കിയാൽ വളരെ സാംഗതികളുണ്ട്. ഇതെല്ലാം ഇതരപ്രപഞ്ചത്തിന്റെ പൌരുഷത്തിന്റെയും, സംകല്പത്തിന്റെയും ഫലമായിട്ടാകുന്നു സംഭവിച്ചത്. ഇതുപോലെ നമ്പൂതിരിസമുദായത്തിന്നുള്ളിലും മുമ്പേത്തെ സ്ഥിതിയിൽനിന്നു വ്യത്യാസപ്പെട്ട ചില പൌരുഷങ്ങളുത്ഭവിച്ചു. തീവണ്ടിയാത്ര ചെയ്യുന്നതിലും, അതുപോലെ മ്ലേച്ഛാദികളോടുകൂടി സംസൎഗ്ഗം ചെയ്യുന്നതിന്നും അവൎക്കു വിരോധമില്ലെന്നുവന്നു. ജാതിവ്യവസ്ഥപ്രകാരം ഏൎപ്പെടുത്തപ്പെട്ടതായ കൎമ്മങ്ങളുടെ നിയമത്തെ വിലവെക്കാതെ അവർ കച്ചവടത്തിലും, ഭരണകാൎയ്യത്തിലും തങ്ങളുടെ പൌരുഷത്തെ ഉപയോഗപ്പെടുത്തി. ശ്രേണി, പൂഗം, കുലം എന്നും മറ്റും പേരോടുകൂടിയോ മറ്റോ ജനസംഘങ്ങളേൎപ്പെടുത്തി നടത്തിവന്നിരുന്ന നാട്ടുകാൎയ്യങ്ങളെ തീൎച്ചപ്പെടുത്തുന്നതിന്നു ഇംഗ്ലീഷുകാരുടെ കോടതികളാണ് അധികം നല്ലതെന്നു അവരനുവദിച്ചു. എന്തിന്നധികം പറയുന്നു സത്വഗുണപ്രധാനങ്ങളായ ആഹാരാചാരസമ്പ്രദായങ്ങളെ ക്രമേണ മാറ്റിക്കൊണ്ടു ശുദ്ധാശുദ്ധങ്ങളിലും മാറ്റം പല ഭേദഗതികളും ചെയ്തു. ചവിട്ടുവണ്ടി, സോപ്പ്, മെഴുതിരി, ഇംഗ്ലീഷുമരുന്ന്, തോൽപ്പെട്ടി എന്നിങ്ങിനെയുള്ള സാമാനങ്ങളിൽ തൃഷ്ണയോടെ പെരുമാറി രാജസാചാരങ്ങളിൽ സന്തോഷിച്ചു് ഒടുക്കം ആദ്യത്തെ സമഷ്ടിസംകല്പത്തിന്റെ പ്രബലമായ അടിസ്ഥാനത്തെ പിടിച്ചിളക്കിത്തുടങ്ങി. ഇംഗ്ലീഷു പഠിക്കുന്നതു നന്നൊ എന്നിങ്ങിനെയുള്ള ശങ്കയും മാറും ആരംഭിച്ചിട്ടുള്ളതും, പത്രങ്ങളേയും മറ്റും വായിച്ചും സമ്പാദിച്ചും ലൌകികജീവിതത്തിൽ പുതിയ പുതിയ സന്തോഷസ്ഥാനങ്ങളെ അന്വേഷിച്ചുതുടങ്ങിയതും മേൽപറഞ്ഞ വ്യഷ്ടിസംകല്പങ്ങളുടെ മാറ്റംകൊണ്ടുതന്നെയല്ലയോ? ഈ വിഷയത്തിൽ ഇതരസമുദായങ്ങളുടെ പൌരുഷവും നമ്പൂതിരിസമുദായത്തിന്റെ പൌരുഷവും ഒരുപോലെ ഉത്തരവാദികളായിരിക്കുന്നുണ്ട്. ഇതിന്നു രണ്ടു സമുദായങ്ങളേയും സ്തുതിക്കയോ നിന്ദിക്കയോ വേണ്ടതെന്നു തീൎച്ചപ്പെടുത്തുന്നതു് എപ്പോഴും അസാദ്ധ്യമായിരിക്കയേ ഉള്ളൂ. ഇതു് അനേകസമുദായങ്ങളടങ്ങിയ ജഗത്തിനെ ആകപ്പാടെ അടക്കി ഭരിക്കുന്നതും ആദ്യം പറഞ്ഞതുമായ സംകല്പസാമാന്യമാകുന്ന സമുദ്രത്തിന്റെ തിരമാലകളാകുന്നു. ഈ തിരമാലകളിൽ കാണുന്ന മാറ്റത്തിന്നുപയുക്തമായ കാരണദ്രവ്യം ഒന്നുകൂടുന്നതു് എവിടെനിന്നാണെന്നു നിൎണ്ണയിപ്പാൻ പ്രയാസമാകുന്നു. അതുകൊണ്ടുതന്നെയാണ് ഈ സംകല്പസാമാന്യം അനിൎവ്വാച്യമാണെന്നു പറയുന്നതും. ഇപ്പോൾ ഈ സംകല്പസാമാന്യം അവ്യവസ്ഥിതമാണെന്നും, അനിൎവ്വാച്യമാണെന്നും, അനാദിയാണെന്നും, അനന്തമാണെന്നും വെളിപ്പെട്ടു.

സംകല്പത്തിന്റെ സ്വരൂപത്തെപ്പറ്റിയാണ് ഇനിയും നമുക്കാലോചിപ്പാനുള്ളത്. സംകല്പം മനസ്സിന്റെ ധൎമ്മമാണെന്നും മനസ്സുതന്നെ സംകല്പത്തിന്റെ പൎയ്യായശബ്ദമാണെന്നും തത്വദൃഷ്ട്യാ വിചാരിച്ചാൽ മനസ്സിലാകുന്നുണ്ട്. പണ്ടു

ഉള്ള തത്വശാസ്ത്രപണ്ഡിതന്മാർ ഇതിന്നു വൃത്തി, അന്തഃകരണം, മനസ്സ് എന്നിങ്ങിനെ പല പേരുകളും ഓരോ പ്രകൃതത്തിന്നനുസരിച്ച് നിശ്ചയിച്ചിരിക്കുന്നു. ഇവിടെ സംകല്പമെന്ന ശബ്ദത്തിന്നു മേൽ പറഞ്ഞ പേരുകളിൽ കിടക്കുന്ന ഏതുതരം താല്പര്യത്തിന്നും യോജിക്കുന്നവിധത്തിൽ ചേതനവ്യാപാരമെന്നാണ് അർത്ഥം നിശ്ചയിച്ചിട്ടുള്ളത്. ഇതിന്നു സ്വതന്ത്രമായ ഒരു സത്തയുമില്ല. സംകല്പം ഏതെങ്കിലും വിഷയത്തിന്നഭിമുഖമായി തീരുമ്പോൾ ആ വിഷയത്തിന്റെ സത്തക്കനുസരിച്ചാകുന്നു നിലനില്ക്കുന്നത്. ഹിന്തുമതാചാരക്രമങ്ങളിൽ അഭിരുചിയുള്ള കാലങ്ങളിൽ സംകല്പം ആ ക്രമങ്ങളുടെ അവലംബത്താൽ ജീവിക്കുന്നു. ഒരിക്കൽ ക്രിസ്തുമതത്തെ സ്പർശിക്കുകയും അപ്പോൾ അതിന്റെ രൂപമായി മാറുകയും ചെയ്യുന്നതിന്നു വളരെ എളുപ്പമുണ്ട്. പൌരുഷമെന്നുള്ളതു സങ്കല്പത്തിൽ നിന്നു ഭിന്നമായ ഒന്നല്ല. അതു സങ്കല്പത്തിന്റെ ഉപാദാനശക്തികളിലുള്ള ഒരു പ്രധാന ഭാഗമായതുകൊണ്ട് വേറെ പേർ വിളിക്കപ്പെടുന്നു എന്നെ ഉള്ളൂ. ആദ്യം പറഞ്ഞിട്ടുള്ള വിധം "പദാർത്ഥങ്ങളുടെ ഘനം" എന്ന സങ്കല്പം നശിച്ച് "ഭൂമിയുടെ ആകർഷണശക്തി" എന്നായി മാറിയതുപോലെ "ഇടിമിന്നൽ" എന്നുള്ള സങ്കല്പം "വിദ്യുച്ഛക്തി" എന്നായി പരിണമിച്ചുവല്ലൊ. ഇങ്ങിനെ വിഷയങ്ങളുടെ മാററത്തിന്നനുസരിച്ച് സങ്കല്പവും മാറിവരുന്നതുകൊണ്ട് സങ്കല്പത്തിന്നു സ്വന്തമായ സത്തയാകട്ടെ സ്വരൂപമാകട്ടെ ഇല്ലെന്നു വ്യക്തമായിരിക്കുന്നു. വിഷയങ്ങളും സർവ്വാത്മനാ സ്ഥിരസ്വഭാവമുള്ളതുകളല്ലെന്നും സങ്കല്പങ്ങളെപ്പോലെത്തന്നെ സ്വതന്ത്രസത്തയില്ലാത്തവയാണെന്നും മുമ്പെ വിവരിച്ചിട്ടുണ്ടല്ലൊ. ഈ വിധത്തിൽ സങ്കല്പവും അതിൽ പ്രതിബിംബിക്കുന്ന വിഷയങ്ങളും ഒരുപോലെ അസത്തുകളാണെന്നു തെളിയുന്നു. എന്നാൽ സങ്കല്പം വിഷയാത്മകവും, വിഷയം സങ്കല്പാത്മകവും ആയിരിക്കുന്നതു നോക്കുമ്പോൾ ഒരത്ഭുതമായ സംഗതിയാണെന്നു നമുക്കു തോന്നും. പരമാർത്ഥത്തിൽ ശൂന്യങ്ങളായ സങ്കല്പവും വിഷയവും പ്രപഞ്ചത്തിൽ അനാദ്യന്തമായി നിലനിന്നുകാണുന്നതു എന്തുകൊണ്ടാണെന്നു നമുക്കറിയണം. ഇതുകൾക്ക് ഇങ്ങിനെ ജീവനം നൽകുന്നതായി മറെറാന്നിനെ നാം അംഗീകരിക്കുക. അപ്പോഴക്ക് അതും സങ്കല്പരൂപമാവുകയും വിഷയങ്ങളുടെ കൂട്ടത്തിൽ മിഥ്യാസ്വരൂപമായിത്തീരുകയും ചെയ്യുന്നു. മിഥ്യരൂപങ്ങളും അവ്യവസ്ഥിതങ്ങളും അസത്തുക്കളുമായ വിഷയങ്ങൾ മേൽപറഞ്ഞ പ്രകാരം സങ്കല്പസാമാന്യത്തിൽ പ്രതിബിംബിക്കുന്നുണ്ടല്ലൊ. ഈ പ്രതിബിംബത്തിന്നു മാത്രമാണ് വിഷയമെന്നുള്ള പേർ കൊടുക്കേണ്ടത്. കാരണം അതു മാത്രമെ സങ്കല്പത്താൽ ഗ്രഹിക്കപ്പെടുന്നുള്ളൂ. ഇങ്ങിനെ എത്രയൊ പ്രതിബിംബങ്ങൾ കഴിഞ്ഞിരിക്കണം. ഇപ്പോൾ പലവിധം പ്രതിബിംബങ്ങളുമുണ്ട്. ഇനി എന്നാണ് ഇതുകൾ അവസാനിക്കുന്നതെന്നു നിശ്ചയവുമില്ല. ഈ പ്രതിബിംബങ്ങൾക്കെല്ലാം ഏതൊ ഒരു ബിംബമുണ്ടായിരിക്കുന്നമെന്നു നമുക്കനുമാനിക്കുന്നതിന്നു വിരോധമില്ല. എന്നാൽ അതിന്റെ സ്വരൂപമെന്താണെന്നു നിർണ്ണയിക്കുമ്പോൾ അതു സങ്കല്പപ്രതിബിംബമാകയും മിഥ്യാരൂപമാണെന്നു വരികയും ചെയ്യും. അത്രമാത്രംകൊണ്ടു നമ്മുടെ ഉദ്ദേശം സഫലമാകയില്ല. എന്നാൽ പലവിധമായി അനന്തം പ്രതി

ബിംബങ്ങളുടെ ഉറവുസ്ഥലമായ ഒന്നാണെന്നു നമുക്കനുമാനിക്കാൻ തരമുണ്ട്. എത്ര പ്രതിബിംബങ്ങളുണ്ടായാലും അവയെല്ലാം ആ ബിംബത്തിൽ നിന്നുണ്ടാവുന്നവ തന്നെ. പ്രതിബിംബങ്ങളുടെ സ്വരൂപങ്ങളൊന്നും ആ ബിംബത്തിലില്ലാത്തവയല്ല. പ്രതിബിംബരൂപങ്ങൾ സങ്കല്പവിഷയങ്ങളാകകൊണ്ടു അവയെ നാം ഗ്രഹിക്കുന്നു — ഗ്രഹണശക്തിക്കു കീഴടങ്ങുന്നു—എന്നതിന്നു സംശയമില്ല. ബിംബധൎമ്മമാകട്ടെ പ്രതിബിംബരൂപേണ ഗ്രഹിക്കപ്പെടുന്നു എന്നല്ലാതെ ആ ധൎമ്മത്തെ നാം നമ്മുടെ ഗ്രഹണശക്തിക്കു കീഴടക്കുന്നു എന്നു പറവാൻ പാടുള്ളതല്ല. "പദാൎത്ഥങ്ങളുടെ ഘനം" "ആകൎഷണശക്തി" എന്നിങ്ങിനെ മാറിമാറിപ്പോകുന്ന സങ്കല്പവിഷയങ്ങളെ—പ്രതിബിംബങ്ങളെ— വിശ്വസിച്ചു നാം ബിംബധൎമ്മത്തെ ക്ലുപ്തപ്പെടുത്തുന്നതെങ്ങിനെ?—ഇത്രയും പറഞ്ഞതുകൊണ്ടു ആ ബിംബഭൂതമായ വസ്തു സത്താണെന്നും ഇന്നവിധത്തിലുള്ളതാണെന്നും ആൎക്കും പറവാൻ സാധിക്കാത്തതാണെങ്കിലും ഏതുവിധം ധൎമ്മവും അതിന്റേതു തന്നെയെന്നും നമുക്കാലോചിക്കാമെന്നു വന്നു. ഇതിനെ സത്താണെന്നൊ അസത്താണെന്നൊ പറയുന്നതും നമ്മുടെ പ്രതിബിംബസംസ്കാരത്തെ വെച്ചുകൊണ്ടാകുന്നു. വാസ്തവത്തിൽ അതെന്താണെന്നു—സത്തൊ, അസത്തൊ, ശൂന്യമൊ, പൂൎണ്ണമൊ, ആയിരിക്കുമെന്നു — പറവാൻ അസാദ്ധ്യം. ഇതുകൊണ്ടാകുന്നു ശാസ്ത്രജ്ഞന്മാർ "സദസത്തൊൎമ്മദ്ധ്യം" "ദ്രഷ്ടദൎശനയോൎമ്മദ്ധ്യം" അനിൎവ്വാച്യം, അഗോചരം, എന്നൊക്കെപ്പേരുകളെക്കൊണ്ട് ആ വസ്തുവിനെ വ്യവഹരിക്കുന്നതു്.—"മായം" എന്നൊരു പദത്തെപ്പററി നാം അറിയുന്നുണ്ടല്ലൊ. അതൊരു ദേവിയാണെന്നൊ ശക്തിയാണെന്നൊ പലരും ധരിച്ചിരിക്കാം. ഈ വക ധാരണയോടുകൂടിപ്പറപ്പെടുന്നതുകൊണ്ടാണു തത്വശാസ്ത്രത്തിന്റെ പ്രയോഗം (Practice) ലോകത്തിൽ ചുരുങ്ങാനിടവരുന്നതു്. മായ എന്നൊരു വസ്തു എവിടെയും ഇല്ല. ഇതും വെറും ശബ്ദമാകുന്നു. മേൽക്കാണിച്ച സങ്കല്പസാമാന്യത്തിനെയാകുന്നു മായയെന്നു രണ്ടക്ഷരങ്ങളെക്കൊണ്ടു എളുപ്പത്തിൽ പറഞ്ഞുവരുന്നതു്. സങ്കല്പസാമാന്യം മിഥ്യയും അനാദ്യന്തവും അസ്ഥിരവുമായിരിക്കുന്നതുപോലെ മായയുമിരിക്കുന്നു. സ്വാമിവിവേകാനന്ദൻ മായയെപ്പററിപ്പറയുന്നതു നോക്കുക. "മായയെന്നതു ലോകത്തിലുള്ള അനുഭവങ്ങൾക്കെല്ലാം കൂട്ടിയുള്ള ഒരു വാചകശബ്ദമാകുന്നു. (Maya is simple statement of fact). മായയെപ്പററി നമ്മുടെ പുരാണങ്ങളിലും തത്വശാസ്ത്രങ്ങളിലും മററും എന്തെല്ലാം പറഞ്ഞിട്ടുണ്ടൊ അതെല്ലാം മേൽപറഞ്ഞ സങ്കല്പസാമാന്യത്തെക്കുറിച്ചാണെന്നു നല്ലവണ്ണം ആലോചിച്ചാൽ വ്യക്തമാകുന്നുണ്ട്. മായാപ്രതിബിംബിതചൈതന്യം ഈശ്വരനാണെന്നും മററും പറയുന്നതുകൊണ്ട് പ്രതിബിംബഗ്രഹണശക്തി സങ്കല്പത്തിന്നെന്നപോലെ മായക്കും നിശ്ചയിക്കപ്പെട്ടിരിക്കുന്നതായി നമുക്കറിയാം. പ്രതിബിംബമെന്ന് ഈ പ്രബന്ധത്തിൽ പലേടത്തും പ്രസ്ഥാവിച്ചിട്ടുള്ളത് സൂൎയ്യചന്ദ്രാദികളുടെ പ്രതിബിംബംപോലുള്ള ഒന്നിനെപ്പററിയല്ലെന്നും ഇതൊരു വിലക്ഷണരീതിയിലാണെന്നും വ്യവഹാരസൌകൎയ്യത്തിന്നു വേണ്ടിയും എളുപ്പത്തിൽ മനസ്സിലാകാൻ വേണ്ടിയും ഇങ്ങിനെ വ്യവഹരിക്കുന്നതാണെന്നും എപ്പോഴും ഓൎമ്മ വെച്ചിരിക്കേണമെന്നു ഈ അവസരത്തിൽ ഇ

താ പ്രത്യേകം പറഞ്ഞുകൊള്ളുന്നു. മായയുടെ ഒരംശത്തെ അവിദ്യയെന്നു മഹാന്മാർ പറയുന്നുണ്ടല്ലോ. അതിവിടെ വ്യഷ്ടി സങ്കല്പമാണെന്നറിഞ്ഞുകൊള്ളേണ്ടതാണ്

ഇപ്പോൾ പ്രപഞ്ചമെല്ലാം മിഥ്യയാണെന്നും അവ്യവസ്ഥിതമാണെന്നും മറ്റും പറയുന്നതിന്നു വിരോധമുണ്ടോ? ലോകം ഇല്ലാത്തതാണെന്നു പറയുമ്പോൾ നമുക്കു പെട്ടെന്നവിടെ ഒരു സംഭ്രമം ജനിക്കുന്നു. ഇത്രയും വൃക്ഷപർവ്വതാദികളും പ്രാണികളും നിറഞ്ഞിരിക്കുന്ന ഈ കാണുന്ന ലോകം ഇല്ലാത്തതൊ? ഒരിക്കലുമല്ല, എന്നാണു നമ്മുടെ വാദം. മിഥ്യയെന്നും, ഇല്ലാത്തതെന്നും പറയുന്ന രണ്ടു പദങ്ങളിലും ഉള്ള ശക്തിക്കു വ്യത്യാസമുണ്ട്. സങ്കല്പസാമാന്യം അല്ലെങ്കിൽ മായ ഒന്നല്ലാതെ ഈ ലോകം മറ്റൊന്നുമല്ലെന്ന് മുമ്പെ പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങിനെയിരിക്കുന്ന ലോകത്തോടു നമുക്കു വല്ല സംബന്ധവുമുണ്ടൊ? സ്വന്തമായ സത്തയൊന്നുമില്ലാത്ത ഒന്നിനെ സംബന്ധിച്ച് നമുക്കു സുഖദുഃഖങ്ങളും ഇച്ഛാദ്വേഷങ്ങളുമുണ്ടാവുന്നതെങ്ങിനെ? നമ്മുടെ സുഖദുഃഖങ്ങളും ഇച്ഛാദ്വേഷങ്ങളും അർത്ഥശൂന്യങ്ങളാണെന്നും അവ ഈലോകത്തെ സംബന്ധിച്ചിരിക്കുന്നവയാണെന്നും ഉള്ള ബോധം ശരിയല്ലാത്തതാണെല്ലോ. ഇപ്പോൾ ഈ ലോകത്തെ നാം എത്തു നിലയിൽ വെക്കേണമൊ ആ നിലയെയാണ് മിഥ്യാപദംകൊണ്ടു വിവരിക്കുന്നത്. വാസ്തവത്തിൽ ലോകം ഇല്ലാത്തതല്ല. സത്യംതന്നെ. അനേകം സങ്കല്പങ്ങളും വിഷയങ്ങൾ അല്ലെങ്കിൽ പ്രതിബിംബങ്ങളും ഉണ്ടായി നശിച്ചാലും പിന്നേയും ഒന്നു കൂടുന്നതിന്നുള്ള സ്ഥിരമായ എന്തൊ ഒരു വസ്തു പ്രപഞ്ചത്തിലുണ്ടല്ലോ. അതു നോക്കുമ്പോൾ നാം ലോകദൃഷ്ടികൊണ്ടു ഇല്ലാത്തതാണെന്നു പറഞ്ഞുവരുന്ന മൃഗതൃഷ്ണാദിവസ്തുക്കളെക്കൂടി സത്യങ്ങളാണെന്നല്ലയൊ പറയേണ്ടത്. പർവ്വതവൃക്ഷാദികളൊന്നും ഇല്ലാത്തവയല്ല. അതുകളെ സംബന്ധിച്ചുള്ള നമ്മുടെ സങ്കല്പം മാത്രം മിഥ്യയാണെന്നു മുമ്പെ തെളിഞ്ഞിട്ടുണ്ട്.- സങ്കല്പവിഷയങ്ങളായ ഈശ്വരാദികൾ കൂടി എന്നുവേണ്ട- ബ്രഹ്മംപോലും മിഥ്യയാകുന്നു. സങ്കല്പാതീതമായ ആ അനിർവ്വാച്യവസ്തുവിനെ വെച്ചുനോക്കിയാൽ സർവ്വവും സത്യംതന്നെ. ലോകം മിഥ്യയാണെന്നു പറയുമ്പോൾ സാധാരണന്മാർക്കുണ്ടാകുന്നതുപോലെ ബ്രഹ്മം മിഥ്യയാണെന്നു പറയുമ്പോൾ ചില വേദാന്തികൾക്കും സംഭ്രമം വരും. ശ്രുതി, സ്മൃതി, ഉപനിഷത്, ഭഗവൽഗീതാ, മുതലായ പരിശുദ്ധ ഗ്രന്ഥങ്ങളിൽ എത്രയോ പ്രാവശ്യം സത്യമെന്നു ഘോഷിക്കപ്പെട്ടിരിക്കുന്ന ബ്രഹ്മം മിഥ്യയൊ? എന്നാണ് അവരുടെ ചോദ്യം. വാസ്തവത്തിൽ മായയെപ്പോലെ ഒരു ശബ്ദമാണ് ബ്രഹ്മം. മായക്കും ബ്രഹ്മത്തിന്നും പരമാർത്ഥത്തിൽ ഒരർത്ഥവുമില്ല. അനിർവ്വാച്യമായ ആ മുൻപറഞ്ഞ എന്തൊ ഒരു വസ്തു ബ്രഹ്മശബ്ദത്തിന്റെ ശക്തിക്കു കീഴടങ്ങുകയൊ? ഒരിക്കലുമല്ല. സർവ്വത്ര വ്യാപിച്ചിരിക്കുന്ന വലുതായ ഒന്ന് എന്നാണെല്ലൊ ബ്രഹ്മശബ്ദാർത്ഥം. വിചാരിച്ചുനോക്കിയാൽ ഈ ശബ്ദം മേൽപറഞ്ഞ ബിംബത്തിന്റെ സ്ഥിതിക്കു ഒട്ടും പററിയതല്ല. ബ്രഹ്മശബ്ദം വ്യവഹാരസൌകര്യത്തിന്നു വേണ്ടി നിശ്ചയിച്ചതാണെന്നുള്ളതിന്നു സംശയമില്ല. ഈ സംഗതിക്കു ശബ്ദപ്രമാണങ്ങളും ശാസ്ത്രത്തിൽ സാധാരണയായിട്ടുണ്ട്. എന്നാൽ ആ വസ്തുവിന്നുചിതമായ പേരെന്ത്? ഒന്നുമില്ല. അഥവാ എ

ല്ലാം അതിന്റെ പേരുകൾ തന്നെ. അതിൽനിന്നു ഭിന്നമായ ഒന്നുംതന്നെ ഇല്ലല്ലോ.

ഇങ്ങിനെ ഒരു പ്രകാരത്തിലും നിർദ്ദേശിച്ചുകൂടാത്തതും ഒരു ധർമ്മവുമില്ലാത്തതുമായ ആ വസ്തുവിന്റെ കാര്യം പറഞ്ഞിട്ടാവശ്യമെന്ത്? തത്വശാസ്ത്രത്തിന്റെ ഉദ്ദേശം ഇത്ര മോശമായ ഒന്നായിരിക്കുമൊ? ഇതാണ് പരമാർത്ഥമെങ്കിൽ മോക്ഷത്തെ പുരുഷാർത്ഥമെന്നു പറയുന്നതെങ്ങിനെ? ഈ ചോദ്യങ്ങളുടെ ഉത്തരം പറയുന്ന അവസരത്തിലാണ് വലിയ വൈഷമ്യങ്ങളൊക്കയുണ്ടാവുന്നതു. എന്നാൽ മോക്ഷത്തിന്റെ പരമാർത്ഥത്തെ ഒന്നു വിചിന്തനം ചെയ്യുക. മോക്ഷപദത്തിന്റെ ധാത്വർത്ഥം "വേർപാട്" എന്നാകുന്നു. ഈ പദം, എതിൽ നിന്നു? എന്നുള്ള ആകാംക്ഷയെ ഉണ്ടാക്കുന്നു. അതിന്നുത്തരമായിട്ടു നമുക്കു പറവാനുള്ളതു പ്രപഞ്ചത്തിൽനിന്നു എന്നൊ മായയിൽ നിന്നു എന്നൊ സങ്കല്പസാമാന്യത്തിൽ നിന്നെന്നൊ വിഷയങ്ങളിൽ നിന്നെന്നൊ അല്ലാതെ മററൊന്നുമല്ല. ഈ വകകളിൽ നിന്നു വേർപെടുന്നതെങ്ങിനെയാണെന്നാലോചിക്കണം. നേത്രം മുതലായ ഇന്ദ്രിയങ്ങൾ അനാദിയായ അഭ്യാസംനിമിത്തം സിദ്ധിച്ചിട്ടുള്ള രൂപഗ്രഹണം മുതലായ വ്യാപാരങ്ങളിൽനിന്നു പിന്തിരിയുവാൻസാധിക്കുന്നതൊ?അല്ല. അതു സാധിച്ചിട്ടുതന്നെ വിശേഷിച്ചു പ്രയോജനമൊന്നുമില്ല.വിഷയങ്ങളാകുന്ന എതുതരംപ്രതിബിംബങ്ങൾ നമ്മുടെ സങ്കല്പശക്തിയെ വ്യാപിച്ചിരുന്നാലും നമുക്കു യാതൊരുവിരോധവുമില്ല. സങ്കല്പസാമാന്യ മിഥ്യയാണെന്നു വ്യക്തമായല്ലോ. അതിനെ അങ്ങിനെ അറിയേണമെങ്കിൽ വളരെ പ്രയാസമുണ്ട്. അത്രമാത്രം പ്രപഞ്ചതത്വത്തെപ്പററി മനസ്സിലാക്കാൻ സാധിക്കയെന്നതു ദുല്ലഭമാകുന്നു. ഈ വിധത്തിൽ മായാസ്വഭാവത്തെ മനസ്സിലാക്കാതിരിക്കുന്നതും ആ സങ്കല്പത്തിന്റെ ശക്തികളിൽ ഒന്നാണ്. ഈ ശക്തിക്കാണ് ആവരണശക്തിയെന്നു പേർ. ഈ ശക്തിയെ ഒഴിച്ചു ബാക്കിഭാഗത്തിന്നു വിക്ഷേപശക്തിയെന്നും പണ്ടുള്ളവർ പേർ നിശ്ചയിച്ചിരിക്കുന്നു. ആവരണശക്തിക്കു പ്രധാനമായി യോജിച്ചിരിക്കുന്ന പേരാണ് അജ്ഞാനം. കാരണം, ഇതുനിമിത്തമാണ് തത്വജ്ഞാനത്തിന്നു സംഗതിയില്ലാതെ പോകുന്നത്. ഈ ശക്തിയുടെ ബാധനത്തിൽനിന്നു വേർപെടുന്നതു വളരെ പ്രയാസമുള്ള സംഗതിതന്നെ. ഈ വേർപാടിനെയാണ് മോക്ഷം എന്ന പദം കൊണ്ടു നിർദ്ദേശിക്കുന്നത്. ഈ ശക്തിയിൽനിന്നു വേർപെട്ടാൽ പിന്നെ ജഗത്തിൽനിന്നോ മായയിൽനിന്നോ സങ്കല്പസാമാന്യത്തിൽനിന്നോ വേർപെടുന്നതിന്നു വേറെ കാരണം ആവശ്യമില്ല. ഈ വിധത്തിലുള്ള വേർപാടാണല്ലോ മോക്ഷപദാർത്ഥം. മോക്ഷമെന്നതു സുഖമായി ചെന്നു താമസിപ്പാനുള്ള മാളികയോ സർവ്വാധികാരമുള്ള സാമ്രാജ്യമോ മറോ അല്ല. അതു പ്രാപഞ്ചികതത്വങ്ങളുടെ അറിവുനിമിത്തം അതുവരെയുണ്ടായിരുന്ന അജ്ഞാനത്തിന്റെ നാശമാകുന്നു. ബ്രഹ്മത്തോടുകൂടി ഒന്നായി ചേരുകയോ ബ്രഹ്മമായി തീരുകയോ മറോ ആണ് മോക്ഷമെന്നു പറയാറുള്ളതു ശരിതന്നെ. എന്നാൽ മേൽക്കാണിച്ച അർത്ഥത്തെ ഉള്ളിൽവെച്ചു പറയപ്പെടുന്ന ഒരു തരം ഭംഗിവാക്കാണ് അതെന്നു പ്രത്യേകം അറിയേണ്ടതാണ്. വേർപെടുക എന്നർത്ഥമായ മോക്ഷശബ്ദത്തിന്ന് എതായാലും ഒന്നിനോടു ചേരുക എന്നർത്ഥമുണ്ടാകയില്ലല്ലോ.

നമുക്കുണ്ടാകുന്ന ഇച്ഛാദ്വേഷങ്ങളും, സുഖ ദുഃഖങ്ങളുമെല്ലാം മിഥ്യാരൂപങ്ങളും അവ്യവസ്ഥിതങ്ങളും, അസംബന്ധങ്ങളുമാണെന്നു ദൃഢമായി ഉറപ്പുവന്നാൽ പിന്നെയുള്ള ജീവിതം എത്ര സന്തോഷപ്രദമായിരിക്കും? ഈ സന്തോഷത്തെയാണ് ഉത്തമവും വാസ്തവവും ആയ കൃതാൎത്ഥതയെന്നു പറയേണ്ടത്. അജ്ഞാനദൃഷ്ട്യാ വിചാരിച്ചുവരുന്ന വലിയ വലിയ ആപത്തുകളിലും ഈ കൃതാൎത്ഥതക്കു നാശമില്ല. മുകളിൽ കാണിച്ചിട്ടുള്ള യുക്തികളെക്കൊണ്ടു വിചിന്തനം ചെയ്യുമ്പോൾ ഈ കൃതാൎത്ഥത കിട്ടുന്നത് ഉപായമായ കാൎയ്യമാണെന്നു തോന്നുന്നുണ്ടോ? ബ്രഹ്മം ആനന്ദസ്വരൂപനാണെന്നു പറയാനുള്ള കാരണം ഈ കൃതാൎത്ഥതതന്നെയാകുന്നു. ഇങ്ങിനെയിരിക്കുന്ന മോക്ഷം പരമപുരുഷാൎത്ഥമാണെന്നു പറയുന്നതിൽ വിരോധമുണ്ടോ? ഈ കാൎയ്യത്തിന്റെ സിദ്ധിക്കുവേണ്ടി എത്ര തത്വശാസ്ത്രങ്ങളുണ്ടാകുന്നതായാലും അനാവശ്യമെന്നു വരുമോ? ഒരിക്കലുമില്ല. വളരെ ജന്മങ്ങളിൽ ചെയ്യപ്പെട്ടന്നു പുണ്യകൎമ്മം കൊണ്ടേ ഈ ജ്ഞാനം സാധിക്കയുള്ളു എന്നു പറയുന്നുണ്ടല്ലോ. അനേകം കാലം കഷ്ടപ്പെട്ടു വിചാരം ചെയ്കയും, അറിവുള്ളവരോടുകൂടി സംസൎഗ്ഗം ചെയ്കയും തത്വശാസ്ത്രങ്ങളെ വായിക്കയും വിചാരിക്കയും ചെയ്താൽ മാത്രമേ ഈ ജ്ഞാനം ലഭിക്കയുള്ളു എന്നാണ് അതിന്റെ സാരം. കഴിഞ്ഞതും വരാൻ പോകുന്നതുമായ ജന്മങ്ങളെക്കൊണ്ടു നമുക്കു ഒരാവശ്യവുമില്ല.

(തുടരും)

വടക്കേപ്പാട്ടു നാരായണൻനായർ.

---

# തെക്കൈലാസനാഥോദയം

പ്രബന്ധം (തുടൎച്ച)

"പത്മാനന്ദഗൃഹം സഭക്തജനതാ-
ദോഷാഘതിപ്രത്യുഷ-
സ്സത്താവാസസരിൽപതേ! കുവലയ-
പ്രാകാശ്യശീതദ്യുതേ!
സത്യാവസ്ഥിതിസാരസോത്ഭവ! സദാ-
ലംബാംബരാസ്വാദൃശാം
സത്വംകാമപികാമദാനഗിരിശ-
ശ്രേയഃശ്രിയംകല്പയ.
സുവൎണ്ണമകുടീജടാമക-
രഭോഗഭൃൽകുണ്ഡല
നിവീതവനമുണ്ഡമാല്യവി-
തപീത ചൎമ്മാംബരേ!
ഗതാംബുജകപാലശൂലദൃ-
തിധാമ്നിലീയേസുഖം-
ഗതേ!ഘൃസ്ഥണഭസ്മലേപിനി!
വൃഷാകപാലപ്രിയേ!
ദേവി!ത്രൈലോക്യരക്ഷാകലിതവൃഷപുരാ-
വാസലീലായിതേ! ശ്രീ-
പാദാബ്ജംദക്ഷിണംതേമഹിഷമകുടപാ-
ഷാണഘാതാതിശോണം,
അന്യച്ചപ്രേമകോപപ്രണതഹരജടാ-
ഘട്ടനോത്സൎപിഗംഗാ-
പാഥോബിന്ദൂക്ഷിതംചേതസിപരമശിവ-
പ്രാണനാഥേ!സമിന്ധാം".

ഇത്ഥംനിരന്തരമനന്തമനന്തരായം
ഭക്ത്യാനിഷേവണമശേഷവിശോഷിശേഷാ
നക്തന്ദിവംവിദധദസ്തമിതാന്യഭാവ- (ൽ
സ്തസ്മിന്നുവാസസതുരാജവൃഷാവൃഷാദ്ര്യൗ.

ധ്യായൻബ്രഹ്മസ്സരത്താമൊരു പൊഴ്തവരാ
നന്ദവീയൂഷമൂടേ
പായം പായം പയോജദ്യുതിനയനപുടം
ചെറ്റടച്ചോരുനേരം
മായം കൈവിട്ടസാക്ഷാൽപ്പരമശിവനെഴു-
ന്നള്ളിമുല്ലാട്ടഭക്തി-
പ്രാചുര്യാനമ്രമൂർദ്ധാപ്പിതകരമുകുളം
പാത്ഥിവന്തം ബഭാഷേ.
"പുണ്യാബ്ധേ! കേരളക്ഷോണിപ! തവ കുശലം
വത്തതാം, കമ്മഭൂമിം
നന്നായ്പാലിച്ചു ധമ്മസ്ഥിതിമതിമഹതീം
ചേത്തുഭാഗ്യാംബുരാശേ!
ധന്യാൽ കൈലാസശൈലാദപി കില മമ
സ്ഥാനമേതൽപ്രിയമ്മേ (ഹാ-
പൊന്നിൻപ്രാസാദസാലാദിഭിരഭിനവമ-
ത്യുത്തമം കല്പയേഥാഃ.
സത്യം മറ്റൊന്നു ചൊല്ലാം നൃവര! തവ കുലേ
ജാതനാം മേലിലസ്മൽ-
ക്ഷേത്രാരാജഷിഭൂമണ്ഡലപതിശതസോ-
മാഭിധാനോ മഹീയാൻ
അത്രൈവക്ഷോണിഭാഗേ പുകൾപെരുകി-
ല്ലൂരനാമ്നി ഗൃഹാരേ (നചൈ-
കൃത പാർബിംബപ്രതിഷ്ഠാം മമ പരമപദം
ദാസ്യതേ വംശജാനാം.
എന്നാലുദഗ്രമദനുഗ്രഹപാത്രമോരോ
ധന്യം ഭവിഷ്യതി ഭവൽകുലമായ്! ശാന്തം".
എന്നങ്ങു ദീഷ്ട്വ വിളരന്തരധത്തവേഗാ-
ലന്നേരമേനരവരൻ നയനം തുറന്നു.
ആനന്ദാശ്ചര്യകൌതൂഹലഭരിതമനാ
മാനവേന്ദ്രസ്തദാനീം
നാനാരത്നോപലാപാദിതസകലഹാ-
സാലമാലാഭിരാമം
സ്ഥാനം തത്സവ്വലോകാച്ചിതമമലസരോ-
ഗോപുരദ്വാരഹമ്മ്യാ-
സ്ഥാനപ്രാസാദസന്മണ്ഡപപരിലസിതം
കല്പയാമാസ രാജാ.

മേളമ്മേവിനപൊന്മതില്ക്കുപുറമേ
കൈവല്യവത്മോപമം
ചാലത്തീത്ഥനഘം പ്രദക്ഷിണമഹാ
മാർഗ്ഗം നൃപഗ്രാമണീഃ
ചേലമ്പും പ്രമഥാവലിക്കൊരു നിവാ-
സം നീളെവിട്ട്യോതിതം
ബാലാരിഷ്ടവനൈവിശുദ്ധിസദനം
ചക്രേ തദഭ്യന്തരം.
അത്യന്താശ്ചര്യമായ്ത്തീത്തഴകിയ വൃഷഭ-
ക്ഷേത്രമുവ്വീപതിനാ-
മുത്തം സം തിത്ഥവാരാ മണികലശസഹ-
സ്രാഹിതേനാഭിഷേകം
ബദ്ധാഭോഗം വിധാസ്യൻ ഝടിതി ഭഗവ-
മാനപൂവ്വേണ സവ്വം (താ-
കത്തവ്യം വാസ്തുശുദ്ധ്യാദികമൃഷിസദസാ
കാരയാമാസ ധീമാൻ.

ഗദ്യം — തത്ര ച കേഷുചിൽ പ്രാസാദശുദ്ധ്യാദിശുദ്ധികമ്മസമ്യഗ്വിധാനൈകതാനേഷു, പരേഷു വിവിധഹോമസ്തോമജോഹൂയമാനസമിദ്ധവിസ്സമിദ്ധധൂമലേഖാസൌരഭീദീഘാഘ്രാണസന്തപ്പിതസകലസാധുലോകേഷു ദിവാനിശം പ്രവത്തമാനേഷു, പുനരന്യേഷു സ്വണ്ണദീയമുനാപ്രയാഗഗോദാവരീഗോകണ്ണകവേരകന്യാകലശഭവതീത്ഥപാപനാശിനി ദക്ഷിണഗംഗാചൂണ്ണീ ഫൽഗുനവല്കലതാമ്രപണ്ണീധനുഷ്കോട്യാദിപുണ്യതീത്ഥജലാനി നിജദിവ്യാനുഭാവേനൈവ നിവ്യാജം സമാനീയ യഥാവിധിവിഹിതനിമ്മാണസംസ്കാരേ മുട്ടലദ്ദുലമുക്താവിതാനമണ്ഡിതേ കലശമണിമണ്ഡപേ സമന്തതോ നിരന്തരനിഹിതാസു ശാതകുംഭകുംഭീഷ പടിപൂരയത്സു, ചതുരമിതരേഷു ദേവതാശക്ത്യാവാഹനപഞ്ചോപഹാരനൈവേദ്യസമപ്പണാദികമ്മ കമ്മഠേഷു മുനിപരിവൃഢേഷു, ഗഭീരഭേരീമദ്ദളകാഹളശൃംഗമൃദംഗശംഖനിസ്സാണപുരസ്സ

രവാദ്യനിദ്ധ്വാനദന്തുരിതഹരിദന്തരേ പ
രിതുഷ്ടപരമേഷ്ഠിമുഖചതുഷ്ടയോദീൎയ്യമാണ
നിഗമഘോഷേ വല്മീകജന്മസത്യവതീതന
യവ്യാക്രിയമാണരാമായണമഹാഭാരതേ സ
കലഭക്തലോകസംകീൎത്ത്യമാനശിവനാരാ
യണഹരിഹരാദിനാമോച്ചാരണോച്ചാടിത
ദുരിതജാതേ വാചസ്പതിഷൺമുഖസമ്പ്ര
ങ് നിരൂപിതേ സുമുഹൂൎത്തേ, നിൎമ്മലബ്രഹ്മ
കലശാംബുഭിരഭിഷിക്തം വികചവിചകി
ലമാലതീമല്ലികാപുരസ്സരവികസ്വര കുസുമ
മാലാലംകൃതം ജാജ്വല്യമാനമണിദീപമാ
ലാപ്രകാശപേശലാഭോഗം ഭഗവന്താം ത്രി
തയം മുകളിതപാണിപുടാസ്സകലലോകാ
ജഗദനുഗ്രഹോന്നിദ്രാണമദ്രാക്ഷുഃ.

ഉദ്ധാൻ ദേശാനനേകാൻ ബഹുജനഭരി-
ദേവസാൽകൃത്യ ഭക്ത്യാ (താൻ
ഹൃത്വാൻ കല്പിച്ചു മേലേ മഹിമപെരിയനാ-
നോപഹാരാൻ ദാരാൻ
നക്തം ദേവഷിസേവാസമുചിതമൊരുധ്വ-
പോത്സവം കല്പയിത്വാ
പ്രത്യേകം ഭാഗ്യലക്ഷ്മീവസതി ഭഗവതാം
പ്രീതിമോരം പ്രപേദേ.
പുഷ്പാരാമങ്ങൾതീൎത്ഥമ്മണമിളകിനമാ-
ലാപ്പുണാത്മം സമന്താ-
ദ്ഭ്യാശേ ശില്പചിത്രാം വ്യതനുത പടലീം
വിഷ്ണുദാസാലയാനാം
കല്പിച്ചാൻ ചാലെ നാലശകളിൽ വിധി-
ധപ്രവൃത്ത്യൈ ധൃതപ്രാ- (നിഷേ-
ഗൽഭ്യാം ദ്വാവിംശതിം ഭൂസുരവരഭവനാ-
നാമസൌഭാസുരാണാം.
അഗ്രേ കണ്ഠേ വൃഷാണാം പരിവൃഢനരുകൊ
ണ്ടാ "വൃഷക്ഷേത്ര"മെന്നും
"തെക്കംകൈലാസ"മെന്നും ത്രിപുരവിജ-
നിത്യസാന്നിദ്ധ്യയോഗാൽ (യിനോ
ചൊല്ലുണ്ടിട്ടും "ശിവശ്രീപുര"മിതി "ശി-
ത്രൂ"രിതെന്നും വിശേഷാ (വപേ-
ലുൽകൃഷ്ടം ക്ഷേത്രമത്യത്ഭുതമഹിമവുപേ
പപ്രഥേ തൽപൃഥിവ്യാം.

സമാപ്തം.

—:o:—

# ഊൎമ്മിള *

രാമായണകവി, തനിക്കുള്ള മനോധൎമ്മപ്രവാഹത്തിൻെറ ദയാരസം മുഴുവനും സീതാദേവിക്കഭിഷേകം ചെയ്യുന്നതിന്നു ചിലവഴിച്ചിരിക്കുന്നു. എന്നാൽ സീതയെപ്പോലെതന്നെ മറെറാരു രാജവധുകൂടി സീതയുടെ അരികിൽ വാടിയമുഖത്തോടും മൂടുപടത്തോടുംകൂടി ഐഹികബന്ധങ്ങളെല്ലാം ഉപേക്ഷിച്ച് സ്ഥിതിചെയ്യുന്നുണ്ട്. അവളുടെ ചുട്ടുപഴുത്ത നെററിത്തടത്തിൽ ഒരു തുള്ളിപോലും കരുണാരസം കവിയുടെ ഹൃദയപാത്രത്തിൽനിന്നു ചോൎന്നുവീഴാഞ്ഞതു കഷ്ടംതന്നെ. ഹാ, അവ്യക്തവേദനയായ ഊൎമ്മിളേ! പ്രഭാതവേളയിലെ നക്ഷത്രത്തെ മഹാമേരുവിൻെറ ശിഖരത്തിലെന്ന

* ഇതു, "ബംഗാളിയിലെ കാളിദാസൻ" എന്നു പ്രസിദ്ധനായ ബാബുരവീന്ദ്രനാഥടാഗോർ അവർകളുടെ ഒരു ഉപന്യാസത്തിൽനിന്ന്, 'മിത്രഗോഷ്ഠീ' പത്രാധിപരുടെ സമ്മതപ്രകാരം എടുത്തതാകുന്നു.

—ലേഖകൻ.

പോലെ, ഭവതിയെ ഒരിക്കൽമാത്രമേ മഹാ
കാവ്യത്തിൽ ഉദിച്ചുകാണുകയുണ്ടായുള്ളൂ;
പ്രഭാതനക്ഷത്രം സൂൎയ്യരശ്മിതട്ടീട്ടെന്നപോ
ലെ ഭവതി പിന്നീട് തിരെ അപ്രത്യക്ഷ
യായല്ലോ. ഭവതിയുടെ ആ ഉദയശൈലം
എവിടെയാണെന്നും, ആ അസ്തമനപൎവ്വ
തം ഏതാണെന്നും ഉള്ള ചോദ്യത്തെക്കൂടി
സൎവ്വരും വിസ്മരിച്ചുപോയി.

കവികൾ തങ്ങളുടെ കാവ്യങ്ങളിൽ
വൎണ്ണിക്കാതെ വിട്ടേച്ചിരിക്കുന്ന രണ്ടുമൂ
ന്നു സ്ത്രീകൾ കാവ്യങ്ങളിൽ മറഞ്ഞുകിടക്കു
ന്നുണ്ട്. അവരെ കവികൾ ഉപേക്ഷിച്ചിരി
ക്കയാണെങ്കിലും, അവൎക്കു സ്വൎഗ്ഗത്തിൽനി
ന്നു സ്ഥാനഭ്രംശം വന്നിട്ടില്ല. അവൎക്കു കാ
വ്യങ്ങളിൽ തക്കതായ സ്ഥാനം അനുവദി
ച്ചിട്ടില്ലെങ്കിൽ വേണ്ട; വായനക്കാർതന്നെ
താന്താങ്ങളുടെ ഹൃദയത്തിൽ അവൎക്കു യോ
ഗ്യമായ ആസനം കൊടുക്കുന്നുണ്ട്. ആവ
ക ഉപേക്ഷിക്കപ്പെട്ട സ്ത്രീകളിൽ ഇന്നാളെ
യാണ് ഇന്നാൾ അധികം ഇഷ്ടപ്പെടുന്ന
തെന്നുള്ളതു വായനക്കാരുടെ രുചിഭേദം
പോലെയിരിക്കും. എന്നാൽ, എന്റെ അ
ഭിപ്രായംപറയുന്നതായാൽ സംസ്കൃതസാ
ഹിത്യത്തിലെ ഉപേക്ഷിക്കപ്പെട്ട സ്ത്രീകളിൽ
ആരോടെല്ലാം എനിക്കു പരിചയമുണ്ടോ
അവരിലെല്ലാവരിലുംവെച്ച് ഒന്നാമതായി
ഞാൻഹൃദയാസനം കൊടുക്കുന്നത് ഊ
ൎമ്മിളയ്ക്കാണ്.

ഇതിന്നു മുഖ്യമായ കാരണം എ
ന്തെന്നാൽ, "ഊൎമ്മിള" എന്നതുപോലെ
ഇത്ര മധുരമായ മറെറാരു നാമധേയം സം
സ്കൃതത്തിൽ വേറെയധികം കാണാത്തതുത
ന്നെയാണ്. പേര് എന്നത് ഒരു വെറും
പേരുമാത്രമാണെന്നഭിപ്രായമുള്ളവരുടെ കൂ
ട്ടത്തിൽ ഞാൻ ഉൾപ്പെടുന്നില്ല. "പാടല
പുഷ്പത്തിന്നു വേറെ എന്തെങ്കിലും ഒരു പേ
രുകൊടുത്താൽ അതിന്റെ മാധുൎയ്യത്തിന്നു
ള്ള താരതമ്യം വരുന്നതല്ല" എന്നു ഷേക്
സ്പിയർ പറഞ്ഞിട്ടുണ്ട്. പാടലപുഷ്പത്തി
ന്റെ കാൎയ്യത്തിൽ പക്ഷെ അങ്ങിനെ വ
ന്നുവെന്നും വരാം. കാരണം, അതിന്നുള്ള
മാധുൎയ്യം വളരെ സ്വല്പവും അത്യ ബാഹ്യ
ങ്ങളായ ചില ഗുണങ്ങളെമാത്രം ആശ്ര
യിച്ചിരിക്കുന്നതും ആയതുതന്നെ. മനുഷ്യ
രുടെ മാധുൎയ്യമാകട്ടെ അങ്ങിനെ ഇന്ദ്രിയവി
ഷയമാകുന്നതല്ല. അതിന്റെ അതിസൂക്ഷ്മ
ങ്ങളായ ചില മാൎദ്ദവമേറിയ അംശങ്ങൾ,
ഇന്നപ്രകാരമെന്നു വിവരിപ്പാൻ വയ്യാത്ത
ഒരു ഭാവത്തെ വെളിപ്പെടുത്തുന്നുണ്ട്. ആ
അംശങ്ങളെ നാം മനസ്സുകൊണ്ടു സങ്കല്പി
ക്കുന്നതല്ലാതെ അവ ഇന്ദ്രിയഗോചരമാവു
ന്നില്ല. ഇങ്ങിനെയുള്ള മാധുൎയ്യസങ്കല്പസൃ
ഷ്ടിയിൽ പേരിന്റെ മാധുൎയ്യം വളരെ സ
ഹായിക്കും. പാഞ്ചാലിയുടെ പേര് ഊൎമ്മി
ള എന്നായിരുന്നുവെങ്കിൽ, വീരന്മാരായ
നാലഞ്ചു ഭൎത്താക്കന്മാർമൂലം ഞെളിഞ്ഞുവ
ശായ ആ ക്ഷത്രിയസ്ത്രീയുടെ അത്യുജ്ജ്വല
മായ പ്രതാപം അതികോമളമായ ആ പേ
രുകൊണ്ടു മങ്ങിപ്പോകുമായിരുന്നു. അതി
നാൽ, ഊൎമ്മിളയ്ക്കു നാമകരണം ചെയ്തതി
ന്നു നാം തീൎച്ചയായും വാല്മീകിയോടു കൃത
ജ്ഞരായിരിക്കണം. ഊൎമ്മിളയുടെ കാൎയ്യ
ത്തിൽ കവിഗുരുവായ വാല്മീകി എന്തുത
ന്നെ അനൌചിത്യം കാണിച്ചിട്ടുണ്ടെങ്കി
ലും, ഭാഗ്യവശാൽ അവൾക്കു 'മാണ്ഡവി'
എന്നോ 'ശ്രുതകീൎത്തി' എന്നോ നാമകര
ണം ചെയ്യാതിരുന്നതുതന്നെ വലിയ കാ
ൎയ്യമായിട്ടുണ്ട്. മാണ്ഡവിയെപ്പററിയോ ശ്രു
തകീൎത്തിയെക്കുറിച്ചോ നമുക്ക് ഒന്നും അ
റിഞ്ഞുകൂടാ; അറിയേണമെന്നു നാം ആഗ്ര
ഹിക്കുന്നതുമില്ല.

ഊൎമ്മിളയെ നമ്മൾ ആദ്യം കണ്ടു

ത്തു മിഥിലാരാജധാനിയിൽ വെച്ചാണല്ലൊ. അപ്പോൾ, അവൾ എണ്ണപ്പടവയും ഉടുത്ത് വിവാഹാർഹമായ വേഷത്തിൽ ഇരിക്കയായിരുന്നു. അവിടുന്നു ദശരഥമഹാരാജാവിന്റെ അന്തഃപുരത്തിലേയ്ക്കു ചെന്നതിന്നു ശേഷം അവളെ ഒരിക്കലും കണ്ടതായി ഓർക്കുന്നില്ല. എന്നാൽ, അന്നു വിവാഹവേഷത്തോടുകൂടി കണ്ട കാഴ്ച തന്നെ ഇന്നും മനസ്സിൽ നിന്നു മാഞ്ഞുപോകാതെ കിടന്നു മിന്നുന്നുണ്ട്. ഊർമ്മിള മൂടുപടവും ധരിച്ച് നിശ്ശബ്ദമായി സഞ്ചരിക്കുന്ന ഒരു "വിസ്രൃവധു" ആയിരിക്കുമോ? വാല്മീകിയുടെ കാവ്യത്തിൽ മാത്രമല്ല, ഭവഭൂതിയുടെ കാവ്യത്തിലും ആ ദീപ്തി അല്പനേരത്തേയ്ക്കു മാത്രം മിന്നിക്കാണുന്നതേയുള്ളൂ. സീത ചിത്രപടത്തെ ചൂണ്ടിക്കാണിച്ച് സ്നേഹകൌതുകങ്ങളോടുകൂടി, "വത്സാ! ഇതാ വേറെ ഒരു കന്യകയെ കാണുന്നുവല്ലൊ; ഇവൾ ആരാണ്?" എന്നു ലക്ഷ്മണനോടു ചോദിച്ചു. അപ്പോൾ ലക്ഷ്മണൻ ലജ്ജാവശഗനായി, "ആ! ഊർമ്മിളയെപ്പററിയാണ് ആര്യ ചോദിക്കുന്നത്" എന്ന് ആത്മഗതം ചെയ്ത്, ആ ഭാഗം മറിച്ചുവിടുകയേ ഉണ്ടായുള്ളൂ. അതിന്നു മേൽ രാമായണകഥയിൽ കണ്ടിട്ടുള്ള അതിദീർഘങ്ങളായ ആ സുഖദുഃഖചിത്രങ്ങളിലൊന്നിലെങ്കിലും, ഒരാളുടെയും ദൃഷ്ടി ഒരിക്കൽപ്പോലും ആ ചിത്രത്തിൽ പതിഞ്ഞിട്ടില്ല.

രാമാഭിഷേകത്തിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്യാനായി അയോദ്ധ്യയിലെ അന്തഃപുരസ്ത്രീകൾ ഒരു ദിവസം ആദ്യവസാനമായി ശ്രമിച്ചിരുന്നു. അവരുടെ കൂട്ടത്തിലെങ്ങാനും തലയിൽ മൂടുപടം ധരിച്ച് ഊർമ്മിള കൂടി ഉണ്ടായിരുന്നുവോ ആവോ? അഭിഷേകസംഭാരമൊരുക്കിയ ആ ദിവസത്തെപ്പോലെ തന്നെ ഊർമ്മിളയ്ക്കു വിസ്മരണീയമല്ലാത്ത മറെറാരുദിവസം കൂടിയുണ്ടായിരുന്നു. ബാലന്മാരായ രാമലക്ഷ്മണന്മാർ സീതയോടുകൂടി അയോദ്ധ്യാപുരിയെ അന്ധകാരമയമാക്കിച്ചെയ്ത് ജടയും മരവുരിയും ധരിച്ച് വനത്തിലേയ്ക്കു പുറപ്പെട്ടുവല്ലൊ. ആ സമയത്തു ബാലികയായ ഊർമ്മിള "ഞെട്ടററുവീണ നവമാലികയെന്നപോലെ" പൊടിപുരണ്ട് എവിടെയാണുകിടന്നുരുണ്ടിരുന്നതെന്ന് ആർക്കറിയാം? അയോദ്ധ്യയിലെ ജനങ്ങളൊക്കെയും കരച്ചിലും പിഴിച്ചിലുമായിക്കഴിച്ചുകൂട്ടിയ ആ ദിവസം, മനസ്സു തകർന്നു വീർപ്പുമുട്ടുന്ന ഊർമ്മിളയുടെ ദുസ്സഹമായ ശോകാവേഗത്തെ ആരെങ്കിലും കണ്ടിട്ടുണ്ടോ? ഹാ! ആ കവികൂടി — ഇണപിരിഞ്ഞുപോയ ക്രൌഞ്ചപ്പേടയുടെ വൈധവ്യം കണ്ടിട്ടുപോലും സഹിക്കാത്ത ആ കവി കൂടി— ഊർമ്മിളയുടെ ഈ വ്യസനഘട്ടത്തെ കാണുകയുണ്ടായില്ല.

ലക്ഷ്മണൻ ശ്രീരാമന്നു വേണ്ടി ആത്മാവിനെപ്പോലും ബലിചെയ്തു. അതുനിമിത്തം ലക്ഷ്മണന്നുണ്ടായിട്ടുള്ള ഗൌരവം ഇന്നും ഗൃഹങ്ങൾതോറും പുകഴ്ത്തപ്പെടുന്നു. ലക്ഷ്മണൻ തന്റെ ഉപാസനാമൂർത്തികളായ രണ്ടു ദേവതമാർക്കുവേണ്ടി തന്നെ മറന്നിരുന്നു; ഊർമ്മിളയാകട്ടെ തന്റെ ഭർത്താവിനെപ്പോലും മറന്നിരുന്നു. എന്നിട്ടുകൂടി അവളുടെ വർത്തമാനം കവിയുടെ തൂലികയ്ക്കു വിഷയീഭവിച്ചില്ല. പാവപ്പെട്ട അവളെ സീതയുടെ കണ്ണീർക്കണങ്ങളെക്കൊണ്ടു കഴുകുകയേ കവി ചെയ്തുള്ളൂ.

ലക്ഷ്മണൻ തന്റെ ഇഷ്ടദേവതകളെ ആരാധിപ്പാനായി ഒരു പന്തീരാണ്ടു കാലം കാട്ടിൽ കഴിച്ചുകൂട്ടി. എന്നാൽ അത്രയും ദീർഘമായ കാലപ്രവാഹത്തെ ഊർമ്മി

ള അതിക്രമിച്ചത് എങ്ങിനെയാണ്! നവമായ പ്രണയബന്ധംകൊണ്ടു ബന്ധുരവും ലജ്ജാവശവുമായ അവളുടെ ഹൃദയമുകുളത്തിന്ന് ഭർത്താവിനോടുകൂടി പരിചയം വന്നുകഴിഞ്ഞപ്പോഴേയ്ക്കു തന്നെ, ആ ഭർത്താവ് സീതയുടെ കാല്ക്കൽ കുമ്പിട്ട് കാട്ടിലേയ്ക്കു പുറപ്പെട്ടു. പിന്നെ മടങ്ങിവന്നപ്പോൾ വിരഹതപ്തമായ അവളുടെ ഹൃദയം ഏതു നിലയിലായിരുന്നു! പക്ഷേ ഊർമ്മിളയുടെ ദുഃഖത്തെ വല്ലവരും സീതയുടേതിനോടു തട്ടിച്ചു നോക്കിയെങ്കിലോ എന്നു ഭയംകൊണ്ടായിരിക്കുമോ കവി അവളെ വിട്ടുകളഞ്ഞത്? അല്ലെങ്കിൽ സീതയുടെ കാലടികൾക്കടുത്ത് ഒരിടത്തെങ്കിലും ഊർമ്മിളയ്ക്ക് ഒരു സ്ഥാനം കവി അനുവദിക്കാഞ്ഞത് എന്തുകൊണ്ടായിരിക്കും?

കെ. വി. എം.

——:0:——

ഗ്രഹങ്ങളുടെ

# സ്ഥിതിഭേദങ്ങൾ

ലോകാവസാനം: ഭൂമിയിലുള്ള ചരാചരങ്ങളുടെ അവസാനത്തെപ്പററിഅറിയുന്നതിൽപരമായി ജീവജാലങ്ങൾക്ക് ഒരറിവും ഉണ്ടാവേണ്ടതില്ല. ജീവികൾ ഇതിൽപരമായി ഭയത്തോടുകൂടി പ്രതീക്ഷിച്ചിരിക്കുന്ന ഒരു സംഭവവും ലോകത്തിലില്ല. നമ്മുടെ ശ്രുതിസ്മൃത്യാദിപ്രമാണങ്ങളെക്കൊണ്ടു നോക്കിയാൽ, ചതുർയ്യുഗങ്ങളും മന്വന്തരങ്ങളുമായി അനേകം പരിവൃത്തികളുള്ളതുകൊണ്ട് ലോകാവസാനത്തെപ്പററി ചിന്തിക്കുവാൻ തന്നെ സമയമായിട്ടില്ല. ആവക വിവിധപരിവൃത്തികൾ കഴിഞ്ഞിട്ടുമാത്രം സംഭവിക്കുന്നതായ ബ്രഹ്മപ്രളയം വരുവാൻ എത്രയോ കാലം വേണ്ടിവരും. എന്നാൽ, പാശ്ചാത്യതത്ത്വശാസ്ത്രജ്ഞന്മാർ നിരന്തരമായി നടത്തിവരുന്ന പരിശോധനകൊണ്ടു വെളിപ്പെട്ടിട്ടുള്ള തത്ത്വങ്ങൾ എല്ലാവരും അറിഞ്ഞിരിക്കേണ്ടവയാണ്. അപാരമായ ഈ ലോകം എന്തെങ്കിലും സംഭവങ്ങളെക്കൊണ്ട് ഒരു നിമിഷത്തിന്നുള്ളിൽ നശിച്ചുപോകയോ, അതല്ലാ ക്രമേണ വരുന്ന പരിണാമങ്ങളെക്കൊണ്ട് ജീവികൾക്കു വളരെ സങ്കടമനുഭവിപ്പാനിടയാക്കി കാലക്രമേണ നശിച്ചുപോകയോ എങ്ങിനെയാണു ചെയ്യുക എന്നാണ് പാശ്ചാത്യർ ഈ വിഷയത്തിൽ ഒന്നാമതായി ആലോചിച്ചത്.

ഈ വിഷയത്തെപ്പററി പല പണ്ഡിതന്മാരും പല വിധത്തിൽ അഭിപ്രായപ്പെട്ടതിൽ വെച്ച്, പ്രസിദ്ധനായ ഒരു ഗോളശാസ്ത്രജ്ഞൻ പറഞ്ഞ അഭിപ്രായമാണ് ഏററവുമധികം ഭയങ്കരമായിത്തോന്നുന്നത്. ഈ ഭൂമി ഒരിക്കൽ ഇതുപോലെതന്നെ വലുപ്പമുള്ള മറെറാരു ഗോളത്തോടു കൂട്ടിമുട്ടി തട്ടിത്തകന്ന് ഛിന്നഭിന്നമായിപ്പോയേയ്ക്കുമെന്നാണ് ആ വിദ്വാൻെറ അഭിപ്രായം. ഈ പക്ഷപ്രകാരം നോക്കുമ്പോൾ, അതിവേഗത്തിൽ ഓടുന്ന രണ്ടു തീവണ്ടികൾ അന്യോന്യം കൂട്ടിമുട്ടുന്നതിനോടു അപ്രതീക്ഷിതമായ ഭൂമിയുടെ നാശത്തെ ഉപമിക്കാം. അപാരമായിക്കാണുന്ന ഈ ബ്രഹ്മാണ്ഡകടാഹത്തിൽ അത്യുജ്ജ്വലമായി ജ്വലിക്കുന്ന സൂര്യഗോളം വളരെക്കാലം ചെല്ലുമ്പോൾ, കത്തുന്ന തിരി മ്ലപോയി കരിക്കട്ടയാവുന്നതുപോലെ കാലാന്തരത്തിൽ നിഷ്പ്രഭമായിത്തീരുമെന്നാ

ണ് പാശ്ചാത്യസിദ്ധാന്തം. അപ്പോൾ
ആ സൂൎയ്യന്നു പ്രവൃത്തിയില്ലാതായിത്തീരും.
ഇങ്ങിനെ പെൻഷ്യൻ പറ്റിപ്പിരിഞ്ഞ സൂ
ൎയ്യന്മാർ ഇപ്പോൾ ഒട്ടധികം ഉണ്ടെന്നും,
ആ ഗോളങ്ങളിൽ വല്ലതും ഭൂമിയോടു കൂട്ടി
യുരുമ്മിയാൽ ഭൂമിയുടെ കഥ കഴിയുമെന്നു
മാണ് മുൻപറഞ്ഞ ഗോളപണ്ഡിതൻ പ
റയുന്ന യുക്തി. പക്ഷെ, അങ്ങിനെ ഒരു
ഗോളം ഇപ്പോൾ ഭൂമിയോടടുത്തെങ്ങും എ
ത്തീട്ടില്ല. അഥവാ എത്തുന്നതായാൽത്ത
ന്നെ അതിനെപ്പററി മുൻകൂട്ടി അറിവു ത
രുന്നവയായ ചില സംഭവങ്ങൾ ഉണ്ടാവു
ന്നതും, തന്മൂലം അപ്രതീക്ഷിതമായ ഒരു
നാശം വരുവാനിടയില്ലാത്തതുമാകുന്നു. എ
തെങ്കിലും ഇപ്പോൾ ജീവിച്ചിരിക്കുന്നവൎക്കാ
ൎക്കും ഈ ഭയത്തിന്നവകാശമില്ല.

കുജലോകം. ലോകാവസാനത്തെപ്പ
ററിയ നിരൂപണം അങ്ങിനെ നില്ക്കട്ടെ.
ഭൂമിയോട് ഏററവും അടുത്തുനില്ക്കുന്ന കു
ജഗോളത്തെക്കുറിച്ച് ചിലതു ആലോചി
ക്കുക. ഈ ഗോളം ഒരു കാലത്ത് ഭൂമിയു
ടെ ഒരു ഭാഗമായി നിന്നിരുന്നതാണെ
ന്നും, ഒരിക്കലുണ്ടായ ചലനവിശേഷത്താ
ൽ ഭൂമിയിൽ നിന്നു വിട്ട് ഒരു പ്രത്യേകഗ്ര
ഹമായിത്തീൎന്നതാണെന്നുമാണ് പാശ്ചാ
ത്യന്മാർ സിദ്ധാന്തിക്കുന്നത്. "അംഗാര
കഃ കുജോ ഭൌമഃ" എന്നുള്ളതുകൊണ്ട് കു
ജന് ഭൂമിയുടെ ഒരു പുത്രാവകാശമുണ്ടെ
ന്നു പൌരസ്ത്യശാസ്ത്രജ്ഞന്മാരും സമ്മതി
ച്ചിട്ടുണ്ട്. ഇങ്ങിനെ ജന്യജനകത്വസം
ബന്ധമുള്ളതുകൊണ്ട്, ഭൂമിയിലും കുജനി
ലും ഏതാണ്ടൊരു പ്രകൃതിസാമ്യവും ഉണ്ടാവ
ണമല്ലൊ. കുജഗോളത്തിൽ ഭൂമിയിലെന്ന
പോലെ ജീവജാലങ്ങൾ പാൎക്കുന്നുണ്ടെങ്കി
ലും, ചില സാമാന്യകാൎയ്യങ്ങളുടെ പരി
ശോധനയിൽ വലുതായ അന്തരം കണ്ടെ
ത്തീട്ടുണ്ട്. ഭൂമിയിൽ മൂന്നിലൊരംശം ക
രയും ശേഷം ഭാഗം വെള്ളവും ആണ്;
കുജനിൽ ഇതിന്നു വിപരീതമായി മൂന്നി
ലൊരു ഭാഗം വെള്ളവും ബാക്കി കരയുമാ
കുന്നു. ഭൂമിയുടെ അന്തൎഭാഗത്തിൽ നിന്നു
നിരന്തരമായിപ്പുറപ്പെടുന്ന ചൂടിനെ ശമി
പ്പിക്കത്തക്കവണ്ണം ബഹിൎഭാഗത്തിലുള്ള
വെള്ളത്തിന്നു ശക്തിയില്ലെന്നും, അതുകൊ
ണ്ടു കാലക്രമത്തിൽ ഭൂമിയുടെ അന്തൎഭാഗ
ത്തെപ്പോലെ ബഹിൎഭാഗവും ചുട്ടുപഴുത്ത്
ജലം തീരെ ഇല്ലാത്ത നിലയിലാവുമെ
ന്നും, ഇപ്പോൾത്തന്നെ പണ്ടത്തെക്കാല
ത്തേക്കാൾ ജലം കുറവായിട്ടാണ് കാണു
ന്നതെന്നും പാശ്ചാത്യശാസ്ത്രങ്ങൾ ഘോഷി
ക്കുന്നു. വലിയ ഗോളമായ ഭൂമിയിൽത്ത
ന്നെ ഇങ്ങിനെ ജലാംശം കുറഞ്ഞും ചൂടു
നിറഞ്ഞും വരുന്ന അവസ്ഥയ്ക്ക്, ഭൂമിയേ
ക്കാൾ എത്രയോ ചെറുതായ കുജഗോള
ത്തിൽ എത്രമാത്രം ജലദൌൎല്ലഭ്യമുണ്ടായി
രിക്കുമെന്നൂഹിക്കാമല്ലൊ. അതുകൊണ്ടു, വൃ
ദ്ധയായ ഭൂമി നശിച്ചു പോവുന്നതിന്നുമുമ്പ്
പുത്രനായ കുജന്റെ പുല കുളിക്കേണ്ടതാ
യി വരുമെന്നാണ് വിശ്വസിക്കേണ്ടത്.

ശുക്രൻ: കുജലോകത്തിൽനിന്നു നേ
രെ ശുക്രനിലേക്കു കടന്നാൽ നമുക്കു ചില
തൊക്കെ പഠിക്കാനുണ്ട്. ഭൂമിയുടെ ചക്രഗ
തി രണ്ടുവിധത്തിലാണ്. അത് അച്ചുത
ണ്ടിന്മേൽ അനദ്ധ്യായമില്ലാതെ തിരിഞ്ഞു
തിരിഞ്ഞു കൊല്ലത്തിലൊരിക്കൽ സൂൎയ്യനെ
പ്രദക്ഷിണംവെക്കുന്നു. അതുകൊണ്ട് സൂൎയ്യ
നിൽനിന്ന് ഭൂമിയിൽ എല്ലാടവും പ്രകാ
ശം വ്യാപിക്കുവാനിടയുണ്ട്. ഭൂമിയെപ്പോ
ലെതന്നെ സൂൎയ്യനെ പ്രദക്ഷിണംചെയ്യുന്ന
മറെറാരു ഗ്രഹമായ ശുക്രനാകട്ടെ അച്ചുത
ണ്ടിന്മേൽ തിരിയാതെ പ്രദക്ഷിണംചെയ്യു
ന്നതേയുള്ളൂ. അതിനാൽ ഭൂഗോളത്തിന്റെ

ഒരൎദ്ധത്തിൽമാത്രമേ സൂൎയ്യപ്രഭ തട്ടുന്നുള്ളു; മറേറ അൎദ്ധം എന്നും അന്ധകാരം നിറഞ്ഞു കിടക്കുകയാകുന്നു. ഒരുഭാഗത്ത് അത്യുഗ്രമായിത്തപിക്കുന്ന സൂൎയ്യന്റെ രശ്മികൾ തട്ടി പഴുത്തും, മറേറഭാഗത്ത് മഞ്ഞുകട്ടികളാലും മററും എപ്പോഴും തണുത്തും ഇരിക്കുന്നതുകൊണ്ട് ജീവികൾക്കു ജീവിപ്പാൻ ശുക്രഗോളത്തിൽ ഒരു നിവൃത്തിയുമില്ല. ഈ ഗതിതന്നെയാണ് ഭാവിയിൽ ഭൂമിക്കും വരുന്നതെന്ന് ഒരു ഗോളശാസ്ത്രജ്ഞൻ അഭിപ്രായപ്പെടുന്നു. ഭൂമിയുടെ അച്ചുതണ്ടിന്മേലുള്ള തിരിച്ചലിന്ന് ക്രമേണ അയവുവരുന്നുണ്ടെന്നു കണക്കാക്കിയിരിക്കുന്നു. തന്നിമിത്തം ക്രമേണ രാവും പകലും അധികപ്പെട്ടുവന്ന് ഒരിക്കൽ പെട്ടന്നു ഭൂമിക്കു അച്ചുതണ്ടിന്മേലുള്ള ഭ്രമണം നില്ക്കുകയും, അതിന്റെ ഫലമായി കിഴക്കേ അൎദ്ധഗോളത്തിൽ എപ്പോഴും പകലും പടിഞ്ഞാറേതിൽ എല്ലായ്പോഴും രാത്രിയും ആയിത്തീരുകയും ചെയ്യും. ഇതാണ് ശുക്രന്റെ ഇപ്പോഴത്തെ സ്ഥിതി മേലിൽ ഭൂമിക്കു വരുമെന്നുപറഞ്ഞതിന്റെ യുക്തി. ഇക്കാൎയ്യമൊക്കെ വാസ്തവമാണെങ്കിൽ, ഒരുകാലത്ത് പാശ്ചാത്യർ പ്രകാശത്തിന്നുവേണ്ടി ഭാരതഖണ്ഡത്തിലേക്കു വരേണ്ടിവരും.

ഭാസ്കരാചാൎയ്യർ.



# വണ്ടിനോടു രണ്ടു വാക്ക്.

മുടിഞ്ഞു ഹേമന്ത,മണഞ്ഞു തേൻകണം
പൊടിഞ്ഞ പൂവേളയു,മപ്പൊഴിങ്ങിനെ
കടിഞ്ഞിൽകായ്ക്കാത്തൊരു വള്ളിയെജ്ജവാൽ
വെടിഞ്ഞ വണ്ടേ!വിടുവിഡ്ഢിതന്നെ നീ

വളൎന്ന വാർപൂങ്കുലകൊണ്ടു തെല്ലുതാ-
ന്നിളന്തളിർക്കാന്തിയുമേന്തി നാൾക്കുനാൾ
വിളങ്ങുമീ വള്ളിയെ വിട്ടു ഹന്ത!പൊ-
ല്ലുളഞ്ഞ വണ്ടേ!വിടുവിഡ്ഢിതന്നെ നീ

ചൊരിഞ്ഞ തേനുണ്ടിളകുന്ന ശാഖയാൽ
വരിഞ്ഞുകെട്ടുംസുഖമേററിടേണ്ടനാൾ
വിരിഞ്ഞപൂവാൎന്നു തെളിഞ്ഞ വള്ളിയെ-
പ്പിരിഞ്ഞ വണ്ടേ!വിടുവിഡ്ഢിതന്നെ നീ.

കുററിപ്പുറത്തു കേശവൻ നായർ.

### കിളിമാനൂർ

# വിദ്വാൻ കോയിത്തമ്പുരാൻ

സംഗീതം, സാഹിത്യം എന്നുള്ള രണ്ടു കലകളിലും അദ്വിതീയമായ പാണ്ഡിത്യം സമ്പാദിച്ച തിരുവനന്തപുരത്ത് സ്വാതി തിരുനാൾ മഹാരാജാവ് തിരുമനസ്സിലെ സന്നിധിയിൽ പാർത്തിരുന്ന ഒരു കവിയാണ് കിളിമാനൂർ വിദ്വാൻ കോയിത്തമ്പുരാൻ. സ്വതസ്സിദ്ധമായ കവിതാവാസന കൊണ്ടും, വിദ്വാന്മാരുടെ പേരിലുള്ള വാത്സല്യംകൊണ്ടും, അനേകം കവികളെ തന്റെ കൂടെ താമസിപ്പിച്ച് നിരന്തരമായി കവിതാപരിശ്രമം ചെയ്തിരുന്ന സ്വാതിതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ട് തീർച്ചയായും "കേരളഭോജരാജൻ" എന്ന പേരിന്നർഹനാണ്; എന്നാൽ, ആ ഭോജരാജന്റെ സദസ്സിലെ കാളിദാസൻ ഈ വിദ്വാൻ കോയിത്തമ്പുരാനായിരുന്നു എന്നു വേണം പറയുവാൻ. കേരളീയരുടെ ചരിത്രാന്വേഷണക്കുറവു നിമിത്തം ഈ വിദ്വാൻതമ്പുരാന്റെ പേരു പരക്കെ അറിഞ്ഞിരിക്കുവാനിടവന്നിട്ടില്ല; എങ്കിലും, തന്റെ നിസ്തുല്യങ്ങളായ കൃതികളെക്കൊണ്ടു ഭാഷയെ പോഷിപ്പിക്കുന്നതിന്നു ഹേതുഭൂതനായ അവിടുത്തെ കഥകളെ കേരളീയരെല്ലാം അറിഞ്ഞിരിക്കേണ്ടതാണ്.

ഈ കോയിത്തമ്പുരാനവർകൾ കൊല്ലവർഷം ൯൮൭-ാമതിൽ കിളിമാനൂർ കൊട്ടാരത്തിൽ ജനിച്ചു. ചെറുപ്പകാലത്ത് അവിടുത്തെ എല്ലാവരും "ചെറുണ്ണിക്കോയിത്തമ്പുരാൻ" എന്നാണ് പറഞ്ഞുവന്നിരുന്നത്. എന്നാൽ അവിടുത്തെ യഥാർത്ഥ നാമധേയം രാജരാജവർമ്മാവെന്നായിരുന്നു. ബുദ്ധിശക്തി ധാരാളം ഉണ്ടായിരുന്നതിനാൽ കുട്ടിക്കാലത്തുതന്നെ വിദ്യാഭ്യാസത്തിൽ നല്ലവണ്ണം ജാഗ്രത ചെയ്യുവാനും, അക്കാലത്തെ സമ്പ്രദായപ്രകാരമുള്ള വിദ്യകളൊക്കെയും പൂർത്തിയാക്കി നല്ല വിദ്വാനായിത്തീരുവാനും സംഗതിയായി. അന്നുമുതല്ക്കുതന്നെ അവിടേയ്ക്കു "വിദ്വാൻ കോയിത്തമ്പുരാൻ" എന്നുള്ള പേരു സിദ്ധിക്കുകയും ചെയ്തു. ൧൦൦൮-ാമാണ്ടിടയ്ക്കു അതായത് അവിടുത്തെ ഇരുപത്തൊന്നാമത്തെ വയസ്സിൽ അവിടുന്നു തിരുവനന്തപുരത്ത് ചെല്ലുകയും, ൧൦൨൨-ാമതിൽ നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ അടുക്കൽ ചില ശ്ലോകങ്ങളുണ്ടാക്കി അടിയറവെച്ചു മുഖംകാണിക്കുകയും ചെയ്തു. മഹാരാജാവു തിരുമനസ്സുകൊണ്ട് ആ ശ്ലോകങ്ങൾ കണ്ടു വളരെ സന്തോഷിച്ചു. കോയിത്തമ്പുരാൻ അവർകളുടെ സ്ഥിരതാമസം തിരുവനന്തപുരത്തുതന്നെ ആക്കേണമെന്ന് അവിടുന്ന് കല്പിച്ചതനുസരിച്ച്, അക്കാലംമുതല്ക്കു തമ്പുരാൻ തിരുവനന്തപുരത്തുതന്നെ പാർപ്പുതുടങ്ങി. നല്ല വൈദുഷ്യവും ബുദ്ധിശക്തിയും കവിതാവാസനയും ഉള്ള മഹാരാജാവുതിരുമനസ്സിലേക്ക്, കോയിത്തമ്പുരാനവർകളുടെ പാണ്ഡിത്യത്തേയും കവിതയേയുംപറ്റി ക്രമേണ നല്ല അഭിപ്രായം ജനിക്കുകയും, അവിടുന്ന് സന്തോഷിച്ച് മാസംതോറും ൧൦൦ "രൂപ" ശമ്പളം തമ്പുരാന്റെപേരിൽ പതിച്ചു

കൊടുക്കുകയും ചെയ്തു. ഇതിന്നു പുറമെ, ഓരോ സന്ദർഭത്തിലായി അനേകം പ്രാവശ്യം മഹാരാജാവു തിരുമനസ്സിലേക്കു പ്രത്യേക സന്തോഷവും ബഹുമാനവും തോന്നിക്കുന്നവയായി വളരെ ശ്ലോകങ്ങൾ കോയിത്തമ്പുരാനുണ്ടാക്കുകയും, പലപ്പോഴും പല വലിയ സമ്മാനങ്ങൾ വാങ്ങുകയും ചെയ്തിട്ടുണ്ട്. മഹാരാജാവുതിരുമനസ്സിലേക്കു വളരെ സ്നേഹവും വിശ്വാസവും ഉണ്ടായിരുന്നതുകൊണ്ട് തിരുവനന്തപുരത്തെ താമസം വലിയ പദവിയിലായിരുന്നു. എങ്കിലും ഒരു പന്തിരാണ്ടു തികച്ച് തിരുവനന്തപുരത്തു പാർക്കുവാനിടയാകാതെ, തനിക്കു മുപ്പത്തിരണ്ടു വയസ്സു പൂർത്തിയാകുന്നതിന്നുമുമ്പായിത്തന്നെ ആ മഹാകവി അന്തരിച്ചുപോയി. ഇങ്ങിനെയാണ് അവിടുത്തെ ജീവചരിത്രത്തിൻെറ ചുരുക്കം

വിദ്വാൻ കോയിത്തമ്പുരാനവർകളുടെ കവിതകളിൽ രാവണവിജയം കഥകളിയും സന്താനഗോപാലം തുള്ളലും മററും പ്രസിദ്ധമാണ്. കഥകളിപ്പുസ്തകങ്ങളിൽ വെച്ച് അധികം മെച്ചമായിട്ടുണ്ടെന്നു സർവ്വസമ്മതമായ കോട്ടയം കഥകളോടു വാസ്തവത്തിൽ കിടപിടിക്കത്തക്കതാണ് ഈ തമ്പുരാൻെറ ആട്ടക്കഥ. ആട്ടക്കഥകൾക്ക് ശ്ലോകങ്ങൾ സംസ്കൃതവും പദങ്ങൾ മണിപ്രവാളവുമായിട്ടുള്ള രീതിയാണല്ലൊ അധികം നല്ലതെന്നു വെച്ചിട്ടുള്ളത്. ആ രീതിയെത്തന്നെയാണ് കോയിത്തമ്പുരാനും സ്വീകരിച്ചിട്ടുള്ളത്. ശ്ലോകങ്ങളിൽ അതാതു സന്ദർഭത്തെ അനുസരിച്ച് നല്ല ഗാംഭീര്യവും ഓജസ്സും വരുത്തുന്നതിന്ന് അവിടുന്നു വിദഗ്ദ്ധനായിരുന്നുവെന്നുള്ളതിലേക്കു താഴെ എഴുതുന്ന ചില ശ്ലോകങ്ങൾ നല്ല ഉദാഹരണമാണ് :—

"അതിമൃദുപദന്യാസൈസ്സ്വാന്തീം
സനൂപുരശിഞ്ജിതാൻ
പ്രതിപദമപി സ്ഥിത്വാ പാശ്ചാത്യാ-
ന്നിയമ്യ വിമുഞ്ചതീം
സഭയമപദേവ്യാതന്വാനാം
ദ്രുശൌ നവനീരദ-
പ്രതിരുചിനിചോളാന്തർല്ലീനാം
ജഗാദ ദശാനനഃ.

ആനീലനീരദഭരാന്തരിതേന്ദുബിംബ-
ലീലാനുകാരിവദനം നിജമാദധാനാ
സഞ്ജാതവേപഥുമതിസ്സ്വിരസാ പ്രണമ്യ
മന്ദാ ജഗാദ മുകുളീകൃതപാണിരേഷാ."

മേൽക്കാണിച്ച ശ്ലോകങ്ങൾ രണ്ടും ആട്ടക്കഥയിലെ രംഭയുടെ പ്രവേശത്തിലുള്ളവയാണ്.

കോയിത്തമ്പുരാനവർകളുടെ കവിതകളിൽവെച്ച് പ്രധാനവും പ്രസിദ്ധവും ആയിട്ടുള്ളത് അവിടുന്നു പല അവസരങ്ങളിലായി ഉണ്ടാക്കീട്ടുള്ള ഒററശ്ലോകങ്ങൾ ആണ്. പുതിയ പുതിയ ഉപമകൾ തോന്നുക, അവയെ പ്രയോഗിക്കുന്നതിന്നു പദങ്ങൾ നിരർഗ്ഗളമായി കിട്ടുക, ശബ്ദചിത്രങ്ങൾ നിർമ്മിക്കുക, എന്നാൽ ലോകസ്വഭാവത്തിന്നു വിരുദ്ധമായി ഒന്നും പ്രയോഗിപ്പാൻ തോന്നാതിരിക്കുക, ഫലിതം നിറഞ്ഞിരിക്കുക ഇത്യാദി വിശേഷങ്ങൾ അവിടുത്തെ ഒററശ്ലോകങ്ങൾക്കുള്ള മെച്ചങ്ങളാകുന്നു. മഹാരാജാവു തിരുമനസ്സുകൊണ്ട് ഒരവസരത്തിൽ ആറാട്ടിനായി കടപ്പുറത്ത് എഴുന്നള്ളിയപ്പോൾ, രാമപരമായും രാജപരമായും ഉള്ള രണ്ടർത്ഥങ്ങളോടുകൂടി ഒരു ശ്ലോകമുണ്ടാക്കാമോ എന്ന് കല്പിച്ചുചോദിച്ചു. "പരീക്ഷിച്ചുനോക്കട്ടെ" എന്ന് വിനയഭാവത്തിൽ മറുവടി പറഞ്ഞ്, തമ്പുരാൻ താമസംകൂടാതെതന്നെ താഴെ കാണിക്കുന്ന ശ്ലോകം ഉണ്ടാക്കിച്ചൊല്ലി :—

"വിശ്വാമിത്രാഗ്ര്യകർമ്മപ്രശമരതസുബാ-
ഹുഘ്നകണ്ഠപ്രഭേദം
ധൃത്വാ ചാപം സായകാഗ്ര്യം ഹരിവരപൃതനാ-
സംയുതഃ സാനുജന്മാ
ആയാതോ രാമരാജഃ സ്വയമിതി ജനതാ
ഭാഷണൈരേവ സിന്ധുഃ
സന്ത്രസ്താത്മാ രരാസോത്തരളതരതരം-
ഗോച്ചലൽബാഹുരുച്ചൈഃ"

ഈ ശ്ലോകത്തിനു വീരശ്ശൃംഖല സമ്മാനിച്ചുവെന്നാണ് കേട്ടിട്ടുള്ളത്.

മഹാരാജാവ് ഒരിക്കൽ രഥത്തിൽ കേറി എഴുന്നള്ളിയതിനെപ്പറ്റി കോയിത്തമ്പുരാൻ ഒരു ശ്ലോകം ഉണ്ടാക്കി. ആ ശ്ലോകം ഇങ്ങിനെയാണ്:—

"യം ശംസന്തി സദാഗതിപ്രണയിനം
സർവ്വേ ജനാഃ സന്തതം
സ്വസ്ഥാനാദരിണാഗതം ച പുരതോ
യേനൈവ ഭോഗീശിതുഃ
സോയം പുഷ്യരഥോ ബിഭർത്തി തുലനാം
ശ്രീവഞ്ചിഭൂമീഭൃതാ
കൃഷ്ണേനാപി ച ജിഷ്ണുനാപി കലിതാ
ചിത്രാംഗദാമാശ്രിതഃ"

ഇതിൽ വിശേഷണങ്ങൾക്ക് അർത്ഥഭേദം വരുത്തി, രഥം രാജാവിനോടും ശ്രീകൃഷ്ണനോടും ഭീമസേനനോടും അർജ്ജുനനോടും തുല്യമാണെന്നു കല്പിച്ചിരിക്കുന്നു. ഈ ശ്ലോകത്തിന്റെ രസികത്വം കണ്ട് മഹാരാജാവു സന്തോഷിച്ച് തൽപ്രണേതാവിനു രണ്ടു കയ്യുകൾക്കും വീരശ്ശൃംഖല സമ്മാനിച്ചുവത്രെ.

മഹാരാജാവു തിരുമനസ്സുകൊണ്ട്, പലപ്പോഴും ഓരോ ശ്ലോകപാദമോ ശ്ലോകാർദ്ധമോ ഉണ്ടാക്കി ബാക്കി പൂരിപ്പിക്കുവാനായി കോയിത്തമ്പുരാനോടു പറയുകയും അവിടുന്ന് അവയെ അതിഭംഗിയായി പൂരിപ്പിക്കുകയും ചെയ്യാറുണ്ട്. ചില പൂരണങ്ങളുടെ ഭംഗി കണ്ടിട്ട് മഹാരാജാവു തമ്പുരാനെ ഗാഢമായി ആലിംഗനം ചെയ്തുകൂടി ഉണ്ടായിട്ടുള്ളതായി കേട്ടിട്ടുണ്ട്. ഇങ്ങിനെയൊക്കെയാണെങ്കിലും, ഒരിക്കൽ ചില സേവകന്മാരുടെ ദുർബോധനനിമിത്തം കോയിത്തമ്പുരാന്റെ പേരിൽ തിരുവുള്ളക്കേടാകയും, തന്നിമിത്തം അവിടുന്നു കിളിമാനൂർ പോയി താമസിക്കുകയും ചെയ്തു. ആ രസക്ഷയം തീർക്കുവാനായി തമ്പുരാൻ ചില ശ്ലോകങ്ങൾ ഉണ്ടാക്കി അയച്ചു. തമ്പുരാന്റെ വർണ്ണ്യവും വർണ്ണവും കണ്ട് അവിടത്തെ "കരീന്ദ്രൻ" എന്നാണ് മഹാരാജാവു വിളിക്കാറുള്ളത്. ആ സംഗതിയടിസ്ഥാനമാക്കി, ഗജേന്ദ്രമോക്ഷം കഥയിൽ കരീന്ദ്രൻ കൃഷ്ണനോടപേക്ഷിക്കുന്ന വിധത്തിൽ, തന്റെ പേരിൽ ദയയുണ്ടാവണമെന്നു പ്രാർത്ഥിച്ചുകൊണ്ട് ഒരു ശ്ലോകം ആ അയച്ച ശ്ലോകങ്ങളുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. അതു കണ്ട് വീണ്ടും തമ്പുരാനെ തിരുവനന്തപുരത്തേക്കുതന്നെ വരുത്തുകയും മഹാരാജാവു തിരുമനസ്സുകൊണ്ട് അവിടത്തെക്കുറിച്ച് പൂർവ്വാധികം സന്തോഷിക്കുകയും ചെയ്തു. ഇപ്പോഴുള്ള പല വൃദ്ധവിദ്വാന്മാരും ബഹുരസമായിച്ചൊല്ലുക പതിവുള്ളതായ ആ ശ്ലോകം ഇതാണ്:—

"ഇതോ മാമുദ്ധർത്തും ശിവശിവ!
ചിരാദവ്യവഹിതാ-
സ്തടസ്ഥാ നോ ശക്താസ്തരളമ-
തയോ ഹന്ത സുഹൃദഃ
അയേ ഭൂമീനാഥ! പ്രചുരത-
ര കാരുണ്യജലധേ!
കരീന്ദ്രേ കാരുണ്യം കലയിതു-
മയം ഖല്വവസരഃ".

ഇങ്ങിനെ എടുത്തു പറഞ്ഞുതുടങ്ങിയാൽ അവിടുത്തെ ഗുണശ്ലോകങ്ങളെപ്പററി തന്നെ വളരെ എഴുതേണ്ടതായി വരും. എല്ലാംകൂടി നോക്കുമ്പോൾ, "മഹാകവിയായ വിദ്വാൻതമ്പുരാന്റെ നാമധേയം' ശാശ്വതമായിരിക്കു"മെന്ന് ഒരവസരത്തിൽ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടഭിപ്രായപ്പെട്ടപ്രകാരംതന്നെ പറഞ്ഞുകൊണ്ട് ഈ ഉപന്യാസത്തെ ഉപസംഹരിക്കുകയേ നിവൃത്തിയുള്ളു.

യു. വി. ശങ്കുണ്ണിമേനോൻ.

# അന്തകന്റെ തീപ്പ്

ഞാൻ ഒരു ദിവസം ഊണുംകഴിഞ്ഞു സ്വല്പം വിശ്രമത്തിന്നായി കസാലമേൽ കിടക്കുകയായിരുന്നു. ഈ സമയത്ത് മുൻപൊരു മാസികയിൽ എഴുതുവാൻ സംഗതിയായ ഒരു വിഷയത്തിന്റെ ചില സ്മരണങ്ങൾ എന്റെ മനസ്സിൽ കടന്നുകൂടി. ഇതിനെ തുടൎന്ന് മനുഷ്യന്റെയും ഇതര ജന്തുക്കളുടേയും പരിശ്രമത്തെപ്പററിയുള്ള ആലോചന എന്റെ ചിത്തരംഗത്തിൽ നൃത്തം ചെയ്തുതുടങ്ങി.

ഈ ആലോചനയുടെ ഫലമായി, സ്വകൃത്യനിൎവഹണത്തിൽ ശ്രദ്ധാലുവായിരിക്കേണ്ട മനുഷ്യൻ നൈസൎഗ്ഗികബുദ്ധ്യാ ഓരോപ്രവൃത്തികൾ ചെയ്തുപോരുന്ന ഇതരജന്തുക്കളെ അപേക്ഷിച്ചു, പരിശ്രമത്തിൽ വളരെ പിന്നോക്കമായിക്കാണുന്നു എന്നു എന്നിൽ ഉദിച്ച അഭിപ്രായത്തെ തുറന്നുപറയാതിരിക്കുവാൻ എനിക്കു നിവൃത്തിയില്ല. ഏകരീതിയിലല്ലാതെ നാനാരീതിയിൽ വിവിധകാൎയ്യങ്ങൾ മനുഷ്യൎക്ക സാധിക്കാവുന്നതുകൊണ്ടു ഈ സംഗതിയിൽ അവർ ഒട്ടുംതന്നെ ക്ഷമൎഹ്ന്മാരല്ല. ഇതരപ്രാണികൾക്കു പ്രവൎത്തിക്കാൻ പാടില്ലാത്ത അനേകം ഉദ്യോഗങ്ങൾ, വിശേഷബുദ്ധിമൂലംമനുഷ്യൎക്ക സുസാധങ്ങളാകുന്നു. മാംസഭക്ഷകങ്ങളായ മൃഗങ്ങൾ എന്നല്ല, എല്ലാ ജന്തുക്കളും തങ്ങളുടെ പ്രകൃത്യാ ഉള്ള അവസ്ഥയിൽ, പ്രവൃത്തിക്കായിക്കൊണ്ടും വിശ്രമത്തിന്നായിക്കൊണ്ടും ഉപയോഗിക്കുന്നു. "ഈമാസം തീരെ പോകുന്നില്ല. ചത്തതുമട്ടിൽ കിടക്കുന്നു. എന്താ ഇനി വേണ്ടതു? നേരംപോക്കിനെന്തുള്ള വഴി?" എന്നിങ്ങിനെ ലജ്ജയില്ലാതെ ചിലർ ഗൎഹ്യങ്ങളായ ആവലാതി പുറപ്പെടുവിക്കുന്നത്, മനുഷ്യവൎഗ്ഗത്തിനു പൊതുവെ ആക്ഷേപഹേതുകമാണു. വിശേഷബുദ്ധി അങ്ങോർക്കു ഈശ്വരനാൽ ദത്തമായിരിക്കുന്നു എന്നും മററും പറഞ്ഞു തെളിയുന്നമനുഷ്യരുടെ വായിൽനിന്നും വരുന്ന വാക്കുകൾ വളരെ അത്ഭുതകരമായിരിക്കുന്നു. ശരീരംകൊണ്ടും മനസ്സുകൊണ്ടും മനുഷ്യൎക്ക ചെയ്യാവുന്നപ്ര

* ഈ ലേഖനത്തിലെ കഥാനായകന്റെ ശതാബ്ദപൂൎത്തി (Centenory) മഹോത്സവം ഇയ്യിടയിൽ തിരുവനന്തപുരത്തുവെച്ച് കൊണ്ടാടിയപ്പോൾ വലിയ കോയിത്തമ്പുരാനവർകൾ അഗ്രാസനാധിപത്യം സ്വീകരിച്ചു ചെയ്ത പ്രസംഗത്തിലാണ് ഇങ്ങിനെ അഭിപ്രായപ്പെട്ടത്. ആ സമയത്തിലും, അതു സംബന്ധിച്ചു കോട്ടയത്തു കൂടിയ പൊതുയോഗത്തിലും ഉണ്ടായ ചില പ്രസംഗങ്ങളിൽനിന്നാണ് ഈ ഉപന്യാസത്തിലെ വിഷയം സംഗ്രഹിച്ചിരിക്കുന്നത്.—ലേഖകൻ.

വൃത്തികൾ അസംഖ്യേയങ്ങളാകുന്നു. താന്താങ്ങൾ ഏൎപ്പെട്ടിരിക്കുന്ന തൊഴിലിനും പുറമെ ധ്യാനം പുസ്തകപാരായണം, സദുപദേശങ്ങൾ, മതസംബന്ധമായി മററു നിഷ്ഠകൾമുതലായിഅനേകം നല്ലകൎമ്മങ്ങൾ മനുഷ്യൎക്കചെയ്യാം. ചുരുക്കിപ്പറയുന്നതായാൽഅപ്രമേയവും സീമാതീതവുമായ ജ്ഞാനധനത്തിന്നുവേണ്ടി മനുഷ്യൎക്ക പ്രവൎത്തിക്കാൻകഴിയും. തങ്ങളുടെ ആയുസ്സിൽ കഴിഞ്ഞുപോയിട്ടുള്ള ഓരോ മണിക്കൂറിലും ഉണ്ടായിരുന്നതിനേക്കാൾ അധികം ജ്ഞാനവും സ്വഭാവനൈൎമ്മല്യവും മനുഷ്യനു സാധിക്കാൻകഴിയും. ഇങ്ങിനെയൊക്കെയിരിക്കെ അൎത്ഥമില്ലാത്തതായ വൃഥാലാപങ്ങൾ മനുഷ്യർ പുറപ്പെടുവിക്കുന്നതു് എത്രയോ കഠോരമായിട്ടുള്ളതാകുന്നു.

ഇപ്രകാരമുള്ള വിചാരങ്ങളിൽ എന്റെ മനസ്സു കുറെ നേരം വ്യാപൃതമായിരുന്നതിന്റെശേഷം ഞാൻ ഉറങ്ങുന്നതിനു മുൻപിൽ പതിവായി ചെയ്യാറുള്ള ഗ്രന്ഥപാരായണത്തിനാരംഭിച്ചു. അതൊരു പുരാണഗ്രന്ഥമായിരുന്നു. ഇഹലോകത്തിൽനിന്നും വേർപെട്ടുപോയ അനേകം മഹാത്മാക്കളുടെ സ്വൈരസല്ലാപവുംമററും അതിൽ പ്രതിപാദിച്ചിട്ടുണ്ടായിരുന്നു. ആ ഗ്രന്ഥത്തെ ഞാൻ ഏകദേശം ഒരു മണിക്കൂറോളം വളരെ വളരെ രസത്തോടെ പാരായണം ചെയ്തതിന്റെശേഷം നിദ്രാമഗ്നനായി മയങ്ങിപ്പോയി. അപ്പോൾ താഴെപ്പറയുംപ്രകാരം എനിക്കു ഒരു ദൎശനം ഉണ്ടായി.

ഞാൻ എങ്ങിനെയോ യമലോകത്തിൽ എത്തിയതായി എനിക്കു തോന്നി. മൃതന്മാരായവരുടെ കേസ്സു വിസ്തരിച്ചു തീൎച്ച ചെയ്യുന്ന അന്തകസ്വാമി സിംഹാസനാരൂഢനായിരിക്കുന്നതു ഞാൻ കണ്ടു. അദ്ദേഹത്തിന്റെ വലത്തുഭാഗത്തു് സ്വൎഗ്ഗത്തിന്റെ വാതൽ കാവൽക്കാരനും ഇടത്തുഭാഗത്തു് നരകത്തിന്റെ ദ്വാരപാലകനും നില്ക്കുണ്ടായിരുന്നു. ഈ പ്രാവശ്യം സ്ത്രീകളുടെ കേസ്സാണു് വിചാരണയ്ക്കെടുത്തിരിക്കുന്നതെന്നു് ഞാൻ ചിലരിൽനിന്നും മനസ്സിലാക്കി. ഓരോ സ്ത്രീകളോടും അവരവർ ഭൂലോകത്തിൽ എന്തെല്ലാം കൃത്യങ്ങൾ ചെയ്തിട്ടുണ്ടെന്നു ജഡ്ജി ചോദിക്കുന്നതു കേട്ടു് എനിക്കു വളരെ അത്ഭുതം തോന്നി. എന്നെപ്പോലെതന്നെ ഈ ചോദ്യം കേട്ട അബലാസംഘത്തിൽ ഓരോരുത്തരും എന്തു മറുപടി പറയണമെന്നറിയാതെ പരസ്പരം വീക്ഷിച്ചുംകൊണ്ടു് വിസ്മയാകുലകളായിത്തീൎന്നതേയുള്ളൂ. ജഡ്ജി അവൎകൾ പിന്നീടു് ഓരോരുത്തരേയും വിളിച്ചു പ്രത്യേകം ചോദിച്ചുതുടങ്ങി. ആദ്യം സമീപത്തുണ്ടായിരുന്ന ഒരു വനിതാരത്നത്തിനോടു് ഇങ്ങിനെ ചോദിച്ചു. "ഏകദേശം അമ്പതു കൊല്ലത്തോളം ഭവതിഭൂലോകവാസം ചെയ്തുവല്ലോ. ആ കാലങ്ങളിൽ എന്തെല്ലാം പ്രവൃത്തികൾ ചെയ്തു". ഇതിനുത്തരമായി ആ സ്ത്രീരത്നം "എന്തു ചെയ്തെന്നോ? അയ്യോ! എനിക്കു ഒന്നും തോന്നുന്നില്ല. ദയചെയ്തു് ഓൎമ്മിക്കുവാൻ കുറെ സമയമനുവദിക്കുന്നതിന്നു് ഉത്തരവുണ്ടാകണേ!" ഏകദേശം അര മണിക്കൂർ കഴിഞ്ഞതിന്റെശേഷം താൻ തലമുടി ചീകിക്കെട്ടുന്നതിലായിരുന്നു ശ്രമിച്ചുകൊണ്ടിരുന്നതെന്നു മറുപടി പറഞ്ഞു. ഉടനെ അദ്ദേഹം ഇടത്തോട്ടു തിരിഞ്ഞു, നരകകവാടത്തിന്റെ സൂക്ഷിപ്പുകാരനോടു ഇവളെ സൂക്ഷിച്ചുകൊള്ളുന്നതിനു ദൃഷ്ടികൊണ്ടാജ്ഞകൊടുത്തു. സ്വാമിയവർകൾ വേറൊരു മാന്യയോടായി ഇങ്ങിനെ ചോദിച്ചു. "ഹേ ദേവി! അവിടുന്നു വളരെ ക്ഷീണഗാത്രതയോടും മാൎദ്ദവമേറിയ ദൃഷ്ടിയോടും കൂ

ടിയവളായി കാണപ്പെടുന്നുവല്ലോ. തൊണ്ണൂറാമത്തെ വയസ്സിൽ ആണ് ഇങ്ങോട്ടേക്കു തിരിച്ചതെന്നു ഞാൻ വിചാരിക്കുന്നു. അതിരിക്കട്ടെ. ഈ കാലത്തിനിടയിൽ എന്തെല്ലാം ചെയ്തുകൊണ്ടിരുന്നു?" വയോവൃദ്ധ "എനിക്കു വളരെ ജോലിത്തിരക്കുണ്ടായിരുന്നു. പന്ത്രണ്ടു സംവത്സരത്തോളം കാലൊടിഞ്ഞ ഒരു പൈതലിനെ ശുശ്രൂഷിക്കുകയായിരുന്നു. ബാക്കിയുള്ള സമയം മുഴുവനും, നാടകങ്ങളും, മറ്റു കാവ്യങ്ങളും വായിച്ചു രസിക്കുന്നതിനായിട്ടു പരിശ്രമിച്ചു". ജഡ്ജി "ഭേഷ്. നിങ്ങൾ സമയത്തെ പാഴാക്കാതെ വളരെ ബുദ്ധിപൂർവ്വമായി നല്ലകാര്യങ്ങൾക്കുവേണ്ടി ചിലവിട്ടിരിക്കുന്നു. അകത്തെ മാറി നില്ക്കട്ടെ". അടുത്ത മുറയ്ക്കു കൂട്ടിൽ കയറിയതു നാട്ടുപുറത്തുകാരിയായ ഒരു സാധുസ്ത്രീയായിരുന്നു. ജഡ്ജി "ഭവതി!" ഭൂലോകവാസത്തിനിടയിൽ ചെയ്തതെന്തെല്ലാം?" സ്ത്രീ "ഞാൻ നാല്പതു വത്സരം തികച്ചു ഭൂമിയിൽ പാർത്തില്ല. ആ കാലത്തിനിടയ്ക്കു ഞാൻ ഏഴു പെൺകുട്ടികളെ പ്രസവിച്ചു. എന്റെ ഭർത്താവിനാകപ്പാടെ എഴുപത്തൊറായിരത്തിഇരുനൂറിപ്പതിനഞ്ചു അപ്പം ഉണ്ടാക്കികൊടുത്തിട്ടുണ്ട്. എന്റെ മരണാനന്തരം ഗൃഹഭരണത്തിനായി എന്റെ മൂത്തമകളെ നിശ്ചയിച്ചു. പൊന്നുസ്വാമി! പൊളി പറകയല്ലേ! ഞങ്ങടെ നാട്ടിലേക്കും വളരെ മിടുക്കത്തിയാണ് എന്റെ മകൾ". ഈ സ്ത്രീയുടെ നിഷ്കളങ്കമായ സാധുത്വത്തെ കണ്ടു ധർമ്മരാജാവു പുഞ്ചിരിയോടുകൂടി അവളെ സ്വർഗ്ഗദ്വാരപാലന്റെ പക്കൽ ഏല്പിച്ചു. ജഡ്ജി വേറൊരുത്തിയോട് "ഹേ സുന്ദരി! ഭവതി ഇത്രനാളും എന്തു ചെയ്യുകയായിരുന്നു? സുന്ദരി "അടിയൻ യാതൊരുപദ്രവവും ആർക്കും ചെയ്തിട്ടില്ല. സത്യമാണ് അടിയൻ ബോധിപ്പിക്കുന്നത്." സ്വാമി. 'അതുകൊള്ളാം. നിങ്ങൾ എന്തു നന്മ ചെയ്തു?' ഈ ചോദ്യത്തിനു ഒരുമറുപടിയും പറയാൻ നിവൃത്തിയില്ലാതെ അവൾ കുഴങ്ങിവശായി. ഉടൻ രണ്ടു ദ്വാരപാലകന്മാരും ഇവളുടെ രണ്ടു കൈക്കും പിടുത്തവുമായി. ഒരുവൻ ഇവളെ സ്വർഗ്ഗത്തിൽ കൊണ്ടുപോകണമെന്നും അപരൻ നരകത്തിൽ കൊണ്ടുപോകണമെന്നും ഉള്ള ആസക്തിമുഴുത്തു. എന്നാൽ ഇവളുടെമുഖത്തിൽ പ്രസന്നമായിരുന്ന അപൂർവ്വമായ വിനയത്തെ കാലൻ കണ്ടിട്ടു തല്ക്കാലം അവളെ വിടുന്നതിനാജ്ഞാപിച്ചു. ജോലിത്തിരക്കു തീർന്നതിന്റെശേഷം ഈ കേസ്സു പുനർവിചാരണകൊടുക്കാമെന്നു അദ്ദേഹം കരുതുകയും ചെയ്തു. അടുത്ത മുറക്കു ഒരു വൃദ്ധയായ സ്ത്രീ ജഡ്ജിയുടെ മുൻപിൽവന്നു. ഇവളുടെ മുഖത്തിൽ ദുരഹങ്കാരം, പരിഹാസം മുതലായ രസങ്ങൾ സ്ഫുരിക്കുന്നുണ്ടായിരുന്നു. അന്തകസ്വാമി ഇവളോടു, മുൻപോരോരുത്തരോടും ചോദിച്ചചോദ്യംതന്നെ ചോദിച്ചു. വൃദ്ധസ്ത്രീ "ഞാൻ ഏകദേശം അറുപതും ഒരുപതും വത്സരകാലം ഭൂമിയിൽ പാർത്തു. എന്റെ അയൽവാസികളോ മഹാദുഷ്ടന്മാരുമായിരുന്നു. ചെറുപ്പക്കാരികളായ അനേകം പെണ്ണുങ്ങളുടെ ആഭാസവൃത്തികണ്ടു എനിക്കു വളരെ കോപവുമുണ്ടായി. എന്റെ ആയുഷ്കാലം മുഴുവനും ഇവരെ ഉപദേശിച്ചും, ശാസിച്ചും, നല്ലവഴിയിൽ നടത്തുന്നതിനായിട്ടു ഞാൻ ഉപയോഗിച്ചു. ആരെല്ലാമായി എനിക്കു കണ്ടുമുട്ടാൻ ഇടവന്നിട്ടുണ്ടോ, അവരോടൊക്കയും സന്മാർഗ്ഗത്തിൽ ജീവിതം നയിക്കുന്നതിനു വേണ്ടുന്ന ഉപദേശങ്ങൾ ചെയ്യാറുണ്ടായിരുന്നു. അന്തകസ്വാമി: "അതൊക്കെ ശരിതന്നെ. അവരോടു ചെയ്തിട്ടുള്ള

ഉപദേശത്തെ അനുവർത്തിക്കുന്നതിനു നിങ്ങളും ശ്രമിച്ചിട്ടുണ്ടോ?'' വൃദ്ധ: "അതെങ്ങനെയാണ്? എനിക്കൊരു വിനാഴിക നേരമെങ്കിലും ഒരിടത്തിരിക്കുവാൻ ഇട കിട്ടീട്ടുണ്ടൊ?'' സ്വാമി: "നിങ്ങളുടെ പുറകിൽ നില്ക്കുന്ന ആ മാന്യയായ ഭവതി ഇടംകൊടുത്താലും'' സ്വാമി മാന്യയായ സ്ത്രീയോട്: "ദേവി! നിങ്ങൾ ആയുഷ്കാലത്തിൽ ചെയ്തിട്ടുള്ള കൃത്യങ്ങൾ എന്തെല്ലാം?''

മാന്യ: "അയ്യോ! ചെയ്യരുതാത്തതൊക്കെയും ഞാൻ ചെയ്തിട്ടുണ്ട്. എന്നാൽ അതിനെക്കുറിച്ചു എനിക്കു പശ്ചാത്താപം ഉണ്ടായി മേലാൽ അങ്ങിനെ ചെയ്കയില്ലെന്നു ഞാൻ ശപഥം ചെയ്തു. അപ്പോഴാണ് ഇങ്ങോട്ടു വരാനുള്ള വാറണ്ടു തടിതിയിൽ വന്നത്. അതുകൊണ്ടു എനിക്കു അവസരം കിട്ടിയില്ല''. അന്തകൻ "മുൻപിലത്തെ മാന്യയെ താങ്കൾ അനുഗമിച്ചാലും.'' എന്നു പറഞ്ഞുംവച്ച് അതേ പ്രായക്കാരിയായ മറ്റൊരുവളുടെ കേസ്സെടുത്തു. ഇവൾ ചോദ്യത്തിൻപ്രകാരമാണ് മറുപടി പറഞ്ഞത്. "വാർദ്ധക്യത്തിലും യൌവനത്തിലും എന്നോടൊരുപോലെ പ്രേമത്തോടുകൂടി പെരുമാറിയവനാണ് എന്റെ ഭർത്താവ്. ഞാൻ നാലഞ്ചു പ്രസവിച്ചവൾ. എന്റെ കുട്ടികളെ, വളരെ യോഗ്യന്മാരായിത്തീരത്തക്കവണ്ണം ഞാൻ വളർത്തി. അവരിൽ എനിക്കു അതിയായ ചാരിതാർത്ഥ്യത്തിനു വകയുണ്ടായിരുന്നു. സാധുക്കളും കുലീനന്മാരും എന്നുവേണ്ട, എല്ലാവരും എന്റെ മൂത്തപുത്രനെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു. അവൻ സർവരുടേയും വാത്സല്യഭാജനമാണ്. എന്റെ ഭരണത്തിൽ കുഡുംബം വളരെ നല്ല സ്ഥിതിയെ പ്രാപിച്ചു.'' ഈയുവതീമണിയുടെ സൽപ്രവൃത്തികളെ കേട്ടു സന്തോഷിച്ച് അന്തകൻ ചെറുതായൊരു പുഞ്ചിരി തൂകി. സ്വർഗ്ഗദ്വാരപാലകൻ തന്റെ കർത്തവ്യത്തെ സ്മരിച്ച് അവളുടെ നേർക്കു കൈനീട്ടി. അയാളുടെ കൈ ആ സ്ത്രീയുടെ ദേഹത്തു സ്പർശിച്ച മാത്രയിൽ തന്നെ അവളുടെ ജരാനരകൾ മുഴുവനും നീങ്ങി. നയനങ്ങൾക്കു പ്രത്യേകം ഒരു ശോഭയുണ്ടായി. അവളുടെ കപോലങ്ങൾ വിനയംകൊണ്ടും സൌന്ദര്യംകൊണ്ടും സൌകുമാര്യംകൊണ്ടും രക്തപൂർണ്ണങ്ങളായി ശോഭിച്ചു. എന്തിനു വളരെ അവൾ ഒരു സൌന്ദര്യമൂർത്തിയായിത്തീന്നു. സ്വർഗ്ഗദ്വാസ്ഥൻ ഈ വിധം സൌന്ദര്യകാരകനാണെന്നു കണ്ടിട്ട് മറ്റൊരുവൾ പുറകിൽനിന്നും തിക്കിത്തിരക്കി മുന്നണിയിൽ വന്ന് ഹാജരായി. സ്വാമിയുടെ ചോദ്യത്തിനു സമാധാനമായി അവൾ ഇങ്ങിനെ പറഞ്ഞു! "ഞാൻ ഏകദേശം ഇരുപത്തഞ്ചു കൊല്ലത്തോളം ഭൂമിയിൽ പാർത്തു. എനിക്കു ഒരു വിധം അറിവു വെച്ചുതുടങ്ങിയപ്പോൾ തന്നെ അംഗസൌന്ദര്യത്തിനും കാമുകലാഭത്തിനും വേണ്ടി ഞാൻ പ്രയത്നിച്ചുതുടങ്ങി. ഇതിനായിട്ടു കണ്ണെഴുതുന്നതിലും, പുടവയുടുക്കുന്നതിലും, കുറിയിടുന്നതിലും ഞാൻ വളരെ മനസ്സിരുത്തി മോടിയോടെ അതുകളെ നിറവേററി. നല്ല റവുക്കയ്ക്കു വേണ്ട സൂക്ഷ്മപടം, ദുകൂലം മുതലായതു വളരെ പണിപ്പെട്ടാണ് ഞാൻ ശേഖരിച്ചത്. കാമുകന്മാരോടു വളരെ മാധുര്യമായി ഞാൻ സംസാരിച്ചുവന്നു.'' ഇവളുടെ മറുപടി മുഴുവനാകുന്നതിന്നു മുമ്പു തന്നെ അന്തകൻ ഇവളെ ദൂരെ കൊണ്ടുപോകുന്നതിനു ആജ്ഞകൊടുത്തു. നരകദ്വാരപാലകൻ അവളുടെ സമീപത്തിൽ എത്തിയ മാത്രയ്ക്കു അവളുടെ ശരീരം ആകപ്പാടെ വാടിത്തുടങ്ങി.

ജ്വരകൾ സവ്വാംഗവും വ്യാപിച്ചു. ആകപ്പാടെ അവളുടെ ശരീരത്തിനുണ്ടായ വൈരൂപ്യം വർണ്ണിപ്പാൻ പ്രയാസം.

ഇത്രയും കഴിഞ്ഞതിന്റെ ശേഷം ഒരു കൂട്ടം സ്ത്രീകൾ നൃത്തഗീതങ്ങളാൽ മദിച്ചുവരുന്ന ശബ്ദം എനിക്കു ശ്രവണഗോചരമായി. ഇവരുടെ വിധി എന്തായിരിക്കുമെന്നറിയാൻ എനിക്കു വളരെ മോഹമുണ്ടായിരുന്നു. എന്നുതന്നെയുമല്ല നമ്മുടെ സ്വാമി ഇവരുടെ നേരെ കയർത്തു കയറുമോ എന്ന് എനിക്കു ഭയവുമുണ്ടായിരുന്നു. ഇവർ അടുത്തുവന്നതിനോടുകൂടി ശബ്ദമധികമായി ഞാൻ ഉണന്നുംപോയി. കുറെ നേരത്തേയ്ക്കു ഈ ദർശനത്തിന്റെ ആദ്യവസാനം വരെ ഞാൻ ആലോചിച്ചുംകൊണ്ടു കിടന്നു.

കെ. കെ. പത്മനാഭപിള്ള.

# ഞങ്ങളുടെ വായനശാല

1. വൃത്താന്തപത്രപ്രവത്തനം (ഗ്രന്ഥകത്താവ് കെ. രാമകൃഷ്ണപിള്ള ബി. എ. അവർകൾ).

ഇക്കാലത്തെ ചരിത്രം നോക്കുമ്പോൾ വത്തമാനപത്രങ്ങളെപ്പോലെ ഇത്ര വളരെ ശക്തിയുള്ളതായി ലോകത്തിൽ വേറെ വല്ലതും ഉണ്ടോ എന്നു സംശയമാണ്. എത്രയും അപരിഷ്കൃതന്മാരായി ജീവിച്ചിരുന്ന സമുദായക്കാർ പോലും ദിനംപ്രതി വത്തമാനപത്രം വായിക്കുന്നതിൽ ശ്രദ്ധാലുക്കളായി വരുന്നു. ഈ വിഷയത്തിൽ മലയാളികളെ അയൽദിക്കുകാരോടു തട്ടിച്ചു നോക്കിയാൽ നമുക്കു വലിയ അഭിമാനക്ഷയത്തിനവകാശമില്ല. പക്ഷെ, മലയാളത്തിലെ പത്രങ്ങൾ മുക്കാലും "അന്നന്നു തുടങ്ങിയുമന്നന്നു മുടങ്ങിയും" ആണു കണ്ടുവരുന്നത്. ഇതിന്നു കാരണം, വത്തമാനപത്രങ്ങളുടെ നടത്തിപ്പിൽ പരിഷ്കൃതരാജ്യക്കാർ പൊതുവെ അംഗീകരിച്ചിട്ടുള്ള ചില നിയമങ്ങൾക്കു വിരോധമായും, ആരംഭത്തിനൊത്ത സാമഗ്രികൾ കൂടാതെയും പത്രങ്ങൾ നടത്തിത്തുടങ്ങുന്നതു തന്നെയാണ്. ഈ ന്യൂനതയെ ഇല്ലായ്മ ചെയ്യത്തക്കവിധം, പത്രങ്ങളുടെ നടത്തിപ്പിനെപ്പററി ഒരു പുസ്തകമെഴുതുവാൻ പുറപ്പെട്ട രാമകൃഷ്ണപിള്ള അവർകളെ ഞങ്ങൾ ഒന്നാമതായി അഭിനന്ദിക്കുന്നു.

ഈ പുസ്തകത്തിലെ വിഷയങ്ങൾ 1. പത്രത്തൊഴിൽ, 2. വിശേഷയോഗ്യതകൾ, 3. വൃത്താന്താഖ്യാനം, 4. ഖണ്ഡലേഖനം (i), 5 ഖണ്ഡലേഖനം (ii), 6. അച്ചടിക്കാഴ്ചവിവരം, 7. കോടതികൾ: മഹാജനയോഗങ്ങൾ, 8. വർണ്ണനം, 9. വിമർശം, 10. സംവാദം കഥയെഴുത്ത്, 11. പത്രപ്രസാധനം, 12. പലവക എന്നിങ്ങിനെയുള്ള വിഷയങ്ങളെ പ്രതിപാദിക്കുന്ന പന്ത്രണ്ടദ്ധ്യായങ്ങളും, ഒടുവിൽ "നവീനശൃംഖല" മുതലായ അഞ്ചുപന്യാസങ്ങളുടങ്ങിയ ഒരനുബന്ധവുമാണ്. ഈവിഷയങ്ങളിലോരോന്നിലും, അറിയേണ്ടവയായ അനേകം സംഗതികൾ അന്തർഭവിച്ചിട്ടുണ്ട്. പത്രനടത്തിപ്പിനു പ്രസിദ്ധി നേടിയവരായ വി

ററ്മാൻ, ലോറൻസ്, ഡാനാ എന്നിവരുടെ പ്രബന്ധങ്ങളും പ്രസംഗങ്ങളും വായിച്ചിട്ടു സിദ്ധിച്ചിട്ടുള്ള അറിവും, തനിക്കു "പത്രങ്ങളിൽ ലേഖകൻെറയും മുഖപ്രസംഗകത്താവിൻെറയും പത്രാധിപരുടെയും നിലകളിൽ ഇടവിടാതെ ലഭിച്ചിട്ടുള്ള പരിചയവും" അടിസ്ഥാനപ്പെടുത്തിട്ടാണ് പിള്ള അവർകൾ ഈ പുസ്തകം എഴുതിയിരിക്കുന്നത്. അതിനാൽ, ഇങ്ങിനെ ഒരു പുസ്തകം എഴുതുവാൻ ഈ ഗ്രന്ഥകത്താവിന്നു ധാരാളം അഹ്തയുണ്ട്. ആ അഹ്തയെ ഒരുവിധം തൃപ്തികരമായവിധത്തിൽത്തന്നെ വിനിയോഗിച്ചിട്ടുണ്ടെന്ന് ഈ പുസ്തകത്തിലെ വിഷയഘടനയിൽ നിന്നു മനസ്സിലാക്കാം. എന്നാൽ, ഗ്രന്ഥത്തിലുള്ള ആഗ്രഹത്തിന്നതിരില്ലാത്തതുകൊണ്ട് ഇതിലെ ചില അദ്ധ്യായങ്ങളിലെ വിഷയങ്ങൾ വിവരിച്ചതിൽ കുറച്ചുകൂടി പൂണ്ണത വരുത്താമായിരുന്നില്ലയോ എന്നും ചില വിഷയങ്ങൾ കൂടി ചേക്കേണ്ടതായിരുന്നില്ലയോ എന്നും ഞങ്ങൾ ശങ്കിക്കുന്നു. ഉദാഹരണത്തിന് "പത്രപ്രസാധനം" എന്ന അദ്ധ്യായത്തെ എടുക്കാം ഈ അദ്ധ്യായത്തിൽ ലേഖകന്മാർ ഭാഷാരീതിയിൽ ശ്രദ്ധിക്കേണ്ട അംശങ്ങളെ കുറെ വിസ്തരിച്ചു നിരൂപണം ചെയ്തിട്ടുണ്ട്. "അഭിലഷണീയം", "അനഭിലഷണീയം", "ആശാസ്യം", "അനാശാസ്യം" എന്നു തുടങ്ങിയ ഒട്ടു വളരെ പദങ്ങളുടേയും, "പ്രത്യേകം പറയേണ്ടതില്ല", "അനുചിതവും അനാദരണീയവുമായ ഒരു പ്രവൃത്തി സവ്വവിദിതമാണ്" ഇത്യാദിയായ വാക്യങ്ങളുടേയും പ്രയോഗത്തെപ്പററി തൻെറ അഭിരുചിക്കനുസരിച്ച പല അഭിപ്രായങ്ങളും ഗ്രന്ഥകാരൻ പറഞ്ഞിട്ടുണ്ട്. ആ വക പദവാക്യങ്ങളുടെ നിരൂപണത്തിൽ ചിലതുകൂടി അവശ്യം ചേരേണ്ടതാണെന്നാണ് ഞങ്ങളുടെ പക്ഷം:—"പത്രപ്രസാധനം", "പത്രത്തൊഴിലുകാരർ", "പ്രധാനപ്രസാധകൻ", "ററ ഒരാൾക്കു സാധിക്കും" എന്നു മുതലായ പല വികൃതപദങ്ങളേയും വാക്യങ്ങളേയും വളരെ പഴമ പരിചയമുള്ള പത്രാധിപന്മാർ തന്നെ സുലഭമായി ഉപയോഗിച്ചുകാണുന്നുണ്ട്. അങ്ങിനെയുള്ള—സവ്വസമ്മതമല്ലാത്ത പദങ്ങളേയും വാക്യങ്ങളേയും വജ്ജിക്കേണ്ടതായിരുന്നുവെന്നു ഞങ്ങൾക്കഭിപ്രായമുണ്ട്.

ഇക്കാലത്തു ബ്രിട്ടീഷു സംസ്ഥാനത്തിലെന്നപോലെ നാട്ടുരാജ്യങ്ങളിലും അച്ചടിക്കായ്മത്തേയും പത്രപ്രവത്തനത്തേയും സംബന്ധിച്ച് ചില സക്കാർ നിയമങ്ങൾ നടപ്പിലായിട്ടുള്ളതുകൊണ്ടും അവയുടെ സ്വത്രപജ്ഞാനമെങ്കിലും ഇല്ലാതെ "വൃത്താന്തപത്രപ്രവത്തനം" അസാദ്ധ്യമായതുകൊണ്ടും അതിനെപ്പററിയും ഒരദ്ധ്യായം ചേത്തിരുന്നെങ്കിൽ ഈ പുസ്തകത്തിന്ന് അധികം വിഷയപൂത്തി വരുമായിരുന്നു എന്നുകൂടി ഞങ്ങൾ അഭിപ്രായപ്പെടുന്നു.

ഈ പുസ്തകത്തിന്നു, 'കേരളപത്രിക"യുടെ അധിപരായ ചെങ്കളത്തു കുഞ്ഞിരാമമേനോൻ ബി. എ. അവർകൾ എഴുതിയതും, മലയാളത്തിലെ പത്രപ്രചാരണത്തിൽ തനിക്കുണ്ടായിട്ടുള്ള അനേകം അനുഭവങ്ങളെ സരസമായി വിവരിക്കുന്നതും ആയ പ്രസ്താവന ഒരലങ്കാരമായിട്ടുണ്ട്. രാമകൃഷ്ണപിള്ള അവർകൾ ഈ പുസ്തകം എഴുതുന്നതിൽ ചെയ്തിട്ടുള്ള ശ്രമം ഒട്ടും അസ്ഥാനത്തിലായിട്ടില്ലെന്നാണ് ഞങ്ങളുടെ അഭിപ്രായം.

2. കുന്ദലത (നാലാം പതിപ്പ്.)

നോവലുകളെന്നോ ആഖ്യായികകൾ എന്നോ പറയാവുന്ന കഥകൾ മലയാളത്തിൽ ഇപ്പോൾ സുലഭമായിട്ടുണ്ട്. എന്നാൽ ഒരു കാൽ നൂറ്റാണ്ടിന്നു മുമ്പിൽ (കുന്ദലത എഴുതിയ കാലത്ത്) ഇതൊരു "പുതുമാതിരികഥ" ആയിരുന്നു. ഈ രീതിയിലുള്ള കഥകളെപ്പററി മലയാളികൾക്കു നല്ല അഭിപ്രായമുണ്ടായിട്ടുണ്ടെന്ന്, ഇതിന്റെ മൂന്നു പതിപ്പ് വിററു തീൎന്നതുകൊണ്ടു നിശ്ചയിക്കാം. ഇങ്ങിനെ സ്ഥിരപ്രതിഷ്ഠമായ "കുന്ദലത"യെ കുറിച്ച് ഇപ്പോൾ ഒരഭിപ്രായം പറയുന്നതു അനാവശ്യമായതുകൊണ്ട്, പുസ്തകം അയച്ചുതന്നവരോടു നന്ദി പറയുകയേ ഞങ്ങൾ ചെയ്യുന്നുള്ളൂ.

3. കേരളചിന്താമണി

(പുസ്തകം 7 ലക്കം 1)

ഈ മാസികയുടെ പുതുവൎഷാരംഭത്തിൽ വായിക്കത്തക്കതായ പല ലേഖനങ്ങളും കാണുന്നുണ്ട്. ഒരാരണ്യകന്റെ ആത്മഗതം എന്നു പേരായി ഒരു കവിത "മംഗളോദയം" 2-ാം പുസ്തകം 6-ാം ലക്കത്തിൽ കുററിപ്പുറത്തു കേശവൻ നായരവൎകൾ എഴുതിയിരുന്നത് "കേരളചിന്താമണി"യിൽ എടുത്തുചേൎത്തു കാണുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. പക്ഷെ അതു "മംഗളോദയ"ത്തിൽനിന്നെടുത്തു ചേൎത്തതാണെന്നുള്ള വാസ്തവം കൂടി പ്രസ്താവിക്കേണ്ടതായിരുന്നു. അങ്ങിനെ ചെയ്യാതെയിരുന്നത് ഓൎമ്മവിട്ടിട്ടാണെങ്കിൽ ഞങ്ങൾ ഓൎമ്മപ്പെടുത്തുന്നു.

ബാക്കിപുസ്തകങ്ങളുടെ അഭിപ്രായം വഴിയെ.

---

ഒരു പിഴ തിരുത്തൽ.

"സുശ്രുതസംഹിത"യെപ്പററി കഴിഞ്ഞ ലക്കത്തിൽ അഭിപ്രായം പറഞ്ഞതിൽ, അതിന്നു ആണ്ടൊന്നുക്കു വില എട്ടുറുപ്പിക എന്നു ചേൎത്തത് അച്ചടിത്തെററാണ്. അതിനെ "മൂന്നുറുപ്പിക" എന്നു തിരുത്തി വായിപ്പാനപേക്ഷ.

# वैभाषिकवादः ।

इह किल जगति प्रचरत्सु विविधदर्शनेषु बहुधा प्राधान्यमर्हति बौद्धदर्शनम् । तत्र युक्तिप्रमाणोपबृंहितान् विमर्शान् विदधतां व्यावहारिकभेदेन मिथो विवदमानानां माध्यमिकयोगाचारसौत्रान्तिकवैभाषिकाणां मतभेदेन चातुर्विध्यमुपलभ्यते बौद्धदर्शनस्य । तदुक्तं सर्वसिद्धान्तसंग्रहे भगवत्पादैः । यथा—

"चतुर्णां मतभेदेन
बौद्धशास्त्रं चतुर्विधम् ।
अधिकारानुरूपेण
तत्र तत्र प्रवर्त्तकम्" ॥

इति । एवं चतुर्विधेषु बौद्धेषु माध्यमिकाः सर्वशून्यवादिनः, योगाचाराः क्षणिकवादिनः, सौत्रान्तिका बुद्धिबाह्यार्थवादिनः, वैभाषिकाश्च बाह्यार्थप्रत्यक्षवादिनः । तत्रापीतरापेक्षया निरूपणरमणीयतमोऽयं वैभाषिकवादः ॥

वैभाषिका भाषन्ते परमाणव एव प्रपञ्चस्य घटका इति । ते च बाह्यार्थघनव-

दवस्थिताः पूर्वापरानुभावेन सहस्रशः पुञ्जीभूताः । यथा कश्चिद्विदूराद्वनमुत्पश्यंस्तदन्तिकं गतो वल्लीवृक्षाद्यतिरेकान्न वनं पश्यति, यथा च मृदो घटत्वं घटाः कपालतां कपालानि चूर्णतां ते च परमाणुतां प्रयान्ति, एवं सर्वेऽपि पदार्थाः परमाणुत्वे पर्यवस्यन्ति । परमाणवश्च पृथिव्यप्तेजोवायूनां चतुर्णां धातूनां* गुणैः पिण्डीभूतैर्वर्णगन्धरसौजोभिर्निरन्तरानुबन्धिभिः पृथिव्याद्याकारान् प्रपद्यन्ते । तत्र पृथिव्या स्थैर्यं, अपां द्रवत्वं, औष्ण्यं तेजसः, वायोः शीतता चेति संक्षेपतो गुणविवेकः ॥

बौद्धानां समेषामपि समानायां बुद्धितत्वावस्थितौ वैभाषिका अपि न विभाषावलम्बिनः । बुद्धिवृत्तेस्तु ज्ञानाज्ञानात्मकतया द्वैविध्यम् । तत्र, ज्ञानात्मिका वृत्तिः प्रमाणं, इतरात्वविद्यामूलिका अप्रमाणम् । सा च मूलाज्ञाननिमित्ता स्कन्धायतनधातुजा व्यपदिश्यते । परिदृश्यमानमिदं भुवनात्मकमखिलं प्रपञ्चशरीरं स्कन्धाद्यात्मकतया संघटितम् । तत्र ज्ञानसंस्कारसंज्ञावेदनारूपभेदात् पञ्च स्कन्धाः । स्कन्धशब्दोऽत्र तत्तत्सन्ततिपर्यायः । ततश्च ज्ञानसन्ततिर्विज्ञानस्कन्धः, वासनासन्ततिः संस्कारस्कन्धः, सुखदुःखात्मिका अपेक्षात्मिका च बुद्धिसन्ततिर्वेदनास्कन्धः, नामसन्ततिः संज्ञास्कन्धः, मूर्त्तिसन्ततिः रूपस्कन्धश्चेति फलति । मूर्त्तीनामुपलम्भस्य भूतसमवायसंयोगहेतुतया तासां भूतानां च पारस्परिकः संबन्धः सिध्यति । तत्र घटादिषु पृथिव्यप्तेजोवायूनां क्रमेण स्थिरद्रवोष्णशीतत्वान्युपपन्नानि । एवं स्कन्धानां रहस्यम् । अथायतनानि । तत्र श्रोत्रत्वक्चक्षुर्जिह्वाघ्राणानि पञ्च ज्ञानोपयोगीनि (एतत्समवायः प्रत्ययपञ्चकमित्यभिधीयते।) वाक्पादपाणिपाय्वादीनि पञ्चकर्मोपयोगीनि (एतत्सम्मिळितं कारकपञ्चकमिति सङ्केतः।) समुदितानां चैतन्यं बुद्धिः, करणं मनश्चेति द्वादशायतनानि ॥

वस्तुज्ञानस्य नामजातिगुणद्रव्यक्रियारूपेण पञ्चधा कल्पनं बौद्धानां पक्षे भ्रान्तिमूलम् । एषां मते प्रत्यक्षं काल्पनिकं चेति द्विविधं प्रमाणम् । तत्र द्वितीयं पुनर्नामादिरूपेण पञ्चविधम् । ज्ञानं च लिङ्गदर्शनाद्भवति । लिङ्गैरेव लिङ्गिनोऽनुमेयत्वात् । अज्ञानं चतुर्विधं, तच्च प्रमाणाभ्यां निवर्तेत । चतुर्ष्वप्यज्ञानेषु निवृत्तेषु मूलाज्ञानस्यापि निवृत्तिः । तदा च विशुद्धविज्ञानसंहतिरूपः शुध्यशुध्यविशेषमयो मोक्षः ॥ यश्चैवं प्रशस्यते वैभाषिकैः—

'उत्पत्तिस्थितिभङ्गदोषरहितां सर्वाशयोन्मूलिनीं
ग्राहोत्सर्गवियोगयोगजनितां नाभावभावान्विताम् ।
तामन्तर्द्वयवर्जितां निरुपमामाकाशवन्निर्मलां
प्रज्ञां पारमितां धनस्य जननीं शृण्वन्तु बुध्यर्थिनः' ॥

(सर्वसिद्धान्तसंग्रहः, १६—२१)

* एषां मते आकाशस्य न धातु (भूत) मध्येऽन्तर्भावः । उक्तं च "आकाशधातुरस्माभिः परमाणुरितीरितः" इति ।

